# പ്രശ്നമാർഗ്ഗം

## പൂർവ്വാർദ്ധം

വ്യാഖ്യാനസഹിതം



വ്യാഖ്യാതാ,

ശ്രീമാൻ, കെ. നീലകണ്ഠനാശാരി അവർകൾ

# പ്രശ്നമാർഗ്ഗം

## പൂർവാർദ്ധം.

("ജ്യൗതിഷികമനോരമ" എന്ന വ്യാഖ്യാനത്തോടുകൂടിയതു്.

---


വ്യാഖ്യാതാ,

മഹാമഹിമശ്രീ കൊടുങ്ങല്ലൂർ

വലിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ

ശിഷ്യൻ.

ചെറിനാട്ട് കരുവാ കിഴക്കേടത്തു് ജ്യോത്സ്യൻ

ശ്രീമാൻ, കെ. നീലകണ്ഠനാചാരി അവർകൾ.


---




പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്,

വി. വി. പ്രെസ്സ്—കൊല്ലം.

---

൩-ാം പതിപ്പു കാപ്പി—൨൦൦൦.





വില രൂപാ ൨൬.

ട 1125.

# അവതാരിക.

"ജ്യോതിഃ കല്പോ നിരുക്തം ച ശിക്ഷാ വ്യാകരണം തഥാ
ഛന്ദോവിചിതിരേതാനി ഷഡംഗാനി വിദുഃ ശ്രുതേഃ"

സൃഷ്ട്യാരംഭത്തിൽ സദാശിവപ്രജാപതി അരുളിച്ചെയ്ത വേദത്തിന്റെ അവയവങ്ങൾ ആണ് മേല്പറഞ്ഞ ജ്യോതിശ്ശാസ്ത്രം, കല്പം, നിരുക്തം, ശിക്ഷ, വ്യാകരണം, ഛന്ദശ്ശാസ്ത്രം എന്നീ ആറും.

നമ്മുടെ ശരീരത്തിന്ന പാദാദികളായ അവയവങ്ങൾ ഏതൊരുവിധം പ്രയോജനകരങ്ങളായിരിക്കുന്നുവോ അതേവിധം വേദത്തിന് ഛന്ദസ്സു തുടങ്ങിയ ശാസ്ത്രങ്ങളും ഉപകരിക്കുന്നതുകൊണ്ടത്രേ അവയെ വേദാംഗങ്ങൾ എന്നു വ്യവഹരിച്ചുവരുന്നതു്.

"ഛന്ദഃ പാദൌ ശബ്ദശാസ്ത്രം ച വക്ത്രം
കല്പഃ പാണീ ജ്യോതിഷം ചക്ഷുഷീ ച
ശിക്ഷാ ഘ്രാണം ശ്രോത്രമുക്തം നിരുക്തം
വേദസ്യാംഗാന്യേവമാഹുർമുനീന്ദ്രാഃ."

ഈ പ്രമാണപ്രകാരം വേദത്തിന്റെ കാലുകൾ ഛന്ദശ്ശാസ്ത്രവും, മുഖം വ്യാകരണശാസ്ത്രവും, കരങ്ങൾ കല്പശാസ്ത്രവും, കണ്ണുകൾ ജ്യോതിശ്ശാസ്ത്രവും, നാസിക ശിക്ഷാശാസ്ത്രവും, ചെവികൾ നിരുക്തശാസ്ത്രവും ആണ്.

"സർവേന്ദ്രിയാണാം നയനം പ്രധാനം."

മനുഷ്യന്റെ എല്ലാ അവയവങ്ങളിലും വെച്ചു് കണ്ണാണ് പ്രധാനം. ഒരു മനുഷ്യന് മറ്റെല്ലാ അവയവങ്ങൾ ഉണ്ടായിരുന്നാലും കണ്ണില്ലെങ്കിൽ അവൻ ഒരു പരിപൂർണ്ണമൂർത്തിയായ മനുഷ്യനായിത്തീരുന്നില്ലെന്നു മാത്രമല്ല; അവനെ ആരും മനുഷ്യനായി വിചാരിക്കകപോലും ചെയ്യുകയില്ല. കണ്ണില്ലാത്ത മനുഷ്യൻ മനുഷ്യത്വനിർവ്വചനത്തിന് എപ്രകാരം പര്യാപ്തതയില്ലാത്തവനായിത്തീരുന്നുവോ, അപ്രകാരം ജ്യോതിശ്ശാസ്ത്രത്തോടു കൂടാത്ത വേദവും അതിന്റെ സഫലതയ്ക്കു മതി പോരുന്നതായിത്തീരുകയില്ലെന്നാണ് പ്രമാണവചനം.

"വേദാ ഹി യജ്ഞാർത്ഥമഭിപ്രവൃത്താഃ
കാലാനുപൂർവാ വിഹിതാശ്ച യജ്ഞാഃ
തസ്മാദിദം കാലവിധാനശാസ്ത്രം
യദ് ജ്യോതിഷം വേദ സ വേദ യജ്ഞാൻ."

വേദോക്തങ്ങളായ കർമ്മങ്ങളുടെ അനുഷ്ഠാനകാലങ്ങളെപ്പററി വിവരിക്കുകയും; ബ്രഹ്മാണ്ഡകടാഹത്തിൽ ജനിച്ചും, മരിച്ചും, പുനരപി ജനിച്ചും, മരിച്ചും പരിവർത്തനം ചെയ്യുന്ന സകല ജീവകോടികളുടെയും അദൃഷ്ടഫലത്തെ അറിയിക്കുകയും ചെയ്യുന്നതുകൊണ്ടത്രെ, നിഗമനേത്രമായ ഈ ശാസ്ത്രത്തിന് മററു വേദാംഗങ്ങളെക്കാൾ ഏററവും വലിയ മാഹാത്മ്യം സിദ്ധിച്ചതു്.

അദൃഷ്ടം എന്നു പറയുന്നതു്, ജീവരാശികളുടെ അനാദിമൂലജന്മം തുടങ്ങി സവ്യാപസവ്യപ്രവൃദ്ധമായ വൃദ്ധിക്ഷയങ്ങളോടും, നീചോച്ചാവസ്ഥകളോടും കൂടെ ആത്മാവിനേയും, പ്രകൃതിയേയും, ഭൂതങ്ങളേയും ആശ്രയിച്ചു് ജന്മികളുടെ പ്രവൃത്തിക്കും, നിവൃത്തിക്കും, ഉഭയാവസ്ഥയ്ക്കും, സുഖദുഃഖങ്ങൾക്കും കാരണമായി കാലവ്യവച്ഛേദാനുസരണം ഓരോ ജന്മങ്ങളിലും അനുഭവത്തിന്ന പാകമായി വരുന്നതും ജ്യോതിശ്ശാസ്ത്രംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും ദൃഷ്ടമല്ലാത്തതുമായ പാപപുണ്യങ്ങളാകുന്നു.

നമ്മുടെ ജീവിതകാലത്തിൽ നമുക്ക് ഓരോരോ നിമിഷവും അനുഭവമാകുന്ന സുഖദുഃഖങ്ങൾക്കും സ്ഥിതിഭേദങ്ങൾക്കും ആധാരമായി നില്ക്കുന്നതും മാംസചക്ഷുസ്സുകൾക്കു

ഗോചരമല്ലാത്തതുമായ അതിനെ കണ്ടുപിടിക്കുന്നതിന്, മന്ത്രദ്രഷ്ടാക്കളായ മഹർഷികൾ പ്രാപഞ്ചികങ്ങളായ സകലവിധ സുഖഭോഗങ്ങളേയും പരിത്യജിച്ചും, ശീതാതപവാതാദികളെ സഹിച്ചും പണ്ണാംബുവാതഫലമൂലാശികളായി ഏകാഗ്രപരിശീലനംചെയ്തു് അവരുടെ ജന്മസിദ്ധമായ അദ്ധ്യാത്മജ്ഞാനത്തിൽ ജീവാത്മാവായും, പ്രകൃതിയായും, പഞ്ചഭൂതതന്മാത്രകളായും ശരീരികളിലും, സൂര്യൻ, ചന്ദ്രൻ, ചൊവ്വാ, ബുധൻ, വ്യാഴം, ശനി ഈ പേരുകളോടുകൂടെ ആകാശത്തിലും സൂക്ഷ്മരൂപത്തിലും സ്ഥൂലരൂപത്തിലും സ്ഥിതിചെയ്യുന്ന ഗ്രഹങ്ങളുടെ പരിവർത്തനങ്ങളേയും ബലാബലങ്ങളേയും ചേഷ്ടകളേയും സ്ഥിതിഗതികളേയും മററുംകൊണ്ടു വാർത്തുണ്ടാക്കിയ അതിദിവ്യപ്രകാശമായ ഒരു സൂക്ഷ്മദർനാദർശമാണ് ജ്യോതിശ്ശാസ്ത്രം. പരമാണുപ്രായമായ ആത്മതത്വത്തിൽ അഖിലലോകങ്ങളും സ്ഥിതിചെയ്യുന്നതുപോലെ അനന്തകോടി ബ്രഹ്മാണ്ഡത്തിൽപെട്ട സകല ജീവജാലങ്ങളും സദാ ജനിക്കുകയും മരിക്കുകയും പലപ്രകാരത്തിലുള്ള പ്രവൃത്തികളെ ചെയ്യുകയും ചെയ്യുന്നതെല്ലാം ഈ ജ്യോതിശ്ശാസ്ത്രമഹാരത്നദർപ്പണത്തിൽകൂടെ നോക്കുമ്പോൾ നല്ലതുപോലെ തെളിഞ്ഞുകാണാം.

"ആമരണാദിഹ ജന്തുഃ
പ്രാക്തനനിജകർമ്മപാകമനുഭവതി
തദ്വക്തൃ ഫലം ജാതകം." എന്നത്രേ മഹദ്വചനവും.

ലോകത്തിൽ സ്ഥിതിഭേദങ്ങളും കാലവ്യത്യാസങ്ങളും മററും ഉണ്ടാകുന്നതിനു കാരണം ആകാശത്തിൽ സ്ഥൂലരൂപത്തിൽ പരിവർത്തനം ചെയ്യുന്ന സൂര്യാദിഗ്രഹങ്ങൾ ആണെന്നുള്ളതിനു പക്ഷാന്തരമില്ലല്ലോ. അതുപോലെതന്നെ സൂക്ഷ്മരൂപത്തിൽ മനുഷ്യശരീരത്തിൽ സഞ്ചരിക്കുന്ന ഗ്രഹങ്ങളുടെ അവസ്ഥാഭേദങ്ങൾകൊണ്ടത്രേ നമുക്കും സുഖദുഃഖാദ്യവസ്ഥാഭേദങ്ങൾ ഉണ്ടാകുന്നതു്. ഓരോരുത്തരിലും സ്ഥിതിചെയ്യുന്ന അവയുടെ അവസ്ഥാഭേദങ്ങൾ അവരുടെ പൂർവ്വജന്മാർജ്ജിതപുണ്യപാപങ്ങളെ അനുസരിച്ചായിരിക്കും.

"പൂർവജന്മാർജ്ജിതം കർമ്മ-
ശ്ശുഭം വാ യദി വാശുഭം
തസ്യ പംക്തിർഗ്രഹാസ്സർവേ
സൂചയന്തീഹ ജന്മനി." എന്നും,
"കർമ്മാർജ്ജിതം പൂർവഭവേ സദാദി
യത്തസ്യ പക്തിം സമഭിവ്യനക്തി" എന്നും,
"യദുപചിതമന്യജന്മനി
ശുഭാശുഭം തസ്യ കർമ്മണഃ പ്രാപ്തിം" എന്നും മററുമുള്ള മഹദ്വചനങ്ങൾ ഇതിനു പ്രമാണങ്ങൾ ആണ്.

കാലചക്രത്തെ ആധാരമാക്കിയാണ് ഗ്രഹങ്ങൾ സ്ഥിതിചെയ്യുന്നതും അവ ജീവികളിൽ അധികാരങ്ങൾ ചെലുത്തുന്നതും.

"കാലഃ സൃജതി ഭൂതാനി
കാലഃ സംഹരതി പ്രജാഃ."

ബ്രഹ്മാണ്ഡത്തിൽ സ്ഥിതിചെയ്യുന്ന സകല സ്ഥാവരജംഗമങ്ങളേയും ജനിപ്പിക്കുന്നതും, ഇല്ലാതെ ആക്കുന്നതും കാലമെന്ന് ഇതിനാൽ സിദ്ധമായല്ലോ. ആ കാലത്തിനും കാലഭേദത്തെ ഉണ്ടാക്കുന്ന സൂര്യാദിഗ്രഹങ്ങളുടെ പരിവർത്തനത്തിനും മററും നിദാനമായ കാലചക്രം അനന്തനിർവികാരബ്രഹ്മത്തിൽനിന്നും ഉണ്ടായതും ബ്രഹ്മാണ്ഡം ധ്രുവൻ പ്രകൃതി സൂര്യൻ ചന്ദ്രൻ ഭൂമി ഇവയും മററുള്ള ഗ്രഹങ്ങളും നക്ഷത്രങ്ങളും എന്നുവേണ്ട സകല ചരാചരവസ്തുക്കളും കാലചക്രത്തിൽനിന്നും ജനിച്ചവയും അവയെല്ലാം അതിനെത്തന്നെ ആശ്രയിച്ചു നിലനില്ക്കുന്നതും ആകുന്നു. അതിനെ അദ്ധ്യാത്മദൃഷ്ടികൊണ്ടല്ലാ

തെ മാംസചക്ഷുസ്സുകൊണ്ടോ മററു വല്ലതുംകൊണ്ടോ കാണാൻ സാധിക്കുകയില്ല. അതിനെ സനാതനനും സർവ്വാന്തർയ്യാമിയും നിർവികാരബ്രഹ്മവുമായ ദിവ്യയാന്ത്രികൻ ബ്രഹ്മകടാഹമാകുന്ന യന്ത്രശാലയിൽവച്ച് എപ്പോഴും തിരിക്കുന്നു. അതു തിരിയുമ്പോൾ അതോടുകൂടെ ബ്രഹ്മാണ്ഡാദി സകല വസ്തുക്കളും തിരിയുന്നു അതുകൊണ്ടാണ് പലപ്രകാരത്തിലുള്ള ആകൃതിപ്രകൃതികളും കാലവ്യത്യാസങ്ങളും സുഖദുഃഖാദിഭേദങ്ങളുമെന്നല്ല പ്രകൃതിയുടെ എല്ലാ ധർമ്മങ്ങളും ഉണ്ടാകുന്നതു്.

"സമസ്തകാര്യത്തിനു കാരണത്വവും
വിഭുത്വവും സർവവിശിഷ്ടശക്തിയും
അണുത്വാദ്യനേകാവയവപ്രചാരവും
കാലത്തിനുണ്ടെന്നു ധരിക്ക സാദരം." എന്നും,
"കാലകർമ്മഗുണയന്ത്രയന്ത്രിതം
പഞ്ചഭൂതമയജീവപഞ്ജരം
അന്യരക്ഷണവിധിക്കിതെങ്ങിനെ
ശക്തമാമജഗരാഹ്വതോപമം."

എന്നുംമററും ഇതിലേക്കു പ്രമാണങ്ങളും ഉണ്ട്.

ഈ കാലചക്രംതന്നെയാണ് ജ്യോതിശ്ചക്രം. ഇതിലെ മഹാരാജ്യമാണ് ബ്രഹ്മാണ്ഡം. അതിലെ പ്രധാന വിഭാഗങ്ങൾ ആണ് സൌരരാശിചക്രവും ചാന്ദ്രരാശിചക്രവും. ഇവയിൽ ഓരോ മാർഗ്ഗവൃത്തങ്ങളും ഉച്ചം, മൂലത്രികോണം, സ്വക്ഷേത്രം, അതിബന്ധുക്ഷേത്രം, ബന്ധുക്ഷേത്രം, സമക്ഷേത്രം, ശത്രുക്ഷേത്രം, അതിശത്രുക്ഷേത്രം, നീചം മുതലായ പലവിധത്തിലുള്ള സാമാന്യസ്ഥാനങ്ങളും ഉണ്ട്. സൂര്യാദിഗ്രഹങ്ങളെയും അശ്വിന്യാദിനക്ഷത്രങ്ങളെയും ഈ സ്ഥാനങ്ങളിൽ ഓരോന്നിന്റെയും അധിപതികളായി കല്പിച്ച് സകല ചരാചരപ്രപഞ്ചവും അവ വഴിയായി സൃഷ്ടിസ്ഥിതിസംഹാരകർത്താവായ ഈശ്വരൻ ഭരിക്കുന്നു.

"കാലാഖ്യനായ ഭഗവാനിഹ സർവജീവ-
കർമ്മങ്ങളൊത്തവരവക്ക്വിധിച്ചപോലെ
കാര്യങ്ങൾ കാര്യഗുണദോഷഫലങ്ങൾ നൽകും
കാലം കവിഞ്ഞിഹ ഗമിപ്പതിനാരുലോകേ?"

ഈ മഹാഭാരതവചനം ഇതിനു പ്രമാണമാണ്. അപ്പോൾ കാലമോ ഗ്രഹങ്ങളോ ഏതാണ് സുഖദുഃഖങ്ങളെ ചെയ്യുന്നതെന്നാണ് പിന്നത്തെ സംശയം. ഒരു ശരീരത്തിൽ ശിരോമുഖഗളാദികളായ സ്ഥിരാവയവങ്ങളും രസരക്താദികളായ ചലാവയവങ്ങളും എന്നപോലെ ആണ് കാലശരീരത്തിൽ അശ്വിന്യാദി ൨൭ നക്ഷത്രങ്ങളോടുകൂടിയ മേഷാദിരാശികളും അതുകളിൽ സഞ്ചരിക്കുന്ന സൂര്യാദിഗ്രഹങ്ങളും സ്ഥിതിചെയ്യുന്നതു്.

കാലാംഗാനിവരാംഗമാനനമുരോഹൃൽക്രോഡവാസോഭൃതോ
വസ്തിർവ്യഞ്ജനമൂരുജാനുയുഗളേ ജംഘേതതോംഘ്രിദ്വയം
മേഷാശ്വിപ്രഥമാ നവർക്ഷചരണാശ്ചക്രസ്ഥിതാ രാശയോ
രാശിക്ഷേത്രഗൃഹർക്ഷഭാനി ഭവനം ചൈകാർത്ഥസമ്പ്രത്യയാഃ.

എന്നാണ് ബൃഹജ്ജാതകത്തിൽ വരാഹമിഹിരൻ പറഞ്ഞിട്ടുള്ളതു്. അതുകൊണ്ടാണ് ഗ്രഹങ്ങൾ ചെയ്താലും കാലംചെയ്തു എന്നു പറയുന്നതു്. ഗ്രഹങ്ങൾക്കും കാലത്തിനും തമ്മിൽ അംഗാംഗീഭാവമാണ് ഉള്ളതു്. ധാതു മൂലം ജീവൻ പുരുഷൻ സ്ത്രീ ചരം സ്ഥിരം ഉഭയം ക്രൂരം സൌമ്യം മൂഢം ബ്രാഹ്മം ഐശ്വര്യം മാനുഷം ആസുരം രാക്ഷസം പൈശാചം സുഖം ദുഃഖം പുണ്യം പാപം രാഗദ്വേഷാദികൾ എന്നീ പലപ്രകാരത്തിലുള്ള പ്രകൃതിഭേദങ്ങളും, ശൃംഗാരാദിരസങ്ങളും രസഭേദങ്ങളും അനുഭാവങ്ങളും എന്നുവേ

ണ്ട സകല പ്രപഞ്ചത്തിൻെറയും കാരണശക്തികൾ മുഴുവൻ കാലചക്രത്തിലാണ് സ്ഥിതിചെയ്യുന്നതു്. സൂര്യൻ ബ്രഹ്മാണ്ഡം ഭരിക്കുന്ന അതിലെ ചക്രവർത്തിയും, ചന്ദ്രൻ ചക്രവർത്തിനിയും, കുജൻ സൈന്യാധിപനും, ബുധൻ യുവരാജാവും, വ്യാഴം മന്ത്രിയും ശുക്രൻ നർമ്മസചിവനും, ശനി ഭൃത്യനും ആണ്. ഇതിലേക്ക് പ്രമാണം:—

രാജാനൌ രവിശീതഗു ക്ഷിതിസുതോ നേതാ കുമാരോ ബുധഃ
സൂരിർദ്ദാനവപൂജിതശ്ച സചിവൌ പ്രേഷ്യഃ സഹസ്രാംശുജഃ.

അതുപോലെതന്നെ കാലചക്രമൂർത്തിയുടെ ആത്മാവു് ആദിത്യനും, മനസ്സ് ചന്ദ്രനും, സത്വം ചൊവ്വായും, വാക്ക ബുധനും, ജ്ഞാനം വ്യാഴവും, സുഖം ശുക്രനും, ദുഃഖം ശനിയും ആകുന്നു.

"കാലാത്മാ ദിനകൃന്മനസ്തുഹിനഗുസ്സത്വം കുജോ ജ്ഞോ വചാ
ജീവോ ജ്ഞാനസുഖേ സിതശ്ച മദനോ ദുഃഖം ദിനേശാത്മജഃ.

എന്നു് പ്രമാണവചനവും ഉണ്ടു്.

സ്വേദജം, അണ്ഡജം, ഉദ്ഭിജം, ജരായുജം എന്നീ നാലുതരം ജീവരാശികളും ഉണ്ടാകുന്നതിനു കാരണമായി കാലചക്രത്തിൽ അടങ്ങിയിരിക്കുന്ന വസ്തു, കാലാത്മാവും, പ്രപഞ്ചപിതാവും, ബ്രഹ്മാണ്ഡചക്രവർത്തിയും ആയ സൂര്യൻെറ ചലനത്തിൽനിന്നും ആകാശമാർഗ്ഗത്തിൽ പരന്നു മററുള്ള ഗ്രഹങ്ങളിലും നക്ഷത്രങ്ങളിലും ഗോളങ്ങളിലും വ്യാപിച്ച്, അതിൻെറ സ്വാഭാവികശക്തിയുമായി ചേർന്ന് രണ്ടുംകൂടി ഒന്നായി ലോകത്തിൽ നാം കാണുന്ന നാനാവിധ ജീവരാശികൾക്കും അവകൾ അനുഭവിക്കുന്ന സുഖദുഃഖാദ്യവസ്ഥാഭേദങ്ങൾക്കും കാര്യങ്ങളായിത്തീരുന്നു.

ഈ കാലചക്രത്തിൻെറ ഒന്നുപകുതി ആഗ്നേയപ്രകൃതിയോടും ഒന്നുപകുതി സൌമ്യപ്രകൃതിയോടും കൂടിയതാണ്. അതിൽ ആഗ്നേയഭാഗത്തിൻെറ അധിപൻ സൂര്യനും, സൌമ്യഭാഗത്തിൻെറ അധിപൻ ചന്ദ്രനും ആണ്. അതനുസരിച്ചത്രേ സൌരരാശിചക്രമെന്നും, ചാന്ദ്രരാശിചക്രമെന്നും കാലചക്രത്തിനു രണ്ടു വിഭാഗങ്ങൾ ഉണ്ടായതു്. ഇവ രണ്ടിൻെറയും നടുക്കാണ് ഭൂമിയുടെ സ്ഥിതി. അതനുസരിച്ചു ഭൂമിയുടെ പകുതിഭാഗം സൌരരാശിചക്രത്തിലും പകുതിഭാഗം ചാന്ദ്രരാശിചക്രത്തിലും ഉൾപ്പെടുന്നു.

"ദ്വാദശരമണ്ഡലഭഗണ-
സ്തസ്യാർദ്ധേ സിംഹതോ രവിർന്നാഥഃ
കർക്കടകാൽ പ്രതിലോമം
ശശഭൃദഥാസ്യാപി ഭദ്രാനാഥ്."

ഇങ്ങനെ ദ്വാദശരാശ്യാത്മകമായ കാലചക്രത്തിൻെറ അധിപതികൾ രവിചന്ദ്രന്മാരും അവർ ദാനംചെയ്ത വഴി കുജാദികൾക്കും രാശിചക്രത്തിൽ സ്ഥാനലബ്ധിയുണ്ടായിട്ടുള്ളതും ആകുന്നു.

സൂര്യനിൽ "സുഷുമ്ന" എന്നു പേരോടുകൂടിയതും ഇന്നവണ്ണമെന്നു വർണ്ണിക്കാൻ നിവൃത്തിയില്ലാത്ത ഗുണങ്ങളോടുകൂടിയതുമായ ഒരു പ്രകാശം ഉണ്ടു്. അതുപോലെതന്നെ ചന്ദ്രമണ്ഡലത്തിൽ ഉള്ള ത്രികോണത്തിൽ "കല്പന"യെന്ന ഒരു മഹാശക്തിയും ഉണ്ടു്. സുഷുമ്നാപ്രകാശംവഴി സൂര്യഗോളത്തിൽ നിന്നും പുറപ്പെടുന്ന "ജീവകാരണശക്തികൾ" ചന്ദ്രമണ്ഡലത്രികോണത്തിലുള്ള കല്പനാശക്തിയിൽ വന്നുചേർന്ന് രൂപാന്തരപ്രാപ്തി വന്നു നാനാവിധത്തിലുമുള്ള ചൈതന്യവസ്തുക്കളേയും ജഡവസ്തുക്കളേയും ഉണ്ടാക്കുന്നു. അങ്ങനെയുണ്ടാകുന്ന വസ്തുക്കൾ സകലവും സൂര്യനിലും ചന്ദ്രനിലും ഉള്ള അമൃതകലയുടേയും വിഷകലയുടേയും ആരോഹണവും അവരോഹണവും അതായതു വൃദ്ധിയും ക്ഷയവും മൂലം മൂന്നു പ്രകൃതത്തിലായിത്തീരുന്നു. (൧) അമൃതപ്രകൃതി, (൨) വിഷപ്രകൃതി, (൩) മിശ്രപ്രകൃതി—ഇങ്ങനെ അമൃതകലയുടേയും വിഷകലയുടേയും ആരോഹണാവരോഹണങ്ങൾ ഉണ്ടാകുന്നതു്, സൂര്യചന്ദ്രന്മാരുടെ പരിവർത്തനവും അന്യോന്യമുള്ള അവരുടെ അകൽ

ച്ചയുടേയും അട്ടപ്പത്തിൻേറയും കൂടുതൽകുറവുകളും യോഗവും അതിനെ അനുസരിച്ചു ണ്ടാകുന്ന മററു ഗ്രഹങ്ങളുടെ ചലനവും ബന്ധവും ബലാബലവും മററുംകൊണ്ടാകുന്നു. അമൃതകല (ജീവകല) വിഷകല ഇവ സൂര്യനിലും അടങ്ങിയിട്ടുണ്ടെങ്കിലും അവയും അവമൂലം ഉണ്ടാകുന്ന ത്രിവിധ പ്രകൃതികളും നാനാവിധ പ്രപഞ്ചമായി മാറി സുഖദുഃഖങ്ങളേയും ജനനമരണങ്ങളേയും മററും പ്രാപിക്കുന്നതിനും മററുള്ള ഗ്രഹങ്ങളും കാരണങ്ങളാണെങ്കിലും ചന്ദ്രനെപ്പോലെ മററു ഗ്രഹങ്ങൾക്കൊന്നിനും ഇതിൽ പ്രാധാന്യം ഇല്ല. ഇതിലേക്കു്—

"അമൃതകിരണവീര്യാദ്വീര്യമാശ്രിത്യ സർവേ
വിദധതി ഫലമേതേ ഖേചരാസ്സാധ്വസാധു
നിജനിജവിഷയേഷു വ്യാപ്രിയന്തേ യഥാമൂ-
ന്യലമിഹമനസൈവാധിഷ്ഠിതാനീന്ദ്രിയാണി." എന്നും,

"ചന്ദ്രാർക്കൌ ബലയുക്തൌ
കുജാദയഃ പ്രോക്തകാലബലഹീനാഃ
ശുഭഫലദാസ്തേ സർവേ
ദശാസു യോഗേഷു സംചിന്ത്യാഃ"

എന്നും പ്രമാണങ്ങളും ഉണ്ടു്.

മനുഷ്യാദി സകല ജീവജാലങ്ങളുടേയും ശരീരത്തിൽ കാണുന്ന ഓജസ്സ് ചന്ദ്രഗോളത്തിൽനിന്നും വന്നുചേർന്നതാണ്. ജനനസമയത്തിലെ ചന്ദ്രന്റെ അമൃതശക്തിയുടെ കണക്കനുസരിച്ചായിരിക്കും മേല്പറഞ്ഞ ഓജസ്സിൻെറയും വൃദ്ധിക്ഷയങ്ങൾ. ശക്തി എന്നു പറയുന്ന വസ്തു ചന്ദ്രസംബന്ധിയാണ്. അതുനിമിത്തം ശക്തിപരങ്ങളായ സർവ്വത്തിൻെറയും അവസ്ഥകൾ ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങളെ അനുസരിച്ചുതന്നെയിരിക്കും. ഇതനുസരിച്ചാണ് വേലിയേററം വേലിയിറക്കം കാമകല വിഷകല ഉന്മാദം കാസം മുതലായ രോഗങ്ങൾക്കും രക്തം കറ ഇവകൾക്കും ഏററക്കുറച്ചിലുകൾ ഉണ്ടാകുന്നതും മററും. വെളുത്ത പ്രതിപദം മുതൽ വെളുത്ത വാവുവരെ അമൃതശക്തിയുടെയും കറുത്ത പ്രതിപദം മുതൽ കറുത്ത വാവുവരെ വിഷകലയുടേയും ആരോഹണകാലങ്ങൾ ആണ്. അമൃതശക്തിയുടെ ആരോഹണകാലത്തിൽ ജനിക്കുന്നവയെല്ലാം ഗുണാധിക്യത്തോടും വിഷശക്തിയുടെ ആരോഹണകാലത്തിൽ ജനിക്കുന്നവയെല്ലാം ദോഷാധിക്യത്തോടും അമൃതവും വിഷവും സമം ചേർന്നുണ്ടാകുന്നവ ഗുണദോഷങ്ങളുടെ തുല്യാവസ്ഥയോടും, അമൃതവിഷകലകളുടെ ഏററക്കുറച്ചിലുകളോടുംകൂടെ ഉണ്ടാകുന്നവ അവയുടെ ന്യൂനാധികാവസ്ഥയ്ക്കു തക്കവണ്ണം ഗുണദോഷങ്ങളുടെ കൂടുതൽ കുറവുകളോടും കൂടിയിരിക്കും.

അമൃതകലയും ജീവകലയും മൂലമുണ്ടാകുന്ന പ്രകൃതിത്രയസംഭൃതങ്ങളായ ജീവജാലങ്ങളുടേയും കാലത്രയത്തിലേയും ജന്മത്രയത്തിലേയും സുഖദുഃഖങ്ങളെ ചിന്തിക്കുന്നതു് ആ ജന്മിയുടെ ജനനകാലത്തിൽ മേൽപറഞ്ഞ കാലചക്രത്തിൽ ഉള്ള സൂര്യാദിഗ്രഹങ്ങളുടെ കാലപുരുഷന്റെ അവയവങ്ങളായ മേഷാദിരാശികൾ വഴിയായിട്ടുള്ള അവയുടെ പരിവർത്തനംമൂലം ഉണ്ടാകുന്ന ലഗ്നം (രാശി) നക്ഷത്രം, തിഥി, പക്ഷം, യോഗം, കരണം, ആയുസ്സ്, ഉച്ചസ്ഥിതി, വക്രസ്ഥിതി, മൂലത്രികോണസ്ഥിതി, അതിബന്ധുക്ഷേത്രസ്ഥിതി, ബന്ധുക്ഷേത്രസ്ഥിതി, സമക്ഷേത്രസ്ഥിതി, ശത്രുക്ഷേത്രസ്ഥിതി, അതിശത്രുക്ഷേത്രസ്ഥിതി, നീചസ്ഥിതി, അതിനീചസ്ഥിതി, മൌഢ്യസ്ഥിതി, വർഗ്ഗാവസ്ഥ മുതലായവകൾകൊണ്ടാണ്.

ജീവികളുടെ സുഖദുഃഖാദിചിന്തനകൾക്കു് ഇവ സാധനങ്ങളായിരിക്കുന്നതു് എന്തുകൊണ്ടെന്നാൽ സൂര്യഗോളത്തിൽ സ്ഥിതിചെയ്യുന്ന സകല പ്രപഞ്ചത്തിൻെറയും ജീവകാരണശക്തി ചന്ദ്രഗോളത്തിൽ ഉള്ള കല്പനാശക്തിയിൽ വന്നുചേർന്ന് മററു ഗ്രഹങ്ങളുടേയും സൂര്യചന്ദ്രന്മാരുടേയും അപ്പോഴത്തെ സ്ഥിതിഗതികളും യോഗങ്ങളും അമൃതവിഷകലകളുടെ ആരോഹണാവരോഹണക്രമവും അനുസരിച്ച് ത്രിവിധപ്രകൃതികളിൽ ഏതെ

ങ്കിലും ഒരുവിധ പ്രകൃതിയായി രൂപാന്തരീഭവിച്ച് ജീവിക്കുകയും അവസാനത്തിൽ വന്ന രീതിയിൽതന്നെ ആ ജീവൻ ഊർദ്ധ്വഗതിയിലേക്കു പോവുകയും പുണ്യനാശശേഷം വീണ്ടും വീണ്ടും ജനിക്കുകയോ അജ്ഞാനനാശാനന്തരം മുക്തിയെ പ്രാപിക്കുകയോ ചെയ്തുകൊണ്ടിരിക്കുന്നതുകൊണ്ടാകുന്നു. അതിന്റെ പ്രമാണം:—

"അഗ്നിവാസരവളർക്ഷപക്ഷഗൈ-
രുത്തരായണജുഷാ ച ദൈവതൈഃ
പ്രാപിതോ രവിപദം ഭവത്പരോ
മോദവാൻ ധ്രുവപദാന്തമീയസേ."

ജീവികളുടെ ഗുണദോഷഫലചിന്തനത്തിന് രാശ്യാദികല്പനകൾ ആവശ്യമാണെന്ന് ഇതേവരെ പറഞ്ഞ ന്യായങ്ങൾകൊണ്ട് സിദ്ധമായിട്ടുണ്ട്. ഇനി അവകളെ കല്പിക്കുന്നവിധം എങ്ങനെയെന്നു പറയാം.

ഭൂഗോളം മറ്റെല്ലാ ഗോളങ്ങളുടേയും അധോഭാഗത്തിൽ ആണ്.

"ഭാനാമധശ്ശനൈശ്ചര-
സുരഗുരുഭൌമാർക്കശുക്രബുധചന്ദ്രാഃ
വ്യഷാമധശ്ച ഭൂമി-
ർമ്മണ്ഡീഭൂതാ ഖമദ്ധ്യസ്ഥാ"

കാലചക്രത്തിന്റെ എല്ലാററിലും മുകളിൽ നക്ഷത്രങ്ങളും അതിന്റെ താഴെ ക്രമേണ ശനി, വ്യാഴം, ചൊവ്വാ, ആദിത്യൻ, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവരും അവകൾക്കെല്ലാം കീഴിൽ ഭൂമിയുമെന്നാണല്ലോ ഇതിന്റെ അർത്ഥം. ആ കാലചക്രം അല്ലെങ്കിൽ രാശിചക്രം ഭൂമിയെ ചുററി അധികം അകലത്തിൽ അധോഭാഗത്തോടും, ഉപരിഭാഗത്തോടും വ്യാപിച്ചിട്ടുണ്ട്. അത് എല്ലായ്പോഴും നമ്മുടെ മേൽഭാഗത്തിൽ പടിഞ്ഞാറോട്ടായിട്ടും കീഴ്ഭാഗത്തിൽ കിഴക്കോട്ടായിട്ടും തിരിഞ്ഞുകൊണ്ടിരിക്കുകയാണ്. അതിന്റെ പന്ത്രണ്ടു ഭാഗങ്ങൾ ഉള്ളതിൽ, ആടിന്റെ ആകൃതിയിൽ ഉള്ള ഒന്നാമത്തെ ഭാഗം മേടവും അതിന്റെ കിഴക്കുവശം കാളയുടെ ആകൃതിയിൽ ഉള്ള രണ്ടാമത്തെ ഭാഗം ഇടവവും അതിന്റെ കിഴക്കുവശം ഗദാധരനായ ഒരു പുരുഷനും വീണാധാരിണിയായ ഒരു സ്ത്രീയും ദമ്പതിമാരായി നിൽക്കുന്നതുപോലെയുള്ള ൩-ാംഭാഗം മിഥുനവും, അതിന്റെ കിഴക്ക് ഞണ്ടിന്റെ ആകൃതിയിൽ ഉള്ള നാലാമത്തെ ഭാഗം കർക്കടകവും അതിന്റെ കിഴക്കു സിംഹത്തിന്റെ ആകൃതിയിൽ ഉള്ള അഞ്ചാമത്തെ ഭാഗം ചിങ്ങവും, അതിന്റെ കിഴക്ക് ഒരു കയ്യിൽ തീയും മററേക്കയ്യിൽ നെൽക്കതിരും ധരിച്ച് ഒരു തോണിയിൽ സഞ്ചരിക്കുന്ന സ്ത്രീയെപ്പോലെയുള്ള ആറാമത്തെ ഭാഗം കന്നിയും, അതിന്റെ കിഴക്കു ത്രാസും കയ്യിൽ ധരിച്ച് പണ്ടകശാലയിൽ സാമാനങ്ങൾ കൊണ്ടും കൊടുത്തും നിൽക്കുന്ന പുരുഷനെപ്പോലെയുള്ള ഏഴാമത്തെ ഭാഗം തുലാവും, അതിന്റെ കിഴക്കായി തേളിന്റെ ആകൃതിയിൽ ഉള്ള എട്ടാമത്തെ രാശി വൃശ്ചികവും, അതിന്റെ കിഴക്കായി അരയ്ക്കു താഴെ അശ്വത്തിന്റെയും മുകളിൽ പുരുഷന്റെയും ആകൃതിയിലുള്ള ഒരുവൻ വില്ലും ധരിച്ചു നിൽക്കുന്നതുപോലെയുള്ള ഒൻപതാമത്തെ ഭാഗം ധനുവും, അതിന്റെ കിഴക്ക് മാനിന്റെ മുഖവും, മുതലയുടെ ദേഹവും ചേർന്നതുപോലെയുള്ള പത്താമത്തെ ഭാഗം മകരം രാശിയും, അതിന്റെ കിഴക്ക് വെറും കടം ചുമലിൽ വച്ച് ഒരു പുരുഷൻ നില്ക്കുന്നതുപോലെയുള്ള പതിനൊന്നാമത്തെ ഭാഗം കുംഭം രാശിയും, അതിന്റെ കിഴക്കായും മേടത്തിന്റെ പടിഞ്ഞാറായും വാലും തലയും അന്യോന്യം ബന്ധിച്ചു വട്ടത്തിൽ നില്ക്കുന്ന രണ്ടു മത്സ്യങ്ങളെപ്പോലെയുള്ള മീനം പന്ത്രണ്ടാമത്തെ ഭാഗവുമാണ്. ഇങ്ങനെ ക്രമേണ താഴെക്കൂടെ ചുററി കണക്കുകൂട്ടണം. അപ്പോൾ മേടത്തിന്റെ പടിഞ്ഞാറേ ഭാഗം മീനം രാശിയാകും. ഈ ചക്രം ഉപരിഭാഗത്തിൽ പശ്ചിമാഭിമുഖമായി തിരിയുമ്പോൾ നാം കിഴക്കോട്ടു നോക്കിയാൽ ആദ്യം മേടത്തിന്റെ മീനത്തോടു സംബന്ധപ്പെട്ട ഭാഗം ഉദിച്ചുയരുന്നതായിക്കാണാം. അപ്പോൾമുതൽ മേഷാകൃതിയിലുള്ള ഭാഗം മുഴുവനും മറയുന്നതുവരെയുള്ള സമയ

ത്തിനു മേടം എന്നു പറയുന്നു. പിന്നീട് ഇടവം ഇങ്ങനെ മുറയ്ക്കു് പന്ത്രണ്ടു രാശികളും അ റുപത്തു നാഴികകൊണ്ടു് ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നു. ആ കണക്കിനു ഓരോ രാശിയും അഞ്ചഞ്ചു നാഴികവീതം വരും. രാശികളെ കാൺമാൻ പാടില്ലെങ്കിലും അതുകളിൽ സഞ്ചരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും സ്ഥിരമായി നില്ക്കുന്ന അശ്വിന്യാദിന ക്ഷത്രങ്ങളെക്കൊണ്ടും അതാതു സമയം ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്ന രാശിക ളെ സ്പഷ്ടമായി അറിയാം. എല്ലാ ഗ്രഹങ്ങളും ഉപരിഭാഗത്തിൽ ഈ രാശിചക്രത്തിൽ കൂടി കിഴക്കോട്ടു സദാ പരിവർത്തനം ചെയ്യുവരികയാണു്. അതിൽ സൂര്യൻ കിഴക്കോട്ടു സഞ്ചരിച്ചു് ഒരു രാശിയെ കടക്കുന്നതിനകമായി രാശിചക്രം മുപ്പതുതിരിയും. അപ്പോൾ സൂര്യനു മുപ്പതു ഉദയവും മുപ്പതു അസ്തമനവും ഉണ്ടാവുകയും ആ മുപ്പതു ദിവസത്തെയും ൧൨ രാശികളിൽ ഏതു രാശിഭാഗത്തിൽ സഞ്ചരിക്കുന്നുവോ അതിന്റെ പേരിൽ ഒരു മാസം എന്നു പറയുകയും ചെയ്യുന്നു.

ചന്ദ്രൻ സൂര്യനെക്കാൾ ഭൂമിയോടു് ഏററവും അടുത്തുനില്ക്കുന്ന ഗ്രഹം ആയതി നാൽ, ചന്ദ്രൻ ഒരു രാശി കടക്കുന്ന സമയംകൊണ്ടു്, കാലചക്രം (ജ്യോതിശ്ചക്രം) ൨൭ പ്രാവശ്യം ചുററുന്നു. തൻമൂലം ചന്ദ്രനു് ഒരു രാശി കടക്കുന്നതിനു ൨൭ ദിവസം മതി യാകും. ആ രീതി അനുസരിച്ചു്; അശ്വതിയും ഭരണിയും, കാർത്തികക്കാലും മേടക്കൂ റു്. അതായതു് ഒൻപതു നക്ഷത്രപാദങ്ങൾവീതം ഓരോ രാശിയിലും അടങ്ങുന്നു. അ തനുസരിച്ചു്, ൨൭ ദിവസംകൊണ്ടു് ൧൦൮ നക്ഷത്രപാദങ്ങൾ അടങ്ങിയ കാലചക്രത്തെ ഒന്നു ചുററുകയും അങ്ങിനെ ചുററുമ്പോൾ ചന്ദ്രൻ മേടംരാശിയുടെ ഉദയംമുതൽ 4/9 ഭാഗംവരെ സഞ്ചരിക്കുന്ന സമയത്തിനു അശ്വതിയെന്നും 8/9 ഭാഗംവരെ സഞ്ചരിക്കു ന്ന സമയത്തിനു് ഭരണിയെന്നും മേടംരാശിയെ ഒൻപതായി പകുത്തതിന്റെ ഒടുവില ത്തെ ഭാഗംമുതൽ ഇടവംരാശിയുടെ മൂന്നിൽ ഒരു ഭാഗംവരെ സഞ്ചരിക്കുന്ന സമയത്തിനു കാർത്തികയെന്നും പറയുന്നു. അതായതു് കാലചക്രത്തിൽക്കൂടെ ഭ്രമണംചെയ്യുന്ന ചന്ദ്രൻ അതിൽ സ്ഥിരമായി നില്ക്കുന്ന അശ്വിന്യാദി ൨൭ നക്ഷത്രങ്ങളിൽ ഏതിന്റെ ചൊവ്വിനു വരുന്നുവോ ആ നക്ഷത്രമെന്നും ഏതു രാശിയുടെ ചൊവ്വിനു വരുന്നു വോ അന്നേദിവസം ആ കൂറെന്നും പറയുന്നു. അതായതു് ചന്ദ്രൻ ഉദിച്ചുപൊന്തുന്നതു ഒരു നക്ഷത്രത്തിന്റെ നേരേ ആയിരിക്കും. ഒരു ദിവസം അതു് അശ്വതിയുടെ നേരേ ആണെങ്കിൽ അടുത്തദിവസം അതു്, അതിന്റെ കിഴക്കു നില്ക്കുന്ന ഭരണിയുടെ ചൊവ്വി നു കാണാം. അതിന്റെ പിറേറദിവസം അതിന്റെ കിഴക്കുള്ള കാർത്തികയുടെയും പി ന്നെ രോഹിണിയുടെയും ഇങ്ങനെ ൨൭ ദിവസംകൊണ്ടു് കിഴക്കോട്ടു ഗമിച്ചു് അധോഭാ ഗത്തുകൂടി ഭ്രമണംചെയ്തു് അശ്വതിയുടെ പശ്ചിമഭാഗത്തു സ്ഥിതിചെയ്യുന്ന രേവതിയുടെ നേക്കാവുകയും ചന്ദ്രന്റെ ഒരു പരിവൃത്തി കഴിയുകയും ചെയ്യുന്നു. ഇതിവണ്ണം കുജാദി കളും കാലചക്രത്തിൽക്കൂടെ കിഴക്കോട്ടു ഗമിക്കുന്നുണ്ടു്. അതായതു ചൊവ്വാ ഒരു രാശി യിൽനിന്നും മററൊരു രാശിയിൽ കടക്കുന്നതിനകമായി കാലചക്രം ശരാശരി ൪൫ പ്രാ വശ്യംവീതം ചുററുകയും ബുധനും ശുക്രനും കാലചക്രത്തിലെ ഒരു രാശിയുടെ ചൊവ്വിൽ നിന്നു് അടുത്ത രാശിയുടെ ചൊവ്വിനു ചെല്ലുന്നതിനകമായി ശരാശരി മുപ്പതു പ്രാവശ്യം വീതവും വ്യാഴം മേൽപ്രകാരം കടക്കുന്നതിനകമായി ശരാശരി ൩൬൫ പ്രാവശ്യവും ചുററുകയും ശനി കടക്കുന്നതിനകമായി ശരാശരി ൯൧൨ പ്രാവശ്യം ചുററുകയും രാഹുകേതുക്കൾ ഒരു രാശിയിൽനിന്നും മററൊരു രാശിയിൽ കടക്കുന്നതിനകം ൫൪൭ പ്രാവശ്യം ചുററുകയും ചെയ്യുന്നുണ്ടു്. സൂര്യാദിഗ്രഹങ്ങൾ കിഴക്കോട്ടു ഭ്രമണം ചെയ്യുമ്പോൾ പടിഞ്ഞാറോട്ടു പോകുന്നതായി നമുക്കു തോന്നുന്നതു് അതിവേഗത്തോടുകൂ ടിയ കാലചക്രഗതിക്കു വിപരീതമായി അവകൾ ചുററുന്നതുകൊണ്ടാണു്. തിഥി, യോഗം, കരണം ഇവകൾ സൂര്യചന്ദ്രന്മാരുടെ പരസ്പരം ഉള്ള അകലം, അടുപ്പം ഇവ യെക്കുറിക്കുന്നതുകൾ ആണു്. സൂര്യൻ, തേജോമയനും ചന്ദ്രൻ ജലമയനും ആകുന്നു. ഗ്രഹങ്ങളും ഭൂമിയും നക്ഷത്രങ്ങളും ഗോളസ്വരൂപങ്ങളും സൂര്യരശ്മികൾ അതിദൂരംവരെ വ്യാപിക്കുന്നവയും ആയതുകൊണ്ടു്, അവയുടെ പകുതിഭാഗത്തു സൂര്യരശ്മിതട്ടി എല്ലാസ മയത്തും പ്രകാശത്തോടുകൂടെയിരിക്കും. രാശിചക്രം ഭൂമിയെ ചുററിസഞ്ചരിക്കുന്നതി നാൽ അറുപതു നാഴികകൊണ്ടേ ഭൂമിയുടെ നാലുപുറവും സൂര്യപ്രകാശം എത്തുകയുള്ളൂ. തൻമൂലം ഭൂമിയിൽ ഓരോഭാഗത്തും രാശിചക്രത്തിന്റെ ഒരു ഭ്രമണത്തിനകം മുപ്പതുനാ ഴിക പ്രകാശവും മുപ്പതുനാഴിക ഇരുട്ടും ഉണ്ടാകുന്നു. അതത്രെ പകലും രാത്രിയും. അതു

പോലെതന്നെ ജലസംപ്രാപ്തിയായ ചന്ദ്രനിൽ സൂര്യരശ്മിതട്ടുന്ന ഭാഗത്തിൽനിന്നും മൃദുവായിപ്പുറപ്പെടുന്ന പ്രകാശത്തിനു ചന്ദ്രികയെന്നും പറയുന്നു. ആ ചന്ദ്രിക പതിനഞ്ചു ദിവസംകൊണ്ടു വദ്ധിച്ചു പൂൎണ്ണമാവുകയും പിന്നെ പതിനഞ്ചുദിവസംകൊണ്ട് കുറഞ്ഞുകുറഞ്ഞ് തീരെയില്ലാതെ ആവുകയും ചെയ്യുന്നു. ആ പ്രകാശം തീരെ ഇല്ലാത്ത ദിവസത്തിന് അമാവാസ്യയെന്നും പൂൎണ്ണമായി ഉണ്ടാകുന്ന ദിവസത്തിനു പൌൎണ്ണമിയെന്നും പറയുന്നു. ചന്ദ്രബിംബം സൂൎയ്യബിംബത്തോട് അടുക്കുമ്പോൾ (രണ്ടുപേരും ഒരേ രാശിയിൽ വരുമ്പോൾ) ചന്ദ്രബിംബം സൂൎയ്യബിംബത്തിനു താഴെ ആയിപ്പോകുന്നതുകൊണ്ട് അപ്പോൾ ചന്ദ്രരശ്മി പ്രകാശിക്കുന്നതു് നമ്മുടെ നോട്ടം എത്തുന്നതിനു മറുപുറം ആയതുകൊണ്ട് നമ്മുടെ ദൃഷ്ടിക്ക് ചന്ദ്രിക ഗോചരമാകുന്നില്ല. അകലുംതോറും നമുക്ക് നോട്ടം എത്തുന്ന സ്ഥലത്തു് പ്രകാശം വദ്ധിച്ചുവദ്ധിച്ചു വരുന്നു. ൧൫ ദിവസംകൊണ്ട് ചന്ദ്രന്റെ പ്രകാശം 1/15 ഭാഗംവീതംകൂടി പൂൎണ്ണമാവുകയും പിന്നത്തെ ൧൫ ദിവസംകൊണ്ട് 1/15 ഭാഗംവീതം കുറഞ്ഞു് തീരെയില്ലാതെ ആവുകയും ചെയ്യുന്നു. കാലചക്രത്തിൽ ചന്ദ്രൻ സൂൎയ്യനിൽനിന്നും കിഴക്കോട്ടുനീങ്ങി അകന്നു തുടങ്ങുന്നതാരംഭിച്ചു കാണുന്ന ഭാഗത്തു പ്രകാശം കൂടിക്കൂടിവരും. അതിനു വെളുത്തപക്ഷമെന്നും, സൂൎയ്യനോട് അടുത്തുതുടങ്ങുമ്പോൾ നമ്മുടെ നോട്ടമെത്തുന്ന ദിക്കിൽ പ്രകാശം കുറഞ്ഞുകുറഞ്ഞുവരും. അതിനു കറുത്തപക്ഷം എന്നും പറയും. ചന്ദ്രന്നു ൧൫ ഭേദങ്ങൾ ഉണ്ട്. അതായതു് തീരെ പ്രകാശം ഇല്ലാതെ ഇരിക്കുക, ഒരു കലമാത്രം പ്രകാശിക്കുക, ൨ കലമാത്രം പ്രകാശിക്കുക ഇങ്ങനെ പതിനഞ്ചുവരെ കലകൾ പ്രകാശിക്കുക. ഇതിൽ തീരെ പ്രകാശമില്ലാത്ത ദിവസം കറുത്തവാവും ഒരു കലമാത്രം പ്രകാശിക്കുന്ന ദിവസം ശുക്ലപ്രതിപദവും രണ്ടു കല പ്രകാശിക്കുന്ന ദിവസം ശുക്ലപക്ഷദ്വിതീയയും ൧൫ കലയും പ്രകാശിക്കുന്ന ദിവസം പൌൎണ്ണമിയും ഒരു കല കുറയുന്ന ദിവസം കൃഷ്ണപക്ഷപ്രതിപദവും രണ്ടുകല കുറയുന്നദിവസം കൃഷ്ണപക്ഷദ്വിതീയയും ഇങ്ങനെ എല്ലാ കലയും കുറയുന്നദിവസം കറുത്ത വാവും ആണ്.

ആഴ്ച്ചയുണ്ടായിട്ടുള്ളതു്, കാലഹോരയുടെ ആധിപത്യം അനുസരിച്ചാണ്. ഒരു പ്രാവശ്യം കാലചക്രം ചുററുന്നതിന് ൨½ നാഴികവീതം അല്ലെങ്കിൽ ഓരോ മണിക്കൂർ വീതം അടങ്ങിയ ൨൪ മുഹൂൎത്തങ്ങൾ അല്ലെങ്കിൽ മണിക്കൂറുകൾ വേണ്ടിയിരിക്കുന്നു. ഇവയിൽ ഓരോ മുഹൂൎത്തത്തിന്റെയും അധിപന്മാർ, ഭൂമിയിൽനിന്നും ഏററവും അകന്ന ഗ്രഹമായ ശനിമുതൽ ക്രമേണ അടുത്ത ഗ്രഹങ്ങളായ വ്യാഴം ചൊവ്വാ ആദിത്യൻ ശുക്രൻ ബുധൻ ചന്ദ്രൻ ഇവരാകുന്നു. അവരവരുടെ കാലഹോരയിൽ ഓരോരുത്തൎക്കും കൂടുതൽ ബലം ഭവിക്കുന്നു. ഓരോ ദിവസവും സൂൎയ്യോദയത്തിൽ ആരുടെ കാലഹോര വരുന്നുവോ അവരുടെ പേരുകൊണ്ട് ആദിവസത്തെ വിളിക്കുകയും ആ ഗ്രഹത്തിന് അന്നേ ദിവസം മററുള്ള ഗ്രഹങ്ങളേക്കാൾ കൂടുതൽ ബലം ഉണ്ടായിരിക്കുകയും ചെയ്യും. ഇന്നു് ഉദയത്തിനു രവിയുടെ കാലഹോരയായിരുന്നെങ്കിൽ നാളെ ഉദയത്തിനു ശനി, ഗുരു, കുജ,രവി, ശുക്ര, ബുധ, ചന്ദ്ര എന്ന കക്ഷ്യാ ക്രമത്തിനു രവിമുതൽ നാലാമത്തെ കക്ഷ്യാധിപനായ ചന്ദ്രന്റെ കാലഹോര വരും. മറെറന്നാൾ ഉദയത്തിന് ചന്ദ്രൻമുതൽ ൪-ാമത്തെ കക്ഷ്യാധിപനായ കുജന്റെ കാലഹോരവരും. ൪-ാംനാൾ ഉദയത്തിനു കുജൻമുതൽ ൪-ാമത്തെ കക്ഷ്യാധിപനായ ബുധന്റെ കാലഹോര, ൫-ാംനാൾ ഉദയത്തിനു ബുധൻമുതൽ ൪-ാമത്തെ കക്ഷ്യാധിപനായ വ്യാഴത്തിന്റെ കാലഹോര, ൬-ാംനാൾ ഉദയത്തിനു വ്യാഴംമുതൽ ൪-ാമത്തെ കക്ഷ്യാധിപനായ ശുക്രന്റെ കാലഹോര വരും. ൭-ാംനാൾ ഉദയത്തിനു ശുക്രൻമുതൽ ൪-ാമത്തെ കക്ഷ്യാധിപനായ ശനിയുടെ കാലഹോര വരും. ഈ ക്രമത്തിനു ആ സൂൎയ്യോദയസമയത്തിലെ കാലഹോരാധിപത്യം അനുസരിച്ച് രവിവാരാദി മന്ദവാരാന്തം ഉള്ള ആഴ്ച്ചകളും ഉണ്ടായി.

രാശി സ്ഥൂലശരീരവും, രാശിയെ മൂന്നായി ഭാഗിക്കുമ്പോൾ ഉണ്ടാകുന്ന ആദിമദ്ധ്യാന്ത്യദ്രേക്കാണങ്ങൾ ശരീരത്തിന്റെ ഊൎദ്ധ്വമദ്ധ്യാധോഭാഗങ്ങളും രാശിയെ രണ്ടായി ഭാഗിക്കുമ്പോൾ ഉണ്ടാകുന്ന ആദിത്യചന്ദ്രഹോരകൾ ശരീരത്തിന്റെ വാമദക്ഷിണഭാഗങ്ങളും അഞ്ചായി ഭാഗിച്ച ത്രിംശാംശങ്ങൾ, ഭൂമ്യാദി പഞ്ചഭൂതങ്ങളും രാശിയെ ഒൻപതായി ഭാഗിച്ച നവാംശങ്ങൾ പ്രാണവായുതുടങ്ങി ദേവദത്തൻവരെയുള്ള വായുക്കളും രാശിയെ പന്ത്രണ്ടായി ഭാഗിച്ച ദ്വാദശാംശകങ്ങൾ മനോബുദ്ധികളോടുകൂടിയ

ദശേന്ദ്രിയങ്ങളും ആണ്. ഇവയിൽ രാശി സ്ഥൂലശരീരവും, നവാംശവും ഷോഡശാംശവും രാശിയുടെ ഇരുപത്തിരണ്ടു തത്വങ്ങൾ അടങ്ങിയതായ സൂക്ഷ്മശരീരവും ആകുന്നു.

"ഇഹ താവദക്ഷദശകം
മനസാ സഹബുദ്ധിതത്വമഥ വായുഗണൈഃ
ഇതി ലിംഗമേതദമുനാ
പുരുഷസ്സഹസംഗതോ ഭവതി ജീവം"

രാശി ജഡവും അതിന്റെ അധിപനായ ഗ്രഹം ജീവനും ആണ്. അതായത് ക്ഷേത്രവും ക്ഷേത്രജ്ഞനും എന്നപോലെ അതുകൊണ്ടത്രെ സകല ഭാവഫലങ്ങളും ഭാവാധിപന്മാരെക്കൊണ്ട് ചിന്തിക്കുന്നത്.

"ഭവനാധിപൈസ്സമസ്തം
ജാതകവിഹിതം വിചിന്തയേദ്ധീമാൻ
ഏഭിർവിനാ ന ശക്യം
പദമപി ഗന്തും മഹാശാസ്ത്രേ."

എന്നാണ് പ്രമാണവും.

ഇങ്ങനെയാണ് ജ്യോതിശ്ശാസ്ത്രസാധനങ്ങളായി തീർന്നിരിക്കുന്ന സൂര്യാശ്രയരാശികളായ മാസങ്ങൾ ചന്ദ്രാശ്രയരാശികളായ ക്രൂരകൾ ചന്ദ്രാശ്രയസ്ഥാനങ്ങളായ നക്ഷത്രങ്ങൾ, സൂര്യാദിഗ്രഹസ്ഥിതരാശികൾ കാലചക്രഭ്രമണമാശ്രയിച്ചുണ്ടാകുന്ന ലഗ്നം സൂര്യചന്ദ്രന്മാരുടെ ഭ്രമണംമൂലം ഉണ്ടാകുന്ന അവരുടെ അകൽച്ചയും അടുപ്പവും നിശ്ചയിക്കുന്നപക്ഷങ്ങൾ, തിഥികൾ, കരണങ്ങൾ, യോഗങ്ങൾ, ഗ്രഹങ്ങളുടെ കക്ഷ്യാക്രമം അനുസരിച്ചുള്ള കാലഹോരാധിപത്യത്തിൽനിന്നും ഉണ്ടായിട്ടുള്ള ആഴ്ചകൾ, രാശി അല്ലെങ്കിൽ ലഗ്നം അല്ലെങ്കിൽ ക്ഷേത്രവിഭാഗങ്ങളായ ദ്രേക്കാണം, ഹോര, ത്രിംശാംശം, നവാംശം, ഷോഡശാംശം ഇവയും മററും ഉണ്ടായിട്ടുള്ളത്.

ഇവയുടെ സ്ഥിതിഭേദങ്ങളാണ് മുകളിൽ പറഞ്ഞ ത്രിവിധപ്രകൃതികളിലുമായിട്ടുണ്ടാകുന്ന ജീവികൾക്ക് വിഭിന്നങ്ങളായ ഗുണദോഷഫലങ്ങൾ വരുത്തി ചേർക്കുന്നത്. അതായത് മനുഷ്യശരീരം രക്ഷിച്ചുകൊണ്ടിരിക്കുന്ന വാതപിത്തകഫങ്ങളായ പ്രകൃതിത്രയംകാലവ്യത്യാസവും കർമ്മവ്യത്യാസവുംകൊണ്ടു കോപിച്ച് അനവധി രോഗങ്ങൾ ഉണ്ടാക്കുകയും ജീവനാശം ചെയ്യുകയും മററും ചെയ്യുന്നതുപോലെയും മനുഷ്യശരീരത്തിലുള്ള ജഠരാഗ്നി ഭക്ഷണസാധനങ്ങളെ ദഹിപ്പിച്ചു ശരീരത്തെ പോഷിപ്പിക്കുകയും കാട്ടുതീ ആ മനുഷ്യശരീരത്തെത്തന്നെ ദഹിപ്പിക്കുകയും ചെയ്യുന്നതുപോലെയും, പ്രാണവായു മനുഷ്യനെ ജീവിപ്പിക്കുകയും, ചണ്ഡമാരുതൻ സകലത്തേയും നശിപ്പിക്കുകയും, കപ്പലിനെ ശരിക്ക് ഓടിച്ചുകൊണ്ടുപോകുന്ന അതേ വായുതന്നെ കൊടുങ്കാററായി തീർന്ന് അതിനെ മുക്കുകയും ചെയ്യുന്നതുപോലെയും മററുമാണ് ജ്യോതിശ്ശാസ്ത്രസാധനങ്ങളായ മേല്പറഞ്ഞവകൾ, സ്ഥിതിഗതികളും ആശ്രയങ്ങളും സ്ഥാനങ്ങളും മററും അനുസരിച്ച് അനുകൂലങ്ങളായും പ്രതികൂലങ്ങളായും പ്രവർത്തിച്ചുവരുന്നത്.

ജ്യോതിശ്ശാസ്ത്രത്തിന് (൧) ജാതകം (൨) ഗോളം (൩) നിമിത്തം (൪) പ്രശ്നം (൫) മുഹൂർത്തം (൬) ഗണിതം ഇങ്ങനെ ആറ് അംഗങ്ങൾ ഉള്ളവയിൽ ജാതകം, പ്രശ്നം ഇവ രണ്ടുമാണ് ഒരു മനുഷ്യന്റെ ഗുണദോഷഫലങ്ങളെ ചിന്തിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ ഇവയിൽ ജാതകംകൊണ്ടു ജന്തുക്കൾ പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ള സുകൃതദുഷ്കൃതങ്ങൾ അനുസരിച്ച് ജനനംമുതൽ മരണംവരെ അനുഭവിക്കുന്ന ഫലങ്ങൾ മുഴുവനും അറിയാൻ കഴിയുമെങ്കിലും, അവയിൽ ഇപ്പോൾ അനുഭവിക്കുന്നതു് പൂർവ്വജന്മാർജ്ജിതകർമ്മങ്ങളിൽ വച്ച്, ശുഭകർമ്മങ്ങളുടെ ഫലമോ അതല്ല അശുഭകർമ്മങ്ങളുടെ ഫലമോ എന്നും ഈ ജന്മത്തിൽ പുണ്യമോ പാപമോ എന്താണ് ചെയ്തതെന്നും അതിന്റെയോ പൂർവ്വജന്മകൃതത്തിന്റെയോ ഏതിന്റെ ഫലമാണ തൽക്കാലം അനുഭവിക്കുന്നതെന്നും അറിയുന്നതിന് ജ്യോ

തിഷ്ശാസ്ത്രസാധനങ്ങളായ മേൽപറഞ്ഞ രാശ്യാദികളുടെയും ഗ്രഹസ്ഥിതികളുടെയും തൽക്കാലാവസ്ഥയെക്കൂടി ആസ്പദമാക്കിയുള്ള പ്രശ്നം ഏററവും അത്യാവശ്യവും അതുകൊണ്ടു് ഏതു ജന്തുവിൻെറയും താൽക്കാലികഗുണദോഷങ്ങൾ സ്പഷ്ടമായി അറിയാവുന്നതും ആണു്. എന്നാൽ വളരെ വളരെ ഉത്സർഗ്ഗങ്ങളും അപവാദങ്ങളും ഉള്ള ഈ ശാസ്ത്രം സൂക്ഷ്മമായി പര്യാലോചിച്ചു ഫലമരുളിക്കവാൻ സാധാരണ കവിടിയും പഞ്ചാംഗവും ധരിച്ചു മഹാപ്രാശ്നികൻ എന്നു ഭാവിച്ചും "അഞ്ജനമെന്നാൽ തൊനറിയും മഞ്ഞളുപോലെ വെളുത്തിരിക്കു" മെന്നു ജല്പിച്ചും, "ആദ്യേദ്ധമകരേ വദന്തി സുധിയോ നാലാമിടം ബാധയാം" എന്നും മററും മാററിയും മറിച്ചും ഇഷ്ടാനുസരണം ഫലങ്ങൾ പറഞ്ഞു സന്തോഷിപ്പിച്ചും നടക്കുന്ന ഉദരംഭരികളായ ജ്യൌതിഷിക വേഷധാരികളെക്കൊണ്ടു് ഒക്കുകയില്ല. പിന്നെയോ, അനേകഹോരാശാസ്ത്രജ്ഞനും പഞ്ചസിദ്ധാന്തകോവിദനും ഊഹാപോഹപടുവും സിദ്ധമന്ത്രനും ഗണിതവിദഗ്ദ്ധനും സദാചാരയുക്തനും സത്യവചസ്സും വിനയിയും വേദാദ്ധ്യായിയും ഗ്രഹപൂജാതല്പരനും ആയ ദൈവജ്ഞനെക്കൊണ്ടു മാത്രമേ സാധിക്കുകയുള്ളു. അവർ എല്ലാ പ്രകാരത്തിലും ഉള്ള ഗ്രഹഗതിഭേദങ്ങളെ മനസ്സിലാക്കിയും വിസ്താരമേറിയ ഈ ശാസ്ത്രത്തിലെ സാമാന്യവിശേഷവിധികളെ ആലോചിച്ചും പറയുന്ന അശുഭഫലമാകട്ടെ ശുഭഫലമാകട്ടെ ഒരിക്കലും ഒക്കാതെ പോവുകയില്ല. ഒരു ന്യായാധിപതി നിയമശാസ്ത്രത്തിലെ സാമാന്യവിശേഷവിധികളെ ആലോചിച്ചു വിധിയെഴുതുന്നപോലെ വേണം ജ്യോതിശ്ശാസ്ത്രപ്രപഞ്ചത്തിലെ സാമാന്യവിശേഷവിധികളെപ്പററി ചിന്തിച്ചു ഒരു പ്രാശ്നികനും ഫലം എഴുതേണ്ടതു്. അതെങ്ങിനെയെന്നാൽ ജനങ്ങളെ രക്ഷിക്കണമെന്നുള്ളതു് സാമാന്യവിധി. എന്നാൽ കുററം ചെയ്യുന്നവരെ ശിക്ഷിക്കണമെന്നതു് വിശേഷവിധി. ആ കുററം സ്വരക്ഷയ്ക്കുവേണ്ടി ചെയ്തതാണെങ്കിൽ ശിക്ഷിക്കേണ്ടാ എന്നുള്ളതു അതിനും അപ്പുറം ഉള്ള ഒരു വിശേഷവിധി. അതു് മോശവിചാരത്തോടുകൂടെയും സ്വരക്ഷയിൽ കവിഞ്ഞും ചെയ്തുപോയെങ്കിൽ ലഘുവായിട്ടെങ്കിലും ശിക്ഷിക്കണമെന്നു് അതിന്മേലും ഒരു വിശേഷവിധി. ഇതുപോലെ എല്ലാ ഗ്രഹങ്ങളും പതിനൊന്നിൽ നിന്നാൽ കൊള്ളാമെന്നുള്ളതു സാമാന്യവിധി. അതു് നില്ക്കുന്ന ഗ്രഹത്തിൻെറ ശത്രുക്ഷേത്രമായിപ്പോയെങ്കിൽ ദോഷമെന്നു വിശേഷവിധി. ബന്ധുദൃഷ്ടിയുണ്ടെങ്കിൽ കൊള്ളാമെന്നു വീണ്ടും വിശേഷവിധി. അതു് നീചരാശികൂടിയാണെങ്കിൽ കൊള്ളുകയില്ലെന്നു പിന്നെയും വിശേഷവിധി ഇങ്ങനെയാണു്.

വിശേഷവിധികളും സാമാന്യവിധികളും ഒപ്പിച്ചു്, (൧) സമയം (൨) ദേശം (൩) ശ്വാസഗതി (൪) അവസ്ഥാ (ജ്യോത്സ്യൻെറയും ദൂതൻെറയും വ്യാപാരം) (൫) പ്രഷ്ടാവു് സ്പർശിച്ചിരിക്കുന്ന സാധനം (൬) പൃച്ഛകൻ നിൽക്കുന്ന രാശി (൭) പൃച്ഛകൻ നിൽക്കുന്ന ദിക്കു് (൮) പ്രശ്നാക്ഷരങ്ങൾ (൯) പൃച്ഛകാവസ്ഥ (൧൦) പൃച്ഛകവ്യാപാരം (൧൧) പൃച്ഛകഭാവം (൧൨) പൃച്ഛകവിലോകനം (൧൩) പൃച്ഛകവസ്ത്രം (൧൪) പൃച്ഛകധാരണസാധനങ്ങൾ (൧൫) പൃച്ഛകലക്ഷണങ്ങൾ (൧൬) പ്രശ്നത്തിനായി പുറപ്പെടുമ്പോൾ ഉണ്ടായ തൽക്കാലലക്ഷണങ്ങൾ (൧൭) വഴിയിൽവച്ചുണ്ടായ ശകുനങ്ങൾ (൧൮) പൃച്ഛകഗൃഹത്തിൽ ജ്യോത്സ്യൻ കടന്നപ്പോൾ ഉണ്ടായ ലക്ഷണങ്ങൾ (൧൯) പ്രശ്നത്തിനു ചക്രം എഴുതുക തുടങ്ങി സ്വർണ്ണം വയ്ക്കുന്നതുവരെയുണ്ടാകുന്ന വിശേഷങ്ങൾ (൨൦) പഞ്ചസൂത്രങ്ങൾ (൨൧) ത്രിസ്ഫുടം (൨൨) അഷ്ടമംഗലം (൨൩) സ്വർണ്ണസ്ഥിതി (൨൪) ആരൂഢരാശി (൨൫) ഉദയലഗ്നം (൨൬) ചന്ദ്രലഗ്നം (൨൭) ഗ്രഹസ്ഥിതിവിശേഷങ്ങൾ (൨൮) ജാതകം ഈ ഇരുപത്തിയെട്ടു സാധനങ്ങൾ കൊണ്ടും ഒരാളുടെ താൽക്കാലികമായിട്ടുള്ള സകല ഗുണദോഷങ്ങളും എന്നുവേണ്ട, ആ ആളിൻെറ ആകൃതി, പ്രകൃതി, സുഖം, ദുഃഖം, പുണ്യം, പാപം കാലം, കർമ്മം, അനുഭവം, ആയുസ്സ്, കുടുംബം, ധനം, സഹോദരന്മാർ, സഹായികൾ മാതാവു്, ഗൃഹം, സന്താനം, ശത്രു, രോഗങ്ങൾ, ഭാര്യ, മരണം, ഭാഗ്യം, മറുജന്മം, ദേവാനുകൂല്യം, ബാധാഭിചാരാദികൾ, പ്രതിവിധികൾ മുതലായവയെപ്പററയുന്നതിനു വേണ്ടതൊക്കെ ഉചിതസ്ഥാനത്തിൽ അനവധി മഹാഗ്രന്ഥങ്ങളിൽ നിന്നു് വേണ്ടപ്പെട്ട വിഷയങ്ങൾ എടുത്തു് അനുക്രമമായി സങ്കലനം ചെയ്തിട്ടുള്ള ജ്യോതിശ്ശാസ്ത്രം സംബന്ധിച്ച ഫലഭാഗവിഷയമായ ഒരു അത്യുൽകൃഷ്ടഗ്രന്ഥമാണു് ഈ പ്രശ്നമാർഗ്ഗം.

ഇതിനു് മലയാളവ്യാഖ്യാനങ്ങൾ വേറേയും ഉണ്ടെങ്കിലും ലഘുപ്രചാരതയും വിലക്കൂടുതലുംകൊണ്ടു സാധാരണ ജനങ്ങൾക്കു കിട്ടുന്നതിനു് എളുപ്പവും വാങ്ങുന്നതിനു

ശക്തിയും കുറവായതിനാൽ പൊതുജനോപകാരപ്രദമായ ഈ ജ്യോതിശ്ശാസ്ത്രപുസ്തകത്തിന് ഇപ്പോഴുള്ള വ്യാഖ്യാനങ്ങളെക്കാൾ പഠിതാക്കൾക്കു സുകരത്വവും വിഷയങ്ങൾക്കു സ്പഷ്ടതയും രീതിക്കു സുഗമത്വവും സംശയങ്ങൾക്കു സമാധാനങ്ങളും അടങ്ങിയ ഒരു വ്യാഖ്യാനം എഴുതിച്ച് ചുരുങ്ങിയ വിലയ്ക്കു പ്രചരിപ്പിച്ചു പൊതുജനങ്ങളെ സഹായിക്കുണമെന്നു പല മഹത്തുക്കളും വിദ്യാപ്രചാരത്വം കുലധർമ്മമായും മുദ്രാവാക്യമായും ആദരിച്ചും പ്രവർത്തിച്ചും കേരളഭാഷയേയും കേരളീയരേയും സഹായിച്ചുവരുന്ന "വിദ്യാഭിവർദ്ധിനി" മുദ്രാലയത്തിന്റെ പ്രവർത്തകനും ഉടമസ്ഥനും ആയ ശ്രീമാൻ, എം. മുത്തുസ്വാമി റെഡ്യാരവർകളോട് ഉപദേശിച്ചതിന്റെ ഫലമായി, പരോപകാരനിരതനും ഭാഷാപ്രണയിയും, വിശേഷിച്ചും ശാസ്ത്രഗ്രന്ഥങ്ങളെ പ്രചരിപ്പിക്കുന്നതിൽ, "കുംഭം കുടിക്കുന്നിതു വെള്ളമല്പം കുംഭോത്ഭവൻ സിന്ധുവിനെക്കുടിച്ചു" എന്നുപറഞ്ഞ രീതിയിൽ പ്രഖ്യാതനും പരേതനുമായ തന്റെ പിതൃവ്യനെക്കാൾ അത്യന്തം ശ്രദ്ധാലുവായി അശ്രാന്തപരിശ്രമം ചെയ്തുവരുന്ന മഹാമനസ്കനായ അദ്ദേഹം ജ്യോതിശ്ശാസ്ത്ര പാരാവാരപാരംഗതന്മാരായ കൊടുങ്ങല്ലൂർ മഹാമഹിമശ്രീ വലിയ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെയും സർക്കാർ ജ്യോത്സ്യൻ ബ്രഹ്മശ്രീ മഹാദേവയ്യർ അവർകളുടെയും പ്രധാന ശിഷ്യനും ജ്യോതിശ്ശാസ്ത്രനിപുണനും ഒരു പ്രസിദ്ധ പ്രാശ്നികനും ആയ കരുവാ ശ്രീമാൻ, നീലകണ്ഠൻ ആചാരി അവർകളെക്കൊണ്ട് ആക്കം പ്രശ്നസംബന്ധമായ സർവ്വവിഷയങ്ങളും എളുപ്പത്തിൽ മനസ്സിലാകത്തക്കവണ്ണം വിദ്വജ്ജനഹൃദയാവർജ്ജകവും സുഗമവും ആയ രീതിയിൽ വ്യാഖ്യാനിപ്പിച്ചിട്ടുള്ളതാണ് ഈ ഗ്രന്ഥം. ഇതു മററുള്ള വ്യാഖ്യാനങ്ങളെക്കാൾ എല്ലാംകൊണ്ടും പൊതുജനങ്ങൾക്ക് ഉപയോഗപ്പെടുമെന്നും തന്മൂലം വ്യാഖ്യാതാവിന്റെയും പ്രസാധകന്റെയും ശ്രമം അസ്ഥാനത്തിൽ ആയിട്ടില്ലെന്നും അത്യന്തം സ്തുത്യർഹമായി മലയാളഭാഷയും ജ്യോതിശ്ശാസ്ത്രവും ഉള്ളന്നോളവും പ്രകാശിക്കുമെന്നും ആണ് അല്പജ്ഞനായ എന്റെ വിശ്വാസം. എന്നാൽ എന്റെ ആ വിശ്വാസം ശരിയോ തെററോ എന്ന് നിശ്ചയിക്കാനുള്ള ചുമതല മഹാജനങ്ങൾക്കാകയാൽ ആ ഭാരം ഞാൻ പൊതുജനങ്ങളിൽ സമർപ്പിക്കുകയും, ഈ മഹാശാസ്ത്രഗ്രന്ഥത്തിനു ഇപ്രകാരം ഒരു വ്യാഖ്യാനം എഴുതി മലയാളികളെ സഹായിച്ച വ്യാഖ്യാതാവിനും നവനവങ്ങളായ ഉത്തമഗ്രന്ഥങ്ങൾ നിമിഷംപ്രതി പ്രസിദ്ധംചെയ്തു, സൽഗ്രന്ഥപ്രചാരകകല്പതരുവായി ആമൂലാഗ്രം പുഷ്പഫലദലങ്ങളോടുകൂടെ വിളങ്ങുന്ന "വിദ്യാഭിവർദ്ധിനി" മുദ്രാലയത്തിനും തൽപ്രവർത്തകനും, ആയുരാരോഗ്യൈശ്വര്യങ്ങളെ ആശംസിക്കുകയും ചെയ്തുകൊണ്ട് ഈ അവതാരികയെ ഉപസംഹരിച്ചുകൊള്ളുന്നു.

കൊല്ലം
17—2—1100.

എന്ന് മഹാജനവിധേയൻ,
ററി. എൻ. നാണുപിള്ള ആശാൻ.

---

# വിഷയവിവരം.

# പ്രശ്നമാർഗ്ഗം.

## പൂർവ്വാർദ്ധം.

---

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു.

## പ്രഥമാദ്ധ്യായ പ്രാരംഭഃ.

മദ്ധ്യാടവ്യധിപം ദുഗ്ദ്ധസിന്ധുകന്യാധവം ധിയാ
ധ്യായാമി സാധ്വഹം ബുദ്ധേശ്ശുദ്ധ്യൈ വൃദ്ധ്യൈ ച സിദ്ധയേ.

അടികൂപ്പുന്നവർക്കിഷ്ട-
മടിയാതേകുമംബികേ!
അടിയന്റെ മനഃകാമ്പിൽ
കുടികൊള്ളണമെപ്പൊഴും.



അന്വയാർത്ഥം—മദ്ധ്യാടവ്യധിപനായ ദുഗ്ദ്ധസിന്ധുകന്യാധവനെ ബുദ്ധിയുടെ ശുദ്ധിക്കായും വൃദ്ധിക്കായും സിദ്ധിക്കായും ഞാൻ ധീകൊണ്ടു് വഴിപോലെധ്യാനിക്കുന്നു.

സാരം—ഇടക്കാട്ടു മഹാക്ഷേത്രത്തിൽ നിവസിക്കുന്ന സാക്ഷാൽ വിഷ്ണുഭഗവാനെ എന്റെ ബുദ്ധിക്കു പരിശുദ്ധിയും അഭിവൃദ്ധിയും അഭീഷ്ടസിദ്ധിയും ഉണ്ടാകുന്നതിനായി ഞാൻ ബുദ്ധിപൂർവ്വം വേണ്ടപോലെ ധ്യാനിക്കുന്നുണ്ടു്.

ഏററവും ചെറിയ കണ്ണാടിയിൽ അതിവിപുലമായ ഈ ലോകത്തെ പ്രതിഫലിപ്പിക്കുന്നതു് അതിന്റെ നിഷ്കളങ്കത അല്ലെങ്കിൽ നിർമ്മലതതന്നെയാണല്ലൊ. അതുപോലെ ബുദ്ധി അല്പരൂപമാണെങ്കിലും അതിന്നു് പരിശുദ്ധിയുണ്ടെങ്കിൽ മഹത്തരങ്ങളായ ശാസ്ത്രതത്വങ്ങൾ പ്രതിഫലിക്കതന്നെ ചെയ്യും. അതിനാൽ പരിശുദ്ധി ബുദ്ധിക്കു് ഒന്നാമതായി വേണ്ട ഒരു ഗുണമാകുന്നു.

ശാസ്ത്രങ്ങൾക്കു മിക്കവാറും ക്രമപ്രവൃദ്ധമായ അഭ്യുദയം (അനഭിഗമ്യത) സിദ്ധമാകുന്നു. അതനുസരിച്ചു ബുദ്ധിക്കും ക്രമോന്മുഖമായ അഭ്യുദയം ആവശ്യമാകുന്നു. അല്ലെങ്കിൽ ശാസ്ത്രത്തിന്റെ യഥാർത്ഥമായ തത്വം ഗ്രഹിക്കാൻ കഴികയില്ല. അതുകൊണ്ടു് ബുദ്ധിക്കു് വൃദ്ധിയും അഭിലഷണീയമായ ഒരു ഗുണംതന്നെയാകുന്നു.

ഈ ഗുണങ്ങൾ മിക്കവാറും പരിപൂർണ്ണങ്ങളായാലും ലൌകികങ്ങളോ വൈദികങ്ങളോ ആയ വിഘ്നങ്ങളെക്കൊണ്ടോ അഥവാ ഈ ശാസ്ത്രത്തിന്റെ അനവഗാഹതകൊണ്ടോ ബുദ്ധിക്കു് സങ്കോചം നേരിട്ടെന്നു വന്നേക്കാം. ഈ ദുർഘടാവസ്ഥകളൊന്നും കൂടാതെ ഈ ഗ്രന്ഥം പര്യവസാനിക്കണമെന്നു് സിദ്ധി എന്ന പദംകൊണ്ടു വിവക്ഷിച്ചിരിക്കുന്നു. കൂടാതെ അപ്രത്യക്ഷങ്ങളും അതിദൂരങ്ങളുമായ ഫലങ്ങളെ നിർദ്ദേശിക്കയാണല്ലൊ. ഈ ഗ്രന്ഥത്തിന്റെ പ്രയോജനം. അതുകൊണ്ടു് തന്റെ ഈ നിർദ്ദേശങ്ങളെല്ലാം സഫലീഭവിക്കണമെന്നും സൂചിപ്പിച്ചിരിക്കുന്നു.

**ഗുരുഭ്യശ്ച ഗ്രഹേഭ്യശ്ച മയാ ദത്തോഽയമഞ്ജലിഃ**
**പ്രസന്നമനസസ്തേഽമീ സത്യാം കുർവ്വന്തു ഭാരതീം. ൨**

അ—ഗുരുക്കന്മാർക്കായും ഗ്രഹങ്ങൾക്കായും എന്നാൽ ഈ അഞ്ജലി ദത്തമായി ഭവിക്കുന്നു. ആ ഇവർ പ്രസന്നമനസ്സുകളായിട്ട് എൻെറ ഭാരതിയെ സത്യയാക്കി ചെയ്യട്ടെ!

സാ—എൻെറ ഗുരുക്കന്മാരെയും സൂര്യാദിഗ്രഹങ്ങളേയും കൂപ്പുകയ്യോടുകൂടി ഇതാ ഞാൻ നമസ്കരിക്കുന്നു. അവർ സന്തുഷ്ടന്മാരായിട്ടു സത്യരൂപങ്ങളായ വാക്കുകളെ എന്നിൽ ഉദിപ്പിക്കട്ടെ!—ഞാൻ പറയുന്നതു പരമാർത്ഥമായി വരട്ടെ!

പ്രശ്നഫലനിർദ്ദേശം പാണ്ഡിത്യംകൊണ്ടുമാത്രം സുസാധകമല്ല. ഉത്സർഗ്ഗം, അപവാദം മുതലായ വിധിവിശേഷങ്ങളാൽ ഈ ശാസ്ത്രം ബഹുമുഖമാണ്. എന്നു മാത്രമല്ലാ, താൽക്കാലികങ്ങളായ യദൃച്ഛാസംഭവങ്ങളും ഫലനിർദ്ദേശത്തെ വ്യഞ്ജിപ്പിക്കുന്നവയാണ്. ഇങ്ങിനെ നാനാരൂപങ്ങളായ നിർദ്ദേശമാർഗ്ഗങ്ങളിരിക്കെ ഗുരുകാരുണ്യഗ്രഹപ്രസാദങ്ങളും ഉണ്ടെങ്കിൽ മാത്രമേ വാസ്തവസംഭൃതമായ ഫലത്തെ നിർദ്ദേശിക്കുന്നതിന് അർഹതയുള്ളുവെന്നു സൂചിപ്പിച്ചിരിക്കുന്നു.

**നമഃ ശ്രീമംഗലശ്രേണീനിവാസായ മഹാത്മനേ**
**സർവ്വം ജാനന്തി ദൈവജ്ഞാ യദ്ദത്തശ്രുതിചക്ഷുഷഃ. ൩**

അ—ദൈവജ്ഞന്മാർ യദ്ദത്തശ്രുതിചക്ഷുസ്സുകളായിട്ട് സർവ്വത്തെയും അറിയുന്നു. ശ്രീമംഗലശ്രേണീനിവാസനായ ആ മഹാത്മാവിനായി നമസ്കാരം.

സാരം—ജ്യോതിശ്ശാസ്ത്രോപദേഷ്ടാവായ ഒരു മഹാത്മാവ് മംഗലശ്ശേരി എന്ന ഭവനത്തിൽ നിവസിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ സന്നിധാനത്തിൽനിന്ന് ജ്യോതിശ്ശാസ്ത്രം പഠിച്ചിട്ടുള്ളവർ അല്ലെങ്കിൽ ആ മഹാത്മാവിനെ മാതൃകാപുരുഷനാക്കി, അദ്ദേഹത്തെത്തന്നെ നോക്കി, അദ്ദേഹത്തിൻെറ വചനങ്ങളെ കേട്ട്, അനുവർത്തിച്ചിട്ടുള്ളവർ ത്രൈകാല്യഫലനിർദ്ദേശത്തിൽ നിപുണന്മാരായി തീർന്നിട്ടുണ്ട്. ആ മഹാത്മാവിനെത്തന്നെ ഞാൻ ഇതാ നമസ്കരിക്കുന്നു.

കഴിഞ്ഞ പദ്യംകൊണ്ട് ഗുരുനമസ്കാരം ചെയ്തിരിക്കെ വീണ്ടും ഗുരുവന്ദനരൂപമായ ഈ പ്രാർത്ഥനകൊണ്ട് ഈ ഗ്രന്ഥകർത്താവ് അദ്ദേഹത്തിൻെറ വാത്സല്യനിധിയായ ഒരു ശിഷ്യനാണെന്നു ഊഹിപ്പാൻ ന്യായമുണ്ട്. ഇതുമല്ല ഫലനിർദ്ദേശസാഫല്യം ഗുരുസന്നിധിയിലുള്ള സാഹചര്യംകൊണ്ട് സിദ്ധിക്കേണ്ടതാണെന്നും തെളിയുന്നു.

**ചെല്ലൂരീശ്വരമാനമ്യ ശൈലജാവല്ലഭം മയാ**
**ശിഷ്യായ ദേശികാദാപ്തം പ്രശ്നവർത്മോപദിശ്യതേ. ൪**

അ—ചെല്ലൂരീശ്വരനായ ശൈലജാവല്ലഭനെ ആനമിച്ചിട്ട് ദേശികനിൽനിന്ന് ആപ്തമായ പ്രശ്നവർത്മാവ് ശിഷ്യനായി എന്നാൽ ഉപദേശിക്കപ്പെടുന്നു.

സാ—പെരിഞ്ചെല്ലൂർക്ഷേത്രത്തിൽ പ്രകാശിക്കുന്ന പരമശിവനെ നമസ്കരിച്ചിട്ട് ഗുരുസന്നിധാനത്തിൽനിന്ന് വഴിപോലെ ഗ്രഹിച്ചിട്ടുള്ള പ്രശ്നവിഷയമായ നിയമത്തെ (പ്രശ്നമാർഗ്ഗമായ ഈ ഗ്രന്ഥത്തെ) ശിഷ്യനുവേണ്ടി ഉപദേശിക്കുന്നു. ശിഷ്യായ എന്നു പ്രയോഗിച്ചിരിക്കയാൽ ഈ ഗ്രന്ഥം ഏതോ ഒരു ശിഷ്യൻെറ അപേക്ഷപ്രകാരമാണ് നിർമ്മിക്കാൻ ഇടയായിട്ടുള്ളതെന്നു ഊഹിപ്പാൻ വഴിയുണ്ട്.

ഇക്കഴിഞ്ഞ നാലു പദ്യങ്ങളും ഇഷ്ടദേവതാപ്രാർത്ഥനാത്മകങ്ങളാകുന്നു. ഇനി ഗ്രന്ഥാരംഭമാകുന്നു.

**വാ—തത്ര പ്രഥമം ജ്യോതിശ്ശാസ്ത്രസ്വരൂപം കിഞ്ചിദുച്യതേ.**

അ—അവിടെ ആദ്യമായിട്ടു ജ്യോതിശ്ശാസ്ത്രസ്വരൂപം കുറഞ്ഞൊന്നു വചിക്കപ്പെടുന്നു.

സാ—പ്രശ്നമാൎഗ്ഗം ജ്യോതിശ്ശാസ്ത്രത്തിലുൾപ്പെട്ടതാകയാൽ അതിന്റെ സ്വരൂപം അറിഞ്ഞിരിക്കേണ്ടതാണ്. അതിനാൽ മുൻപേതന്നെ ജ്യോതിശ്ശാസ്ത്രത്തിന്റെ സ്വരൂപത്തെത്തന്നെ ചുരുക്കമായി പറയുന്നു.

സ്കന്ധത്രയാത്മകം ജ്യോതിശ്ശാസ്ത്രമേതൽ ഷഡംഗവൽ
ഗണിതം സംഹിതാ ഹോരാ ചേതി സ്കന്ധത്രയം മതം. ൫

അ—ഈ ജ്യോതിശ്ശാസ്ത്രം സ്കന്ധത്രയാത്മകമായും ഷഡംഗവത്തായും ഭവിക്കുന്നു. ഗണിതം, സംഹിത, ഹോര എന്നിങ്ങനെ സ്കന്ധത്രയം മതമാകുന്നു.

സാ—ജ്യോതിശ്ശാസ്ത്രത്തെ മൂന്നു സ്കന്ധങ്ങളായും ആറ് അംഗങ്ങളായും ഭാഗിച്ചിരിക്കുന്നു. അവയിൽ ഒന്നു ഗണിതം, രണ്ടു സംഹിതാ, മൂന്നു ഹോരാ ഇങ്ങനെയാണ് സ്കന്ധവിഭാഗം ചെയ്തിരിക്കുന്നതു്. അതിന്റെ ക്രമം താഴെ പറയപ്പെടുന്നു.

ജാതകഗോളനിമിത്തപ്രശ്നമുഹൂൎത്താഖ്യഗണിതനാമാനി
അഭിദധതീഹ ഷഡംഗാന്യാചാൎയ്യാഃ ജ്യോതിഷേ മഹാശാസ്ത്രേ. ൬

അ—ജ്യോതിഷമാകുന്ന മഹാശാസ്ത്രത്തിൽ ജാതകഗോളനിമിത്തപ്രശ്നമുഹൂൎത്താഖ്യഗണിതനാമങ്ങളായ ആറ് അംഗങ്ങളെ ആചാൎയ്യന്മാർ അഭിധാനം ചെയ്യുന്നു.

സാ—ഈ ജ്യോതിശ്ശാസ്ത്രത്തിനു് ജാതകം, ഗോളം, നിമിത്തം, പ്രശ്നം, മുഹൂൎത്തം, ഗണിതം എന്നിങ്ങനെ ആറ് അംഗങ്ങളുമുണ്ടു്. ശാസ്ത്രകൎത്താക്കന്മാരായ ആചാൎയ്യന്മാരെല്ലാം ഈ അംഗകല്പനയെ ഒന്നുപോലെ സമ്മതിച്ചിരിക്കുന്നു.

ഗോളോ ഗണിതഞ്ചേതി ദ്വിതയം ഖലു ഗണിതസംജ്ഞകേ സ്കന്ധേ
ഹോരാസംഹിതയോരപി നിമിത്തമന്യത് ത്രയഞ്ച ഹോരാഖ്യേ. ൭

അ—ഗോളവും ഗണിതവുമാകുന്ന ദ്വിതയം ഗണിതസംജ്ഞിതമായ സ്കന്ധത്തിലും നിമിത്തം ഹോരാസംഹിതകളിലും അന്യമായ ത്രയം ഹോരാഖ്യമായ സ്കന്ധത്തിലും ഭവിക്കുന്നു

സാ—മുൻപറഞ്ഞ ആറ് അംഗങ്ങളിൽവച്ചു് ഗോളവും ഗണിതവുമാകുന്ന രണ്ടു അംഗങ്ങൾ ഗണിതസ്കന്ധത്തിലും നിമിത്തമെന്ന അംഗം ഹോരാ സംഹിതാ ഈ രണ്ടു് സ്കന്ധങ്ങളിലായും ശേഷമുള്ള ജാതകം, പ്രശ്നം, മുഹൂൎത്തം ഈ അംഗങ്ങൾ മൂന്നും ഹോരാസ്കന്ധത്തിലും അടങ്ങിയിരിക്കുന്നു.

ജനപുഷ്ടിക്ഷയവൃഷ്ടിദ്വിരദതുരംഗാദിസൎവ്വവസ്തൂനാം
കേതൂല്ക്കാദിനാം സാ ലക്ഷണമുദിതം ഹി സംഹിതാസ്കന്ധേ. ൮

അ—ജനപുഷ്ടിക്ഷയവൃഷ്ടിദ്വിരദതുരംഗാദിസൎവ്വവസ്തുക്കളുടേയും കേതൂല്ക്കാദികളുടേയും ലക്ഷണം സംഹിതാസ്കന്ധത്തിൽ ഉദിതമായി ഭവിക്കുന്നുവല്ലോ.

സാ—നിമിത്തമെന്ന അംഗം സംഹിതാസ്കന്ധത്തിലാണല്ലോ. ആ നിമിത്തങ്ങളെ ഈ ശ്ലോകംകൊണ്ടു് ഒന്നുകൂടി വിശദീകരിക്കുന്നു. ജനങ്ങളുടെ അഭിവൃദ്ധിലക്ഷണം നാശലക്ഷണം വൎഷലക്ഷണം ആന കുതിര മുതലായ ജന്തുക്കളുടെ ലക്ഷണവിശേഷങ്ങൾ കൊള്ളിമീൻവീഴുക, ധൂമകേതു ഉദിക്കുക മുതലായവയുടെ ലക്ഷണങ്ങളും സംഹിതാസ്കന്ധത്തിലാണുള്ളതു്.

പ്രമാണഫലഭേദേന ദ്വിവിധഞ്ച ഭവേദിദം
പ്രമാണം ഗണിതസ്കന്ധഃ സ്കന്ധാവന്യൗ ഫലാത്മകൌ—ഇതി.

അ—ഇതു് പ്രമാണഫലഭേദം ഹേതുവായിട്ടു് രണ്ടുവിധം ഭവിക്കുന്നു. ഗണിതസ്കന്ധം പ്രമാണവും അന്യങ്ങളായ സ്കന്ധങ്ങൾ ഫലാത്മകങ്ങളുമാകുന്നു.

സാ—ഈ ജ്യോതിശ്ശാസ്ത്രത്തിനു് പ്രമാണഭാഗമെന്നും ഫലഭാഗമെന്നും രണ്ടു വിഭാഗംകൂടിയുണ്ടു്. ഗണിതസ്കന്ധം പ്രമാണഭാഗത്തിലും സംഹിതയും ഹോരയും ഫല

ഭാഗത്തിലും ഉൾപ്പെട്ടിരിക്കുന്നു. ഇങ്ങനെ ജ്യോതിശ്ശാസ്ത്രസ്വരൂപത്തെ ചുരുക്കി പറഞ്ഞിരിക്കുന്നു എന്ന് ഇതിശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

**വ—ശാസ്ത്രേऽസ്മിൻ ബ്രാഹ്മണസ്യൈവ അധികാരഃ തഥാ പ്രോക്തം.**

അ—വേദാംഗത്വം ഹേതുവായിട്ട് ഈ ശാസ്ത്രത്തിൽ ബ്രാഹ്മണന്നുതന്നെ അധികാരം ഭവിക്കുന്നു. അപ്രകാരം ഉക്തമാകുന്നു.

സാ—ജ്യോതിശ്ശാസ്ത്രം പഠിക്കുവാൻ ബ്രാഹ്മണന്നു മാത്രമേ അർഹതയുള്ളൂ. അതിനുള്ള കാരണം ഇതു വേദാംഗമാകുന്നു എന്നുള്ളതാണ്. വേദം പഠിക്കുന്നതിന്ന് അവകാശമുള്ളവൎക്കു മാത്രമേ വേദാംഗം പഠിക്കുന്നതിന്നും അധികാരമുള്ളൂ. ഇതു വേദാംഗമാണെന്നും മററും അടിയിൽ പറയപ്പെടുന്നു.

ജ്യോതിഃ കല്പോ നിരുക്തഞ്ച ശിക്ഷാ വ്യാകരണം തഥാ
ഛന്ദോവിചിതിരേതാനി ഷഡംഗാനി വിദുഃ ശ്രുതേഃ. ൧൦

അ—ജ്യോതിസ്സും കല്പവും നിരുക്തവും ശിക്ഷയും അപ്രകാരം വ്യാകരണവും ഛന്ദോവിചിതിയുമാകുന്ന ഈ ആറുകളെ ശ്രുതിയുടെ അംഗങ്ങളെന്നു വേദിക്കുന്നു.

സാ—ജ്യോതിഷം, കല്പം, നിരുക്തം, ശിക്ഷാ, വ്യാകരണം, ഛന്ദസ്സ് ഇങ്ങനെ വേദത്തിന്ന് ആറ് അംഗങ്ങളാകുന്നു. അവയിൽ ഓരോന്നിന്റെ പ്രാമാണ്യം പറയപ്പെടുന്നു.

ഛന്ദഃ പാദൌ ശബ്ദശാസ്ത്രഞ്ച വക്ത്രം
കല്പഃ പാണീ ജ്യോതിഷം ചക്ഷുഷീ ച
ശിക്ഷാ ഘ്രാണം ശ്രോത്രമുക്തം നിരുക്തം
വേദസ്യാംഗാന്യേവമാഹുർമ്മുനീന്ദ്രാഃ. ൧൧

അ—ഛന്ദസ്സ് വേദത്തിന്റെ പാദങ്ങളാകുന്നു. ശബ്ദശാസ്ത്രം വക്ത്രമാകുന്നു. കല്പം പാണികളാകുന്നു. ജ്യോതിഷം ചക്ഷുസ്സുകളാകുന്നു. ശിക്ഷാ ഘ്രാണമാകുന്നു. ശ്രോത്രം നിരുക്തമെന്ന് ഉക്തമാകുന്നു. ഇപ്രകാരം മുനീന്ദ്രന്മാർ അംഗങ്ങളെ പറയുന്നു

**സാ—മേൽകാണിച്ച ആറ് അംഗങ്ങളിൽവെച്ച് ഛന്ദശ്ശാസ്ത്രം വേദപുരുഷന്റെ കാലുകളാകുന്നു. ശബ്ദശാസ്ത്രം (വ്യാകരണം) മുഖമാകുന്നു. കല്പശാസ്ത്രം കരങ്ങളാകുന്നു. ജ്യോതിശ്ശാസ്ത്രം കണ്ണുകളാകുന്നു.** ശിക്ഷാശാസ്ത്രം നാസികയാകുന്നു. നിരുക്തം ചെവികളാകുന്നു. ഇങ്ങനെ ആറ് അംഗങ്ങളെക്കൊണ്ട് വേദത്തിന്നു പൂൎണ്ണത സിദ്ധിക്കുന്നു എന്ന് ഋഷീശ്വരന്മാർ വിശദമായി പറഞ്ഞിരിക്കുന്നു. ഒരു മനുഷ്യന്ന് കരചരണാദികളായ അവയവങ്ങളെപ്പോലെയാണ് വേദത്തിന്ന് ശബ്ദശാസ്ത്രാദികളായ അവയവങ്ങൾ ഉപകരിക്കുന്നതു്.

ഛന്ദസ്സ്—ഗായത്രി മുതലായവയുടെ ലക്ഷണങ്ങളെ പ്രതിപാദിക്കുക. അതുകളുടെ അൎത്ഥനിൎണ്ണയം ചെയ്യുക. മന്ത്രാദികളുടെ ലിംഗവിഭക്ത്യാദികളറിയുക. ഛന്ദഃശാസ്ത്രം ഇതുകളിൽ ഉൾപ്പെടുന്നു.

വ്യാകരണം—ഓരോ അൎത്ഥഭേദത്തിൽ ഓരോ സ്വരങ്ങളെ വിധിക്കുക, അവയുടെ അൎത്ഥത്തെ ബോധിപ്പിക്കുക മുതലായവയിൽ വ്യാകരണം ഉൾപ്പെടുന്നു.

കല്പം—മററ ചില ഘട്ടങ്ങളിൽ പറിക്കപ്പെട്ടവയും യുക്തികൊണ്ടു കിട്ടേണ്ടതും അന്യശാഖകളിൽ കിടക്കുന്നതുമായ അംഗങ്ങളുടെ പ്രയോഗങ്ങൾ കല്പമെന്ന അംഗത്തിൽ ഉൾപ്പെട്ടിരിക്കുന്നു.

ജ്യോതിഷം—ശ്രൗതങ്ങളായ കൎമ്മങ്ങളുടേയും സ്വാദ്ധ്യായാദികളുടേയും അനുഷ്ഠാനത്തിന്റെ സമയനിൎണ്ണയത്തേയും മററും പ്രതിപാദിക്കുന്നതു ജ്യോതിഷമാകുന്നു.

ശിക്ഷാ—ഉച്ചാരണക്രമങ്ങളെ വിവരിക്കുന്നതു ശിക്ഷയാകുന്നു.

നിരുക്തം—ഇതു് വ്യാകരണത്തിന്റെ പരിശിഷ്ടവും ലോപം ആഗമം വികാരം മുതലായവയെ വിശദീകരിക്കുന്നതും നിരുക്തത്തിൽ ഉൾപ്പെട്ടിരിക്കുന്നു.

ഇനി ഈ ആറ് അംഗങ്ങളിൽവച്ചു ജ്യോതിഷത്തിനുള്ള പ്രാമാണ്യത്തെ വെളിപ്പെടുത്തുന്നു.

> വേദസ്യ ചക്ഷുഃ കില ശാസ്ത്രമേതൽ
> പ്രധാനതാംഗേഷു തതോƨസ്യ യുക്താ
> അംഗൈസ്തുതോƨന്യൈരപി പൂൎണ്ണമൂൎത്തി-
> ശ്ചക്ഷുർവിനാ കഃ പുരുഷത്വമേതി. ൧൨

അ—ഈ ശാസ്ത്രം വേദത്തിന്റെ ചക്ഷുസ്സാണല്ലോ. അതു ഹേതുവായിട്ട് ഇതിന്ന് അംഗങ്ങളിൽവച്ച് പ്രധാനത യുക്തയാകുന്നു. അന്യങ്ങളായിരിക്കുന്ന അംഗങ്ങളോടു യുതനായി പൂൎണ്ണമൂൎത്തിയാകുന്നു എങ്കിലും ചക്ഷുസ്സോടുകൂടാതെ ഏവനൊരുത്തൻ പുരുഷത്വത്തെ പ്രാപിക്കുന്നു.

സാ—ജ്യോതിശ്ശാസ്ത്രം വേദത്തിന്റെ കണ്ണുകളാണെന്നു മുൻപേ പറഞ്ഞല്ലോ. അതുകൊണ്ടു് മററുള്ള ശാസ്ത്രങ്ങളേക്കാൾ ജ്യോതിഷത്തിനു പ്രാമാണ്യമുണ്ടെന്നു് തെളിയുന്നു. മററുള്ള എല്ലാ അംഗങ്ങളെക്കൊണ്ടും സംപൂൎണ്ണനായിരുന്നാലും കണ്ണില്ലാതെ പോയാൽ അവൻ യഥാൎത്ഥപുരുഷനായി തീരുന്നില്ല. അതുപോലെ മററു ശാസ്ത്രങ്ങൾ പ്രബലങ്ങളായാലും ജ്യോതിഷമില്ലാതെ വേദത്തിനു സംപൂൎണ്ണത സിദ്ധിക്കുന്നതല്ല. ഇത്രയുംകൊണ്ടു വേദാംഗമാണു് ജ്യോതിഷമെന്നു സിദ്ധമായി.

> അദ്ധ്യേതവ്യം ബ്രാഹ്മണൈരേവ തസ്മാൽ
> ജ്യോതിശ്ശാസ്ത്രം പുണ്യമേതദ്രഹസ്യം
> ഏതദ്ബുദ്ധ്വാ സമ്യഗാപ്നോതി യസ്മാ-
> ദൎത്ഥം ധൎമ്മം മോക്ഷമഗ്ര്യം യശശ്ച—ഇതി. ൧൩

അ—ഈ ജ്യോതിശ്ശാസ്ത്രം പുണ്യമായും രഹസ്യമായും ഭവിക്കുന്നു! അതു ഹേതുവായിട്ട് ബ്രാഹ്മണരാൽതന്നെ അദ്ധ്യേതവ്യമാകുന്നു. യാതൊന്നു ഹേതുവായിട്ടു ഇതിനെ വഴിപോലെ ബോധിച്ചിട്ട് അൎത്ഥത്തേയും ധൎമ്മത്തേയും മോക്ഷത്തേയും അഗ്ര്യമായിരിക്കുന്ന യശസ്സിനേയും ആപ്നിക്കുന്നു.

സാ—ജ്യോതിശ്ശാസ്ത്രം വേദാംഗമായതുകൊണ്ടു് ഇതു പഠിക്കാനുള്ള അധികാരം ബ്രാഹ്മണൎക്കുതന്നെയാകുന്നു. ഈ ശാസ്ത്രം വഴിപോലെ പഠിച്ച് ഉപയോഗിച്ചാൽ പാപങ്ങൾ നശിച്ചു ധൎമ്മം ധനം ഉൽകൃഷ്ടകീൎത്തി മുതലായവ സിദ്ധിക്കും. പുരുഷാൎത്ഥപ്രധാനമായ മോക്ഷസിദ്ധിയുണ്ടാകും. രഹസ്യമെന്നുള്ളതുകൊണ്ടു് ഇതിനു് അർഹതയുള്ള ശിഷ്യന്മാൎക്കു മാത്രമേ ഉപദേശിക്കാവൂ എന്നു് സൂചിപ്പിച്ചിരിക്കുന്നു. ബ്രാഹ്മണ്യം കൎമ്മസിദ്ധമാണെന്നു സുപ്രസിദ്ധമാണല്ലോ. വേദാംഗത്വംനിമിത്തം ബ്രാഹ്മണൎക്കു മാത്രമേ പഠിക്കാൻ പാടുള്ളു എന്നുള്ള അധികാരനിൎണ്ണയം ഇത്രയുംകൊണ്ടു സമാപിച്ചു എന്നു് ഇതിശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

> വാ—തഥാപി ജ്യോതിൎവ്വിദോ ജനാഃ സൎവ്വേപി മാനനീയാഃ
> തഥാ ചോക്തം

അ—അപ്രകാരമാണെങ്കിലും ജ്യോതിൎവ്വിത്തുകളായ എല്ലാ ജനങ്ങളും മാനനീയന്മാരായി ഭവിക്കുന്നു. അപ്രകാരം ഉക്തമാകുന്നു.

സാ—ജ്യോതിശ്ശാസ്ത്രം പഠിക്കുന്നതിനു പൂൎണ്ണമായ അധികാരം ബ്രാഹ്മണൎക്കുതന്നെയാണെങ്കിലും ജാതിഭേദം കൂടാതെ ജ്യോതിശ്ശാസ്ത്രം പഠിച്ച എല്ലാപേരേയും മാനിക്കേണ്ടതാണു്. ഇതിനു പ്രമാണവുമുണ്ടു്.

> മ്ലേച്ഛാ ഹി യവനാസ്തേഷു സമ്യക് ശാസ്ത്രമിദം സ്ഥിതം
> ഋഷിവത്തേƨപി പൂജ്യന്തേ കിം പുനർദ്ദൈവവിദ്ദ്വിജഃ—ഇതി. ൧൪

അ—യവനന്മാർ മ്ലേച്ഛന്മാരെന്നു പ്രസിദ്ധമാണല്ലോ. അവരിൽ ഈ ശാസ്ത്രം വഴിപോലെ സ്ഥിതമാകുന്നു. അവരും ഋഷികളെപ്പോലെ പൂജിക്കപ്പെടുന്നു. ദൈവവിത്തായ ദ്വിജൻ പിന്നെ എന്തു്?

സാ—യവനന്മാർ മാത്രാ നികൃഷ്ടന്മാരെന്നു പറയുന്നു. അവരിൽ ചിലർ ഈ ശാസ്ത്രം നല്ലവണ്ണം അഭ്യസിച്ചിട്ടുണ്ട്. അവരേയും ജനങ്ങൾ മഹൎഷിമാരെപ്പോലെ പൂജിക്കുന്നുണ്ട്. ജ്യോതിശ്ശാസ്ത്രം പഠിച്ച ബ്രാഹ്മണനെ പൂജിക്കുന്ന കാൎയ്യത്തിൽ പിന്നെ സംശയിപ്പാനുണ്ടോ. ഇതുകൊണ്ട് ജ്യോതിഷക്കാർ ജാതിമതഭേദമെന്യേ പൂജ്യന്മാരാണെന്നും ഏവൎക്കും അധികാരമുണ്ടെന്നും സിദ്ധമായി. ജ്യോതിശ്ശാസ്ത്രജ്ഞന്മാരായ ഏവരും മാനനീയന്മാരാണെന്നുള്ള ശാസ്ത്രവചനം ഇത്രമാത്രംകൊണ്ടു സമാപിച്ചു എന്ന് ഇതി എന്നുള്ള പ്രയോഗംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

വാ—അഥ ദൈവജ്ഞലക്ഷണമുച്യതേ.

അ—അനന്തരം ദൈവജ്ഞലക്ഷണം വചിക്കപ്പെടുന്നു.

സാ—അധികാരനിൎണ്ണയം ചെയ്തതിനുശേഷം ജ്യോതിഷക്കാരന്റെ ലക്ഷണത്തെ പറയുന്നു.

ജ്യോതിശ്ശാസ്ത്രവിദഗ്ദ്ധോ
ഗണിതപടുർവൃത്തവാംശ്ച സത്യവചാഃ
വിനയീ വേദാധ്യായീ
ഗ്രഹയജനപരശ്ച ഭവതു ദൈവജ്ഞഃ. ൰൭

അ—ജ്യോതിശ്ശാസ്ത്രവിദഗ്ദ്ധനായും ഗണിതപടുവായും വൃത്തവാനായും സത്യവചസ്സായും വിനയിയായും വേദാദ്ധ്യായിയായും ഗ്രഹയജനപരനായും ഇരിക്കുന്നവൻ ദൈവജ്ഞനായി ഭവിക്കട്ടെ.

സാ—ജ്യോതിശ്ശാസ്ത്രത്തിൽ നല്ല പഠിപ്പും ഗണിതത്തിൽ വേണ്ടപോലെ സാമൎത്ഥ്യവും സദ്വൃത്തിയും സത്യനിഷ്ഠയും വിനയവും വേദാദ്ധ്യയനശീലവും സൂൎയ്യാദിഗ്രഹങ്ങളെ ഭക്തിസഹിതം പൂജിക്കുന്നതിനു താല്പൎയ്യവും ഉള്ളവൻമാത്രമേ ജ്യോതിഷക്കാരനായി ഭവിക്കയുള്ളു. ഈവക ലക്ഷണങ്ങൾ പരിപൂൎണ്ണമായില്ലെങ്കിൽ ജ്യോതിഷക്കാരനെന്നുള്ള പേരിന് അവകാശിയല്ലെന്നു സാരം.

ദൈവവിദേവംഭൂതോ യദ്വദതി ഫലം ശുഭാശുഭം പ്രഷ്ടുഃ
തൽ സൎവ്വം ന ച മിഥ്യാ ഭവതി പ്രാജ്ഞൈരുക്തം തഥാ ചോക്തം. ൰൮

അ—ഇപ്രകാരമിരിക്കുന്ന ദൈവവിത്ത് ശുഭാശുഭമായിരിക്കുന്ന യാതൊരു ഫലത്തെ പ്രഷ്ടാവിനു വദിക്കുന്നു; അതു് സൎവ്വവും മിഥ്യയായി ഭവിക്കുന്നില്ല. പ്രാജ്ഞന്മാരാൽ ഇപ്രകാരം ഉക്തമാകുന്നു.

സാ—മേൽപറഞ്ഞ ലക്ഷണങ്ങൾ തികഞ്ഞ ജ്യോതിഷക്കാരൻ പൃച്ഛകന്റെ ശുഭാശുഭഫലങ്ങൾ പറഞ്ഞാൽ അതു മുഴുവനും വാസ്തവമായിരിക്കും. അല്പംപോലും തെററുകയില്ലെന്നു താല്പൎയ്യം. ഇതിന്ന് അഭിജ്ഞന്മാരുടെ വചനം സാക്ഷിയാകുന്നു.

ദശഭേദം ഗ്രഹഗണിതം ജാതകമവലോക്യ നിരവശേഷമപി
യഃ കഥയതി ശുഭമശുഭം തസ്യ ന മിഥ്യാ ഭവേദ്വാണീ. ൰൯

അ—യാവനൊരുത്തൻ ദശഭേദമായ ഗ്രഹഗണിതത്തേയും നിരവശേഷമാകുംവണ്ണം ജാതകത്തേയും അവലോകനം ചെയ്തിട്ടു ശുഭത്തെയോ അശുഭത്തെയോ കഥിക്കുന്നു. അവന്റെ വാണി മിഥ്യയായി ഭവിക്കുന്നില്ല.

സാ—പത്തുവിധമുള്ള ഗ്രഹഗണിതത്തെ മനസ്സിലാക്കി ശാസ്ത്രരീതിപ്രകാരം ജാതകപരിശോധനചെയ്തു ശുഭാശുഭഫലം പറയുന്നതായാൽ ഒരിക്കലും പിശകു വരുന്നതല്ല. ഗ്രഹങ്ങളെ നല്ലപോലെ ഗണിച്ചറിഞ്ഞിട്ടും ജാതകത്തെ സൂക്ഷ്മമായി പരിശോധിച്ചിട്ടുംവേണം പ്രശ്നഫലം പറയേണ്ടതെന്നു സാരം. ഇതിനുള്ള വചനം പറയപ്പെടുന്നു.

അനേകഹോരാതന്ത്രജ്ഞഃ പഞ്ചസിദ്ധാന്തകോവിദഃ
ഊഹാപോഹപടുഃ സിദ്ധമന്ത്രോ ജാനാതി ജാതകം—ഇതി.

അ—അനേക ഹോരാതന്ത്രജ്ഞനായി പഞ്ചസിദ്ധാന്തകോവിദനായി ഊഹാപോഹപടുവായി സിദ്ധമന്ത്രനായിരിക്കുന്നവൻ ജാതകത്തെ അറിയുന്നു.

സാ—മയൻ, യവനൻ, പരാശരൻ, വരാഹമിഹിരൻ മുതലായ ആചാൎയ്യന്മാരാൽ രചിക്കപ്പെട്ട ഹോരാശാസ്ത്രങ്ങളെ നല്ലപോലെ പഠിച്ച് സൂൎയ്യസിദ്ധാന്തം മുതലായ അഞ്ചു സിദ്ധാന്തങ്ങളേയും അറിഞ്ഞു ഗുരുമുഖേന ഉപാസനചെയ്ത് മന്ത്രസിദ്ധിയും വരുത്തി ന്യായംകൊണ്ട് ഊഹിപ്പാനും അപവാദംകൊണ്ട് അപോഹിപ്പാനും സാമൎത്ഥ്യമുള്ളവനായ ജ്യോതിഷക്കാരൻ ജാതകഫലം പറയുവാൻ യോഗ്യനായിത്തീരും. ഇതി എന്നുള്ളതുകൊണ്ട് ദൈവജ്ഞലക്ഷണസമാപ്തിയെ സൂചിപ്പിച്ചു.

വ—ഗ്രഹഗണിതസ്യ ദശ ഭേദാഃ സന്തി. തേ പ്രോക്താഃ.

അ—ഗ്രഹഗണിതത്തിന് പത്തു ഭേദങ്ങൾ ഭവിക്കുന്നു. അതുകൾ ഉക്തങ്ങളാകുന്നു.

സാ—ഗ്രഹങ്ങളെ ഗണിച്ചുവരുത്തുന്നതിന് പത്തു ഭേദങ്ങൾ ഉണ്ട്. അതുകളെ പൂൎവ്വാചാൎയ്യന്മാർ പറഞ്ഞിട്ടുമുണ്ട്. ആ ഭേദം താഴെ കാണിക്കുന്നു.

ദ്യുഗണാനയനം ഖേടമദ്ധ്യമസ്ഫുടയോരപി
ഗ്രഹണദ്വിതയം ഖേടകലഹസ്തൽസമാഗമഃ. ൧൯

അസ്തോദയൌ ച ഖേടാനാം നക്ഷത്രാണാഞ്ച സംഗമഃ
ഇതി ഭേദാസ്തു വിജ്ഞേയാ ഗ്രഹാണാം ഗണിതേ ദശ. ൨൦

അ—ദ്യുഗണാനയനവും ഖേടമദ്ധ്യമസ്ഫുടങ്ങളുടെ ആനയനവും ഗ്രഹണദ്വിതയവും ഖേടകലഹവും തൽസമാഗമവും ഖേടങ്ങളുടെ അസ്തോദയങ്ങളും നക്ഷത്രങ്ങളുടെ സംഗമവും ഇങ്ങിനെ പത്തു ഭേദങ്ങൾ ഗ്രഹങ്ങളുടെ ഗണിതത്തിലാകട്ടേ വിജ്ഞേയങ്ങളായി ഭവിക്കുന്നു.

സാ—(൧) അഹൎഗ്ഗണം വരുത്തുക. (൨) ഗ്രഹമദ്ധ്യമങ്ങളെ വരുത്തുക. (൩) ആ മദ്ധ്യമങ്ങളെ സ്ഫുടിക്കുക. (൪) സൂൎയ്യന്റെ ഗ്രഹണത്തെ ഗണിക്കുക. (൫) ചന്ദ്രന്റെ ഗ്രഹണത്തെ ഗണിക്കുക. (൬) ചൊവ്വാ മുതലായ അഞ്ചു ഗ്രഹങ്ങൾക്കു പരസ്പരമുള്ള യുദ്ധത്തെ ഗണിക്കുക. (൭) ഗ്രഹങ്ങൾ ചന്ദ്രനുമായി ചേരുന്നതിനെ ഗണിക്കുക. (൮) ചന്ദ്രാദികളുടെ മൌഢ്യത്തെ ഗണിച്ചറിയുക. (൯) മൌഢ്യം തീൎന്ന് ഉദിക്കുന്നതിനെ ഗണിക്കുക. (൧൦) ഗ്രഹങ്ങളുടെ നക്ഷത്രസ്ഥിതി അറിയുക. ഇങ്ങനെയാണ് ഗ്രഹഗണിതത്തിനുള്ള പത്തു ഭേദങ്ങൾ. ഇതി ശബ്ദംകൊണ്ട് ഗ്രഹഗണിതത്തിനുള്ള ഭേദം പറഞ്ഞുകഴിഞ്ഞു എന്നു സൂചിപ്പിക്കുന്നു. ഗണിക്കേണ്ട ക്രമം ഗണിതഭാഗത്തിൽനിന്നു അറിയേണ്ടതാണ്.

ഗ്രഹങ്ങളുടെ യുദ്ധത്തിന് ഉല്ലേഖം, ഭേദം, അംശുവിമൎദ്ദം, അപസവ്യം, യുദ്ധം എന്നിങ്ങനെ അഞ്ചു വ്യത്യാസമുണ്ട്. ഇവയെ പൊതുവെയാണ് ഇവിടെ യുദ്ധമെന്നു പറഞ്ഞിട്ടുള്ളത്.

രണ്ടു ഗ്രഹങ്ങൾ ഒരു നക്ഷത്രത്തിൽ സംബന്ധിച്ചു നില്ക്കുമ്പോൾ ഉല്ലേഖമെന്നു പറയുന്നു

ഒരു ഗ്രഹത്തെക്കൊണ്ടു മറ്റൊരു ഗ്രഹം മറയുന്നതിനു ഭേദം എന്നു പറയുന്നു.

രണ്ടു ഗ്രഹങ്ങൾ ഒരു തീയതികൊണ്ട് ഒരുമിക്കുമ്പോൾ അത് അംശുവിമൎദ്ദമാകുന്നു.

ഒരു ഗ്രഹം ഒരു തീയതിയേക്കാൾ കുറേ കുറഞ്ഞ് അന്തരം വരുമ്പോൾ അത് അപസവ്യമാകുന്നു.

രണ്ടു ഗ്രഹങ്ങൾ തമ്മിൽ ചേരുമ്പോൾ ഒന്നിന് മുൻപിലത്തേക്കാൾ സൂക്ഷ്മത കാണപ്പെടുന്നു എങ്കിൽ യുദ്ധം എന്നു പറയപ്പെടുന്നു. ഇതുകൾ കുജാദികൾക്കു മാത്രമേയുള്ളൂ.

ബ്രാഹ്മസ്സൌരശ്ച വാസിഷ്ഠോ രൌമശഃ പൌലിശസ്തഥാ
സിദ്ധാന്താ ഇതി പഞ്ചൈവ കഥ്യന്തേ പഞ്ച തദ്വിദാഃ. ൨൧

അ— ബ്രാഹ്മവും സൌരവും വാസിഷ്ഠവും രൌമശവും ഇപ്രകാരം പൌലിശവും ഇങ്ങിനെ അഞ്ചു സിദ്ധാന്തങ്ങൾ ഭവിക്കും. തൽഭിദകൾ കഥിക്കപ്പെടുന്നു.

സാ—അഞ്ചു സിദ്ധാന്തമുണ്ടെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലൊ. അവകൾ ബ്രഹ്മസിദ്ധാന്തം, സൂര്യസിദ്ധാന്തം, വസിഷ്ഠസിദ്ധാന്തം, രോമശസിദ്ധാന്തം, പൌലിശസിദ്ധാന്തം ഇവയാകുന്നു. ഇവകളെക്കുറിച്ചാണ് പഞ്ചസിദ്ധാന്തകോവിദഃ എന്നു മുൻപേ പറഞ്ഞിട്ടുള്ളതു്. ഇതുകൾ കാലഭേദങ്ങളനുസരിച്ചു പ്രത്യക്ഷങ്ങളായുമപ്രത്യക്ഷങ്ങളായുമാണിരിക്കുന്നതു്; അതുതന്നെ ഇവിടെ പറയുന്നു.

സ്പഷ്ടോ ബ്രാഹ്മസ്യ സിദ്ധാന്തഃ തസ്യാസന്നസ്തു രൌമശഃ
സൌരഃ സ്പഷ്ടതരോഽസ്പഷ്ടൌ വാസിഷ്ഠഃ പൌലിശസ്തഥാ. ൨൨

അ— ബ്രാഹ്മമായ സിദ്ധാന്തമാകട്ടേ സ്പഷ്ടവും, രൌമശമായ സിദ്ധാന്തമാകട്ടേ അതിന്നു ആസന്നവും, സൌരമായ സിദ്ധാന്തം സ്പഷ്ടതരവും വാസിഷ്ഠവും, അപ്രകാരം പൌലിശവും അസ്പഷ്ടങ്ങളുമാകുന്നു.

സാ—അഞ്ചു സിദ്ധാന്തങ്ങളിൽവച്ചു ബ്രാഹ്മസിദ്ധാന്തം മിക്കവാറും സ്പഷ്ടമാണ്. രോമശസിദ്ധാന്തത്തിന്ന് ബ്രാഹ്മസിദ്ധാന്തത്തോടു് ഏകദേശം സാമ്യമുണ്ടു്. സൂര്യസിദ്ധാന്തം ഏററവും സ്പഷ്ടമായിട്ടുള്ളതാണ്. വസിഷ്ഠസിദ്ധാന്തവും പൌലിശസിദ്ധാന്തവും സ്പഷ്ടങ്ങളായി കാണുന്നില്ല. ഇതിന്നുള്ള കാരണം കാലഭേദമാണല്ലൊ.

കദാചിദ് ബ്രഹ്മസിദ്ധാന്തഃ സാവിത്രസ്തു കദാചന
കദാചിദ്രൌമശഃ സ്പഷ്ടോ ന കദാചിൽ തഥേതരൌ—ഇതി.

അ—ഒരിക്കൽ ബ്രഹ്മസിദ്ധാന്തവും ഒരിക്കൽ സാവിത്രമായ സിദ്ധാന്തവും ഒരിക്കൽ രൌമശമായ സിദ്ധാന്തവും സ്പഷ്ടമാകുന്നു അപ്രകാരം ഇതരങ്ങൾ ഒരിക്കലും സ്പഷ്ടങ്ങളല്ല.

സാ—ചില കാലങ്ങളിൽ ബ്രഹ്മസിദ്ധാന്തം ഒത്തുകാണുന്നുണ്ട്. അതുപോലെ തന്നെ ചില കാലങ്ങളിൽ സൂര്യസിദ്ധാന്തം ശരിയായി കാണുന്നുണ്ട്. രോമശസിദ്ധാന്തം ചിലകാലത്തു് സ്പഷ്ടമായേക്കാം. വാസിഷ്ഠവും പൌലിശവും ഒരുകാലത്തും സ്പഷ്ടമാകുന്നില്ല. എന്നാൽ അട്ടത്തു് ഒരുകാലത്തും സ്പഷ്ടമാകുന്നില്ല, എന്നല്ലാതെ ഒരിക്കലും സ്പഷ്ടമല്ലെന്നു പറഞ്ഞതു് ആക്ഷത്തിന്നു ഭംഗം കല്പിക്കരുതു്.

മന്ത്രം യഥാവിധി ഗുരോസ്സുദിനേ ഗൃഹീത്വാ
തദ്ദേവതാം ജപഹുതപ്രമുഖൈഃ പ്രതോഷ്യ
ജ്ഞാനായ ജാതകഫലസ്യ തു സിദ്ധമന്ത്രഃ
സ്യാദേവ ദൈവവിദിഹാപ്തവചസ്തഥാഹി. ൨൩

അ—ദൈവവിത്തു് സുദിനത്തിൽ ഗുരുവിൽനിന്നു വിധിയനുസരിച്ചു മന്ത്രത്തെ ഗ്രഹിച്ചു് ജപഹുതപ്രമുഖങ്ങളെക്കൊണ്ടു തദ്ദേവതയെ പ്രതോഷിപ്പിച്ചിട്ടു് ജാതകത്തിൻെറ ജ്ഞാനത്തിനായി സിദ്ധമന്ത്രനായിത്തന്നെ ഭവിക്കണം. ഇവിടെ അപ്രകാരം ആപ്തവചസ്സുമുണ്ടല്ലൊ.

സാ—ജ്യോതിഷക്കാരൻ സിദ്ധമന്ത്രനായിരിക്കണമെന്നു മുൻപേതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. നല്ല സമയം ഗുരുസന്നിധിയിൽനിന്നു ദക്ഷിണാദികളെക്കൊണ്ടു ഗുരുവിനെ തൃപ്തിപ്പെടുത്തി ഉപദേശം വാങ്ങി ആ മന്ത്രത്തെ ഉരുക്കഴിച്ചും ഹോമിച്ചും സന്തോഷിപ്പിച്ചും മന്ത്രസിദ്ധി വരുത്തി ജാതകഫലനിർദ്ദേശത്തിന്നു യോഗ്യനായിത്തീരണം. ഇവിടെ ജാതകമെന്നുമാത്രം പറഞ്ഞുവെങ്കിലും, "ജാതകേ യദ്യദ്ദിഷ്ടം തദപി പ്രശ്നേപി ചിന്തയേൽ" എന്നും മററും ഇനി പറയാൻ ഭാവമുള്ളതുകൊണ്ടു് പ്രശ്നത്തേക്കൂടി ഉപലക്ഷണമായി ഗ്രാഹ്യമാകുന്നു. ഇങ്ങിനെ മന്ത്രസിദ്ധി വരുത്തണമെന്നതു് സ്വകല്പിതമല്ല; അഭിജ്ഞസമ്മതമായിട്ടുള്ളതാണ്.

വാ—ഇദം ശാസ്ത്രം സുമുഹൂർത്തേ ഗുരുവ അമബ്ദ്യാവ്യം തഥാഭ്യാകതം.

അ—ഈ ശാസ്ത്രം സുമുഹൂൎത്തത്തിൽതന്നെ ആരബ്ധവ്യമാകുന്നു. അപ്രകാരം ഉത്തമമായി ഭവിക്കുന്നു.

സാ—ജ്യോതിശ്ശാസ്ത്രം പഠിക്കാൻ ആരംഭിക്കേണ്ടതു നല്ല മുഹൂൎത്തത്തിൽ വേണം അപ്രകാരം അഭിജ്ഞന്മാർ പറഞ്ഞിട്ടുണ്ടു്. അതിനെത്തന്നെ താഴെ കാണിക്കുന്നു.

ദാതവ്യമപാപേഭ്യോ
നിപുണമതിഭ്യഃ പ്രശാന്തശീലേഭ്യഃ
ശുഭദിവസേ ഗുരുലഗ്നേ
ചന്ദ്രേ മൃദുശീഘ്രവൎഗ്ഗസ്ഥേ. ൨൪

അ—ശുഭദിവസത്തിൽ ചന്ദ്രൻ മൃദുശീഘ്രവൎഗ്ഗസ്ഥനായി നിൽക്കുമ്പോൾ അപാപന്മാരായി നിപുണമതികളായി പ്രശാന്തശീലന്മാരായിരിക്കുന്നവൎക്കായി ഈ ശാസ്ത്രം ദാതവ്യമാകുന്നു.

സാ—മകയിരം ചിത്ര അനിഴം രേവതി അശ്വതി പൂയം അത്തം ഈ നാളുകളിൽ ശുഭദിവസം വ്യാഴോദയസമത്തു ശാന്തന്മാരായും ബുദ്ധിമാന്മാരായും പുണ്യവാന്മാരായും ഉള്ള ശിഷ്യന്മാൎക്കു് ജ്യോതിശ്ശാസ്ത്രം ഉപദേശിക്കാൻ ആരംഭിക്കേണ്ടതാണു്. മൃദുശീഘ്രവൎഗ്ഗം മേൽപറഞ്ഞ നക്ഷത്രങ്ങളാണെന്നുള്ളതിനു്—

"വൎഗ്ഗസ്തീക്ഷ്ണകരാശ്വിനേയഗുരവോ വസ്വംബുനാഥാനില-
ശ്രീനാഥാദിതയശ്ശൂരാശ്ച മൃദവോ ചിത്രാന്ത്യമിത്രോഡവഃ"

ഈ ജാതകാദേശവചനം പ്രമാണമാകുന്നു.

ബലിഹോമഗന്ധപുഷ്പൈരാദിത്യാദീൻ ഗ്രഹാൻ സമഭ്യൎച്ച്യ
പ്രാരഭ്യമിദം ശാസ്ത്രം വിധിവൽ കൃത്വാ ഗുരോഃ പൂജാം ൨൫

അ—ആദിത്യാദികളായ ഗ്രഹങ്ങളെ ബലിഹോമഗന്ധപുഷ്പങ്ങളെക്കൊണ്ടു വഴിപോലെ പൂജിച്ചു വിധിക്കുതക്കവണ്ണം ഗുരുവിന്റെ പൂജയെ ചെയ്തു്, ഈ ശാസ്ത്രം പ്രാരഭ്യമാകുന്നു.

സാ—അവരവരുടെ മന്ത്രങ്ങളെക്കൊണ്ടും മററും ഹോമംചെയ്തു്, അതാതു ഗ്രഹങ്ങളെ ആവാഹിച്ചു് ഗന്ധപുഷ്പാദികളെക്കൊണ്ടു പൂജിച്ചു് സൂൎയ്യാദികളായ ഗ്രഹങ്ങൾക്കു് ബലിചെയ്യണം. വിധിപ്രകാരംതന്നെ ഗുരുപൂജയും നടത്തണം. പിന്നീടുവേണം ശാസ്ത്രമാരംഭിക്കേണ്ടതു്

വിധിവന്മന്ത്രാഃ പഠിതാ
ഭവന്തി സൎവാൎത്ഥസാധകാ ലോകേ
ഏവം സഫലം ശാസ്ത്രം
ഭവതി ഹി വിധിപൂൎവകം പഠിതം—ഇതി. ൨൬

അ—വിധിപോലെ പഠിതങ്ങളായ മന്ത്രങ്ങൾ ലോകത്തിൽ സൎവാൎത്ഥസാധകങ്ങളാകുന്നു. ഇപ്രകാരം വിധിപൂൎവമാകുംവണ്ണം പഠിതമായ ശാസ്ത്രം സഫലമായി ഭവിക്കുന്നുവല്ലോ.

സാ—മന്ത്രങ്ങൾ വിധിപ്രകാരം അഭ്യസിച്ചാൽ അതുകൊണ്ടു് ഈ ലോകത്തിൽ എന്തും സാധിക്കാവുന്നതാണു്. അതുകൾക്കു് അവാച്യങ്ങളും അനന്തങ്ങളുമായ ശക്തികളുണ്ടു്. അതുപോലെ ജ്യോതിശ്ശാസ്ത്രവും വിധിപോലെ അഭ്യസിക്കുന്നതായാൽ സഫലമായിത്തന്നെ തീരുന്നതാണു്. ഇതിശബ്ദം ശാസ്ത്രപഠനം ശുഭസമയത്തിൽ വേണമെന്നുള്ള ശാസ്ത്രാന്തരവചനം ഇത്രകൊണ്ടു സമാപിച്ചു എന്നു് സൂചിപ്പിക്കപ്പെട്ടു.

സ്വല്പാ തഥാൎത്ഥബഹുലാ ച വരാഹഹോരാ
തസ്യാഃ പുനഃ പടുധിയാമപി ദുൎഗ്ഗമോൎത്ഥഃ

ഭട്ടോല്പലാദിരചിതാ വിവൃതീർവിലോക്യ
സ്പഷ്ടം കരോതു ഹൃദി ദൈവവിദർത്ഥമസ്യാഃ. ൨൮

അ—വരാഹഹോരാ സ്വല്പയായും അർത്ഥബഹുളയായും ഭവിക്കുന്നു. അതിന്റെ അർത്ഥമാകട്ടെ പടുധീകൾക്കും ദുർഗ്ഗമമാകുന്നു. ഭട്ടോല്പലാദിരചിതകളായ വിവൃതികളെ വിലോകനംചെയ്തു ഇതിന്റെ അർത്ഥത്തെ ദൈവവിത്തു് ഹൃത്തിൽ സ്പഷ്ടമാക്കിച്ചെയ്യട്ടെ.

സാ—വരാഹമിഹിരാചാര്യൻ രചിച്ചിട്ടുള്ള ഹോരാഗ്രന്ഥം വളരെ ചെറുതാണെങ്കിലും അർത്ഥബാഹുല്യംകൊണ്ടു് വളരെ വലുതായിട്ടുള്ളതാണ് അതുകൊണ്ടു് ബുദ്ധിമാന്മാർക്കുപോലും അതിന്റെ അർത്ഥം ദുർഗ്രാഹ്യമാകുന്നു. അതിനാൽ ദൈവജ്ഞന്മാർ ഭട്ടോല്പല, വിവരണം മുതലായ വ്യാഖ്യാനങ്ങളെ നോക്കി ഈ ഹോരയുടെ അർത്ഥത്തെ നല്ലപോലെ ധരിച്ചുകൊള്ളേണ്ടതാണ്.

ഹോരാം വരാഹമിഹിരാസ്യവിനിർഗ്ഗതാം യേ
മാലാമിവാദധതി ദൈവവിദഃ സ്വകണ്ഠേ
കൃഷ്ണീയശാസ്ത്രമപി ഭർത്തൃമതീവ സൂത്രം
തേഷാം സഭാസു മഹതീ ഭവതീഹ ശോഭാ. ൨൯

അ—വരാഹമിഹിരാസ്യവിനിർഗ്ഗതയായ ഹോരയെ മാല എന്നപോലെയും, കൃഷ്ണീയശാസ്ത്രത്തെ, ഭർത്തൃമതി സൂത്രത്തെ എന്നപോലെയും, യാവചില ദൈവവിത്തുകൾ, സ്വകണ്ഠത്തിങ്കൽ ആധാനം ചെയ്യുന്നുവോ; അവർക്കു് ഈ സഭകളിൽ മഹതിയായ ശോഭ ഭവിക്കുന്നു.

സാ—വരാഹഹോരാ (ബൃഹൽജാതകം) കഴുത്തിൽ മാലയെപ്പോലെയും കൃഷ്ണീയശാസ്ത്രത്തെ ഭർത്താവുള്ള സ്ത്രീകൾ മംഗല്യത്താലിയെപ്പോലെയും ഏതൊരു ദൈവജ്ഞന്മാർ സ്വാധീനമാക്കിച്ചെയ്യുന്നുവോ അങ്ങനെ ഉള്ളവർക്കു ജ്യോതിഷക്കാരുടെ കൂട്ടത്തിൽ മെച്ചമായ സ്ഥാനം കിട്ടുന്നതാണ്. ഇതുകൊണ്ടു് ജ്യോതിശ്ശാസ്ത്രകോടിയിൽ ബൃഹജ്ജാതകത്തിനും കൃഷ്ണീയത്തിനും പ്രാമാണ്യം കല്പിച്ചു എങ്കിലും കൃഷ്ണീയശാസ്ത്രത്തെ ഭർത്തൃമതീസൂത്രത്തെ എന്നപോലെ എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു് ആചാര്യനു കൃഷ്ണീയത്തോടു കൂടുതൽ പ്രതിപത്തി ഉണ്ടെന്നു സ്പഷ്ടമാകുന്നു.

ഹോരായാസ്തു ദശാധ്യായ്യാം വ്യാഖ്യായാം ക്രിയതാം ശ്രമഃ
ദൈവജ്ഞേന വിശേഷേണ ഫലമാദേഷ്ടുമിച്ഛതാ. ൩൦

അ—ഫലത്തെ ആദേശിപ്പാനായി ഇച്ഛുവായ ദൈവജ്ഞനാൽ വിശേഷമായി ഹോരയുടെ ദശാധ്യായിയായ വ്യാഖ്യയിലാകട്ടെ ശ്രമം ചെയ്യപ്പെടണം.

സാ—ബൃഹൽജ്ജാതകമെന്ന ഹോരയ്ക്കു ദശാധ്യായി എന്ന ഒരു വ്യാഖ്യാനമുണ്ടു്. യഥാർത്ഥഫലം പറയുവാൻ ആഗ്രഹമുള്ള ദൈവജ്ഞന്മാർ ഈ വ്യാഖ്യാനത്തെ മനസ്സിരുത്തി വായിച്ചറിഞ്ഞുകൊള്ളണം.

ദശാധ്യായ്യാം വിശേഷേണ ശ്രമോ നൈവ കൃതോ യദി
ദുഷ്കരഃ ഫലനിർദ്ദേശഃ തദ്വിദാഞ്ച തഥാ വചഃ. ൩൧

അ—ദശാധ്യായിയിൽ വിശേഷമായിട്ടു ശ്രമം കൃതമായില്ലതന്നെ എങ്കിൽ ഫലനിർദ്ദേശം ദുഷ്കരമാകുന്നു. അപ്രകാരം തദ്വിത്തുകളുടെ വചസ്സും ഭവിക്കുന്നു.

സാ—ദശാധ്യായി എന്ന വ്യാഖ്യാനം സശ്രദ്ധം വായിച്ചു മനസ്സിലാക്കാത്ത ദൈവജ്ഞന്മാർ ഫലം പറഞ്ഞു ഫലിപ്പിക്കുന്നതിനു പണിപ്പെടുകതന്നെ ചെയ്യും. ദശാധ്യായിയെ അറിഞ്ഞിട്ടുള്ള വിദ്വാന്മാർ അങ്ങനെ പറഞ്ഞിട്ടുണ്ടു്. ആ വചനം താഴെ കാണിക്കുന്നു.

അദൃഷ്ട്വാ യോ ദശാധ്യായീം ഫലമാദേഷ്ടുമിച്ഛതി
ഇച്ഛത്യേവ സമുദ്രസ്യ താരണം സപ്ലവം വിനാ—ഇതി. ൩൨

അ— യാവനൊരുത്തൻ ദൈവജ്ഞനെ കാണാതെ ഫലത്തെ ആദേശിപ്പാൻ ഇച്ഛിക്കുന്നു. അവൻ സമുദ്രത്തിന്റെ തരണത്തെ പ്ലവത്തോടുകൂടാതെ ഇച്ഛിക്കുന്നതുതന്നെ ചെയ്യുന്നു. എന്നിങ്ങനെ,

സാ— ദൈവജ്ഞശാസ്ത്രം വായിച്ച് ശരിയായി മനസ്സിലാക്കാതെ ഫലം പറഞ്ഞു ഫലിപ്പിക്കാൻ ആശിക്കുന്നതു് അതിവിസ്തൃതവും അഗാധവുമായ സമുദ്രത്തെ ഒരു ചെറിയ പൊങ്ങുതടിപോലും കൂടാതെ കടപ്പാൻ ഇച്ഛിക്കുന്നതുപോലെ ആകുന്നു. ഫലംപറഞ്ഞു സാധിക്കുന്നതു് അസാദ്ധ്യമാണെന്നു താല്പര്യം. ഇതി എന്ന ശബ്ദം ദൈവജ്ഞശാസ്ത്രയുടെ ആപ്തസമ്മതത്വത്തെ ഇതുകൊണ്ടു് അവസാനിപ്പിച്ചിരിക്കുന്നു എന്നു സൂചിപ്പിച്ചിരിക്കുന്നു.

വാ — അഥ ജാതകപ്രശ്നയോർവിഷയവിഭാഗ ഉച്യതേ.

അ— അനന്തരം ജാതകപ്രശ്നങ്ങളുടെ വിഷയവിഭാഗം വചിക്കപ്പെടുന്നു.

സാ— ഇനി ജാതകത്തിന്റെയും പ്രശ്നത്തിന്റെയും ഉപയോഗരീതിയെക്കുറിച്ചു പറവാൻ പോകുന്നു.

സ്വർഗ്ഗാദ്യനുഭവാക്ഷീണശിഷ്ടപ്രാചീനകർമ്മണാം
ഭോഗായ ജനനം നൃണാം മോഹഭാജാം മുഹുർമ്മുഹുഃ. ൩൩

അ— മോഹഭാക്കുകളായ നൃക്കളുടെ പിന്നെയും പിന്നെയുമുള്ള ജനനം സ്വർഗ്ഗാദ്യനുഭവക്ഷീണശിഷ്ടപ്രാചീനകർമ്മങ്ങളുടെ ഭോഗത്തിനായി ഭവിക്കുന്നു.

സാ— ആശ ഒടുങ്ങാത്ത (മനോലയം വരാത്ത) മനുഷ്യർ പിന്നെയും പിന്നെയും ജനനമരണദുഃഖം അനുഭവിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. അതിനുള്ള കാരണം ജന്മാന്തരകൃതമായ പുണ്യപാപകർമ്മങ്ങളാകുന്നു. സ്വർഗ്ഗനരകങ്ങളിൽനിന്നു പുണ്യപാപങ്ങളെ അനുഭവിച്ചതിനുശേഷം പിന്നെയും ബാക്കി കിടപ്പുള്ള പുണ്യപാപങ്ങളെ അനുഭവിക്കാൻ വേണ്ടിയാണ് ഇങ്ങനെ ജനിക്കുന്നതു്.

അത്ര തു ദ്വിവിധം കർമ്മ പ്രാക്കർമ്മനിജയത്നതഃ
അന്ത്യസ്യാനുഭവോഽമുത്ര ഭുക്തേഹാദ്യസ്യ സംക്ഷയഃ. ൩൪

അ— ഇവിടെയാകട്ടെ, പ്രാക്കർമ്മം എന്നും നിജയത്നം ഹേതുവായിട്ടുള്ള കർമ്മം എന്നും കർമ്മം രണ്ടുവിധമാകുന്നു. അന്ത്യത്തിന്റെ അനുഭവം പരലോകത്തിലാകുന്നു. ആദ്യത്തിന്റെ സംക്ഷയം ഇവിടെ ഭുജിച്ചിട്ടുതന്നെ ഭവിക്കുന്നു.

സാ— മനുഷ്യർക്ക് കഴിഞ്ഞ ജന്മത്തിൽ സമ്പാദിക്കപ്പെട്ടതും ഈ ജന്മത്തിൽ സമ്പാദിക്കുന്നതും ഇങ്ങനെ കർമ്മം രണ്ടുവിധമാണുള്ളതു്. അവയിൽ കഴിഞ്ഞജന്മത്തിലെ കർമ്മഫലം ഈ ജന്മത്തിൽ മിക്കവാറും അനുഭവിച്ചൊടുങ്ങുന്നു. ഈ ജന്മത്തിലെ കർമ്മഫലം സ്വർഗ്ഗനരകാദികളിലും ഭാവിജന്മങ്ങളിലുമായി അനുഭവിക്കുന്നു.

വാ— അത്ര ശാസ്ത്രാന്തരം

അ— ഇവിടെ ശാസ്ത്രാന്തരം ഭവിക്കുന്നു.

സാ— ഈ കർമ്മഫലാനുഭവവിഷയത്തിൽ മററു ശാസ്ത്രങ്ങളും കാണപ്പെടുന്നുണ്ട്. അതിനെത്തന്നെ ഇവിടെ കാണിക്കുന്നു.

സ്വകർമ്മ ഭോക്തും ജായന്തേ പ്രായേണൈവ ഹി ജന്തവഃ
ക്ഷീണേ കർമ്മണി ചാന്യത്ര പുനർഗ്ഗച്ഛന്തി ദേഹിനഃ. ൩൫

അ— പ്രായേണ സ്വകർമ്മത്തെ ഭുജിപ്പാനായിത്തന്നെ ജന്തുക്കൾ ജനിക്കുന്നുവല്ലോ. കർമ്മം ക്ഷീണമായിരിക്കുമ്പോൾ പിന്നെ മറെറാരേടത്തു ദേഹികളായി ഗമിക്കുന്നു.

സാ— മനുഷ്യർ ജനിക്കുന്നതു പൂർവ്വജന്മാർജ്ജിതകർമ്മങ്ങളുടെ ഫലങ്ങളെ അനുഭവിപ്പാനാകുന്നു. കർമ്മഫലം അനുഭവിച്ചൊടുങ്ങിയാൽ ഈ ശരീരത്തെ വിട്ടിട്ട് മറെറാരേട

ത്തു മറൊരു ശരീരത്തോടുകൂടി വീണ്ടും ജനിക്കുന്നു. ഇങ്ങനെ കർമ്മസമുദായം ഒടുങ്ങുന്നതുവരെ വീണ്ടുംവീണ്ടും ജനിച്ചുകൊണ്ടുതന്നെയിരിക്കുന്നു.

**യദുപചിതമന്യജന്മനി ശുഭാശുഭം തസ്യ കർമ്മണഃ പങ്ക്തിം**
**വ്യഞ്ജയതി ശാസ്ത്രമേതൽ തമസി ദ്രവ്യാണി ദീപ ഇവ. ൨൩**

**അ**—അന്യജന്മത്തിൽ ഉപചിതമായി ശുഭാശുഭമായ കർമ്മം യാതൊന്നോ ആ കർമ്മത്തിന്റെ പംക്തിയെ ഈ ശാസ്ത്രം, ദീപം തമസ്സിൽ ദ്രവ്യങ്ങളെ എന്നപോലെ വ്യഞ്ജിപ്പിക്കുന്നു.

**സാ**—കഴിഞ്ഞ ജന്മത്തിൽ ചെയ്തിട്ടുള്ള ശുഭാശുഭകർമ്മങ്ങളുടെ അനുഭവക്രമത്തെ ഈ ജ്യോതിശ്ശാസ്ത്രംകൊണ്ട് അറിയുവാൻ കഴിയുന്നു. ഇരുട്ടുള്ള സ്ഥലങ്ങളിൽ കിടക്കുന്ന പദാർത്ഥങ്ങളെ വിളക്കുകൊണ്ടാണല്ലോ നാം കാണുന്നത്. അതുപോലെ സ്ഥൂലദൃഷ്ടിക്ക് അപ്രത്യക്ഷങ്ങളായ ജന്മാന്തരഫലങ്ങളെ ജ്യോതിഷംകൊണ്ടു മാത്രമേ കാണാൻ കഴിയൂ എന്നു സാരം.

**പൂർവ്വജന്മാർജ്ജിതം കർമ്മ ശുഭം വാ യദി വാശുഭം**
**തസ്യ പങ്ക്തിം ഗ്രഹാസ്സർവ്വേ സൂചയന്തീഹ ജന്മനി. ൨൪**

**അ**—ശുഭമായോ അശുഭമായോ ഇരിക്കുന്ന യാതൊരു കർമ്മം പൂർവ്വജന്മാർജ്ജിതമായി ഭവിക്കുന്നു. അതിന്റെ പംക്തിയെ സർവ്വങ്ങളായ ഗ്രഹങ്ങൾ ഈ ജന്മത്തിൽ സൂചിപ്പിക്കുന്നു.

**സാ**—കഴിഞ്ഞ ജന്മത്തിൽ പുണ്യകർമ്മമോ പാപകർമ്മമോ അല്ലെങ്കിൽ മിശ്രമായിട്ടോ ചെയ്തിരിക്കുമല്ലോ. ആ ഫലങ്ങൾ ഇന്നിന്ന കാലങ്ങളിൽ ഇന്നിന്നതിനെ സംബന്ധിച്ചതാണെന്നു സൂര്യാദികളായ ഗ്രഹങ്ങൾ, സ്ഥിതി ഗോചരം മുതലായവയെക്കൊണ്ടു തെളിയിച്ചു തരുന്നു.

**സുഖദുഃഖകരം കർമ്മ ശുഭാശുഭമുഹൂർത്തജം**
**ജന്മാന്തരേƒപി തൽ കുര്യാൽ ഫലം തസ്യാന്വയേƒപി വാ. ൨൫**

**അ**—ശുഭാശുഭമുഹൂർത്തജമായ കർമ്മം സുഖദുഃഖകരമായി ഭവിക്കുന്നു. അതു ജന്മാന്തരത്തിലും അവന്റെ അന്വയത്തിൽകൂടിയും ഫലത്തെ ദാനം ചെയ്യും.

**സാ**—നല്ലസമയത്തു ചെയ്യുന്ന കർമ്മം സുഖത്തേയും അശുഭസമയത്തു ചെയ്യുന്ന കർമ്മം ദുഃഖത്തേയും ഉണ്ടാക്കും. ഈ കർമ്മഫലം തൽകർത്താവിനു മാത്രമല്ല ഭാവിജന്മത്തിലും വംശപരമ്പരയായിട്ടുകൂടിയും അനുഭവിക്കുന്നതാണ്. ഇതുകൊണ്ടു നല്ലപ്രവൃത്തികളാണെങ്കിലും ശുഭമുഹൂർത്തത്തിൽ ചെയ്തെങ്കിൽ മാത്രമേ യഥാർത്ഥമായ ഫലപ്രാപ്തി സിദ്ധിക്കയുള്ളുവെന്നു സ്പഷ്ടമാകുന്നു. ഇത്രമാത്രംകൊണ്ടു മുഹൂർത്തഭാഗത്തിന്റെ പ്രാമാണ്യവും വ്യക്തമാകുന്നു. കൂടാതെ ഒരാൾ ചെയ്യുന്ന പുണ്യപാപങ്ങളുടെ ഫലം അനുബന്ധമായി സന്താനങ്ങൾകൂടി അനുഭവിക്കേണ്ടിവരുമെന്നും വെളിവാകുന്നു. അതിനാൽ ഈ ജന്മത്തിൽ നേരിടുന്ന ഗുണദോഷങ്ങൾക്കു പല കാരണങ്ങളുണ്ടെന്നു സ്പഷ്ടമായല്ലോ. അതിനെ തേടിപ്പിടിച്ചു പരിഹാരനിവൃത്തി വരുത്തണമെങ്കിൽ ജ്യോതിഷംകൊണ്ടു മാത്രമേ സാധിക്കയുള്ളൂ.

**പ്രാഗ്ജന്മാർജ്ജിതപുണ്യാഘപ്രാബല്യാദ്രേകഹേതുതഃ**
**പ്രാരബ്ധസംജ്ഞിമാനുഷ്യജാതൗ ജാതകചിന്തനം—ഇതി.**

**അ**—പ്രാഗ്ജന്മാർജ്ജിത പുണ്യാഘപ്രാബല്യോദ്രേകം ഹേതുവായി മാനുഷ്യജാതിയിൽ ജാതകചിന്തനം പ്രാരബ്ധസംജ്ഞിയായി ഭവിക്കുന്നു.

**സാ**—കഴിഞ്ഞ ജന്മത്തിൽ ചെയ്ത പുണ്യപാപങ്ങളുടെ ശക്തിവിശേഷം കൊണ്ടു മനുഷ്യവർഗ്ഗത്തിൽ ജാതകത്തെ ആശ്രയിച്ച് ശുഭാശുഭനിരൂപണം ചെയ്യുന്നതിനെ പ്രാരബ്ധമെന്നു പറയുന്നു. പ്രാരബ്ധഫലങ്ങളെ അറിയുന്നതിനുള്ള മാർഗ്ഗമാകയാൽ അതിനേയും പ്രാരബ്ധമെന്നു പറയാം. ഇതിനുള്ള ശാസ്ത്രാന്തരവചനം ഇവിടെ അവസാനിച്ചുവെന്ന് "ഇതി" ശബ്ദംകൊണ്ടു സൂചിപ്പിക്കുന്നു.

**ആ മരണാദിഹ ജന്തുഃ പ്രാക്തനനിജകർമ്മപാകമനുഭവതി**
**തദപ്യുക്തമലം ജാതകമഥ കിം പ്രശ്നേന കഥ്യതേ സത്യം. ൨൦**

അ—ഇവിടെ ജന്തു, മരണംവരെ പ്രാക്തനനിജകർമ്മപാകത്തെ അനുഭവിക്കുന്നു. അതിനെ വചിപ്പാൻ ജാതകം പര്യാപ്തമാകുന്നു. പിന്നെ പ്രശ്നംകൊണ്ട് എന്തു് എന്നുള്ളതു കഥിക്കപ്പെടുന്നു സത്യം.

സാ—ജന്തുക്കൾ ജനനം മുതൽ മരണംവരെ അനുഭവിക്കുന്നതു് കഴിഞ്ഞ ജന്മത്തിൽ ചെയ്തിട്ടുള്ള പുണ്യപാപങ്ങളുടെ ഫലങ്ങളാണല്ലോ. അതെല്ലാം ജാതകംകൊണ്ടു തന്നെ അറിയാൻ കഴിയുമല്ലോ. ആ സ്ഥിതിക്കു് പ്രശ്നത്തിന്റെ പ്രയോജനം എന്താണെന്നുള്ള സംശയത്തിനു ശരിയായ സമാധാനം പറയാൻപോകുന്നു.

**കസ്യ പക്തിരിതി ജ്ഞാതുമിദാനീം പൂർവ്വകർമ്മണാം**
**ഇഹാർജ്ജിതഞ്ച വിജ്ഞാതും കർമ്മ പ്രശ്നോ വിധീയതേ. ൨൧**

അ—ഇപ്പോൾ പൂർവ്വകർമ്മങ്ങളിൽ ഏതിന്റെ പക്തിയാകുന്നു എന്നു് അറിയാനായും ഈ ജന്മത്തിൽ ആർജ്ജിതമായ കർമ്മത്തെ അറിവാനായും പ്രശ്നം വിധിക്കപ്പെടുന്നു.

സാ—കഴിഞ്ഞ ജന്മത്തിൽ ചെയ്ത ശുഭാശുഭകർമ്മങ്ങളുടെ ഫലസമൂഹങ്ങളിൽ വച്ചു് ഏതൊന്നാണു് ഇപ്പോൾ അനുഭവിക്കുന്നതെന്നും ഈ ജന്മത്തിൽ എന്തെല്ലാം പുണ്യപാപങ്ങൾ അനുഷ്ഠിച്ചിട്ടുണ്ടു് എന്നും പ്രശ്നംകൊണ്ടു് അറിയാവുന്നതാണു്.

**പ്രാഗ്ജന്മനി കൃതാനാഞ്ച കൃതാനാഞ്ചേഹ കർമ്മണാം**
**വിഭാഗോപി കഥം ജ്ഞേയ ഇതി ചേൽ സോപി കഥ്യതേ. ൨൨**

അ—പ്രാഗ്ജന്മത്തിൽ കൃതങ്ങളായും ഈ ജന്മത്തിൽ കൃതങ്ങളായും ഇരിക്കുന്ന കർമ്മങ്ങളുടെ വിഭാഗം എങ്ങിനെ ജ്ഞേയമാകുന്നു എന്നു ചോദിക്കുന്നുവെങ്കിൽ അതും കഥിക്കപ്പെടുന്നു.

സാ—കഴിഞ്ഞ ജന്മത്തിൽചെയ്ത പ്രവൃത്തിയുടെ ഫലമോ, അല്ലാ ഈ ജന്മത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങളുടെ ഫലമോ എന്നുള്ള വിഷയവിഭാഗവും പ്രശ്നംകൊണ്ടറിയാവുന്നതാണു്. എന്നാൽ ഇപ്പോൾ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം വരുന്ന ജന്മത്തിലാണെന്നു് മുൻപേ പറഞ്ഞ സ്ഥിതിക്കു് ഇപ്പോൾ അതിന്റെ അനുഭവത്തെക്കുറിച്ചു ചിന്തിച്ചിട്ടാവശ്യമില്ലല്ലോ എന്നു് പക്ഷേ സംശയിച്ചേക്കാം. എന്നാൽ അതിപ്രബലങ്ങളായ പുണ്യപാപങ്ങളുടെ ഫലം ഈ ജന്മത്തിൽതന്നെ അനുഭവിക്കുമെന്നു് ആപ്തസമ്മതമുണ്ടു്.

**യദാ ജാതകതഃ പ്രശ്നോ ഗുണദോഷൈർവ്വിഭിദ്യതേ**
**തദാശുഭാശുഭം വിദ്യാൽ കർമ്മഭേദൈരിഹാർജ്ജിതൈഃ. ൨൩**

അ—പ്രശ്നം ഗുണദോഷങ്ങൾകൊണ്ടു യാതൊരു കാലത്തിൽ ജാതകത്തിൽനിന്നു വിഭേദിക്കുന്നു. അപ്പോൾ ഇഹാർജ്ജിതങ്ങളായ കർമ്മഭേദങ്ങൾകൊണ്ടുള്ള ശുഭാശുഭത്തെ അറിയണം.

സാ—ജാതകവശാൽ നല്ലകാലത്തു പ്രശ്നവശാൽ അശുഭകരമായി കാണുന്നു എങ്കിൽ ഈ ജന്മത്തിൽ ചെയ്ത പാപഫലങ്ങളാണു് അനുഭവിക്കുന്നതെന്നും ജാതകവശാൽ ദോഷകാലങ്ങളിൽ പ്രശ്നവശാലും അനുഭവത്തിലും ഗുണകരമായി കാണുന്നു എങ്കിൽ ഈ ജന്മത്തിൽ ചെയ്ത ശുഭകർമ്മങ്ങളുടെ ഫലമായിട്ടാണു് ഗുണാനുഭവം ഉണ്ടായതെന്നും അറിയണം.

**യദാനുസരതി പ്രശ്നോ ജാതകം ഗ്രഹഭാദിഭിഃ**
**തദാ പ്രാക്കർമ്മപാകഃ സ്യാദിത്യൂഹ്യം ഹി ധീമതാ. ൨൪**

അ—പ്രശ്നം ഗ്രഹഭാദികളെക്കൊണ്ടു് യാതൊരു കാലത്തിൽ അനുസരിക്കുന്നു. അപ്പോൾ പ്രാക്കർമ്മപാകം ഭവിക്കും എന്നിങ്ങനെ ധീമാന്മാരാൽ ഊഹ്യമാകുന്നുവല്ലൊ.

സാ—പ്രശ്നഫലവും ജാതകഫലവും ഒത്തുവരികയാണെങ്കിൽ ഇപ്പോൾ അനുഭവിക്കുന്നതു കഴിഞ്ഞ ജന്മങ്ങളിലെ ഫലങ്ങളാണെന്നു് ഊഹിപ്പാൻ കഴിവുള്ളതാണല്ലൊ.

**വാ—ജാതകേ യൽ ഫലമുക്തം തൽസർവ്വം പ്രശ്നേƒപി ചിന്ത്യം-**
**(തദാദേശോക്തം**

അ—ജാതകത്തിൽ യാതൊരു ഫലം ഉക്തമായി അതു സർവ്വവും പ്രശ്നത്തിലും ചിന്ത്യമാകുന്നു. അപ്രകാരം ഉക്തമായിട്ടുമുണ്ട്.

സാ—മുൻപറഞ്ഞ ഹോര മുതലായ ഗ്രന്ഥങ്ങൾ ജാതകത്തെക്കുറിച്ചു പ്രതിപാദിക്കുന്നവയാണ്. അതിനാൽ പ്രശ്നവിഷയമായി അതിനെ ഉപയോഗിക്കാമോ എന്നു ശങ്കിച്ചേക്കാം. എന്നാൽ ജാതകവിചാരത്തിൽ കല്പിച്ചിട്ടുള്ളവയെല്ലാം പ്രശ്നത്തിനും ഉപയോഗിക്കാവുന്നതാണ്. അതിനനുകൂലമായി ആചാര്യന്മാരുടെ വചനമുണ്ട്. ആ വചനം താഴെ കാണിക്കുന്നു.

ബുദ്ധ്വാ ശാസ്ത്രം യഥാന്യായം ബലാബലവിധാനതഃ
യദുക്തം ജാതകേ സർവ്വം തദ്വൽ പ്രശ്നേƒപി ചിന്തയേൽ.

അ—ന്യായത്തെ അനുസരിച്ചു ശാസ്ത്രത്തെ ബോധിച്ചിട്ട് ബലാബലവിധാനവശാൽ ജാതകത്തിൽ യാതൊരുപ്രകാരം ഉക്തമായി ഭവിക്കുന്നു; അപ്രകാരം സർവ്വത്തെയും പ്രശ്നത്തിലും ചിന്തിക്കണം.

സാ—വിധിപ്രകാരം ജ്യോതിശ്ശാസ്ത്രം പഠിച്ചു ഗ്രഹാദികളുടെ ബലാബലമനുസരിച്ച് ജാതകനിരൂപണം ചെയ്യുന്നതുപോലെതന്നെ പ്രശ്നനിരൂപണവും ചെയ്യേണ്ടതാണ്.

**വാ— പ്രശ്നസ്യ ജന്മസാമ്യമേവാന്യത്ര ഉക്തം.**

അ—പ്രശ്നത്തിന് ജന്മസാമ്യംതന്നെ മറ്റൊരേടത്ത് ഉക്തമായി ഭവിക്കുന്നു.

സാ—പ്രശ്നത്തെ വിചാരിക്കേണ്ടതു ജാതകവിചാരംപോലെയാണ് വേണ്ടതെന്ന് ഗ്രന്ഥാന്തരങ്ങളിലുമുണ്ട്. ആ വചനം താഴെ ചേർക്കുന്നു.

സംപ്രേര്യമാണസ്ത്വവശശ്ശരീരീ
പ്രസഹ്യ ദൈവേന ശുഭാശുഭേന
ജ്യോതിർവ്വിദഃ സന്നിധിമേതി യസ്മാൽ
പ്രശ്നോ ഹ്യതോ ജന്മസമഃ ഫലേഷു. ൩൬

അ—ശുഭാശുഭമായ ദൈവത്താൽ സംപ്രേര്യമാണനായി അവശനായ ശരീരിയാകട്ടെ ജ്യോതിർവ്വിത്തിൻെറ സന്നിധിയെ യാതൊന്നു ഹേതുവായിട്ടു പ്രാപിക്കുന്നു. ഇതു ഹേതുവായിട്ടു പ്രശ്നവും ഫലങ്ങളിൽ ജന്മസമമാകുന്നു.

സാ—തങ്ങൾക്കു വരാൻപോകുന്ന ശുഭാശുഭത്താൽ ഈശ്വരപ്രേരണകൊണ്ടാണല്ലോ പൃച്ഛകൻ (ഫലമറിയേണ്ടയാൾ) പ്രശ്നക്കാരൻെറ സമീപത്തിൽ ചെല്ലുന്നതു്. അതിനാൽ ഫലനിരൂപണത്തിലെ പ്രശ്നവും ജാതകത്തോടു സമാനമാകുന്നു. ഈശ്വരശക്തികൊണ്ടു് മനുഷ്യൻ ജനിക്കുന്നതുപോലെ ഈശ്വരശക്തികൊണ്ടുതന്നെയാണ് ഫലമറിയേണ്ടയാൾ ദൈവജ്ഞൻെറ മുൻപിൽ ചെല്ലുന്നതു്. അതുകൊണ്ടു് ജന്മലഗ്നംപോലെതന്നെ പ്രഷ്ടാവിൻെറ ആരൂഢരാശിക്കും ലഗ്നരാശിക്കും പ്രാമാണ്യമുണ്ടെന്നു ഗ്രഹിക്കേണ്ടതാണ്.

ജന്മലഗ്നതയാ പ്രശ്നലഗ്നം സങ്കല്പ്യ പണ്ഡിതഃ
ജാതകേ യദ്യദുദ്ദിഷ്ടം തത്തൽ പ്രശ്നേƒപി ചിന്തയേൽ. ൩൭

സാ—പ്രശ്നലഗ്നത്തെ ജന്മലഗ്നമെന്നു സങ്കല്പിച്ചിട്ടു ജാതകത്തിൽ യാതൊന്നു യാതൊന്ന് ഉദ്ദിഷ്ടമായി. പണ്ഡിതൻ അതിനെ പ്രശ്നത്തിലും ചിന്തിക്കണം.

സാ—ജനനലഗ്നത്തെ ആശ്രയിച്ചാണല്ലോ ജാതകഫലം വിചാരിക്കുന്നതു്. ആ സ്ഥാനത്തു് പ്രശ്നലഗ്നത്തേയോ ആരൂഢത്തേയോ കല്പിച്ചിട്ടു് അറിവുള്ള ദൈവജ്ഞൻ ഫലങ്ങളെയെല്ലാം വിചാരിക്കണം.

ഇതി പ്രശ്നമാർഗ്ഗേ
പ്രഥമോദ്ധ്യായഃ.
ഇങ്ങനെ പ്രശ്നമാർഗ്ഗത്തിൽ ഒന്നാം അദ്ധ്യായം അവസാനിച്ചു.

---

## അഥ ദ്വിതീയാദ്ധ്യായപ്രാരംഭഃ.

മൂ—അഥ ദൈവജ്ഞകൃത്യമുച്യതേ.

അ—അനന്തരം ദൈവജ്ഞകൃത്യം വചിക്കപ്പെടുന്നു.

സാ—ജ്യോതിശ്ശാസ്ത്രത്തിൻെറ സ്വരൂപം വിഷയവിഭാഗം മുതലായവ പറഞ്ഞതിനുശേഷം ദൈവജ്ഞൻ നിത്യവും അനുഷ്ഠിക്കേണ്ടവയെക്കുറിച്ചു പറയുന്നു.

ഉത്ഥായോഷസി ദേവതാം ഹൃദി നിജാം ധ്യാത്വാ വപുഃശോധനം
കൃത്വാ സ്നാനപുരസ്സരം സലിലവിക്ഷേപാദികർമ്മാഖിലം
കൃത്വാ മന്ത്രജപാദികഞ്ച വിധിവൽ പഞ്ചാംഗവീക്ഷാം തഥാ
ഖേടാനാം ഗണനഞ്ച ദൈവവിദഥ സ്വാസ്ഥ്യാന്തരാത്മാ ഭവേൽ. ൧

അ—ദൈവവിത്തു് ഉഷസ്സിൽ ഉത്ഥാനംചെയ്തു് നിജയായ ദേവതയെ ഹൃത്തിൽ ധ്യാനിച്ചു് വപുഃശോധനത്തെ ചെയ്തു് സ്നാനപുരസ്സരം സലിലവിക്ഷേപാദിയായി അഖിലമായ കർമ്മത്തെയും വിധിപോലെ മന്ത്രജപാദികത്തെയും അപ്രകാരം പഞ്ചാംഗവീക്ഷയേയും ഖേടങ്ങളുടെ ഗണനത്തേയും ചെയ്തു് പിന്നീടു് സ്വാസ്ഥ്യാന്തരാത്മാവായി ഭവിക്കണം.

സാ—ദൈവജ്ഞൻ അതിരാവിലെ എഴുനേററു് തൻെറ ഇഷ്ടദേവതയെ ഭക്തിയോടുകൂടെ ധ്യാനിക്കണം. പിന്നീടു മലമൂത്രവിസർജ്ജനംചെയ്തു് ആചമനാദി ക്രിയകളോടുകൂടി സ്നാനംചെയ്തു് ദേഹശുദ്ധി വരുത്തണം. പിന്നീടു സന്ധ്യാവന്ദനം മുതലായ നിത്യാനുഷ്ഠാനങ്ങളും ചെയ്തു് മന്ത്രജപാദികളായ ആന്തരകർമ്മങ്ങളും കഴിഞ്ഞു് പഞ്ചാംഗം വച്ചു് ഗ്രഹങ്ങളെയും ഗണിച്ചു് യാതൊരു മനോവികാരങ്ങളും കൂടാതെ നിശ്ചലചിത്തനായി ഇരിക്കണം.

ആലോകേ ഖലു യസ്യ കസ്യചിദസാവായാതി യൽ കിഞ്ചന
പ്രഷ്ടും മാം പ്രതി നൂനമിത്യവഹിതസ്തന്യസ്തദൃഷ്ടിർദൃഢം.
തച്ചേഷ്ടാദികമാകലയ്യ സകലം തൽകാല ജാതം പുന-
ർജ്ജാനീയാൽ സദസന്നിമിത്തമപി ച ശ്വാസസ്ഥിതിഞ്ചോത്തമഃ. ൨

അ—ഏതൊരുവൻെറ ആലോകനത്തിങ്കൽതന്നെ ഇവൻ എന്നോടു് എന്തോ ഒന്നിനെ പ്രഷ്ടിപ്പാനായിത്തന്നെ നിശ്ചയമായിട്ടും ആയാനംചെയ്യുന്നു. ഇതിനെ വിചാരിച്ചു് അവഹിതനായി തന്ന്യസ്തദൃഷ്ടിയായി ദൃഢമാകുംവണ്ണം തച്ചേഷ്ടാദികമായ സകലത്തെ ആകലനംചെയ്തു് പിന്നെ തൽകാലജാതമായ സദസന്നിമിത്തത്തെയും ആത്മാവിൻെറ ശ്വാസസ്ഥിതിയേയും അറിയണം.

**സാ**—ജ്യോതിഷക്കാരൻെറ സമീപത്തിൽ **ആരെങ്കിലും** വരുന്നതു കണ്ടാൽ **തന്നോട്** ഏതോ ചോദിച്ചറിവാനാണ് ഇയാൾ വരുന്നതെന്നുകരുതി **അയാളുടെ**ദശനം, സ്പശനം, സ്ഥിതി മുതലായവയെ നല്ലപോലെ നോക്കി മനസ്സിലാക്കണം. യദൃച്ഛാ**സം ഭവങ്ങ**ളായ ഉപശ്രുതി, ഉപദശനം മുതലായ **അന്യ**നിമിത്തങ്ങളെയും ധരിച്ചുകൊള്ളണം. കൂടാതെ തൽ**സമയ**ത്തിലുള്ള തൻെറ ശ്വാസഗതിയെയും അറിയണം. ഇവയുടെ വിവരണം മേൽ **ഈ അദ്ധ്യായ**ത്തിൽനിന്നുതന്നെ സിദ്ധിക്കും.

വാ—അഥ പൃച്ഛകകൃത്യമുച്യതേ

**അ**—**അനന്തരം** പൃച്ഛകകൃത്യം വചിക്കപ്പെടുന്നു.

**സാ**—ഇനി ദൈവജ്ഞൻെറ അടുക്കൽ എന്തെങ്കിലും **അറിവാനായി** ചെല്ലുന്ന **ആൾ** (പൃച്ഛകൻ) അനുഷ്ഠിക്കേണ്ട കമ്മങ്ങളെ പറയുന്നു.

തിഥൗ ശുദ്ധായാം ശുഭദേ നുകൂലേ
താരേ ദിനേ ഭാനുശുഭഗ്രഹാണാം
പ്രഷ്ടേപ്സിതം പ്രാഭൃതദാനതുഷ്ടം
ജ്യോതിർവ്വിദം പ്രാതരുപേത്യ പൃച്ഛേൽ. ൩

**അ**—പ്രഷ്ടാവു് ശുദ്ധയായ തിഥിയിൽ ശുഭമായി അനുകൂലമായ താരത്തിൽ ഭാനുശുഭഗ്രഹങ്ങളുടെ ദിനത്തിൽ പ്രാതഃകാലത്തിൽ **ഉപയാനം**ചെയ്തു് ജ്യോതിർവ്വിത്തിനെ **പ്രാ**ഭൃതങ്ങളാൽ തുഷ്ടനാക്കി ചെയ്തിട്ടു് ഈപ്സിതത്തെ പൃച്ഛിക്കണം.

സാ—ഫലം **അറിയേണ്ട ആൾ ചതുത്ഥി** നവമി പതിന്നാലു് **സ്ഥിര**കരണം വിഷ്ടി മുതലായ **ദോഷങ്ങളില്ലാത്ത തിഥിയും ഉ**ണ്ണിന്ന "വിലക്കായിട്ടുള്ള നക്ഷത്രങ്ങളും **പ്രഷ്ടാ**വിൻെറ **മൂവഞ്ചേഴാം**നാളുകളും ചൊവ്വാ ശനി ഈ **ആഴ്ച**കളും ഒഴിച്ചു് രാവിലെ **ദൈവജ്ഞൻെറ** സമീപത്തുചെന്നു് എന്തെങ്കിലും ഒരു കാഴ്ചദ്രവ്യം കൊടുത്തു് **ആഗ്രഹ**ത്തെ പറയണം. **അടുത്തുചെന്നുവേണം** പറയേണ്ടതു്. പൃച്ഛകൻ അനുഷ്ഠിക്കേണ്ടതിനെക്കുറിച്ചു് ദൈവജ്ഞൻ പറിക്കുന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടാവശ്യമുണ്ടോ എന്നു് ശങ്കിക്കുന്നു എങ്കിൽ പൃച്ഛകൻെറ ധമ്മകൃത്യം ഇപ്രകാരം **ആ**ണെന്നും ഇതിനു വിപരീതമായി വന്നുപോയാൽ **അതിനെ അനുസരിച്ചു്** ഫലങ്ങൾ പറയേണ്ടതാണെന്നും ഗ്രാഹ്യമാകുന്നു.

വാ—ഏവം ഭക്തിപൂർവ്വം പൃച്ഛത ഏവ ശുഭാശുഭം വാച്യം,
നാന്യസ്യ; തഥാ ചോക്തം.

അ—ഇപ്രകാരം ഭക്തിപൂർവ്വമാകുംവണ്ണം പൃച്ഛന്നായിരിക്കുന്നവൻെറ ശുഭാശുഭം **ത**ന്നെ വാച്യമാകുന്നു. **അ**ന്യനു വാച്യമല്ല. **അപ്രകാരം ഉക്ത**വുമുണ്ടു്.

**സാ**—**മേൽപറഞ്ഞവണ്ണം** ഭക്തിയോടുകൂടി **ആവശ്യപ്പെടുന്നവക്കു** മാത്രമേ ശുഭാശുഭഫലങ്ങളെ പറയാവൂ. **ഇതിനു** വിപരീതമായി **ആവശ്യപ്പെടുന്നവരോടു** പറഞ്ഞുകൂടാ; **ഇങ്ങനെ അറിവുള്ളവർ** പറഞ്ഞിട്ടുമുണ്ടു്.

ന പൃഷ്ടഃ കസ്യചിൽ ബ്രൂയാ-
ന്നാന്യായേന ച പൃച്ഛതഃ
പരമാത്ഥഫലജ്ഞാനം
യതോ നൈവേഹ സിദ്ധ്യതി. ൪

അ—**അപൃഷ്ടനായിട്ടു് ഒരുത്തൻെറയും** ശുഭാശുഭത്തെ **ബ്രവി**ക്കരുതു്. **അന്യാ**യേന പൃച്ഛന്നായിരിക്കുന്നവൻെറ ശുഭാശുഭത്തെയും ബ്രവിക്കരുതു്. യാതൊന്നു ഹേതുവായിട്ടു് ഇവിടെ പരമാത്ഥഫലജ്ഞാനം സിദ്ധിക്കുന്നില്ലതന്നെ.

**സാ**—**ദൈവജ്ഞ**നോടു വിധിപ്രകാരം ആവശ്യപ്പെടാതെ ഫലം പറഞ്ഞുപോ**കരുതു്**. **യാദൃച്ഛികമായി ദൈവജ്ഞ**നെ കാണുമ്പോഴോ അഥവാ പരീക്ഷിപ്പാനായോ **ആവശ്യപ്പെട്ടാ**ലും ഫലം പറയരുതു്. എന്തെന്നാൽ ഈ **അവസരത്തിൽ** യഥാത്ഥഫലം **ഉദിക്കുന്നതല്ല; ഇങ്ങനെ** ആകുന്നു ആപ്തവചനം.

അപൃച്ഛതഃ പൃച്ഛതോ വാ ജിജ്ഞാസോരസ്യ കസ്യചിൽ
ഹോരാകേന്ദ്രത്രികോണേഭ്യഃ ശുഭാശുഭഫലം വദേൽ. ൭

അ—അപൃഷ്ടനായോ പൃഷ്ടനായോ ജിജ്ഞാസുവായ ഒരുവന്റെ ശുഭാശുഭഫലത്തെ ഹോരാകേന്ദ്രത്രികോണങ്ങളിൽനിന്ന് പറയേണം.

സാ—ഫലമറിഞ്ഞെ കഴിയൂ എന്നുള്ള ആഗ്രഹത്തോടുകൂടി ദൈവജ്ഞന്റെ അടുക്കൽവന്ന് ചോദിക്കിലും ഇല്ലെങ്കിലും ലഗ്നം കേന്ദ്രം ത്രികോണം മുതലായ ഭാവങ്ങളെക്കൊണ്ട് ആ ജിജ്ഞാസുവിന്റെ ശുഭാശുഭഫലങ്ങളെ പറയണം. ഭാവങ്ങളിൽവെച്ച് ലഗ്നത്തിനു സർവ്വപ്രകാരേണ പ്രാമാണ്യം ഉണ്ട്. അതുപോലെ മററ കേന്ദ്രരാശികളും ത്രികോണങ്ങളും പ്രബലങ്ങളാണ്. ഇതു ബൃഹൽജാതകം മുതലായ ഹോരാഗ്രന്ഥങ്ങളിൽ സ്പഷ്ടമാണ്. കൂടാതെ മററചില ഭാഗങ്ങളിൽനിന്നു വെളിവാകയും ചെയ്യും.

വസിഷ്ഠവചനാദസ്മാജ്ജിജ്ഞാസോരപൃച്ഛതഃ
ദർശനേ ദൈവവിദ്ബ്രൂയാദാരൂഢേന ശുഭാശുഭം. ൮

അ—ഈ വസിഷ്ഠവചനം ഹേതുവായിട്ട് അപൃഷ്ടനായാലും ജിജ്ഞാസുവിന്റെ ദർശനത്തിൽ ദൈവവിത്ത് ആരൂഢംകൊണ്ട് ശുഭാശുഭത്തെ പറയേണം.

സാ—മേല്പറഞ്ഞതു വസിഷ്ഠവചനം ആയിരുന്നു. അതിനാൽ ശരിയായവിധത്തിൽ ചോദിക്കാതെ പറയരുതെന്നു നിഷേധിച്ചിട്ടുണ്ടെങ്കിലും അറിവാനാഗ്രഹമുള്ളവനാണെങ്കിൽ അവനെ കണ്ടാൽ ആരൂഢരാശികൊണ്ടു ശുഭാശുഭങ്ങളെ പറയുകതന്നെവേണം. യഥാർത്ഥദൈവജ്ഞന്ന് ഇതരന്മാരുടെ ഇംഗിതജ്ഞാനവും ഉണ്ടായിരിക്കുമല്ലോ.



വാ—അഥ ആരൂഢവിധിരുച്യതേ.

അ—അനന്തരം ആരൂഢവിധി വചിക്കപ്പെടുന്നു.

സാ—ആരൂഢംകൊണ്ടു ഫലം പറയണമെന്നു കഴിഞ്ഞ ശ്ലോകംകൊണ്ടു സിദ്ധമായല്ലോ. അതിനാൽ ഇനി ആരൂഢരാശിയെ കല്പിക്കേണ്ട ക്രമം പറയപ്പെടുന്നു.

ഐന്ദ്ര്യാം മേഷവൃഷാവഗ്നികോണേ മിഥുനഭം സ്ഥിതം
യാമ്യാം കർക്കടസിംഹൌ സ്തോ നൈരൃത്യാം ദിശി കന്യകാ. ൧
വാരുണ്യാന്തു തുലാകീടൌ വായുകോണേ ധനുഃസ്ഥിതിഃ
സൌമ്യാം മൃഗഘടൌ സ്യാതാം ഐശാന്യാം ദിശി മീനഭം. ൨
ഭൂമിചക്രമിതിപ്രോക്തം വിഷ്വഗ്ദൈവവിദഃ സ്ഥിതം
തസ്മിൻ യത്ര സ്ഥിതഃ പ്രഷ്ടാ രാശിരാരൂഢഭം ഹി തൽ. ൩
ആരൂഢത്വാൽ പൃച്ഛകേന രാശിരാരൂഢ ഉച്യതേ
തസ്മിൻ സമ്യക് പരിജ്ഞാതേ സർവം തേനൈവ ചിന്ത്യതാം.
തസ്മിന്നനിശ്ചിതേ ചക്രം വിലിഖ്യാസ്മിൻ സുപൂജിതേ
പ്രഷ്ടാ സ്വർണ്ണേന യം രാശിം സ്പൃശേദാരൂഢ ഏവ സഃ. ൪

അ—ഐന്ദ്രിയിൽ മേഷവൃഷങ്ങളും അഗ്നികോണത്തിൽ മിഥുനഭവും സ്ഥിതമാകുന്നു. യാമ്യയിങ്കൽ കർക്കടസിംഹങ്ങൾ ഭവിക്കുന്നു. നൈരൃതിയായ ദിക്കിൽ കന്യകയും ഭവിക്കുന്നു. വാരുണിയിൽ തുലാകീടങ്ങൾ ഭവിക്കുന്നു. വായുകോണത്തിൽ ധനുസ്സ്ഥിതി ഭവിക്കുന്നു. സൌമ്യയിങ്കൽ മൃഗഘടങ്ങൾ ഭവിക്കും. ഐശാനിയായ ദിക്കിൽ മീനഭം ഭവിക്കും. ഇപ്രകാരം ദൈവജ്ഞന്റെ ചുററും ഭൂമിചക്രം സ്ഥിതമെന്നു പ്രോക്തമാകുന്നു. അതുകളിൽവെച്ചു യാതൊന്നിൽ സ്ഥിതനായിട്ടു പ്രഷ്ടാവു പൃച്ഛിക്കുന്നു. അതു് ആരൂഢഭമാകുന്നുവല്ലോ. പൃച്ഛകനാൽ ആരൂഢത്വം ഹേതുവായിട്ടു രാശി ആരൂഢമെന്നു വചിക്കപ്പെടുന്നു. അതു വഴിപോലെ പരിജ്ഞാതമായിരിക്കുമ്പോൾ അതുകൊണ്ടുതന്നെ

എല്ലാം ചിന്തിക്കപ്പെടണം. അതു് അനിശ്ചിതമായിരിക്കുമ്പോൾ ചക്രത്തെ വിലേഖനം ചെയ്തു പൂജിതമായിരിക്കുന്ന ഇതിൽ സ്വൎണ്ണംകൊണ്ടു യാതൊരു രാശിയെ പ്രഷ്ടാവു സ്പൎശിക്കുമോ അതുതന്നെ ആരൂഢമാകുന്നു.

സാ—മേടവും ഇടവവും കിഴക്കേദിക്കിലും മിഥുനം അഗ്നികോണിലും കൎക്കടകവും ചിങ്ങവും തെക്കേദിക്കിലും കന്നിരാശി നിരൃതികോണിലും തുലാവും വൃശ്ചികവും പടിഞ്ഞാറെദിക്കിലും ധനുരാശി വായുകോണിലും മകരവും കുംഭവും വടക്കും മീനംരാശി ഈശകോണിലും ഇങ്ങനെ പ്രശ്നക്കാരന്റെ ചുററുമായി രാശിചക്രം സ്ഥിതിചെയ്യുന്നു. ഇതുകൊണ്ടു പന്ത്രണ്ടു രാശികൾ സിദ്ധമായല്ലോ. ഫലമറിവാനായിവന്ന ആൾ ഈ രാശികളിൽവെച്ചു് ഏതൊരു രാശിയിൽ സ്ഥിതിചെയ്തിട്ടാണോ ചോദിക്കുന്നതു്, ആ രാശിയെ ആരൂഢമെന്നു കല്പിക്കണം. പൃച്ഛകൻ ആരോഹിച്ചതുകൊണ്ടാണു് അതിനെ ആരൂഢമെന്നു പറയുന്നതു്. ഇങ്ങനെ ആരൂഢരാശി പൂൎണ്ണമായി അറിയുവാൻ കഴിയുമെങ്കിൽ അതിനെ ആസ്പദമാക്കി സകലഫലങ്ങളും വിചാരിക്കാവുന്നവയാണു്. ഈ രാശിക്കും ലഗ്നമെന്നു പറയാം. സ്ഥിതികൊണ്ടു് ആരൂഢരാശി നിൎണ്ണയിക്കാൻ നിവൃത്തിയില്ലാതെ വന്നാൽ മേല്പറയപ്പെടുന്ന വിധിപ്രകാരം രാശിചക്രം വരച്ചു ഗ്രഹപൂജ മുതലായതുചെയ്തു പ്രഷ്ടാവിനെക്കൊണ്ടു സ്വൎണ്ണം വയ്പിക്കണം. മേൽ പറയുന്ന നിയമമനുസരിച്ചു വേറെ ഒരാളെക്കൊണ്ടു് വയ്പിക്കയുമാം. ഈ രാശി ആരൂഢമാകുന്നു.

വാ—പൃച്ഛാസമയ ഏവ ദൈവജ്ഞേന ജ്ഞാതവ്യാനി വക്ഷ്യമാണക്രമേണോച്യന്തേ.

അ—പൃച്ഛാസമയത്തിൽതന്നെ ദൈവജ്ഞനാൽ ജ്ഞാതവ്യങ്ങളായവ വക്ഷ്യമാണക്രമേണ വചിക്കപ്പെടുന്നു.

സാ—പൃച്ഛകൻ ദൈവജ്ഞനോടു ആവശ്യം പറയുന്ന സമയംതന്നെ ജ്യോതിഷക്കാരൻ അറിഞ്ഞുവയ്ക്കേണ്ട സംഗതികളുണ്ടു്. അതുകൾ വിവരിച്ചു പറയപ്പെടുന്ന ക്രമത്തിൽ ഇവിടെ പറയാൻപോകുന്നു.

ദൈവജ്ഞേന സമാഹിതേന സമയോ ദേശഃ സ്വവായുർദശാ
പ്രഷ്ടുഃ സ്പൎശനമാശ്രിതൎക്ഷഹരിതൌ പ്രശ്നാക്ഷരാണി സ്ഥിതിഃ
ചേഷ്ടാഭാവവിലോകനേ ച വസനാദ്യന്യച്ച തല്ക്കാലജം
പൃച്ഛായാഃ സമയേ തദേതദഖിലം ജ്ഞേയം ഹി വക്തും ഫലം. ൧൨

അ—സമാഹിതനായ ദൈവജ്ഞനാൽ പൃച്ഛയുടെ സമയത്തിൽ സമയവും ദേശവും സ്വവായുവും ദശയും പ്രഷ്ടാവിന്റെ സ്പൎശനവും ആശ്രിതൎക്ഷഹരിത്തുകളും പ്രശ്നാക്ഷരങ്ങളും സ്ഥിതിയും ചേഷ്ടാഭാവവിലോകനങ്ങളും വസനാദിയും തല്ക്കാലജമായ അന്യവും ഫലത്തെ വചിപ്പാനായി അഖിലമായ ആ ഇതു്—ജ്ഞേയമാകുന്നുവല്ലോ.

സാ—പൃച്ഛകൻ ദൈവജ്ഞനോടു തന്റെ ആവശ്യകത്തെ പറയുമ്പോൾ സമയം മുതലായവയെ മനസ്സുവച്ചറിയണം. അതിനാൽ വളരെ സമാധാനചിത്തനായിരുന്നു കൊള്ളേണ്ടതാണു്. അപ്പോൾ ശ്രദ്ധിച്ചറിയേണ്ടവയെ താഴെ പറയുന്നു. സമയം, ദേശം, തന്റെ ശ്വാസഗതി, അപ്പോഴത്തെ സുഖദുഃഖാദ്യവസ്ഥ, പ്രഷ്ടാവിന്റെ സ്പൎശനലക്ഷണം, പ്രഷ്ടാവു നില്ക്കുന്ന രാശി, (ദിക്ക്) പ്രഷ്ടാവിന്റെ ചോദ്യത്തിലുൾപ്പെട്ട അക്ഷരങ്ങൾ, പൃച്ഛകന്റെ അപ്പോഴത്തെ നില, പൃച്ഛകന്റെ അപ്പോഴത്തെ വ്യാപാരം, അപ്പോഴത്തെ സ്വഭാവവിശേഷം, നോട്ടം ധരിച്ചിരിക്കുന്ന വസ്ത്രത്തിന്റെ സ്ഥിതി ആദിശബ്ദംകൊണ്ടു് പൃച്ഛകന്റെ ആഭരണാദികൾ, തല്ക്കാലം അടുത്തുണ്ടാകാവുന്ന മററുള്ള ശുഭാശുഭനിമിത്തങ്ങൾ ഇവയെല്ലാം സൂക്ഷ്മമായി അറിഞ്ഞുകൊള്ളണം. ഇതുകളുടെ നന്മതിന്മകളെക്കൊണ്ടു പ്രഷ്ടാവിന്റെ ഗുണദോഷങ്ങൾ പറയുവാനാണു്. അതിന്റെ രീതി അടുത്തുതന്നെ പറയുകയും ചെയ്യും.

വാ—അഥ ഫലനിൎദ്ദേശക്രമ ഉച്യതേ.

അ—അനന്തരം ഫലനിൎദ്ദേശക്രമം വചിക്കപ്പെടുന്നു.

സാ—ഇനി ദൈവജ്ഞൻ പ്രഷ്ടാവിനെ സംബന്ധിച്ചുള്ള ഫലങ്ങളെ നിരൂപിക്കാനുള്ള ക്രമം പറയപ്പെടുന്നു.

പൃച്ഛാനിർഗമമാർഗ്ഗമന്ദിരഗതിപ്രശ്നക്രിയാസംഭവം
സൂത്രത്രിസ്ഫുടജാഷ്ടമംഗലഫലാത്രുഢോദയേന്ദൂത്ഭവം
ആയുഃ ഖേടവശാച്ച ജാതകവശാൽ സംചിന്ത്യ ഭാവാൻ പരാൻ
ദേവാനാമനുകൂലതാദി ച വദേദ് ബാധാഭിചാരാദ്യപി. ൧൩

അ—പൃച്ഛാനിർഗമമാർഗ്ഗമന്ദിരഗതിപ്രശ്നക്രിയാസംഭവമായും സൂത്രത്രിസ്ഫുടജാഷ്ടമംഗലഫലാത്രുഢോദയേന്ദൂത്ഭവമായും ഇരിക്കുന്ന ആയുസ്സിനേയും ഖേടവശംഹേതുവായിട്ടും ജാതകവശം ഹേതുവായിട്ടും ആയുസ്സിനേയും പരങ്ങളായിരിക്കുന്ന ഭാവങ്ങളേയും ദേവന്മാരുടെ അനുകൂലതാദിയേയും ബാധാഭിചാരാദിയേയും സംചിന്തനംചെയ്തു വദിക്കണം.

സാ—പൃച്ഛാസമയത്തിൽ ധരിക്കേണ്ടവ കഴിഞ്ഞ ശ്ലോകംകൊണ്ടു പറഞ്ഞുകഴിഞ്ഞല്ലോ. ആവക ലക്ഷണങ്ങളെക്കൊണ്ടും പുറപ്പെടുമ്പോൾ തൽക്കാലം സംഭവിക്കുന്ന നിമിത്താദികളെക്കൊണ്ടും വഴിയിൽവെച്ചു കാണുന്ന ശകുനം മുതലായവയെ ആശ്രയിച്ചും പൃച്ഛകഗൃഹത്തിങ്കൽ പ്രവേശിക്കുമ്പോൾ അനുഭവപ്പെടുന്ന ലക്ഷണങ്ങളെക്കൊണ്ടും ചക്രമെഴുത്തു മുതലായ പ്രശ്നകർമ്മത്തിന്റെ ഉപകരണസാധനങ്ങളെ (സ്വർണ്ണദീപതാംബൂലാദികളെ)ക്കൊണ്ടും സൂത്രം ത്രിസ്ഫുടം അഷ്ടമംഗലം ആരൂഢം ഉദയം ചന്ദ്രൻ ഇതുകളിൽനിന്നും ഗ്രഹങ്ങളുടെ സ്ഥിതിഭേദംകൊണ്ടും ജാതകഫലത്താലും ആയുസ്സിനെ ചിന്തിച്ചു നിശ്ചയിക്കണം. ആയുർവിഷയം പ്രധാനമായിട്ടാണ് ഈ പ്രശ്നമാർഗ്ഗത്തിന്റെ പുറപ്പാട്. അതുകൊണ്ടാണ് പൃച്ഛാനിർഗ്ഗമനാദികളെക്കൊണ്ട് ആയുസ്സിനെ അറിയണം എന്നു പറഞ്ഞതു്. വിവാഹപ്രശ്നം സന്താനപ്രശ്നം മുതലായതിനും സമയാദികളെ യുക്തിപോലെ ചിന്തിക്കാവുന്നതാണ് കൂടാതെ ദ്വാദശഭാവങ്ങളേയും ഈശ്വരാനുകൂല്യത്തെയും ധർമ്മദൈവവിചാരത്തെയും ആഭിചാരം ബാധാചിന്ത മുതലായവയേയും വഴിപോലെ ആലോചിച്ചിട്ടു പറയേണ്ടതാണ്. ഫലം പറയുന്നതിനുള്ള ക്രമം ഇപ്രകാരമാണ്.

ദൈവജ്ഞസാവധാനതേ |
പ്രഷ്ടുശ്ച പ്രശ്നസൌഷ്ഠവേ
സതി പ്രശ്നേഷു സർവ്വേഷു
ശുഭാപ്തിർവ്വചനം തഥാ. ൧൪

അ—ദൈവജ്ഞസാവധാനതയും പ്രഷ്ടാവിന്റെ പ്രശ്നസൌഷ്ഠവവും സത്തായിരിക്കുമ്പോൾ സർവ്വങ്ങളായ പ്രശ്നങ്ങളിലും ശുഭാപ്തി ഭവിക്കുന്നു. അപ്രകാരം വചനവും ഉണ്ട്.

സാ—പൃച്ഛകൻ ദൈവജ്ഞനെ കണ്ടു കാര്യം പറയുമ്പോൾ ദൈവജ്ഞൻ കാര്യാന്തരങ്ങളാൽ ഇളക്കംകൂടാതെ സമാധാനചിത്തനായിരിക്കണം. പൃച്ഛകൻ മര്യാദയായിട്ടു ക്രമപ്രകാരം ചോദിക്കയും വേണം. ഇങ്ങിനെ ആയാൽ ആയുസ്സ് വിവാഹം സന്താനം മുതലായവയെ അധികരിച്ചുള്ള എല്ലാ പ്രശ്നങ്ങളിലും ശുഭഫലംതന്നെ ഉണ്ടാവും. ഇങ്ങനെ വേണമെന്നുള്ളതിനു് ആപ്തവചനം ഉണ്ടു്.

ദൈവജ്ഞസാവധാനത്വേ പ്രഷ്ടുശ്ച പ്രശ്നസൌഷ്ഠവേ
ഇഷ്ടദ്രവ്യശ്രുതീക്ഷേ ച സമ്യഗിഷ്ടോപലബ്ധയേ—ഇതി. ൧൫

അ—ദൈവജ്ഞസാവധാനതയും പ്രഷ്ടാവിന്റെ പ്രശ്നസൌഷ്ഠവവും ഇഷ്ടദ്രവ്യശ്രുതീക്ഷകളും വഴിയാംവണ്ണം ഇഷ്ടോപലബ്ധിക്കായി ഭവിക്കും.

സാ—പൃച്ഛാസമയത്തു് ദൈവജ്ഞനു സമാധാനമുണ്ടായിരിക്കണം. പൃച്ഛകൻ ശരിയായി വണക്കത്തോടുകൂടി വേണം കാര്യം പറയേണ്ടതു്. അപ്പോൾ ശുഭപദാർത്ഥങ്ങളെപ്പറ്റി പറയുന്നതു കേൾക്കുകയോ അതുകളെ കാണുകയോ വേണം. ഇങ്ങനെ

എല്ലാമുണ്ടായാൽ പൃച്ഛകന്റെ അനുഗ്രഹം സുഖേന സാധിക്കമെന്നു പറയണം. ഇതിശ്ലോകം മേല്പറഞ്ഞതിനുള്ള സമാപ്തിബോധകമാകുന്നു.

വാ—അഥോക്താനാം സമയാദീനാം ശുഭാശുഭത്വമുച്യതേ.

അ—അനന്തരം ഉക്തങ്ങളായ സമയാദികളുടെ ശുഭാശുഭത്വം ക്രമേണ വചിക്കപ്പെടുന്നു.

സാ—ദൈവജ്ഞൻ സമാഹിതനായിട്ട് സമയം ദേശം വായു മുതലായവയെ അറിയണമെന്നു മുൻപേ പറഞ്ഞുവല്ലോ. അവകളുടെ ശുഭവും അശുഭവും തന്നിമിത്തമുള്ള ഫലങ്ങളും ക്രമേണ താഴെപ്പറയാൻപോകുന്നു. അവയിൽ ഒന്നാമതായി സമയത്തിന്റെ ശുഭാശുഭത്വത്തെത്തന്നെ പറയുന്നു.

ബാലാന്നവർജ്ജ്യതാരാസു ഗണ്ഡാന്തോഷ്ണവിഷേഷു ച
അഷ്ടമീവിഷ്ടിരിക്താസു സ്ഥിരേഷു കരണേഷു ച.
തിഥിനക്ഷത്രരാശ്യംശ സന്ധൌ ച ഗുളികോദയേ
ചക്രാദൌ ഗ്രഹണേ സപ്തശിരസ്യേകാർഗ്ഗളേ തഥാ.
മൃത്യുദഗ്ധാദിയോഗേഷു പാപദ്രഷ്ടൃദയേഷു ച
ത്രയോദശ്യാം പ്രദോഷേ ച നിശീഥേ രവിദർശനേ.
സംക്രാന്തൌ ച തഥാ പ്രഷ്ടുർവിപൽപ്രത്യരയോർവധേ
അഷ്ടമേ ച തഥാ രാശൌ ജന്മാഷ്ടമഗതേ വിധൌ
ഇത്യാദിദുഷ്ടകാലേഷു പ്രശ്നഃ സ്യാദശുഭപ്രദഃ

അ—ബാലാന്നവർജ്ജ്യതാരകളിലും ഗണ്ഡാന്തോഷ്ണവിഷങ്ങളിലും അഷ്ടമീവിഷ്ടിരിക്തകളിലും സ്ഥിരങ്ങളായ കരണങ്ങളിലും തിഥിനക്ഷത്രരാശ്യംശസന്ധിയിലും ഗുളികോദയത്തിലും ചക്രാദത്തിലും ഗ്രഹണത്തിലും സപ്തശിരസ്സിലും അപ്രകാരം ഏകാർഗ്ഗളത്തിലും മൃത്യുദഗ്ദ്ധാദിയോഗങ്ങളിലും പാപദൃഷ്ട്യുദയങ്ങളിലും ത്രയോദശിയിലുള്ള പ്രദോഷത്തിലും നിശീഥത്തിലും രവിദർശനത്തിലും സംക്രാന്തിയിലും അപ്രകാരം പ്രഷ്ടാവിന്റെ വിപൽപ്രത്യരങ്ങളിലും വധത്തിലും അതുപോലെ അഷ്ടമമായ രാശിയിലും വിധു ജന്മാഷ്ടമഗതനായിരിക്കും സമയത്തിലും ഇത്യാദി ദുഷ്ടകാലങ്ങളിൽ പ്രശ്നം അശുഭപ്രദമായി ഭവിക്കും.

സാ—ഭരണി, കാർത്തിക, തിരുവാതിര, ആയില്യം, മകം, പൂരം, വിശാഖം, കേട്ട, മൂലം, പൂരാടം, പൂരുരുട്ടാതി ഈ പതിനൊന്നുനാളുകൾ ചോറൂണിന് നിഷേധിച്ചവയാണ്.

അശ്വതി, മകം മൂലം, ഇവകളുടെ ഒന്നാംപാദവും ആയില്യം, കേട്ട, രേവതി ഇവകളുടെ ഒടുവിലത്തെ പാദവും നക്ഷത്രഗണ്ഡാന്തവും കർക്കടകം, ചിങ്ങം, വൃശ്ചികം, ധനുസ്സ്, മീനം, മേടം ഈ രാശികളുടെ സന്നിധിയിൽ ഓരോ നാഴിക രാശിഗണ്ഡാന്തവും പഞ്ചമി, ഷഷ്ഠി, ദശമി, ഏകാദശി വാവ് പ്രതിപദം ഈ പക്ഷങ്ങളുടെ സന്ധിയിലും ഈരണ്ടു നാഴിക തിഥിഗണ്ഡാന്തവുമാകുന്നു. പക്ഷേ നക്ഷത്രഗണ്ഡാന്തത്തെ മാത്രമേ സാധാരണയായി ഇപ്പോൾ വിചാരിച്ചുവരാറുള്ളൂ.

അശ്വതി, രോഹിണി, പുണർതം, മകം ഈ നക്ഷത്രങ്ങൾക്ക് ൫൦ നാഴികയ്ക്കുമേൽ ൪ നാഴികയും ഭരണി, മകയിരം, പൂയം, പൂരം, ചിത്തിര ഈ നാളുകൾക്ക് ൨൪ നാഴികയ്ക്കുമേൽ ൪ നാഴികയും കാർത്തിക, തിരുവാതിര, ആയില്യം, ഉത്രം, ചോതി ഈ നാളുകൾക്ക് ൩൦ നാഴികയ്ക്കുമേൽ ൪ നാഴികയും വിശാഖം, മൂലം, തിരുവോണം പൂരുരുട്ടാതി ഈ നാളുകൾക്ക് ആദ്യം എട്ടുനാഴികയും അനിഴം, പൂരാടം, അവിട്ടം, ഉത്രട്ടാതി ഈ നക്ഷത്രങ്ങൾക്ക ൨൨ നാഴികയ്ക്കുമേൽ ൪ നാഴികയും കേട്ട ഉത്രാടം, ചതയം, രേവതി ഈ നാളുകൾക്ക ൨൦ നാഴികയ്ക്കുമേൽ ൪ നാഴികയും ഉഷ്ണകാലമാകുന്നു.

അശ്വതിമുതൽ ൨൭ നക്ഷത്രങ്ങൾക്ക് ക്രമേണ ൫൦. ൨൪. ൩൦. ൪൦. ൧൪. ൨൧. ൩൦. ൨൦. ൩൨. ൩൦. ൨൦. ൧൮. ൨൨. ൨൦. ൧൪. ൧൪. ൧൦. ൧൪. ൨൦. ൨൪ ൨൦. ൧൦. ൧൮.

൧൮. ൧൭. ൨൪. ൩൦, ഈ നാഴികകൾക്കുമേൽ നന്നാലുനാഴിക സമയം വിഷകാലമാകുന്നു. അഷ്ടമി നിഷിദ്ധപക്കമാകുന്നു.

സിതപക്ഷത്തിലെ ചതുൎത്ഥി ഏകാദശി ഇതുകളുടെ ഉത്തരാൎദ്ധവും അഷ്ടമിവാവ് ഇവയുടെ പൂൎവ്വാൎദ്ധവും കറുത്തപക്ഷത്തിലെ തൃതീയ ദശമി ഇവയുടെ ഒടുവിലത്തെ അൎദ്ധവും സപ്തമി പതിന്നാല് ഇവയുടെ പൂൎവ്വാൎദ്ധവും വിഷ്ടിക്കരണമാകുന്നു. ചതുൎത്ഥി നവമി ചതുൎദ്ദശി ഈ പക്കങ്ങൾ രിക്തയാകുന്നു.

കറുത്തപക്ഷത്തിലെ പതിന്നാലിന്റെ അന്ത്യാൎദ്ധവും കറുത്തവാവും വെളുത്ത പ്രതിപദത്തിന്റെ പൂൎവ്വാൎദ്ധവും സ്ഥിരക്കരണമാകുന്നു. പക്കങ്ങളുടെ ആദ്യവസാനങ്ങളിൽ ഓരോ നാഴിക തിഥിസന്ധിയും നക്ഷത്രങ്ങളുടെ ആദ്യവസാനങ്ങളിൽ ഓരോ നാഴിക നക്ഷത്രസന്ധിയും രാശികളുടെ ആദ്യവസാനങ്ങളിൽ ൧൦ വിനാഴിക വീതം രാശിസന്ധിയും നവാംശങ്ങളുടെ ആദ്യവസാനങ്ങളിൽ ഓരോ വിനാഴിക അംശകസന്ധിയും സന്ധികളാകുന്നു.

ഗുളികോദയരാശി അശുഭകാലമാകുന്നു. ഗുളികനാഴിക സുപ്രസിദ്ധങ്ങളാകയാൽ ഇവിടെ കാണിക്കുന്നില്ല ഗുളികോദയത്തിനു ശേഷമുള്ള ഗുളികോദയരാശിയും വിഷ്ടോന്മുഖങ്ങൾക്കു ശേഷമുള്ള രാശിഭാഗവും നിന്ദ്യങ്ങളല്ല.

ചക്രാൎദ്ധം. ഉപാടവും വൈധൃതവും തട്ടുന്ന നക്ഷത്രം മുഴുവൻ വൎജ്ജിക്കേണ്ടതാണ്. ഇതു ഗണിതംകൊണ്ടറിഞ്ഞുകൊള്ളണം.

സൂൎയ്യഗ്രഹണവും ചന്ദ്രഗ്രഹണവും അതായതു ചന്ദ്രഗ്രഹണംമുതൽ മൂന്നുദിവസവും സൂൎയ്യഗ്രഹണംമുതൽ ഏഴുദിവസവും ഗ്രഹണവശാൽ ദോഷകാലമാകുന്നു. ഗ്രഹണത്തിനു മുൻപു വൎജ്ജിക്കേണമെന്നില്ല. ഇതിനെപ്പററി പല മതാന്തരങ്ങളുമുണ്ട്. വിസ്തരഭയം നിമിത്തം അവയെ കാണിക്കുന്നില്ല.

ചന്ദ്രാൎക്കയോഗത്തിൽ വ്യതീപാതമെന്ന നിത്യയോഗത്തിന്റെ ഉത്തരാൎദ്ധത്തെ സാൎപ്പമസ്തകമെന്നു പറയുന്നു.

സൂൎയ്യസ്ഫുടത്തെ ൧൨. രാശിയിൽനിന്നു വാങ്ങി നാളുകണ്ടാൽ വരുന്ന നാളിലും അതിന്റെ ൨–൬–൧൦–൧൧–൧൪–൧൭–൧൮–൨൦ ഈ നാളുകളിലും കണ്ട നക്ഷത്രത്തിൽ എത്ര നാഴിക ചെന്നിട്ടുണ്ടോ അത്ര നാഴികവരെ ഉള്ള കാലം ഏകാൎഗ്ഗളമാകുന്നു.

| ആഴ്ചകൾ | മൃത്യുയോഗം | ദഗ്ദ്ധയോഗം | അശുഭയോഗം |
|---|---|---|---|
| ഞായർ | മകം | ദ്വാദശി | ഭരണി |
| തിങ്കൾ | വിശാഖം | ഏകാദശി | ചിത്തിര |
| ചൊവ്വാ | തിരുവാതിര | പഞ്ചമി | ഉത്രാടം |
| ബുധൻ | മൂലം | ദ്വിതീയ | അവിട്ടം |
| വ്യാഴം | ചതയം | ഷഷ്ഠി | കേട്ട |
| വെള്ളി | രോഹിണി | അഷ്ടമി | പൂരാടം |
| ശനി | ഉത്രാടം | നവമി | രേവതി |

ഞായറാഴ്ചമുതൽ മകം മുതലുള്ള നക്ഷത്രങ്ങളും ചേൎന്നാൽ മൃത്യുയോഗവും ദ്വാദശി തുടങ്ങി ഈ കാണിച്ചിട്ടുള്ള പക്കങ്ങൾ ചേൎന്നാൽ ദഗ്ദ്ധയോഗവും ഭരണി മുതലുള്ള ഈ നക്ഷത്രങ്ങൾ ചേൎന്നാൽ അശുഭയോഗവുമാകുന്നു.

ഈ യോഗങ്ങൾക്കു പകലിന്റെ എട്ടിൽ ഒരു ഭാഗം വൎജ്ജ്യമാകുന്നു. ശാസ്ത്രാന്തരങ്ങളിൽ യോഗങ്ങൾ കുറെ അധികം കാൺമാനുണ്ട്. അവയെ മിക്കവാറും ഇപ്പോൾ ആചരിച്ചുവരായ്കയാൽ ഇവിടെ എടുത്തു കാണിക്കുന്നില്ല.

പാപോദയരാശിയും പാപദൃഷ്ടിയുള്ള രാശിയും വൎജ്ജ്യമാകുന്നു.

ത്രയോദശിയിലെ സന്ധ്യാസമയം ഉൽകൃഷ്ടവും ഈശ്വരകൎമ്മത്തിനു ഉചിതവുമാകയാൽ ആ സമയവും പ്രശ്നത്തിനു ശുഭമല്ല.

അർദ്ധരാത്രിയിലുള്ള ൨ നാഴിക അഭിജിന്മുഹൂർത്തമാകയാൽ ആ സമയവും നിന്ദ്യമാകുന്നു. രാത്രി മുഴുക്കെ നിഷിദ്ധമാകുന്നു. വിശേഷിച്ച് രാത്രിയിലെ ൮-ാമത്തെ മുഹൂർത്തം ഏററവും നിന്ദ്യമെന്നു സാരം.

ആദിത്യോദയരാശിയുടെ ഏഴാമത്തെ രാശി പാട്ടുരാശിയാണ്. ആ രാശിയും നിന്ദ്യമാണ്.

ആദിത്യസംക്രമത്തിൻെറ മുൻപിലും പിൻപിലും ൧൬ നാഴികവീതം ബിംബസംക്രമകാലമാകയാൽ ആ സമയം വർജ്ജിക്കേണ്ടതാണ്.

പ്രഷ്ടാവിൻെറ ൩-൫-൭ ഈ നക്ഷത്രങ്ങളും അഷ്ടമരാശിക്കൂറും ജനനകാലത്തിൽ ചന്ദ്രൻ നിൽക്കുന്ന രാശിയുടെ ൮-ാമത്തെ രാശിയിൽ ചന്ദ്രൻ നിൽക്കുമ്പോഴും ശുഭമല്ല. ആദിശബ്ദംകൊണ്ട് മുഹൂർത്തശാസ്ത്രങ്ങളിൽ നിഷേധിക്കപ്പെട്ട ഭൂകമ്പം മുതലായ മററു ദോഷങ്ങളും പ്രശ്നത്തിനു വർജ്ജിക്കേണ്ടവയാണെന്ന് സൂചിപ്പിച്ചിരിക്കുന്നു. ദോഷഗണനങ്ങൾ ബഹുലങ്ങളാണെന്ന് മാത്രമല്ല ദേശഭേദേന അല്പാല്പം ഭിന്നങ്ങളുമാണ്. അവയെ സവിസ്തരം പ്രതിപാദിക്ക എന്നുവെച്ചാൽ ഈ ഘട്ടം ക്രമത്തിലധികം ദീർഘിച്ചുപോകാം. അതിനാൽ ആ കൃത്യത്തിലേക്കു തുനിയുന്നില്ല. മേൽപറഞ്ഞ നിഷിദ്ധകാലങ്ങളിലും മററും ഉണ്ടായ പ്രശ്നം അശുഭമായിത്തീരുന്നതാണ്. പ്രഷ്ടാവ് മിക്കവാറും കാലനിർണ്ണയം ചെയ്യാതെ ആണല്ലൊ പ്രശ്നത്തിന് ചെല്ലാറുള്ളതു്. അപ്പോൾ മേൽപറഞ്ഞ ഏതൊരു ദോഷമാണോ സംബന്ധിക്കുന്നതു് അതിനെ ആശ്രയിച്ചു ഫലം പറഞ്ഞുകൊള്ളണമെന്നാണ് ഇതിൻെറ സാരം. അല്ലാതെ മുഹൂർത്തം നോക്കി പ്രശ്നത്തിനു ചെല്ലുകയെന്നുള്ളതു് സാധാരണ സുസാദ്ധ്യമല്ലല്ലോ.

ഇത്യാദിദോഷരഹിതേ കാലേഽമൃതഘടീഷു ച
ശുഭാനാമുദയേ ദൃഷ്ടൗ മുഹൂർത്തേഷു ശുഭേഷു ച
സിദ്ധാമൃതാദിയോഗേഷു പൃച്ഛാഭീഷ്ടഫലപ്രദാ. ൨൫

അ—ഇത്യാദിദോഷരഹിതമായ കാലത്തിലും അമൃതഘടികകളിലും ശുഭന്മാരുടെ ഉദയത്തിലും ദൃഷ്ടിയിങ്കലും ശുഭങ്ങളായ മുഹൂർത്തങ്ങളിലും സിദ്ധാമൃതാദിയോഗങ്ങളിലും ഉള്ള പൃച്ഛാ അഭീഷ്ടഫലപ്രദമായി ഭവിക്കും.

സാ—മേൽവിവരിച്ച ദോഷങ്ങളും ഭൂകമ്പം കേതൂദയം കൊള്ളിമീൻ വീഴുക മുതലായ ദോഷങ്ങളും കൂടാത്ത സമയം ദൈവജ്ഞനോട്ട് അഭീഷ്ടം ചോദിച്ചാൽ ചോദ്യം ശുഭകരമായി പരിണമിക്കുമെന്ന് അറിയണം. കൂടാതെ അമൃതഘടി ശുഭോദയം ശുഭദൃഷ്ടി ശുഭമുഹൂർത്തം സിദ്ധയോഗം അമൃതയോഗം മുതലായ യോഗങ്ങൾ ഈ കാലങ്ങളും പ്രശ്നത്തിനു നല്ലവയാകുന്നു.

അശ്വതി മുതലായ നക്ഷത്രങ്ങളുടെ വിഷനാഴിക മുൻപേ പറഞ്ഞുവല്ലോ. അതിനുശേഷം നാലു നാഴിക അമൃതഘടികയാകുന്നു

ചന്ദ്രൻ, ബുധൻ, വ്യാഴം, ശുക്രൻ. ഇവർ ശുഭഗ്രഹങ്ങളാകുന്നു. ബലഹീനനായ ചന്ദ്രൻ, പാപനോട്ടുകൂടിയ ബുധൻ ആദിത്യൻ കുജൻ ശനി രാഹു കേതു ഗുളികൻ ഇവർ പാപഗ്രഹങ്ങളുമാകുന്നു. മേൽപറഞ്ഞ ശുഭഗ്രഹങ്ങളുടെ ഉദയവും (അവർ നില്ക്കുന്ന രാശിയും) അവരുടെ ദൃഷ്ടിയും (അവർ നോക്കുന്ന രാശിയും) പ്രശ്നത്തിനു ശുഭമാണ്. ഒരു ദിവസം ആകെ ൩൦ മുഹൂർത്തമാകുന്നു. ഒരു മുഹൂർത്തം രണ്ടു നാഴിക വരും. അപ്പോൾ രാത്രിയും പകലും ൧൫ മുഹൂർത്തംവീതമാണല്ലൊ ഉള്ളതു്. ദിനരാത്രിപ്രമാണം അനുസരിച്ച് ഈ നാഴികയ്ക്കു അല്പം ഭേദംവന്നേക്കാം. പകലുള്ള ൧൫ മുഹൂർത്തങ്ങൾക്കു തിരുവാതിര ആയില്യം അനിഴം മകം അവിട്ടം പൂരാടം ഉത്രാടം അഭിജിത്ത് രോഹിണി കേട്ട വിശാഖം മൂലം ചതയം പൂരം ഉത്രം ഇങ്ങിനെ ൧൫ നാമങ്ങളും രാത്രിയിലുള്ള ൧൫ മുഹൂർത്തങ്ങൾക്കു തിരുവാതിര പൂരുരുട്ടാതി ഉത്രട്ടാതി രേവതി അശ്വതി ഭരണി കാർത്തിക രോഹിണി മകയിരം പുണർതം പൂയം തിരുവോണം അത്തം ചിത്തിര ചോതി എന്നിങ്ങനെ ക്രമത്താലെ പതിനഞ്ചു നാമങ്ങളുമാകുന്നു. ഇവയിൽ ഉഗ്രൻനാളിന്നു വിധിച്ചിട്ടുള്ള നക്ഷത്രങ്ങളുടെ മുഹൂർത്തങ്ങൾ ശുഭമുഹൂർത്തങ്ങളാകുന്നു. അതാതു നക്ഷത്രങ്ങളുടെ ദേവത

കുംതന്നെ അതാതു മുഹൂർത്തങ്ങളുടേയും ദേവതകളാകുന്നു. മേല്പറഞ്ഞ ശുഭമുഹൂർത്തം പ്രശ്നത്തിനു അഭീഷ്ടകരമാകുന്നു.

ഞായറാഴ്ചയോടു് ഉത്രം ഉത്രാടം ഉത്രട്ടാതി പൂരാടം രേവതി തിരുവോണം ഈ നക്ഷത്രങ്ങളും തിങ്കളാഴ്ചയോടു് പുണർതം ചോതി അവിട്ടം ചതയം ഈ നക്ഷത്രങ്ങളും ചൊവ്വാഴ്ചയോടു് അനിഴം ഭരണി രേവതി ഈ നക്ഷത്രങ്ങളും ബുധനാഴ്ചയോടു് മകയിരം അനിഴം ഉത്രം ഉത്രാടം രോഹിണി ഈ നക്ഷത്രങ്ങളും വ്യാഴാഴ്ചയോടു് അനിഴം അശ്വതി ചോതി പുണർതം പൂയം ഈ നക്ഷത്രങ്ങളും വെള്ളിയാഴ്ചയോടു് ഉത്രം അത്തം ചിത്തിര മൂലം രേവതി അശ്വതി ഈ നക്ഷത്രങ്ങളും ശനിയാഴ്ചയോടു് രോഹിണി കാർത്തിക ചോതി വിശാഖം അനിഴം ചതയംഈ നാളുകളും വരുന്നതു സിദ്ധയോഗമാകുന്നു. സിദ്ധയോഗത്തിനു മതാന്തരങ്ങളുണ്ടു്. അവ ബഹുലങ്ങളാകയാൽ ഉ വിടെ കാണിക്കുന്നില്ല. ഈ യോഗസമയം പകലിന്റെ എട്ടിലൊരുഭാഗം പുലരുന്നതുവരെയാകുന്നു. ആ സമയം പ്രശ്നത്തിനു വിശേഷമാകുന്നു.

ഞായറാഴ്ചയോടു് പൂയം മൂലം അത്തം ഈ നക്ഷത്രങ്ങളും തിങ്കളാഴ്ചയോടു് ചിത്തിരയുടെ പകുതിയും തിരുവോണം മകയിരം ഈ നാളുകളും ചൊവ്വാഴ്ചയോടു് ഉത്രട്ടാതി അശ്വതി ഉത്രം രോഹിണി ഈ നക്ഷത്രങ്ങളും ബുധനാഴ്ചയോടു് പഞ്ചമി സപ്തമി ഉത്രാടം കാർത്തിക അനിഴം ഈ പക്കങ്ങളും നാളുകളും വ്യാഴാഴ്ചയോടു് ത്രയോദശി പുണർതം പൂരാടം രേവതി ഈ പക്കങ്ങളും നാളുകളും വെള്ളിയാഴ്ചയോടു് പ്രതിപദം ഷഷ്ഠി ഏകാദശി ഉത്രം ചതയം ചോതി ഈ പക്കങ്ങളും നാളുകളും ശനിയാഴ്ചയോടു് ദ്വിതീയ സപ്തമി ദ്വാദശി അവിട്ടം രോഹിണി ചോതി ഈ പക്കങ്ങളും നാളുകളും യോജിച്ചുവന്നാൽ അമൃതയോഗമാകുന്നു. ഇതിന്റെ കാലവും പകലിന്റെ എട്ടിലൊരുഭാഗം പുലരുന്നതുവരെ ആകുന്നു. ആദിശബ്ദംകൊണ്ടു് മററുള്ള ശുഭയോഗങ്ങളും ഗ്രാഹ്യങ്ങളാകുന്നു. അവ മുഹൂർത്തശാസ്ത്രങ്ങളിൽ സ്പഷ്ടങ്ങളാണു്. അവകളെ ഇവിടെ ഉദ്ധരിച്ചു വ്യാഖ്യാനം ദീർഘിപ്പിക്കണമെന്നു വിചാരിക്കുന്നില്ല.

വാ—ഏതൽകാലവിഷയം

അ—ഇതു കാലവിഷയമാകുന്നു.

സാ—"ദൈവജ്ഞേന സമാഹിതേന" എന്നുള്ള പദ്യംകൊണ്ടു് സമയം ദേശം വായു മുതലായവയെ ഗ്രഹിക്കണമെന്നു പറഞ്ഞുവല്ലോ. അവയിൽ സമയത്തിന്റെ ശുഭാശുഭം ഇതേവരെയുള്ള പദ്യംകൊണ്ടു് പറയപ്പെട്ടു.

ഫലപ്രസൂനസംപൂർണ്ണമഹീരുഹസമാകുലേ
സ്നിഗ്ദ്ധഭൂമീതലേ രത്നകാഞ്ചനാദിസമന്വിതേ. ൨൨
പഞ്ചേന്ദ്രിയമനഃപ്രീതികരേ ഗോമയവാരിണാ
തൽക്ഷണപ്രോക്ഷിതക്ഷോണീതലേ സമവസുന്ധരേ. ൨൩
മാംഗല്യകർമ്മസംയുക്തേ മംഗലസ്ത്രീസമാകുലേ
മന്ദിരേ പുത്രഭാര്യാദിഹൃഷ്ടപുഷ്ടജനാശ്രിതേ. ൨൪
യഃ പൃച്ഛതീദൃശേ ദേശേ പ്രാപ്നോത്യഭിമതം ധ്രുവം. ൨൫

അ—ഫലപ്രസൂനസംപൂർണ്ണമഹീരുഹസമാകുലമായി സ്നിഗ്ദ്ധഭൂമിതലമായി രത്നകാഞ്ചനാദിസമന്വിതമായി പഞ്ചേന്ദ്രിയമനഃപ്രീതികരമായി ഗോമയവാരികൊണ്ടു് തൽക്ഷണപ്രോക്ഷിതക്ഷോണീതലമായി സമവസുന്ധരമായി മംഗല്യകർമ്മസംയുക്തമായി മംഗലസ്ത്രീസമാകുലമായി പുത്രഭാര്യാദിഹൃഷ്ടപുഷ്ടജനാശ്രിതമായിരിക്കുന്ന മന്ദിരമായി ഈദൃശമായിരിക്കുന്ന ദേശത്തുവെച്ചു യാവനൊരുത്തൻ പൃച്ഛിക്കുന്നു; അവൻ അഭിമതത്തെ വേഗേന പ്രാപിക്കുന്നു.

സാ—പുഷ്പങ്ങളും ഫലങ്ങളും ധാരാളമുള്ള വൃക്ഷങ്ങളും ഉള്ള പ്രദേശവും നല്ലപോലെ മിനുസപ്പെട്ട സ്ഥലവും സ്വർണ്ണം രത്നം വെള്ളി മുതലായ ഉത്തമദ്രവ്യങ്ങളുള്ള പ്രദേശവും കാണുന്നതിനും കേൾക്കുന്നതിനും മണക്കുന്നതിനും ആസ്വദിക്കുന്നതിനും സ്പർശിക്കുന്ന

തിനും മനഃസന്തോഷത്തെ വർദ്ധിപ്പിക്കുന്ന ഉപകരണങ്ങളോടുകൂടിയ പ്രദേശവും അപ്പോൾ ചാണകം മെഴുകി ശുദ്ധിവരുത്തിയ സ്ഥലവും താഴ്ച, ഉയർച്ചകൂടാതെ നിരപ്പോടുകൂടിയ പ്രദേശവും വിവാഹം മുതലായ ശുഭകർമ്മങ്ങൾ നടന്നുകൊണ്ടിരിക്കുന്നതും ശുഭദൃഷ്ടികളായ സ്ത്രീകളുള്ളതും മക്കൾ ഭാര്യമാർ മുതലായ ഇഷ്ടജനങ്ങളാൽ സന്തുഷ്ടമായിരിക്കുന്നതും ആയ വീടും ഇങ്ങനെയുള്ള ശുഭസ്ഥലങ്ങളിൽവെച്ചു പൃച്ഛകൻ ദൈവജ്ഞനോടു് ആഗ്രഹത്തെ പറയുകയാണെങ്കിൽ ആഗ്രഹനിവൃത്തി വരുമെന്നു നിശ്ചയമായും പറയണം.

**മഹാവനേ ശ്മശാനാന്തേ നിമ്നോച്ചേ ശൂന്യമന്ദിരേ**
**ഗൃഹേ ചാത്മജനേ പ്രേതക്രിയാദ്യശുഭകർമ്മണ. ൨൬**
**ജലാഗ്നിശുഷ്കവൃക്ഷാന്തേ തഥൈവേന്ദ്രിയചേതസാം**
**അനിഷ്ടദേ പ്രദേശേ ച പൃഷ്ടാ നാപ്നോത്യഭീപ്സിതം. ൨൭**

അ—മഹാവനത്തിലും ശ്മശാനാന്തത്തിലും നിമ്നോച്ചത്തിലും ശൂന്യമന്ദിരത്തിലും ആത്മജനമായ ഗൃഹത്തിലും പ്രേതക്രിയാദ്യശുഭകർമ്മസ്ഥലത്തിലും ജലാഗ്നിശുഷ്കവൃക്ഷാന്തത്തിലും അപ്രകാരംതന്നെ ഇന്ദ്രിയചേതസ്സുകൾക്ക് അനിഷ്ടമായ പ്രദേശത്തിലുംവെച്ചു് പൃച്ഛിക്കുന്നു എങ്കിൽ പ്രഷ്ടാവു് അഭീപ്സിതത്തെ പ്രാപിക്കുന്നില്ല.

സാ—കൊടുംകാടു് ചുടുകാടു് അതിന്റെ സമീപപ്രദേശം കുന്നും കുഴിയുമായിരിക്കുന്ന സ്ഥലം ജനങ്ങളുടെ സഞ്ചാരമില്ലാതെ ശൂന്യമായ വീടു് മരണരോഗാദികളാൽ ദുഃഖിതന്മാരായ ജനങ്ങളോടുകൂടിയ വീടു് പ്രേതക്രിയ ക്ഷൌരം മുതലായ അശുഭകർമ്മങ്ങൾ ചെയ്യുന്ന സ്ഥലം വെള്ളം അഗ്നി ഉണങ്ങിയ മരം ഇവുകളുടെ സമീപം പഞ്ചേന്ദ്രിയങ്ങൾക്കും മനസ്സിനും പ്രീതി ഇല്ലാത്ത പ്രദേശം ഇങ്ങിനെയുള്ള സ്ഥലങ്ങളുവെച്ചു് ദൈവജ്ഞനോടു ചോദിച്ചാൽ പ്രശ്നത്തിലന്തർഭവിച്ച സംഗതി ലഭിക്കുന്നതല്ല.

**വാ—ഏതദ്ദേശവിഷയം.**

അ—ഇതു് ദേശവിഷയമാകുന്നു.

സാ—കാലത്തിന്റെ ശുഭാശുഭം പറഞ്ഞതിന്റെശേഷം, "പ്രഷ്ടാ നാപ്നോത്യഭീപ്സിതം" എന്നുവരെയുള്ള പദ്യങ്ങൾ പ്രശ്നംചെയ്ത പ്രദേശത്തിന്റെ നന്മതിന്മയെക്കുറിച്ചാകുന്നു. ഇനി ശ്വാസഗതിയെക്കുറിച്ചു പറയുന്നു.

**കാര്യം ശ്വാസപരീക്ഷണം പ്രതിദിനം ബുദ്ധ്വാ പ്രഭാതാഗമേ**
**തസ്യേഡാദിഗതിർധരാപ്രഭൃതി സഞ്ചാരശ്ച വിജ്ഞായതാം**
**തേനാത്മീയശുഭാശുഭം ഹി സകലം ജ്ഞേയം പുനഃ പൃച്ഛതാം**
**തൽകാലാത്മസമീരണേന ച തഥാ നഷ്ടാദികം ചോച്യതാം.**

അ—ദിനംതോറും പ്രഭാതാഗമത്തിങ്കൽ ബോധിച്ചിട്ടു് ശ്വാസപരീക്ഷണം കാര്യമാകുന്നു. അതിന്റെ ഇഡാദിഗതിയും ധരാപ്രഭൃതിസഞ്ചാരവും അറിയപ്പെടണം. അതുകൊണ്ടു് ആത്മീയശുഭാശുഭം അഖിലവും ജ്ഞേയമാകുന്നുവല്ലോ. അപ്രകാരം തൽകാലാത്മസമീരണനെക്കൊണ്ടു് നഷ്ടാദികവും വചിക്കപ്പെടണം.

സാ—ദൈവജ്ഞൻ ദിവസവും രാവിലെ എഴുന്നേറ്റു് ശ്വാസഗതി പരീക്ഷിക്കണം. ശ്വാസം ഇഡാ പിംഗലാ സുഷുമ്ന എന്നിങ്ങനെ മൂന്നു നാഡികളിൽകൂടിയാണു് ഗതിചെയ്യുന്നതു്. കൂടാതെ പൃഥിവി, അപ്പു്, തേജസ്സു്, വായു, ആകാശം ഇങ്ങനെ പഞ്ചഭൂതരൂപങ്ങളായിട്ടും ഗതിചെയ്യുന്നു. ഇവയിൽ ഏതിലാണെന്നറിഞ്ഞിട്ടു് അതുകൊണ്ടു് തന്റെ ആ ദിവസത്തെ ശുഭാശുഭങ്ങളെല്ലാം അറിയേണ്ടതാണു്. പ്രഷ്ടാവു് വന്നു ചോദിക്കുന്ന സമയം ശ്വാസം പരീക്ഷിച്ചറിഞ്ഞു പ്രഷ്ടാവിന്റെ സകല ശുഭാശുഭങ്ങളേയും പറയണം. മോഷണപ്രശ്നത്തിൽ മോഷണദ്രവ്യം ഇന്ന ദിക്കിലാണെന്നും മററുമുള്ള ചില ലക്ഷണങ്ങളും പറയപ്പെടണം.

**വാമേ ചന്ദ്രബുധാംഗിരോ ഭൃഗുഭവാം വാമേ ചരന്നാഡതോ**
**ഭൌമാർക്കാർക്കിദിനഃ സ്വ ദക്ഷിണഗതോ നൄണാമഭീഷ്ടഃ സ്മൃതഃ**

**സൌമ്യാനാം ദിവസേഷു ദക്ഷിണഗതഃ താഽനിഷ്ടോ സതാം വാമഗോ**
**വക്ഷ്യന്തേ മരുതോ ശുഭാശുഭദയോർഭേദാഃ ഫലാനാമിഹഃ. ൨൯**

**അ**—ഇന്ദുബുധാംഗിരോഭൃഗുസൂനുക്കളുടെ വാരങ്ങളിൽ വാമത്തിൽ ചരന്നായും ദൈവമാക്കാൎക്കിദിനങ്ങളിൽ ദക്ഷിണഗതനായും ഇരിക്കുന്ന മാരുതൻ നൃക്കൾക്ക് അഭീഷ്ടനെന്നു സ്മൃതനാകുന്നു സൌമ്യന്മാരുടെ ദിവസങ്ങളിൽ ദക്ഷിണഗതനായും അസത്തുക്കളുടെ ദിവസങ്ങളിൽ വാമഗതനായും ഇരിക്കുന്ന മാരുതൻ അനിഷ്ടനാകുന്നു. ഇവിടെ ശുഭാശുഭദന്മാരായിരിക്കുന്ന മരുത്തുകളുടെ ഫലങ്ങളുടെ ഭേദങ്ങൾ വചിക്കപ്പെട്ടിരുന്നുണ്ട്.

**സാ**—തിങ്കൾ, ബുധൻ, വ്യാഴം, വെള്ളി ഈ ആഴ്ചകളിൽ ഇടത്തുവശത്തുകൂടിയും, ഞായർ, ചൊവ്വാ, ശനി ഈ ആഴ്ചകളിൽ വലത്തുവശത്തുകൂടിയും ശ്വാസം സഞ്ചരിക്കുന്നതു ശുഭപ്രദമാകുന്നു. ഇതിനു വിപരീതമായി ശുഭവാരങ്ങളിൽ വലത്തുഭാഗത്തും പാപവാരങ്ങളിൽ ഇടത്തുഭാഗത്തും സഞ്ചരിക്കയാണെങ്കിൽ അനിഷ്ടംതന്നെയാണ്. ഇതു് ശ്വാസഗതിയുടെ സാമാന്യലക്ഷണമാണ്. ഇപ്പോഴുടെ ഫലവിശേഷം അടുത്തുതന്നെ പറയപ്പെടുന്നു.

**സൎവ്വേഷാമപി വാസരേഷു പവനേഽഭീഷ്ടേ വപുഃ സ്വാസ്ഥതാ**
**ലാഭോഽൎത്ഥസ്യ ച മൃഷ്ടഭോജനമിതീഷ്ടാനാം ഭവോഽന്യഥാ**
**ശ്വാസശ്ചേ ദഹിതോ ന മൃഷ്ടമശനം നാൎത്ഥാഗമോ വിഗ്രഹഃ**
**സൎവ്വൈൎന്നോ ശയനം സുഖേന ച സുഖം വിൺമോക്ഷണാദിഷ്വപി.**

**അ**—എല്ലാവരുടെയും വാസരങ്ങളിൽ പവനൻ അഭീഷ്ടനായിരിക്കുമ്പോൾ വപുസ്സ്വാസ്ഥതയും അൎത്ഥത്തിന്റെ ലാഭവും മൃഷ്ടഭോജനവും ഇപ്രകാരം ഇഷ്ടങ്ങളായിരിക്കുന്നവയുടെ ഭാവവും ഭവിക്കും. അന്യപ്രകാരം ഭവിക്കയില്ല ശ്വാസം അഹിതമാണെങ്കിൽ മൃഷ്ടമായി അശനം ഭവിക്കുന്നില്ല. അൎത്ഥാഗമവും ഭവിക്കയില്ല. എല്ലാവരോടും വിഗ്രഹം ഭവിക്കും സുഖത്തോടുകൂടെ ശയനം ഭവിക്കയില്ല. വിൺമോക്ഷണാദികളിലും സുഖം ഭവിക്കുന്നില്ല.

**സാ**—പാപവാരത്തിലും ശുഭവാരത്തിലും ശ്വാസഗതിക്കു ചില ഭേദങ്ങൾ വിധിച്ചിട്ടുണ്ടല്ലോ. അവരവരുടെ വാരങ്ങളിൽ അവരവൎക്കു വിധിക്കപ്പെട്ട രീതിയിൽ ശ്വാസസഞ്ചാരമുണ്ടായാൽ ശരീരസുഖം ദ്രവ്യലാഭം ഭക്ഷണസുഖം മുതലായ ഇഷ്ടകാൎയ്യങ്ങൾ സിദ്ധിക്കുന്നതാണ്. അനിഷ്ടങ്ങൾ അനുഭവിക്കുന്നതല്ല. ശ്വാസം വിപരീതമായി സഞ്ചരിച്ചാൽ അന്നു് ഭക്ഷണസൌഖ്യം, ശയനം, മലവിസൎജ്ജനം മുതലായ വയ്ക്കു് ഒരിക്കലും സുഖമുണ്ടാകുന്നതല്ല എല്ലാവരോടും കലഹത്തിനിടവരികയും ചെയ്യും. തൽക്കാലശ്വാസംകൊണ്ടു പ്രഷ്ടാവിന്റെ നിയതഫലങ്ങളും പ്രാതഃശ്വാസംകൊണ്ടു് ദൈവജ്ഞന്റെ അന്നത്തെ ഫലങ്ങളുമാണ് ചിന്തിക്കേണ്ടതു്.

**ശ്വാസസ്യ പ്രതികൂലതാ യദി ദിനേ ഭാനോൎവ്വപുൎവ്വേദനാ**
**ശീതാംശോഃ കലഹഃ കുജസ്യ മരണം ദൂരപ്രയാണം വിദഃ**
**രാജ്യാപദ്ധിഷണസ്യ ശുക്രദിവസേ കാൎയ്യസ്യ കസ്യാപി നോ**
**സിദ്ധിൎമ്മന്ദദിനേ സ്വകീയകൃഷിനാശേളാവിവാദാദയഃ. ൩൧**

**അ**—ഭാനുവിന്റെ ദിനത്തിൽ ശ്വാസത്തിനു പ്രതികൂലത ഭവിക്കുന്നു എങ്കിൽ വപുൎവ്വേദനയും, ശീതാംശുവിന്റെ ദിനത്തിൽ കലഹവും, കുജന്റെ ദിനത്തിൽ മരണവും, വിത്തിന്റെ ദിനത്തിൽ ദൂരപ്രയാണവും, ധിഷണന്റെ ദിനത്തിൽ രാജ്യാപത്തും, മന്ദന്റെ ദിനത്തിൽ സ്വകീയകൃഷിനാശേളാവിവാദാദികളും ഭവിക്കും. ശുക്രന്റെ ദിവസത്തിൽ ഒരു കാൎയ്യത്തിനും സിദ്ധി ഭവിക്കയില്ല.

**സാ**—ശ്വാസം അനിഷ്ടമായി സഞ്ചരിച്ചാൽ സാമാന്യേനയുള്ള ദോഷത്തെ കഴിഞ്ഞ ശ്ലോകംകൊണ്ടു പറഞ്ഞു. എന്നാൽ ആഴ്ചക്രമം അനുസരിച്ചുള്ള ഫലഭേദങ്ങളെയാണ് ഈ പദ്യംകൊണ്ടു പറയുന്നതു്.

ഞായറാഴ്ച വായു വിപരീതഗതിയായി വന്നാൽ ശരീരത്തിനു വേദനയുണ്ടാകും. തിങ്കളാഴ്ച വിപരീതമായാൽ കലഹവും ചൊവ്വാഴ്ച വിപരീതമായാൽ മരണവും ബുധനാഴ്ച വിപരീതമായാൽ അന്യദേശസഞ്ചാരവും വ്യാഴാഴ്ച വിപരീതമായാൽ രാജ്യത്തിൽ ആപത്തും വെള്ളിയാഴ്ച വിപരീതമായാൽ സകല കാൎയ്യങ്ങൾക്കും വിഘ്നവും ശനിയാഴ്ച വിപരീതമായാൽ കൃഷിനഷ്ടം മുതലായ സ്വന്തകാൎയ്യങ്ങൾക്ക നാശവും ഫലമാകുന്നു.

ശ്വാസഗതിയുടെ ഗുണദോഷഫലങ്ങൾ നിൎണ്ണയിക്കേണ്ടതു് ആഴ്ചകളേയും പൃഥിവി മുതലായ ഭൂതവിശേഷങ്ങളേയും പക്ഷഭേദത്തേയും മററും ആശ്രയിച്ചു വേണ്ടതാണ്. ഒരുവിധത്തിൽ ദോഷവും മറെറാരു വിധത്തിൽ ഗുണവുമായി കണ്ടാൽ ദോഷഗുണങ്ങൾ സമാനമായും ഏതൊന്നിന്നു് ആധിക്യമുണ്ടോ അവ അനുഭവയോഗ്യങ്ങളായും വിചാരിച്ചുകൊള്ളണം.

വാസൂൎദ്ധാനുദിനാഷ്ടകേ യദി ചരേദ്വാമേ ഗുരോഃ പഞ്ചതാ
വ്യാധിർവ്വാ സുമഹാൻ തഥൈവ ഹിമഗോർവ്വാരാഷ്ടകേ ദക്ഷിണേ
പുത്രാപൽ ക്ഷിതിജസ്യ ബന്ധനമരേർവ്വാമേ വിദോ ദക്ഷിണേ
മൃത്യുഃ സ്വസ്യ നിരന്തരം സുരഗുരോൎമ്മൃത്യുൎഗ്ഗുരോസ്സംഭവേൽ. ൩൨

അ—നിരന്തരമാകുംവണ്ണം ഭാനുദിനാഷ്ടകത്തിൽ വായു വാമത്തിൽ ചരിക്കുമെങ്കിൽ ഗുരുവിനു പഞ്ചതയോ സുമഹാനായിരിക്കുന്ന വ്യാധിയോ ഭവിക്കും. അതുപോലെ ഹിമഗുവിൻെറ വാരാഷ്ടകത്തിൽ ദക്ഷിണത്തിൽ ചരിക്കുമെങ്കിൽ പുത്രാപത്തു ഭവിക്കും. ക്ഷിതിജൻെറ വാരാഷ്ടകത്തിൽ വാമത്തിൽ ചരിക്കുമെങ്കിൽ അരിയിൽനിന്നു ബന്ധനം ഭവിക്കും. വിത്തിൻെറ വാരാഷ്ടകത്തിൽ ദക്ഷിണത്തിൽ ചരിക്കുമെങ്കിൽ തനിക്കു മൃത്യു ഭവിക്കും. സുരഗുരുവിൻെറ വാരാഷ്ടകത്തിൽ ദക്ഷിണത്തിൽ ചരിക്കുമെങ്കിൽ ഗുരുവിന്നു മൃത്യു ഭവിക്കും.

സാ—എട്ടു ഞായറാഴ്ചദിവസം ഇടവിടാതെ ഇടത്തുഭാഗത്തുകൂടി വായു സഞ്ചരിക്കയാണെങ്കിൽ അച്ഛൻ അമ്മാവൻ മുതലായ ഗുരുജനങ്ങൾക്ക മരണമോ വല്ല മഹാരോഗങ്ങളോ ഉണ്ടാകും. എട്ടു തിങ്കളാഴ്ചയും ഇടവിടാതെ വലത്തുഭാഗംകൂടി വായു സഞ്ചരിക്കയാണെങ്കിൽ പുത്രനു രോഗദുരിതം മുതലായ ആപത്തു വരുമെന്നറിയണം. എട്ടു ചൊവ്വാഴ്ച മുടങ്ങാതെ ഇടത്തുഭാഗത്തുകൂടി വായുസഞ്ചാരമുണ്ടായാൽ ശത്രുക്കൾനിമിത്തം ജയിലിൽ ഇരിപ്പാനിടവരുമെന്നറിയണം. എട്ടു ബുധനാഴ്ച ഇടവിടാതെ വായു വലത്തുഭാഗമായി സഞ്ചരിച്ചാൽ തനിക്കു മരണം ഭവിക്കും. എട്ടു വ്യാഴാഴ്ച വലത്തുഭാഗംകൂടി മുടങ്ങാതെ സഞ്ചരിച്ചാൽ തൻെറ ആചാൎയ്യനു് മരണം സംഭവിക്കും.

ശുക്രസ്യാവനിഹേതുകധനക്ഷയോ ദക്ഷിണേ ശൌരേർവ്വാമേ
യദി ചരതി മാതിരിശ്വാ ഭാൎയ്യാനാശോ നിവാസനാശോ വാ. ൩൩

അ—ശുക്രൻെറ വാരാഷ്ടകത്തിൽ നിരന്തരമാകുംവണ്ണം വായു ദക്ഷിണത്തിൽ ചരിക്കുന്നു എങ്കിൽ അവനിഹേതുവായി ധനക്ഷയവും, ശനിയുടെ വാരാഷ്ടകത്തിൽ വാമത്തിൽ ചരിക്കുന്നു എങ്കിൽ ഭാൎയ്യാനാശവും അഥവാ നിവാസനാശവും ഭവിക്കും.

സാ—എട്ടു വെള്ളിയാഴ്ച ഇടവിടാതെ വായുവിൻെറ ഗതി വലത്തുഭാഗംകൂടിയാണെങ്കിൽ ഭൂമിനിമിത്തം ദ്രവ്യനാശം സംഭവിക്കും. എട്ടു ശനിയാഴ്ച ഇടത്തുവശമായി വായു സഞ്ചരിക്കയാണെങ്കിൽ ഭാൎയ്യാനാശം സംഭവിക്കും. അല്ലെങ്കിൽ വാസഭവനത്തിനു നാശം സംഭവിക്കും. കഴിഞ്ഞ രണ്ടു ശ്ലോകംകൊണ്ടു് പറയപ്പെട്ടതു തന്നേമാത്രം സംബന്ധിക്കുന്നതാണു്. അല്ലാതെ എട്ടുദിവസത്തെ തൽക്കാലശ്വാസപരീക്ഷണം ചെയ്തു് പൃച്ഛകൻെറ ഗുണദോഷഫലം പറയുക എന്നുള്ളതു് സംഭവ്യമല്ലല്ലോ.

വാ—അഥ ശ്വാസസ്യ പ്രമാണേന തസ്യ പൃഥിവ്യാദിസഞ്ചാരസ്തൽഫലം ച ഉച്യതേ.

സാ—അനന്തരം ശ്വാസത്തിൻെറ പ്രമാണംകൊണ്ടു് അതിൻെറ പൃഥിവ്യാദിസഞ്ചാരവും തൽഫലവും വചിക്കപ്പെടുന്നു.

സാ—ഇനി ശ്വാസത്തിന്റെ അളവുകൊണ്ടു പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം ഇങ്ങിനെയുള്ള ഭേദവും അതുകളുടെ ഫലവും പറയപ്പെടുന്നു.

**മേദിന്യാഃ ഖലു ഷോഡശാംഗുലമപാം ദൈർഘ്യം ദിനേശാംഗുലം**
**വഹ്നേർദ്വന്തിമിതാംഗുലം മരുത ഏതദ്ദ്യൂനമഗ്ന്യംഗുലം**
**ആകാശസ്യ ച വേദ്യമേതദുദിതം ഭൂമ്യാദിഭൂതാത്മക-**
**സ്വീയശ്വാസഗതിപ്രമാണമുഭയോരേതൽ സമം ഘ്രാണയോഃ.**

അ—മേദിനിക്കു ഷോഡശാംഗുലവും അപ്പുകൾക്കു ദിനേശാംഗുലവും വഹ്നിക്കു അന്തിമിതാംഗുലവും മരുത്തിനു ഇതു ദ്വ്യൂനമായിട്ടും ആകാശത്തിനു അഗ്ന്യംഗുലവും ദൈർഘ്യമെന്നു വേദ്യമാകുന്നു ഈ ഭൂമ്യാദിഭൂതാത്മകസ്വീയശ്വാസഗതിപ്രമാണം രണ്ടു ഘ്രാണങ്ങളിലും സമമെന്നു സ്മൃതമാകുന്നു.

സാ—ശ്വാസപരീക്ഷ ചെയ്യുമ്പോൾ നാസാഗ്രത്തിൽനിന്നു ൧൬ അംഗുലംമുതൽ മേല്പെട്ടു ശ്വാസം ഗമിക്കുന്നു എങ്കിൽ അതു പൃഥിവീഭൂതമെന്നറിയണം. ൧൨ അംഗുലംമുതൽ മേല്പെട്ടു ശ്വാസത്തിനു ദൈർഘ്യമുണ്ടെങ്കിൽ ആ ശ്വാസം ജലഭൂതമാണെന്നറിയണം. ശ്വാസദൈർഘ്യം ൮ അംഗുലംമുതൽ മേല്പെട്ടു ൧൨ അംഗുലത്തിനു താഴെയാണെങ്കിൽ ആ ശ്വാസം അഗ്നിഭൂതമാണെന്നറിയണം. ൬ അംഗുലത്തിനു മേൽ ൮ അംഗുലത്തിനു താഴെയാണു ശ്വാസദൈർഘ്യമെങ്കിൽ വായുഭൂതമെന്നറിയണം. ശ്വാസദൈർഘ്യം ൩ അംഗുലത്തിനുമേൽ ൬ അംഗുലത്തിനു താഴെയാണെങ്കിൽ അതു ആകാശഭൂതമാണെന്നറിയണം. ൩ അംഗുലത്തിൽ കുറഞ്ഞു ശ്വാസഗതി ഉണ്ടാകുന്നതല്ല. പൃഥിവി മുതലായ ഈ ശ്വാസങ്ങൾക്കു ഇടംവലം ആശ്രയിച്ചു യാതൊരു ഭേദവുമില്ല. ഏതുവശത്തുകൂടി ആയാലും അതുകൾക്കുള്ള ദൈർഘ്യം ഉണ്ടായിരിക്കണം എന്നു മാത്രമേയുള്ളൂ.

**പക്ഷേ ദൃഷ്ടേ ഖലു പക്ഷതൌ ക്ഷിതിരിഡായാതോന്നമന്മന്ദിര-**
**പ്രാസാദാദിഗൃഹപ്രവേശനകരീ പട്ടാഭിഷേകപ്രദാ**
**കുര്യാദന്യദഭീഷ്ടകർമ്മ സലിലം വാമസ്ഥമേവം ശുഭം**
**കൂപാദേ രചനം കരഗ്രഹണമംബ്വുത്ഥഞ്ച കുര്യാദ് ഭയം. ൩൪**

അ—അഷ്ടമമായ പക്ഷത്തിലെ പക്ഷതിയിൽ "ഇഡായാതയായ ക്ഷിതി ഉന്നമൻ മന്ദിരപ്രാസാദാദി ഗൃഹപ്രവേശനകരി"യായും പട്ടാഭിഷേകപ്രദയായും ഭവിക്കുന്നു. അന്യമായ ഇഷ്ടകർമ്മത്തെയും ചെയ്യും. വാമസ്ഥമായ സലിലം ഇപ്രകാരം ശുഭത്തെയും കൂപാദിയുടെ രചനത്തേയും കരഗ്രഹണത്തേയും ചെയ്യും. അനിഷ്ടമായ സലിലം അംബ്വുത്ഥമായ ഭയത്തേയും ചെയ്യും.

സാ—വെളുത്ത പ്രതിപദത്തുന്നാൾ ഇടത്തെ നാസികയിൽക്കൂടി ഭൂമിഭൂതമായ ശ്വാസം ഉണ്ടായാൽ ഉയന്ന മാളിക മുതലായ കെട്ടിടങ്ങളിൽ പ്രവേശിപ്പാനും പട്ടാഭിഷേകം മുതലായ ഇഷ്ടകർമ്മങ്ങൾ സാധിപ്പാനും എന്നുവേണ്ട മററുള്ള ഏതു അഭീഷ്ടകാര്യങ്ങൾ സാധിക്കുന്നതിനും ഇടവരുന്നതാണ്. അന്നേദിവസം ഇടത്തെ നാസികയിൽക്കൂടി ജലഭൂതമായ ശ്വാസം വന്നാൽ ഉൽകൃഷ്ടങ്ങളായ ശുഭങ്ങളനുഭവിക്കുന്നതിനും വിശേഷിച്ചു കുളം കിണറു മുതലായവ കുഴിപ്പിക്കുക, വിവാഹം ചെയ്യുക മുതലായ കർമ്മങ്ങളും അനുഭവിക്കുന്നതിനും സംഗതി വരും. ആ ജലഭൂതമായ ശ്വാസം വലതുവശംകൂടി സഞ്ചരിച്ചാൽ വെള്ളത്തിൽനിന്നു ഭയവും ഉണ്ടാകും.

**വഹ്നിർവ്വാരിഭയായുധക്ഷതിശരീരാരുർഗ്ഗൃഹപ്ലോഷണം**
**പാതം വാ ശിശുകാദികസ്യ ദഹനേ കുര്യാൽ ഭേജുഭേതശ്വരം**
**വായുശ്ചോരഭയം പലായനമപി സ്ഥാനം വിസൃജ്യാത്മനോ**
**ദന്ത്യശ്വാദ്യധിരോഹണഞ്ച വിതരേദേവ്യാമോദയശ്ചേൽ പുനഃ**
**മന്ത്രാദേരുപദേശലബ്ധിരസകൃദ്ദേവപ്രതിഷ്ഠാപനം**
**ദീക്ഷാര്വ്യാധിസമുത്ഭവശ്ച നിതരാം പീഡാ തനൌ സന്തതം**

വിജ്ഞേയം ചൈവ ഭൂതപഞ്ചകഫലം നാഡ്യോഃ സമഞ്ചോഭയോഃ
ശ്വാസഃ സംഹതദീർഘ ഇഷ്ടകൃദിരഃ ശീഘ്രപ്ലുതശ്ചാ നേഷ്ടദഃ.

അ—വഹ്നി അരിഭയായുധക്ഷതിശരീരാതുർഗൃഹപ്ലോഷണത്തെയും ദഹനങ്കൽ ശില്പകാദികളുടെ പാതത്തെയും ചെയ്യും. ഈശ്വരനെ ഭജിക്കണം വായു ചോരഭയത്തെയും ആത്മാവിൻെറ സ്ഥാനത്തെ ഉപേക്ഷിച്ചിട്ട് പലായനത്തെയും ദന്ത്യശ്വാദ്യധിരോഹണത്തെയും വിതരണംചെയ്യും. പിന്നെ വ്യോമോദയം ഭവിക്കുന്നുവെങ്കിൽ മന്ത്രാദിയുടെ ഉപദേശലബ്ധിയും ദേവപ്രതിഷ്ഠാപനവും ദീക്ഷാവ്യാധിസമുൽഭവവും തന്നുവിൽ എല്ലാറ്റിലും പീഡയും ഭവിക്കും.

സാ—ഈ ഭൂതപഞ്ചകഫലം രണ്ടു നാഡികളിലും സമമെന്നു വിജ്ഞേയമാകുന്നു. സംഹതദീർഘമായ ശ്വാസം ഇഷ്ടമെന്നും ശീഘ്രപ്ലുതമായ ശ്വാസം ഇഷ്ടമല്ലെന്നും ഉദിതമാകുന്നു. ശ്വാസം അഗ്നിഭൂതമായാൽ ശത്രുഭയവും ആയുധങ്ങളെക്കൊണ്ടു മുറിവും ഗൃഹത്തിനും കട്ടികൾ മുതലായവക്കും അഗ്നിബാധ പതനം അന്യദേശഗമനം ഇവയും ഫലമാകുന്നു. ഈ ദോഷനിവൃത്തിക്കായി ഈശ്വരനെ ഭജിക്കണം. ശ്വാസം വായുഭൂതമാണെങ്കിൽ കള്ളന്മാരിൽനിന്നു ഭയപ്പെട്ട് തൻെറ വീടുവിട്ട് മററൊരേടിക്കിൽ പോകുകയും ആന കുതിര മുതലായ വാഹനങ്ങളിൽ കയറുവാൻ ഇടവരികയും ചെയ്യും. ആകാശഭൂതമായ ശ്വാസമാണെങ്കിൽ മന്ത്രങ്ങൾ മുതലായവയുടെ ഉപദേശങ്ങൾ സിദ്ധിക്കുന്നതിനും ദേവനെ പ്രതിഷ്ഠിപ്പാനും ശരീരമായി ദുഃഖിപ്പാനും ദീക്ഷ എടുപ്പാനും ഇടവരുന്നതാണ്. ഇങ്ങിനെ ഭൂതങ്ങളെപ്പററി പറഞ്ഞവ ഇഡ പിംഗലാ എന്നുള്ള നാഡീവിശേഷം പറയാഴ്കയാൽ രണ്ടു നാഡികളിലും ഒന്നുപോലെ എന്നു അറിയണം. ശ്വാസം ചിതറിപ്പൊട്ടിപ്പെടുന്നതു് ആശുഭവും തടിച്ചുനീണ്ടു പുറപ്പെടുന്നതു് ശുഭവുമാകുന്നു.

ഭൂമൌ നിഖാതമവനേരുദയേ ജലേഽപാം
വാതസ്യ ധൂമവതി ഖസ്യ തഥോർദ്ധ്വദേശേ
ഭൂപൃഷ്ഠഗം ഹുതഭുജഃ പ്രവദന്തി നഷ്ടം
ബ്രൂയാത് കൃതേ ഹി യദി നഷ്ടപദാർത്ഥപൃച്ഛാ. ൩൭

അ—ഇവിടെ നഷ്ടപദാർത്ഥപൃച്ഛാ ഭവിക്കുന്നു എങ്കിൽ നഷ്ടമായ വസ്തുവിനെ അവനിയുടെ ഉദയത്തിൽ ഭൂമിയിൽ നിഖാതമെന്നും, അപ്പുകളുടെ ഉദയത്തിൽ ജലത്തിൽ നിഖാതമെന്നും, വാതത്തിൻെറ ഉദയത്തിൽ ധൂമവത്തായ പ്രദേശത്തിങ്കൽ എന്നും, ഖത്തിൻെറ ഉദയത്തിൽ അപ്രകാരം ഊർദ്ധ്വപ്രദേശത്തിൽ എന്നും, ഹുതഭുക്കിൻെറ ഉദയത്തിൽ ഭൂപൃഷ്ഠകമെന്നും ഭവിക്കണം.

സാ—ദൈവജ്ഞനോടു മോഷണപ്രശ്നത്തെക്കുറിച്ചു ചോദിക്കയാണെങ്കിൽ അപ്പോഴത്തെ ശ്വാസം അറിഞ്ഞിട്ടു് നഷ്ടദ്രവ്യം ഇരിക്കുന്ന സ്ഥാനം പറയേണ്ടതാണ്. എങ്ങിനെ എന്നാൽ അപ്പോഴത്തെ ശ്വാസം പൃഥിവീഭൂതമാണെങ്കിൽ ഭൂമിയിൽ കുഴിച്ചിട്ടിരിക്കുന്നു എന്നും ജലഭൂതമാണെങ്കിൽ വെള്ളത്തിനടിയിൽ വെച്ചിരിക്കുന്നു എന്നും വായുഭൂതമായാൽ പുക ഏല്ക്കുന്ന പ്രദേശത്തു ഇരിപ്പുണ്ടെന്നും ആകാശഭൂതമായാൽ വൃക്ഷാദികളുടേയോ മറേറാ മുകളിൽ ഉണ്ടെന്നും അഗ്നിഭൂതമായാൽ ഭൂമിയുടെ മുകളിൽതന്നെ ഇരിപ്പുണ്ടെന്നും പറയും.

ഐന്ദ്രാദ്യാസ്തു ദിശോ ജ്ഞേയാഃ
പൃഥിവ്യാദ്യുദയൈഃ ക്രമാൽ
ആകാശോദയതോ മദ്ധ്യം
നഷ്ടം തത്രൈവ വാ സ്ഥിതം. ൩൮

അ—ഐന്ദ്ര്യാദികളായ ദിക്കുകൾ പൃഥിവ്യാദ്യുദയംകൊണ്ടു് ക്രമാൽ ജ്ഞേയങ്ങളായി ഭവിക്കുന്നു. ആകാശോദയംകൊണ്ടു മദ്ധ്യം ജ്ഞേയമാകുന്നു. നഷ്ടം അവിടെത്തന്നെ സ്ഥിതമാകുന്നു എന്നോ ജ്ഞേയമാകുന്നു.

സാ—നഷ്ടദ്രവ്യത്തെപ്പററി ചോദിക്കുമ്പോൾ ശ്വാസം പൃഥിവിയായിരുന്നാൽ കിഴക്കേദിക്കിലാണെന്നും ജലമായാൽ തെക്കേദിക്കിലെന്നും അഗ്നിയായാൽ പടിഞ്ഞാറെന്നും വായുവായാൽ വടക്കെന്നും ആകാശമായാൽ മദ്ധ്യപ്രദേശത്താണെന്നും പറയണം. കഴിഞ്ഞ പദ്യംകൊണ്ട് പൃഥിവീഭൂതമായ ശ്വാസംകൊണ്ട് ഭൂമിയിൽ കുഴിച്ചിട്ടിരിക്കുന്നുവെന്നും ഈ പദ്യംകൊണ്ടു അതു കിഴക്കേദിക്കിലാണെന്നും വന്നു. അങ്ങിനെ ക്രമമായി വിചാരിച്ചുകൊള്ളുക.

ഭാഗേ യത്ര മരുൽസ്ഥിതിഃ പുനരിഹ ക്ഷോണ്യാം ജലേ വാ തദാ
ഭാഗേ തത്ര തദേക്ഷതേ യദി പുമാൻ ജ്യോതിർവിദം കശ്ചന
ദീർഘായുർഗ്ഗുണവൽകളത്രതനയഃ പുഷ്യദ്ധനശ്ചാധികം
വിജ്ഞേയഃ സ തഥാ സ്ത്രീയോऽപി വിപരീതേऽതഃഫലം വാന്യഥാ.

അ—പിന്നെ ഇവിടെ ക്ഷോണിയിലോ ജലത്തിലോ യാതൊരുഭാഗത്തിൽ മരുൽസ്ഥിതി ഭവിക്കുന്നു. അപ്പോൾ ഒരു പുമാൻ ജ്യോതിഷിത്തിനെ ആ ഭാഗത്തിൽ സ്ഥിതനായിട്ടു ദർശിക്കുന്നു എങ്കിൽ അവൻ ദീർഘായുസ്സായും ഗുണവൽകളത്രതനയനായും ഏററവും പുഷ്യദ്ധനനായും ഭവിക്കുമെന്ന് വിജ്ഞേയമാകുന്നു. സ്ത്രീകളും അപ്രകാരം തന്നെ വിജ്ഞേയകളാകുന്നു. ഇതിങ്കൽനിന്നു വിപരീതമായിരിക്കുമ്പോൾ ഫലവും വിപരീതമാകുന്നു.

സാ—ഭൂമിരൂപമായോ ജലരൂപമായോ ഇരിക്കുന്ന ശ്വാസം ഏതൊരുഭാഗത്തുകൂടിയാണോ സഞ്ചരിക്കുന്നതു്, ആ ഭാഗത്തു് സ്ഥിതനായിട്ട് ഫലമറിയേണ്ടയാൾ ദൈവജ്ഞനോടു കാര്യം പറയുകയാണെങ്കിൽ ആ പ്രഷ്ടാവിനു് ദീർഘായുസ്സ് ഗുണവതിയായ ഭാര്യ ഗുണവാന്മാരായ പുത്രന്മാർ അത്യധികം ധനപുഷ്ടി ഇവകൾ ഉണ്ടാകുന്നതാണ്. സ്ത്രീകളും മേൽപ്രകാരം ശ്വാസഗതിയുള്ള സ്ഥാനത്തുനിന്നു ചോദിച്ചാൽ അവർക്കും ഇപ്രകാരം ആയുസ്സ് ഭർത്താവു് പുത്രന്മാർ ധനം ഇതുകൾ ധാരാളം ഉണ്ടാകുമെന്നറിയണം. ഇപ്പറഞ്ഞതിനു വിപരീതമായാൽ അല്പായുസ്സ് കളത്രപുത്രാദികളുടെ നാശം ധനനാശം മുതലായവ അനുഭവിക്കുമെന്നറിയണം. ഇവിടെ സ്ത്രീകൾക്കു് ഭർത്തൃനാശം എന്നൊരു വിശേഷമേയുള്ളൂ.

വാ—അത്ര ശാസ്ത്രാന്തരമപി ലിഖ്യതേ.

അ—ഇവിടെ ശാസ്ത്രാന്തരവും വിലേഖനം ചെയ്യപ്പെടുന്നു.

സാ—ശ്വാസത്തിൻെറ ഗുണദോഷനിരൂപണത്തിൽ വേറെയും ശാസ്ത്രവചനങ്ങളുണ്ടു്. ആ വചനങ്ങളെ ഇവിടെ എഴുതുന്നു.

ഇഡാ വാമാ ഭവേന്നാഡീ സോമസ്യാർക്കസ്യ ദക്ഷിണാ
പിംഗലാഖ്യാ സുഷുമ്നാഖ്യാ മദ്ധ്യമഗ്നേരുദീരിതാ.

അ—വാമയായ നാഡി ഇഡയാകുന്നു. അതു സോമൻെറതാകുന്നു. ദക്ഷിണയായ നാഡി പിംഗലാഖ്യയാകുന്നു. അതു് അർക്കൻെറതാകുന്നു. മദ്ധ്യമയായ നാഡി സുഷുമ്നാഖ്യയാകുന്നു. അതു് അഗ്നിയുടേതെന്നു് ഉദീരിതയാകുന്നു.

സാ—മൂക്കിൻെറ ഇടത്തെ ദ്വാരത്തെ ഇഡ എന്നും അതിൻെറ ദേവത ചന്ദ്രൻ എന്നും പറയപ്പെടുന്നു. വലത്തെ ദ്വാരത്തെ പിംഗല എന്നു പറയും. അതിൻെറ ദേവത ആദിത്യനാകുന്നു. നടുവിൽകൂടിയുള്ള ശ്വാസഗതിക്കു സുഷുമ്ന എന്നു പറയും. അതിൻെറ ദേവത അഗ്നിയാകുന്നു.

നിർഗ്ഗമേ തു ശുഭദാ ഭവേദിഡാ പിംഗലാ തു ശുഭദാ പ്രവേശനേ
യോഗസാധനവിധൌ തു മദ്ധ്യമാ ശസ്യതേ ന ച പരേഷു കർമ്മസു.

അ—നിർഗ്ഗമത്തിങ്കലാകട്ടെ ഇഡ ശുഭദയാകുന്നു. പ്രവേശനത്തിൽ പിംഗല ശുഭദയാകുന്നു. മദ്ധ്യമയാകട്ടെ യോഗസാധനവിധിയിൽ പ്രശംസിക്കപ്പെടുന്നു. പരങ്ങളായ കർമ്മങ്ങളിൽ പ്രശംസിക്കപ്പെടുന്നില്ല.

സാ—ശ്വാസം ഇടത്തെ നാഡിയിൽക്കൂടി പുറപ്പെടുന്ന സമയം നോക്കിവേണം ഏതെങ്കിലും കാൎയ്യസാദ്ധ്യത്തിനായി എവിടെ എങ്കിലും പുറപ്പെടേണ്ടതു്. വലത്തെ നാഡിയിൽക്കൂടി ശ്വാസം പുറപ്പെടുന്ന സമയം നോക്കിവേണം കാൎയ്യസാദ്ധ്യത്തിൽ ഉദ്ദിഷ്ടമായ സ്ഥാനത്തു് പ്രവേശിക്കേണ്ടതു്. ഇങ്ങനെ യാത്രചെയ്കയും പ്രവേശിക്കയും ചെയ്താൽ അതു സഫലമായിത്തീരുന്നതാണ്. രണ്ടു നാസാരന്ധ്രങ്ങളിലും സ്വല്പമായും അല്പാൾ മദ്ധ്യേഊൎദ്ധ്വമുഖിയായി പുറപ്പെടുന്ന ശ്വാസത്തെയാണ് സുഷുമ്ന എന്നു പറയുന്നതു്. ഇതു് യോഗം പരിശീലിക്കുന്നവർ അറിയേണ്ടതാണ്. മററുള്ള കൎമ്മങ്ങൾക്ക് ഈ നാഡി ഉപയോജ്യമല്ല. നാഡികളുടെ ഗതിഭേദങ്ങൾ യോഗികൾക്കു മാത്രമേ നല്ലപോലെ അറിവാൻ കഴിയൂ

ദേവേ ദക്ഷിണഭാഗഗേ ച പുരുഷേ രോഗാതുരേ ദക്ഷിണേ
സ്ഥിത്വാ പൃച്ഛതി പൃച്ഛകോഥ പുരുഷോ ജീവത്യരോഗീ ചിരം
വാമായാന്തു രുജാകുലീകൃതതനൌ വാമാശ്രിതേ ചേശ്വരേ
വാമേ പൃച്ഛതി ചേദ്ദൃഢം ഗതഗദാ വാമാ ചിരം ജീവതി. ൬൨

അ—ദേവൻ ദക്ഷിണഭാഗഗനായും പുരുഷൻ രോഗാതുരനായും ഇരിക്കുമ്പോൾ പൃച്ഛകൻ ദക്ഷിണത്തിൽ സ്ഥിതനായി പൃച്ഛിക്കുന്നു എങ്കിൽ പുരുഷൻ അരോഗിയായിട്ടു വളരെക്കാലം ജീവിക്കുന്നു. വാമ-രുജാകുലീകൃതതനുവായും ഈശ്വരൻ വാമാശ്രിതനായും ഇരിക്കുമ്പോൾ വാമം വാമത്തിൽ സ്ഥിതിചെയ്തിട്ടു് പൃച്ഛിക്കുന്നു എങ്കിൽ ഗതഗദയായിട്ടു ദൃഢമാകുംവണ്ണം ചിരകാലം ജീവിക്കുന്നു.

സാ—പുരുഷൻ രോഗത്തിൽ കിടക്കുമ്പോൾ ആ രോഗകാൎയ്യത്തെപ്പററി ചോദിപ്പാനായി വേറൊരു പുരുഷൻ വലതുഭാഗത്തുനിന്നു ചോദിക്കയും അപ്പോഴത്തെ ശ്വാസം വലതുഭാഗത്തിലായി വരികയും ചെയ്താൽ രോഗം ശമിച്ചു് അയാൾ സുഖത്തോടുകൂടി ദീൎഘായുസ്സായി ഭവിക്കുമെന്നും സ്ത്രീ രോഗാവസ്ഥയിൽ ഇരിക്കുമ്പോൾ ആ രോഗത്തെപ്പററി ചോദിച്ചറിവാനായി ഒരു സ്ത്രീതന്നെ ഇടതുഭാഗത്തു ചെന്നുനിന്നു ചോദിക്കയും അപ്പോൾ ശ്വാസം ഇടതുവശത്തായിരിക്കയും ചെയ്താൽ രോഗിണിയുടെ രോഗം ശമിച്ചു അവൾ ദീൎഘായുസ്സായി ഭവിക്കുമെന്നും പറയണം.

ശുഭവാരേ ശുക്ലപക്ഷേ സിദ്ധിദാ വാമനാഡികാ
ക്രൂരവാരേ കൃഷ്ണപക്ഷേ നാഡ്യന്യാ സിദ്ധിദാധികം. ൬൩

അ—ശുക്ലപക്ഷത്തിലെ ശുഭവാരത്തിൽ വാമനാഡിക സിദ്ധിദയാകുന്നു. കൃഷ്ണപക്ഷത്തിലെ ക്രൂരവാരത്തിൽ അന്യയായിരിക്കുന്ന നാഡി സിദ്ധിദയാകുന്നു.

സാ—വെളുത്തപക്ഷത്തിലെ തിങ്കൾ ബുധൻ വ്യാഴം വെള്ളി ഈ ആഴ്ചകളിൽ ഇടതുവശം സഞ്ചരിക്കുന്ന വായു ഏററവും ശുഭപ്രദമാണ്. ഞായർ ചൊവ്വാ ശനി ഈ ആഴ്ചകളിൽ വലതുവശമായി സഞ്ചരിക്കുന്ന ശ്വാസം അപ്പോൾ കറുത്തപക്ഷമാണെങ്കിൽ വളരെ ശുഭകരമാണ്.

ഗൃഹാച്ചന്ദ്രേണ നിൎയ്യാതഃ പ്രവിഷ്ടോ ഭാനുനാ രണേ
ശൂന്യാംശേ വൈരിണം കൃത്വാ കാതരോ വിജയീ ഭവേൽ. ൬൪

അ—ഗൃഹത്തിൽനിന്നു് ചന്ദ്രനെക്കൊണ്ടു നിൎയ്യാതനായി ഭാനുവിനെക്കൊണ്ടു രണത്തിൽ പ്രവിഷ്ടനായി വൈരിയെ ശൂന്യാംശത്തിൽ ചെയ്തിട്ടു കാതരനായവനും വിജയിയായി ഭവിക്കും.

സാ—ശ്വാസം ഇടതുവശമുള്ളപ്പോൾ വീട്ടിൽനിന്നും പുറപ്പെട്ടു് ശ്വാസം വലതുവശമായി സഞ്ചരിക്കുന്ന സമയംനോക്കി രണഭൂമിയിൽ പ്രവേശിച്ചു് ശത്രുവിനെ ശ്വാസമില്ലാത്ത ഭാഗത്തു നിൎത്തി പോരുചെയ്താൽ യുദ്ധവൈഭവമില്ലാത്തവനാണെങ്കിൽകൂടിയും ജയിക്കാൻ കഴിയും. ഇതു് യോദ്ധാക്കൾക്കു മാത്രമല്ല വാദപ്രതിവാദഘട്ടങ്ങളിലും ഉപയോഗിക്കാവുന്നതാണ്.

നിഷ്ക്രാന്തോ ഭാനുനാ ഗേഹാൽ പ്രവിഷ്ടശ്ശശിനാ രണേ
ജീവാംശേ യസ്യ വാ ശത്രുഃ സ ശൂരോപി വിനശ്യതി. ൨൫

അ—ഭാനുവിനെക്കൊണ്ടു ഗേഹത്തിങ്കൽനിന്ന് നിഷ്ക്രാന്തനായി ശശിയെക്കൊണ്ടുരണത്തിൽ പ്രവിഷ്ടനായിരിക്കുന്നവനും യാവനൊരുത്തനു ശത്രു ജീവാംശത്തിങ്കൽ ഭവിക്കുന്നു അവനും ശൂരനാണെങ്കിലും നശിക്കുന്നു.

സാ—ശ്വാസം വലത്തുഭാഗത്തു നില്ക്കുമ്പോൾ വീട്ടിൽനിന്നും പുറപ്പെട്ട് ഇടത്തുഭാഗത്തു നില്ക്കുമ്പോൾ യുദ്ധഭൂമിയിൽ പ്രവേശിച്ച് ശത്രുവിനെ ശ്വാസമുള്ള വശത്തുനിറുത്തി പോരുചെയ്യുയാണെങ്കിൽ എത്രമാത്രം യുദ്ധവൈഭവമുള്ളവനാണെങ്കിലും താൻ അടിമപ്പെട്ടുപോകുമെന്നറിയണം.

ദസ്യുപശ്ശത്രവോ ഭൂതാഃ കിതവാ വ്യവഹാരിണഃ
ഏതേ ശൂന്യഗതാഃ സൌമ്യാഃ പൂർണ്ണസ്ഥാ ഭയദാഃ സ്മൃതാഃ ൨൬

അ—ദസ്യുക്കൾ, ശത്രുക്കൾ, ഭൂതങ്ങൾ, കിതവന്മാർ, വ്യവഹാരികൾ ഇവർ ശൂന്യഗതന്മാരാകുന്നു എങ്കിൽ സൌമ്യന്മാരാകുന്നു. പൂർണ്ണസ്ഥന്മാരാകുന്നു എങ്കിൽ ഭയദന്മാരെന്നു സ്മൃതന്മാരാകുന്നു.

സാ—കള്ളന്മാർ, ശത്രുക്കൾ, ഭൂതങ്ങൾ (യക്ഷഗന്ധർവ്വാദിഗ്രഹങ്ങൾ) ചൂതുകളിക്കാർ, വിവാദക്കാർ ഇവരോടു എതിരിടേണ്ടിവന്നാൽ ഇവരെ ശ്വാസമില്ലാത്ത ഭാഗത്തു നിർത്തേണ്ടതാണ്. അങ്ങിനെ ആയാൽ അവർ ശാന്തന്മാരായിത്തീരും. ശ്വാസമുള്ള ഭാഗത്തു അവർ നില്ക്കയാണെങ്കിൽ അവരിൽനിന്നു പരാജയം സിദ്ധിക്കും. രണ്ടുപേർ തമ്മിൽ മത്സരരൂപമായി എതിരിട്ടു പ്രവർത്തിക്കുന്ന എവിടെയും ഈ ന്യായം ഗ്രാഹ്യമാകുന്നു.

വിവാദേ ദ്യൂതയുദ്ധേ ച സ്നാനഭോജനമൈഥുനേ
വ്യവഹാരേ വ്യയേ ഭംഗേ ഭാനുനാഡീ പ്രശംസ്യതേ. ൨൭

അ—വിവാദത്തിലും ദ്യൂതയുദ്ധത്തിലും സ്നാനഭോജനമൈഥുനത്തിലും വ്യവഹാരത്തിലും വ്യയത്തിലും ഭംഗത്തിലും ഭാനുനാഡി പ്രശംസിക്കപ്പെടുന്നു.

സാ—വാദപ്രതിവാദം, ചൂതുകളി, യുദ്ധം, കുളി, ഊണ്, സ്ത്രീസേവ, വ്യാപാരം ദാനം (കടംകൊടുക്കുക മുതലായതു്) ഭംഗം (ഏതെങ്കിലും ഒന്നിനെ പൂർവ്വരൂപത്തിൽനിന്നു ഭേദപ്പെടുത്തി വേറൊരുരൂപത്തിലാക്കുക) ഈ ഘട്ടങ്ങളിൽ ശ്വാസം വലത്തുവശമായാൽ ശുഭമാകുന്നു.

യാത്രാദാനവിവാഹേഷു വസ്ത്രാലങ്കാരഭൂഷണേ
ശുഭേ സന്ധൌ പ്രവേശേ ച വാമനാഡീ പ്രശസ്യതേ. ൨൮

അ—യാത്രാദാനവിവാഹങ്ങളിലും വസ്ത്രാലങ്കാരഭൂഷണത്തിലും ശുഭസന്ധിയിലെ പ്രവേശത്തിലും വാമനാഡി പ്രശംസിക്കപ്പെടുന്നു:

സാ—(വീട്ടിൽനിന്നു പുറപ്പെടുക) ഏതെങ്കിലും ദാനംചെയ്യുക, വിവാഹംചെയ്യുക വിശേഷാൽ വസ്ത്രം ആഭരണം മുതലായതു ധരിക്കുക, നല്ലകാര്യങ്ങളാസ്പദമാക്കി രണ്ടു പക്ഷക്കാരേ ഒരുമിച്ചു ചേർക്കുന്നതിന് ഒരുങ്ങുക ഈ ഘട്ടങ്ങളിൽ ഇടതുവശമുള്ള ശ്വാസം ശുഭകരമാകുന്നു.

ദേവേ ഗതേ പൃച്ഛതി വാമഭാഗം
സ്ഥിതോ നരോ ദക്ഷിണതോ യദിസ്യാൽ
വ്യത്യാസതോऽസ്മാദപി കൃച്ഛ്രസാദ്ധ്യം
വദന്തി സന്തഃ ഖലു രോഗജാതം. ൨൯

അ—ദേവൻ വാമഭാഗത്തെ ഗതനായിരിക്കുമ്പോൾ ദക്ഷിണത്തിൽ സ്ഥിതനായ

നരൻ പൃച്ഛിക്കുന്നു എങ്കിലും ഇതിൽനിന്നു വ്യത്യാസമായി ഭവിക്കുമെങ്കിലും രോഗജാതത്തെ കൃഛ്റസാദ്ധ്യമെന്നു സത്തുക്കൾ വദിക്കുന്നതന്നെ.

സാ—ഇടത്തുവശത്തു ശ്വാസസഞ്ചാരമുള്ളപ്പോൾ പ്രഷ്ടാവു വലത്തുഭാഗത്തുനിന്നു ചോദിക്കയും വലത്തുവശം ശ്വാസസഞ്ചാരമുള്ളപ്പോൾ ഇടത്തുവശംനിന്നു ചോദിക്കയും ചെയ്താൽ രോഗപ്രശ്നമാണെങ്കിൽ വളരെ പ്രയാസപ്പെട്ട പ്രതിവിധി ചെയ്തതിനുശേഷമേ രോഗം ശമിക്കയുള്ളു എന്നു പറയണം. മഹാന്മാരുടെ അഭിപ്രായം ഇപ്രകാരമാകുന്നു.

അന്തർഗ്ഗതേ പൃച്ഛതി പൃച്ഛകശ്ചേൽ
ദേവേ നരോ ജീവതി വീതരോഗഃ
തേനൈവ മാർഗ്ഗേണ ബഹിർഗ്ഗതേ ചേൽ
പരേതരാജസ്യ പുരീം പ്രയാതി. ൫൦

അ—ദേവൻ അന്തർഗ്ഗതനായിരിക്കുമ്പോൾ പൃച്ഛകൻ പൃച്ഛിക്കുന്നു എങ്കിൽ നരൻ വീതരോഗനായിട്ടു ജീവിക്കുന്നു. ആ മാർഗ്ഗത്തൂടെതന്നെ ബഹിർഗ്ഗതനായി ഭവിക്കുമെങ്കിൽ പരേതരാജന്റെ പുരിയെ പ്രയാണംചെയ്യുന്നു.

സാ—ശ്വാസം നാസാരന്ധ്രങ്ങളിൽക്കൂടി ഗതാഗതം ചെയ്കയാണല്ലോ പതിവു്. ശ്വാസം അകത്തേക്കു പ്രവേശിക്കുമ്പോൾ പൃച്ഛകൻ രോഗകാര്യത്തെക്കുറിച്ചു ചോദിച്ചു എങ്കിൽ രോഗശാന്തി വരുമെന്നും ദീർഘായുസ്സായിരിക്കുമെന്നും പറയണം. എന്നാൽ അകത്തേക്കു പ്രവേശിച്ച ശ്വാസം പ്രവേശിച്ച നാഡിയിൽക്കൂടിത്തന്നെ പുറത്തേക്കു പുറപ്പെടുകയാണെങ്കിൽ ആ രോഗി മരിക്കതന്നെ ചെയ്യും. ഉത്തരാർദ്ധത്തിനു് ഒരു പക്ഷാന്തരം കൂടിയുണ്ടു്. ശ്വാസം അകത്തേക്കു പ്രവേശിക്കുമ്പോൾ ചോദിക്കയാണെങ്കിൽ രോഗി ജീവിക്കുമെന്നാണല്ലോ പൂർവാർദ്ധത്തിന്റെ സാരം. ശ്വാസം വെളിയിലേക്കു പുറപ്പെട്ടപ്പോഴാണു് രോഗത്തെക്കുറിച്ചു ചോദിച്ചതെങ്കിൽ ആ രോഗി മരിക്കുന്നതാണു്. ഈ അർത്ഥകല്പനയ്ക്കു "തേനൈവ മാർഗ്ഗേണ" എന്നുള്ള പ്രയോഗത്തിനു ശരിയായ ഉപപത്തി കാണുന്നില്ല.

വാമേ വാ ദക്ഷിണേ ഭാഗേ പ്രശ്നശ്ചേദ്വായുസംയുതേ
ജീവേന്നരശ്ച നാരീ ച തഥാന്ധ്യാനപദ്ധതിഃ. ൫൧

അ—വാമമായോ ദക്ഷിണമായോ വായുസംയുതമായ ഭാഗത്തിൽ പ്രശ്നം ഭവിച്ചു എങ്കിൽ നരനും നാരിയും ജീവിക്കും. അന്ധ്യാനപദ്ധതി അപ്രകാരം പറയുന്നു.

സാ—രോഗി സ്ത്രീയോ പുരുഷനോ ആരായാലും ശ്വാസമുള്ള ഭാഗത്തുനിന്നു ദൂതൻ ദൈവജ്ഞനോടു രോഗത്തെക്കുറിച്ചു സംസാരിക്കയാണെങ്കിൽ അവരുടെ രോഗശമനം ഉണ്ടാകുമെന്നു പറയണം. പുരുഷനു വലത്തുവശവും സ്ത്രീയ്ക്കു ഇടത്തുവശവും സ്ഥിതിയും ശ്വാസത്തിന്റെ ആനുകൂല്യവുമുണ്ടായാൽ ശുഭമാണെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. ആ ഭേദം വിചാരിക്കേണ്ട. ശ്വാസമുള്ള ഭാഗത്തു് പൃച്ഛകന്റെ സ്ഥിതി സാമാന്യേന ശുഭപ്രദമാകുന്നു. ഇങ്ങനെ അന്ധ്യാനപദ്ധതിയിൽ പറഞ്ഞിട്ടുണ്ടു്.

യത്ര കുത്ര സ്ഥിതോ ദൂതഃ പൃഷ്ട്വാ പുനർദ്ദൂതസ്സമാരുതേ
സ്ഥിതസ്തിഷ്ഠതി ചേദ്രോഗീ ജീവത്യേവ ന സംശയഃ. ൫൨

അ—ദൂതൻ ഏതുഭാഗത്തോ സ്ഥിതനായി പൃച്ഛിച്ചിട്ടു് പിന്നെ സമാരുതമായ ഭാഗത്തിൽ സ്ഥിരനായി സ്ഥിതിചെയ്യുന്നു എങ്കിൽ രോഗി ജീവിക്കുന്നു. സംശയമില്ല.

സാ—പൃച്ഛകൻ ഇടത്തോ വലത്തോ ശ്വാസമുള്ള ഭാഗത്തോ ഇല്ലാത്ത ഭാഗത്തോ എവിടെനിന്നു ചോദിച്ചാലും വേണ്ടില്ല ചോദിച്ചതിനുശേഷം ശ്വാസഗതിയുള്ള ഭാഗത്തു് മാറി സ്വസ്ഥനായിരുന്നാൽ രോഗി നിശ്ചയമായും മരിക്കുന്നതല്ല.

അഗ്രേ വാമേഽപി ച യദ്യുപരി സ്ഥായിനാ പൃച്ഛ്യമാനം
ശുക്ലേ പക്ഷേ തദിഹ സകലം ലഭ്യതേ ചന്ദ്രചാരാൽ

പൃഷ്ടോഽധസ്ഥാന്നിയതമസിതേ ദക്ഷിണേ സ്ഥായിചാരാ-
ദാത്മാവസ്ഥാസദൃശമഖിലം പൃച്ഛകസ്യാപി വാച്യം. ൩൩

അ—ശുക്ലമായ പക്ഷത്തിൽ അഗ്രത്തിലും വാമത്തിലും ഉപരിഭാഗത്തിൽ സ്ഥായിയായിരിക്കുന്നവനാൽ യാതൊന്നു പൃച്ഛ്യമാനമായി ഭവിക്കുന്നു. അതു സകലവും ഇവിടെ ചന്ദ്രചാരം ഹേതുവായിട്ട് ലഭിക്കപ്പെടുന്നു. അസിതമായ പക്ഷത്തിൽ പൃഷ്ഠത്തിലും ദക്ഷിണത്തിലും അധോഭാഗത്തിൽ സ്ഥായിയായിരിക്കുന്നവനാൽ പൃച്ഛ്യമാനമായിരിക്കുന്നതു് നിയതമായിട്ടും ലഭിക്കപ്പെടുന്നു. ആത്മാവസ്ഥാസദൃശമാംവണ്ണം അഖിലവും പൃച്ഛകനും വാച്യമാകുന്നു.

സാ—പൃച്ഛകൻ മുൻപിലോ ഇടതുഭാഗത്തോ മുകളിലോനിന്നു ചോദിക്കയും അതു് വെളുത്ത പക്ഷത്തിലായിരിക്കയും അപ്പോൾ ശ്വാസം ഇടതുഭാഗമായി വരികയും ചെയ്താൽ പ്രശ്നത്തിനു വിഷയമായ ആഗ്രഹമെല്ലാം സാധിക്കുമെന്നു പറയണം. പൃച്ഛകൻ പുറകിലോ വലത്തോ താണഭാഗത്തോനിന്നു ചോദിക്കയും അതു് കറുത്ത പക്ഷത്തിലാകുകയും അപ്പോൾ ശ്വാസം വലത്തുഭാഗത്തു വരികയും ചെയ്താൽ മുൻപറഞ്ഞവണ്ണം ആഗ്രഹസിദ്ധി ഉണ്ടാകുമെന്നു പറയണം. അപ്പോൾ സുഖദുഃഖാദികളായ ഏതൊരവസ്ഥയാണോ ദൈവജ്ഞനുള്ളതു്, അതുപോലെ പ്രഷ്ടാവിന്റെ അവസ്ഥയേയും വിചാരിച്ചു പറയേണ്ടതാണ്. ശ്വാസംകൊണ്ടു് തനിക്കു പറയപ്പെട്ട ഫലങ്ങൾ യുക്തിപോലെ പ്രഷ്ടാവിനും പറയണമെന്ന് ഗ്രാഹ്യമാകുന്നു.

സ്നാനഭോജനനിദ്രാദിനിജകർമ്മസു യാദൃശഃ
ആത്മനോഽനുഭവസ്തേഷു താദൃശഃ പ്രഷ്ടുരുച്യതാം. ൩൪

അ—സ്നാനഭോജനനിദ്രാദിനിജകർമ്മങ്ങളിൽ ആത്മാവിന്റെ അനുഭവം യാദൃശമാകുന്നുവോ താദൃശമായിരിക്കുന്ന അനുഭവം പ്രഷ്ടാവിനും വചിക്കപ്പെടണം.

സാ—കഴിഞ്ഞ ശ്ലോകത്തിന്റെ നാലാംപാദംകൊണ്ടു് പറയപ്പെട്ടവയെ ഒന്നുകൂടി വിവരിക്കുന്നു. ഉണ്ണു് കുളി നിദ്ര മുതലായ തന്റെ നിത്യാനുഭവങ്ങളാൽ സുഖമോ ദുഃഖമോ അനുഭവിക്കുന്നതു് എന്നു് ഓർത്തിട്ടു അതുപോലെ പ്രഷ്ടാവിന്റെ കുളി ഊണു് ഉറക്കം മുതലായ അവസ്ഥകളേയും സുഖദുഃഖങ്ങളേയും പറയണം.

ശാസ്ത്രാന്തരമപീഹാസ്തി ദൂതദൈവവിദോർദ്ദശാ
യാദൃശീ താദൃശീ വാച്യാ ദശാ വ്യാധിമതാമിതി. ൩൫

അ—ദൂതദൈവവിത്തുകളുടെ ദശ യാദൃശിയായി ഭവിക്കുന്നു. താദൃശിയായിരിക്കും ദശ വ്യാധിമത്തുകൾക്കും വാച്യയാകുന്നു. എന്നിങ്ങനെ ഇവിടെയും ശാസ്ത്രാന്തരം ഭവിക്കുന്നു.

സാ—ദൂതനും ദൈവജ്ഞനും പ്രഷ്ടാവിന്റെ ഗുണദോഷനിരൂപണത്തിൽ പ്രതിപുരുഷന്മാരുമാകുന്നു. തന്റെ സ്ഥാനത്തുനിന്നു പ്രവൎത്തിക്കുന്നവരെന്നു താല്പൎയ്യം. അതിനാൽ തൽക്കാലം അവൎക്കുള്ള അനുഭവങ്ങൾ എല്ലാം പ്രഷ്ടാവിന്റെ അനുഭവത്തെ സൂചിപ്പിക്കുന്നവയാണ്. ആകയാൽ സുഖദുഃഖങ്ങളിൽ ദൈവജ്ഞനും ദൂതനും ഏതൊരവസ്ഥ അനുഭവിക്കുന്നുവോ അതുപോലെയുള്ള സുഖദുഃഖാവസ്ഥതന്നെ പ്രഷ്ടാവിനും പറയേണ്ടതാണ്. ഇങ്ങിനെ പറയണമെന്നുള്ളതിനു പല ശാസ്ത്രവചനങ്ങളുമുണ്ട്.

ഗർഭിണീദർശനേ വായുർദ്ദക്ഷിണേ ചേൽ പുമാൻ വധൂഃ
ഗർഭസ്ഥാ വാമഭാഗേ ചേദ്ദ്വയോരന്യോ ചേദസൽപ്രജാ. ൩൬

അ—ഗർഭിണീദർശനത്തിൽ വായു ദക്ഷിണത്തിലാണെങ്കിൽ ഗർഭസ്ഥയാകുന്ന പ്രജ പുമാനാകുന്നു. വാമത്തിലാകുന്നു എങ്കിൽ വധുവാകുന്നു. രണ്ടു ഭാഗങ്ങളിലും ഇല്ലെങ്കിൽ അസൽപ്രജയാകുന്നു.

സാ—ദൈവജ്ഞൻ ഒരു ഗർഭിണിയെ കണ്ടാൽ ശ്വാസപരീക്ഷചെയ്തു പ്രജയുടെ സ്ത്രീപുരുഷഭേദം അറിയാവുന്നതാണ്. ശ്വാസം വലതുവശമായിരുന്നാൽ പുരുഷനെ

ന്നും ഇടതുവശമാണെങ്കിൽ സ്ത്രീ എന്നും രണ്ടിലും ശരിയായ ശ്വാസഗതിയില്ലാതെ ശ്വാസം ഉൽദ്ധ്വമുഖമായി പോകുകയാണെങ്കിൽ പ്രജയ്ക്കു ജീവനില്ലാതെ പ്രസവിക്കുമെന്നും അറിയണം.

ഗൎഭേ മേ കിമിതി പ്രശ്നേ സവായൌ ഗൎഭിണീ യദി
പുമാൻ സ്ത്രീ വീരണേ ഭാഗേ യുഗ്മം വായുൎദ്വയോൎയ്യദി ൫൭

അ—എന്റെ ഗൎഭത്തിൽ എന്തൊരു പ്രജയാകുന്നു എന്നുള്ള പ്രശ്നത്തിൽ ഗൎഭിണി സവായുവായ ഭാഗത്തിലാണെങ്കിൽ പുമാൻ എന്നും വീരണമായ ഭാഗത്തിലാണെങ്കിൽ സ്ത്രീ എന്നും രണ്ടുകളിലും വായു ഉണ്ടെങ്കിൽ യുഗ്മം എന്നും വാച്യമാകുന്നു.

സാ—ഒരു ഗൎഭിണി ദൈവജ്ഞനോടു് എന്റെ ഗൎഭത്തിലുള്ള പ്രജ സ്ത്രീയോ പുരുഷനോ എന്നിങ്ങനെ ചോദിച്ചാൽ അപ്പോൾ ആ ഗൎഭിണി ശ്വാസസഞ്ചാരമുള്ള ഭാഗത്താണ നിന്നു ചോദിച്ചതെങ്കിൽ പ്രജ പുരുഷനാണെന്നും ശ്വാസമില്ലാത്ത ഭാഗത്തു നില്ക്കയാണെങ്കിൽ സ്ത്രീയാണെന്നും രണ്ടു മൂക്കിലും തുല്യമായി പുറപ്പെടുകയാണെങ്കിൽ ഗൎഭത്തിൽ ഒരു സ്ത്രീപ്രജയും ഒരു പുരുഷപ്രജയുമുണ്ടെന്നും പറയണം. ഇതു് ഗൎഭിണി ചോദിക്കുന്നില്ലെങ്കിൽ പറയേണ്ടതും കഴിഞ്ഞ പദ്യംകൊണ്ടു് ഗൎഭിണിയെ കണ്ടാൽ പരീക്ഷിച്ചറിയേണ്ടതുമാണു്.

വായോരാകാശസഞ്ചാരോ ഗൎഭച്ഛിദ്രസ്യ സൂചകഃ
പൃഷ്ട്വാ സവായാവന്യത്ര സ്ഥിതൌ ചാസൽപ്രജാം വദേൽ.

അ—വായുവിന്റെ ആകാശസഞ്ചാരം ഗൎഭച്ഛിദ്രത്തിന്റെ സൂചകമാകുന്നു. സവായുവായിരിക്കുന്ന ഭാഗത്തുനിന്നു പൃച്ഛിച്ചിട്ടു മറെറാരു ഭാഗത്തു് സ്ഥിതി സതിയായിരിക്കുമ്പോൾ അസൽപ്രജയേയും വദിക്കണം.

സാ—ഗൎഭിണിയുടെ ചോദ്യസമയം ശ്വാസം ആകാശരൂപമാണെങ്കിൽ ഗൎഭം അലസിപ്പോകുമെന്നും വായുസഞ്ചാരമുള്ള ഭാഗത്തുനിന്നു് ചോദിച്ചിട്ടു് ശ്വാസമില്ലാത്ത ഭാഗത്തു മാറി ഇരിക്കുന്നുവെങ്കിൽ ജീവനില്ലാത്ത പ്രജയെ പ്രസവിക്കുമെന്നും പറയണം.

നിൎഗ്ഗത്യ ശശിനാ ഗേഹാൽ പ്രാപ്യം പ്രാപ്തസ്യ ഭാനുനാ
കാൎയ്യസ്യ ദുൎല്ലഭസ്യാപി ലാഭഃ സ്യാദപ്രയത്നതഃ. ൫൯

അ—ശശിയെക്കൊണ്ടു് ഗേഹത്തിൽനിന്നു നിൎഗ്ഗമിച്ചു് ഭാനുവിനെക്കൊണ്ടു് പ്രാപ്യത്തെ പ്രാപ്തനായവന്നു് ദുൎല്ലഭമായിരിക്കുന്ന കാൎയ്യത്തിന്റെ ലാഭവും പ്രയത്നം കൂടാതെ ഭവിക്കും.

സാ—ഇടതുവശംകൂടി ശ്വാസമുള്ളപ്പോൾ വീട്ടിൽനിന്നും പുറപ്പെട്ടു് വലതുവശം ശ്വാസമുള്ള സമയം എത്തേണ്ട ദിക്കിൽ എത്തിയാൽ കാൎയ്യം വളരെ അസാദ്ധ്യമായിരുന്നാലും പ്രയാസം കൂടാതെ സാധിപ്പാൻ ഇടവരുന്നതാണു്.

രിപോരാഗമനപ്രശ്നേ വാമഗേ മാതരിശ്വനി
നാഗമോऽന്യഥാസിദ്ധൈവ തദാഗതിരതോऽന്യഥാ. ൬൦

അ—രിപുവിന്റെ ആഗമനപ്രശ്നത്തിൽ മാതരിശ്വാവു് വാമഗനായിരിക്കുമ്പോൾ ആഗമമില്ല. ഇതിങ്കൽനിന്നു വിപരീതമായാൽ തദാഗതി അനന്യഥാസിദ്ധതന്നെയാണു്.

സാ—തന്റെ നേരേ ശത്രു യുദ്ധത്തിനോ മറേറാ വരുമോ എന്നു ചോദിച്ചാൽ ദൈവജ്ഞൻ തന്റെ അപ്പോഴത്തെ ശ്വാസം വാമഭാഗത്തിലാണെങ്കിൽ ശത്രു വരികയില്ലെന്നും വലതുഭാഗത്താണെങ്കിൽ വരുമെന്നും പറയണം. ഇതു കേവലം യുദ്ധപ്രശ്നത്തിനല്ലതാണെങ്കിലും മത്സരവിഷയമായ മററു പ്രശ്നങ്ങളിലും ഉപയോഗിക്കാവുന്നതാണു്.

അങ്കയുദ്ധമമൈതസ്മിൻ ജയോ വാ കിം പരാജയഃ
പ്രശ്നോऽയം പൂൎണ്ണഭാഗേ ചേൽ ജയോऽന്യത്ര പരാജയഃ. സ്ഥ

അ—എനിക്ക് ഈ അങ്കയുദ്ധത്തിൽ ജയമോ പരാജയമോ എന്നുള്ള പ്രശ്നം ഭവിക്കുന്നുവെങ്കിൽ പൂർണ്ണഭാഗത്തിലാകുന്നുവെങ്കിൽ ജയവും അന്യഭാഗത്തിലാകുന്നുവെങ്കിൽ പരാജയവും വാച്യമാകുന്നു.

സാ—എനിക്ക് ഈ ചെയ്യാൻപോകുന്ന അങ്കയുദ്ധത്തിൽ (കളരിയിൽവച്ച് പരീക്ഷണാർത്ഥം ചെയ്യുന്ന ഒരുതരം യുദ്ധം) ജയമാണോ തോൽവിയാണോ ഉണ്ടാകുന്നത് എന്നു ദൈവജ്ഞനോടു ചോദിക്കുമ്പോൾ പ്രഷ്ടാവ് ശ്വാസസഞ്ചാരമുള്ള ഭാഗത്തു നില്ക്കുകയാണെങ്കിൽ ജയം സിദ്ധിക്കുമെന്നും ശ്വാസമില്ലാത്ത ഭാഗത്തു നില്ക്കുകയാണെങ്കിൽ തോൽവിയാണെന്നും പറയണം.

സന്നഹനം നിർഗ്ഗമനം ഖല്ലൂരികാരോഹണഞ്ച ശുഭമിഡയാ
പിംഗലയാ പുനരിതരം പ്രഹരതി യദി വാമഗം ജയോ നിയതഃ. ൩൨

അ—സന്നഹനവും നിർഗ്ഗമനവും ഖല്ലൂരികാരോഹണവും ഇഡകൊണ്ടു ശുഭമാകുന്നു. പിംഗലകൊണ്ടാകട്ടെ വാമഗനായിരിക്കുന്ന ഇതരനെ പ്രഹരിക്കുന്നു എങ്കിൽ ജയം നിയതമാകുന്നു.

സാ—യുദ്ധത്തിനൊരുങ്ങുന്നതും യാത്രതിരിക്കുന്നതും കളരിയിൽ പ്രവേശിക്കുന്നതും ഇടത്തുഭാഗത്തുകൂടി ശ്വാസസഞ്ചാരമുള്ള സമയമാണു വേണ്ടതു്. അങ്ങനെ ചെയ്തിട്ടു് വലതുഭാഗത്തു ശ്വാസസഞ്ചാരം വരുമ്പോൾ തന്റെ ശത്രുവിനെ ഇടത്തുവശത്താക്കി യുദ്ധം ചെയ്താൽ തനിക്കു കണിശമായും ജയിക്കാൻ കഴിയും. പണ്ടു് ഈ മാതിരി യുദ്ധം കേരളം മുഴുക്കെ നടപ്പായിരുന്നു.

ഇഡയാപ്യാരൂഢവതഃ ഖല്ലൂരികാമേനയൈവ പുനരപി ചേൽ
ചരതി മരുന്നൈവ ജയഃ പ്രാഗുദഗ്വാ സ്ഥിതിയതാം തദാ തസ്യാം. ൩൩

അ—ഇഡകൊണ്ടു ഖല്ലൂരികയെ ആരൂഢവാനായവനും പിന്നെയും മരുത്തു് ഇടത്തുടെത്തന്നെ ചരിക്കുന്നുവെങ്കിൽ ജയം ഇല്ലതന്നെ. അപ്പോൾ അതിൽ കിഴക്കോ വടക്കോ ആയി സ്ഥിതിചെയ്ക എന്നുള്ളതുണ്ടാകണം.

സാ—ഇടത്തുവശത്തു ശ്വാസസഞ്ചാരമുള്ളപ്പോൾ കളരിയിൽ പ്രവേശിച്ചാൽ പിന്നെയും ശ്വാസം ഇടത്തുവശംതന്നെ സഞ്ചരിച്ചുകൊണ്ടിരിക്കയാണെങ്കിൽ ആ കളരിയിൽ കിഴക്കോ വടക്കോ മാറി ഒതുങ്ങി ഇരുന്നുകൊള്ളണം. ശ്വാസഗതി വലത്തുവശം വരുന്ന അവസരം നോക്കി യുദ്ധംചെയ്തുകൊള്ളണമെന്നു താല്പര്യം.

വാ—ഏതൽ ശ്വാസാവസ്ഥാവിഷയം.

അ—ഇതു് ശ്വാസാവസ്ഥാവിഷയമാകുന്നു.

സാ—ഇവിടെ "കാര്യം ശ്വാസപരീക്ഷണം" എന്നുതുടങ്ങി കഴിഞ്ഞ പദ്യംവരെ പറഞ്ഞിട്ടുള്ളതു് ശ്വാസത്തിന്റേയും അവസ്ഥയുടേയും ശുഭാശുഭനിരൂപണമാകുന്നു. ഇനി മുൻപറഞ്ഞ ക്രമം അനുസരിച്ച് സ്പർശനത്തെക്കുറിച്ചു പറയുന്നു.

പ്രഷ്ടാ വക്ഷോദേശേ സ്പൃശേദ്യദി ക്ഷിപ്രമീപ്സിതം ലഭതേ
മംഗലവസ്തുനി ച തഥാ വിപരീതം ഫലമമംഗലസ്പർശേ. ൩൪

അ—പ്രഷ്ടാവ് വക്ഷോദേശത്തിൽ സ്പർശിക്കുമെങ്കിൽ വേഗേന ഈപ്സിതത്തെ ലഭിക്കുന്നു. മംഗലവസ്തുവിങ്കൽ സ്പർശിക്കുമെങ്കിൽ അപ്രകാരംതന്നെ. അമംഗലസ്പർശത്തിലുള്ള ഫലം വിപരീതമാകുന്നു. ഇനി സ്പർശനക്രമമാണല്ലോ പറവാൻ പോകുന്നതു്.

സാ—പൃച്ഛകൻ ദൈവജ്ഞനോട്ട് അഭീഷ്ടകാര്യത്തെക്കുറിച്ചു ചോദിക്കുമ്പോൾ തന്റെ മാറിടത്തിലോ സ്വർണ്ണം കണ്ണാടി മുതലായ ഉത്തമപദാർത്ഥങ്ങളിലോ സ്പർശിക്കുന്നുവെങ്കിൽ തന്റെ ആഗ്രഹനിവൃത്തി വേഗേന വരുമെന്നു് പൃച്ഛകനോടു പറയണം. ഉലക്ക, മുറം മുതലായ അനിഷ്ടപദാർത്ഥങ്ങളെ സ്പർശിച്ചുകൊണ്ടു ചോദിക്കുന്നുവെങ്കിൽ ഇഷ്ടകാര്യസാദ്ധ്യം ഒരിക്കലും ഉണ്ടായിരിക്കുന്നതല്ലെന്നറിയണം.

സംസ്പൃശൻ നാഭിനാസാസ്യകേശരോമനഖദന്തഗുഹ്യാൻ
ഗുഹ്യപൃഷ്ഠസ്തനഗ്രീവാജഠരാനാമികാംഗുലീഃ.
രന്ധ്രാണാമപി നവകം കരപാദയോസ്തലം ച സർവ്വപർവ്വാണി
പ്രഷ്ടാ ലഭതേƽനിഷ്ടം നിമ്നസ്പർശ് തഥൈവ വിജ്ഞേയം. ൩൩

അ—നാഭിനാസാസ്യകേശരോമനഖദന്തങ്ങളേയും ഗുഹ്യപൃഷ്ഠസ്തനഗ്രീവാജഠരാനാമികാംഗുലികളേയും രന്ധ്രങ്ങളുടെ നവകത്തേയും കരചരണതലത്തേയും സർവ്വപർവ്വങ്ങളേയും സംസ്പൃശന്നായ പ്രഷ്ടാവു് അനിഷ്ടത്തെ ലഭിക്കുന്നു. നിമ്നസ്പർശം സംഭവിച്ചിരിക്കുമ്പോഴും അപ്രകാരം വിജ്ഞേയമാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു ചോദിക്കുന്ന സമയം നാഭി, മൂക്ക്, വായ്, തലമുടി, രോമം, നഖം, പല്ലു്, ഗുഹ്യപ്രദേശം, മുല, കഴുത്ത്, വയറു്, മോതിരവിരലു്, നവദ്വാരങ്ങൾ കൈകാലു് ഇതുകളുടെ തലം, ഞെരിയാണി, മുട്ടു മുതലായ സന്ധിപ്രദേശങ്ങൾ മററു താണപ്രദേശങ്ങൾ ഇവിടെ എവിടെയോ സ്പർശിക്കുന്നെങ്കിൽ ഇഷ്ടസാദ്ധ്യം ഉണ്ടാകുന്നതല്ല. സ്പർശനവിഷയമായി മററുചില വിശേഷവിധികൾ ഉണ്ടു്. അവയും ഇവിടത്തന്നെ വിവരിക്കുന്നുണ്ടു്.

പ്രാഗാദിദിക്ഷു മൂർദ്ധാദിഷ്വഷ്ടാംഗേഷ്വപ്യമീ ച സ്ഥിതാഃ
ധ്വജാദ്യാസ്തത്സ്ഥിതിസ്പർശഫലമപ്യത്ര കഥ്യതേ. ൩൪

അ—പ്രാഗാദിദിക്കുകളിലും മൂർദ്ധാദികളായ എട്ടു് അംഗങ്ങളിലും ധ്വജാദ്യങ്ങൾ സ്ഥിതങ്ങളാകുന്നു. ഇവിടെ തൽസ്ഥിതിസ്പർശഫലവും കഥിക്കപ്പെടുന്നു.

സാ—കിഴക്കു മുതലായ ൮ ദിക്കുകളിലും മൂർദ്ധാവു മുതലായ ൮ അവയവങ്ങളിലും ധ്വജം ധൂമം മുതലായ ൮ യോനികൾ സ്ഥിതിചെയ്യുന്നുണ്ടു്. ഒരു യോനിദിക്കിൽനിന്നു ഒരു അവയവയോനിയിൽ സ്പർശിച്ചാൽ ഉള്ള ഫലം ക്രമേണ പറവാൻ പോകുന്നു.

ധ്വജോ ധൂമശ്ച സിംഹശ്ച സാരമേയോ വൃഷഃ ഖരഃ
ദന്തീ കാകഃ ക്രമാദേതേ ദിശാസൈന്ദ്ര്യാദിഷു സ്ഥിതാഃ. ൩൫

അ—ധ്വജവും, ധൂമവും, സിംഹവും, സാരമേയവും, വൃഷവും, ഖരവും, ദന്തിയും കാകനും ക്രമത്താലെ ഇതുകൾ ഐന്ദ്ര്യാദികളായ ദിശകളിൽ സ്ഥിതങ്ങളാകുന്നു.

സാ—ധ്വജം ധൂമം മുതലായ യോനികൾ ക്രമേണ കിഴക്കു അഗ്നികോണു്, തെക്കു നിരൃതികോണു്, പടിഞ്ഞാറു വായുകോണു്, വടക്കു ഈശകോണു് ഈ ദിക്കുകളിൽ സ്ഥിതിചെയ്യുന്നു. ഇതുകൊണ്ടു നാലു ദിക്കുകളിൽ ധ്വജം സിംഹം വൃഷം ഗജം ഇങ്ങനെയുള്ള ശുഭയോനികളും അഗ്നിദിക്കു മുതലായ ൪ കോണുകളിൽ ക്രമേണ ധൂമം സാരമേയം (ശ്വാവു്) ഖരം (കഴുത) കാകൻ ഈ ൪ അനിഷ്ടയോനികളുമാണു് സ്ഥിതി ചെയ്യുന്നതെന്നു ഗ്രാഹ്യമാകുന്നു.

മൂർദ്ധ്നി ധ്വജോ ഘ്രാണപുടേ തു ധൂമ-
ശ്ചാസ്യേ ഹരിഃ ശ്രോത്രദേശഃ ശ്വസംജ്ഞഃ
കണ്ഠേ വൃഷഃ പാണിയുഗേ ഖരശ്ച
ഗജശ്ച ഹൃദ്യംഘ്രിയുഗേ ച കാകഃ. ൩൬

അ—മൂർദ്ധാവിൽ ധ്വജവും, ഘ്രാണപുടത്തിൽ ധൂമവും, ആസ്യത്തിൽ ഹരിയും ശ്രോത്രദിക്കുകളിൽ ശ്വസംജ്ഞനും, കണ്ഠത്തിൽ വൃഷവും, പാണിയുഗത്തിൽ ഖരവും ഹൃത്തിൽ ഗജവും അംഘ്രിയുഗത്തിൽ കാകനും സ്ഥിതിചെയ്യുന്നു.

സാ—൮ ദിക്കുകളിൽ ൮ യോനികളെ കല്പിച്ചുവല്ലോ. അതുപോലെ ശരീരത്തിന്റെ ൮ അവയവങ്ങളിലും ൮ യോനികൾ സ്ഥിതിചെയ്യുന്നുണ്ടു്. അവയെ ക്രമേണ പറയുന്നു. മൂർദ്ധാവിൽ ധ്വജയോനിയും, മൂക്കിൽ ധൂമയോനിയും, മുഖത്തിൽ സിംഹയോനിയും, കണ്ണിലും ചെവിയിലും ശ്വായോനിയും, കഴുത്തിൽ വൃഷയോനിയും, കൈകളിൽ

ഖരയോനിയും, ഹൃദയത്തിൽ ഗജയോനിയും, കാലുകളിൽ കാകയോനിയും സ്ഥിതിചെയ്യുന്നു. വ്യ ദിക്കുകളിലായി വ്യ യോനികളെ കല്പിച്ചിട്ടുണ്ടല്ലോ. ഇവയിൽ എവിടെയെങ്കിലും നിന്നു അവയവയോനികളിൽ എവിടെയെങ്കിലും സ്പൎശിച്ചാൽ അവയ്ക്കുള്ള ഫലങ്ങളെയാണ് ഇനി പറയാൻപോകുന്നതു്. ഇതാണ് ഈ യോനിയെക്കൊണ്ടുള്ള പ്രയോജനം.

ധ്വജസിംഹവൃഷേഭാനാം സ്പൎശനേ ഫലം ക്രമാൽ
ധനഗോയാനഭൂഷാണാം ലാഭഃ പ്രാഗ്ദിശി തിഷ്ഠതഃ. ൧൦

അ—പ്രാഗ്ദിക്കിങ്കൽ തിഷ്ഠനായിരിക്കുന്നവൻെറ ധ്വജസിംഹവൃഷഭങ്ങളുടെ സ്പൎശനം ഹേതുവായിട്ടു ക്രമേണ ധനഗോയാനഭൂഷകളുടെ ലാഭം ഫലമെന്നു വാച്യമാകുന്നു.

സാ—കിഴക്കേ ദിക്കു് ധ്വജയോനിസ്ഥാനമാണല്ലോ. ഇവിടെനിന്നു ധ്വജയോനിസ്ഥാനമായ മൂൎദ്ധാവിൽ സ്പൎശിച്ചാൽ ധനലാഭവും, സിംഹയോനിസ്ഥാനമായ മുഖത്തു സ്പൎശിച്ചാൽ പശുക്കളുടെ ലാഭവും, വൃഷയോനിസ്ഥാനമായ കഴുത്തിൽ സ്പൎശിച്ചാൽ പല്ലക്കു തോണി മുതലായ യാനസാധനങ്ങളുടെ ലാഭവും, ഗജയോനിസ്ഥാനമായ ഹൃദയത്തിൽ സ്പൎശിച്ചാൽ ആഭരണലാഭവും ഫലമാകുന്നു.

രിപുനാശേന്ദിരാപുത്രസുഹൃല്ലാഭാഃ ഫലം ക്രമാൽ
സിംഹോക്ഷഗജകേതൂനാം സിംഹസ്ഥസ്യാഭിമൎശനേ. ൧൧

അ—സിംഹസ്ഥനായിരിക്കുന്നവൻെറ സിംഹോക്ഷഗജകേതുക്കളുടെ അഭിമൎശനത്തിൽ ക്രമേണ രിപുനാശേന്ദിരാപുത്രസുഹൃല്ലാഭങ്ങൾ ഫലമെന്നു വാച്യമാകുന്നു. പ്രഷ്ടാവു സിംഹയോനിസ്ഥാനമായ തെക്കേ ദിക്കിൽനിന്നു സിംഹയോനിയുടെ സ്ഥാനമായ മുഖത്തു സ്പൎശിച്ചാൽ ശത്രുനാശവും വൃഷയോനിയുടെ സ്ഥാനമായ കഴുത്തിൽ സ്പൎശിച്ചാൽ ഐശ്വൎയ്യസമ്പത്തും ഗജയോനിസ്ഥാനമായ ഹൃദയത്തിൽ സ്പൎശിച്ചാൽ സന്താനലാഭവും, കേതുയോനിസ്ഥാനമായ മൂൎദ്ധാവിൽ സ്പൎശിച്ചാൽ ബന്ധുജനലാഭവും ഫലമാകുന്നു:

വൃഷേഭധ്വജസിംഹാനാം വൃഷസ്ഥസ്യാഭിമൎശനേ
വൃഷവാഹനഭാൎയ്യാപ്തിൎമ്മിത്രാപ്തിശ്ച ഭവേൽ ക്രമാൽ. ൧൨

അ—വൃഷസ്ഥൻെറ വൃഷേഭധ്വജസിംഹങ്ങളുടെ അഭിമൎശനത്തിൽ ക്രമേണ വൃഷവാഹനഭാൎയ്യാപ്തിയും, മിത്രാപ്തിയും വാച്യമാകുന്നു.

സാ—വൃഷയോനിദിക്കായ പടിഞ്ഞാറുനിന്നു വൃഷയോനിസ്ഥാനമായ കണ്ഠത്തെ സ്പൎശിച്ചാൽ കാളയുടെ ലാഭവും, ഗജയോനിയുടെ സ്ഥാനമായ ഹൃദയത്തിൽ സ്പൎശിച്ചാൽ കുതിര മുതലായ വാഹനങ്ങളുടെ ലാഭവും, ധ്വജയോനിയുടെ സ്ഥാനമായ മൂൎദ്ധാവിൽ സ്പൎശിച്ചാൽ ഭാൎയ്യാലാഭവും, സിംഹയോനിയുടെ സ്ഥാനമായ മുഖത്തിൽ സ്പൎശിച്ചാൽ ബന്ധുലാഭവും ഫലമാകുന്നു.

ദന്തിധ്വജമൃഗേന്ദ്രാക്ഷ്ണാം ഗജസ്ഥസ്യാഭിമൎശനേ
ഗജഭൂഷാസുഹൃൽപുത്രലാഭഃ പ്രഷ്ടുഃ ക്രമാദ് ഭവേൽ. ൧൩

അ—ഗജസ്ഥനായ പ്രഷ്ടാവിൻെറ ദന്തിധ്വജമൃഗേന്ദ്രോക്ഷാക്കളുടെ അഭിമൎശനത്തിൽ ക്രമേണ ഗജഭൂഷാസുഹൃൽപുത്രലാഭം വാച്യമാകുന്നു.

സാ—പൃച്ഛകൻ ഗജദിക്കായ വടക്കുനിന്നു ചോദിക്കയും അപ്പോൾ ഗജയോനിസ്ഥാനമായ ഹൃദയത്തിൽ സ്പൎശിക്കയും ചെയ്താൽ ആന മുതലായ വിശേഷവാഹനങ്ങളുടെ ലാഭവും, ധ്വജയോനിസ്ഥാനമായ മൂൎദ്ധാവിൽ തൊടുകയാണെങ്കിൽ ഭൂഷണലാഭവും സിംഹയോനിസ്ഥാനമായ മുഖത്തു സ്പൎശിക്കയാണെങ്കിൽ ബന്ധുലാഭവും വൃഷയോനിസ്ഥാനമായ കഴുത്തിൽ സ്പൎശിക്കയാണെങ്കിൽ പുത്രലാഭവും ഫലമാകുന്നു.

ധൂമസ്ഥിതസ്യ ധൂമാദികോണസംസ്ഥാഭിമൎശനേ
മൃത്യുഃ ക്ലേശോ വ്രതാപായോ ഭൎത്തൃവ്യാപൽ ഫലം ക്രമാൽ.

അ—ധൂമസ്ഥിതൻെറ ധൂമാദികോണസംസ്ഥാഭിമൎശനത്തിൽ മൃത്യുവും ക്ലേശവും വ്രതാപായവും ഭൎത്തൃവ്യാപത്തും ആകുന്ന ഫലം ക്രമേണ വാച്യമാകുന്നു.

സാ—ധൂമയോനിദിക്കായ അഗ്നികോണിൽനിന്നു ചോദിക്കുമ്പോൾ ധൂമയോനിസ്ഥാനമായ മൂക്കിൽ സ്പർശിക്കുന്നെങ്കിൽ മൃത്യുവും, ശ്വായോനിസ്ഥാനമായ ചെവികളേയും കണ്ണുകളേയും സ്പർശിക്കുന്നെങ്കിൽ ദുഃഖവും ഖരയോനിസ്ഥാനമായ കൈകളിൽ സ്പർശിക്കുന്നെങ്കിൽ വ്രതഭംഗവും കാകയോനിസ്ഥാനമായ കാലുകളിൽ സ്പർശിക്കുന്നെങ്കിൽ ഭരണീയന്മാരായ ജനങ്ങൾക്ക് ആപത്തും ഫലമാകുന്നു.

ശ്വാരൂഢസ്യ തദാദീനാം ചതുർണ്ണാം സ്പർശനേ ഭവേൽ
വ്യാധിരാത്മജനാശശ്ച നാനാവ്യാപൽ സുഹൃന്മൃതിഃ. ൌ

അ—ശ്വാരൂഢന്റെ തദാദികളായ ൪ സ്ഥാനങ്ങളുടെ അഭിമർശനത്തിൽ വ്യാധിയും ആത്മജനാശവും നാനാവ്യാപത്തും സുഹൃന്മൃതിയും ക്രമേണ ഭവിക്കും.

സാ—പ്രഷ്ടാവു ശ്വായോനിദിക്കായ നിരൃതികോണിൽനിന്നു ചോദിക്കയും അപ്പോൾ ശ്വായോനിസ്ഥാനമായ ചെവി, കണ്ണ് ഇതുകളെ സ്പർശിക്കയും ചെയ്താൽ വ്യാധിദുഃഖവും ഖരയോനിസ്ഥാനമായ കൈകളെ സ്പർശിച്ചാൽ പുത്രനാശവും കാകയോനിസ്ഥാനമായ കാലുകളെ സ്പർശിച്ചാൽ പലതരത്തിൽ ആപത്തും ധൂമയോനിസ്ഥാനമായ മൂക്കിൽ സ്പർശിച്ചാൽ ബന്ധുജനങ്ങളുടെ മരണവും ഫലമാകുന്നു.

ഖരസ്ഥിതസ്യ തൽപൂൎവ്വചതുഷ്കസ്പർശനേ ഫലം
വിവാദോ ഗോഹതിശ്ശസ്ത്രഭംഗോ ഭാൎയ്യാഗദഃ ക്രമാൽ. നെ

അ—ഖരസ്ഥിതന്റെ തൽപൂൎവ്വചതുഷ്കസ്പർശനത്തിൽ വിവാദവും ഗോഹതിയും ശസ്ത്രഭംഗവും ഭാൎയ്യാഗദവും ക്രമേണ ഫലമെന്നു വാച്യമാകുന്നു.

സാ—പ്രഷ്ടാവ് ഖരയോനിദിക്കായ വായുകോണിൽ നിന്നു ചോദിക്കയും അപ്പോൾ ഖരയോനിസ്ഥാനമായ കയ്യിൽ സ്പർശിക്കയും ചെയ്താൽ വാദപ്രതിവാദം മുതലായ മത്സരവും കാകയോനിസ്ഥാനമായ കാലിൽ സ്പർശിക്കുന്നെങ്കിൽ നാല്ക്കാലിനഷ്ടവും ധൂമയോനിസ്ഥാനമായ മൂക്കിൽ സ്പർശിക്കുന്നെങ്കിൽ ആയുധംകൊണ്ടു വ്രണപ്പെടുകയും ശ്വായോനിസ്ഥാനമായ ചെവി കണ്ണ് ഇതുകളെ സ്പർശിക്കുന്നെങ്കിൽ ഭാൎയ്യയ്ക്കു രോഗദുഃഖവും ഫലമാകുന്നു.

കാകസ്ഥസ്യ ച കാകാദിചതുഷ്കസ്പർശനേ ഭവേൽ
ബന്ധുനാശോ വപുർഭംഗോ ഭൃതിർനീചാൽ സുതക്ഷയഃ. ൌ

അ—കാകസ്ഥന്റെ കാകാദിചതുഷ്കസ്പർശത്തിൽ ക്രമേണ ബന്ധുനാശവും വപുർഭംഗവും നീചനിൽനിന്നു ഭൃതിയും സുതക്ഷയവും വാച്യമാകുന്നു.

സാ—പ്രഷ്ടാവ് കാകയോനിദിക്കായ ഈശാനകോണിൽ സ്ഥിതിചെയ്തു ചോദിക്കയും അപ്പോൾ കാകയോനിസ്ഥാനമായ കാലിൽ സ്പർശിക്കയും ചെയ്താൽ ബന്ധുക്കൾക്കു നാശവും ധൂമയോനിസ്ഥാനമായ മൂക്കിൽ സ്പർശിക്കയാണെങ്കിൽ ശരീരത്തിന് ഉടിവ് മുറിവ് മുതലായവ സംഭവിക്കയും ശ്വായോനിസ്ഥാനമായ ചെവി കണ്ണ് ഇതുകളെ സ്പർശിച്ചാൽ നീചജനങ്ങൾ മൂലമായി മരണവും ഖരയോനിസ്ഥാനമായ കയ്യിൽ സ്പർശിച്ചാൽ സന്താനനാശവും ഫലമാകുന്നു.

ധൂമശ്വാഖരകാകസ്പൃഗ് ധ്വജസിംഹവൃഷേഭഗഃ
വിപരീതോഽഥവാ യായാദത്യന്തം ന ശുഭാശുഭം. വ്വ

അ—പ്രഷ്ടാവ് ധ്വജസിംഹവൃഷേഭഗനായിട്ട് ധൂമശ്വാഖരകാകസ്പൃക്കായി ഭവിക്കുന്നുവെങ്കിലും അഥവാ വിപരീതനായി ഭവിക്കുന്നു എങ്കിലും അത്യന്തമായ ശുഭാശുഭത്തെ യാനംചെയ്യുന്നില്ല.

സാ—ധ്വജം സിംഹം വൃഷം ഗജം ഈ ശുഭയോനികളുടെ സ്ഥാനമായ കിഴക്ക് തെക്ക് പടിഞ്ഞാറ് വടക്ക് ഈ ദിക്കുകളിൽ നിന്നിട്ട് ധൂമം, ശ്വാവ്, ഖരം, കാകൻ ഈ അശുഭയോനികളുടെ സ്ഥാനമായ മൂക്കിലോ, ചെവി, കണ്ണ് ഇതുകളേയോ കയ്യിനേയോ കാലിനേയോ തൊട്ടുകൊണ്ടു ചോദിക്കുന്നുവെങ്കിൽ വലിയ ഗുണങ്ങളോ ദോഷ

ങ്ങളോ ഉണ്ടാകുന്നതല്ല. ഗുണദോഷസാമ്യമെന്നു സാരം. ഇതുപോലെ ധൂമം, ശ്വാവ്, ഖരം, കാകൻ ഈ യോനികളുടെ ദിക്കായ മിഥുനം കന്നി; ധനു, മീനം ഈ കോണുകളിൽ പ്രഷ്ടാവു സ്ഥിതിചെയ്തുകൊണ്ടു ചോദിക്കയും അപ്പോൾ ധ്വജാദിശുഭയോനികളുടെ സ്ഥാനമായ ശിരസ്സ്, മുഖം, കഴുത്ത്, ഹൃദയം ഈ സ്ഥാനങ്ങളിൽ സ്പർശിച്ചുകൊണ്ടു ചോദിക്കയും ചെയ്താലും വലിയ ഗുണമോ ദോഷമോ ഉണ്ടാകുന്നതല്ല. പ്രഷ്ടാവു് ദൈവജ്ഞനോടു് അഭീഷ്ടകാര്യം പറയുമ്പോൾ സ്വയമുദ്ബുദ്ധയായി ഉണ്ടാകുന്ന പ്രഷ്ടാവിൻെറ സ്പർശനത്തെയാണ് ഇവിടെ പറഞ്ഞിട്ടുള്ളതു്. ഈവക ഫലങ്ങൾ കഴിഞ്ഞതോ വരാനുള്ളതോ എന്നു നിർണ്ണയിക്കേണ്ടതു് ആവശ്യമാണല്ലോ. മനുഷ്യരുടെ ഇടതുവശം ദൃശ്യാർദ്ധവും വലതുവശം അദൃശ്യാർദ്ധവുമാണ്. പ്രഷ്ടാവിൻെറ ദൃശ്യാർദ്ധഭാഗത്തിലാണ് സ്പർശിച്ചതെങ്കിൽ കഴിഞ്ഞ ഫലങ്ങളാണെന്നും അദൃശ്യാർദ്ധത്തിങ്കലുള്ള അവയവങ്ങളിലാണ് സ്പർശിച്ചതെങ്കിൽ വരാനുള്ള ഫലങ്ങളാണെന്നും പറയണം. കൂടാതെ "മുക്തപ്രാപ്യൈഷ്യസൂര്യാസ്യഫലം ദിഗ്വശതഃ വിധം" ഇത്യാദി പദ്യങ്ങളെക്കൊണ്ടു് ൩-ാം അദ്ധ്യായത്തിൽ പറവാൻ പോകുന്ന ന്യായമനുസരിച്ചും ഭൂതഭാവികൾ നിർണ്ണയിക്കാമെന്നും പക്ഷമുണ്ടു്.

വാ—ഏതൽ സ്പർശനവിഷയം.

അ—ഇതു് സ്പർശനവിഷയമാകുന്നു.

സാ—"പ്രഷ്ടാ വക്ഷോദേശേ" എന്നുള്ള പദ്യം മുതൽ കഴിഞ്ഞ പദ്യംവരെ പറഞ്ഞിട്ടുള്ളതു് പ്രഷ്ടാവു് ദൈവജ്ഞനോടു ചോദിക്കുമ്പോൾ തൻെറ അവയവങ്ങളിലെവിടെയെങ്കിലും സ്പർശിച്ചാൽ അതിൻെറ ഗുണദോഷങ്ങളെക്കുറിച്ചാണ്. ഇനി പ്രഷ്ടാവിൻെറ ആശ്രിതരാശിയെക്കുറിച്ചു പറയാൻപോകുന്നു.

പൃച്ഛകാധിഷ്ഠിതം രാശിം വിജ്ഞായാനേന പൃച്ഛതഃ
അനുഭൂതം ഹി വക്തവ്യം കിമപി പ്രത്യയാപ്തയേ. ൯

അ—പൃച്ഛകാധിഷ്ഠിതമായ രാശിയെ അറിഞ്ഞിട്ടു് ഇതുകൊണ്ടു പൃച്ഛകന്നു് അനുഭൂതമായ ഒരു ഫലം പ്രത്യയാപ്തിക്കായിക്കൊണ്ടു് വക്തവ്യമാകുന്നു.

സാ—പ്രഷ്ടാവു ദൈവജ്ഞൻെറ മുമ്പിൽ ഏതൊരു രാശിയിലാണോ സ്ഥിതിചെയ്തതു്; ആ രാശികൊണ്ടു പ്രഷ്ടാവു് വഴിയിൽവച്ചനുഭവിച്ച ഒരു ഫലത്തെ പറയണം. ഇതു ദൈവജ്ഞൻെറ ഭാവിഫലനിർദ്ദേശത്തിൽ പ്രഷ്ടാക്കന്മാർക്കു വിശ്വാസമുണ്ടാകുന്നതിനാണ്. അങ്ങിനെ പറയുന്നതിനുള്ള ക്രമം താഴെ പറയാൻപോകുന്നു.

വാ—അത്ര സാരസംഗ്രഹഃ.

അ—ഇവിടെ സാരസംഗ്രഹം ഭവിക്കുന്നു.

സാ—പ്രഷ്ടാവുനിന്ന രാശികൊണ്ടു ലക്ഷണം പറയുവാൻ സാരസംഗ്രഹമെന്ന ഗ്രന്ഥത്തിലെ ചില വചനങ്ങൾ താഴെ കാണിക്കുന്നു.

രാഹ്വർക്കീ പൃച്ഛകാധിഷ്ഠിതർക്ഷേ
യദാ തസ്മാൽ പഞ്ചമേ വാഷ്ടമേ വാ
ചണ്ഡാലാനാം പംക്തിരഗ്രേ പ്രദൃഷ്ടാ
ശൂദ്രാ ദൃഷ്ടാസ്തത്ര ചേൽ ഭൂമിജജ്ഞൌ. ൧൦

അ—രാഹുവോ ആർക്കിയോ പൃച്ഛകാധിഷ്ഠിതർക്ഷത്തിലോ അല്ലെങ്കിൽ അതിങ്കൽനിന്നു പഞ്ചമത്തിലോ അഷ്ടമത്തിലോ ഭവിക്കുന്നുവെങ്കിൽ അഗ്രത്തിൽ ചണ്ഡാലന്മാരുടെ പംക്തി പ്രദൃഷ്ടയായി ഭവിക്കും. അവിടെ ഭൂമിജജ്ഞന്മാർ ഭവിക്കുമെങ്കിൽ ശൂദ്രന്മാർ ദൃഷ്ടന്മാരായി ഭവിക്കും.

സാ—പ്രഷ്ടാവു വന്നു സ്ഥിതിചെയ്ത രാശിയിലോ അതിൻെറ ൫-ാംരാശിയിലോ ൮-ാംരാശിയിലോ രാഹുവോ ശനിയോ നില്ക്കുന്നുവെങ്കിൽ പ്രഷ്ടാവു വീട്ടിൽനിന്നു പുറപ്പെട്ടപ്പോൾ വഴിയിൽവച്ചു ചണ്ഡാലസമൂഹത്തെയാണ് ആദ്യമായി കണ്ടതെന്നു പറയണം. അതുപോലെ മേല്പറഞ്ഞ രാശികളിൽ ചൊവ്വായോ ബുധനോ നില്ക്കുന്നുവെങ്കിൽ ആദ്യം ശകുനമായിക്കണ്ടതു് ശൂദ്രവർഗ്ഗത്തിലുൾപ്പെട്ടവരെയാണെന്നു പറയണം.

ലഗ്നസുതാഷ്ടമസംസ്ഥൗ ഗുരുശുക്രൗ ചേദ്ദ്വിജാതിഭിര്യോഗഃ
പാപയുതൗ ദൃഷ്ടൗ ചേദ്ദുർബ്രാഹ്മണതന്തുധാരിഭിര്യോഗഃ. ൨൮

അ—ഗുരുശുക്രന്മാർ ലഗ്നസുതാഷ്ടമസംസ്ഥന്മാരാണെങ്കിൽ ദ്വിജാതികളോടുള്ള യോഗം വാച്യമാകുന്നു. അവർ പാപയുതന്മാരോ പാപന്മാരാൽ ദൃഷ്ടന്മാരോ ആകുന്നുവെങ്കിൽ ദുർബ്രാഹ്മണതന്തുധാരികളോടുള്ള യോഗം വാച്യമാകുന്നു.

സാ—പ്രഷ്ടാവിന്റെ ആരൂഢം ൫-ാംഭാവം അഷ്ടമം ഇതുകളിലൊന്നിൽ വ്യാഴമോ ശുക്രനോ നില്ക്കുന്നുവെങ്കിൽ വഴിയിൽവച്ചു മുൻപേ ബ്രാഹ്മണരെ കണ്ടിരിക്കുമെന്നു പറയണം. വ്യാഴത്തിനും ശുക്രനും പാപഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗമോ ഉണ്ടെങ്കിൽ ഉത്തമബ്രാഹ്മണരെ അല്ല കണ്ടതു്; പൂണുനൂൽ ധരിച്ചിട്ടുള്ള ഒരുതരം അവാന്തരബ്രാഹ്മണരെയാണു കണ്ടതെന്നു പറയണം.

അർക്കേ ന്രുപൈശ്ചന്ദ്രസിതൗ ചേൽ സ്ത്രീയാ ഭവേദ്യോഗഃ
ചന്ദ്രാർക്കജൗ സ്ഥിതൗ ചേദ്ദുഷ്ടസ്ത്രീഭിഃ സിതഃ കുലസ്ത്രീഭിഃ. ൨൯

അ—ഇതുകളിൽ അർക്കൻ ഭവിക്കുമെങ്കിൽ നൃപന്മാരോടും ചന്ദ്രസിതന്മാർ ഭവിക്കുമെങ്കിൽ സ്ത്രീയോടും ചന്ദ്രാർക്കജന്മാർ സ്ഥിതന്മാരാണെങ്കിൽ ദുഷ്ടസ്ത്രീകളോടും സിതൻ സ്ഥിതനാണെങ്കിൽ കുലസ്ത്രീകളോടും യോഗം വാച്യമാകുന്നു.

സാ—ആരൂഢം പഞ്ചമം അഷ്ടമം ഈ ഭാവങ്ങളിൽ സൂര്യൻ നില്ക്കുന്നെങ്കിൽ രാജാക്കന്മാരെയാണു് ശകുനം കണ്ടതെന്നും ചന്ദ്രനോ ശുക്രനോ നില്ക്കുന്നു എങ്കിൽ സ്ത്രീകളെ കണ്ടു എന്നും ചന്ദ്രനും ശനിയും കൂടിച്ചേർന്നു നില്ക്കുന്നു എങ്കിൽ ദുഷ്ടസ്ത്രീകളെയാണു കണ്ടതെന്നും ശുക്രൻ മാത്രം ബലവാനായി നില്ക്കുന്നെങ്കിൽ പതിവ്രതകളായ സ്ത്രീകളെ കണ്ടു എന്നും പറയണം. ഇവിടെ ഗ്രഹങ്ങൾ ബ്രാഹ്മണവർഗ്ഗത്തിലുൾപ്പെട്ടതായാലും പാപരാശി പാപയോഗം പാപദൃഷ്ടി മുതലായ ദോഷങ്ങളുണ്ടായാൽ ബ്രാഹ്മണ്യത്തിനു പുഷ്ടി ഉണ്ടായിരിക്കയില്ല. അതുപോലെ ശകുനലക്ഷണത്തിനു ഹേതുഭൂതനായതു പുരുഷഗ്രഹമാണെങ്കിലും സ്ത്രീരാശിയിൽ നില്ക്കുകയും സ്ത്രീഗ്രഹങ്ങളുടെ യോഗം ദൃഷ്ടി കേന്ദ്രം മുതലായതു വരികയും ചെയ്താൽ പൌരുഷത്തിനു പ്രാബല്യം കാണുകയില്ല. ഇതുപോലെ ഉച്ചം മൂലത്രികോണം നീചം ശത്രുക്ഷേത്രം മുതലായ സ്ഥാനഭേദങ്ങളെയും ക്രമമായി ചിന്തിച്ചു വേണം ഈ ഘട്ടത്തിൽ ഫലനിർദ്ദേശം ചെയ്യേണ്ടതു്. ശകുനഫലങ്ങളെ പറയുന്ന ഘട്ടത്തിൽ സംഖ്യ മുതലായവ നിർണ്ണയിക്കുന്നതു് ഗ്രഹാംശകം വക്രം മുതലായ ഗതിഭേദങ്ങളെ കൂടി ചിന്തിച്ചു വേണ്ടതാണു്. ഗ്രഹഗണിതത്തിനും മററും ശേഷം സമാധാനിരിക്കുമ്പോഴാണല്ലോ പൃച്ഛകന്റെ ആഗമനം വിധിച്ചിട്ടുള്ളതു്. ആ സ്ഥിതിക്കു ഗ്രഹങ്ങളുടെ അംശകാദിഗ്രഹണം അസംഭാവ്യമല്ലല്ലോ. ശകുനലക്ഷണത്തിനു് ഹേതുഭൂതമായ ഗ്രഹം നില്ക്കുന്ന രാശിയെ ആരൂഢമായിക്കല്പിച്ചു ശകുനംവന്നവരുടെ വസ്ത്രാഭരണാദി സകല ലക്ഷണങ്ങളെയും പറയാവുന്നതാണു്. വരാഹഹോരയിൽ മൂന്നാമദ്ധ്യായത്തിൽ "ക്രൂരൈർഗ്രഹൈസ്സുബലിഭിഃ" എന്നും "പാപാ ബലിനഃ സ്വഭാഗഗാഃ" എന്നും "ഖഗേദ്രുഗാണേ ബലസംയുതേന വാ" എന്നും മററുമുള്ള പദ്യങ്ങൾക്കു് ഇവിടെ വ്യാപ്തിയുണ്ടെങ്കിൽ മനുഷ്യരെയല്ല ഇവിടെ ശകുനമായിക്കണ്ടതു് പക്ഷിമൃഗാദികളെ ആണെന്നു പറയണം. അവയുടെ ജാതിവിഭാഗം ഹോരയിൽ "സചതുഷ്പദ സർവ്വേ" ഇത്യാദിഭാഗങ്ങളിൽനിന്നു ഗ്രാഹ്യമാകുന്നു. വിശേഷിച്ചു മൃഗയാപ്രശ്നത്തിൽനിന്നും പക്ഷിമൃഗാദികളുടെ വിഭാഗം ഗ്രാഹ്യമാകുന്നു. വിസ്തരഭയംനിമിത്തം ഇതിൽ കൂടുതലായി യാതൊന്നും പറയണമെന്നു വിചാരിക്കുന്നില്ല.

അസ്മച്ഛുഭദൃഷ്ടിയോഗാത്തജ്ജാതിഭിശ്ച യോഗമപി വിദ്യാൽ
ദൂതസ്യ ചേഷ്ടയാതഃ പരം വദേൽ ലക്ഷണം ദിശാഗതയാ. ൩൦

അ—അസ്മച്ഛുഭദൃഷ്ടിയോഗം ഹേതുവായിട്ടു തജ്ജാതിയന്മാരോടുള്ള യോഗത്തെയും വദിക്കണം. ഇതിങ്കൽനിന്നു പിന്നെ ദൂതന്റെ ചേഷ്ടകൊണ്ടും ആഗതയായ ദിക്കുകൊണ്ടും ലക്ഷണത്തെ വദിക്കണം.

സാ—ബ്രാഹ്മണകാരകനായ വ്യാഴത്തിനു് ചണ്ഡാലകാരകനായ ശനിയുടെ

ദൃഷ്ടിയോ യോഗമോ ഉണ്ടെങ്കിൽ ശകുനംകണ്ട ബ്രാഹ്മണനോടു് ഒരു ചണ്ഡാലൻകൂടി ഉണ്ടായിരുന്നു എന്നും പറയാം. "യോഗമപി വിദ്യാൽ" എന്നുള്ളതുകൊണ്ടു് ഇതു് ഒരു പക്ഷാന്തരമാണെന്നു് സൂചിപ്പിച്ചിരിക്കുന്നു. ഇതുപോലെ മററു ഭാവങ്ങളിലും വിചാരിച്ചുകൊൾക. പിന്നീടു പ്രഷ്ടാവോ പ്രഷ്ടാവിനാൽ നിയുക്തനായ ദൂതനോ ദ്വാരം (പടിപ്പുര) ഉപദ്വാരം (കുഴിപ്പടിപ്പുര) ഗൂഢമാർഗ്ഗം (മറവശങ്ങളിലുള്ള ചില ഊടുവഴി) ഇതിൽ ഏതൊന്നിൽക്കൂടിയാണോ പ്രവേശിച്ചതു് അതിനെ ആശ്രയിച്ചും അയാളുടെ അഭിപ്രായത്തെ പ്രവൃത്തിയെക്കൊണ്ടും ചില ലക്ഷണങ്ങളെക്കൂടി പറയണം. ഇതു് സാരസംഗ്രഹവചനമാണു്. ഇതിനടുത്ത പദ്യം ഇവിടെ ചേർത്തിട്ടില്ല

പാ—അത്ര മാധവീയം ച.

അ—ഇവിടെ മാധവീയവും ഭവിക്കുന്നു.

സാ—ആരൂഢരാശികൊണ്ടു മാധവീയമെന്ന ഗ്രന്ഥത്തിലും ലക്ഷണങ്ങൾ പറഞ്ഞിട്ടുണ്ടു്. അവ താഴെ ചേർക്കുന്നു.

അർക്കേഽഷ്ടമേ ബഹുജനൈർനൃപസൈന്യതോ വാ
യാതേ രവേരഹനി നൂനമുപദ്രവാഽഭൂൽ
ജീവാംശകേ നൃപതിതേതി വദേദിനാംശാ-
ദ്ധാത്വാദിവസ്തുവിഹതിശ്ച വിചിന്ത്യ വാച്യാ. ൮൨

അ—അർക്കൻ അഷ്ടമത്തിൽ സ്ഥിതനായിരിക്കുമ്പോൾ യാതമായ രവിയുടെ അഹസ്സിൽ ബഹുജനങ്ങളെക്കൊണ്ടോ നൃപസൈന്യംകൊണ്ടോ ഉപദ്രവം ഭവിച്ചു നിശ്ചയം. അർക്കൻ ജീവാംശകത്തിലാണെങ്കിൽ നൃപതിയെക്കൊണ്ടു് എന്നു വദിക്കണം. ഇനാംശത്തെ ആശ്രയിച്ചു ധാത്വാദിവസ്തുവിഹതിയും വിചിന്തനം ചെയ്തു വാച്യയാകുന്നു.

സാ—പ്രഷ്ടാരൂഢത്തിന്റെ അഷ്ടമത്തിൽ ആദിത്യൻ നില്ക്കുന്നെങ്കിൽ വളരെ ജനങ്ങളിൽ നിന്നോ രാജാവിന്റെ സൈന്യങ്ങളിൽനിന്നോ നിങ്ങൾക്കു കഴിഞ്ഞ ഞായറാഴ്ചദിവസം ഉപദ്രവം ഭവിച്ചു എന്നു പറയണം. ആ ആദിത്യൻ മിഥുനം കന്നി ധനു മീനം ഈ ജീവരാശികളിലാണു അംശകിച്ചിരിക്കുന്നതെങ്കിൽ ആ രാജാവുതന്നെ നേരിട്ടുവന്നുപദ്രവിച്ചു എന്നു പറയണം. ആ ആദിത്യൻ മേടം, കർക്കടകം, തുലാം, മകരം, ഈ ധാതുരാശികളിലാണു് അംശകമെങ്കിൽ കഴിഞ്ഞ ഞായറാഴ്ച സ്വർണ്ണം, ചെമ്പു മുതലായ ധാതുദ്രവ്യങ്ങൾ നശിച്ചിട്ടുണ്ടെന്നും ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഈ മൂലരാശികളിലാണു് അംശകമെങ്കിൽ ഭൂമി, വൃക്ഷം മുതലായ മൂലദ്രവ്യങ്ങൾ നശിച്ചിട്ടുണ്ടെന്നും ഇതുപോലെ ജീവരാശിയിലാണു് അംശകമെങ്കിൽ ജീവസാധനങ്ങളുടെ നഷ്ടം സംഭവിച്ചു എന്നും പറയണം. "വിചിന്ത്യവാച്യം" എന്നുള്ളതുകൊണ്ടു് നല്ലപോലെ ചിന്തിച്ചുവേണം പറയേണ്ടതു് എന്നു സൂചിപ്പിച്ചിരിക്കുന്നു.

അഷ്ടമസ്ഥേ നിശാനാഥേ പ്രഷ്ടുർവ്വാച്യമഭോജനം
യവാഗ്രുപാനമാത്രം വാ ഗതേ ചന്ദ്രസ്യ വാസരേ. ൮൩

അ—നിശാനാഥൻ അഷ്ടമസ്ഥനായിരിക്കുമ്പോൾ ചന്ദ്രന്റെ ഗതമായ വാസരത്തിൽ പ്രഷ്ടാവിനു് അഭോജനമോ യവാഗൂപാനമാത്രമോ വാച്യമാകുന്നു.

സാ—മേൽപറഞ്ഞ ആരൂഢരാശിയുടെ അഷ്ടമത്തിൽ ചന്ദ്രൻ നിന്നാൽ കഴിഞ്ഞ തിങ്കളാഴ്ച ഭക്ഷണം കഴിപ്പാൻ സാധിച്ചിട്ടില്ലെന്നും പക്ഷേ ഉണ്ടായെങ്കിൽ കഞ്ഞി കുടിക്കാൻ മാത്രമേ സാധിച്ചിട്ടുള്ളു എന്നും പറയണം.

ഭൗമേഽഷ്ടമേ പദഭ്രംശോ മാന്ദിയുക്തസ്യ ചേൽ ക്ഷതിഃ
ധാത്വംശേഽസൃജി ശസ്ത്രേണ മൂലാംശേ കണ്ടകാദിനാ. ൮൪

വാച്യാ ജീവാംശകേ ദന്തനഖാദ്യൈശ്ശേഷകാദിനൈഃ
സരീസൃപാംശേ തദ്ദംശോ വാരസ്യ ഗതവാസരേ. ൮൫

അ—ആരൻ അഷ്ടമത്തിൽ സ്ഥിതനായിരിക്കുമ്പോൾ ആരന്റെ ഗതവാസരത്തിൽ പദഭ്രംശവും അവൻ മാന്ദിയുക്തനാണെങ്കിൽ ക്ഷതിയും വാച്യമാകുന്നു. അസ്യക്ക് ധാത്വംശത്തിലാണെങ്കിൽ ശസ്ത്രംകൊണ്ടും മൂലാംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ കണ്ടകാദികളെക്കൊണ്ടും ജീവാംശത്തിങ്കൽ സ്ഥിതനായിരിക്കുമ്പോൾ അംശകോചിതങ്ങളായിരിക്കുന്ന ദന്തനഖാദ്യങ്ങളെക്കൊണ്ടും ക്ഷതി വാച്യമാകുന്നു. സരീസൃപാംശത്തിങ്കൽ സ്ഥിതമായിരിക്കുമ്പോൾ തദ്ദംശം വാച്യമാകുന്നു.

സാ—ആരൂഢത്തിന്റെ അഷ്ടമരാശിയിൽ ചൊവ്വാ നിന്നാൽ കഴിഞ്ഞ ചൊവ്വാഴ്ചദിവസം പ്രഷ്ടാവ് പാദസ്ഖലനം നിമിത്തം വീണു എന്നു പറയണം. അഷ്ടമത്തിൽ ഗുളികൻകൂടി ഉണ്ടായിരുന്നാൽ പാദസ്ഖലനം മാത്രമല്ല കാലിൽ മുറിവുകൂടി ഉണ്ടായി എന്നു പറയണം. അഷ്ടമത്തിൽ നില്ക്കുന്ന ചൊവ്വായുടെ അംശകം മുൻപറഞ്ഞ ധാതുരാശിയിലാണെങ്കിൽ ഏതോ ചില ആയുധങ്ങളെക്കൊണ്ടാണ് മുറിവേററതെന്നും മൂലരാശിയിലാണംശകമെങ്കിൽ മുള്ളോ കല്ലോ കൊണ്ടു മുറിഞ്ഞിരിക്കണമെന്നും ജീവരാശിയിലാണംശകമെങ്കിൽ നഖംകൊണ്ടോ പല്ലുകൊണ്ടോ മുറിവേററിരിക്കണമെന്നും പറയണം. ആതു് അംശകരാശികൊണ്ടു് ഏതൊരു ജന്തുവിനെ പറയാമോ ആ ജന്തുവിന്റെ നഖമോ പല്ലോ കൊണ്ടായിരിക്കണം മുറിവേററിട്ടുള്ളതു്. ചൊവ്വായുടെ നവാംശകം സരീസൃപരാശികളിലാണെങ്കിൽ ഇഴയുന്ന ജന്തുക്കൾ കടിച്ചിട്ടുണ്ടെന്നു പറയണം. കർക്കടകം, വൃശ്ചികം, മീനം ഈ മൂന്നു രാശികൾ സരീസൃപങ്ങളാണ്. കർക്കടകംകൊണ്ടു് തേൾ മുതലായ ജന്തുക്കളേയും വൃശ്ചികംകൊണ്ടു് സർപ്പത്തെയും മീനംകൊണ്ടു ജലജന്തുക്കളേയും ഗ്രഹിക്കാം. ഈ വിഷയത്തിൽ പല പക്ഷങ്ങളുമുണ്ടു്. ഇതു് വൃദ്ധകാലത്തിന്റെ അടുത്തുകഴിഞ്ഞ ചൊവ്വാഴ്ചദിവസം പ്രഷ്ടാവിനുണ്ടായ അനുഭവമാകുന്നു.

അഷ്ടമസ്ഥേ വിധോഃ പുത്രേ ഭംഗ ഇഷ്ടസ്യ കർമ്മണഃ
മൂലാംശേ പൂഗതാംബൂലനാശോ ഭാവോഽഥവാനയോഃ. ൨൮
ധാത്വംശേ വപുഷസ്സാദോ വാച്യോ ജീവാംശകേ പുനഃ
പാരുഷ്യം വചസശ്ചൂർണ്ണാഭാവോ വാ ഗതവിദ്ദിനേ. ൨൯

അ—വിധുവിന്റെ പുത്രൻ അഷ്ടമസ്ഥനായിരിക്കുമ്പോൾ ഗതവിദ്ദിനത്തിൽ ഇഷ്ടമായ കർമ്മത്തിന്റെ ഭംഗം വാച്യമാകുന്നു. മൂലാംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ പൂഗതാംബൂലനാശമോ അല്ലെങ്കിൽ ഇവകളുടെ അഭാവമോ വാച്യമാകുന്നു, ധാത്വംശത്തിങ്കൽ സ്ഥിതനായിരിക്കുമ്പോൾ വപുസ്സിനു സാദം വാച്യമാകുന്നു. ജീവാംശകത്തിൽ സ്ഥിതനായിരിക്കുമ്പോൾ വചസ്സിനു പാരുഷ്യമോ ചൂർണ്ണാഭാവമോ വാച്യമാകുന്നു.

സാ—മുൻപറഞ്ഞവണ്ണം അഷ്ടമരാശിയിൽ ബുധൻ നിന്നാൽ കഴിഞ്ഞ അടുത്ത ബുധനാഴ്ചദിവസം ഇഷ്ടകാർയ്യസാദ്ധ്യത്തിനു തടസ്സമുണ്ടായിയെന്നു പറയണം. ആ ബുധന്റെ നവാംശകം മൂലരാശിയിലാണെങ്കിൽ കഴിഞ്ഞ ബുധനാഴ്ച വെററിലയും പാക്കും കളഞ്ഞുപോകുകയോ അല്ലെങ്കിൽ അതുകൾ കിട്ടാതിരിക്കയോ ചെയ്തു എന്നു പറയണം. ആ ബുധൻ ധാതുരാശിനവാംശത്തിലാണെങ്കിൽ അന്നു ശരീരത്തിനു ആലസ്യമുണ്ടായി എന്നു പറയണം. അതുപോലെ ബുധൻ ജീവരാശിനവാംശത്തിലാണെങ്കിൽ കഴിഞ്ഞ ബുധനാഴ്ച ചീത്തവാക്കു പറവാനിടവരികയോ മുറുക്കുന്നതിനു നൂറുകിട്ടാതിരിക്കുകയോ ഉണ്ടായിട്ടുണ്ടെന്നു പറയണം. ബുധന്റെ അഷ്ടമ സ്ഥിതികൊണ്ടു കഴിഞ്ഞ ബുധനാഴ്ച പ്രഷ്ടാവിനുണ്ടായിട്ടുള്ള അനുഭവമാണ് ഈ പറഞ്ഞിട്ടുള്ളതു്.

രന്ധ്രസ്ഥിതേഽമരാചാർയ്യേ നിത്യകർമ്മവിളംബനം
ദ്വിജാനാം ദ്രവ്യനാശോ വാ വാച്യം ഗുരുദിനേ ഗതേ. ൩൰

അ—അമരാചാർയ്യൻ രന്ധ്രസ്ഥിതനായിരിക്കുമ്പോൾ ഗതമായ ഗുരുദിനത്തിൽ ദ്വിജന്മാർക്ക് നിത്യകർമ്മവിളംബനമോ ദ്രവ്യനാശമോ വാച്യമാകുന്നു.

സാ—ആരൂഢത്തിന്റെ അഷ്ടമരാശിയിൽ വ്യാഴംനിന്നാൽ പ്രശ്നദിവസത്തിനു അടുത്തുകഴിഞ്ഞ വ്യാഴാഴ്ചദിവസം പ്രഷ്ടാക്കന്മാർ ബ്രാഹ്മണരാണെങ്കിൽ നിത്യകർമ്മം സമ

യത്തിന്ന ചെയ്യാൻ സാധിച്ചുവെന്നുപറയണം. അല്ലെങ്കിൽ ധനനാശം സംഭവിച്ചു എന്നു പറയണം.

ഭൃഗുപുത്രേഽഷ്ടമം പ്രാപ്തേ വിയോഗഃ പ്രിയയോഷിതാം
വക്തവ്യോ വസ്ത്രനാശശ്ച തത്ര ധാത്വംശഗേ ഭൃഗൌ. ൯൧

വസനേ പങ്കസമ്പർക്കോ ജീവാംശേഽസ്യ നഖക്ഷതിഃ
പിപീലികാഖുവജ്രാദ്യൈഃ ക്ഷതിരംശേ സരീസൃപേ. ൯൨

കണ്ടകാദ്യൈസ്തു മൂലാംശേ യദാ ജീവാംശകേ പുനഃ
അന്യസ്മൈ വസ്ത്രദാനം വാ ഗതാസന്നേ ഭൃഗോർദ്ദിനേ. ൯൩

അ—ഭൃഗുപുത്രൻ അഷ്ടമത്തെ പ്രാപ്തനായിരിക്കുമ്പോൾ ഗതമായ ഭൃഗുവിന്റെ ദിനത്തിൽ പ്രിയയോഷിത്തിന്റെ വിയോഗവും വസ്ത്രനാശവും വാച്യമാകുന്നു. അവിടെ ഭൃഗു ധാത്വംശഗനായിരിക്കുമ്പോൾ വസനത്തിൽ പങ്കസമ്പർക്കവും ജീവാംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ ഇതിന്റെ നഖക്ഷതിയും സരീസൃപമായ അംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ പിപീലികഖുവജ്രാദ്യങ്ങളെക്കൊണ്ടു ക്ഷതിയും മൂലാംശത്തിങ്കൽ സ്ഥിതനായിരിക്കുമ്പോൾ കണ്ടകാദ്യങ്ങളെക്കൊണ്ടു ക്ഷതിയും വാച്യമാകുന്നു. അല്ലെങ്കിൽ പിന്നെ ജീവാംശകനായിരിക്കുമ്പോൾ അന്യനായിക്കൊണ്ട് വസ്ത്രദാനമോ വാച്യമാകുന്നു.

സാ—ആരൂഢത്തിന്റെ അഷ്ടമത്തിൽ ശുക്രൻ നിന്നാൽ കഴിഞ്ഞുപോയ അടുത്ത വെള്ളിയാഴ്ച ദിവസം ഇഷ്ടഭാര്യയെ പിരിയേണ്ടിവന്നു എന്നും അന്നു വസ്ത്രനാശം അനുഭവിച്ചു എന്നും പറയണം. ആ ശുക്രൻ ധാതുരാശിയിലാണ് അംശിച്ചിരിക്കുന്നുവെങ്കിൽ വസ്ത്രത്തിൽ അഴുക്കു പററി ചീത്തയായി എന്നു പറയണം: മൂലരാശിയിൽ അംശകമാണെങ്കിൽ മുള്ളുകളെക്കൊണ്ടോ മറേറാ വസ്ത്രം കീറിപ്പോയി എന്നു പറയണം. ആ ശുക്രൻ ജീവരാശി നവാംശകത്തിലാണെങ്കിൽ നഖംകൊണ്ടാണ് വസ്ത്രം കീറിയതു് എന്നു പറയുകയോ അല്ലെങ്കിൽ വേറൊരാളിനായി വസ്ത്രം ദാനംചെയ്തുവെന്നു പറകയോചെയ്യാം. ശുക്രൻ സരീസൃപരാശിയിലാണ് അംശിച്ചിരിക്കുന്നതെങ്കിൽ എലി എറുമ്പ് ചിതൽ മുതലായ ക്ഷുദ്രജന്തുക്കളിൽ നിന്ന് വസ്ത്രത്തിന്നു കേടുണ്ടായി എന്നു പറയണം, ഇവിടെ കർക്കടകവൃശ്ചികമീനങ്ങളാണല്ലോ സരീസൃപരാശികൾ. ഇതുകൾ ധാതുമൂലജീവരാശികളാണല്ലോ. ആ സ്ഥിതിക്ക് സരീസൃപക്ഷതി എങ്ങനെ പറയും എന്നു ശങ്കിച്ചേക്കാം. ഈ സ്ഥാനങ്ങളിൽ "സ്ഥാനഭാവനഭശ്ചരൈഃ" ഇത്യാദി യോഗബാഹുല്യം ചിന്തിച്ചുകൊള്ളേണ്ടതാണ്.

അഷ്ടമസ്ഥേ രവേഃ പുത്രേ വാച്യം ഭുക്തിവിളംബനം
അത്യാപത്തിശ്ച മന്ദസ്യ സമീപസ്ഥേ ഗതേഽഹനി. ൯൪

അ—രവിയുടെ പുത്രൻ അഷ്ടമസ്ഥനായിരിക്കുമ്പോൾ സമീപസ്ഥമായി ഗതമായ മന്ദന്റെ അഹസ്സിൽ ഭുക്തിവിളംബനവും അത്യാപത്തിയും വാച്യമാകുന്നു.

സാ—മുൻപറഞ്ഞവണ്ണം അഷ്ടമരാശിയിൽ ശനി നിന്നാൽ അടുത്തു കഴിഞ്ഞ ശനിയാഴ്ച ദിവസം ഭക്ഷണത്തിന്നു താമസമുണ്ടായി എന്നും ഏതോ ചില ആപത്തുകൾ നേരിട്ടു എന്നും പറയണം.

രന്ധ്രഗേ സിംഹികാസൂനൌ വാച്യാ പാദവ്യഥാ പഥി
മൂലാംശേ കണ്ടകേനൈഷാ ധാത്വംശേഽശ്മാദിഘാതതഃ ൯൫
ജീവാംശേ സാധ്വസം സർപ്പാദ്ഗതേ മന്ദസ്യ വാസരേ.

അ—സിംഹികാസൂനു രന്ധ്രഗനായിരിക്കുമ്പോൾ ഗതമായ മന്ദന്റെ വാസരത്തിൽ പന്ഥാവിൽ പാദവ്യഥ വാച്യയാകുന്നു. സിംഹികാസൂനു മൂലാംശത്തിങ്കൽ സ്ഥിതനായിരിക്കുമ്പോൾ ഇതു് കണ്ടകംകൊണ്ടു വാച്യമാകുന്നു. ധാത്വംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ അശ്മാദിഘാതംകൊണ്ടാണെന്നു വാച്യമാകുന്നു. ജീവാംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ സർപ്പത്തിങ്കൽനിന്നു സാധ്വസം വാച്യമാകുന്നു.

സാ—ആരൂഢാൽ അഷ്ടമത്തിൽ രാഹു നിന്നാൽ കഴിഞ്ഞ ശനിയാഴ്ചദിവസം വഴിയിൽവച്ചു കാലിന്ന് ഏതോ സുഖക്കേടുണ്ടായി എന്നു പറയണം. ആ രാഹു മൂലരാശിയിലംശകിച്ചിരിക്കുന്നു എങ്കിൽ മുള്ളു മുതലായവകൊണ്ടാണ് കാലിനു പരുക്കേററതു് എന്നും ധാതുരാശിയിലാണ് നവാംശകമെങ്കിൽ കല്ലിൽ തട്ടിയിട്ടാണെന്നും പറയണം. രാഹു ജീവരാശിനവാംശകത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിൽ സർപ്പത്തിൽനിന്നു ഭയമുണ്ടായി എന്നു പറയണം. രാഹുവിന്ന് ശനിയോടു് ഫലസാമ്യമുണ്ടായതുകൊണ്ടാണ് രാഹുവിനെക്കൊണ്ടുള്ള ഫലം ശനിയാഴ്ചദിവസം വിധിച്ചിട്ടുള്ളതു്.

കേതൌ രന്ധ്രസ്ഥിതേ വാച്യം പാദേ പാഷാണഘട്ടനം ൯൬
മാന്ദിയുക്തോഽത്ര കേതുശ്ചേൽ പാദോ നൂനമഭിദ്യത
ഭൌമസാമ്യാൽ ഫലേ കേതോർഗ്ഗതേ ഭൌമസ്യ വാസരേ. ൯൭

അ—കേതു രന്ധ്രസ്ഥിതനായിരിക്കുമ്പോൾ ഫലത്തിൽ കേതുവിന്ന് ഭൌമസാമ്യം ഹേതുവായി ഗതമായ ഭൌമന്റെ വാസരത്തിൽ പാദത്തിൽ പാഷാണഘട്ടനം വാച്യമാകുന്നു. ഇവിടെ കേതു മാന്ദിയുക്തനായി ഭവിക്കുന്നുവെങ്കിൽ പാദം നിശ്ചയമായും ഭേദിച്ചു എന്നു് വാച്യമാകുന്നു.

സാ—മുൻപറഞ്ഞവണ്ണം അഷ്ടമരാശിയിൽ കേതു നില്ക്കുന്നുവെങ്കിൽ കഴിഞ്ഞ ചൊവ്വാഴ്ചദിവസം കല്ലിന്മേൽ കാലുതട്ടി ഉപദ്രവമുണ്ടായി എന്നുപറയണം. കേതു ഗുളികനോടുകൂടി നില്ക്കുന്നുവെങ്കിൽ കാലിൽ മുറിവേററിട്ടുണ്ടെന്നു നിശ്ചയമായും പറയാം. ഫലവിചാരത്തിൽ കേതുവിന്നു ചൊവ്വയോടു് സാമ്യമുള്ളതുകൊണ്ടു് കേതുവിന്റെ ഫലം ചൊവ്വാഴ്ചദിവസം പറഞ്ഞിരിക്കുന്നു.



പാപസ്തൃതീയസംസ്ഥശ്ചേദ്വക്തവ്യം സ്യാദുപോഷണം
ഗതേ തു തദ്ദിവസേ സുവിചാര്യൈവമാദിശേൽ. ൯൮

അ—പാപൻ തൃതീയസംസ്ഥനാണെങ്കിൽ ഗതമായ തദ്ദിവസത്തിൽ ഉപോഷണം വക്തവ്യമാകുന്നു. ഇപ്രകാരം വഴിപോലെ വിചാരിച്ചിട്ടു് ആദേശിക്കണം.

സാ—പ്രഷ്ടാരൂഢത്തിന്റെ മൂന്നാംരാശിയിൽ പാപന്മാർ നിന്നാൽ കഴിഞ്ഞ ആ പാപന്റെ വാരത്തിൽ ഊണുകഴിക്കാൻ സാധിച്ചിട്ടില്ലെന്നു പറയണം. ഈ ലക്ഷണനിർദ്ദേശം നല്ലപോലെ ചിന്തിച്ചു വേണ്ടതാണ്. ഗ്രഹങ്ങളുടെ ശുഭാശുഭത്വം ബലാബലങ്ങൾക്കധീനമാണല്ലോ. അതിനാൽ ബലാബലചിന്തനം ആവശ്യമാകുന്നു.

വ്യയഷഷ്ഠസ്തൃതീയശ്ച ഭാവാ നേഷ്ടാ യഥാഷ്ടമഃ
ദിനേഷ്വനിഷ്ടസംസ്ഥാനാം യാതേഷ്വത്യശുഭം വദേൽ. ൯൯

അ—വ്യയവും ഷഷ്ഠവും തൃതീയവുമാകുന്ന ഭാവങ്ങൾ അഷ്ടമം യാതൊരുപ്രകാരമോ അപ്രകാരം നേഷ്ടങ്ങളായി ഭവിക്കുന്നു. അനിഷ്ടസംസ്ഥന്മാരുടെ ജാതങ്ങളായ ദിനങ്ങളിൽ അത്യശുഭത്തെ വദിക്കണം.

സാ—അഷ്ടമഭാവം ഏററവും അനിഷ്ടമാണല്ലോ. അപ്രകാരം മൂന്ന് ആറ് പന്ത്രണ്ട് ഈ ഭാവങ്ങളും അനിഷ്ടങ്ങൾതന്നെയാണ്. അനിഷ്ടഭാവത്തിൽ ഏതൊരുഗ്രഹം നില്ക്കുന്നുവോ ആ ഗ്രഹത്തിന്റെ കഴിഞ്ഞ ആഴ്ചയിൽ ആ ഗ്രഹത്തിന്ന് ഉചിതമായ ഏതോ ചില ആപത്തു് ഉണ്ടായിട്ടുണ്ടെന്നു പറയണം. ഈ ഭാവങ്ങളിൽ ഒന്നിലധികം ഗ്രഹങ്ങൾ നിന്നാൽ “ബലയുക്തൈശ്ചൈവ വക്തവ്യം ബഹുധാ ഫലസംഭവേ” ഇത്യാദി വചനപ്രകാരം ബലവാന്മാരെക്കൊണ്ടു് ഫലം പറഞ്ഞുകൊള്ളണം. അഥവാ നില്ക്കുന്ന എല്ലാ ഗ്രഹങ്ങളെക്കൊണ്ടും ഫലം പറയാമെന്നും പക്ഷമുണ്ടു്.

ഇഷ്ടസ്ഥിതാനാം വാരേഷു ശുഭപ്രാപ്തിഞ്ച നിർദ്ദിശേൽ
ഉദയേനൈഷ്യവാരേഷു ഫലമപ്യേവമാദിശേൽ—ഇതി. ൧൦൦

അ—ഇഷ്ടസ്ഥിതന്മാരുടെ വാരങ്ങളിൽ ശുഭപ്രാപ്തിയേയും നിർദ്ദേശിക്കണം. ഉദയംകൊണ്ടു് ഏഷ്യവാരങ്ങളിലും ഇപ്രകാരം ഫലത്തെ നിർദ്ദേശിക്കണം.

സാ—അനിഷ്ടഭാവങ്ങൾ സാമാന്യേന മേൽ പറഞ്ഞുവല്ലോ. മററുള്ള ഇഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു് അവക്കു് പറയപ്പെട്ട ശുഭാനുഭവങ്ങൾ ഉണ്ടായിട്ടുണ്ടു് എന്നു പറയണം. ഇതു് പ്രശ്നകാലത്തിന്നു് അടുത്തുകഴിഞ്ഞ ആ ഗ്രഹത്തിന്റെ ദശയിലായിരിക്കും ഉണ്ടായതു്. ഇപ്പറഞ്ഞ ലക്ഷണങ്ങൾ ആരൂഢരാശിയുടെ അഷ്ടമം മുതലായ ഭാവങ്ങളെ ആശ്രയിച്ചാണല്ലോ പറഞ്ഞിട്ടുള്ളതു്. ഇതുപോലെ അപ്പോഴത്തെ ഉദയലഗ്നം അറിഞ്ഞു് അതിന്റെ അഷ്ടമം മുതലായ അനിഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു അടുത്തുവരുന്ന അവരുടെ ദശകളിൽ മേൽപറഞ്ഞവണ്ണമുള്ള അശുഭഫലങ്ങൾ പറയാവുന്നതാണു്. ഉദയലഗ്നത്തിങ്കൽനിന്നുതന്നെ ഇഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ അടുത്തുവരുന്ന ദശകളിൽ ശുഭാനുഭവത്തെയും പറയാം. ഇവിടെ ആരൂഢരാശിയെ ആശ്രയിച്ചു് കഴിഞ്ഞ ഫലങ്ങളും ഉദയരാശികൊണ്ടു വരാൻ പോകുന്ന ഫലങ്ങളും പറഞ്ഞുകാണുന്നു. ഇതുതന്നെയാണു് "അതീതഫലമാരൂഢാദുദയാദാഗതം ഫലം. വത്തമാനഫലം ഛത്രാൽ ഫലം ത്രൈകാല്യമാദിശേൽ" എന്നുള്ള വചനംകൊണ്ടും പറഞ്ഞിരിക്കുന്നതു്. ആരൂഢത്തിന്റെയും ലഗ്നത്തിന്റെയും സംസ്കാരംകൊണ്ടാണല്ലോ ഛത്രരാശി സിദ്ധിക്കുന്നതു്. അതുകൊണ്ടു കല്പിക്കുന്ന ഫലം ഭൂതത്തിന്റെയും ഭാവിയുടെയും അന്തരസ്ഥമായ വത്തമാനകാലത്തിൽ അടങ്ങുന്നതു് അനുചിതമല്ലല്ലോ. "ഇതി" എന്നതുകൊണ്ടു് ഇങ്ങിനെ മാധവീയവചനം സമാപിച്ചു.

വാ—പ്രശ്നഭാഷാ ച

അ—പ്രശ്നഭാഷയും ഭവിക്കുന്നു.

സാ—മേൽപറഞ്ഞ ലക്ഷണകഥനത്തിൽ പ്രശ്നഭാഷയെന്ന ഗ്രന്ഥത്തിലും ചില വചനങ്ങൾ കാണുന്നുണ്ടു്. അതിനെ ഇവിടെ ചേക്കുന്നു.

ദ്യൂനസ്ഥേഷ്വശുഭേഷു ദുഷ്ടശകുനം സൌമ്യേഷു തച്ഛോഭനം
ദൂതാരൂഢവശാദമുഷ്യ കഥയേൽ പ്രശ്നാധിരൂഢേന വാ
കർമ്മാരൂഢസുഖസ്ഥിതൈർബ്ബലയുതൈരപ്യേവമാദിശ്യതാം
യാതുർവാ ശകുനം ശുഭാശുഭമിതി പ്രസ്ഥാനലഗ്നാദപി ൫൦

അ—അശുഭന്മാർ ദ്യൂനസ്ഥന്മാരായിരിക്കുമ്പോൾ ദുഷ്ടശകുനത്തേയും സൌമ്യന്മാർ ദ്യൂനസ്ഥന്മാരായിരിക്കുമ്പോൾ ശോഭനമായ അതിനേയും കഥിക്കണം. ഇതു് ദൂതാരൂഢവശംകൊണ്ടും പ്രശ്നാധിരൂഢംകൊണ്ടും വാച്യമാകുന്നു. കർമ്മാരൂഢസുഖസ്ഥിതന്മാരായി ബലയുതന്മാരായവരെക്കൊണ്ടും ഇപ്രകാരം ആദേശിക്കണം. യാതാവിന്റെ ശകുനം ശുഭാശുഭമെന്നു് പ്രസ്ഥാനലഗ്നത്തെ ആശ്രയിച്ചും വദിക്കണം.

സാ—പ്രഷ്ടാവോ ദൂതനോ വന്നു സ്ഥിതിചെയ്ത ആരൂഢരാശിയുടെ ഏഴാംരാശിയിൽ പാപന്മാർ നിന്നാൽ പ്രഷ്ടാവു് പുറപ്പെട്ട സമയം അശുഭശകുനത്തെയാണു് കണ്ടതെന്നും ഏഴിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ശുഭശകുനത്തെയാണു് കണ്ടതെന്നും പറയണം. ഇതുപോലെ ആരൂഢം നാലാംഭാവം പത്താംഭാവം ഈ രാശികളിൽ ബലവാന്മാരായി നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ശകുനത്തെ പറയാം. എന്നാൽ അവിടെയും ശുഭന്മാരെക്കൊണ്ടു ശുഭശകുനത്തേയും പാപന്മാരെക്കൊണ്ടു് അശുഭശകുനത്തേയും പറഞ്ഞുകൊള്ളണം. കേന്ദ്രഭാവങ്ങളെ ആശ്രയിച്ചു് ശകുനം പറയാമെങ്കിലും അവയിൽ മാർഗ്ഗഭാവമായ ഏഴാംഭാവത്തിനാണു് പ്രാബല്യമെന്നു ഗ്രഹിക്കേണ്ടതാണു്. ഈ ശകുനലക്ഷണം ദൂതന്റെ ആരൂഢരാശികൊണ്ടു മാത്രമല്ല പ്രശ്നം വയ്ക്കുമ്പോൾ കിട്ടുന്ന ആരൂഢരാശികൊണ്ടും ചിന്തിച്ചു പറയാവുന്നതാണു്. ഒരാൾ യാത്രപുറപ്പെടുമ്പോൾ അയാൾ കാണുന്ന ശകുനത്തിന്റെ ശുഭാശുഭത്വം പുറപ്പെടുന്ന ലഗ്നംകൊണ്ടും മേൽപറഞ്ഞവണ്ണം ചിന്തിക്കാവുന്നതാണു്.

തത്രാദൌ ചതുരംഘ്രിസംജ്ഞവിഹഗേ മാതംഗപശ്ചാദയോഽ-
ഭ്യായാതാഃ പഥി പക്ഷിസംജ്ഞഖചരേ ദൃഷ്ടാശ്ചകോരാദയഃ
സൃഷ്ടൌ തു ചതുഷ്പദൌ നിഗദിതൌ മണ്ഡൂകജൌ പക്ഷിണൌ
ശീതാംശുസ്ത്വ സരീസൃപോഽഷ്ടചരണഃ ശാസ്ത്രേ പ്രദിഷ്ടഃ ഫണീ.

അ—ചതുരംഘ്രിസംജ്ഞവിഹഗൻ തത്രസ്ഥനായിരിക്കുമ്പോൾ പന്ഥാവിൽ മാതംഗപശ്വാദികൾ അഭ്യാഗതങ്ങളായി എന്നും പക്ഷിസംജ്ഞഖചരൻ തത്രസ്ഥനായിരിക്കുമ്പോൾ ചകോരാദികൾ ദൃഷ്ടങ്ങളായി എന്നും വാച്യങ്ങളാകുന്നു. സൂൎയ്യാരന്മാരാകട്ടെ ചതുഷ്പാത്തുകളെന്നും മന്ദേന്ദുജന്മാർ പക്ഷികൾ എന്നും നിഗദിതന്മാരാകുന്നു. ശീതാംശു സരീസൃപൻ എന്നും ഫണി അഷ്ടചരണൻ എന്നും ശാസ്ത്രത്തിൽ പ്രദിഷ്ടനാകുന്നു.

സാ—മുൻപറഞ്ഞവണ്ണം ഏഴാമടം മുതലായ ഭാവങ്ങളിൽ നാല്ക്കാലിഗ്രഹം നിന്നാൽ വഴിയിൽവെച്ചു ആന കുതിര മുതലായ നാല്ക്കാലികളെയാണ് ശകുനംകണ്ടതെന്നും അവിടെ പക്ഷിഗ്രഹങ്ങൾ നിന്നാൽ ശകുനമായി കണ്ടതു ചകോരം മുതലായ പക്ഷികളെയാണെന്നും പറയണം. ആദിത്യനും ചൊവ്വായും നാല്ക്കാലിഗ്രഹങ്ങളാണ്. ബുധനേയും ശനിയേയുംകൊണ്ട് പക്ഷികളെ വിചാരിക്കണം. ചന്ദ്രനെക്കൊണ്ട് സരീസൃപത്തെ വിചാരിക്കണം. രാഹുവിനെക്കൊണ്ടു എട്ടുകാലി (ചിലന്തി)യെ വിചാരിക്കണം. ഇവിടെ ശകുനചിന്തനയിൽ ഹോരയിൽ പറഞ്ഞിട്ടുള്ള വിയോനിലക്ഷണം ഉണ്ടെങ്കിൽ മാത്രമേ വിയോനികളെ ശകുനമായി കണ്ടു എന്നു പറയാവൂ. അല്ലാതെ രാജകാരകനായ ആദിത്യനെക്കൊണ്ടു മൃഗങ്ങളേയും സ്ത്രീകാരകനായ ചന്ദ്രനെക്കൊണ്ട് സരീസൃപങ്ങളേയും എങ്ങനെ കല്പിക്കും? ഇവിടെയെല്ലാം ഫലനിർദ്ദേശത്തിന്റെ വിഷയഭാഗത്തിന് ദൈവജ്ഞന്റെ നിഷ്കളങ്കതതന്നെയാണ് ആശ്രയമെന്നു ഗ്രാഹ്യമാകുന്നു.

ചണ്ഡാലാദ്യാഗമഃ സ്യാദ്യദ്യഹിശിഖിഗുളികബ്രധ്നജാസ്തത്ര സംസ്ഥാഃ
ശുക്രേന്ദ്വോർവ്വധൂനാം യദി ശശിതനയസ്തത്ര വിദ്വജ്ജനാനാം
വിപ്രാണാം വാക്പതിശ്ചേദ്യദി ധരണിസുതഃ ശസ്ത്രിണാം കീർത്തനീയോ
വർത്മന്യഭ്യാഗമഃ പ്രാഗ്യദി പുനരരുണഃ ശ്രൈഷ്ഠ്യഭാജാം ജനാനാം.

അ—അഹിശിഖിഗുളികബ്രധ്നജന്മാർ തത്രസംസ്ഥന്മാരാണെങ്കിൽ വർത്മാവിൽ മുൻപിൽ ചണ്ഡാലാദ്യാഗമം വാച്യമാകുന്നു. ശുക്രേന്ദുക്കൾ ഭവിക്കുമെങ്കിൽ വധുക്കളുടേയും ശശിതനയനാണെങ്കിൽ വിദ്വജ്ജനങ്ങളുടേയും അവിടെ വാക്പതിയാണെങ്കിൽ വിപ്രന്മാരുടേയും ധരണിസുതനാണെങ്കിൽ ശസ്ത്രികളുടേയും അരുണനാണെങ്കിൽ ശ്രൈഷ്ഠ്യഭാക്കുകളായ ജനങ്ങളുടേയും അഭ്യാഗമം കീർത്തനീയമാകുന്നു.

സാ—ഏഴ്, പത്ത്, നാല്, ആരൂഢം ഈ ഭാവങ്ങളിൽ ശനിയോ രാഹുവോ കേതുവോ ഗുളികനോ നിന്നാൽ യാത്രപുറപ്പെട്ടപ്പോൾ മുമ്പേ നേരിട്ടുവന്നതു് ചണ്ഡാലന്മാരാണെന്നു പറയണം ചന്ദ്രനും ശുക്രനും നിന്നാൽ സ്ത്രീകളാണെന്നും ബുധൻ മേൽപ്പറഞ്ഞ ഭാവങ്ങളിൽ നിന്നാൽ വിദ്വാന്മാരാണെന്നും വ്യാഴം നിന്നാൽ ബ്രാഹ്മണരാണെന്നും ചൊവ്വാ നിന്നാൽ ആയുധധാരികളാണെന്നും സൂൎയ്യൻ നിന്നാൽ സ്ഥാനമാനംകൊണ്ടു പ്രാമാണ്യമുള്ളവരാണെന്നും പറയണം. ഇവിടെയെല്ലാം ഗ്രഹയോഗദൃഷ്ടി മുതലായവ ചിന്തിച്ചുകൊള്ളണം. പ്രശ്നഭാഷാവചനം ഇവിടെ സമാപിച്ചു.

വാ—ഏതദാശ്രിതർക്ഷവിഷയം.

അ—ഇതു് ആശ്രിതർക്ഷവിഷയമാകുന്നു.

സാ—സ്പൃശ്നവിഷയത്തിനു ശേഷം ഇതുവരെ പറഞ്ഞിട്ടുള്ളതു് പ്രഷ്ടാവോ ദൂതനോ വന്നു സ്ഥിതിചെയ്യുന്ന രാശിയെക്കൊണ്ട് ചിന്തിക്കാനുള്ളതാണ്. ഇനി പ്രഷ്ടാവ് ആശ്രയിച്ച ദിക്കിനെക്കുറിച്ചു പറയുന്നു.

പൃച്ഛകസ്യ ദിശി സ്ഥാനം വിശേഷാച്ഛുഭദം നൃണാം
പൃച്ഛകസ്യ സ്ഥിതിഃ കോണപ്രശ്നേ സ്ത്രീവിഷയേ ശുഭാ. ൧൦൨

അ—പൃച്ഛകന്റെ ദിക്കിലെ സ്ഥാനം നൃക്കൾക്കു വിശേഷിച്ചു ശുഭദമാകുന്നു. പൃച്ഛകന്റെ കോണിലെ സ്ഥിതി സ്ത്രീവിഷയമായ പ്രശ്നത്തിൽ ശുഭയാകുന്നു.

സാ—കിഴക്ക്, തെക്ക്, പടിഞ്ഞാറ്, വടക്ക് ഈ ദിക്കുകളിൽ സ്ഥിതിചെയ്തുകൊണ്ടാണ് പൃച്ഛകൻ ചോദിക്കുന്നു എങ്കിലും അതു പുരുഷന്മാരെക്കുറിച്ചുള്ള പ്രശ്നമാണെങ്കിലും അതു ഏറ്റവും നല്ലതാകുന്നു. അഗ്നികോണ് മുതലായ കോണുകളിൽ സ്ഥ

യാൻപാടില്ല. രോഗാരിഷ്ടം ഉണ്ടാകുമെന്നു പറയണം. അതുപോലെ പ്രശ്നത്തിന്റെ ആദ്യാക്ഷരം ക മുതൽ ള വരെയുള്ള ഹല്ലക്ഷരങ്ങളിൽ ഒന്നാണെങ്കിൽ ശാരീരമായ രോഗദുഃഖം ഇല്ലെങ്കിലും ആയുർദ്ദോഷമുണ്ടെന്നു പറയണം.

വർഗ്ഗേഷ്വക്ഷരപഞ്ചകം പവനവഹ്നീന്ദ്രാംബുനാപുംസകം
വാക്യാദൗ തു നപുംസകാക്ഷരമതീവാനിഷ്ടദം പൃച്ഛതാം
ദുഷ്ടൗ മാരുതപാവകൗ വലരിപുർമ്മധ്യഃ പ്രശസ്തം ജലം
ദീർഘഹ്രസ്വവിഭാഗതഃ സ്വരഗണാശ്ചാംഭോമഹേന്ദ്രാത്മകാഃ—ഇതി.

**അ**—വർഗ്ഗങ്ങളിലെ അക്ഷരപഞ്ചകം പവനവഹ്നീന്ദ്രാംബുനപുംസകമായി ഭവിക്കും. വാക്യാദിയിലെ നപുംസകാക്ഷരമാകട്ടെ പൃച്ഛകന്മാർക്കു് ഏററവും അനിഷ്ടമാകുന്നു. മാരുതപാവകന്മാർ ദുഷ്ടന്മാരാകുന്നു. വലരിപു മദ്ധ്യനാകുന്നു. ജലം പ്രശസ്തമാകുന്നു. ദീർഘഹ്രസ്വവിഭാഗത്തെ ആശ്രയിച്ചു സ്വരഗണങ്ങളും അംഭോമഹേന്ദ്രാത്മകങ്ങളാകുന്നു.

സാ—വർഗ്ഗാക്ഷരങ്ങൾ ക്ഷ എന്ന അക്ഷരം ഉൾപ്പടെ മുപ്പത്തഞ്ചാണല്ലോ. അവയിൽ ക മുതൽ അഞ്ചഞ്ചു് അക്ഷരം ഓരോ വർഗ്ഗങ്ങളാണു്. അപ്പോൾ കവർഗ്ഗം ചവർഗ്ഗം ടവർഗ്ഗം തവർഗ്ഗം പവർഗ്ഗം യവർഗ്ഗം ഷവർഗ്ഗം എന്നു് ഏഴു വർഗ്ഗങ്ങളായിത്തീരും. ഇവയിൽ ക മുതൽ അഞ്ചു് അക്ഷരം കവർഗ്ഗമെന്നും ച മുതൽ അഞ്ചക്ഷരം ചവർഗ്ഗമെന്നും ഇങ്ങിനെ ക്രമേണ ധരിച്ചുകൊൾക. ഈ ഏഴു വർഗ്ഗങ്ങളിലുമുള്ള ഒന്നാമത്തെ അക്ഷരങ്ങൾ വായുവെന്നും രണ്ടാമത്തെ അക്ഷരങ്ങൾ അഗ്നിയെന്നും മൂന്നാമത്തെ അക്ഷരങ്ങൾ ഇന്ദ്രനെന്നും നാലാമത്തേതു് ജലമെന്നും അഞ്ചാമത്തേതു് നപുംസകമെന്നും പറയുന്നു. നപുംസകാക്ഷരത്തിന് ആകാശമെന്നും അവയിൽ ചില അക്ഷരങ്ങൾക്കു ശൂന്യാക്ഷരമെന്നും പറയപ്പെടുന്നു.

| | വായു. | അഗ്നി. | ഇന്ദ്രൻ. | ജലം. | ആകാശം. |
|---|---|---|---|---|---|
| കവർഗ്ഗം | ക | ഖ | ഗ | ഘ | ങ |
| ചവർഗ്ഗം | ച | ഛ | ജ | ഝ | ഞ |
| ടവർഗ്ഗം | ട | ഠ | ഡ | ഢ | ണ |
| തവർഗ്ഗം | ത | ഥ | ദ | ധ | ന |
| പവർഗ്ഗം | പ | ഫ | ബ | ഭ | മ |
| യവർഗ്ഗം | യ | ര | ല | വ | ശ |
| ഷവർഗ്ഗം | ഷ | സ | ഹ | ള | ക്ഷ |

അ ഇ മുതലായ അച്ചക്ഷരങ്ങളേയും രണ്ടായി തിരിച്ചിട്ടുണ്ടു്. അവയിൽ മേല്പറഞ്ഞ ഹ്രസ്വാക്ഷരങ്ങൾ ഇന്ദ്രാക്ഷരങ്ങളെന്നും ആ ഈ മുതലായ ദീർഘാക്ഷരങ്ങൾ ജലങ്ങളെന്നും പറയുന്നു. പ്രഷ്ടാവിന്റെ വാക്യത്തിലുള്ള ആദ്യാക്ഷരം നപുംസകമാണെങ്കിൽ കഷ്ടഫലവും വായ്വക്ഷരവും അഗ്ന്യക്ഷരവുമാണെങ്കിൽ അശുഭവും ഇന്ദ്രാക്ഷരമാണെങ്കിൽ ഗുണദോഷസാമ്യവും ജലാക്ഷരമാണെങ്കിൽ ശുഭവും ഫലമാകുന്നു. 'ഇതി' എന്നതുകൊണ്ടു് ഇങ്ങിനെ പ്രശ്നസംഗ്രഹവചനം അവസാനിച്ചു.

മദ്ധ്യാന്ത്യാദ്യഖിലേഷു ഗാ ജസഭമാഃ സൂര്യ്യാനിലേന്ദുക്ഷമാ
ദേവാ സ്ഫീതരുഗന്യദേശഗമനപ്രഖ്യാതകീർത്തിശ്രിയഃ
തദ്വൽ സ്യുർല്ലഘവോ ഗണാ രതയനാ വഹ്ന്യംബരാംഭോദിവോऽ-
മർത്ത്യാഃ സ്യുർമൃതിശൂന്യതോത്തമസമൃദ്ധ്യായൂംഷി തേ തന്വതേ. ൫൦

അ—മദ്ധ്യാന്ത്യാദ്യഖിലങ്ങളിലെ ഗണങ്ങൾ ജസഭമങ്ങളാകുന്നു. സൂര്യ്യാനിലേന്ദുക്ഷമകൾ ദേവന്മാരാകുന്നു. അവകൾ സ്ഫീതരുഗന്യദേശഗമനപ്രഖ്യാതകീർത്തിശ്രീകളെ ചെയ്യും. അതുപോലെ മദ്ധ്യാന്ത്യാദ്യഖിലങ്ങളിലെ ലഘുക്കൾ രതയനങ്ങളായ ഗണങ്ങളായി ഭവിക്കും. വഹ്ന്യംബരാംഭോദിവോക്കൾ അമർത്ത്യന്മാരായി ഭവിക്കും. അവകൾ മൃതിശൂന്യതോത്തമസമൃദ്ധ്യായുസ്സുകളെ ചെയ്യുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു് ആദ്യമായി പറയുന്ന വാക്യത്തിന്റെ ആദ്യ

മുള്ള മൂന്നക്ഷരങ്ങളും എടുത്തു് അതു് ഏതു ഗണമാണെന്നറിഞ്ഞു് അതുകൊണ്ടു ഫലം പറയുവാനുള്ള ക്രമമാണ് ഈ ശ്ലോകംകൊണ്ടു പറയുന്നതു്. ഗണങ്ങൾ ആകെ എട്ടാണ്. ഒന്ന് ജഗണം ൨ സഗണം ൩ ഭഗണം ൪ മഗണം ൫ രഗണം ൬ തഗണം ൭ യഗണം ൮ നഗണം. ഇവയിൽ ജഗണം മദ്ധ്യഗുരുവും സഗണം അന്ത്യഗുരുവും ഭഗണം ആദ്യഗുരുവും മഗണം അഖിലഗുരുവും ആകുന്നു. ജഗണത്തിന്റെ ദേവത സൂര്യനും അതിന്റെ ഫലം രോഗവൃദ്ധിയും ആകുന്നു. സഗണത്തിന്റെ ദേവത വായുവും അതിന്റെ ഫലം അന്യദേശഗമനവുമാണ്. ഭഗണത്തിന്റെ ദേവത ചന്ദ്രനും അതിന്റെ ഫലം ഉൽകൃഷ്ടമായ കീർത്തിലാഭവും മഗണത്തിന്റെ ദേവത ഭൂമിയും ഇതിന്റെ ഫലം ഐശ്വര്യവുമാണ്.

ഇതുപോലെ പ്രശ്നവാക്യത്തിലെ ആദ്യമുള്ള മൂന്നക്ഷരങ്ങളിൽ മദ്ധ്യേയുള്ള അക്ഷരം ലഘുവായിരുന്നാൽ രഗണമെന്നും ഒടുവിലത്തെ അക്ഷരം ലഘുവായിരുന്നാൽ തഗണമെന്നും ആദ്യത്തെ അക്ഷരം ലഘുവായിരുന്നാൽ യഗണമെന്നും മൂന്നക്ഷരങ്ങളും ലഘുവായിരുന്നാൽ നഗണമെന്നും പറയപ്പെടുന്നു. രഗണത്തിന്റെ ദേവത അഗ്നിയാകുന്നു. ഇതു് മൃതിയെ ചെയ്യും. തഗണത്തിന്റെ ദേവത ആകാശമാണ്. ഇതു് ശൂന്യത്തെ ചെയ്യും. യഗണത്തിന്റെ ദേവത ജലമാകുന്നു. ഇതു് ഉൽകൃഷ്ടങ്ങളായ പദാർത്ഥങ്ങളുടെ അഭിവൃദ്ധിയെ ഉണ്ടാക്കും. നഗണത്തിന്റെ ദേവതസ്വർഗ്ഗമാകുന്നു. ഇതിന്റെ ഫലം ദീർഘായുസ്സാകുന്നു.

ഇങ്ങിനെ പ്രശ്നവാക്യംകൊണ്ടു് ഗണങ്ങളേയും ദേവതകളേയും അറിഞ്ഞിട്ടു് അതിനുള്ള ഫലങ്ങളെ പ്രഷ്ടാക്കന്മാൎക്കു് പറയണം. ഗണങ്ങളെ അറിയുന്നതിനുള്ള ക്രമം ചുരുക്കമായി താഴെ പറയാം. ഗണം നിശ്ചയിക്കുന്നതു് അക്ഷരങ്ങളുടെ ഗുരുവും ലഘുവും അറിഞ്ഞിട്ടാണല്ലോ വേണ്ടതു്. ഹ്രസ്വാക്ഷരങ്ങൾ ലഘുവാകുന്നു. ദീർഘാക്ഷരങ്ങളും അനുസ്വാരത്തോടും, വിസർഗത്തോടുംകൂടിയ ഹ്രസ്വാക്ഷരങ്ങളും കൂട്ടക്ഷരത്തിന്റെ അദ്യമുള്ള ഹ്രസ്വാക്ഷരങ്ങളും ഗുരുവാകുന്നു. ഗണങ്ങളെ അറിയുന്നതിന്നു് ഉദാഹരണമായി താഴെ എഴുതുന്നു.

| | | |
|---|---|---|
| മനക്കരുന്നിൽ | ജഗണം | മദ്ധ്യഗുരു |
| പുടവയ്ക്കു | സഗണം | അന്ത്യഗുരു |
| വാഴയില | ഭഗണം | ആദ്യഗുരു |
| വന്നിട്ടാളെ | മഗണം | സർവ്വഗുരു |
| കാലമായി | രഗണം | മദ്ധ്യലഘു |
| പാലാഴി | തഗണം | അന്ത്യലഘു |
| വരാനായി | യഗണം | ആദ്യലഘു |
| വിളവിന | നഗണം | സർവ്വലഘു |

സംയുക്താദ്യം ദീർഘം സാനുസ്വാരം വിസർഗ്ഗസമ്മിശ്രം
വിജ്ഞേയമക്ഷരം ഗുരു പാദാന്തസ്ഥം വികല്പേന. ൧൮൭

ഇത്യാദി വചനമനുസരിച്ചു് ഉദാഹരണമായി എഴുതിയിരിക്കുന്ന വാക്യങ്ങളിലെ മുമ്മൂന്നു് അക്ഷരങ്ങളെടുത്തു് അവയുടെ ഗുരുലഘുക്കളറിഞ്ഞുകൊള്ളുക.

ശ്രോതൃപ്രിയം വദതി വാ വചനം ശുഭം യോ
യദ്വാത്ഥപുഷ്ടഗിരമസ്ഖലിതാം തദാനീം
പ്രഷ്ടാഭിയാത്യഭിമതന്ത്വിതരോനഭീഷ്ട-
മന്തേ വിസർഗ്ഗസഹിതം വചനം ച വക്താ. ൧൮൮

അ—യാതൊരു പ്രഷ്ടാവു് ശ്രോതൃപ്രിയമായോ ശുഭമായോ ഇരിക്കുന്ന വചനത്തേയോ അല്ലെങ്കിൽ അസ്ഖലിതമായ അത്ഥപുഷ്ടഗീരിനേയോ വദിക്കുന്നു അവൻ അപ്പോൾ അഭിമതത്തെ അഭിയാനം ചെയ്യുന്നു. ഇതരനും അന്തത്തിൽ വിസർഗ്ഗസഹിതമായ വചനത്തിന്റെ വക്താവും അനഭീഷ്ടത്തെ അഭിയാനംചെയ്യുന്നു.

സാ—പൃച്ഛകൻ ദൈവജ്ഞനോടു പറയുന്ന വാക്കുകേട്ടാൽ സന്തോഷകരമാ യോ ശുഭസൂചകമായോ ഇരിക്കണം. ഗദ്ഗദം മുതലായ തടസ്സങ്ങളൊന്നും കൂടാതെ അർത്ഥവത്തുകളായ വാക്കുകളെക്കൊണ്ടും ദൈവജ്ഞനെ കാര്യം ധരിപ്പിക്കാം. പൃഷ്ടാ വിൻെറ വാക്ക് ഇപ്രകാരമാണെങ്കിൽ പ്രശ്നത്തിനു വിഷയമായ സംഗതി സുഖേന സി ദ്ധിക്കും. കേൾക്കുന്നതിനു സുഖമില്ലാത്തതും അശുഭസൂചകമായതും അർത്ഥഗൌരവമി ല്ലാത്തതും ഗദ്ഗദാദി തടസ്സങ്ങളോടുകൂടിയതും അവസാനത്തിൽ വിസർഗ്ഗത്തോടുകൂടിയ തുമായ വാക്കുകളെയാണ് പൃച്ഛകൻ ഉപയോഗിച്ചതെങ്കിൽ ഇഷ്ടസിദ്ധി ഉണ്ടാകുന്നത ല്ലെന്നു പറയണം.

പ്രഷ്ടുർവാക്യാദിവർണ്ണേന ലഗ്നം സംഗ്രഹ്യ ചാമുനാ
വാച്യം ശുഭാശുഭം സർവ്വം തൽപ്രകാരോഽധ കഥ്യതേ. ൧൭൧

അ—പ്രഷ്ടാവിൻെറ വാക്യാദിവർണ്ണംകൊണ്ടു് ലഗ്നത്തെ സംഗ്രഹിച്ച് ഇതുകൊ ണ്ടു് ശുഭാശുഭം സർവ്വവും വാച്യമാകുന്നു. അനന്തരം തൽപ്രകാരം കഥിക്കപ്പെടുന്നു.

സാ—പ്രഷ്ടാവു പറഞ്ഞ വാക്യത്തിൻെറ ആദ്യാക്ഷരംകൊണ്ടു ലഗ്നരാശിയുണ്ടാ ക്കി അതു് ആരൂഢമായി കല്പിച്ച് അതുകൊണ്ടു് പ്രഷ്ടാക്കന്മാരുടെ സകല ഗുണദോഷ ങ്ങളും പറയാവുന്നതാണ്. അതിൻെറ വഴി ഇവിടത്തന്നെ പറയപ്പെടുന്നു.

വാ—അത്ര ആര്യാസമ്മതിഃ.

അ—ഇവിടെ ആര്യാസമ്മതി ഭവിക്കുന്നു.

വാക്യത്തിൻെറ ആദ്യാക്ഷരംകൊണ്ടു ലഗ്നരാശി അറിയണമെന്നു പറഞ്ഞുവല്ലോ. ആ വിഷയം ആര്യാസമ്മതിയിൽ പ്രതിപാദിച്ചിട്ടുണ്ടു്. ആ വചനം താഴെ ചേർക്കുന്നു.

അകചടതപയശാ വർഗ്ഗാ രവികുജസിതസൌമ്യജീവസൌരാണാം
ചന്ദ്രസ്യ ച നിർദ്ദിഷ്ടാഃ പ്രശ്നേ പ്രഥമാക്ഷരവശം വർണ്ണം. ൧൭൨

ആദ്യാക്ഷരവർണ്ണം സംഗ്രഹ്യ ശുഭാശുഭം വദേൽ പ്രഷ്ടുഃ
വർഗ്ഗാദിമധ്യമാന്തൈർവർണ്ണൈഃ പ്രഥമാദികം വർണ്ണം. ൧൭൩

രാശിം ലഗ്നം പ്രവദേച്ഛിഷ്ടൈർയുഗ്മം കുജജ്ഞജീവാനാം
സിതരവിജയോശ്ച നൈവം രവിശശിനോരേകരാശിത്വാൽ.

തസ്മാൽ ലഗ്നാൽ പ്രവദേൽ പൃച്ഛാസമയേ ശുഭാശുഭം സർവ്വം
കാലസ്യാവിജ്ഞാനാദേതച്ചിന്ത്യം ബഹുപ്രശ്നേ. ൧൭൪

അ—പ്രശ്നത്തിൽ അകചടതപയങ്ങളായ വർഗ്ഗങ്ങൾ രവികുജസിതസൌമ്യജീ വസൌരന്മാരുടേയും ചന്ദ്രൻെറയുമെന്നു നിർദ്ദിഷ്ടങ്ങളാകുന്നു. പ്രഥമാക്ഷരവർണ്ണമായ വ ർണ്ണത്തെ അറിഞ്ഞു് ഇതുകൊണ്ടു ലഗ്നത്തെ സംഗ്രഹിച്ച് പ്രഷ്ടാവിൻെറ ശുഭാശുഭത്തെ വദിക്കണം. കുജജ്ഞജീവന്മാർക്കും സിതരവിജന്മാർക്കും പ്രഥമാദ്യക്ഷരങ്ങളായി വർഗ്ഗാ ദിമധ്യാന്തങ്ങളായ വർണ്ണങ്ങളെക്കൊണ്ടു് വിഷയമായ രാശിയേയും ശിഷ്ടങ്ങളെക്കൊ ണ്ടു യുഗ്മമായ രാശിയേയും ലഗ്നമെന്നു പ്രവദിക്കണം. രവിശശികൾക്കു് ഏകരാശി ത്വം ഹേതുവായിട്ടു ഇപ്രകാരം ഭവിക്കുന്നില്ല. ആ ലഗ്നത്തെ ആശ്രയിച്ച് സർവ്വമായ ശുഭാശുഭത്തെ പൃച്ഛാസമയത്തിൽ വദിക്കണം. ബഹുപ്രശ്നം സത്തായിരിക്കുമ്പോൾ കാലത്തിൻെറ അവിജ്ഞാനം ഹേതുവായിട്ടു് ഇതു് ചിന്ത്യമാകുന്നു.

സാ—അ മുതൽ ഔ വരെയുള്ള അക്ഷരങ്ങൾ ഒരു വർഗ്ഗമാണ്. ഇതു ആദിത്യ ൻെറതാണ്. ക-ഖ-ഗ-ഘ-ങ ഈ അക്ഷരങ്ങൾ ഒരു വർഗ്ഗമാണ്. ഇതു് ചൊവ്വായു ടേതാകുന്നു. ച-ഛ-ജ-ഝ-ഞ ഈ അഞ്ചു് അക്ഷരങ്ങൾ ശുക്രൻെറ വർഗ്ഗമാകുന്നു. ട-ഠ-ഡ-ഢ-ണ ഈ അഞ്ചക്ഷരങ്ങൾ ബുധൻെറ വർഗ്ഗമാകുന്നു. ത-ഥ-ദ-ധ-ന ഈ അഞ്ചക്ഷരങ്ങൾ വ്യാഴത്തിൻെറ വർഗ്ഗങ്ങളാകുന്നു. പ-ഫ-ബ-ഭ-മ ഈ അഞ്ചക്ഷര ങ്ങൾ ശനിയുടെ വർഗ്ഗങ്ങളാകുന്നു. യ മുതലുള്ള അക്ഷരങ്ങൾ ചന്ദ്രൻെറതാണ്. പ്രശ്നത്തി ൻെറ ആദ്യാക്ഷരം ഏതൊരു ഗ്രഹത്തിൻെറതായിവരുന്നുവോ ആ ഗ്രഹത്തിൻെറ

രാശി ലഗ്നമാണെന്നറിയണം. അതായതു് അ മുതൽ ഔ വരെയുള്ള അക്ഷരങ്ങൾ ആദ്യ മായി വന്നാൽ ചിങ്ങം ലഗ്നമാണെന്നും യ മുതൽ ഹ വരെയുള്ള അക്ഷരങ്ങൾ ആദ്യമായി വന്നാൽ കൎക്കടകംരാശി ലഗ്നമാണെന്നും അറിയണം. ചൊവ്വാമുതൽ ശനിവരെയുള്ള ഗ്രഹങ്ങൾക്കു് ഈരണ്ടു രാശി ഉണ്ടല്ലോ.

| | | | | | |
|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | കുജന്റെ വൎഗ്ഗം |
| ച | ഛ | ജ | ഝ | ഞ | ശുക്രന്റെ വൎഗ്ഗം |
| ട | ഠ | ഡ | ഢ | ണ | ബുധന്റെ വൎഗ്ഗം |
| ത | ഥ | ദ | ധ | ന | വ്യാഴത്തിന്റെ വൎഗ്ഗം |
| പ | ഫ | ബ | ഭ | മ | ശനിയുടെ വൎഗ്ഗം |

ഈ അഞ്ചു വൎഗ്ഗങ്ങളുടേയും ഒന്നാമത്തെയും മൂന്നാമത്തെയും അഞ്ചാമത്തെയും അക്ഷരങ്ങൾ ആദ്യക്ഷരമായി വന്നാൽ മേടം, തുലാം, മിഥുനം, ധനസ്സ്, കുംഭം ഈ ഓജരാശികൾ ലഗ്നമാണെന്നും അറിയണം. മേൽ കാണിച്ച അഞ്ചു വൎഗ്ഗങ്ങളുടേയും രണ്ടാമത്തേയും നാലാമത്തേയും അക്ഷരങ്ങൾ പ്രശ്നത്തിന്റെ ആദ്യക്ഷരമായി വന്നാൽ വൃശ്ചികം, ഇടവം, കന്നി, മീനം, മകരം ഈ രാശികൾ ലഗ്നമാണെന്നു് അറിയണം. എങ്ങിനെയെന്നാൽ ചൊവ്വായുടെ അക്ഷരങ്ങൾ ക-ഖ-ഗ-ഘ-ങ ഇത്രയുമാണല്ലോ. ഇവയിൽ ക-ഗ-ങ എന്നു് ഒന്നും മൂന്നും അഞ്ചും അക്ഷരങ്ങൾ പ്രശ്നത്തിന്റെ ആദ്യക്ഷരമായാൽ ചൊവ്വായുടെ ക്ഷേത്രങ്ങളിൽ ഓജരാശിയായ മേടം ലഗ്നമെന്നും ഖ-ഘ എന്ന രണ്ടും നാലും അക്ഷരങ്ങൾ ആദ്യക്ഷരമായാൽ ചൊവ്വായുടെ യുഗ്മരാശിയായ വൃശ്ചികം രാശി ലഗ്നം എന്നും അറിയണം. ഇങ്ങനെ വൎഗ്ഗാക്ഷരങ്ങളെക്കൊണ്ടു് ശുക്രൻ മുതലായവരുടെ രാശിഭേദങ്ങളും ഗ്രാഹ്യമാകുന്നു. ഈ ലഗ്നം ആസ്പദമാക്കി പ്രഷ്ടാക്കന്മാരുടെ സകല ഗുണദോഷങ്ങളും പറയാവുന്നതാണു്. ഒട്ടധികം പ്രശ്നങ്ങൾ ഒരേ സമയത്തുണ്ടായാൽ ഇപ്രകാരം ലഗ്നമറിഞ്ഞു ഫലം പറയേണ്ടതാണു്. ലഗ്നം ഉണ്ടായാൽ ഫലം പറയേണ്ട ക്രമങ്ങൾ ഈ ഗ്രന്ഥത്തിൽതന്നെ മേൽ പറയപ്പെട്ടും.

## വാ—ഏഴാമത്തെ പ്രശ്നാക്ഷരവിഷയം.

അ—ഇതു് പ്രശ്നാക്ഷരവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞവസാനിപ്പിച്ചതു് പ്രഷ്ടാവു് ഉപയോഗിച്ച പ്രശ്നാക്ഷരങ്ങളെക്കുറിച്ചുള്ള ശുഭാശുഭമാകുന്നു.

വാമാംഘ്രിരഗ്രേ നിഹിതശ്ശുഭഃ സ്യാൽ
ദൂതസ്യ ദോഷായ ച ദക്ഷിണാംഘ്രിഃ
ദോഷായ ചാംഘ്രേശ്ചലനം ഹി തസ്യ
സ്ഥിതിഃ സ്ഥിരാ തസ്യ ശുഭപ്രദാ സ്യാൽ. ൧൫൨

അ—അഗ്രത്തിങ്കൽ ദൂതന്റെ വാമാംഘ്രി നിഹിതമായാൽ ശുഭമായി ഭവിക്കും. ദക്ഷിണാംഘ്രി നിഹിതമായാൽ ദോഷത്തിനായും ഭവിക്കും. അംഘ്രിയുടെ ചലനവും ദോഷത്തിനായി ഭവിക്കും. അതിന്റെ സ്ഥിരമായ സ്ഥിതി അവന്നു ശുഭപ്രദയായി ഭവിക്കും.

സാ—ഇവിടെ പ്രഷ്ടാവിന്റെ സ്ഥിതിയെക്കുറിച്ചാണു പറവാൻ പോകുന്നതു്. ദൂതനോ പ്രഷ്ടാവോ ദൈവജ്ഞനോടു കാൎയ്യം പറയുമ്പോൾ ഇടത്തേക്കാൽ മുമ്പിൽവച്ചാൽ ശുഭവും വലത്തേക്കാൽ മുമ്പിലാണെങ്കിൽ അശുഭവുമാണു്. കാലു ചലിപ്പിച്ചുകൊണ്ടിരുന്നാൽ ദോഷവും ഇളക്കാതെ ഉറപ്പിച്ചു ചവിട്ടിയിരുന്നാൽ ശുഭവും ഉണ്ടാകുന്നതാണു്.

സുഖോപവിഷ്ടഃ പ്രസന്നാംഗസ്തുംഗദേശേ ശുഭാസനേ
ദൈവജ്ഞാഭിമുഖശ്ചൈവ ശുഭം യാത്യന്യഥാശുഭം. ൧൫൩

അ—പൃച്ഛകൻ തുംഗദേശത്തിൽ ശുഭാസനത്തിൽ സുഖോപവിഷ്ടനായി പ്രസന്നാംഗനായി ദൈവജ്ഞാഭിമുഖനായി ഭവിക്കുന്നു എങ്കിൽ ശുഭത്തെയും അന്യപ്രകാരമായാൽ അശുഭത്തേയും യാനം ചെയ്യുന്നു

സാ—പ്രഷ്ടാവോ ദൂതനോ ഉയൎന്ന പ്രദേശത്തു ബലവും ഭംഗിയുമുള്ള പീഠത്തിൽ ഇരുന്നു ശരീരത്തിനു വളവും മറവും കൂടാതെ ദൈവജ്ഞന്റെ നേരേ നോക്കിയിരുന്നു കാൎയ്യം പറയുകയാണെങ്കിൽ വളരെ ശുഭവും ഇതിനു വിപരീതമായ വിധത്തിൽ കാൎയ്യം പറഞ്ഞാൽ അശുഭവുമാകുന്നു.

ഉത്തിഷ്ഠതി യദി പ്രശ്നം കുൎയ്യാന്നാസീന ആസനാൽ
സ്ഥിതശ്ചോപവിശേൽ കുൎയ്യാൻ ഭദ്രമേവോഭയം മതം. ൧൨൦

അ—ആസീനനായവൻ പ്രശ്നത്തെ ചെയ്വാനായി ആസനത്തിങ്കൽനിന്നു് ഉത്ഥാനം ചെയ്യുന്നുവെങ്കിലും സ്ഥിതനായ പൃച്ഛകൻ പ്രശ്നത്തെ ചെയ്വാനായി ഉപവേശിക്കുമെങ്കിലും ഈ രണ്ടും ഭദ്രംതന്നെ എന്നു മതമാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു് കാൎയ്യം പറഞ്ഞുകൊണ്ടിരിക്കുന്ന സ്ഥാനത്തുനിന്നു എഴുന്നേറ്റാലും നില്ക്കയാണെങ്കിലും കാൎയ്യം പറഞ്ഞുകൊണ്ടു എവിടെയെങ്കിലും ഇരിക്കയാണെങ്കിലും ഈ ലക്ഷണങ്ങൾ രണ്ടും ശുഭംതന്നെയാണെന്നു പറയണം.

പൃഷ്ടാ ദൃഷ്ടിപഥം പ്രാപ്യ സ്ഥിത്വാസ്ഥിത്വാഗമദ്യദി
അതീത്യ സ്ഥിതിസംഖ്യാഹാന്യസ്യ കാൎയ്യസ്യ സാധനം. ൧൨൧

അ—പ്രഷ്ടാവു് ദൃഷ്ടിപഥത്തെ പ്രാപിച്ചു സ്ഥിതിചെയ്തു് സ്ഥിതിചെയ്തു ആഗമിക്കുമെങ്കിൽ സ്ഥിതിസംഖ്യാഹസ്സുകളെ കഴിഞ്ഞിട്ടു് ഈ കാൎയ്യത്തിന്റെ സാധനം വാച്യമാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞൻ കാണത്തക്ക സ്ഥലത്തുവന്നിട്ടു ഓരോ സ്ഥലത്തു മടങ്ങി നിന്നുനിന്നു വരികയാണെങ്കിൽ മടങ്ങിനിന്നതു് എത്ര പ്രാവശ്യമാണോ അത്രയും ദിവസം കഴിഞ്ഞതിനുശേഷമേ പ്രഷ്ടാവു് ഉദ്ദേശിച്ച കാൎയ്യം സാധിക്കയുള്ളു എന്നു പറയണം. ഇതു് കാൎയ്യസാദ്ധ്യപ്രശ്നത്തിൽ ഉപയോഗിക്കേണ്ടതാണെങ്കിലും ലക്ഷണവശാൽ മറ്റുള്ള പ്രശ്നങ്ങളിലും ഉപയോഗിക്കാവുന്നതാണു്.

അന്തരാ ദൂതമാത്മാനം യദി കശ്ചന ഗച്ഛതി
അനാഗമം സഹായസ്യ കല്പിതസ്യാസ്യ നിൎദ്ദിശേൽ. ൧൨൨

**അ—ദൂതന്റെയും ആത്മാവിന്റെയും മദ്ധ്യേക്കൂടി ഒരുവൻ** ഗമിക്കുന്നു എങ്കിൽ **ഇവനു കല്പിതമായ സഹായത്തിന്റെ അനാഗമത്തെ നിൎദ്ദേശിക്കണം.**

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു കാൎയ്യം പറയുന്ന സമയം മറ്റൊരാൾ അവരുടെ മദ്ധ്യേക്കൂടി കടന്നുപോകുന്നു എങ്കിൽ പ്രഷ്ടാവു് പ്രശ്നത്തിനു ഹേതുവായ വിഷയത്തിൽ വിചാരിച്ചിരുന്ന സഹായം ഉണ്ടാവുകയില്ലെന്നു പറയണം.

**വാ—ഏതൽ സ്ഥിതിവിഷയം.**

**അ**—ഇതു് സ്ഥിതിവിഷയമാകുന്നു.

**സാ**—പ്രശ്നാക്ഷരങ്ങളെപ്പറ്റി പറഞ്ഞതിനുശേഷം ഇതുവരെ പറഞ്ഞിട്ടുള്ളതു് പ്രഷ്ടാവിന്റെ സ്ഥിതിയുടെ ഗുണദോഷത്തെ ചിന്തിക്കാനുള്ള ക്രമമാകുന്നു. ഇനി പ്രഷ്ടാവിന്റെ ചേഷ്ടയെക്കുറിച്ചു പറവാൻ പോകുന്നു.

ഹസ്തൌ പ്രസാരൻ വിമൃദ്നംശ്ച തിരശ്ചീനമുഖഃ സ്ഥിതഃ
വിസ്മൃതസ്മാൎത്ത ഇത്യേതൈൎയ്യൽ പൃഷ്ടം തദ്വിനശ്യതി. ൧൨൩

അ—ഹസ്തങ്ങളെ പ്രസാരണനായും വിമൎദ്ദനനായും തിരശ്ചീനമുഖനായും വിസ്മൃതസ്മാൎത്തനായും ഇരിക്കുന്നു. എന്നിങ്ങനെയുള്ളവരാൽ യാതൊന്നു പൃഷ്ടമാകുന്നു. **അതു്** വിനശിക്കുന്നു.

സാ—പ്രഷ്ടാവു് കൈകളെ കുടഞ്ഞുകൊണ്ടോ ഞെട്ടിച്ചുകൊണ്ടോ മുഖത്തെ പിൻതിരിച്ചുകൊണ്ടോ യാതൊന്നിനെപ്പറ്റി പറയുന്നുവോ അതും തനിക്ക പറയേണ്ട കാൎയ്യം മറന്നുപോയിട്ടു പിന്നെ പ്രയാസപ്പെട്ടു് ഓൎത്തതിനുശേഷം യാതൊന്നിനെക്കുറിച്ചു ചോദിക്കുന്നുവോ അക്കാൎയ്യവും നശിക്കുമെന്നു് അതായതു് ഇഷ്ടസാദ്ധ്യകരമല്ലെന്നു പറയണം.

സ്വാംഗേഷ്വന്യത്ര വാ ദ്രവ്യേ ഗാഢസന്താഡനം ക്ഷണാൽ
മൃത്യുദം ലയലിംഗാനാം ചിന്തകാശ്രവണാദികം. ൪൰൨

അ—സ്വാംഗങ്ങളിലോ മററു വല്ല ദ്രവ്യത്തിലോ ഉള്ള ഗാഢസന്താഡനവും ലയലിംഗങ്ങളുടെ ചിന്തകാശ്രവണാദികവും വേഗേന മൃത്യുദമാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു കാര്യം പറയുമ്പോൾ തന്റെ ശരീരത്തിലോ മററു വല്ല പദാർത്ഥങ്ങളിലോ ഉറക്കെ അടിച്ചാൽ അതു് രോഗപ്രശ്നത്തിൽ വേഗേന ഉള്ള മരണത്തെ സൂചിപ്പിക്കുന്നതാകുന്നു. കൂടാതെ ആയുധപാതം ഭയങ്കരങ്ങളായ ഹിംസാവസ്തുക്കൾ മുതലായവയെക്കുറിച്ചു വിചാരിക്കുകയോ പതനം മുതലായ അശുഭനിമിത്തങ്ങളെ കാണുകയോ ഉണ്ടായാലും മുൻപറഞ്ഞവണ്ണം മരണകരമാകുന്നു. ഉത്തരാർദ്ധംകൊണ്ടു പറയപ്പെട്ടതു് ദൈവജ്ഞന്റെ മനസ്സിനും ചെവിക്കും കണ്ണിനും വിഷയമായതാണു. ആദിശബ്ദാകൃതി ഉള്ളതുകൊണ്ടു് ഏതെല്ലാംവിധത്തിൽ നാശസൂചകങ്ങളായ അനുഭവങ്ങൾ തനിക്കു തല്ക്കാലമുണ്ടാകുന്നുവോ അവയെല്ലാം മരണം മുതലായ ദുരിതങ്ങളെ സൂചിപ്പിക്കുന്നവയാണു്.

സ്വസ്ഥോ മുക്തകചേ ചടശ്ശുചൌ രുദതി വാ ഭഗ്നാനനേ മുണ്ഡിതേ
നഗ്നേ ഛിന്നതി ഭിന്ദതി ദ്രവതി വാ വഹ്നൌ ഹവിർജ്ജുഹ്വതി
ദൂതേ ഹസ്തപദാം ച ബന്ധനപരേ ദോസ്ണാക്ഷിസമ്മർദ്ദനേ
ദീനേ കാഷ്ഠതൃണാദിമർദ്ദനപരേ ന സ്യാച്ഛിവായ ശ്രുതഃ. ൪൰൩

അ—ദൂതൻ സ്വസ്ഥനായോ മുക്തകചനായോ അശുചനായോ രുദന്നായോ ഭഗ്നാനനനായോ മുണ്ഡിതനായോ നഗ്നനായോ ഛിന്ദനായോ ഭഗ്നനായോ വഹ്നിയിൽ ഹവിസ്സിനെ ജുഹ്വനായോ ഹസ്തപാദങ്ങളുടെ ബന്ധനപരനായോ ദോസ്സുകൊണ്ടു അക്ഷികളെ സമ്മർദ്ദനനായോ ദീനനായോ കാഷ്ഠതൃണാദിമർദ്ദനപരനായോ ഇരിക്കുമ്പോൾ ഉള്ള വിചാരം ശുഭമല്ല

സാ—പ്രഷ്ടാവോ പ്രഷ്ടാവിനാൽ നിയോഗിക്കപ്പെട്ട ദൂതനോ ആണല്ലോ ദൈവജ്ഞനോടു കാര്യം പറയുന്നതു്. അപ്പോൾ ഉറക്കംതൂങ്ങുക തലമുടി അഴിച്ചിടുക അശുചികരമായ മററെന്തെങ്കിലും പ്രവർത്തിക്കുക, കരയുക, തടഞ്ഞു തടഞ്ഞു നിൽക്കുക, ക്ഷൗരം ചെയ്യിക്കുക, വസ്ത്രം ധരിക്കാതിരിക്കുക, ഏതെങ്കിലും പദാർത്ഥങ്ങളെ രണ്ടായി മുറിക്കുക, കീറുക, ഓടുക, ഹോമപദാർത്ഥങ്ങളെക്കൊണ്ടു് അഗ്നിയിൽ ഹോമംചെയ്യുക, ചരടുകൊണ്ടോ മററോ കൈകാൽ ഇവകളെ ബന്ധിക്കുക, കൈകൊണ്ടു കണ്ണു തിരുമ്മുക, വളരെ ക്ഷീണത വെളിപ്പെടുത്തുക, മരം പുല്ലു് മുതലായതിനെ ഇളക്കിമറിക്കുക ഈവക ചേഷ്ടകൾ ദോഷകരമാണെന്നു പറയണം. എന്നാൽ പൃച്ഛാസമയം പ്രഷ്ടാവു് ഈവിധം ചേഷ്ടകളോടുകൂടിയവനാണെങ്കിൽ അശുഭകരമെന്നാണല്ലോ ഈ പദ്യംകൊണ്ടു പറയപ്പെട്ടതു്. "ദൈവജ്ഞോപിച പൃച്ഛകേനചശുഭോ" എന്നിങ്ങനെ മേൽ പറവാൻ ഭാവമുള്ളതുകൊണ്ടു പൃച്ഛാസമയം ഈവക ചേഷ്ടകൾ ദൈവജ്ഞനുണ്ടായിരുന്നാലും അശുഭമാണെന്നു ഗ്രാഹ്യമാകുന്നു.

പാശോദാപത്തനകേ നഖൈർല്ലിഖതി വാപ്യുത്സാരിതേ വാരിതേ
സാഭ്യംഗേ ഭസിതാസ്ഥികീസഗതാം ദത്തേഽപി വ്യാധിതേ
വസ്ത്രപ്രാവൃതകന്ധരേ ച മലിനേ രൂക്ഷാശ്രുദാലാപിനി
പ്രശ്നോ നൈവ ശുഭായ നിർവ്വപതി വാ പിണ്ഡാൻ പരേ-
താൻ പ്രതി. ൪൰൪

അ—ദൂതൻ പാശോദാപത്തകനായോ നഖങ്ങൾകൊണ്ടു ലിഖന്നായോ ഉത്സാരിതനായോ വാരിതനായോ സാഭ്യംഗനായോ ഭസിതാസ്ഥികീസഗതൃണങ്ങളുടെ ദാതാവായോ വ്യാധിതനായോ വസ്ത്രപ്രാവൃതകന്ധരനായോ മലിനനായോ രൂക്ഷാശ്രുദാലാപിയായോ പരേതന്മാരെക്കുറിച്ചു പിണ്ഡങ്ങളെ നിർവ്വപന്നായോ ഇരിക്കുമ്പോഴും പ്രശ്നം ശുഭത്തിനായി ഭവിക്കുന്നില്ലതന്നെ.

സാ—പ്രഷ്ടാവ് ദൈവജ്ഞനോടു കാര്യം പറയുമ്പോഴോ താൻ കയറപിരിക്കുകയോ നഖംകൊണ്ടു ഭൂമിയിൽ വരയ്ക്കുകയോ തത്സമയം മറ്റാരെങ്കിലുംവന്നു തന്നെ തടയുകയോ താൻ നിന്ന സ്ഥാനത്തുനിന്നു മാറിനില്ക്കുകയോ എണ്ണുതേയ്ക്കുകയോ കയ്യിൽ ഭസ്മം അസ്ഥി ഇരുമ്പ് മലം ഇവയെ ധരിച്ചിരിക്കുകയോ ഏതോ വ്യാധിയാൽ ദുഃഖിതനായിരിക്കുകയോ കഴുത്തിൽ മുണ്ടു ചുററിയിരിക്കയോ മലിനവേഷത്തോടുകൂടിയിരിക്കുകയോ കഠിനമായും അശുഭമായും ഇരിക്കുന്ന വാക്കുകളെ പറയുകയോ പിതൃകർമ്മം ചെയ്യുകയോ ആണെങ്കിൽ ആ പ്രശ്നം ശുഭപ്രദമായിത്തീരുന്നതല്ല. ഇപ്പുറത്തെ ചേഷ്ടകളും ദൈവജ്ഞനേയും പൃച്ഛകനേയും ഒന്നുപോലെ സംബന്ധിക്കുന്നതാണ്.

വാസീഖഡ്ഗചപലാലജാലകതുഷാപാദത്രപിഞ്ഛാതപാം
ശൃംഗസ്യാപിച വാഹകേ ച വികലേ സമ്മാർജ്ജനീധാരിണി
പ്രേതാലംകൃതിശൂർപ്പപാശമുസലാൻ ബിഭ്രത്യുപേതേ ക്ഷുധാ
ദൈവജ്ഞേ പി ച പൃച്ഛകേ ന ച ശുഭോ ജ്ഞേയോ വിചാരഃ ക്വചിൽ. ൧൨൭

അ—ദൈവജ്ഞനോ പൃച്ഛകനോ വാസീഖഡ്ഗചപലാലജാലകതുഷപാദത്രപിഞ്ഛാതപങ്ങളുടേയും ശൃംഗത്തിൻെറയും വാഹകനായോ വികലനായോ സമ്മാർജ്ജനീധാരിയായോ പ്രേതാലംകൃതങ്ങളോ ശൂർപ്പപാശമുസലങ്ങളെ ബിഭ്രനായോ ക്ഷുത്തോടു് ഉപേതനായോ ഇരിക്കുമ്പോഴുള്ള വിചാരം ശുഭമല്ലെന്നു ജ്ഞേയമാകുന്നു.

സാ—ദൈവജ്ഞസംവാദകാലം അവരിൽ ആരുടെ കൈയിൽ ചിരവ, വാള്, വയ്ക്കോൽ, വല, ഉമി, ചെരിപ്പ്, മയിൽപീലി, ഏതിൻെറ എങ്കിലും തോല്, മൃഗാദികളുടെ കൊമ്പ്, ചൂല്, പ്രേതവിഷയമായി ഉപയോഗിക്കുന്ന ചെറൂള മുതലായ സാധനങ്ങൾ, മുറം, കയറ്, ഉലക്ക ഈ സാധനങ്ങളിൽ ഏതിനെ എങ്കിലും ധരിച്ചിരിക്കിലും വിശപ്പുനിമിത്തം ക്ഷീണിച്ചിരിക്കിലും അംഗവൈകല്യമുണ്ടാകിലും ആ പ്രശ്നത്തിനാവില്ല അശുഭമെന്നുതന്നെ അറിയേണ്ടതാണ്.

വാ—വ്യതൽ ചേഷ്ടാവിഷയം.

അ—അതു് ചേഷ്ടാവിഷയമാകുന്നു

സാ—സ്ഥിതിയെക്കുറിച്ചു വിചാരിച്ചതിൽപിന്നെ ഇതുവരെ പറഞ്ഞിട്ടുള്ളതു് ചേഷ്ടയുടെ (തൽക്കാലമുള്ള പ്രവൃത്തിയുടെ) ശുഭാശുഭനിരൂപണമാകുന്നു.

വൈർമ്മുഖ്യം വദനാശ്രുഗശോകകോപശ്രമാദിഭിഃ
വൈമനസ്യഞ്ച ദൂതസ്യ യേന കേനാപി ദോഷകൃൽ. ൧൨൮

അ—ദൂതന്റെ വദനാശ്രുഗശോകകോപശ്രമാദികളെക്കൊണ്ടുള്ള വൈർമ്മുഖ്യവും ഏതോ കാരണവശാലുള്ള വൈമനസ്യവും ദോഷകൃത്താകുന്നു.

സാ—പ്രഷ്ടാവിന് ശോകം കോപം മുതലായ കാരണങ്ങളാൽ മുഖത്തിനു വല്ലാഴ്മയുണ്ടെങ്കിലും ഏതോ ചില കാരണങ്ങളാൽ മനസ്സിന് വ്യാകുലത ഉണ്ടായാലും അശുഭലക്ഷണമാണെന്ന് അറിയേണ്ടതാണ്. ഇതു ലക്ഷണം ദൈവജ്ഞനും യോജ്യമാകുന്നു.

സുന്ദരശ്ച കലീനശ്ച വിനയീ ച നിരാമയഃ
സുപ്രസന്നശ്ച ദൂതശ്ചേൽ പ്രഷ്ടാ സുഖമവാപ്നുയാൽ. ൧൨൯

അ—ദൂതൻ സുന്ദരനും കുലീനനും വിനയിയും നിരാമയനും സുപ്രസന്നനും ആയി ഭവിക്കുമെങ്കിൽ പ്രഷ്ടാവു് സുഖത്തെ അവാപിക്കും.

സാ—പ്രഷ്ടാവിന് ഏതെങ്കിലും കാരണവശാൽ മനഃക്ലേശമില്ലാതെ വരുമ്പോഴാണല്ലോ ദൈവജ്ഞൻെറ അടുക്കലേക്ക് ദൂതനെ നിയോഗിക്കാറുള്ളു. ആ ദൂതനു് സൌന്ദര്യം വംശശുദ്ധി മര്യാദ ആരോഗ്യം സന്തോഷം മുതലായ ഗുണങ്ങളുണ്ടെങ്കിൽ പ്രഷ്ടാവിന് രോഗനിവൃത്തി മുതലായ സുഖപ്രാപ്തി ഉണ്ടാകുന്നതാണ്.

വാ—ഏതദ്ഭാവവിഷയം.

അ—ഇതു് ഭാവവിഷയമാകുന്നു.

സാ—ഇവിടെ രണ്ടു ശ്ലോകംകൊണ്ടു പറയപ്പെട്ടതു് പ്രഷ്ടാവിന്റെ തല്ക്കാലത്തെ സ്വഭാവത്തെ കുറിച്ചാണു്.

ഉന്മിഷദംബകയുഗളോ മംഗലദ്രവ്യതരപദാൎത്ഥനിഹിതേക്ഷഃ
അധ ഉൎദ്ധ്വേക്ഷണരഹിതോ ലഭതേടഭീഷ്ടം പ്രതീപദൃഗ്ദുഃഖം.

അ—പ്രഷ്ടാവു് ഉന്മിഷദംബകയുഗളനായും മംഗലദ്രവ്യതരപദാൎത്ഥനിഹിതേക്ഷനായും അധഊൎദ്ധ്വേക്ഷണരഹിതനായും ഭവിക്കുന്നു എങ്കിൽ അഭീഷ്ടത്തെ ലഭിക്കുന്നു. പ്രതീപദൃക്കായ പ്രഷ്ടാവു് ദുഃഖത്തെ ലഭിക്കുന്നു.

സാ—പ്രഷ്ടാവു് കണ്ണുകൾ നല്ലതുപോലെ തുറന്നു ദൈവജ്ഞനിലല്ലാതെ മററു വല്ല പദാൎത്ഥങ്ങളിലും ദൃഷ്ടി പതിപ്പിക്കുന്നുവെങ്കിൽ സ്വൎണ്ണം കണ്ണാടി വിളക്കു് മുതലായ ശുഭപദാൎത്ഥങ്ങളിലോ അല്ലെങ്കിൽ ഉറപ്പുള്ള വല്ല ശുഭസാധനങ്ങളിലോ ആയിരിക്കണം. കീഴ്പോട്ടും മേല്പോട്ടും നോക്കരുതു്. പ്രഷ്ടാവിന്റെ ദർശനം ഏവംവിധമായാൽ ശുഭവും ഇതിന്നു നേരെ വിപരീതമായാൽ അശുഭവും ഫലമാകുന്നു.

വാ—ഏതദ്ദർശനവിഷയം.

അ—ഇതു് ദർശനവിഷയമാകുന്നു.

സാ—ഇതു പറഞ്ഞതു് പ്രഷ്ടാവിന്റെ ദർശനത്തെക്കുറിച്ചുള്ള ശുഭാശുഭമാകുന്നു.

തോയാൎദ്രഭിന്നമലിനാതതനീലവാസാ
രക്തപ്രസൂനഭൃദപി വ്യസനം പ്രയാതി
വാസസ്സിതം സുരഭിഗൌരസുമാനുലേപ-
ഭൂഷാ ദധച്ച ലഭതേ മംഗലമേതി നൂനം. ൱൩൧

അ—തോയാൎദ്രഭിന്നമലിനാതതനീലവാസസ്സും രക്തപ്രസൂനഭൃത്തും ആയ പൃച്ഛകൻ വ്യസനത്തെ പ്രയാണം ചെയ്യുന്നു. സിതമായ വാസസ്സിനെയും സുരഭിഗൌരസുമാനുലേപാഭൂഷകളെയും ദധനായ പൃച്ഛകൻ മംഗളത്തെത്തന്നെ പ്രാപിക്കുന്നു നിശ്ചയം.

സാ—പ്രഷ്ടാവു് ദൈവജ്ഞനോടു കാൎയ്യം പറയുമ്പോൾ നനഞ്ഞോ കീറിയോ ഇരുണ്ടോ ഇരിക്കുന്ന വസ്ത്രവും അല്ലെങ്കിൽ ചുവപ്പു നീലം മുതലായ നിറഭേദങ്ങളുള്ള വസ്ത്രവുമാണു് ധരിച്ചിരിക്കുന്നതെങ്കിൽ ദുഃഖത്തിന്നിടയാകുമെന്നും വെളുത്ത പരിശുദ്ധവസ്ത്രം ഉടുത്തു് വെളുത്ത സൌരഭ്യമുള്ള പുഷ്പങ്ങളെ കയ്യിൽ പിടിച്ചു് ചന്ദനം മുതലായ ലേപനവസ്തുക്കളും സ്വൎണ്ണാദ്യാഭരണങ്ങളും ധരിച്ചുകൊണ്ടു ചോദിക്കയാണെങ്കിൽ ഐശ്വൎയ്യപ്രാപ്തി നിശ്ചയമായും ഉണ്ടാകുമെന്നും പറയണം.

ബിഭ്രാണോ മംഗലദ്രവ്യം പൃച്ഛകോ യാതി മംഗലം
രിക്തപാണിരമംഗല്യദ്രവ്യഭൃച്ചാശുഭം വ്രജേൽ. ൱൩൨

അ—മംഗലദ്രവ്യത്തെ ബിഭ്രാണനായ പൃച്ഛകൻ മംഗലത്തെ യാനംചെയ്യുന്നു. രിക്തപാണിയായും അമംഗല്യദ്രവ്യഭൃത്തായും ഇരിക്കുന്നവൻ അശുഭത്തെ വ്രജിക്കും.

സാ—പ്രഷ്ടാവു് കുട മുതലായ മംഗലപദാൎത്ഥങ്ങൾ കയ്യിൽ ധരിച്ചുകൊണ്ടാണു് ചോദിക്കുന്നതെങ്കിൽ ശുഭാനുഭവങ്ങളും വെറും കയ്യായോ ആയുധം മുതലായ അശുഭസാധനങ്ങൾ കയ്യിലെടുത്തുകൊണ്ടോ ചോദിച്ചാൽ അശുഭഫലങ്ങളും പറയേണ്ടതാണു്.

വാ—ഏതദ്വസ്ത്രാദിവിഷയം.

അ—ഇതു് വസ്ത്രാദിവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞതു് വസ്ത്രം മുതലായി മുതൽ ധരിച്ചിരിക്കുന്ന പദാൎത്ഥങ്ങളുടെ ശുഭാശുഭമാകുന്നു.

പ്രശ്നകാലേ ശുഭേ പ്രഷ്ടുഃ സ്ഥിതിസ്പർശേക്ഷണാദികേ
ദൈവജ്ഞചിത്തേ തുഷ്ടേ ച സ്യാദിഷ്ടാർത്ഥസമാഗമഃ. [illegible]

അ—പ്രശ്നകാലവും പ്രഷ്ടാവിന്റെ സ്ഥിതിസ്പർശേക്ഷണാദികളും ശുഭമായിട്ടും ദൈവജ്ഞചിത്തം തുഷ്ടമായിട്ടും ഇരിക്കുമ്പോൾ ഇഷ്ടാർത്ഥസമാഗമം ഭവിക്കും.

സാ—പ്രഷ്ടാവു് ദൈവജ്ഞന്റെ അടുക്കൽ ചെന്നു കാര്യം പറയുന്നതു്. "[illegible]ചാന്നാവശ്യൃതാരാസു" ഇത്യാദി വചനപ്രകാരം നിഷിദ്ധകാലങ്ങളിൽ ആകരുതു്. എന്നു "സിദ്ധാമൃതാദിയോഗേഷു" ഇത്യാദി ശുഭകാലമായിരിക്കയും വേണം. എന്നു മാത്രമല്ല പ്രഷ്ടാവിന്റെ സ്ഥിതി സ്പർശം നോട്ടം മുതലായവയും മേൽ പറഞ്ഞവണ്ണം ശുഭകരമായിരിക്കണം. അതുപോലെ ദൈവജ്ഞന്റെ മനസ്സും വികാരങ്ങളൊന്നും കൂടാതെ സന്തുഷ്ടമായിരിക്കണം. ഇങ്ങിനെയെല്ലാമാണെങ്കിൽ വിചാരിച്ച കാര്യം വഴിപോലെ സാധിക്കുമെന്നു പറയണം.

മനോഗതഫലപ്രാപ്തിരശുഭേഷ്വേഷു നോ ഭവേൽ
മിശ്രേഷ്വേഷാമാധിക്യം ഫലം തേഷാം വിനിർദ്ദിശേൽ.

അ—ഇവകൾ അശുഭങ്ങളായിരിക്കുമ്പോൾ മനോഗതഫലപ്രാപ്തി ഭവിക്കയില്ല. മിശ്രങ്ങളായിരിക്കുമ്പോൾ യാതൊ ചിലതുകൾക്കു് ആധിക്യം ഭവിക്കുന്നു. അവകളുടെ ഫലത്തെ വിനിർദ്ദേശിക്കണം.

സാ—പൃച്ഛയുടെ സമയം ദേശം വായു മുതലായവ അശുഭങ്ങളാണെങ്കിൽ പ്രശ്നത്തിനു വിഷയമായ സംഗതി സാധിക്കയില്ല. സമയാദികളിൽ ചിലതു ശുഭങ്ങളായും ചിലതു് അശുഭങ്ങളായും വന്നാൽ ശുഭാശുഭങ്ങളിൽ ഏതാണോ അധികമുള്ളതു് അതിന്റെ ഫലത്തെ പറയണം. ഗുണദോഷങ്ങൾ സമമാണെങ്കിൽ ദോഷത്തെത്തന്നെയാണു് പറയേണ്ടതു്.

"ഏകഗ്രഹസ്യ സദൃശേ ഫലയോർവിരോധേ നാശം വദേദ്യദധികം പരിപച്യതേ തൽ" എന്ന ഭാഗംകൊണ്ടു് വരാഹമിഹിരൻ ഇതും സൂചിപ്പിച്ചിട്ടുണ്ടു്.

വാ—ഏതാനി ദൂതവിഷയാണി.

അ—ഇവകൾ ദൂതവിഷയങ്ങളാകുന്നു.

സാ—ദൂതന്റെ സ്ഥിതിസ്പർശാദികളെക്കൊണ്ടു് ഫലിതമാകുന്നവ ഇങ്ങിനെ പറഞ്ഞുകഴിഞ്ഞു.

വാ—അഥ തൽക്കാലജാനി ശുഭാശുഭാനി നിമിത്താന്യുച്യന്തേ.

അ—അനന്തരം തൽക്കാലജങ്ങളായി ശുഭാശുഭങ്ങളായ നിമിത്തങ്ങൾ വചിക്കപ്പെടുന്നു.

സാ—ഇനി ദൂതദൈവജ്ഞസംവാദസമയം ദൈവഗത്യാ ഉണ്ടാകുന്ന ശുഭാശുഭനിമിത്തങ്ങളെ താഴെ പറയുന്നു.

പ്രശ്നേ യദുച്യതേ യച്ച ശ്രൂയതേ യച്ച ദൃശ്യതേ
തത്സാദൃശ്യേന സകലം പ്രഷ്ടുർവാച്യം ശുഭാശുഭം. [illegible]

അ—പ്രശ്നം ചെയ്തിരിക്കുമ്പോൾ യാതൊന്നു വചിക്കപ്പെടുകയും യാതൊന്നു ശ്രവിക്കപ്പെടുകയും യാതൊന്നു കാണപ്പെടുകയും ചെയ്യുന്നു. തൽസാദൃശ്യംകൊണ്ടു പ്രഷ്ടാവിന്റെ സകലമായ ശുഭാശുഭവും വാച്യമാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞനെ കണ്ടു കാര്യം പറയുമ്പോൾ ദൈവഗത്യാ ആരെങ്കിലും എന്തെങ്കിലും പറയുകയോ അന്യസ്ഥലത്തുനിന്നു പറയുന്നതിനെ കേൾക്കുകയോ എന്തെങ്കിലും നിമിത്തങ്ങളെ കാണുകയോ ചെയ്താൽ അവയുടെ നന്മതിന്മ അനുസരിച്ചു് പ്രഷ്ടാവിന്റെ നന്മതിന്മകളും പറയേണ്ടതാണു്.

വാ—ഏതദേവ സ്പഷ്ടീക്രിയതേ.

അ—ഇതുതന്നെ സ്പഷ്ടീകരിക്കപ്പെടുന്നു.

സാ—പ്രശ്നസമയത്തു് ഉണ്ടാകാവുന്ന മററു നിമിത്തങ്ങളെക്കൊണ്ടു് പ്രഷ്ടാവിൻെറ ഗുണദോഷഫലം പറയണമെന്നാണല്ലോ മേൽപറയപ്പെട്ടതു്. അതെങ്ങനെയാണു് വിചാരിച്ചു പറയേണ്ടതു് എന്നുള്ളതു് ഉദാഹരണസഹിതം ഇവിടെത്തന്നെ വെളിവായി പറയപ്പെടുന്നു.

യസ്യ കസ്യാപി കാര്യസ്യ പൃച്ഛായാം പ്രസമിതാവപി
തൽ കാര്യസാധനം വസ്തു ദൃഷ്ടശ്ചേൽ തത്തു സിദ്ധ്യതി. ഫലസ

അ—ഏതൊരു കാര്യത്തിൻെറ പൃച്ഛയിലും പ്രസമിതിയിലും തൽകാര്യസാധനമായ വസ്തു ദൃഷ്ടമാകുന്നു എങ്കിൽ അതു് സിദ്ധിക്കുന്നു.

സാ—പ്രഷ്ടാവു് ഒരു കാര്യത്തെക്കുറിച്ചു് ദൈവജ്ഞനോടു ചോദിക്കുമ്പോൾ ആ കാര്യസാദ്ധ്യത്തിനുതകുന്ന പദാർത്ഥങ്ങളെ കാണുകയാണെങ്കിൽ ആ കാര്യം സാധിക്കുമെന്നു പറയണം. ഇതുപോലെ ഒരു കാര്യസാദ്ധ്യത്തിനായി പുറപ്പെട്ടപ്പോൾ ആ കാര്യസാദ്ധ്യത്തിനുതകുന്ന വസ്തുക്കളെ ശകുനമായി കണ്ടാലും ആ കാര്യം സാധിക്കുമെന്നു പറയണം. മേല്പറഞ്ഞ ഘട്ടങ്ങളിൽ കാര്യസാദ്ധ്യസൂചകമായ ശബ്ദങ്ങൾ കേട്ടാലും തദ്വിഷയമായ പ്രവൃത്തി കണ്ടാലും കാര്യസാദ്ധ്യമുണ്ടാകുമെന്നു പറയേണ്ടതാണു്.

നവവസ്ത്രദചയാദീനാം ദർശനം കരസംഗ്രഹേ
സിദ്ധയേ തദസിദ്ധ്യൈ സ്യാദ്വിയോഗസ്തു തദ്ദ്വയോരപി. ഫലമ

അ—കരസംഗ്രഹത്തിൽ നവവസ്ത്രദചയാദികളുടെ ദർശനം സിദ്ധിക്കായി ഭവിക്കും. അതുകളുടെ വിയോഗം തദസിദ്ധിക്കായും ഭവിക്കും.

സാ—പ്രഷ്ടാവു് വിവാഹകാര്യത്തെക്കുറിച്ചു ദൈവജ്ഞനോടു ചോദിക്കുമ്പോൾ കോടിപ്പുടവ കാണുകയോ അല്ലെങ്കിൽ അതിനെക്കുറിച്ചു സംസാരിക്കുന്നതു് കേൾക്കുകയോ ചെയ്യുന്നുവെങ്കിൽ ആ വിവാഹം വിഘ്നംകൂടാതെ നടക്കുമെന്നു പറയണം. ഇവിടെ ആദിശബ്ദംകൊണ്ടു് വിവാഹോപയോഗ്യമായ താലി മുതലായ അന്യവസ്തുക്കളേയും ഗ്രഹിക്കേണ്ടതാണു്. ഇതു് പതിനേഴാം അദ്ധ്യായത്തിൽ സ്പഷ്ടമാകുന്നു. മേൽ പറഞ്ഞവണ്ണം വിവാഹം സാധിക്കുമോ എന്നു ചോദിക്കുമ്പോൾ പുടവ മുതലായ ഇരട്ടവസ്ത്രങ്ങൾ രണ്ടായി മുറിക്കുകയോ അഥവാ ചേർന്നുനില്ക്കുന്ന രണ്ടുപേർ പിരിഞ്ഞു് രണ്ടു ദിക്കിലേക്കു പോകുകയോ ചെയ്യുന്നുവെങ്കിൽ വിവാഹം സാധിക്കയില്ലെന്നും പറയണം. "തദ്ദ്വയോരപി" എന്നതിൻെറ സ്ഥാനത്തു് "കദ്ദ്വയോരപി" എന്നും പാഠമുണ്ടു്.

രന്ധ്രാംഗുലിപ്രവേശേ തു കന്യായാ ഭൂഷണം വദേൽ
യസ്യാ യഃ കശ്ചിദായാതി വിവാഹോഽസ്യാം ദിശീഷ്യതാം. ഫലച

അ—രന്ധ്രാംഗുലിപ്രവേശം സത്തായിരിക്കുമ്പോൾ കന്യകയ്ക്കു ഭൂഷണം വദിക്കണം. യാതൊരു ദിക്കിൽനിന്നു് ഏതൊരാൾ ആഗമിക്കുന്നുവോ ആ ദിക്കിൽ വിവാഹം ഈരണം ചെയ്യപ്പെടണം.

സാ—വിവാഹത്തെക്കുറിച്ചു ചോദിക്കുമ്പോൾ പ്രഷ്ടാവോ അല്ലെങ്കിൽ മററാരാളോ കൈവിരൽ ഏതോ ദ്വാരങ്ങളിൽ ഇടുന്നതായി കണ്ടാൽ വിവാഹത്തിനു നിശ്ചയിച്ചിരിക്കുന്ന കന്യക പതിവ്രത ആയിരിക്കയില്ലെന്നു പറയണം. പ്രശ്നസമയം ഏതൊരു ദിക്കിൽനിന്നു് ഒരാൾ വരുന്നുവോ ആ ദിക്കിൽനിന്നും വിവാഹം ലഭിക്കുമെന്നു പറയണം. രണ്ടുമൂന്നു ദിക്കിൽനിന്നു ആൾ വരുമെങ്കിൽ അത്രയും വിവാഹത്തെത്തന്നെ പറയാം. പക്ഷേ അവരുടെ ആഗ്രഹദിക്കുകൊണ്ടു് വിവാഹത്തിൻെറ അനുഭവത്തെയും അനുഭവാഭാവത്തെയും അറിഞ്ഞുകൊള്ളണം. ഇതു് 'ദൃഷ്ട്യാസമാനാ പ്രവദേച്ച സംഖ്യാം' എന്നുള്ള ഭാവംകൊണ്ടു വരാഹമിഹിരൻ സൂചിപ്പിച്ചിട്ടുണ്ടു്.

ഘുടികാപുസ്തകാദ്യം യദ്വിദ്യാഭ്യാസനസാധനം
കിങ്കിണീകടകാദീനി ഭൂഷണാനി ശിരശ്ശോരപി. ഫലൻ

**മേഖലാജിനദണ്ഡാശ്ച ഗർഭിണീ ബാലകസ്തഥാ**
**ഏതേഷാം ദർശനാദീനി ഭവേയുഃ പുത്രസിദ്ധയേ.** ൨൩൦

**അ**—മേട്ടികാപുസ്തകാദ്യമായ വിദ്യാഭ്യസനസാധനം യാതൊന്നോ അതും കിങ്കിണികടകാദ്യങ്ങളായ ശിശുവിന്റെ ഭൂഷണങ്ങൾ യാവ ചിലതുകളോ അതുകളും മേഖലാജിനദണ്ഡങ്ങളും ഗർഭിണിയും ഇപ്രകാരം ബാലകനും ഇതുകളുടെ ദർശനാദികൾ പുത്രസിദ്ധിക്കായി ഭവിക്കും.

**സാ**—സന്താനം സിദ്ധിക്കുമോ എന്നിങ്ങനെ ദൈവജ്ഞനോടു ചോദിക്കുമ്പോൾ നാരായം മുതലായ എഴുതാനുള്ള സാധനങ്ങൾ, പുസ്തകം പഠിക്കുന്നതിനുള്ള മററു സാധനങ്ങൾ, കുഞ്ഞുങ്ങൾ ധരിക്കുന്ന മണി വള മുതലായ ആഭരണങ്ങൾ, മേഖല മാൻതോലു് ചമതക്കോലു് ഗർഭിണി കുഞ്ഞുങ്ങൾ ഇവരെ കാണുക ഇതുകളെക്കുറിച്ചു പറയുന്നതു് കേൾക്കുക മുതലായതു സന്താനലാഭകരമായ ലക്ഷണമാകുന്നു.

**ദർശനം ജ്വലിതസ്യാഗ്നേർ മലാദിത്യജനം തനോഃ**
**യാനം തസ്യാപി തദ്ദേശാദ് ഗർഭച്ഛിദ്രസ്യ സൂചകഃ.** ൨൩൧

**അ**—ജ്വലിതമായ അഗ്നിയുടെ ദർശനവും തനുവിൽനിന്നു മലാദിത്യജനവും തദ്ദേശത്തിൽനിന്നു് ഒരുവന്റെ യാനവും ഗർഭച്ഛിദ്രത്തിന്റെ സൂചകമാകുന്നു.

**സാ**—സന്താനലാഭത്തെക്കുറിച്ചു ചോദിക്കുമ്പോൾ തീകത്തുന്നതോ ശരീരത്തിൽനിന്നു മലം മുതലായ അഴുക്കുകളെ കളയുന്നതോ പ്രശ്നസ്ഥലത്തുനിന്നു് ഒരാൾ ഇറങ്ങിപ്പോകുന്നതോ കാണുന്നുവെങ്കിൽ ഗർഭം അലസിപ്പോകുമെന്നു പറയണം. ഗർഭത്തിന്റെ ശുഭാശുഭത്തെക്കുറിച്ചു ചോദിക്കുമ്പോഴാണു് ഗർഭം അലസുമെന്നു പറയേണ്ടതു്. സന്താനവിഷയമായി ചോദിക്കുമ്പോൾ ഈവക ലക്ഷണങ്ങൾ നാശസൂചകങ്ങളാണെന്നും പറയാം.

**ദക്ഷിണാംഘ്രിം സ്ഥിരീകൃത്യ സ്ഥിതിരായുധചാലനം**
**മർദ്ദനം ദക്ഷഹസ്തസ്യ ജ്വലിതാഗ്നിപ്രദർശനം.** ൨൩൨

**പുരുഷസ്യ പ്രസിദ്ധസ്യ പ്രസന്നസ്യ ച ദർശനം**
**ഏതൽ ഷട്കം വിശേഷേണ യുദ്ധപ്രശ്നേ ജയാവഹം.** ൨൩൩

**അ**—യുദ്ധപ്രശ്നത്തിൽ ദക്ഷിണാംഘ്രിയെ സ്ഥിരീകരിച്ചിട്ടുള്ള സ്ഥിതിയും ആയുധചാലനവും ദക്ഷഹസ്തത്തിന്റെ മർദ്ദനവും ജ്വലിതാഗ്നിപ്രദർശനവും പ്രസിദ്ധനും പ്രസന്നനുമായ പുരുഷന്റെ ദർശനവും ആകുന്ന ഈ ആറു നിമിത്തം വിശേഷിച്ചു ജയാവഹമാകുന്നു.

**സാ**—ഇപ്പോൾ യുദ്ധത്തിനു പുറപ്പെടുന്നതു ശുഭാവഹമാണോ എന്നും മററും രാജാക്കന്മാർ മുതലായവർ ദൈവജ്ഞനോടു ചോദിക്കയാണെങ്കിൽ അപ്പോൾ വലത്തേക്കാൽ ഉറപ്പിച്ചുവച്ചു നില്ക്കുകയോ ആയുധം കയ്യിൽവച്ചു വിറപ്പിക്കുകയോ വലത്തെക്കൈ തിരുമ്മുകയോ കത്തുന്ന തീയു് കാണുകയോ സുപ്രസിദ്ധനും സന്തുഷ്ടനുമായ പുരുഷനെ കാണുകയോ ചെയ്യുന്നു എങ്കിൽ യുദ്ധത്തിൽ വിജയം സിദ്ധിക്കുമെന്നു പറയണം.

വാമപാദം സ്ഥിരീകൃത്യ സ്ഥിതിർ വിക്ലബതാ ഗിരഃ
സാശ്രുതാ മലിനേക്ഷാ ച നിയമ്യായുധധാരണം
പരാജയകരാഃ പഞ്ച യുദ്ധപ്രശ്നേ വിശേഷതഃ. ൨൩൪

**അ**—യുദ്ധപ്രശ്നത്തിൽ വാമപാദത്തെ സ്ഥിരീകരിച്ചിട്ടുള്ള സ്ഥിതിയും ഗിരിന്റെ വിക്ലബതയും സാശ്രുതയും മലിനേക്ഷയും നിയമനം ചെയ്തിട്ടു് ആയുധധാരണവുമാകുന്ന ഈ അഞ്ചു ലക്ഷണങ്ങൾ വിശേഷിച്ചു പരാജയകരങ്ങളാകുന്നു.

**സാ**—ഇടത്തുകാൽ ഉറപ്പിച്ചുവച്ചു സ്പഷ്ടമായി തെളിയാതെ വാക്കുകളോടും കണ്ണുനീരോടുംകൂടി ചോദിക്കുകയോ മലിനവസ്തുക്കളെ നോക്കുകയോ ആയുധത്തെ ഇളക്കാതെ

ഉറപ്പായി പിടിച്ചുകൊണ്ടിരിക്കയോ ചെയ്യുന്നു എങ്കിൽ നിശ്ചയമായും യുദ്ധത്തിൽ തോൽവി സംഭവിക്കുമെന്നു പറയണം. യുദ്ധപ്രശ്നവിഷയമായ ഈ ലക്ഷണങ്ങൾ ഗുസ്തി മുതലായ മററു ഘട്ടങ്ങളിലും ഉപയോഗിക്കാവുന്നതാണു്.

യൽ കിഞ്ചിൽ കാൎയ്യമുദ്ദിശ്യ പ്രസ്ഥാനേ യദി പൃച്ഛതി
സുവൎണ്ണം വാ ഫലം വാ സ്യാദ് ദ്രവ്യലാഭോ ന സംശയഃ. ഫ൨൩

അ—ഏതോ ഒരു കാൎയ്യത്തിനെ ഉദ്ദേശിച്ചുള്ള പ്രസ്ഥാനത്തിൽ സുവൎണ്ണത്തേയോ ഫലത്തേയോ ദൎശിക്കുന്നു എങ്കിൽ ദ്രവ്യലാഭം ഭവിക്കും സംശയമില്ല.

സാ—ഏതെങ്കിലും ഒരു കാൎയ്യത്തെ ഉദ്ദേശിച്ചു പുറപ്പെടുന്ന സമയം സ്വൎണ്ണം കായ്കൾ ഇവകളെ കാണുന്നു എങ്കിൽ ഉദ്ദേശിച്ചു പുറപ്പെട്ട ദ്രവ്യത്തിന്റെ ലാഭമുണ്ടാകുമെന്നു പറയണം. പുറപ്പാടിലെന്നപോലെ പ്രശ്നസമയത്തും ഈ ലക്ഷണം ലാഭസൂചകമാകുന്നു.

ആരുഹ്യ വാസമാശ്രിത്യ ജീവവന്തം സ്തു പൃച്ഛതി
പ്രശ്നേ വാ ഗച്ഛതി പ്രാണീ തദ്ദേശം പ്രതി കശ്ചന
ജീവത്യേവ ധ്രുവം രോഗീ മ്രിയതേ വൈപരീത്യതഃ. ഫ൨൪

അ—ജീവവത്തായ വസ്തുവിനെ ആരോഹിച്ചിട്ടോ സമാശ്രയിച്ചിട്ടോ പൃച്ഛിക്കുന്നു എങ്കിലും ആ ദേശത്തെക്കുറിച്ചു പ്രാണിയായ ഒരാൾ ആഗമിക്കുന്നുവെങ്കിലും പ്രശ്നത്തിൽ രോഗി നിശ്ചയമായും ജീവിക്കുന്നു. വൈപരീത്യം ഹേതുവായിട്ടു മരിക്കും.

സാ—രോഗവിഷയമായ പ്രശ്നത്തിൽ ജീവനുള്ള വാഹനങ്ങളിൽ കയറി ഇരുന്നുകൊണ്ടോ അല്ലെങ്കിൽ അങ്ങനെയുള്ള ജീവസാധനങ്ങളെപ്പിടിച്ചുകൊണ്ടോ ചോദിക്കുന്നു എങ്കിലും പ്രശ്നസ്ഥലത്തു് തത്സമയം ബലവാനായ ഒരാൾ (രോഗിയല്ലാത്തവൻ) വരുന്നു എങ്കിലും രോഗശാന്തി നിശ്ചയമായും വരുമെന്നു പറയണം. ജീവനില്ലാത്ത ശുഷ്കവസ്തുക്കളിൽ ഇരുന്നുകൊണ്ടോ അല്ലെങ്കിൽ അങ്ങനെയുള്ള ശുഷ്കദ്രവ്യങ്ങളെ പിടിച്ചുകൊണ്ടോ ചോദിക്കിലും തത്സമയം രോഗാൎത്തനായ ഒരാൾ വരുന്നുവെങ്കിലും രോഗി മരിക്കുമെന്നു പറയണം.

പിതൃപുഷ്പം തിലം വഹ്നിർ നൂതനം വസനം തഥാ
ദൎഭദൎവ്യാദി നിഖിലം സംഭൃതം പിതൃകൎമ്മണേ. ഫ൨൫

മരണാനന്തരാപേക്ഷ്യം ദ്രവ്യം യൽ സകലഞ്ച തൽ
ഏതേഷാം ദൎശനം നൂനമായുഃപ്രശ്നേ മൃതിപ്രദം. ഫ൨൬

അ—പിതൃപുഷ്പം തിലം വഹ്നി അപ്രകാരം നൂതനമായ വസനം പിതൃകൎമ്മത്തിനായി സംഭൃതമായി ദൎഭദൎവ്യാദിയായ നിഖിലം മരണാനന്തരാപേക്ഷ്യമായ ദ്രവ്യം യാതൊന്നോ സകലമായിരിക്കുന്ന അതു് ഇതുകളുടെ ദൎശനം ആയുഃപ്രശ്നത്തിൽ മൃതിപ്രദമാകുന്നു.

സാ—ആയുസ്സിന്റെ സ്ഥിതിയെപ്പററി ചോദിക്കുന്ന സമയം അതായതു് രോഗം ശമിക്കുമോ ഇല്ലയോ എന്നു ചോദിക്കുമ്പോൾ ചെറുപൂള എള്ളു് തീയ് കോടിമുണ്ടു് പിതൃകൎമ്മത്തിനുവേണ്ടി ഉപയോഗിക്കുന്ന ദൎഭ തൈരു് മുതലായ പദാൎത്ഥങ്ങൾ ശവസംസ്കാരത്തിനും മററും ഉതകുന്ന വിറകു് ഉണക്കലരി മുതലായ വസ്തുക്കൾ ഇവകളെ കാണുന്നുവെങ്കിൽ രോഗി മരിച്ചുപോകുമെന്നു പറയണം.

ശയനഞ്ചോപവേശഞ്ച പൃഷ്ടാ യാത്രാവിഘാതകൃൽ
പാദവ്യത്യാസസംകോചൌ വിളംബനകരൌ ധ്രുവം. ഫ൨൭

പൃഷ്ടോത്ഥാനഞ്ച യാനഞ്ച യാത്രാലാഭായ സത്വരം. ഫ൨൮

അ—വൃഷ്ടിച്ചിട്ടുള്ള ശയനവും ഉപവേശനവും യാത്രാവിഘാതകൃത്താകുന്നു. പാദവ്യത്യാസസങ്കോചങ്ങൾ നിശ്ചയമായും വിളംബനകരങ്ങളാകുന്നു. വൃഷ്ടിച്ചിട്ടുള്ള ഉത്ഥാനവും യാനവും യാത്രാലാഭത്തിനായിക്കൊണ്ടു വേഗേന ഭവിക്കും.

സാ—പ്രഷ്ടാവു് ഉദ്ദേശിച്ച യാത്രയുടെ സാദ്ധ്യാസാദ്ധ്യതയെക്കുറിച്ചു ചോദിക്കുമ്പോൾ ചോദിച്ച ഉടനെ ഇരിക്കുകയോ കിടക്കുകയോ ചെയ്താൽ വിഘ്നങ്ങളാൽ യാത്ര മുടങ്ങുമെന്നും കാൽ ഇളക്കിയിളക്കി ചവിട്ടിക്കൊണ്ടോ പിണച്ചോ മടക്കിയോ വച്ചുകൊണ്ടോ ചോദിച്ചാൽ യാത്രയ്ക്കു കാലതാമസം വേണ്ടിവരുമെന്നും ചോദിച്ച ഉടൻതന്നെ എഴുനേല്ക്കുകയോ നടക്കുകയോ ചെയ്താൽ ഉടൻതന്നെ യാത്രയ്ക്കിടയാകുമെന്നും പറയണം.

പാണിഗ്രഹണമന്യോന്യം ദ്വയോഃ കസ്യാപി ചാഗമഃ
സന്ധയേ ച്ഛേദഭേദാദി സൎവ്വം സന്ധിവിരോധകൃൽ. ൫൯

അ—രണ്ടുപേരുടെ പാണിഗ്രഹണവും ഒരുവന്റെ ആഗമവും സന്ധിക്കായി ഭവിക്കും. ഛേദഭേദാദിയായ സൎവ്വവും സന്ധിവിരോധകൃത്തായി ഭവിക്കും.

സാ—രണ്ടു കക്ഷികളെ തമ്മിൽ പറഞ്ഞു യോജിപ്പിക്കുന്നതിനെക്കുറിച്ചു പ്രഷ്ടാവു ചോദിക്കുമ്പോൾ രണ്ടുപേർ തമ്മിൽ കൈകൾ കോൎത്തുപിടിക്കുന്നതു കാണുകയോ അവിടെ ഒരാൾ വരികയോ ചെയ്താൽ ഉദ്ദേശിച്ച സന്ധികാൎയ്യം ശുഭമായി അവസാനിക്കുമെന്നും അപ്പോൾ ഏതോ സാധനങ്ങളെ കീറുക മുറിക്കുക മുതലായ നിയോഗക്രിയകൾ ചെയ്യുന്നതായി കണ്ടാൽ സന്ധിയുണ്ടാകുന്നതല്ലെന്നും പറയണം.

ഹാഹാഘോരരവഃ ക്ഷുതഞ്ച പതനം ചൈത്യധ്വജാദേസ്തഥാ
വസ്ത്രച്ഛത്രപദത്രവിക്ഷതിമപി ധ്വംസാൎത്ഥനാനാഗിരഃ
ക്രൂരാണാം മൃഗപക്ഷിണാം പ്രതിദിശം വാചശ്ച ദീപക്ഷയം
ഭേദം പൂൎണ്ണഘടാദികസ്യ ച ബുധാഃ കഷ്ടം നിമിത്തം വിദുഃ. ൬൦

അ—ഹാഹാഘോരരവത്തേയും ക്ഷുതത്തെയും അപ്രകാരം ചൈത്യധ്വജാദിയുടെ പതനത്തേയും വസ്ത്രച്ഛത്രപദത്രവിക്ഷതിയേയും ധ്വംസാൎത്ഥനാനാഗീരുകളേയും ദിക്കുകളിൽ ക്രൂരങ്ങളായ മൃഗപക്ഷികളുടെ വാക്കുകളേയും ദീപക്ഷയത്തേയും പൂൎണ്ണഘടാദികത്തിന്റെ ഭേദത്തേയും കഷ്ടമായ നിമിത്തമെന്നു ബുധന്മാർ വേദിക്കുന്നു.

സാ—ദൈവജ്ഞസംവാദസമയം അയ്യോ അയ്യോ എന്നിങ്ങനെയുള്ള സങ്കടശബ്ദങ്ങളും തുമ്മുന്നതും കൊടിമരം അരയാൽ മുതലായ ഉത്തമവൃക്ഷങ്ങൾ പതിക്കുന്നതും മുണ്ടു് കുട ചെരിപ്പു് മുതലായവ നാശപ്പെടുന്നതും നാശസൂചകങ്ങളായ ശബ്ദങ്ങൾ പുറപ്പെടുന്നതും ദിക്കുകളിൽനിന്നു് ഘോരങ്ങളായ പക്ഷിമൃഗങ്ങളുടെ ശബ്ദം കേൾക്കുന്നതും വിളക്കു് അണയുന്നതും ഏതോ പദാൎത്ഥങ്ങളെക്കൊണ്ടു നിറച്ചുവച്ചിരിക്കുന്ന കുടം മുതലായ പാത്രങ്ങൾ ഉടയുന്നതും കണ്ണു് ചെവി മുതലായ ഇന്ദ്രിയങ്ങൾക്കു് അനുഭവപ്പെട്ടാൽ അതായതു് തത്സമയമുണ്ടായാൽ കഷ്ടമാണെന്നു് നിമിത്തശാസ്ത്രജ്ഞന്മാരായ മഹാന്മാർ പറയുന്നു.

മാൎജ്ജാരഡുണ്ഡുഭോലൂകഗോധാദ്യശുഭദൎശനം
ഗൌളീരുതഞ്ച നാശായ വാമേ ദക്ഷേ തഥാ ക്ഷുതം. ൬൧

അ—വാമത്തിൽ മാൎജ്ജാരഡുണ്ഡുഭോലൂകഗോധാദ്യശുഭദൎശനവും ഗൌളിയുടെ രുതവും നാശത്തിനായി ഭവിക്കും. അപ്രകാരം ദക്ഷത്തിലെ ക്ഷുതവും നാശത്തിനായി ഭവിക്കും.

സാ—പ്രശ്നസമയം പൂച്ച, ചേര, മൂങ്ങ, ഉടുമ്പു് മുതലായ അശുഭജന്തുക്കളെ ഇടത്തുഭാഗത്തുവച്ചു കാണുന്നതും ഇടതുഭാഗത്തിരുന്നു ഗൌളി ശബ്ദിക്കുന്നതും നാശത്തെ സൂചിപ്പിക്കുന്നവയാണു്. വലതുഭാഗത്തു് ഇരുന്നു് ആരെങ്കിലും തുമ്മുന്നതും നാശസൂചകമാണു്.

പ്രശസ്താഃ കീർത്തനേ കോലഗോധാഹിശശകാദയഃ
ന ദർശനേ ന വിരുതേ വാനരർക്ഷാവതോ ƒന്യഥാ. ൧൩൪

അ—കോലഗോധാഹിശശകാദികൾ കീർത്തനത്തിങ്കൽ പ്രശസ്തങ്ങളാകുന്നു. ദർശനത്തിലും വിരുതത്തിലും പ്രശസ്തങ്ങളല്ല. വാനരർക്ഷങ്ങൾ ഇതിൽനിന്നു അന്യപ്രകാരമാകുന്നു.

സാ—പന്നി, ഉടുമ്പ്, അഹി, മുയൽ മുതലായ ജന്തുക്കളെക്കുറിച്ചു പ്രശ്നസമയം ആരെങ്കിലും പറയുന്നതു ശുഭമാകുന്നു. ഈ ജന്തുക്കളെ കാണുന്നതും ഇവയുടെ ശബ്ദം കേൾക്കുന്നതും ശുഭമല്ല. കുരങ്ങ്, കരടിക്കരങ്ങ് ഈ ജന്തുക്കളുടെ ശബ്ദം കേൾക്കുന്നതും ഇവകളെ കാണുന്നതും ശുഭംതന്നെയാണ്.

മാതംഗാശ്വവൃഷാദീനാം പൃച്ഛാകാലേ രുതം യദി
തേഷാം വാ ദർശനം തർഹി പ്രഷ്ടാഭീഷ്ടമവാപ്നുയാൽ. ൧൩൫

അ—പൃച്ഛാകാലത്തിൽ മാതംഗാശ്വവൃഷാദികളുടെ രുതമോ അതുകളുടെ ദർശനമോ ഭവിക്കുമെങ്കിൽ പ്രഷ്ടാവ് അഭീഷ്ടത്തെ അവാപിക്കും.

സാ—പ്രശ്നസമയം ആന, കുതിര, കാള മുതലായ ഇഷ്ടജന്തുക്കളെ കാണുന്നതും അവ ശബ്ദിക്കുന്നതു കേൾക്കുന്നതും പ്രഷ്ടാവിന്റെ അഭീഷ്ടകാര്യസിദ്ധിയുടെ ലക്ഷണമാകുന്നു.

വീണാവേണുമൃദംഗശംഖപടഹധ്വാനശ്ച ഭേരീരവം
ഗീതം മംഗലമംഗനാശ്ച ഗണികാം ദധ്യക്ഷതേക്ഷ്വാദികം
ദൂർവ്വാചന്ദനപൂർണ്ണകുംഭകുസുമം മാലാം ഫലം കന്യകാം
ഘണ്ടാം ദീപസരോരുഹേ ച ശുഭദം വിദ്യാന്നിമിത്തം ബുധഃ.

സാ—വീണാവേണുമൃദംഗശംഖപടഹധ്വാനത്തേയും ഭേരീരവത്തേയും മംഗലമായ ഗീതത്തേയും അംഗനയേയും ഗണികയേയും ദധ്യക്ഷതേക്ഷ്വാദികത്തേയും ദൂർവ്വാചന്ദനപൂർണ്ണകുംഭകുസുമത്തെയും മാലയേയും ഫലത്തേയും കന്യകയേയും ഘണ്ടയേയും ദീപസരോരുഹങ്ങളേയും ശുഭമായ നിമിത്തമെന്നു ബുധൻ വേദിക്കുന്നു.

സാ—പ്രശ്നസമയം വീണാനാദം ഓടക്കുഴൽനാദം മൃദംഗധ്വനി ശംഖനാദം പടഹം പെരുമ്പറ ഇതുകളുടെ ശബ്ദം മംഗലാത്മകങ്ങളായ പാട്ടുകൾ ഇവ കേൾക്കുന്നതും വൈധവ്യം വരാത്ത സൌന്ദര്യവതികളായ സ്ത്രീകളേയും വേശ്യ തൈർ മലർ കരിമ്പ് കറുക ചന്ദനം നിറകുടം പുഷ്പം മാല കായ്കൾ കന്യകകൾ മണികൾ വിളക്ക് താമരപ്പൂവ് ഇതുകളേയും കാണുന്നതും ശുഭനിമിത്തമാണെന്നു വിദ്വാന്മാർ പറയുന്നു.

ഛത്രം തോരണഹൃദ്യയാനശകടം സ്തോത്രഞ്ച വേദധ്വനിം
ബദ്ധാൎഥൈകപശും വൃഷഞ്ച മുകുരം സ്വർണ്ണം സവത്സാഞ്ച ഗാം
ഭക്ഷ്യഞ്ചോദ്ധൃതമൃത്തികാം ബുധവരം യച്ചാന്യദിഷ്ടം ശ്രുതം
ദൃഷ്ടം ശ്രോതൃദൃശോഃ ശുഭം തദഖിലം ജ്ഞേയം നിമിത്തം വിദുഃ.

അ—ഛത്രത്തേയും തോരണഹൃദ്യയാനശകടത്തേയും സ്തോത്രത്തേയും വേദധ്വനിയേയും ബദ്ധമായ ഏകപശുവിനേയും വൃഷത്തേയും മുകുരത്തേയും സ്വർണ്ണത്തേയും സവത്സയായ ഗോവിനേയും ഭക്ഷ്യത്തേയും ഉദ്ധൃതമൃത്തികയേയും ബുധവരനേയും ശ്രോതൃദൃക്കുകൾക്കു ഇഷ്ടമായി അന്യമായി ദൃഷ്ടമായും ശ്രുതമായും യാതൊന്നു ഭവിക്കുന്നുവോ അഖിലമായ അതിനേയും ശുഭമായ നിമിത്തമെന്ന് അറിയുന്നു.

സാ—പ്രശ്നസമയം കുട കൊടിക്കൂറ ഹൃദയപ്രിയമായ വണ്ടി മുതലായ വാഹനങ്ങൾ സ്തോത്രനാദം വേദശബ്ദം കയറോടുകൂടിയ ഒറ്റപ്പശുവ് കയറോടുകൂടിയ കാള കണ്ണാടി സ്വർണ്ണം കുട്ടിയോടുകൂടിയ പശു ഭക്ഷണയോഗ്യങ്ങളായ സാധനങ്ങൾ കുഴി

ച്ചെത്ത മണ്ണു് അറിയുന്ന മനുഷ്യൻ ഇവകൾ ശുഭനിമിത്തങ്ങളാകുന്നു. കൂടാതെ മനസ്സിനും കണ്ണിനും ചെവിക്കും സന്തോഷപ്രദമായിവരുന്നതു് എല്ലാം ശുഭനിമിത്തങ്ങളാണെന്നു് അറിയേണ്ടതാണ്. ഇവിടെ പറയപ്പെട്ട നിമിത്തങ്ങൾ പ്രശ്നസമയത്തെ ലാക്കാക്കിയാണെങ്കിലും നിർഗ്ഗമം മാർഗ്ഗം ഗൃഹപ്രവേശം മുതലായ ഘട്ടങ്ങളിലും ചിന്തിക്കാവുന്നതാണ്. ഇതു മേൽ പറയുകയും ചെയ്യും.

വാ— അഥ നിമിത്താദ്ധ്യായമുപസംഹരതി.

അ— അനന്തരം നിമിത്തങ്ങളെ ഉപസംഹരിക്കുന്നു.

സാ— ലോകത്തു സംഭവിക്കാവുന്ന നിമിത്തങ്ങളെയെല്ലാം പറയുകയെന്നുവച്ചാൽ ഒരിക്കലും സാദ്ധ്യമല്ല. അതുകൊണ്ടു പ്രധാനപ്പെട്ട നിമിത്തങ്ങളെ മാത്രം ഇവിടെ കാണിച്ചതിനുശേഷം ബാക്കി നിമിത്തങ്ങളുടെ ശുഭാശുഭത്വം അറിയുന്നതിനുള്ള മാർഗ്ഗത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു നിമിത്തവിഷയം ഇവിടെ അവസാനിപ്പിക്കുന്നു.

ലോകാച്ഛാസ്ത്രമുഖാദഥോ ഗുരുമുഖാദന്യം നിമിത്താന്തരം
വിജ്ഞാതവ്യമതഃ ശുഭാശുഭഫലം പ്രാജ്ഞൈഃ പ്രയത്നാദപി
യദ്യൽ പൃച്ഛതി പൃച്ഛകോഽന്തികഗതം തന്നാശചിഹ്നശ്രുതം
നാശഃ സ്യാദിഹ തസ്യ തസ്യ നചിരാൽ തദ്വ്യത്യയേ വ്യത്യയഃ.

അ— ലോകത്തിൽനിന്നോ ശാസ്ത്രത്തിൽനിന്നും അപ്രകാരം ഗുരുമുഖത്തിൽനിന്നും അന്യമായ നിമിത്തത്തെയും ഇതികൽനിന്ന ശുഭാശുഭഫലവും പ്രാജ്ഞന്മാരാൽ പ്രയത്നം ഹേതുവായിട്ടും വിജ്ഞാതവ്യമാകുന്നു. പൃച്ഛകൻ യാതൊന്നിനെ യാതൊന്നിനെ പൃച്ഛിക്കുന്നു തന്നാശചിഹ്നശ്രുതം അന്തികഗതമാണെങ്കിൽ ഇവിടെ അതിനതിന്റെ നാശം വേഗത്തിൽ ഭവിക്കും. തദ്വ്യത്യയത്തിൽ വ്യത്യയവും ഭവിക്കും.

സാ— ഇവിടെ പറയാത്ത നിമിത്തങ്ങളുടെ ശുഭാശുഭത്വം ലോകാചാരപ്രകാരവും നിമിത്തപ്രധാനമായ സംഹിതാദിഗ്രന്ഥങ്ങളിൽനിന്നും ഗുരുവിന്റെ ഉപദേശംകൊണ്ടും അറിയേണ്ടവയാണ്. എങ്കിലും അവയുടെ യഥാർത്ഥം ചുരുക്കമായി പറയാം. പ്രഷ്ടാവു് ദൈവജ്ഞനോടു് ഏതൊരു കാര്യത്തെക്കുറിച്ചു് ചോദിക്കുന്നുവോ അതിന്റെ നാശത്തെ സൂചിപ്പിക്കുന്ന വല്ല ലക്ഷണങ്ങളോ ശ്രവണങ്ങളോ മറ്റോ ഉണ്ടായാൽ ആ കാര്യത്തിനു് നാശം സംഭവിക്കുമെന്നും അതിനു് അനുകൂലങ്ങളായ ലക്ഷണങ്ങളോ ശ്രവണങ്ങളോ ഉണ്ടായാൽ ആ കാര്യത്തിനു സാദ്ധ്യമുണ്ടെന്നും അറിയണം.

വാ— ഏതൽ പൃച്ഛാകാലവിഷയം.

അ— ഇതു് പൃച്ഛാകാലവിഷയമാകുന്നു.

സാ— "ദൈവജ്ഞേന സമാഹിതേന സമയേ" എന്നിങ്ങനെയുള്ള ശ്ര വണവിഷയം അതായതു് പൃച്ഛകദൈവജ്ഞന്മാരുടെ സംവാദസമയമുള്ള സകല നിമിത്തങ്ങളും അതിനെ ആശ്രയിച്ചുള്ള ശുഭാശുഭങ്ങളും ഇതുവരെ പറഞ്ഞുകഴിഞ്ഞു. ഇനി പാരൂഢലഗ്നത്തിലുള്ളവയുടെ ശുഭാശുഭത്വം മൂന്നാം അദ്ധ്യായംമുതൽ പറയപ്പെടും.

ഇതി പ്രശ്നമാർഗ്ഗേ ദ്വിതീയോദ്ധ്യായഃ

ഇങ്ങനെ പ്രശ്നമാർഗ്ഗം രണ്ടാംഅദ്ധ്യായം അവസാനിച്ചു.

---

# അഥ തൃതീയാദ്ധ്യായപ്രാരംഭഃ.

---

വാ—അഥ നിർഗ്ഗമനസമയേ നിരൂപണീയാന്യുച്യന്തേ.

അ—അനന്തരം നിർഗ്ഗമനസമയത്തിൽ നിരൂപണീയങ്ങളായവ പറയപ്പെടുന്നു.

സാ—പൃച്ഛാകാലത്തിൽ നിരൂപിക്കേണ്ടവ രണ്ടാം അദ്ധ്യായംകൊണ്ടു പറഞ്ഞുവല്ലോ. ഇനി പറയേണ്ടതു് "പൃച്ഛാനിർഗ്ഗമമാർഗ്ഗമന്ദിരഗതി" എന്നിങ്ങനെയുള്ള വചനപ്രകാരം നിർഗ്ഗമനവിഷയമാണല്ലോ. അതുകൊണ്ടു് ഈ അദ്ധ്യായത്തിൽ ആദ്യമായി നിർഗ്ഗമനത്തിൽ അതായതു് ദൈവജ്ഞന്റെ വീട്ടിൽനിന്നു പൃഷ്ടൃഭവനത്തിലേക്കു പുറപ്പെടുമ്പോൾ നിരൂപിക്കേണ്ടവയാണു്.

പ്രശ്നകാലോത്ഭവം ബുദ്ധ്വാ സദസത്സമയാദികം
നിർഗ്ഗച്ഛേൽ സമയേ ജീവകാലഹോരാദികേ ശുഭേ. ൧

അ—പ്രശ്നകാലോത്ഭവമായി സത്തായും അസത്തായും ഇരിക്കുന്ന സമയാദികളെ അറിഞ്ഞിട്ടു് ജീവകാലഹോരാദികമായി ശുഭമായ സമയത്തിൽ നിർഗ്ഗമിക്കണം.

സാ—പ്രശ്നത്തിന്റെ സമയം ദേശം മുതലായ സകലതിനേയും അതിന്റെ ശുഭാശുഭത്തേയും വഴിപോലെ അറിഞ്ഞിട്ടു്—നല്ലപോലെ ചിന്തിച്ചു മനസ്സിൽ ധരിച്ചിട്ടു്—പ്രശ്നത്തിനു പുറപ്പെടണം. പുറപ്പെടുന്നതു വ്യാഴത്തിന്റെ കാലഹോരയിലോ അല്ലെങ്കിൽ മുഹൂർത്തവിധിപ്രകാരമുള്ള ശുഭസമയത്തോ ആയിരിക്കണം. കാലഹോര അറിയുന്നതിനുള്ള ന്യായം താഴെപ്പറയുന്നു.

ഒരു പകലിനു പന്ത്രണ്ടു കാലഹോരയാണു് ഒരു കാലഹോരയ്ക്കു് രണ്ടരനാഴികയായിരിക്കും. പകലിന്റെ ഏറ്റക്കുറച്ചിൽ അനുസരിച്ചു് ഈ കാലഹോരാകാലത്തിനും അല്പം കൂടുതൽ കുറവു വരുന്നതാകാം. ഇതുപോലെതന്നെ രാത്രിയിലും പന്ത്രണ്ടുകാലഹോരയാണുള്ളതു്. പകൽ ഉദയം മുതൽ രണ്ടരനാഴിക പുലരുന്നതുവരെയാണല്ലോ ഒന്നാമത്തെ കാലഹോര. അതിന്റെ നാഥൻ അന്നത്തെ ആഴ്ചയുടെ അധിപനാകുന്നു. രണ്ടാമത്തെ കാലഹോരയുടെ അധിപൻ ആ ആഴ്ചയുടെ ആറാമത്തെ ആഴ്ചയുടെ അധിപനാണു്. അതിന്റെ ആറാമത്തെ ആഴ്ചയുടെ അധിപനാണു് മൂന്നാമത്തെ കാലഹോരയുടെ നാഥൻ. ഇങ്ങനെ ക്രമേണ കണ്ടുകൊൾക. രാത്രിയിൽ ഒന്നാമത്തെ കാലഹോര അന്നത്തെ ആഴ്ചയുടെ അഞ്ചാമത്തെ ആഴ്ചയുടെ അധിപന്റേതാണു്. പിന്നെ ക്രമേണ ആറാമതുള്ള വാരാധിപന്മാരുടേതായിരിക്കും. ഇതിനുള്ള പ്രമാണം:—

"ദിനദ്വാദശാംശോ മതഃ കാലഹോരാ
പതിസ്തസ്യ പൂർവ്വസ്യ വാരാധിനാഥഃ
തതഃ ഷഷ്ഠഷഷ്ഠാഃ ക്രമേണൈതരേഷാം
നിശായാന്തു വാരാധിപാൽ പഞ്ചമാദ്യഃ."

ഇങ്ങിനെയുള്ള ജാതകാദേശവചനമാകുന്നു.

ശുഭാശുഭനിമിത്തം യൽ പ്രശ്നകാലസമുൽഭവം
ഉക്തം നിഖിലമപ്യേതൽ ചിന്തനീയം ഹി നിർഗ്ഗമേ. ൨

അ—പ്രശ്നകാലസമുത്ഭവമായി യാതൊരു ശുഭാശുഭനിമിത്തം ഉക്തമായി. ഇതു നിഖിലവും നിർഗ്ഗമത്തിലും ചിന്തനീയമാകുന്നുവല്ലോ.

സാ—ദൂതദൈവജ്ഞസംവാദസമയത്തെ ആശ്രയിച്ചു് കാണ്മാനും കേൾപ്പാനും മറ്റും അറിയേണ്ട നിമിത്തങ്ങൾ രണ്ടാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അവയെല്ലാം പ്രശ്നത്തിനായി പുറപ്പെടുന്ന സമയവും ചിന്തിച്ചുകൊള്ളേണ്ടതാണു്.

നിൎഗ്ഗച്ഛതോംബരം സംഗമേതി ഭൂമൌ പതേച്ച വാ
ഛത്രാദ്യന്യൽ കരസ്ഥം വാ ഭവേദ്ദേവ ശുഭായ തൽ. ൯

അ—നിൎഗ്ഗച്ഛന്റെ അംബരം സംഗത്തെ പ്രാപിക്കുന്നു എങ്കിലും കരസ്ഥമായി ഛത്രാദ്യന്യമായിരിക്കുന്ന യാതൊന്നു ഭൂമിയിൽ പതിക്കുമെങ്കിലും അതു് അശുഭത്തിനായിത്തന്നെ ഭവിക്കും.

സാ—യാത്രപുറപ്പെടുമ്പോൾ വസ്ത്രം വല്ലതിലും ഉടക്കുകയോ കയ്യിലുള്ള കുട മുതലായ സാധനങ്ങൾ താഴെ വീഴുകയോ ചെയ്യുന്നു എങ്കിൽ അതു നിശ്ചയമായും അശുഭസൂചകമായ ലക്ഷണമാകുന്നു.

ആഗച്ഛ തിഷ്ഠ മാഗച്ഛ പ്രവിശ ക്വനു ഗച്ഛസി
ഇത്യാദി വാചഃ പ്രസ്ഥാനേ ഭവന്ത്യശുഭദാ ധ്രുവം. ൰

അ—പ്രസ്ഥാനം സതായിരിക്കുമ്പോൾ ആഗമിച്ചാലും സ്ഥിതിചെയ്താലും ഗമിക്കരുതു് പ്രവേശിച്ചാലും എവിടെ ഗമിക്കുന്നു ഇത്യാദി വാക്കുകൾ നിശ്ചയമായും അശുഭദകളായി ഭവിക്കുന്നു.

സാ—ദൈവജ്ഞൻ പ്രഷ്ടാവിനായി പുറപ്പെടുമ്പോൾ മറ്റാരെങ്കിലും ദൈവജ്ഞനോടു ഇവിടെ വരിക, അവിടെ നില്ക്കുക, പോകരുതു് ഇങ്ങോട്ടു പ്രവേശിക്കുക, എവിടെപ്പോകുന്നു എന്നും മറ്റുമുള്ള പ്രതിബന്ധവാക്കുകൾ പറഞ്ഞാൽ കുണിശമായും അശുഭഫലസൂചകങ്ങളാണെന്നു ധരിക്കേണ്ടതാണു്.

പാഷാണാദിഷു പാദസ്ഖലനം സ്തംഭേ ച ഘട്ടനം ശിരസഃ
നേഷ്ടം നിൎഗ്ഗമനേന്യാന്യപി സഞ്ചിന്ത്യാനി ലോകസിദ്ധാനി. ൰൧

അ—പാഷാണാദികളിൽ പാദസ്ഖലനവും ഉപ്രകാരം സ്തംഭത്തിൽ ശിരസ്സിന്റെ ഘട്ടനവും ഇഷ്ടമല്ല. നിൎഗ്ഗമത്തിൽ അന്യങ്ങളും ലോകസിദ്ധങ്ങളുമായ നിമിത്തങ്ങളും ചിന്ത്യങ്ങളാകുന്നു.

സാ—മുൻപിലത്തെപ്പോലെ ദൈവജ്ഞൻ പുറപ്പെടുന്ന സമയം കാലു കല്ലിന്മേൽ തട്ടുകയോ ശിരസ്സു് തൂണിന്മേലോ മറ്റോ അടിക്കുകയോ ചെയ്യുന്നു എങ്കിൽ കഷ്ടഫലമാണെന്നു് അറിയണം. മറ്റു ലോകമുഖേനയും ശാസ്ത്രംവഴിയായും ഗുരൂപദേശംകൊണ്ടും ലഭിക്കപ്പെടുന്ന മറ്റു നിമിത്തങ്ങളും അവയുടെ ശുഭാശുഭവുംകൂടി പുറപ്പെടുന്ന സമയം ചിന്തിച്ചു ധരിച്ചുകൊള്ളണം.

'നിൎഗച്ഛതാംബരം' എന്നുതുടങ്ങി ഇവിടെ പറയപ്പെട്ട നിമിത്തങ്ങൾ ദൈവജ്ഞനെ മാത്രമല്ല ദൂതനേയും സംബന്ധിക്കുന്നതാണു്. വിശേഷിച്ചു ഈവക നിമിത്തങ്ങൾ ദൈവജ്ഞന്റെ ശ്രോത്രാദികൾക്കു് അനുഭവപ്പെട്ടാലും മതിയെന്നു രണ്ടാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതിൽ നിന്നു ഗ്രാഹ്യമാകുന്നുണ്ടല്ലോ.

വാ—പ്രശ്നനിൎഗ്ഗമനവിഷയം.
അ—ഇതു നിൎഗ്ഗമനവിഷയമാകുന്നു.

സാ—ഇതുവരെ ഇവിടെ പറഞ്ഞിട്ടുള്ളതു് ദൈവജ്ഞൻ സ്വഗൃഹത്തിൽനിന്നും പുറപ്പെടുന്ന ഘട്ടത്തിൽ വിചാരിച്ചു ധരിക്കേണ്ടവയാണു്.

വാ—അഥ മാൎഗ്ഗേ ചിന്ത്യാന്യുച്യന്തേ അത്ര ശാസ്ത്രാന്തരം.
അ—അനന്തരം മാൎഗ്ഗത്തിൽ ചിന്ത്യങ്ങളായവ പറയപ്പെടുന്നു. ഇവിടെ ശാസ്ത്രാന്തരം ഭവിക്കുന്നു.

സാ—ദൈവജ്ഞൻ പുറപ്പെട്ടതിനുശേഷം വഴിയിൽവച്ചുണ്ടാകുന്ന നിമിത്തങ്ങളുടെ ശുഭാശുഭതയെ ആണു ഇനി പറയാൻ പോകുന്നതു്. ഈ വിഷയത്തിൽ മറ്റൊരു ശാസ്ത്രവചനത്തെ താഴെ ചേൎക്കുന്നു.

അത്ര ജന്മാന്തരകൃതം കൎമ്മ പുംസാം ശുഭാശുഭം
യത്തസ്യ ശകുനഃ പാകം നിവേദയതി പൃച്ഛതാം. ൭

അ—ഇവിടെ പൃച്ഛകന്മാരായ പുമാന്മാരുടെ ജന്മാന്തരകൃതമായി ശുഭാശുഭമായ കൎമ്മം യാതൊന്നോ അതിന്റെ പാകത്തെ ശകുനം നിവേദിപ്പിക്കുന്നു.

സാ—പ്രഷ്ടാവു് കഴിഞ്ഞ ജന്മത്തിൽ ശുഭമോ അശുഭമോ പ്രവൎത്തിച്ചിട്ടുള്ളതെന്നു് ദൈവജ്ഞൻ വഴിയിൽവെച്ചു കാണുന്ന നിമിത്തങ്ങളെക്കൊണ്ടു് അറിയാവുന്നതാണു്. അതായതു് ഇപ്പോൾ പ്രഷ്ടാവു് അനുഭവിക്കുന്നതു് കഴിഞ്ഞജന്മം ചെയ്യപ്പെട്ട പുണ്യകൎമ്മത്തിന്റെ ഫലമോ അതല്ലാ പാപകൎമ്മത്തിന്റെ ഫലമോ എന്നുള്ളതു് ശുഭശകുനമാണെങ്കിൽ പുണ്യകൎമ്മഫലമാണെന്നും അശുഭശകുനമാണെങ്കിൽ പാപകൎമ്മഫലമാണെന്നും പറയണം.

സദസച്ഛകുനോദ്ഭൂതൌ കൎത്തുരിദാനീന്തനസ്ത്വഥ തൽഫലാനുഭവ
മാൎഗ്ഗാദിഭേദവശതഃ തദപി ശാസ്ത്രാന്തരേ കഥിതം ൮

അ—സദസൽശകുനോദ്ഭൂതിയിൽ മാൎഗ്ഗാദിഭേദവശം ഹേതുവായി തൽഫലാനുഭവത്തിൽ കൎത്താവിന്നു് ഇദാനീന്തനമായ ഭേദം ഭവിക്കുന്നതന്നെ. അതും ശാസ്ത്രാന്തരത്തിൽ കഥിതമാകുന്നു.

സാ—ശകുനം ശുഭസൂചകമായോ അശുഭസൂചകമായോ വന്നാൽ അവയുടെ ഫലം അനുഭവിക്കുന്ന വിഷയത്തിലും വഴി മുതലായ സ്ഥലവിശേഷങ്ങളനുസരിച്ചു് ചില വ്യത്യാസങ്ങളുണ്ടു്. അതു് മറ്റു ചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അവയെ താഴെ ചേൎക്കുന്നു.

പഥ്യാത്മാനം നൃപം സൈന്യേ പുരേ തദ്ദിശി ദേവതാം
സാൎത്ഥേ പ്രധാനം സാമ്യേ തു ജാതിവിദ്യാവയോധികം—ഇതി. ൯

അ—പന്ഥാവിൽ ആത്മാവിനേയും സൈന്യത്തിൽ നൃപനേയും പുരത്തിൽ തദ്ദിക്കിലെ ദേവതയേയും സാൎത്ഥത്തിൽ പ്രധാനനേയും സാമ്യം സത്തായിരിക്കുമ്പോൾ ജാതിവിദ്യാവയോധികനേയും നിമിത്തഫലം പ്രാപിക്കുന്നു.

സാ—ഒരാൾ തനിയേ പോകുമ്പോൾ ഉണ്ടാകുന്ന ശകുനഫലം തനിക്കുമാത്രം അനുഭവമാകുന്നു. സൈന്യങ്ങളുടെ (പടയാളികളുടെ) പുറപ്പാടിലും മറ്റുമുണ്ടാകുന്ന ശകുനഫലം രാജാവനുഭവിക്കുന്നു. രാജധാനിയിൽവെച്ചു സംഭവിക്കുന്ന ഒരു ശകുനത്തിന്റെ ഫലം അവിടെയുള്ള പുരദേവത അനുഭവിക്കുന്നു. അതായതു് ആ പുരവാസികളായ ജനങ്ങൾക്കു് പൊതുവേ സംബന്ധിക്കുന്നു. ഒട്ടധികം ജനങ്ങൾ സംഘംചേൎന്നു പുറപ്പെടുമ്പോൾ ഉണ്ടാകുന്ന ശകുനത്തിന്റെ ഫലം ആ കൂട്ടത്തിൽ പ്രധാനി അനുഭവിക്കുന്നു. എല്ലാവൎക്കും പ്രാധാന്യം തുല്യമാണെന്നുവരുന്നപക്ഷം ജാതികൊണ്ടു് പ്രാധാന്യമുള്ളയാൾക്കും അതും തുല്യമായി വന്നാൽ വിദ്യകൊണ്ടു കൂടതലുള്ള ആൾക്കും അതും പക്ഷേ തുല്യമായി വന്നാൽ പ്രായം കൂടതലുള്ളയാൾക്കും ആണു് ഫലത്തിന്റെ അനുഭവം.

ശകുനഫലാനാമപി ഭൂതാനാഗതവൎത്തമാനകാലത്വം
തൽസംഭവദിഗ്വശതോ ജ്ഞേയം ശാസ്ത്രാന്തരോക്തമേതദപി. ൧൦

അ—ശകുനഫലങ്ങളുടെ ഭൂതാനാഗതവൎത്തമാനകാലത്വവും തൽസംഭവദിഗ്വശം ഹേതുവായിട്ടു് ജ്ഞേയമാകുന്നു. ഇതും ശാസ്ത്രാന്തരോക്തമാകുന്നു.

സാ—ശകുനംകൊണ്ടു സൂചിപ്പിക്കുന്ന ഫലങ്ങൾ കഴിഞ്ഞതോ അതല്ല വരാനുള്ളതോ അഥവാ തൽക്കാലമനുഭവിച്ചുകൊണ്ടിരിക്കുന്നതോ എന്നുള്ള വാസ്തവവും അറിയേണ്ടതാണല്ലൊ. ഇതു് ശകുനം ഏതൊരു ദിക്കിൽവെച്ചാണോ സംഭവിക്കുന്നതു് ആ ദിക്കിനെ ആശ്രയിച്ചു ചിന്തിക്കേണ്ടവയാണു്. അതിനുള്ള ക്രമം മറ്റു ചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. ആ വചനം താഴെ ചേൎക്കുന്നു.

അതീതം സേന്ദ്രയാദക്ഷ്വപൂൎവ്വാദ്യാഷ്ടാസു ദിക്ഷ്വപി
ചരത്യൎദ്ധയുതാ സപ്ത സപ്ത നാഡീൎദ്ദിവാനിശം. ൧൧

മുക്തപ്രാപ്യൈഷ്യസൂര്യാസു ഫലം ദിക്ഷു തഥാവിധം
അംഗാരദീപ്തിധൂമിന്യസ്താശ്ച ശാന്താസ്തതോപരാഃ. ൧൭

അ—അർക്കൻ ഉദയം തുടങ്ങി പകലും രാത്രിയും അദ്ധ്യുഷിതകളായ ഏഴര നാഴികകൾ മുഴുവൻ പൂർവ്വാദിയായിട്ട് എട്ടു ദിക്കുകളിലും ചരിക്കുന്നു. മുക്തപ്രാപ്യൈഷ്യസൂര്യകളായ ദിക്കുകളിൽ ഫലവും തഥാവിധമാകുന്നു. അതുകൾ അംഗാരദീപ്തിധൂമിനികളും അതിൽനിന്നു പരകൾ ശാന്തകളുമാകുന്നു.

സാ—സൂര്യൻ ഏഴരനാഴികവീതം ഓരോ ദിക്കുകളിൽ ഉദയസമയംമുതൽ രാത്രിയും പകലും സഞ്ചരിക്കുന്നു. ഉദിച്ച് ഏഴരനാഴിക പുലരുന്നതുവരെ കിഴക്കേ ദിക്കിലും അതിന്മേൽ ഏഴരനാഴിക സമയം അഗ്നികോണിലും ഇങ്ങനെ എട്ടു ദിക്കുകളിലായി സൂര്യൻ എട്ടുയാമകാലം കഴിക്കുന്നു. ഇവയിൽ ആദിത്യൻ നില്ക്കുന്ന ദിക്കിനെ ദീപ്തി എന്നും ആദിത്യൻ ഉപേക്ഷിച്ച ദിക്കിനെ അംഗാരമെന്നും അടുത്തുചെല്ലാൻ പോകുന്ന ദിക്കിനെ ധൂമിനി എന്നും ശേഷമുള്ള അഞ്ചു ദിക്കുകളെ ശാന്തയെന്നും പറയപ്പെടുന്നു.

ഉദയംമുതൽ ഏഴരനാഴിക പുലച്ചുവരെ സൂര്യചാരം കിഴക്കേ ദിക്കിലാണല്ലോ. അപ്പോൾ സൂര്യൻ ഉപേക്ഷിച്ച ദിക്ക് ഈശാനകോണ്, ഇതു് അംഗാരം, നീറിപ്പോയതു് കഴിഞ്ഞതു് എന്നു സാരം. സൂര്യൻ നില്ക്കുന്ന ദിക്ക് കിഴക്ക് ഇതു ദീപ്തിയാകുന്നു. ജ്വലിച്ചുകൊണ്ടിരിക്കുന്നതു് അപ്പോൾ അനുഭവിക്കുന്നതു് എന്നു സാരം. സൂര്യൻ പിന്നീടു ചെല്ലാൻപോകുന്ന ദിക്ക് അഗ്നികോണ്. ഇതു് ധൂമിനി. പുകയുന്നതു് വരാനുള്ളതു് എന്നു സാരം. മററുള്ള ദിക്കുകൾ അഗ്നിബന്ധമില്ലാതെ ശാന്തമായിരിക്കുന്നു എന്നു സാരം.

സൂര്യൻ നില്ക്കുന്ന ദിക്കിൽവച്ചു സംഭവിക്കുന്ന ശകുനത്തിന്റെ ഫലം അപ്പോൾ അനുഭവിക്കുന്നതും അപ്പോൾ സൂര്യൻ ഉപേക്ഷിച്ച ദിക്കിൽവച്ചു സംഭവിക്കുന്ന ശകുനങ്ങളുടെ ഫലം കഴിഞ്ഞതാണെന്നും സൂര്യൻ ചെല്ലാൻപോകുന്ന ദിക്കിൽവച്ചു സംഭവിക്കുന്ന ശകുനങ്ങളുടെ ഫലം വരാനുള്ളതാണെന്നും അറിയണം.

തൽപഞ്ചമദിശാം വാച്യം ഫലം ത്രൈകാല്യമാദിശേൽ
പാർശ്വദിശോർവാച്യം യഥാസന്നം ശുഭാശുഭം. ൧൮

അ—തൽപഞ്ചമദിക്കുകൾക്ക് ഫലം തുല്യമെന്നു വാച്യമാകുന്നു. പാർശ്വദിക്കുകൾക്ക് യഥാസന്നമായിട്ട് ശുഭാശുഭം വാച്യമാകുന്നു. ഇങ്ങിനെ ഫലം ത്രൈകാല്യത്തെ ആദേശിക്കണം.

സാ—സൂര്യൻ ഉപേക്ഷിച്ച ദിക്കിൽവെച്ചുണ്ടാകുന്ന ശകുനഫലം അനുഭവിച്ചതാണെന്നു മുൻപേ പറഞ്ഞുവല്ലോ. അതുപോലെ അതിന്റെ അഞ്ചാമത്തെ ദിക്കിൽവച്ചു സംഭവിക്കുന്ന ശകുനത്തിന്റെ ഫലവും അനുഭവിച്ചതാണെന്നു പറയണം. സൂര്യൻ നില്ക്കുന്ന ദിക്കിന്റെ അഞ്ചാമത്തെ ദിക്കിൽവച്ചു സംഭവിക്കുന്ന ശകുനഫലം അപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതാണെന്നും സൂര്യൻ അടുത്തു ചെല്ലാൻപോകുന്ന ദിക്കിന്റെ അഞ്ചാമത്തെ ദിക്കിൽവച്ചു സംഭവിക്കുന്നശകുനഫലം ഭാവിയിൽ അനുഭവിപ്പാനുള്ളതാണെന്നും പറയണം. സൂര്യൻ കിഴക്കേദിക്കിൽ നില്ക്കുകയാണെങ്കിൽ മേല്പറഞ്ഞ ന്യായം അനുസരിച്ചു് അഗ്നികോണ് കിഴക്ക് ഈശാനകോണ് നിരൃതികോണ് പടിഞ്ഞാറ് വായുകോണ് ഈ ആറു ദിക്കുകളിലെ ഫലം ഇവിടെ പറഞ്ഞുവല്ലോ. ബാക്കി ശേഷിച്ചിട്ടുള്ളതു് തെക്ക് വടക്ക് ഈ ദിക്കുകളിലാണല്ലോ. തെക്ക് പകുതിക്കു കിഴക്കുവച്ചു സംഭവിക്കുന്ന ശകുനത്തിന്റെ ഫലം അഗ്നികോണിനു പറഞ്ഞിട്ടുള്ള വണ്ണവും പകുതിക്കു പടിഞ്ഞാറുവച്ചു സംഭവിക്കുന്ന ശകുനത്തിന്റെ ഫലം നിരൃതികോണിനു പറഞ്ഞിട്ടുള്ളവണ്ണവും വടക്കു പകുതിക്കു കിഴക്കുവച്ചു സംഭവിക്കുന്ന ശകുനഫലം ഈശാനകോണിനു പറഞ്ഞപോലെയും പകുതിക്കു പടിഞ്ഞാറുവച്ചു സംഭവിക്കുന്ന ശകുനഫലം വായുകോണിനു പറഞ്ഞപോലെയും ധരിച്ചുകൊള്ളണം. ഇതുപോലെ മററു ഘട്ടങ്ങളിലും ഗ്രഹിച്ചുകൊൾക.

വാ—ഏതൽസർവ്വം ഭൂതഭവിഷ്യദ്വർത്തമാനപരിജ്ഞാനേ ഗ്രാഹ്യം.

അ—ഇതു് എല്ലായിടവും ഭൂതഭവിഷ്യദ്വർത്തമാനപരിജ്ഞാനത്തിൽ ഗ്രാഹ്യമാകുന്നു.

സാ—ഇവിടെ പറഞ്ഞതു്, കഴിഞ്ഞതു്, വരാനുള്ളതു്, അപ്പോഠം നടക്കുന്നതു് ഇങ്ങനെ ഫലങ്ങളുടെ ത്രികാലനിരൂപണം ചെയ്യുന്ന ഘട്ടങ്ങളിൽ എല്ലായിടവും ഉപയോഗിക്കാമെന്ന പ്രത്യേകം ഗ്രഹിച്ചുകൊള്ളണം.

രാജാ കുമാരോ നേതാ ച ദൂതഃ ശ്രേഷ്ഠശ്ചരോ ദ്വിജഃ
ഗജാദ്ധ്യക്ഷശ്ച പൂർവാദ്യാഃ ക്ഷത്ര്യാദ്യാശ്ച ചതുർദ്ദിശഃ. ൧൩

അ—രാജാവും കുമാരനും നേതാവും ദൂതനും ശ്രേഷ്ഠനും ചരനും ദ്വിജനും ഗജാദ്ധ്യക്ഷനും പൂർവാദ്യകളായ ദിക്കുകളിലാകുന്നു. ക്ഷത്ര്യാദ്യന്മാർ നാലുദിക്കുകളിലാകുന്നു.

സാ—കിഴക്കേദിക്കിൽ രാജാവും അഗ്നികോണിൽ യുവരാജാവും തെക്കേദിക്കിൽ സേനാനായകനും നിരൃതികോണിൽ ദൂതനും പടിഞ്ഞാറേദിക്കിൽ പുരോഹിതനും വായുകോണിൽ ഭൃത്യനും വടക്കേദിക്കിൽ ബ്രാഹ്മണനും ഈശകോണിൽ ഗജാധിപതിയും വിധിക്കപ്പെട്ടിരിക്കുന്നു. വിശേഷിച്ചു കിഴക്കു ക്ഷത്രിയനും തെക്കു വൈശ്യനും പടിഞ്ഞാറു ശൂദ്രനും വടക്കു ബ്രാഹ്മണനും ഇങ്ങനെ നാലുദിക്കുകളിലായി നാലുവർണ്ണങ്ങളേയും കല്പിച്ചിരിക്കുന്നു.

ഗച്ഛതസ്തിഷ്ഠതോ വാപി യദ്ദിശ്യസ്യ വ്യവസ്ഥിതഃ
വിരൗതി ശകുനോ വാച്യസ്തദ്ദിക്‍സ്ഥേന സമാഗമഃ. ൧൪

അ—ഗച്ഛന്നോ തിഷ്ഠന്നോ യദ്ദിക്കിൽ വ്യവസ്ഥിതനായിട്ടു ശകുനം വിലപിക്കുന്നു. തദ്ദിക്‍സ്ഥനോടു സമാഗമം വാച്യമാകുന്നു.

സാ—യാത്ര പുറപ്പെടുമ്പോഴൊ അല്ലെങ്കിൽ ഒരിടത്തിരുന്ന് ഏതിനെയോകുറിച്ചു ചിന്തിക്കുമ്പോഴോ ഏതൊരു ദിക്കിൽനിന്നു പക്ഷിയുടേയോമറ്റോ ശബ്ദം കേൾക്കുന്നു; ആ ദിക്കിന്റെ അധിപൻ വരുമെന്നോ വഴിയിൽവച്ചു കാണുമെന്നോ പറയണം. അതായതു യാത്രാസമയം കിഴക്കുനിന്നു പക്ഷിയുടെ ശബ്ദം ഉണ്ടായാൽ ക്ഷത്രിയവംശജനോ അഥവാ രാജാവോ വഴിയിൽവച്ചു കണ്ടുമുട്ടുമെന്നു പറയണം. മററു ദിക്കുകളിൽവച്ചുണ്ടാകുന്ന ശകുനംകൊണ്ടും ഇപ്രകാരംതന്നെ വിചാരിക്കണം.

വാ—അസ്യ അർത്ഥഃ.

അ—ഇതിന്റെ അർത്ഥം കഥിക്കപ്പെടുന്നു.

സാ—മേല്പറഞ്ഞതിന്റെ ഫലശ്രുതി താഴെ കാണിക്കുന്നു

പ്രാച്യാം ദിശി ശകുനരവോ ദിശി ഖലു ഭവിതാ സമാഗമോ രാജ്ഞാ
രാജകുമാരേണാഗ്നൌ യാമ്യാദിഷ്വേവമേവ നേതൃമുഖൈഃ. ൧൫

അ—പ്രാചിയായ ദിക്കിൽ ശകുനരവം ഭവിച്ചു എങ്കിൽ രാജാവിനോടും അഗ്നിദിക്കിൽ രാജകുമാരനോടും സമാഗമം വാച്യമാകുന്നു. യാമ്യാദികളിൽ ശകുനരവം ഭവിച്ചുവെങ്കിൽ ഇതുപോലെതന്നെ നേതൃമുഖന്മാരോടു സമാഗമവും വാച്യമാകുന്നു.

സാ—കിഴക്കേദിക്കിൽ പക്ഷി ശബ്ദിച്ചാൽ രാജാവിനേയും അഗ്നികോണിലിരുന്നു ശബ്ദിച്ചാൽ യുവരാജാവിനേയും തെക്കേദിക്കിലിരുന്നു ശബ്ദിച്ചാൽ സേനാപതിയേയും വഴിയിൽവെച്ചു കാണുമെന്നു പറയണം. ഇതുപോലെ അതാതുദിക്കിലെ പക്ഷി ശബ്ദംകൊണ്ടു അതാതു നായകന്മാരോടുള്ള സംഗമമുണ്ടാകുമെന്നു പറയേണ്ടതാണ്.

പാഷണ്ഡാശ്രമവർണ്ണാനാം സവർണ്ണാഃ കാര്യസിദ്ധയേ
ഏതേഷാന്തു വിപരീതം സ്യാദ് ദൂതാഃ കാര്യവിപത്തയേ. ൧൬

അ—പാഷണ്ഡാശ്രമവർണ്ണങ്ങൾക്കു സവർണ്ണന്മാരായ ദൂതന്മാർ കാര്യസിദ്ധിക്കായിഭവിക്കും. അതുകൾക്കു വിപരീതന്മാരായ ദൂതന്മാർ കാര്യവിപത്തിക്കായും ഭവിക്കും.

സാ—പ്രഷ്ടാവിനാൽ നിയോഗിക്കപ്പെടുന്ന ദൂതൻ മതം ആശ്രമം ജാതി മുതലായവകൊണ്ടു തന്നോടു സമാനനായിരിക്കണം. അങ്ങിനെയാണെങ്കിൽ രോഗശാന്തി മുതലായ കാര്യസിദ്ധി ഉണ്ടെന്നു പറയണം. മതം, ആശ്രമം, വർണ്ണം മുതലായവകൊണ്ടു

അ—പ്രദക്ഷിണമായിട്ട യാന്തുകളായ മൃഗഖഗങ്ങളും ഇപ്രകാരമല്ലാതുള്ള ശശജംബുകങ്ങളും അയുഗ്മങ്ങളായി ശസ്തങ്ങളായ മൃഗങ്ങളും ശസ്തങ്ങളാകുന്നു. നിത്യമുള്ള ദർശനത്തിലും ശസ്തങ്ങളാകുന്നു.

സാ—പക്ഷികളും മൃഗങ്ങളും വലത്തുവശത്തുകൂടി ഒഴിഞ്ഞുപോകുന്നതു ശുഭമാണ്; കുറുക്കനും പട്ടിയും ഇടത്തുവശം ഒഴിഞ്ഞുപോകുന്നതു ശുഭമാണ്. മേല്പറയപ്പെട്ട ആന കുതിര മുതലായ മൃഗങ്ങൾ ഒന്ന്, മൂന്ന് തുടങ്ങിയ ഒററസംഖ്യ ആയിരുന്നാൽ ശുഭമാകുന്നു. ഇങ്ങനെയുള്ള മൃഗങ്ങളെ വഴിയിൽവെച്ചെന്നല്ല ഏതു ഘട്ടത്തിലും ശുഭശകുനമായി കരുതാവുന്നതാണ്.

ചാഷഭാസഭരദ്വാജനകുലച്ഛാഗബർഹിണഃ
മത്സ്യാദ്ഘടീതി പദ്യോക്തം നിമിത്തഞ്ച ശുഭപ്രദം. ൨൧

അ—ചാഷഭാസഭരദ്വാജനകുലച്ഛാഗബർഹികളും, "മത്സ്യാദ്ഘടീ"തി പദ്യോക്തമായിരിക്കുന്ന നിമിത്തവും ശുഭപ്രദമാകുന്നു.

സാ—കാട്ടുകാക്ക, കുരള (ഒരുതരം പക്ഷി) ചെമ്പോത്ത്; കീരി, ആട്, മയിൽ ഇവയും ബൃഹജ്ജാതകത്തിൽ "മത്സ്യൌഘടീനൃമിഥുനം" എന്നുള്ള പദ്യംകൊണ്ടു പറഞ്ഞിട്ടുള്ളവയും ശുഭശകുനങ്ങളാണ്.

മേല്പറഞ്ഞ ശ്ലോകം അർത്ഥബാഹുല്യമുള്ളതാണെങ്കിലും ഈ വിഷയത്തെ സംബന്ധിച്ചിടത്തോളമുള്ള സാരം ഇങ്ങിനെ ആകുന്നു. രണ്ടു മത്സ്യങ്ങൾ, കുടം ധരിച്ചിട്ടുള്ള ഒരാൾ (വെറും കുടം ആകരുത്) ഗദാധാരിയായ പുരുഷൻ വീണാധാരിണിയായ സ്ത്രീ, വില്ലുധരിച്ചിട്ടുള്ള പുരുഷൻ; മുതല, തുക്കപ്പടിധരിച്ചിട്ടുള്ള ആൾ, കന്യക, കൃഷിസാധനങ്ങൾ, കത്തുന്ന തീയ്, അവരവരുടെ ജീവിതോപയോഗയോഗ്യങ്ങളായ സാധനങ്ങൾ ഇവയെല്ലാം നേരിട്ടുവന്നാൽ ശുഭമാകുന്നു. എന്നല്ലാ ഇവയുടെ ദർശനാദികളും ശുഭപ്രദമാണ്.

ശൃഗാലനകുലവ്യാഘ്രചകോരോരഗപോത്രിണഃ
ഗച്ഛതോ ദക്ഷിണേ വാമേ ശശകാകാജമൃഗദ്വിപാഃ. ൨൨
ദൃഷ്ടാഃ പ്രശസ്താ ഏതേ തു ന ശുഭാഃ സ്യുർവിപര്യയാൽ. ൨൩

അ—ദക്ഷിണത്തിൽ ഗച്ഛത്തുകളായ ശൃഗാലനകുലവ്യാഘ്രചകോരോരഗപോത്രികളും വാമത്തിൽ ഗച്ഛത്തുകളായ ശശകാകാജമൃഗദ്വിപങ്ങളും ദൃഷ്ടങ്ങളായാൽ പ്രശസ്തങ്ങളാകുന്നു. ഇതുകൾ വിപര്യയം ഹേതുവായിട്ട് ശുഭങ്ങളായി ഭവിക്കുന്നില്ല.

സാ—ദൈവജ്ഞന്റെ വലതുവശമായി കുറുക്കൻ കീരി കടുവാ ചെമ്പോത്ത് സർപ്പം പന്നി ഇതുകൾ പോകുന്നതു ശുഭമാകുന്നു. ഇടതുഭാഗമായി പോകുന്നതുകണ്ടാൽ അശുഭമാകുന്നു. പട്ടി കാക്ക ആട് മാൻ ആന ഈ ജന്തുക്കൾ ഇടതുവശംവെച്ചു പോകുന്നതായി കണ്ടാൽ ശുഭമാകുന്നു. ഈ ജന്തുക്കൾ വലതുവശംകൂടി പോകുന്നതു കണ്ടാൽ അശുഭവുമാണ്.

ശാന്തദീപ്തത്വമാശാനാം ശകുനാനാഞ്ച തദ്വശാൽ
ശുഭാശുഭത്വമന്യച്ച തദപി ശാസ്ത്രാന്തരോദിതം. ൨൪

അ—ആശകൾക്ക് ശാന്തദീപ്തത്വം ഭവിക്കുന്നു. തദ്വശം ഹേതുവായിട്ട് ശകുനങ്ങൾക്ക് ശുഭാശുഭത്വം ഭവിക്കുന്നു. ഇതും ശാസ്ത്രാന്തരോദിതമാകുന്നു.

സാ—ദിക്കുകൾക്ക ശാന്തയെന്നും ദീപ്തയെന്നും രണ്ടുവിധം നാമം കല്പിക്കുന്നുണ്ട്. അതിനെ ആശ്രയിച്ചു ശകുനവും ശുഭരൂപമായും അശുഭരൂപമായും വരുന്നുണ്ട്. അത് അറിയാനുള്ള മാർഗ്ഗം മററുചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. അതിനെ ഇവിടെ ചേർക്കുന്നു.

രവിമുക്താദയഃ തിസ്രോ ദീപ്താ ജ്ഞേയാസ്തതോഽപരാഃ
ശാന്താഃ ശുഭാഃ സ്വദിക്തുല്യഫലം ഹി ശകുനം മതം—ഇതി.

അ—രവിമുക്താദികളായ മൂന്നു ദിക്കുകൾ ദീപ്തകളാകുന്നു. അതുകൾ പൃഷ്ഠകളാ

യി ഭവിക്കുന്നില്ല. അശുഭങ്ങളിൽനിന്നു് അപരങ്ങൾ ശാന്തങ്ങളും ശുഭങ്ങളുമാകുന്നു. ശകുനം സ്വദിക്തുല്യമായ ഫലമെന്നു മതമാകുന്നുവല്ലോ.

സാ—സൂര്യൻ ഉപേക്ഷിച്ച ദിക്കും അദ്ദേഹം നില്ക്കുന്ന ദിക്കും അദ്ദേഹം പ്രവേശിക്കേണ്ട ദിക്കും ഈ മൂന്നു ദിക്കുകളും ദീപ്തങ്ങളും ശേഷമുള്ള അഞ്ചു ദിക്കുകൾ ശാന്തങ്ങളുമാകുന്നു. ദീപ്തദിക്കുകളിൽനിന്നു് അനുഭവപ്പെടുന്ന ശകുനം അശുഭപ്രദവും ശാന്തദിക്കുകളിൽനിന്നു് അനുഭവപ്പെടുന്ന ശകുനം ശുഭപ്രദവുമാകുന്നു. ആദിത്യൻ നില്ക്കുന്ന ദിക്കും അതിന്റെ കാലവും മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. ഇങ്ങിനെ ഈ വിഷയത്തിലുള്ള ശാസ്ത്രാന്തരവചനം അവസാനിച്ചു.

**വാ—ദുശ്ശകുനസംഭവേ യൽ കൃത്യം തദപി ശാസ്ത്രാന്തരാൽ കഥമുച്യതേ.**

അ—ദുശ്ശകുനസംഭവത്തിൽ യാതൊന്നു കൃത്യമായി ഭവിക്കുന്നു. ശാസ്ത്രാന്തരോക്തമായ അതും വചിക്കപ്പെടുന്നു.

സാ—ദുശ്ശകുനമുണ്ടായാൽ അതിന്റെ പ്രായശ്ചിത്തമായി ചെയ്യേണ്ട കർമ്മം മറ്റു ചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അതു് ഇവിടെ എഴുതുന്നു.

ഏകാദശാദിമേഽനിഷ്ടേ ദ്വിതീയേ ശകുനേ പുനഃ
പ്രാണായാമാഃ ഷോഡശ സ്യുസ്തൃതീയേ തു ന ച വ്രജേൽ. ഇതി

അ—ആദിമമായ ശകുനം അനിഷ്ടമായിരിക്കുമ്പോൾ പതിനൊന്നും ദ്വിതീയമായ ശകുനം അനിഷ്ടമായിരിക്കുമ്പോൾ പതിനാറും പ്രാണായാമങ്ങൾ ഭവിക്കും. തൃതീയമായ ശകുനം അനിഷ്ടമായിരിക്കുമ്പോൾ വ്രജിക്കരുതു്.

സാ—യാത്രപുറപ്പെട്ടാൽ ഒന്നാമതായി ദുശ്ശകുനം കണ്ടാൽ മടങ്ങിവന്നു ശരീരശുദ്ധി വരുത്തി ൧൧ പ്രാവശ്യം പ്രാണായാമം ചെയ്തു പുറപ്പെടണം. അപ്പോഴും അനിഷ്ടശകുനം കണ്ടാൽ മടങ്ങിവന്നു മേല്പറഞ്ഞവണ്ണം പതിനാറു പ്രാണായാമം ചെയ്യണം. വീണ്ടും പുറപ്പെടുമ്പോൾ ദുശ്ശകുനംതന്നെ കണ്ടാൽ ആ കാര്യത്തിനായി നിശ്ചയമായും പോകരുതു്.

**വാ—ഏതന്മാർഗ്ഗവിഷയം.**

അ—ഇതു് മാർഗ്ഗവിഷയമാകുന്നു.

സാ—വഴിയിൽവെച്ചു് അറിഞ്ഞു ധരിച്ചുപോരേണ്ടവയാണു് ഇവിടെ പറഞ്ഞുകഴിഞ്ഞതു്.

**വാ—അഥ പൃച്ഛകസ്യ ഗൃഹപ്രവേശസമയേ നിരൂപണീയാന്യുച്യന്തേ**

അ—അനന്തരം പൃച്ഛകന്റെ ഗൃഹപ്രവേശസമയത്തിൽ നിരൂപണീയങ്ങൾ വചിക്കപ്പെടുന്നു.

സാ—ദൈവജ്ഞൻ പ്രഷ്ടാവിന്റെ വീട്ടിലേക്കു കടക്കുമ്പോൾ ആലോചിച്ചറിയേണ്ട ശുഭാശുഭങ്ങളെയാണു് ഇനി പറയാൻ പോകുന്നതു്.

പ്രശ്നേ തൽകാലജം യന്നിർഗ്ഗമേ യച്ച മദ്ധ്യേഽധ്വനി. വച
പ്രോക്തം പ്രഷ്ടൃഗൃഹപ്രാപ്തൌ തൽപ്രായേണ വിചിന്ത്യതാം.

അ—പ്രശ്നത്തിൽ തൽകാലജമായ യാതൊരു നിമിത്തവും നിർഗ്ഗമത്തിൽ യാതൊരു നിമിത്തവും അദ്ധ്വാവിൽ യാതൊരു നിമിത്തവും പ്രോക്തമായി. അതു് പ്രഷ്ടൃഗൃഹപ്രാപ്തിയിൽ പ്രായേണ വിചിന്തിക്കപ്പെടണം.

സാ—ദൂതൻ ദൈവജ്ഞനോടു് അഭീഷ്ടം പറഞ്ഞപ്പോഴും അവിടെനിന്നു പുറപ്പെട്ട സമയവും വഴിയിൽവെച്ചും ആലോചിച്ചറിയേണ്ട പല നിമിത്തങ്ങളും പറഞ്ഞിട്ടുണ്ടല്ലോ. അവയെല്ലാം പ്രഷ്ടാവിന്റെ വീട്ടിൽ കടക്കുന്ന സമയവും ചിന്തിച്ചുകൊള്ളണം. ഈ കാലങ്ങളിലുണ്ടാകുന്ന നിമിത്തങ്ങളേയും അവയുടെ ശുഭാശുഭങ്ങളേയും ആലോചിച്ചു ധരിച്ചുകൊള്ളണം. അവയെ ആശ്രയിച്ചു ഫലത്തെ പറയുകയും വേണം. എങ്കിലും ചില നിമിത്തങ്ങൾ ഇവിടെയും പറയപ്പെടുന്നു.

ആത്താലയം വിശതി ദൈവവിദീത ഏത-
ദ്ദ്വാരാ നിരേതി യദി കോപി സരുങ്ഗ്രിയേത
ദ്വാരാ തയൈവ വിശതീഹ തദേതരശ്ചേൽ
ജീവേൽ സ നൂനമിതി മേ ഗുരുണോപദിഷ്ടം. ൨൯

അ—ദൈവവിത്തു് ആത്താലയത്തെ വിശന്നായിരിക്കുമ്പോൾ ഇവിടെനിന്നു് ഏതദ്ദ്വാരത്തൂടെ ഒരാൾ നിയ്യാണം ചെയ്യുന്നു എങ്കിൽ സരുക്കായിരിക്കുന്നവൻ മരിക്കും. ഏതദ്ദ്വാരത്തൂടെ തന്നെ മറ്റൊരാൾ ഇവിടെ പ്രവേശിക്കുന്നു എങ്കിൽ അവൻ നിശ്ചയമായും ജീവിക്കും; ഇപ്രകാരം എന്റെ ഗുരുവിനാൽ ഉപദിഷ്ടമായി.

സാ—ദൈവജ്ഞൻ രോഗിയുടെ വീട്ടിലേക്കു കടക്കുമ്പോൾ ആ വാതലിൽക്കൂടി അപ്പോൾത്തന്നെ വേറൊരു ആൾ വെളിക്കോട്ടു പോകുന്നു എങ്കിൽ രോഗി മരിച്ചുപോകും. ആ വാതിലിൽക്കൂടി ദൈവജ്ഞന്റെ പുറകേ ദൈവജ്ഞനോടു് ഒരുമിച്ചുവന്നവരല്ലാതെ വേറെ ആരെങ്കിലും അകത്തോട്ടു കടന്നുവന്നാൽ രോഗി നിശ്ചയമായും ജീവിക്കും. എന്നിങ്ങനെ എന്റെ ഗുരുനാഥനാൽ ഉപദേശിക്കപ്പെട്ടിരിക്കുന്നു.

വേദാദ്ധ്യയനഘോഷശ്ച തഥാ പുണ്യാഹനിസ്വനഃ
ഗന്ധശ്ച സുരഭിർവ്വായുഃ സുഖസ്പർശഃ പ്രദക്ഷിണഃ. ൩൦
വൃഷസ്യ ചാനുലോമസ്യ സ്വനസ്തദ്വദ്ഗവാമപി
പ്രവേശസമയേ പ്രഷ്ടുരാരോഗ്യാദിഫലാപ്തയേ. ൩൧

അ—പ്രവേശസമയത്തിൽ വേദാദ്ധ്യയനഘോഷവും പുണ്യാഹനിസ്വനവും സുരഭിയായ ഗന്ധവും സുഖസ്പർശമായി പ്രദക്ഷിണമായി സുരഭിയായ വായുവും അനുലോമമായ വൃഷത്തിന്റേയും അതുപോലെ ഗോക്കളുടേയും സ്വനവും പ്രഷ്ടാവിനു് ആരോഗ്യാദിഫലാപ്തിക്കായി ഭവിക്കും.

സാ—ദൈവജ്ഞൻ രോഗിയുടെ വീട്ടിൽ കടക്കുമ്പോൾ വേദാദ്ധ്യയനം ചെയ്യുന്ന ശബ്ദമോ പുണ്യാഹജപമോ അനുകൂലമായി വരുന്ന കാളയുടേയും പശുവിന്റേയും ശബ്ദമോ കേൾക്കുക സുഗന്ധം അനുഭവിക്കുക സുഗന്ധത്തോടുകൂടി വലത്തുവശം വീശുന്ന മന്ദവായു ഏൽക്കുക ഇവയെല്ലാം പ്രഷ്ടാവിനു രോഗനിവൃത്തി മുതലായ ശുഭപ്രാപ്തിയുണ്ടെന്നു സൂചിപ്പിക്കുന്നവയാണു്.

ശയനാസനയാനാനാമുത്താനാനാഞ്ച ദർശനം
ന്യുബ്ജാനാമിതരേഷാഞ്ച പാത്രാദീനാമശോഭനം. ൩൨

അ—ഉത്താനങ്ങളായ ശയനാസനയാനങ്ങളുടേയും ന്യുബ്ജങ്ങളായി ഇതരങ്ങളായ പാത്രാദികളുടേയും ദർശനം അശോഭനമാകുന്നു.

സാ—കട്ടിൽ മുതലായ കിടപ്പുസാധനങ്ങളും കസേര പീഠം മുതലായ ഇരിപ്പുസാധനങ്ങളും പല്ലക്കു മുതലായ യാനസാധനങ്ങളും ഉപയോഗരീതിക്കു വിപരീതമായി ഇരിക്കുന്നതു് ദൈവജ്ഞന്റെ ദൃഷ്ടിക്കു വിഷയീഭവിച്ചാൽ അശുഭകരമാകുന്നു. കിണ്ടി ഉരുളി മുതലായ പാത്രങ്ങളും അതുപോലെ കമഴ്ത്തിയിരിക്കുന്നതായി കാണുന്നുവെങ്കിൽ അതും അശുഭപ്രദമായ ലക്ഷണമാകുന്നു.

ആതുരസ്യ ഗൃഹേ യസ്യ ഭിദ്യന്തേ വാ പതന്തി വാ
അതിമാത്രമമത്രാണി ദുർല്ലഭം തസ്യ ജീവിതം. ൩൩

അ—യാതൊരാതുരന്റെ ഗൃഹത്തിൽ അമത്രങ്ങൾ അതിമാത്രമായിട്ടു ഭേദിക്കുകയോ പതിക്കുകയോ ചെയ്യുന്നു. അവന്നു് ജീവിതം ദുർല്ലഭമാകുന്നു.

സാ—ദൈവജ്ഞൻ രോഗിയുടെ ഭവനത്തിൽ കടക്കുമ്പോൾ പാത്രങ്ങളും മറ്റും പെട്ടെന്നു വീഴുകയോ പൊട്ടുകയോ ചെയ്യുന്നു എങ്കിൽ രോഗി മരിച്ചുപോകുമെന്നു് അറിയണം.

നിവാതേ ദീപനാശഃ സ്യാന്മന്ദിരേ യസ്യ രോഗിണഃ
സ ന ജീവതി ചുല്ല്യാദൌ ചാഗ്നിനാശഃ സതീന്ധനേ. ൬൮

അ—യാതൊരു രോഗിയുടെ മന്ദിരത്തിൽ നിവാതത്തിൽ ദീപനാശവും ചുല്ല്യാദിയിൽ ഇന്ധനം സത്തായിരിക്കുമ്പോൾ അഗ്നിനാശവും ഭവിക്കുന്നു. അവൻ ജീവിക്കുന്നില്ല.

സാ—ദൈവജ്ഞൻ രോഗിയുടെ വീട്ടിൽ പ്രവേശിക്കുമ്പോൾ വിളക്കുകത്തിച്ചുവെച്ചിട്ടുണ്ടെങ്കിൽ കാററില്ലാതെ അണഞ്ഞുപോകയും അടുപ്പു മുതലായ തീ കത്തിക്കുന്നസ്ഥാനങ്ങളിൽ വിറകു വേണ്ടവണ്ണം ഉണ്ടായിരിക്കെ തീ അണഞ്ഞുപോകയും ചെയ്യുന്നു എങ്കിൽ രോഗി മരിച്ചുപോകുമെന്ന് അറിയണം. കാററുകൊണ്ടു് വിളക്ക് അണഞ്ഞാലും വിറകില്ലാതെ തീ അണഞ്ഞുപോയാലും ദോഷമില്ലെന്നു സാരം.

ഗ—ഏതൽ പൃച്ഛകഗൃഹപ്രവേശവിഷയം.

അ—ഇതു് പൃച്ഛകഗൃഹപ്രവേശവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞവസാനിപ്പിച്ചതു് പ്രഷ്ടാവിന്റെ വീട്ടിൽ ചെല്ലുമ്പോൾ ചിന്തിക്കേണ്ട ശുഭാശുഭങ്ങളാണ്.

ഇതി പ്രശ്നമാൎഗ്ഗേ തൃതീയോദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാൎഗ്ഗം മൂന്നാമദ്ധ്യായം അവസാനിച്ചു.

---

## അഥ ചതുൎത്ഥാദ്ധ്യായ പ്രാരംഭഃ.

പ്രശ്നാനുഷ്ഠാനമേകേന ലക്ഷണാന്യപി കാനിചിത്
ശാസ്ത്രാന്തരേഭ്യൊ ദൃഷ്ടാനി കഥ്യന്തേ ചലനാന്തരം. ൧

അ—അനന്തരം ഏകമായ അദ്ധ്യായംകൊണ്ടു ശാസ്ത്രാന്തരങ്ങളിൽ ദൃഷ്ടങ്ങളായ പ്രശ്നാനുഷ്ഠാനവും ചില ലക്ഷണങ്ങളും കഥിക്കപ്പെടുന്നു.

സാ—ഇനി പ്രഷ്ടാവിന്റെ വീട്ടിൽ ചെന്നതിന്റെ ശേഷം വേണ്ടതു് പ്രശ്നം തുടങ്ങുകയാകുന്നു. അതിനുള്ള വിധികളും അതിനെ ആശ്രയിച്ചു് ചില ലക്ഷണങ്ങളും ഈ നാലാമദ്ധ്യായത്തിൽ പറയപ്പെടുന്നു. അവ മററു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളവ തന്നെയാണ്.

സ്നാതോ ധൃതസിതവാസാ ധൃതഭസ്മാ പ്രാങ്മുഖഃ സുഖാസീനഃ
ആലോച്യാഥ നിമിത്തം പ്രശ്നവിധിം പ്രാരഭേത ഗുരുഭക്ത്യാ. ൨

അ—ദൈവജ്ഞൻ സ്നാനംചെയ്തു ധൃതസിതവാസസ്സായി ധൃതഭസ്മാവായി പ്രാങ്മുഖനായി സുഖാസീനനായി അനന്തരം നിമിത്തത്തെ ആലോചിച്ചിട്ട് ഗുരുഭക്തിയോടുകൂടി പ്രശ്നവിധിയെ ആരംഭിക്കണം

സാ—ദൈവജ്ഞൻ കുളിച്ചു വെളുത്തവസ്ത്രം ഉടുത്തു് ഭസ്മം മുതലായവ ധരിച്ചു കിഴക്കോട്ടു് അഭിമുഖമായി സുഖമായി ഇരുന്നുകൊണ്ടു് ഗുരുവിനെ ഭക്തിയോടുകൂടി ധ്യാനിച്ചു് അപ്പോഴുണ്ടാകുന്ന പ്രശ്നക്രിയയിലുമാറും സംഭവിക്കുന്ന നിമിത്തങ്ങളെ ആലോചിച്ചുകൊണ്ടു് പ്രശ്നം ആരംഭിക്കണം.

അനാസന്നേ തു സമയേ മധ്യാഹ്നോദയയോ രവേഃ
പ്രശ്നകൎമ്മ ഹി കൎത്തവ്യം സുപ്രസന്നേ ദിവാകരേ. ൩

അ—രവിയുടെ മദ്ധ്യാഹ്നോദയങ്ങൾക്ക് അനാസന്നമായ സമയത്തിങ്കലുള്ള ദിവാകരൻ സുപ്രസന്നനായിരിക്കുമ്പോൾ പ്രശ്നകൎമ്മം കൎത്തവ്യമാകുന്നു.

സാ—ഉദയം മദ്ധ്യാഹ്നം ഈ സമയത്തോടു് ഏറാറവും അടുക്കാതെ ഉള്ള സമയം ആദിത്യൻ നല്ലപോലെ പ്രകാശിച്ചിരിക്കുമ്പോൾ വേണം പ്രശ്നകർമ്മം ആരംഭിക്കേണ്ടതു്. ഇതുകൊണ്ടു പ്രശ്നത്തിനു് ഉദയാൽപരം മദ്ധ്യാഹ്നംവരെയുള്ള കാലം ഉത്തമമാണെന്നു സൂചിപ്പിച്ചിരിക്കുന്നു. അല്ലെങ്കിൽ ഉദയം മദ്ധ്യാഹ്നം സായാഹ്നം ഈ മൂന്നുകാലങ്ങളുടേയും സാമീപ്യത്തെ നിഷേധിക്കുമായിരുന്നു. കൂടാതെ ആദിത്യൻ അഭിമുഖമായിരുന്നുവേണം പ്രശ്നം ആരംഭിക്കേണ്ടതെന്നു "മാർത്താണ്ഡാഭിമുഖഃ പ്രഹൃഷ്ടഹൃദയഃ" എന്നുമററുമുള്ള വചനങ്ങൾകൊണ്ടു തെളിയുന്നു. കിഴക്കോട്ടു തിരിയണമെന്നു് ഈ പദ്യം കൊണ്ടും സ്പഷ്ടമാകുന്നുവല്ലോ. ഈ രണ്ടു സംഗതികളും സംഗതമാകണമെങ്കിൽ മദ്ധ്യാഹ്നത്തിനുമുമ്പു് വേണമെന്നുള്ള സംഗതി തർക്കവിഷയമല്ലല്ലോ. പ്രശ്നത്തിനുള്ള വിളക്ക് പൂജാസാധനങ്ങൾ മുതലായവയെ സംഗ്രഹിച്ചിട്ടു ദൂതനെക്കൊണ്ടു പ്രശ്നസ്ഥലത്തേക്കു കൊണ്ടുവരാൻ പറയണം. അവയിൽ ആദ്യമായി കൊണ്ടുവരുന്ന സാധനം കൊണ്ടുള്ള ശുഭാശുഭത്തെയാണു് അടുത്ത പദ്യംകൊണ്ടു പറയുന്നതു്.

പ്രശ്നാനുഷ്ഠാനസംഭാരസംഭൃതൌ പ്രാക് തു ഭസ്മനഃ
ആനീതിർമൃതിദാർത്തസ്യ ദീപസ്യ തു ശുഭപ്രദാ. ൭

അ—പ്രശ്നാനുഷ്ഠാനസംഭാരസംഭൃതിയിൽ മുൻപു ഭസ്മത്തിന്റെ ആനീതി ആർത്തന്നു് മൃതിദയായി ഭവിക്കുന്നു. ദീപത്തിന്റെ ആനീതിയാകട്ടെ ശുഭപ്രദയാകുന്നു.

സാ—പ്രശ്നത്തിനുള്ള സാമഗ്രികളിൽവെച്ചു ഭസ്മത്തെയാണു് ആദ്യമായി പ്രശ്നസ്ഥലത്തേക്കു കൊണ്ടുവന്നതു് എങ്കിൽ രോഗി മരിക്കതന്നെ ചെയ്യും. ദീപമാണു് കൊണ്ടുവന്നതു് എങ്കിൽ ആയുരാരോഗ്യാദി ശുഭം ഉണ്ടാകുന്നതാണു്. രോഗപ്രശ്നമല്ലാത്ത മററു പ്രശ്നങ്ങളിൽ യുക്തികൊണ്ടു ചിന്തിച്ചു ഫലം യോജിപ്പിച്ചുകൊള്ളണം.

സർവ്വപ്രശ്നേഷു സർവ്വേഷു കർമ്മസ്വപി വിശേഷതഃ
പ്രസാദേനൈവ ദീപസ്യ ഭവിഷ്യച്ഛുഭമാദിശേൽ. ൮

അ—സർവ്വ പ്രശ്നങ്ങളിലും സർവ്വ കർമ്മങ്ങളിലും വിശേഷിച്ചു് ദീപത്തിന്റെ പ്രസാദംകൊണ്ടു് ഭവിഷ്യത്തായ ശുഭത്തെ ആദേശിക്കണം.

സാ—ആയുസ്സ്, വിവാഹം, സന്താനം മുതലായവയെ ആശ്രയിച്ചുള്ള എല്ലാ പ്രശ്നങ്ങളിലും മംഗല്യം പ്രതിഷ്ഠ മുതലായ സകല കർമ്മങ്ങളിലും ദീപത്തിന്റെ പ്രകാശം മുതലായ ശുഭലക്ഷണങ്ങളെക്കൊണ്ടു് ഭാവികാലം ശുഭപ്രദമാണെന്നു പറയണം. വിളക്കിന്റെ അല്പപ്രകാശത മുതലായ അശുഭലക്ഷണംകൊണ്ടു് ഭാവികാലം അശുഭപ്രദമാണെന്നും പറയാം. ഇതുകൊണ്ടു ദീപഫലം അനുഭവിക്കാനുള്ളതാണെന്നു വന്നുകൂടുന്നു. അങ്ങനെയല്ല, വിളക്കുകൊണ്ടുതന്നെ ത്രികാലഫലങ്ങളും അറിയപ്പെടാവുന്നതാണു്. എണ്ണ ചോരുക മററു കത്തുക ജ്വാല അണയുക ഇത്യാദി ലക്ഷണങ്ങൾ മരണസൂചകങ്ങളാണല്ലോ. "ആരഭ്യ സേചാദയാദക്" എന്നുള്ള വിധിപ്രകാരം തൈലനാശം ജീവനാശം മുതലായവ വിളക്കിന്റെ മദ്ധ്യം ലാക്കാക്കി ഏതൊരു ദിക്കിലാണോ സംഭവിച്ചതു് ആ ദിക്കിന്റെ ഭൂതം ഭാവി വർത്തമാനം ഈ അവസ്ഥയെ അനുസരിച്ചു മരണത്തെ കല്പിച്ചുകൊള്ളണം. ഫലനിർദ്ദേശനിപുണന്മാർ ഇങ്ങിനെ വിചാരിച്ചു കൃതാർത്ഥന്മാരാകുന്നതു്.

വാമാവർത്താ മലിനകിരണഃ സസ്ഫുലിംഗോഽല്പമൂർത്തിഃ
ക്ഷിപ്രം നാശം വ്രജതി വിമലസ്നേഹവർത്ത്യന്വിതോഽപി
ദീപഃ പാപം കഥയതി ഫലം ശബ്ദവാൻ വേപനോ വാ
വ്യാകീർണ്ണാർച്ചിസ്സ പുനരസകൃദ്യശ്ച നാശം പ്രയാതി. ൯

അ—യാതൊരു ദീപം വാമാവർത്തമായും സസ്ഫുലിംഗമായും അല്പമൂർത്തിയായും മലിനപ്രഭയായും വിമലസ്നേഹവർത്ത്യന്വിതമായിട്ടും വേഗത്തിൽ നാശത്തെ പ്രാപിക്കുന്നു. ആ ദീപവും യാതൊരു ദീപം ശബ്ദവത്തായിട്ടും വേപനമായിട്ടും വ്യാകീർണ്ണാർച്ചിസ്സായിട്ടും ഭവിക്കുന്നു. അതും യാതൊന്നു പിന്നെയും പിന്നെയും നാശത്തെ പ്രാപിക്കുന്നു. ആ ദീപവും പാപമായ ഫലത്തെ കഥിക്കുന്നു.

സാ—പ്രശ്നാരൂഢസമയം ദൈവജ്ഞൻ വിളക്കിൻെറ സകല അവസ്ഥകളേയും നോക്കി അറിഞ്ഞ് അതിൻെറ ഫലത്തെ പറയേണ്ടതാണ്.

ദീപത്തിൻെറ ഇടത്തുവശമുള്ള ചുഴിച്ചിൽ അശുഭസൂചകമാണ്. ജ്വാല ആയുസ്സിൻെറ ഗുണദോഷചിന്തയ്ക്കു വിഷയമാകയാൽ അതിൻെറ മലിനതയും പൊരിച്ചിലും അല്പതയും ആയുസ്സിനെ സംബന്ധിച്ച ചില വൈഷമ്യഫലങ്ങളെ സൂചിപ്പിക്കുന്നു. എണ്ണയും തിരിയും പാത്രവും സംപൂർണ്ണവുമായിരിക്കെ വിളക്ക് അണഞ്ഞുപോകുന്നു എങ്കിൽ അതും അശുഭലക്ഷണമാകുന്നു. ഒരുതരം ശബ്ദത്തോടുകൂടി കത്തുന്നതും ജ്വാലയ്ക്കിളക്കമുള്ളതും ഒന്നിലധികം പ്രാവശ്യം കത്തിച്ചിട്ടും വീണ്ടും വീണ്ടും അണയുന്നതും കഷ്ടതരങ്ങളായ ലക്ഷണങ്ങളാണ്.

ദീപഃ സംഹതമൂർത്തിരായതതനുർന്നിർവ്വേപഥുർദ്ദീപ്തിമാൻ
നിശ്ശബ്ദോ രുചിരഃ പ്രദക്ഷിണഗതിർവൈഡൂര്യ്യഹേമദ്യുതിഃ
ലക്ഷ്മീം ക്ഷിപ്രമഭിവ്യനക്തി രുചിരോ യശ്ചോച്ചകോ ദൃശ്യതേ
ശേഷം ലക്ഷണമഗ്നിലക്ഷണസമം യോജ്യം യഥായുക്തിതഃ. ൧

അ—സംഹതമൂർത്തിയായി ആയതതനുവായി നിർവ്വേപഥുവായി നിശ്ശബ്ദമായി ദീപ്തിമാനായി രുചിരമായി പ്രദക്ഷിണഗതിയായി വൈഡൂര്യ്യഹേമദ്യുതിയായ ദീപവും യാതൊന്ന് ഉച്ചശിഖമായി ദർശിക്കപ്പെടുന്നു. ആ ദീപവും ലക്ഷ്മിയെ വേഗേന അഭിവ്യഞ്ജിപ്പിക്കുന്നു. ശേഷമായ ലക്ഷണം അഗ്നിലക്ഷണസമമായിട്ട് യാതൊരുവിധമായാൽ ഫലിക്കുമോ അപ്രകാരം യുക്തികൊണ്ടു യോജ്യമാകുന്നു.

സാ—ചിതറാതെ ഒരേ തടിച്ചു നീണ്ടു വിറയിലും ശബ്ദവും കൂടാതെ ശുദ്ധതേജോമയമായി വലത്തുവശം ചുഴിഞ്ഞു വൈഡൂര്യരത്നത്തിൻെറയോ സ്വർണ്ണത്തിൻെറയോ ദ്യുതിക്കു സമാനമായ നിറത്തോടുകൂടി മനോഹരമായി ജ്വലിക്കുന്ന ദീപം പ്രഷ്ടാവിന് മഹദൈശ്വര്യഫലദമായ കാലം ഏറ്റവും സമീപിച്ചിരിക്കുന്നുവെന്നു സ്പഷ്ടമായി സൂചിപ്പിക്കുന്നു. അതായതു് ഈവക ഗുണങ്ങൾ ദേഹാത്മകമായ; എണ്ണയുടേയും ആത്മസ്വരൂപമായ, തിരിയുടേയും വാസസ്ഥാനാത്മകമായ തൽപാത്രത്തിൻെറയും ശുഭസാമഗ്ര്യസംപൂർണ്ണതകൊണ്ടും ശത്രുസ്വരൂപനായ, കാറ്റുകാററിൻെറ അഭാവംകൊണ്ടും മററും സിദ്ധിക്കേണ്ടതാണ്. ഒരു മനുഷ്യനു ശാരീരമായും ആത്മീയമായും ഭവനവിഷയമായും ശത്രുവർഗ്ഗങ്ങളിൽനിന്നും യാതൊരനർത്ഥങ്ങൾക്കും അവകാശമില്ലാതെയിരിക്കിൽ അയാളുടെ അഭിവൃദ്ധിയുടെ പ്രതിനിമിഷമുള്ള ശീഘ്രഗമനം എത്ര മെച്ചമായിരിക്കുമെന്ന് ഊഹിക്കാവുന്നതാണ്. തന്നിമിത്തം പ്രഷ്ടാവിന് അപ്പോഴത്തേതിലും പ്രശംസനീയമായ ഒരു സ്ഥാനം സന്നിഹിതമാണെന്നു നിശ്ശങ്കം പറയാവുന്നതാണ്. ചിതറാതെ ഊർദ്ധ്വഗതിയോടുകൂടി മനോഹരമായി പ്രകാശിക്കുന്ന ദീപവും ശുഭപ്രദമാണ്.

നിമിത്തങ്ങളിൽവെച്ചു ദീപത്തിനു പ്രാമാണ്യമുള്ളതിനാൽ സമയംമുതലായ താല്ക്കാലികലക്ഷണങ്ങൾ ദീപലക്ഷണത്തോടു യോജിപ്പിച്ചു പറയാം. നാലാംപാദത്തിന് പ്രകാരാന്തരേണ അർത്ഥംകൂടി പറയാം; യാഗാഗ്നിയുടേയും മററും ലക്ഷണചിന്തനയിൽനിന്നും അന്യഗ്രന്ഥങ്ങളിലുള്ള ദീപലക്ഷണവിധിയിൽനിന്നും ദീപവിഷയമായ മററു ലക്ഷണങ്ങളെ ഗ്രഹിച്ചു ഇവിടെ ചേരത്തക്കവിധം ആലോചിച്ചു പറയേണ്ടതാണ്. ഇത്രയുംകൊണ്ടു ഗ്രന്ഥകർത്താവു ദീപലക്ഷണവിചാരം അവസാനിപ്പിച്ചിരിക്കയാണ്. എങ്കിലും ചില ഗ്രന്ഥങ്ങളിൽ കാണുന്ന രണ്ടു ശ്ലോകംകൂടി ഇവിടെ എഴുതുന്നു. ഇതു ജ്യോതിഷക്കാർ മിക്കവാറും ഉപയോഗിച്ചുവരുന്നതാണ്.

സ്നേഹോ യസ്യ ഹി ദേഹിനാം ഭവതി തദ്ദേഹോ വർത്തിർ വർത്തിരാത്മാ
ജ്വാലാ ചായുസ്തദീയാ വിമലമലിനതേ സൌഖ്യദുഃഖേ ക്രമേണ
പാത്രം ഗേഹം സമീരോ മൃദുപരുഷഗുണൈർബന്ധുശത്രുസ്വരൂപഃ
പ്രഷ്ടുഃ പ്രായേണ വൃത്തം പിശുനയതി മഹാദൈവതാത്മാ സ ദീപഃ.

അ—ഇവിടെ യാതൊന്നിൻെറ സ്നേഹം പ്രഷ്ടാവിൻെറ ദേഹമായും തദ്ദേഹത്തിൽ വർത്തിനിയായ വർത്തി ആത്മാവായും ജ്വാല ആയുസ്സായും തദീയകളായ വിമലമലിനത

കൾ ക്രമേണ സൌഖ്യദുഃഖങ്ങളുടേയും പാത്രം ഗേഹമായും മൃദുപരുഷഗുണന്മാരായ സമീരന്മാർ ബന്ധുശത്രുസച്ഛപന്മാരായും ഭവിക്കുന്നു. മഹാദേവതാത്മാവായ ആ ദീപം പ്രഷ്ടാവിന്റെ വൃത്തത്തെ മിക്കവാറും സൂചിപ്പിക്കുന്നു.

സാ—എണ്ണകൊണ്ടു് പ്രഷ്ടാവിന്റെ ദേഹസ്ഥിതിയെ അറിയേണ്ടതാണു്. എണ്ണ മലിനമാണെങ്കിൽ പ്രഷ്ടാവിനു് ശാരീരമായ അസ്വാസ്ഥ്യമുണ്ടെന്നും നിർമ്മലമാണെങ്കിൽ ആരോഗ്യവാനാണെന്നും എണ്ണ അല്പമാണെങ്കിൽ ക്ഷീണനാണെന്നും നിറച്ചുണ്ടെങ്കിൽ പൂർണ്ണദേഹനാണെന്നും മററും എണ്ണയുടെ ദ്വിവിധാവസ്ഥകളെ അനുസരിച്ചു് ശരീരത്തിന്റെ എല്ലാ അവസ്ഥകളും അറിയേണ്ടതാണു്. തിരികൊണ്ടു് ആത്മാവിന്റെ (ചൈതന്യശക്തിയുടെ) ഗുണദോഷം വിചാരിക്കേണ്ടതാണു്. തിരി പൂർണ്ണവും നിർമ്മലവുമാണെങ്കിൽ ആത്മാവിനു സുഖവും ദൃഢതയും പറയാവുന്നതാണു്. തിരിക്കു് അല്പതയും മലിനതയും ഉണ്ടെങ്കിൽ ആത്മാവിനു ദുഃഖവും സങ്കോചവും പറയേണ്ടതാണു്. ഇങ്ങിനെയുള്ള ആത്മഗുണദോഷങ്ങൾ തിരികൊണ്ടു് ചിന്തിച്ചുകൊള്ളണം. ജ്വാല ആയുസ്സിന്റെ ശുഭാശുഭചിന്തനയ്ക്കുള്ള സാധനമാണല്ലോ; അതിനു മേൽ പറയപ്പെട്ട ശുഭലക്ഷണങ്ങൾ പരിപൂർണ്ണമാണെങ്കിൽ പ്രഷ്ടാവു് ചിരംജീവി എന്നും അശുഭലക്ഷണങ്ങൾ പരിപൂർണ്ണമാണെങ്കിൽ അല്പായുസ്സ് എന്നും മിശ്രങ്ങളാണെങ്കിൽ മദ്ധ്യായുസ്സ് എന്നും മററും അതിന്റെ സ്ഥിതിഗതികളനുസരിച്ചു നിശ്ചയിച്ചുകൊള്ളുക. എണ്ണ, തിരി, ജ്വാല ഇവകൾക്കു് സാമാന്യേന ആധാരമായ പാത്രത്തിന്റെ ശുഭാശുഭം പഴക്കം ബലം കേടു് മുതലായവകൊണ്ടു് പ്രഷ്ടാവിന്റെ വാസഭവനത്തിന്റെ നന്മതിന്മ ജീർണ്ണത ഉറപ്പു് മുതലായവയെ ചിന്തിക്കണം. ദേഹാത്മകമായ എണ്ണ സുഷിരമുഖമായോ മറേറാ ചോർന്നുപോകുന്നു എങ്കിൽ അവിടെയുള്ളവർ തുടരെ മൃത്യുദുഃഖമനുഭവിക്കുന്നെന്നു് അറിയണം. പ്രകാശത്തിനനുകൂലമായവിധം മൃദുലവായുവുണ്ടെങ്കിൽ തന്റെ ജീവിതഗതിക്കനുകൂലികളായ ബന്ധുവർഗ്ഗങ്ങളുടെ സഹായസാന്നിദ്ധ്യമുണ്ടെന്നും ദീപനാശം ചെയ്യത്തക്കവണ്ണം പരുഷമായ കാററുണ്ടെങ്കിൽ ലോകഗതിയിൽ തനിക്കുള്ള അഭ്യുദയത്തെ പ്രായേണ നിരോധിക്കുന്നതിനു പ്രതികൂലികൾ നേരിട്ടിരിക്കുന്നു എന്നും അറിയണം. വിളക്കു് ഈശ്വരമയമായതുകൊണ്ടു് പ്രഷ്ടാവിന്റെ മിക്ക അനുഭവങ്ങളും അതിൽനിന്നുതന്നെ ഗ്രഹിക്കാവുന്നതാണു്.

പൂർവ്വേƒഭിപ്രേതധാത്രീ ശിഖിനി ശിഖിഭയം
ദക്ഷിണേ പ്രാണഹാനിം
നൈരൃത്യാം വിസ്മൃതിം സ്യാദ്വരുണദിശി ശിഖാ
ശാന്തിദാ വായുകോണേ
ശൂന്യാ മൃത്യുഞ്ജയീ സ്യാദ്ധനദദിശി ശിഖാ
ശം വിധത്തേ ശിവാഖ്യേ
വഹ്നേരൂർദ്ധ്വാ ശിഖൈഷാ വിതരതി വപുഷോƒ-
ഭീഷ്ടവസ്തൂനി സദ്യഃ. ൯

അ—വഹ്നിയുടെ പൂർവ്വത്തിലെ ശിഖ അഭിപ്രേതധാത്രിയാകുന്നു. ശിഖിയിങ്കലെ ശിഖ ശിഖിഭയത്തേയും ദക്ഷിണത്തിലെ ശിഖ പ്രാണഹാനിയേയും നൈരൃതിയിങ്കലെ ശിഖ വിസ്മൃതിയേയും ചെയ്യുന്നു. വരുണദിക്കിങ്കലെ ശിഖ ശാന്തിദയായും വായുകോണിലെ ശിഖ ശൂന്യയായും ധനദദിക്കിങ്കലെ ശിഖ മൃത്യുഞ്ജയിയായും ഭവിക്കും. ശിവാഖ്യമായ ദിക്കിലെ ശിഖ ശമ്മിനെ വിധാനം ചെയ്യും. ഊർദ്ധ്വമായിരിക്കുന്ന ഈ ശിഖ വപുസ്സിന്നു് അഭീഷ്ടവസ്തുക്കളെ വിതരണം ചെയ്യുന്നു.

സാ—ദീപത്തിന്റെ ജ്വാല കിഴക്കോട്ടു ചരിയുന്നുവെങ്കിൽ പ്രഷ്ടാവിനു് അഭീഷ്ടസിദ്ധിയും, അഗ്നികോണിലേക്കു ദീപനാളം ചരിയുന്നുവെങ്കിൽ അഗ്നിഭയവും, തെക്കോട്ടു ചരിയുന്നുവെങ്കിൽ മരണവും, നിരൃതികോണിലേക്കു ചരിയുന്നുവെങ്കിൽ മറക്കവും (ബുദ്ധിശൂന്യതയും) പടിഞ്ഞാറു ചരിയുന്നുവെങ്കിൽ രോഗശമന(സമാധാന)വും വായുകോണിലാണെങ്കിൽ ശൂന്യതയും വടക്കോട്ടാണെങ്കിൽ ആരോഗ്യവും ഈശാനദിക്കിലാണെങ്കിൽ ഐശ്വര്യവും ഫലമാകുന്നു. ദീപനാളം ഊർദ്ധ്വമായിത്തന്നെയിരു

ന്നാൽ അഭീഷ്ടകരമായ എല്ലാ സുഖങ്ങളുമുണ്ടാകും. ഉടനെ രോഗശമനം മുതലായ അനുകൂലഫലസിദ്ധി വരുമെന്നു സാരം.

പ്രശ്നാൎത്ഥമാപാദിതപത്രപൂൎവ്വാൻ
ഛിത്വാ ച ഭിത്വാ ഗുളികാദ്ധ്യരാശൌ
പ്രഷ്ടുഃഷ്ടമൎക്ഷേ യദി വാ ക്ഷിപേച്ചേൽ
സദ്യോമൃതിഃ സ്യാന്ന ച ജീവദൃഷ്ടേ. ൫൧

അ—പ്രശ്നത്തിനായി ആപാദിതമായ പത്രപൂൎവ്വങ്ങളെ ഛേദിച്ചും ഭേദിച്ചും ഗുളികാദ്ധ്യരാശിയിലോ പ്രഷ്ടാഷ്ടമൎക്ഷത്തിലോ ക്ഷേപിക്കുമെങ്കിൽ വേഗേന മൃതി വാച്യമാകുന്നു. ജീവദൃഷ്ടമായിരിക്കുമ്പോൾ മൃതി ഭവിക്കുകയില്ല

സാ—പ്രശ്നകൎമ്മത്തിനുവേണ്ടി സംഗ്രഹിച്ചിട്ടുള്ള ഇല മുതലായ സാധനങ്ങളെ ദൂതൻ കീറിയോ മുറിച്ചോ ഗുളികൻ നില്ക്കുന്ന രാശിയിക്കിലോ പ്രഷ്ടാവിന്റെ കൂറിന്റെ അഷ്ടമരാശിയിക്കിലോ ഇടുന്നുവെങ്കിൽ രോഗപ്രശ്നമാണെങ്കിൽ പ്രഷ്ടാവിന് ഉടൻതന്നെ മരണമുണ്ടാകുമെന്നു പറയണം. ആ രാശിയെ വ്യാഴർ നോക്കുന്നുവെങ്കിൽ മരണം സംഭവിക്കയില്ല എങ്കിലും ശരീരക്ലേശം ഉണ്ടാകുന്നതാണ്.

ശുദ്ധതണ്ഡുലസംപൂൎണ്ണപ്രസ്ഥദീപാദ്യലംകൃതേ
സമേ സുമൃഷ്ടസംസിക്തേ ചക്രം ലിഖേത്തു ഭൂതലേ. ൫൨

അ—ശുദ്ധതണ്ഡുലസമ്പൂൎണ്ണപ്രസ്ഥദീപാദ്യലംകൃതമായി സമമായി സുമൃഷ്ടസംസിക്തമായ ഭൂതലത്തിൽ ചക്രത്തെ ലേഖനം ചെയ്യണം.

സാ—തറ നിരപ്പുവരുത്തി മെഴുകി ശുദ്ധമാക്കി വിധിപ്രകാരം വിളക്കുകൊളുത്തിവച്ച് അരി മുതലായ പദാൎത്ഥങ്ങൾ ഇടങ്ങഴി പറ മുതലായ പാത്രങ്ങളിൽ നിറച്ചുവച്ച് അഷ്ടമംഗലം വെററില മുതലായ സാധനങ്ങളും വച്ച് അലങ്കരിച്ചിട്ട് രാശിചക്രം എഴുതണം. രാശിചക്രം എഴുതുന്നതു പ്രഷ്ടാവുതന്നെ വേണമെന്നില്ല. പ്രശ്നക്രിയയ്ക്കു വേണ്ട സാധനങ്ങൾ സംഭരിക്കുന്നതാരോ ആ ആളിനെക്കൊണ്ടോ അഥവാ മററാരെക്കൊണ്ടോ രാശിചക്രം എഴുതിക്കാവുന്നതാണ്. ഇനി രാശിചക്രം എഴുതേണ്ട ക്രമത്തെ പറയുന്നു.

ഹസ്തപ്രമാണേ ചതുരശ്രഖണ്ഡേ ഷഡംഗുലാംശൈൎവ്വിഭജേദ്ദളാനി
ചതുൎദ്ദളം പത്മമിഹാസ്തു മദ്ധ്യേ ചതുൎഭിരന്യാന്യജപൂൎവ്വഭാനി. ൫൩

അ—ഹസ്തപ്രമാണമായ ചതുരശ്രഖണ്ഡത്തിൽ ഷഡംഗുലാംശങ്ങൾകൊണ്ടു ദളങ്ങളെ വിഭജിക്കണം. ഇവിടെ മദ്ധ്യത്തിൽ നാലു ദളങ്ങൾകൊണ്ട് ചതുൎദ്ദളമായ പത്മം ഭവിക്കട്ടെ. അന്യങ്ങൾ അജപൂൎവ്വഭങ്ങളാകുന്നു.

സാ—ഒരു കോൽ സമചതുരശ്രമായി നാലു ദിക്കിലും നാലു രേഖകളെ ആദ്യമായി വരയ്ക്കണം. പിന്നീട് ആറാറ് അംഗുലം സമചതുരമായി പതിനാറു ഖണ്ഡങ്ങളായി ഭാഗിക്കണം. അവയിൽ മദ്ധ്യേയുള്ള നാലു ദളങ്ങൾ നാലു ദളമുള്ള ഒരു പത്മാകൃതിയിലാക്കി കല്പിക്കുക. ശേഷമുള്ള പന്ത്രണ്ടു ദളങ്ങൾ മേടംമുതൽ മീനംവരെയുള്ള പന്ത്രണ്ടു രാശികളാകുന്നു.

കേചിന്നിന്ദന്തി ദൈവജ്ഞാ ഭസ്മനാ ചക്രലേഖനം
തഥാപി തത്ര ഭസ്മൈവ ഗൃഹ്ണന്തി ബഹവോऽധുനാ. ൫൪

അ—ചില ദൈവജ്ഞന്മാർ ഭസ്മംകൊണ്ടുള്ള ചക്രലേഖനത്തെ നിന്ദിക്കുന്നു. അങ്ങിനെയാണെങ്കിലും ഇപ്പോൾ ബഹുക്കൾ അതിൽ ഭസ്മത്തെത്തന്നെ ഗ്രഹിക്കുന്നു.

സാ—ഭസ്മംകൊണ്ടു ചക്രം എഴുതാൻ പാടില്ലെന്നു ചില ദൈവജ്ഞന്മാർ അഭിപ്രായപ്പെടുന്നുണ്ട്. എങ്കിലും ഇക്കാലത്ത് പല ദൈവജ്ഞന്മാരും ഭസ്മംകൊണ്ടുതന്നെയാണ് ചക്രലേഖനം നടത്തിവരാറുള്ളൂ.

പ്രദക്ഷിണതയാ കാൎയ്യം രാശിചക്രസ്യ ലേഖനം
അനുലോമവിലോമേന ലേഖനേ വിഘ്നസംഭവഃ. ൫൫

അ—രാശിചക്രത്തിൻെറ ലേഖനം പ്രദക്ഷിണമായികൊണ്ടു കാൎയ്യമാകുന്നു. അനുലോമവിലോമംകൊണ്ടുള്ള ലേഖനത്തിൽ വിഘ്നസംഭവം വാച്യമാകുന്നു.

സാ—രാശിചക്രം വരയ്ക്കുന്നതിനു നിയോഗിക്കുന്ന ആളോടു് ഒരിക്കൽ തുല്യചതുരശ്രത്തിൽ നാലു വര വരയ്ക്കണമെന്നു പറയുകയല്ലാതെ ഇന്ന മാതിരിയിൽ വരയ്ക്കണമെന്നു പറഞ്ഞുകൂട.

രാശിചക്രം എഴുതുന്നതു് വലത്തുവശമായി ഇരിക്കേണ്ടതാണു്. ഇടത്തുവശമായി ചക്രരേഖ എഴുതരുതു്. ചിലതു വലതുവശമായും ചിലതു ഇടതുവശമായും എഴുതുന്നുവെങ്കിൽ ഇഷ്ടമായ കാൎയ്യനിവൃത്തിക്കു് തടസ്സങ്ങളുണ്ടെന്നു പറയണം.

സ്ഥൂലാ രേഖാ സുഖകരീ സൂക്ഷ്മാ ദുഃഖപ്രദായിനീ
രേഖാവിച്ഛേദോ ഭവേൽ പ്രഷ്ടുഃ സുഖകാൎയ്യവിഘാതകൃൽ. ൧൩

അ—സ്ഥൂലയായ രേഖ സുഖകരിയാകുന്നു. സൂക്ഷ്മമായ രേഖ ദുഃഖപ്രദായിനിയാകുന്നു. രേഖാവിച്ഛേദം പ്രഷ്ടാവിന്നു് സുഖകാൎയ്യവിഘാതകൃത്തായി ഭവിക്കും.

സാ—രാശിചക്രത്തിൻെറ രേഖകൾ തടിച്ചതാണെങ്കിൽ പ്രഷ്ടാവിനു സുഖവും മെലിഞ്ഞതാണെങ്കിൽ ദുഃഖവും ഫലമാകുന്നു. രേഖയ്ക്കു ഇടയ്ക്കിടെ മുറിവുണ്ടെങ്കിൽ പ്രഷ്ടാവിന്നു് ഇടയ്ക്കിടെ ദുഃഖവും കാൎയ്യവിഘ്നവും ഉണ്ടെന്നറിയണം.

ലിഖിതാ സൌമ്യരേഖാ പ്രാഗ്യദി നൂനം ധനാഗമഃ
വാരുണീ യദി രോഗാപ്തിരൈന്ദ്രീ ചേൽ സന്തതിർഭവേൽ
യാമ്യരേഖാ യദി ഭവേൽ മരണായൈവ വൃച്ഛതാം. ൧൪

അ—സൌമ്യരേഖ മുൻപേ ലിഖിതയായി എങ്കിൽ നിശ്ചയമായും ധനാഗമം ഭവിക്കും. വാരുണി ലിഖിതയായി എങ്കിൽ രോഗാപ്തിയും ഐന്ദ്രി ലിഖിതയായി എങ്കിൽ സന്തതിയും ഭവിക്കും. യാമ്യരേഖ ലിഖിതയായി എങ്കിൽ വൃച്ഛത്തുകൾക്കു മരണത്തിനായിത്തന്നെ ഭവിക്കും.

സാ—ചക്രം എഴുതുമ്പോൾ ആദ്യം വടക്കേ രേഖയാണു് എഴുതുന്നതു് എങ്കിൽ വൃച്ഛത്തുകൾക്കു ധനലാഭമുണ്ടാകുമെന്നു പറയണം. പടിഞ്ഞാറെ രേഖ ആദ്യമായി എഴുതിയാൽ രോഗദുഃഖമുണ്ടാകുമെന്നും കിഴക്കേ രേഖ മുൻപേ എഴുതിയാൽ സന്തതിലാഭമുണ്ടാകുമെന്നും തെക്കേ രേഖ മുൻപേ എഴുതുന്നു എങ്കിൽ മരണം സംഭവിക്കുമെന്നും പറയണം. ഇവിടെ വൃച്ഛതാം എന്നുള്ള ബഹുവചനപ്രയോഗംകൊണ്ടു മരണം മുതലായ ഫലങ്ങൾ പ്രഷ്ടാവിന്നോ തൽസംബന്ധികൾക്കോ ഉണ്ടാകുമെന്നു സൂചിപ്പിച്ചിരിക്കുന്നു. "മൃത്യുസ്സ്വത്രഫലംമൃത്യുഃ പ്രഷ്ടുഃ സംബന്ധിനാമപി" എന്നുള്ള ഭാഗംകൊണ്ടു് ഇതു സ്പഷ്ടമാണു്. ഫലനിൎദ്ദേശത്തിനായി പുറമേയുള്ള ഈ നാലു രേഖകൾ മാത്രമേ വരപ്പിക്കേണ്ടതുള്ളൂ.

ചക്രസ്യ യത്ര നിമ്നത്വമൌന്നത്യം വാ പ്രദൃശ്യതേ
പ്രഷ്ടുൎന്നിവാസഭൂമിശ്ച തത്രതത്ര നതോന്നതാ. ൧൫

അ—ചക്രത്തിന്നു് യാതൊരേടത്തു നിമ്നത്വവും ഔന്നത്യവും പ്രദൎശിക്കപ്പെടുന്നു. അവിടവിടെ പ്രഷ്ടാവിൻെറ നിവാസഭൂമി നതോന്നതം എന്നു വാച്യയാകുന്നു.

സാ—ചക്രം എഴുതിയാൽ ഏതൊരു ഭാഗത്താണോ ഭസ്മം അധികം വീണു് ഉയൎന്നിരിക്കുന്നതു്, പ്രഷ്ടാവിൻെറ വാസഭൂമിയുടെ ആ ഭാഗം ഉയൎന്നിരിക്കുന്നുവെന്നും ചക്രലേഖനത്തിൽ താഴ്ചയുള്ള ഭാഗത്തു പ്രഷ്ടാവിൻെറ വാസഭൂമിയിലും ആ ഭാഗത്തു് താഴ്ചയുണ്ടെന്നും പറയണം. ഹസ്തപ്രമാണമായ ഈ രാശിചക്രത്തെക്കൊണ്ടു പ്രഷ്ടാവിൻെറ വാസഭൂമിയുടെ സകല ഗുണദോഷങ്ങളും അവസ്ഥയും പറയാവുന്നതാണു്. അതിൻെറ രീതി അടുത്തു പറയാൻപോകുന്നു. ഇങ്ങിനെയുള്ള വിചാരം ദൈവജ്ഞൻെറ വീട്ടിൽ വച്ചു് പ്രശ്നം ആരംഭിച്ചു പറയുന്നുവെങ്കിൽ മാത്രമേ യോജിക്കയുള്ളൂ.

ചക്രേ യത്ര തൃണാനി തത്ര തരവസ്തത്രാംബുസിക്തേ ജലം
ഗ്രാവാ യത്ര ശിലേഹ യത്ര സികതാസ്തത്ര സ്ഥലഞ്ചോന്നതം

കേരാ വാ ഖലു നാളികേരസദൃശാകാരാഃ പരേ ഭൂരുഹാ
വല്മീകോത്ര പിപീലികാഹൃതമൃദാ തത്രൈവമാദിശ്യതാം. ൧൭

അ—ചക്രത്തിൽ യാതൊരേടത്തു തൃണങ്ങൾ ഭവിക്കുന്നു. അവിടെ തരുക്കളും അംബുസികതമായ അതിൽ ജലവും, യാതൊരേടത്തു ഗ്രാവാവു ഭവിക്കുന്നു അവിടെ ശിലയും, യാതൊരേടത്തു സികതകൾ ഭവിക്കുന്നു. അവിടെ ഉന്നതമായ സ്ഥലമോ അല്ലെങ്കിൽ കേരങ്ങളും നാളികേരസദൃശാകാരങ്ങളായി പരങ്ങളായ ഭൂരുട്ടുകളും യാതൊരേടത്തു പിപീലികാഹൃതമൃത്തുകൾ ഭവിക്കുന്നു. അവിടെ വല്മീകവും ഈവണ്ണമാദേശിക്കപ്പെടണം.

സാ—ചക്രലേഖനത്തിനുള്ളിൽ പുല്ലു മുളച്ചുവരികയോ അല്ലെങ്കിൽ പുല്ലിന്റെ ശകലം വീണുകിടക്കയോ ചെയ്യുന്നുവെങ്കിൽ പ്രഷ്ടാവിന്റെ വാസഭൂമിയുടെ ആ ദിക്കിൽ വൃക്ഷങ്ങളുണ്ടെന്നു പറയണം. വൃക്ഷങ്ങളുടെ ജാതിസംഖ്യ മുതലായവ "ശുഭോത്ഥൈർക്ഷരുചിരം ഭൂതലേ" ഇത്യാദി ഹോരാവചനം അനുസരിച്ചു നിശ്ചയിച്ചുകൊള്ളുക. ചക്രത്തിൽ വെള്ളം വീണു നനഞ്ഞിട്ടുള്ള ഭാഗത്തു് ജലാശയമുണ്ടെന്നും ചെറിയ കല്ലു വീണു കിടപ്പുണ്ടെങ്കിൽ ആ ഭാഗത്തു പാറയുണ്ടെന്നും മണൽ വീണുകിടപ്പുണ്ടെങ്കിൽ ആ ഭാഗത്തു പറമ്പിന് ഉയർച്ചയുണ്ടെന്നോ ഇല്ലെങ്കിൽ തെങ്ങുകളോ തെങ്ങുപോലെയുള്ള മററു മരങ്ങളോ ഉണ്ടെന്നോ എറുമ്പുകൾ മണ്ണു കഴിച്ചിളക്കിയിട്ടുണ്ടെങ്കിൽ ആ ഭാഗത്തു പുററുണ്ടെന്നും മററും യുക്തിപൂൎവ്വം ആലോചിച്ചു പറയണം.

സംസ്പർശനാദ്യൈരപി ചക്രകൎത്തുഃ
പ്രഷ്ടുർക്ഷിതേർലക്ഷ്മ വിചാരണീയം
വിലിഖ്യ ചക്രം പ്രദദാതി കിഞ്ചിദ്
ദ്രവ്യം പരസ്മൈ യദി ഭൂമിരേഷാ. ൧൮
പരസ്വതാമേഷ്യതി യൽ പരസ്മാ-
ദാദാനമന്യക്ഷിതിലാഭശംസി
യദ്യുദ്ധരേൽ സ്വാദിമുഖം പ്രസാൎയ്യ
ഹസ്തം നഗാഃ സ്യുഃ യദി സാംഗുലീയഃ. ൨൦
കരസ്സവല്ലീ പരിവേഷ്ടിതാംഗാ
ഗ്രീവാദിഭൂഷാലഘനേപി തദ്വൽ
ശാഖാവിഹീനാസ്തരവോംഗുലീനാ-
മാകുഞ്ചനേ സ്ഥാണവ ഏവ മുഷ്ടൌ. ൨൧

അ—ചക്രത്തിന്റെ സംസ്പർശനാദ്യങ്ങൾകൊണ്ടും പ്രഷ്ടാവിന്റെ ക്ഷിതിയുടെ ലക്ഷ്മം വിചാരണീയമാകുന്നു. ചക്രത്തെ വിലേഖനംചെയ്തിട്ടു് ഒരു ദ്രവ്യത്തെ പരന്നായി പ്രദാനം ചെയ്യുന്നുഎങ്കിൽ ഈ ഭൂമി പരസ്വതയെ പ്രാപിക്കും. പരനിൽനിന്നു് യാതൊന്നിനെ ആദാനം ചെയ്യുന്നു. അതു് അന്യക്ഷിതിലാഭശംസിയാകുന്നു. ഹസ്തത്തെ പ്രസാരണംചെയ്തു സ്വാദിമുഖമായിട്ടു് ഉദ്ധരിക്കുമെങ്കിൽ നഗങ്ങൾ ഭവിക്കും. ആ കരം സാംഗുലീയമാകുന്നു എങ്കിൽ നഗങ്ങൾ വല്ലീപരിവേഷ്ടിതങ്ങളായി ഭവിക്കും. ഗ്രീവാദിഭൂഷാലഘനത്തിലും അപ്രകാരം വാച്യമാകുന്നു. അംഗുലികളുടെ ആകുഞ്ചനത്തിൽ ശാഖാവിഹീനങ്ങളായ തരുക്കളും മുഷ്ടി സത്തായിരിക്കുമ്പോൾ സ്ഥാണുക്കളും വാച്യമാകുന്നു.

സാ—ചക്രം എഴുതിയതിനുശേഷം തൽകൎത്താവിന്റെ സ്പൎശനം മുതലായ ചേഷ്ടകളെക്കൊണ്ടുംമററും പ്രഷ്ടാവിന്റെ വാസഭൂമിയുടെ ചില ലക്ഷണങ്ങൾ വിചാരിക്കാവുന്നതാണ്. ചക്രം എഴുതിയ ഉടനെ ശേഷിച്ച ദ്രവ്യത്തെയോമററോ വേറൊരാളിന്റെ കയ്യിൽ കൊടുത്താൽ പ്രഷ്ടാവിന്റെ ഭൂമി അന്യന കൊടുപ്പാനിടവരുമെന്നു പറയണം. ചക്രലേഖനം കഴിഞ്ഞാൽ ഉടനെ മറെറാരാളോടു് ഏതെങ്കിലും വാങ്ങിക്കുമെങ്കിൽ താമസംവിനാ പ്രഷ്ടാവിനു് ഭൂലാഭമുണ്ടാകുമെന്നു പറയണം. ചക്രം എഴുതിയിട്ടു കൈപരത്തി നേരേ മേല്പോട്ടുയൎത്തുമെങ്കിൽ പ്രഷ്ടാവിന്റെ ഭൂമിയിൽ വൃക്ഷങ്ങളുണ്ടെന്നും ആ കൈവിര

ളിൽ മോതിരമുണ്ടെങ്കിൽ വൃക്ഷങ്ങളിൽ വള്ളി ചുററിക്കിടക്കുന്നുണ്ടെന്നും കഴുത്തിലെ ആഭരണത്തിൽ തൊടുകയാണെങ്കിലും അപ്രകാരമാണെന്നും, വിരലുകൾ മടക്കിവച്ചിരിക്കുന്നു എങ്കിൽ വൃക്ഷങ്ങൾക്കു കൊമ്പുകളില്ലെന്നും കൈ മുറുക്കിപ്പിടിച്ചിരിക്കുന്നു എങ്കിൽ കുററികളുണ്ടെന്നും യുക്തിപോലെ പറഞ്ഞുകൊള്ളുക.

മുഖരോമാഞ്ഛിന്നം സ്പൃശേദ്യദി വദേൽ സകണ്ടകാൻ വൃക്ഷാൻ
നാസാശ്രവണേ സാരന്ധ്രസ്പർശേ തു വിലം ഭുജംഗമാഖൂനാം. ൨൨

അ—അഛിന്നമായ മുഖരോമത്തെ സ്പർശിക്കുമെങ്കിൽ സകണ്ടകങ്ങളായ വൃക്ഷങ്ങളെ വദിക്കണം. നാസാശ്രവസ്സുകളുടെ രന്ധ്രസ്പർശം സത്തായിരിക്കുമ്പോൾ ഭുജംഗമാഖുക്കളുടെ വിലം വാച്യമാകുന്നു.

സാ—ചക്രം എഴുതിയിട്ട് അല്പമാത്രം വളൎന്നിട്ടുള്ള (ക്ഷൌരംകഴിഞ്ഞു് അല്പകാലമായ) മുഖരോമത്തെ തൊടുന്നു എങ്കിൽ പ്രഷ്ടാവിൻെറ ഭൂമിയിൽ മുള്ളുവൃക്ഷങ്ങളുണ്ടെന്നു പറയണം. മൂക്കിൻെറയോ ചെവിയുടെയോ ദ്വാരങ്ങളെ സ്പർശിക്കുന്നെങ്കിൽ എലി പാമ്പു മുതലായവയുടെ മാളങ്ങളുണ്ടെന്നും പറയണം.

കേശാൻ വിശ്ലഥിതാംശ്ച രോമമുഖജം യദ്വാ സ്പൃശന്നിർദ്ദിശേൽ
മുഞ്ജോശീരകുശാദികാനിഹ നസോ വല്മീകമാമർശനേ
മേഢ്രക്രോഡഭുവാം കുചാസ്യവിലയോശ്ചാമർശനേഽന്തജ്ജലം
പ്രഷ്ടുർവാസ്തുനി ശോദ്ധ്യമംബു കഥയേൽ സച്ഛിന്നാംഗസംസ്പർശനേ.

അ—വിശ്ലഥിതങ്ങളായ കേശങ്ങളേയും മുഖജമായ രോമത്തേയും സ്പർശിക്കുമെങ്കിൽ മുഞ്ജോശീരകുശാദികളേയും നാസികയുടെ ആമർശനത്തിൽ വല്മീകത്തേയും നിർദ്ദേശിക്കണം. മേഢ്രക്രോഡഭൂക്കുകളുടേയും കുചാസ്യവിലങ്ങളുടേയും ആമർശനത്തിൽ പ്രഷ്ടാവിൻെറ വാസ്തുവിനെ അന്തജ്ജലമെന്നും സച്ഛിന്നാംഗസ്പർശനത്തിൽ അനിശോദ്ധ്യമംബുവെന്നും കഥിക്കണം.

സാ—ചക്രലേഖനകൎത്താവു് അഴിഞ്ഞ തലമുടിയോ മുഖരോമമോ സ്പർശിക്കുന്നുവെങ്കിൽ പൃച്ഛകൻെറ ഭൂമിയിൽ മേഖലപ്പുല്ലു രാമച്ചം ദൎഭ മുതലായ തൃണവൎഗ്ഗങ്ങളുണ്ടെന്നും മൂക്കിനെ സ്പർശിച്ചാൽ പുററുണ്ടെന്നും ലിംഗം വയറു് കണ്ണു് വായ് മുല ഇവകളെ സ്പർശിച്ചാൽ പ്രഷ്ടാവിൻെറ ഭൂമി മേൽഭാഗത്തുതന്നെ ഉറവുള്ളതാണെന്നും എപ്പോഴും വിയൎപ്പുണ്ടാവുന്ന അവയവങ്ങളിൽ തൊട്ടാൽ എപ്പോഴും വെള്ളമൊഴുകുന്ന ജലാശയമുണ്ടെന്നും പറയണം.

കക്ഷാപാനസ്പർശനേ വാരി ദുഷ്ടം
ബാഹൂന്നത്യാം ഭൂരുഹോഽതീവ ദീൎഘാഃ
ഹസ്താനത്യാം തത്ര വൃക്ഷോഽതിഖൎവ്വോ
ലോഹാനി സ്യുഃ സ്പർശനേ ഹന്നഖാനാം. ൨൪

അ—കക്ഷാപാനസ്പർശനത്തിൽ ദുഷ്ടമായ വാരിയും ബാഹൂന്നതിയിൽ ഏററവും ദീൎഘങ്ങളായ തരുക്കളും ഹസ്താനതിയിൽ അതിഖൎവ്വമായ വൃക്ഷവും ഹന്നഖങ്ങളുടെ സ്പർശനത്തിൽ ലോഹങ്ങളും ഭവിക്കും.

സാ—ചക്രംഎഴുതീട്ടു് കക്ഷത്തിലോ ഗുദത്തിലോ തൊട്ടാൽ പൃച്ഛകഭവനത്തിലുള്ള ജലാശയങ്ങളിലെ വെള്ളം ചീത്തയാണെന്നു പറയണം കൈ ഉയൎത്തിപ്പിടിക്കുന്നു എങ്കിൽ വളരെ പൊക്കമുള്ള വൃക്ഷങ്ങളുണ്ടെന്നും താഴ്ത്തിപ്പിടിക്കുന്നുവെങ്കിൽ ഉയരം കുറഞ്ഞ മരങ്ങളുണ്ടെന്നും പല്ലിനേയോ നഖത്തേയോ തൊടുന്നുവെങ്കിൽ അവിടെ ഇരുമ്പു മുതലായ ലോഹങ്ങളുണ്ടെന്നും പറയണം.

ജാനുപാദികേടംഗേഽസ്ഥിയുതേ സ്പൃശേച്ചേൽ
പാഷാണജാലൈൎന്നിചിതാസ്ഥിഭിശ്ച

നാഭ്യാദിനിമ്നാവയവാഭിമർശേ
ശച്ഛ്രാനിതാ പൃച്ഛകഭൂഃ സകുല്യാ. ൨൫

അ—ജാനപാദികമായി അസ്ഥിയുതമായ അംഗത്തിൽ സ്പർശിക്കുമെങ്കിൽ പൃച്ഛകഭൂ പാഷാണജാലങ്ങൾകൊണ്ടും അസ്ഥികൾകൊണ്ടും നിചിതയായി ഭവിക്കും. നാഭ്യാദിനിമ്നാവയവാഭിമർശത്തിൽ പൃച്ഛകഭൂ ശച്ഛ്രാനിചിതയായും സകുല്യയായും ഭവിക്കും.

സാ—കാലിന്റെ മുട്ട മുതലായ അസ്ഥിപ്രധാനമായ അവയവങ്ങളിൽ തൊട്ടാൽ പ്രഷ്ടാവിന്റെ ഭൂമിയിൽ കല്ലുകളും അസ്ഥികളും ഉണ്ടെന്നു പറയണം. പൊക്കിൾ മുതലായി കുഴിയുള്ള അവയവങ്ങളിൽ തൊട്ടാൽ അവിടെ ചില കുഴികളോ തോടുകളോ ഉണ്ടെന്നു പറയണം.

സവ്യപൃഷ്ഠഭാഗസ്ഥനതപ്രദേശ-
സ്പർശനേ കുല്യാം കഥയേന്നദീം വാ
രഹസ്യലക്ഷ്മൈവമഥ തൽപ്രസംഗാദ്-
ദൂതാശ്രയം കിഞ്ചന ലക്ഷ്മ വക്ഷ്യേ. ൨൬

അ—സവ്യപൃഷ്ഠഭാഗസ്ഥനതപ്രദേശസ്പർശംകൊണ്ട് കുല്യയേയോ നദിയേയോ കഥിക്കണം. ഇപ്രകാരം രഹസ്യലക്ഷ്മം ഉക്തമായി. തൽപ്രസംഗം ഹേതുവായിട്ട് ദൂതാശ്രയമായ അല്പമൊരു ലക്ഷണത്തെ വചിക്കുന്നു.

സാ—ചക്രം എഴുതിയതിന്റെശേഷം തന്റെ പുറകുവശം നട്ടെല്ലിന്റെ ഭാഗത്തു തൊട്ടുവെങ്കിൽ പ്രഷ്ടാവിന്റെ ഭൂമിക്ക് തോടിന്റെയോ പുഴയുടേയോ സംബന്ധമുണ്ടെന്നു പറയണം. ദൈവജ്ഞന്മാർ മറെറാരു സ്ഥാനത്തിരുന്ന് പ്രഷ്ടാവിന്റെ ഭൂമിയിലുള്ള ഏവംവിധങ്ങളായ രഹസ്യങ്ങൾ പറയുവാനുള്ള ലക്ഷണമാണല്ലോ ഇവിടെ പറയപ്പെട്ടത്. അതുകൊണ്ട് ദൂതനെ ആശ്രയിച്ച് ചിന്തിക്കേണ്ട ചില ലക്ഷണങ്ങളും ഇവിടെ പറയുന്നതും അനുചിതമല്ല.

ദൃശ്യന്തേ ചെല്ല യത്ര യത്ര മനുജാ ദൂതസ്യ വിഷ്വക്സ്ഥിതാ
ദിക്ഷ്വാസ്വാസു ഗൃഹാണി സന്തി സദൃശാം ജാത്യാ ച തൈഃ സംഖ്യയാ
ആയാനേന ധനുഷ്മതോത്ര ഹരിതി സ്ഥാനഞ്ച ശാസ്തുർവ്വദേ-
ദ്ദേവ്യാസ്തദ്ദിശി യോഷിതഃ കുബ്ജകായനേ പിശാചസ്ഥിതിഃ. ൨൭

അ—ദൂതന്റെ ചുറ്റും യാതൊരു യാതൊരു ദിക്കിൽ മനുജന്മാർ സ്ഥിതന്മാരായിട്ട് ദർശിക്കപ്പെടുന്നുവോ ഈ ദിക്കുകളിൽ അവരോടു ജാതികൊണ്ടും സംഖ്യകൊണ്ടും സദൃക്കുകളുടെ ഗൃഹങ്ങൾ ഭവിക്കുന്നു. ധനുഷ്മാന്റെ ആയാനം ഹേതുവായിട്ട് ഈ ഹരിത്തിൽ ശാസ്താവിന്റെ സ്ഥാനത്തേയും യോഷിത്തിന്റെ ആയാനം ഹേതുവായിട്ട് തദ്ദിക്കിൽ ദേവിയുടെ സ്ഥാനത്തേയും കുബ്ജകായാനത്തിൽ പിശാചസ്ഥിതിയേയും വദിക്കണം.

സാ—ദൂതന്റെ ചുറ്റും എവിടെയെല്ലാം ജനങ്ങൾ ഇരിക്കുന്നുവോ പ്രഷ്ടൃഭവനത്തിന്റെ ആ ദിക്കുകളിൽ ആ ഇരിക്കുന്നവരുടെ ജാതിക്കാർ പാർക്കുന്ന ഭവനങ്ങളുണ്ടെന്നു പറയണം. ഭവനങ്ങളുടെ സംഖ്യ ദൂതന്റെ ചുറ്റുമുള്ളവരോടു സമമായിരിക്കും. തത്സമയം വില്ലും ധരിച്ചുകൊണ്ട് ആരോ വരുന്നുവെങ്കിൽ അയാൾ ഏതൊരു ദിക്കിൽനിന്നു വരുന്നുവോ ആ ദിക്കിൽ ശാസ്താവിന്റെ ക്ഷേത്രമുണ്ടെന്നു പറയണം. ഇതുപോലെ സ്ത്രീകൾ വരുന്നുവെങ്കിൽ ആ ദിക്കിൽ ഭഗവതിയുടെ ക്ഷേത്രമുണ്ടെന്നു പറയണം. വിരൂപന്മാരായ കുട്ടികൾ വന്നാൽ ആ ദിക്കിൽ പിശാചുക്കളുടെ ആവാസമുണ്ടെന്നു പറയണം. ഈ ശ്ലോകത്തിന്റെ പൂർവ്വാർദ്ധംകൊണ്ടു പറയപ്പെട്ട ലക്ഷണങ്ങൾ ദൈവജ്ഞനെ ക്ഷണിക്കുന്നതിന് ദൂതൻചെന്ന് ആശ്രയിക്കുന്ന ഘട്ടത്തിലും ദൂതൻ സ്വർണ്ണം വച്ചതിനുശേഷം പോയി ഒരു സ്ഥാനത്തെ ആശ്രയിക്കുന്ന ഘട്ടത്തിലും മററും വിചാരിക്കാവുന്നതാണ്. ഉത്തരാർദ്ധംകൊണ്ടു പറയപ്പെട്ടതു് പൃച്ഛാകാലം പ്രശ്നാരംഭകാലം മുതലായ ഘട്ടങ്ങളിൽ വിചാരിക്കേണ്ടതാണ്.

വിപ്രായാനേ ബ്രഹ്മരക്ഷോനിവാസഃ-
ശ്ചോരോത്ഥോപദ്ദുർമ്മതേരാഗമേന
ദൂതസ്യൈതൽ സംഭവോ യദ്ദിശായാം
പ്രഷ്ടുർധാമ്നസ്തൽഫലം തദ്ദിശി സ്യാൽ. ൨൮

അ—വിപ്രായാനത്തിൽ ബ്രഹ്മരക്ഷോനിവാസവും ദുർമ്മതിയുടെ ആഗമനംകൊണ്ടു് ചോരോത്ഥോപദ്രവും വാച്യമാകുന്നു. ഏതൽസംഭവം ദൂതന്റെ യദ്ദിക്കിൽ ഭവിക്കും. പ്രഷ്ടാവിന്റെ ധാമത്തിന്റെ തദ്ദിക്കിൽ തൽഫലം വാച്യമാകുന്നു.

സാ—മേല്പറഞ്ഞ സമയങ്ങളിൽ ബ്രാഹ്മണൻ വന്നാൽ ആ ദിക്കിൽ ബ്രഹ്മരക്ഷസ്സിന്റെ ആവാസമുണ്ടെന്നു പറയണം. ദുഷ്ടബുദ്ധിയായ ഒരാൾ വന്നാൽ ആ ദിക്കിലുള്ള കള്ളന്മാരിൽനിന്നും ഉപദ്രവമുണ്ടെന്നു പറയണം. ദിക്ക് നിർണ്ണയിക്കുന്നതു് ദൂതനെ കേന്ദ്രമായി നിശ്ചയിച്ചിട്ടു വേണ്ടതാണ്. ശാസ്താവിന്റെ ആലയം മുതലായതു് പ്രഷ്ടാവിന്റെ ഭവനത്തെ ലാക്കാക്കിയാണ് പറയേണ്ടതു്. ഈ വക നിമിത്തങ്ങൾ ഏതെന്നിനെക്കുറിച്ചു വിചാരിക്കുന്നുവോ ആ അവസരങ്ങളിലെല്ലാം വിചാരിക്കപ്പെടാവുന്നതാണ്. എങ്ങിനെയെന്നാൽ ദേവകോപത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ വില്ലും ധരിച്ച് ഒരാൾ വന്നാൽ ശാസ്താവിന്റെ കോപമാകുന്നെന്നും ബാധാചിന്ത ചെയ്യുമ്പോൾ ബ്രാഹ്മണൻ വന്നാൽ ബ്രഹ്മരക്ഷസ്സിന്റെ ഉപദ്രവമാണെന്നും മററും പറയാവുന്നതാണ്. ഇങ്ങിനെ ദൂതനെ ആശ്രയിച്ചുള്ള ലക്ഷണം ഇവിടെ അവസാനിച്ചു. ഇനി ചക്രലേഖനത്തിനുശേഷം ചെയ്യേണ്ട കർമ്മങ്ങളെ ക്രമേണ പറയപ്പെടുന്നു.

ചക്രം വിലിഖ്യ ചരണൌ പ്രക്ഷാല്യ തനുശോധനം
ആത്മപൂജാം ഗണേശാർച്ചാമപി കൃത്വാ മഹേശ്വരം. ൨൯
ചക്രമദ്ധ്യസ്ഥിതേ പത്മേ പീഠപൂജാപുരസ്സരം
പരിവാരനിവേദ്യാഢ്യം പഞ്ചാക്ഷര്യാ സമർച്ചയേൽ. ൩൦

അ—ചക്രത്തെ വിലേഖനംചെയ്തിട്ടു് ചരണങ്ങളെ പ്രക്ഷാളനംചെയ്തു് തനുശോധനത്തെയും ആത്മപൂജയെയും ഗണേശാർച്ചയേയും ചെയ്തു് മഹേശ്വരനെ ചക്രമദ്ധ്യസ്ഥിതമായ പത്മത്തിൽ പീഠപൂജാപുരസ്സരമാകുംവണ്ണം നിവേദ്യത്തോടുകൂടെ പഞ്ചാക്ഷരികൊണ്ടു് സമർച്ചിക്കണം

സാ—ചക്രം എഴുതിത്തീർന്നാൽ കാലുകഴുകി ശരീരശുദ്ധിവരുത്തി ദേഹപൂജാ ഗണപതിപൂജാ മുതലായവ ചെയ്തു് ചക്രത്തിന്റെ മദ്ധ്യേയുള്ള പത്മത്തിൽ പരമശിവനെ പീഠസങ്കല്പംചെയ്തു് ആവാഹിച്ചു് പീഠപൂജചെയ്തു് വിധിപ്രകാരം ധ്യാനിച്ചു് അർച്ചിക്കണം. രാശികളേയും ഗ്രഹങ്ങളേയും പരമശിവന്റെ പരിവാരങ്ങളെന്നു സങ്കല്പിച്ചു് നിവേദ്യം വച്ചുകൊള്ളണം. പൂജിക്കേണ്ടതു പഞ്ചാക്ഷരികൊണ്ടാണ്. ഇവിടെ ചക്രലേഖനം ദേവപൂജമുതലായ കർമ്മങ്ങൾ ദൈവജ്ഞനാണ് ചെയ്യേണ്ടതെന്നു വെളിവാകുന്നുണ്ടു്. എന്നാൽ ചക്രം എഴുതിക്കുന്നതു് ആ വിഷയത്തിൽ അറിവില്ലാത്ത ഒരാളിനെക്കൊണ്ടാണു വേണ്ടതു്. സദാചാരം അങ്ങിനെയാണ്. ദേവപൂജ ദൈവജ്ഞനു് കഴിവുണ്ടെങ്കിൽ ദൈവജ്ഞൻതന്നെയും ഇല്ലെങ്കിൽ പൂജാഭിജ്ഞനായ മററൊരാളെക്കൊണ്ടും സാധിച്ചുവരാറുണ്ടു്.

വാ—തത്രൈവം ധ്യാനം.

അ—അവിടെ ഇപ്രകാരമാകുന്നു ധ്യാനം.

സാ—പീഠപൂജയ്ക്കുള്ള ധ്യാനം താഴെ എഴുതുന്നു.

കൈലാസാദ്രീശകോണേ സുരവിടപിതടേ സ്ഫാടികേ മണ്ഡപേ സ-
ന്മാതംഗാമാതിപീഠോപരി പരിലസിതം സേവ്യമാനം സുരൌഘൈഃ

ജാനുസ്ഥം വാമബാഹും മൃഗമപി പരശും ജ്ഞാനമുദ്രാം വഹന്തം
നാഗാദ്യൈര്യോഗപട്ടം ദദതമൃഷിഗണേ ജ്ഞാനമീശാനമീഡേ. ൩൧

അ—ഞാൻ കൈലാസാദ്രിശൃംഗകോണത്തിൽ സുരവിടപിതടത്തിൽ സ്ഫടികമായ മണ്ഡപത്തിൽ സന്മാതംഗാരാതിപീഠോപരി പരിലസിതനായി സുരൌഘങ്ങളാൽ സേവ്യമാനനായി ജാനുസ്ഥമായ വാമബാഹുവിനേയും മൃഗത്തേയും പരശുവിനേയും ജ്ഞാനമുദ്രയേയും വഹന്നായി നാഗാദ്യൈര്യോഗവേഷ്ടനായി ഋഷിഗണത്തിൽ ജ്ഞാനത്തെ ദധന്നായിരിക്കുന്ന ഈശനെ ഈഡിക്കുന്നു.

സാ—കൈലാസഗിരിയുടെ ഒരു ഭാഗത്തു് കല്പവൃക്ഷത്തിൻെറ ചുവട്ടിലായി സ്ഫടികശിലകളെക്കൊണ്ടുണ്ടാക്കപ്പെട്ട മണ്ഡപത്തിൽ വിശേഷമായ സിംഹാസനത്തിൽ ഇരുന്നു് ഒരു തൃക്കയ്യ് കാലിൻെറ മുട്ടിലൂന്നി മററു മൂന്നു തൃക്കയ്യുകളിൽ മൃഗം വെൺമഴു ജ്ഞാനമുദ്ര ഇവയെ ധരിച്ചുകൊണ്ടു് മഹർഷിമാൎക്കു് ജ്ഞാനോപദേശം ചെയ്തും സർപ്പങ്ങളെക്കൊണ്ടു യോഗപട്ടം കെട്ടിയും ഇന്ദ്രൻ മുതലായ ദേവന്മാരാൽ ചുററും സേവിക്കപ്പെട്ടും ഇരിക്കുന്ന ശ്രീപരമശിവനെ ഞാൻ സ്തുതിക്കുന്നു.

ഈ ധ്യാനം പൂജാസന്ദർഭത്തിൽ മാത്രമല്ലാ നിർഗ്ഗമം ഗൃഹപ്രവേശം പ്രശ്നാരംഭം മുതലായ സന്ദർഭങ്ങളിലും ധ്യാനിച്ചുവരാറുണ്ടു്.

മേഷാദ്യാ രാശയഃ സ്വസ്വസ്ഥാനേ സ്വാശ്രിതഭേ ഗ്രഹാഃ
പരിവാരതയാ പൂജ്യാ ഗുളികശ്ച സ്വനാമഭിഃ. ൩൨

അ—മേഷാദ്യങ്ങളായ രാശികൾ സ്വസ്വസ്ഥാനത്തിലും ഗ്രഹങ്ങളും ഗുളികനും സ്വാശ്രിതഭത്തിലും പരിവാരതഹേതുവായിട്ടു് സ്വനാമംകൊണ്ടു് പൂജ്യന്മാരാകുന്നു.

സാ—രാശിചക്രത്തിൽ മദ്ധ്യേയുള്ള പത്മം ഒഴികെയുള്ള പന്ത്രണ്ടു ഖണ്ഡങ്ങൾ പന്ത്രണ്ടു രാശികളാകുന്നു. അവയുടെ മേഷവൃഷാദികൾ രണ്ടാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു് അറിയാമല്ലൊ. ഇവയിൽ ഓരോരോ രാശികളെ അതാതു സ്ഥാനങ്ങളിൽതന്നെ പൂജിക്കേണ്ടതാണു്. അതായതു മേഷായനമഃ വൃഷായനമഃ എന്നിങ്ങനെയാണു്. സൂൎയ്യൻ മുതൽ ഗുളികൻവരെയുള്ള ഗ്രഹങ്ങളെ അവരവർ നില്ക്കുന്ന രാശിയിൽവച്ചു പൂജിക്കേണ്ടതാണു്. അതായതു് സൂൎയ്യായനമഃ ചന്ദ്രായനമഃ എന്നിങ്ങനെയാണു്. ഗ്രഹങ്ങൾ പരമശിവൻെറ പരിവാരങ്ങളാണു്. പൂജാവിധി തന്ത്രസമുച്ചയം മുതലായ ഗ്രന്ഥങ്ങളിൽനിന്നു് അറിയേണ്ടതാണു്.

ബ്രഹ്മാൎപ്പണാന്തേ വാഗ്ദേവീം ഗുരുഞ്ചാപ്യഷ്ടമംഗലേ
പുഷ്പൈരാരാധ്യ വന്ദേത പ്രദീപേ ച തഥാ ശ്രിയം. ൩൩

അ—ബ്രഹ്മാൎപ്പണാന്തത്തിൽ വാഗ്ദേവിയേയും ഗുരുവിനേയും അഷ്ടമംഗലത്തിലും അപ്രകാരം ശ്രീയെ പ്രദീപത്തിലും പുഷ്പങ്ങളെക്കൊണ്ടു ആരാധിച്ചിട്ടു വന്ദിക്കണം.

സാ—മേൽപറഞ്ഞവണ്ണം രാശിഗ്രഹപൂജകളോടുകൂടി ബ്രഹ്മാൎപ്പണം ചെയ്തതിനുശേഷം അഷ്ടമംഗലത്തിൽ സരസ്വതിയേയും ഗുരുവിനേയും വിളക്കിൽ ലക്ഷ്മീദേവിയേയും പുഷ്പംകൊണ്ടു ആരാധിച്ചു നമസ്കരിക്കണം.

അഥ പ്രക്ഷാള്യ തോയേന സ്വൎണ്ണം ചന്ദനഭൂഷിതം
പത്രേ വിന്യസ്യ കുസുമൈരക്ഷതൈരപി യോജയേൽ. ൩൪

അ—അനന്തരം തോയംകൊണ്ടു സ്വൎണ്ണത്തെ പ്രക്ഷാളനംചെയ്തു ചന്ദനഭൂഷിതമാക്കി പത്രത്തിൽ വച്ചിട്ടു കുസുമങ്ങളോടും അക്ഷതങ്ങളോടും യോജിപ്പിക്കണം.

സാ—ഈശ്വരനമസ്കാരങ്ങളെല്ലാം കഴിഞ്ഞതിനുശേഷം രാശിയിൽ വയ്ക്കാനുള്ള സ്വൎണ്ണപ്പണം കഴുകി അതിന്മേൽ ചന്ദനം ചാൎത്തി ഇലയിൽവച്ചു പുഷ്പങ്ങളും നെല്ലുമലരിയുംകൂട്ടി സ്വൎണ്ണത്തെ അതോടു യോജിപ്പിക്കണം.

വാമഹസ്തേ നിധായാഥ പിധായാന്യേന പാണിനാ
പഞ്ചാക്ഷരീം സാഷ്ടശതം മന്ത്രനന്യാംശ്ച ഭക്തിതഃ. ൩൫

ജപ്ത്വാ ഹ്യേകത്ര വിന്യസ്യ പ്രാരഭേതാഷ്ടമംഗലം
സംക്ഷേപേണാഥ തൽകർമ്മ കഥ്യതേ ഗുരുണോദിതം. ൧൬

അ—അനന്തരം അതിനെ വാമഹസ്തത്തിൽ നിധാനംചെയ്തു് അന്യമായ പാണികൊണ്ടു പിധാനംചെയ്തു സാഷ്ടശതമാകുംവണ്ണം പഞ്ചാക്ഷരിയേയും അന്യങ്ങളായ മന്ത്രങ്ങളേയും ഭക്തിയോടുകൂടി ജപിച്ചു് ഒരിടത്തു വിന്യസിച്ചിട്ടു് അഷ്ടമംഗലത്തെ പ്രാരംഭിക്കണം. അനന്തരം ഗുരുവിനാൽ ഉദിതമായ തൽകർമ്മം വിധിക്കപ്പെടുന്നു.

സാ—പിന്നീടു സ്വർണ്ണം വച്ചിരിക്കുന്ന ഇല ഇടത്തെക്കയ്യിൽവച്ചു വലത്തുകൈകൊണ്ടു മൂടി 108 ഉരു പഞ്ചാക്ഷരവും ഉപദേശസിദ്ധങ്ങളായ മററു മന്ത്രങ്ങളും സാദ്ധ്യോദ്ദേശത്തോടുകൂടി ജപിക്കണം. പിന്നെ അതിനെ വേറൊരു ദിക്കിൽ സൂക്ഷിച്ചിട്ടു് അഷ്ടമംഗലകർമ്മം ആരംഭിക്കണം. അതിൻെറ രീതി ഗുരു ഉപദേശിച്ചവിധം ചുരുക്കമായി ഇവിടെ പറയുന്നു.

കൃത്വാ ദക്ഷിണതോ രാശിചക്രം പ്രാങ്മുഖ ആസനേ
ആസീനഃ ഫലകേ ഭിന്നേ വരാടീഃ സാഷ്ടകം ശതം. ൧൭
വിധായ മന്ത്രവൽ പ്രോക്ഷ്യ ഗന്ധപുഷ്പാക്ഷതൈശ്ച താഃ
അലംകൃത്യാർച്ചയേത്താസു ശിവമാവാഹ്യ ചക്രവൽ. ൧൮

അ—രാശിചക്രത്തെ ദക്ഷിണത്തിൽ ആക്കീട്ടു് പ്രാങ്മുഖനായി ആസനത്തിൽ ആസീനനായിട്ടു് ഭിന്നമായ ഫലകത്തിൽ സാഷ്ടകമായി ശതമായ വരാടികളെ മന്ത്രവത്തായി പ്രോക്ഷിച്ചു് പുഷ്പാക്ഷതങ്ങൾകൊണ്ടലംകരിച്ചു് ചക്രത്തിലെപ്പോലെ ശിവനെ ആരാധിച്ചു് അർച്ചിക്കണം.

സാ—രാശിചക്രത്തിൻെറ വടക്കഭാഗത്തു് കിഴക്കോട്ടുതിരിഞ്ഞു പരിശുദ്ധമായ പലകയിൽ ഇരുന്നു വേറൊരു പലക മുമ്പിൽവെച്ചു് നൂററെട്ടു കവിടി എണ്ണി അതിൽ വയ്ക്കണം. അതുകളെ മന്ത്രസഹിതം പ്രോക്ഷിച്ചു ചന്ദനം പൂവു് ഇതുകളെക്കൊണ്ടു കവിടികളെ അലംകരിച്ചിട്ടു് രാശിചക്രത്തെ ആവാഹിക്കുന്ന വിധി അനുസരിച്ചു ആവാഹിച്ചു് മേല്പറഞ്ഞ ധ്യാനംകൊണ്ടു ധ്യാനിച്ചു പൂജിക്കണം.

പ്രാഗാദ്യാശാസു സൂര്യാദ്യാൻ ജ്ഞാത്വാർക്കിവിധുരഗാൻ
അപി സംപൂജ്യ താഃസ്പൃഷ്ട്വാ പുനഃ സാഷ്ടശതം ജപേൽ
പഞ്ചാക്ഷരീം മന്ത്രനന്യാനപി ഗുർവാനനാച്ഛ്രുതാൻ
തതഃ സംപ്രാർത്ഥയേദേവം ഗുരൂനപി നിജാൻ ഗ്രഹാൻ. ൧൯

അ—പ്രാഗാദ്യാശകളിൽ സൂര്യാദ്യന്മാരാക്കി വിധുരഗന്മാരേയും സംപൂജിച്ചു് അതുകളെ സ്പർശിച്ചു സാഷ്ടശതമായ പഞ്ചാക്ഷരിയേയും ഗുർവ്വാനനത്തിൽനിന്നു ശ്രുതങ്ങളായി അന്യങ്ങളായ മന്ത്രങ്ങളേയും ജപിക്കണം. അനന്തരം നിജന്മാരായ ഗുരുക്കന്മാരേയും ഗ്രഹങ്ങളേയും ഇങ്ങിനെ പ്രാർത്ഥിക്കയും വേണം.

സാ—കവിടി പലകയിൽവച്ചു് കിഴക്കഭാഗം ആദിത്യനേയും അഗ്നിദിക്കിൽ ചൊവ്വായേയും തെക്ക വ്യാഴത്തേയും നിരൃതികോണിൽ ബുധനേയും പടിഞ്ഞാറ ശുക്രനേയും വായുകോണിൽ ശനിയേയും ഈശകോണിൽ രാഹുവിനേയും പൂജിച്ചു ആ കവിടികളെ ആചാരമനുസരിച്ചു സ്പർശിച്ചുകൊണ്ടു നൂററെട്ടു ഉരു പഞ്ചാക്ഷരമന്ത്രവും ഗുരുമുഖസിദ്ധങ്ങളായ മററു മന്ത്രങ്ങളും ജപിക്കണം. പിന്നീടു തൻെറ ഗുരുക്കന്മാരോടും നവഗ്രഹങ്ങളോടും താഴെപ്പറയുന്നപോലെ പ്രാർത്ഥിച്ചുകൊള്ളണം.

ഏതന്നക്ഷത്രസഞ്ജാതസ്യൈതന്നാമ്നോഽസ്യ പൃച്ഛതഃ
ഭൂതേ ച വർത്തമാനേ ച സമയേ ച ഭവിഷ്യതി. ൨൦
ശുഭാശുഭാനി ചേദാനീം ചിന്തിതസ്യ വിശേഷതഃ
സംഭവാസംഭവാദ്യന്യാന്യർത്ഥപുത്രഗൃഹാദിഷു. ൨൧

ശുഭാശുഭാനി യാന്യേതാന്യഖിലാന്യപി തത്വതഃ
യുഷ്മൽപ്രസാദതഃ സ്പഷ്ടം മമ ചിത്തേ സ്ഫുരന്ത്വിതി. ൬൨

അ—ഏതന്നക്ഷത്രസംജാതനായി ഏതന്നാമാവായ ഈ പൃച്ഛകന്റെ ഭൂതമായും വർത്തമാനമായും ഭവിഷ്യത്തായും ഉള്ള സമയത്തിലെ ശുഭാശുഭങ്ങളും വിശേഷിച്ചും ഇപ്പോൾ ചിന്തിതമായ അർത്ഥത്തിന്റെ സംഭവാസംഭവാദിയും അർത്ഥപുത്രഗൃഹാദികളിൽ അന്യങ്ങളായ ശുഭാശുഭങ്ങൾ യാവചിലഃതാ ആ അഖിലവും യുഷ്മൽപ്രസാദംകൊണ്ട് എന്റെ ചിത്തത്തിൽ സ്പഷ്ടമാകുംവണ്ണം യഥാർത്ഥംപോലെ സ്ഫുരിക്കട്ടെ. എന്നിങ്ങനെ.

സാ—ഇന്നനാളിൽ ജനിച്ച് ഇന്നപേരോടുകൂടിയ ഈ ആളിന്റെ ഭൂതവർത്തമാനഭവിഷ്യൽകാലങ്ങളിൽ അനുഭവിച്ചതും അനുഭവിക്കുന്നതും അനുഭവിക്കാനുള്ളതുമായ ഗുണദോഷങ്ങളും കൂടാതെ ഇപ്പോൾ വിചാരിച്ചിരിക്കുന്ന കാര്യം സാധിക്കുമോ ഇല്ലയോ എന്നും ധനം പുത്രന്മാർ ഭാര്യ മുതലായ കുടുംബജനങ്ങളുടെ ഗുണദോഷവും എന്നുവേണ്ട പ്രഷ്ടാവിന്റെ അഭീഷ്ടങ്ങളുടെ വാസ്തവമായ അനുഭവസ്ഥിതി എന്റെ മനസ്സിൽ പരിസ്ഫുടമായി പ്രകാശിച്ചുവരണമേ. ഇതിനു ഗുരുക്കന്മാരും ഗ്രഹങ്ങളും മററു തന്റെ ഇഷ്ടദേവന്മാരും പ്രസാദിച്ചിട്ട് ഈ പരമാർത്ഥതത്വം ഉദിപ്പിച്ചുതരണമേ. ഇങ്ങിനെ ഗ്രഹങ്ങളോടും മററും പ്രാർത്ഥിച്ചുകൊണ്ടുവേണം കവിടികളെ തലോടേണ്ടത്

തതഃ കന്യാ കുമാരോ വാ സ്നാതോ വസ്ത്രാദ്യലംകൃതഃ
രാശിഗ്രഹസ്ഥിതിജ്ഞാനശൂന്യോ വാ കശ്ചനാപരഃ. ൬൩
ഉപേത്യാരാധയേൽ പുഷ്പൈർദ്ദീപവിഘ്നേശഭാസ്കരാൻ
തതോऽസ്യ ദക്ഷിണേ ഹസ്തേ സ്വർണ്ണം സാക്ഷതപുഷ്പകം. ൬൪
ദദ്യാദേതദുപാദായ സോപി കൃത്വാ പ്രദക്ഷിണം
പശ്ചാൽ സമീപതസ്തിഷ്ഠേൽ ചക്രസ്യ പ്രാങ്മുഖഃ സുധീഃ. ൬൫

അ—അനന്തരം രാശിഗ്രഹസ്ഥിതിജ്ഞാനശൂന്യനായ ഒരു കുമാരനോ ഒരു കന്യകയോ അപരനോ സ്നാനംചെയ്തു വസ്ത്രാദ്യലംകൃതനായി വന്നിട്ട് പുഷ്പങ്ങൾകൊണ്ടു ദീപവിഘ്നേശഭാസ്കരന്മാരെ ആരാധിക്കണം. അനന്തരം ഇവന്റെ ദക്ഷിണമായ ഹസ്തത്തിൽ സാക്ഷതപുഷ്പകമായ സ്വർണ്ണത്തെ ദാനംചെയ്യണം. അവനും ഇതിനെ വാങ്ങി ചക്രപ്രദക്ഷിണത്തെ ചെയ്തു ചക്രത്തിന്റെ സമീപത്തിൽ പടിഞ്ഞാറുഭാഗത്തു പ്രാങ്മുഖനായി സുധിയായി സ്ഥിതിചെയ്യണം.

സാ—രാശികളുടെ ദിക്കും ഗ്രഹങ്ങളുടെ നിലയും അറിവില്ലാത്ത ഒരു ആൺകുട്ടിയോ അല്ലെങ്കിൽ പെൺകുട്ടിയോ അഥവാ മറെറാരാളോ കുളിച്ചു ശുഭ്രവസ്ത്രം ധരിച്ചു വന്ന് ഗണപതിയേയും ഗ്രഹങ്ങളേയും ഭക്തിപൂർവം ആരാധിച്ചു നമസ്കരിക്കണം (അവരെക്കൊണ്ടു ഇങ്ങനെ ചെയ്യിക്കണമെന്നു ചുരുക്കം.) പിന്നെ അയാളുടെ വലത്തെകയ്യിൽ പുഷ്പാക്ഷതങ്ങൾ കലർത്തി സൂക്ഷിച്ചിരിക്കുന്ന സ്വർണ്ണത്തെ കൊടുക്കണം. അയാൾ അതിനെ വലത്തേകയ്യിൽ വച്ചുകൊണ്ടുതന്നെ രാശിചക്രത്തിനു മൂന്നുപ്രാവശ്യം പ്രദക്ഷിണം ചെയ്തു ചക്രത്തിന്റെ പടിഞ്ഞാറുവശം അടുത്തു കിഴക്കോട്ടുതിരിഞ്ഞു ശുദ്ധമനസ്സോടുകൂടി നില്ക്കണം.

തതഃ പൃഷ്ടാ നിജാഭീഷ്ടം ധ്യായംസ്തിഷ്ഠതു സാഞ്ജലിഃ
ദൈവജ്ഞോऽഥ സ്മരൻ പ്രഷ്ടുരഭീഷ്ടം താ വരാടികാഃ. ൬൬
സംസ്പൃശൻ സംസ്പൃശൻ മന്ത്രം മൂർത്തിധ്യാനപൂർവകം ജപേൽ
ത്രിവാരം ത്ര്യംബകസ്യാന്തേ ദൂതം ബ്രൂയാന്ന്യസേദിതി. ൬൭

അ—അനന്തരം നിജാഭീഷ്ടത്തെ ധ്യായന്നായി സാഞ്ജലിയായിട്ട് പ്രഷ്ടാവും സ്ഥിതിചെയ്യണം. അനന്തരം ദൈവജ്ഞൻ പ്രഷ്ടാവിന്റെ അഭീഷ്ടത്തെ സ്മരന്നായി ആ വരാടികകളെ പിന്നേയും പിന്നേയും സംസ്പൃശന്നായി മൂർത്തിധ്യാനപൂർവകമായ മന്ത്ര

ത്തെ ത്രിവാരമാകുംവണ്ണം ജപിക്കണം. തജ്ജപത്തിന്റെ അന്തത്തിൽ ദൂതനോടു നീ സ്വൎണ്ണത്തെ ന്യസിച്ചാലും എന്നിങ്ങനെ ബ്രവിക്കണം.

സാ—ദൂതൻ സ്വൎണ്ണവും വാങ്ങി മേല്പറഞ്ഞവണ്ണം നിന്നാൽ പ്രഷ്ടാവു തന്റെ ആഗ്രഹത്തെ മനസ്സിൽ വിചാരിച്ചുകൊണ്ടു കൂട്ടുകാരോടുകൂടി ഈശാനദിക്കിനോടു കൂടി ഒരുഭാഗത്തു നില്ക്കണം. ദൈവജ്ഞൻ പ്രഷ്ടാവിന്റെ അഭീഷ്ടത്തെ മനസ്സിൽ വിചാരിച്ചുകൊണ്ടു കവിടികളെ തലോടണം. അപ്പോൾ മുൻപറഞ്ഞവണ്ണം ഗ്രഹങ്ങളേയും ഗുരുക്കന്മാരേയും മററും ധ്യാനിച്ചുകൊള്ളണം. കവിടികളെ തലോടുമ്പോൾ "മൂൎത്തിത്വേ പരികല്പിതഃ" ഇത്യാദിയായ പദ്യത്തെ മൂന്നുപ്രാവശ്യം ജപിക്കണം. മററുള്ള ഇഷ്ടദേവതകളേയും ധ്യാനിക്കണം. അതിനുശേഷം ദൂതനോടു (സ്വൎണ്ണം ധരിച്ചുകൊണ്ടു നില്ക്കുന്ന ആളോടു) സ്വൎണ്ണംവയ്ക്കാം എന്നു പറയണം.

തദൈവ വിന്യസേദ് ദൂതഃ സ്വൎണ്ണം നിജകരസ്ഥിതം
ചക്രസ്ഥലേഷ്വേകത്ര ദൈവജ്ഞസ്താ വരാടികാഃ. ൪൮

വിഭജ്യ ത്രിരുദക് പൂൎവ്വം നിമിത്താനി ച ചിന്തയൻ
പ്രാക്പൃച്ഛാസമയേ യദ്യൽ ശുഭാശുഭമുദീരിതം
തത്തൽ സകലമത്രാപി ചിന്ത്യം സ്പൎശാദികം. ൪൯

അ—അപ്പോൾതന്നെ നിജകരസ്ഥിതമായ സ്വൎണ്ണത്തെ ദൂതൻ ചക്രസ്ഥലങ്ങളിൽ വച്ച് ഒന്നിൽ വിന്യസിക്കണം. ദൈവജ്ഞൻ ആ വരാടികകളെ ഉദക്പൂൎവ്വമായിട്ടു മൂന്നായി വിഭജിക്കണം. നിമിത്തങ്ങളേയും ചിന്തിക്കണം. മുൻപിൽ പൃച്ഛാസമയത്തിൽ ശുഭാശുഭമായ യാതൊന്നു് ഉദീരിതമായി. സ്പൎശശരാദികളായ അതു സകലവും ഇവിടെയും ചിന്ത്യമാകുന്നു.

സാ—ദൈവജ്ഞന്റെ അനുവാദം കിട്ടിയാലുടൻതന്നെ ദൂതൻ ചക്രത്തിലുള്ള ഒരു രാശിഖണ്ഡത്തിൽ സ്വൎണ്ണം വയ്ക്കണം. രാശിഖണ്ഡങ്ങളെ മുൻപേതന്നെ ബോദ്ധ്യപ്പെടുത്തേണ്ടതാണ്. തത്സമയം ദൈവജ്ഞൻ ആ കവിടികളെ തെക്കവടക്ക മൂന്നു ഭാഗത്തായി ഭാഗിച്ചുവയ്ക്കണം. അപ്പോൾ സംഭവിക്കുന്ന ശുഭാശുഭനിമിത്തങ്ങളേയും മനസ്സുവച്ചറിഞ്ഞുകൊള്ളണം; എന്നല്ല ആദിമമായ പ്രഷ്ടൃദൈവജ്ഞസംവാദത്തിൽ എന്തെല്ലാം ചിന്തിക്കണമെന്നു പറഞ്ഞിട്ടുണ്ടോ ശരസ്പൎശാദികളായ ആ ലക്ഷണങ്ങളെല്ലാം ഇവിടേയും ചിന്തിച്ചുകൊള്ളണം.

അഥ ദൂതഃ പദച്ഛായാമാനം കുൎയ്യാൽ സമക്ഷിതൌ
യസ്മിൻ രാശൌ സ്ഥിതം സ്വൎണ്ണം സ സ്യാദാരൂഢസംജ്ഞകഃ.
ജ്ഞാത്വാ ദൈവവിദാരൂഢം സ്വൎണ്ണസ്യോത്ഥാനതാദി ച
പൃച്ഛകായ ഫലം കിഞ്ചിൽ പ്രോച്യ പൂജാം സമാപ്യ ച. ൫൦

വരാടീരഷ്ടശസ്ത്യക്ത്വാ സ്ഥാനത്രിതയതഃ പൃഥക്
ശിഷ്ടസംഖ്യാമപി ജ്ഞാത്വാ രക്ഷണീയാ വരാടികാഃ. ൫൧

അ—അനന്തരം ദൂതൻ സമക്ഷിതിയിൽ പദച്ഛായമാനത്തെ ചെയ്യണം. യാതൊരുരാശിയിൽ സ്വൎണ്ണം സ്ഥിതമാകുന്നു അതു് ആരൂഢസംജ്ഞകമായി ഭവിക്കും. ദൈവവിത്തു് ആരൂഢത്തേയും സ്വൎണ്ണത്തിന്റെ ഉത്ഥാനതാദിയേയും അറിഞ്ഞു് പൃച്ഛകനായി അല്പം ഒരു ഫലത്തെ പ്രവചിച്ചു പൂജയെ സമാപിച്ചിട്ടു് സ്ഥാനത്രിതയത്തിൽനിന്നു് വേറെ വേറെ വരാടികകളെ എട്ടുവീതം ത്യജിച്ചു് ശിഷ്ടസംഖ്യയെ അറിഞ്ഞിട്ടു് ആ വരാടികകൾ രക്ഷണീയകൾ ആകുന്നു.

സാ—ദൂതൻ സ്വൎണ്ണംവച്ചതിനുശേഷം നിരപ്പുള്ള ഭൂമിയിൽ ചെന്നു ഛായ അളന്നു അടിയും അംഗുലവും ഇത്രയുണ്ടെന്നു് അറിയണം. (അറിഞ്ഞു പറയണമെന്നു ചുരുക്കം) ഏതൊരു രാശിയിൽ സ്വൎണ്ണം വച്ചുവോ ആ രാശി ആരൂഢമാകുന്നു. ദൈവജ്ഞൻ ഈ ആരൂഢരാശിയേയും സ്വൎണ്ണം മലൎന്നോ കമിഴ്ന്നോ ഇത്യാദി ഭേദത്തെയും

മനസ്സിലാക്കി പ്രഷ്ടാവിനോട് അല്പം ഒരു ഫലം അപ്പോൾതന്നെ പറഞ്ഞതിനുശേഷം പൂജ അവസാനിപ്പിക്കണം. മുൻപേ മൂന്നായി വിഭജിച്ചുവച്ചിരിക്കുന്ന കവിടികളിൽനിന്ന് എട്ടെട്ട കവിടികൾ കളഞ്ഞു ബാക്കി സംഖ്യ അറിഞ്ഞ് അവയേയും രക്ഷിച്ചുകൊൾക. ഇവിടെ അല്പം ഫലം പറയണമെന്നു പറഞ്ഞിട്ടുള്ളതു് പ്രഷ്ടാവു വയ്ക്കുന്ന വെററില പരിശോധിച്ച്, അതുകൊണ്ടാണ് പറഞ്ഞുവരുന്നതു്. കൂടാതെ വ്യാഴത്തിന്റെ സ്ഥിതികൊണ്ടും സാമാന്യമായ ഒരു ഫലം പറയുക പതിവുണ്ട്. ഈ ശേഷിക്കുന്ന അഷ്ടമംഗലസംഖ്യ ആകെ നാലോ പന്ത്രണ്ടോ ഇരുപതോ ആയിരിക്കുമത്രെ.

ആരൂഢം സച്ഛന്നസംസ്ഥാനം ഛായാമപ്യഷ്ടമംഗലം
വിലിഖേന്മാസയാതാഹപ്രഷ്ടൃതാരാപുരസ്സരം. ൩൬

അ—ആരൂഢത്തെയും സച്ഛന്നസംസ്ഥാനത്തെയും ഛായയേയും അഷ്ടമംഗലത്തെയും മാസയാതാഹപ്രഷ്ടൃതാരാപുരസ്സരമാകുംവണ്ണം ലേഖനം ചെയ്യണം.

സാ—വത്സരം, മാസം, ദിവസം, ആഴ്ച, പൃച്ഛകന്റെ വീട്ടുപേരു്, നാളു്, സങ്കല്പം, ആരൂഢം, സച്ഛന്നസ്ഥിതി, ഛായ, അഷ്ടമംഗലം, ദീപസ്ഥിതി, താംബൂലസംഖ്യ മുതലായതു് ഇത്യാദി വ്യക്തമായി എഴുതിക്കൊള്ളണം. ഇതുകളെക്കൊണ്ട ക്രമേണ ഫലം വിചാരിക്കേണ്ടവയാണ്.

യദത്ര കഥിതം കർമ്മ ചക്രലേഖനപൂർവകം
സംക്ഷേപേണ തദേവാദ്യ പുനരപ്യുച്യതേ ക്രമാത്. ൩൭

അ—ഇവിടെ ചക്രലേഖനപൂർവമായ യാതൊരു കർമ്മം കഥിതമായോ, പിന്നെയും അതുതന്നെ ക്രമേണ സംക്ഷേപമായിട്ട വചിക്കപ്പെടുന്നു.

സാ—ചക്രലേഖനംമുതൽ ഈ അദ്ധ്യായത്തിൽ വിസ്തരിച്ചു പറയപ്പെട്ട എല്ലാം കർമ്മങ്ങളെയും ഇവിടെ ക്രമേണ ഒരു പദ്യംകൊണ്ട് ചുരുക്കിപ്പറയുന്നു.

വിലിഖ്യ ചക്രം പ്രവികീര്യ ചാക്ഷതം
സംപൂജ്യ ഭക്ത്യാഥ കൃതേഽഷ്ടമംഗലേ
ആരാധ്യ രാശിം കനകേന സംസ്പൃശേൽ
പ്രഷ്ടാ വരാടീർവിഭജേച്ച ദൈവവിൽ. ൩൮

അ—ചക്രത്തെ വിലേഖനംചെയ്തു അക്ഷതത്തെ പ്രവികിരണംചെയ്തു ഭക്തിയോടുകൂടി സംപൂജിച്ചിട്ട് പിന്നെ അഷ്ടമംഗലം കൃതമായിരിക്കുമ്പോൾ പ്രഷ്ടാവ് ആരാധിച്ചിട്ട കനകംകൊണ്ട രാശിയെ സ്പർശിക്കണം. ദൈവവിത്ത് വരാടികളെ വിഭജിക്കയും വേണം.

സാ—ചക്രമെഴുതീട്ട് ആ രാശിഖണ്ഡങ്ങളിൽ അക്ഷതം വിതറണം. പിന്നീട്ട് ഭക്ത്യാദരങ്ങളോടുകൂടെ പരമശിവൻ മുതലായവരെ പൂജിക്കണം. പിന്നെ വിധിപ്രകാരം അഷ്ടമംഗലം ഉണ്ടാക്കുന്നതിനു് ആരംഭിക്കണം. അപ്പോൾ പ്രഷ്ടാവ് ഈശ്വരപ്രാർത്ഥനയോടുകൂടി സച്ഛന്നത്തെ രാശിമണ്ഡലത്തിൽ വയ്ക്കണം. അപ്പോൾ ദൈവജ്ഞൻ കവിടികളെ മൂന്നായി ഭാഗിക്കയും വേണം. ഈ ഘട്ടത്തിൽ അഷ്ടമംഗലം എന്നു പറയപ്പെടുന്നതു കവിടികളെ മൂന്നായി വിഭജിച്ച് അവയിൽ ഓരോ ഭാഗങ്ങളിൽനിന്നും എട്ടു കവിടിവീതം കളഞ്ഞു ബാക്കി ശേഷിക്കുന്ന സംഖ്യയാണെന്നു ഗ്രാഹ്യമാകുന്നു. ഇതു് ഗണിതാന്യായപ്രകാരം ഏകസ്ഥാനദശസ്ഥാനശതസ്ഥാനമായിരിക്കും.

രക്താനി കുസുമാന്യത്ര ഗൃഹ്യന്തേ കൈശ്ചനാപരൈഃ
ശുക്ലാനി ദൃശ്യതേ പ്രായേണാദ്യ തുംബോദിയാത്തവം. ൩൯

അ—ഇവിടെ ചിലരാൽ രക്തങ്ങളായ കുസുമങ്ങൾ ഗ്രഹിക്കപ്പെടുന്നു. അപരന്മാരാൽ ശുക്ലങ്ങളായ കുസുമങ്ങൾ ഗ്രഹിക്കപ്പെടുന്നു. ഇപ്പോൾ പ്രായേണ തുംബോദിയാത്തവം ദർശിക്കപ്പെടുന്നു.

സാ—ചില ദൈവജ്ഞന്മാർ പ്രശ്നവിഷയമായ പൂജയ്ക്കു് ചുവന്ന പുഷ്പങ്ങൾ സ്വീകരിച്ചുവരുന്നുണ്ട്. മററു ചിലർ വെളുത്ത പുഷ്പങ്ങളും സ്വീകരിച്ചുവരാറുണ്ട്. എ

കിലും ഇപ്പോൾ സാധാരണ ദൈവജ്ഞന്മാർ അനുവർത്തിച്ചുകാണുന്നതു് തുമ്പപ്പൂവാണ്. ഇതുകൊണ്ടു് വെളുത്ത പുഷ്പമാണ് വേണ്ടതെന്നും വിശേഷിച്ചു് തുമ്പപ്പൂവിനു പ്രാമാണ്യമുണ്ടെന്നും വെളിവാകുന്നു. പോരെങ്കിൽ ചുവന്നപുഷ്പം അശുഭനിമിത്തങ്ങളുടെ കൂട്ടത്തിൽ ഗണിച്ചിട്ടും ഉണ്ടല്ലോ.

ഇതി പ്രശ്നമാർഗ്ഗേ ചതുർത്ഥാദ്ധ്യായഃ.

ഇങ്ങനെ പ്രശ്നമാർഗ്ഗം നാലാം അദ്ധ്യായം അവസാനിച്ചു.

---

## അഥ പഞ്ചമാദ്ധ്യായപ്രാരംഭഃ.

വാ—അഥാലഗ്നാനയനാദികമുച്യതേ.

അ—അനന്തരം ലഗ്നാനയനാദികം വചിക്കപ്പെടുന്നു.

സാ—കഴിഞ്ഞ നാലദ്ധ്യായംകൊണ്ടു് പ്രഷ്ടൃഭവനത്തിൽ എത്തി പ്രശ്നം ആരംഭിക്കേണ്ട ചടങ്ങുവരെ പറഞ്ഞുകഴിഞ്ഞുവല്ലോ. ഇനി പറയേണ്ടതു് ലഗ്നാദികളുടെ സ്ഫുടക്രിയയാണ്. അതുതന്നെ അടുത്തു പറയപ്പെടുന്നു.

പ്രശ്നകാലവിലഗ്നസ്യ സ്ഫുടാവഗമനേ സതി
ഫലാദേശസ്യ സാഫല്യം തഥാ ശാസ്ത്രാന്തരോദിതം. ൧

അ—പ്രശ്നകാലവിലഗ്നത്തിന്റെ സ്ഫുടാവഗമനം സത്തായിരിക്കുമ്പോൾ ഫലാദേശത്തിനു് സാഫല്യം ഭവിക്കും, ഇപ്രകാരം ശാസ്ത്രാന്തരോദിതമാകുന്നു.

സാ—പ്രശ്നസമയത്തു് ഉദയരാശിയിൽ ചെന്നിട്ടുള്ള നാഴികവിനാഴികകളെ ശരിയായറിഞ്ഞു ലഗ്നസ്ഫുടം ഗണിച്ചുവരുത്തിയാൽ മാത്രമേ ഫലനിർദ്ദേശം ശരിയായിരിക്കയുള്ളൂ. അങ്ങിനെ മററു ശാസ്ത്രങ്ങളിലും പറഞ്ഞിട്ടുണ്ടു്. ആ വചനത്തെത്തന്നെ ഇവിടെ കാണിക്കുന്നു.

തന്ത്രേ സുപരിജ്ഞാതേ ലഗ്നേ ഛായാംബുയന്ത്രസംവിദിതേ
ഹോരാർത്ഥേ ച സുരൂഢേ നാദേഷ്ടുർഭാരതീ വന്ധ്യാ—ഇതി. ൨

അ—തന്ത്രം സുപരിജ്ഞാതമായും ലഗ്നം ഛായാംബുയന്ത്രസംവിദിതമായും ഹോരാർത്ഥം സുരൂഢമായും ഇരിക്കുമ്പോൾ ആദേഷ്ടാവിന്റെ ഭാരതി വന്ധ്യയായി ഭവിക്കയില്ല.

സാ—ഗണിതശാസ്ത്രം നല്ലപോലെ അഭ്യസിച്ചു് ശീലിക്കുകയും ഉദയലഗ്നത്തെ സൂര്യച്ഛായകൊണ്ടോ അല്ലെങ്കിൽ നാഴികവട്ട എന്ന ജലയന്ത്രംകൊണ്ടോ മറേറാ ശരിയായി അറിയുകയും സ്കാന്ദഹോര മുതലായ ഗ്രന്ഥങ്ങളുടെ അർത്ഥം ഭംഗിയായി ധരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ ഫലം പറയുന്ന ആളിന്റെ നിർദ്ദേശം ഒരിക്കലും നിഷ്ഫലമല്ല. പറയുന്നതു ശരിയായിത്തന്നെ ഇരിക്കും. ഇതു് ഗ്രന്ഥാന്തരവചനമാണ്.

വാ—തത്ര പ്രഥമം ദിനഗതനാഡികാനീതിരുച്യതേ.

അ—അവിടെ മുൻപിൽ ദിനഗതനാഡികാനീതി വചിക്കപ്പെടുന്നു.

സാ—ലഗ്നസ്ഫുടം ഗണിപ്പാൻ ഒന്നാമതായി വേണ്ടതു് ദിനഗതത്തെ (ഉദയാദി എത്ര നാഴിക, വിനാഴിക ചെന്നു എന്നു്) അറിയുകയാകുന്നു. അതുകൊണ്ടു് എത്ര നാഴിക, വിനാഴിക ചെന്നിട്ടുണ്ടെന്നു തൽക്കാലച്ഛായകൊണ്ടറിവാനുള്ള വിവരം പറയപ്പെടുന്നു.

ഛായാം തൽക്കാലജാം ന്യസ്യ ത്ര്യകാപാ വാക്യം തദ്ദളപാഗം
തച്ഛായാമംഗുലീകൃത്യ ഷഷ്ട്യാ ഹത്വാ വിഭാജയേൽ. ൩

തൽക്കാലാംഗുലിപ്രഭാപാശ്ച വാക്യയുഗ്മാന്തരാംഗുലൈഃ
ലബ്ധാ വിനാഡികാ ത്യക്തവാക്യനാഡ്യാഃ പരിത്യജേൽ. ൮
ലബ്ധാസ്തദഹസ്സ്താ യാതാ നാഡികാശ്ച വിനാഡികാഃ. ൯

അ—തൽക്കാലജയായ ഛായയെ ന്യസിച്ച് തള്ളപ്പെട്ടതായ വാക്യത്തെ ത്യജിച്ചു തച്ഛേഷത്തെ അംഗുലീകരിച്ച് ഷഷ്ടികൊണ്ടു ഹനിച്ച് തൽക്കാലാംഗുലിപ്രഭാപാശ്ച വാക്യയുഗ്മാന്തരാംഗുലങ്ങൾകൊണ്ട് വിഭജിക്കണം. ലബ്ധങ്ങളായതു് വിനാഡികളാകുന്നു. അവകളെ ത്യക്തവാക്യനാഡിയിൽനിന്ന് പരിത്യജിക്കണം. അപ്പോൾ അഹസ്സിന്റെ യാതകളായ നാഡികകളും വിനാഡികകളും ലഭിക്കപ്പെടുന്നു.

സാ—പ്രശ്നസമയത്തെ ഛായയുടെ അടിയുമംഗുലവും വച്ച് അതിൽനിന്നു ഛായാവാക്യം അടങ്ങുന്നതിനെ വാങ്ങേണം. ബാക്കി അടിയുണ്ടെങ്കിൽ ഇറക്കി അംഗുലമാക്കി അറുപതിൽ പെരുക്കി തൽക്കാലച്ഛായയുടെ മുൻപിലും പിൻപിലുമുള്ള വാക്യങ്ങളിൽ മുൻപിലത്തേതിൽനിന്ന് പിൻപിലത്തേതുവാങ്ങി ബാക്കി അടിയുണ്ടെങ്കിൽ അംഗുലമാക്കി ആ അംഗുലങ്ങൾകൊണ്ട് മുൻപെ അറുപതിൽ പെരുക്കി വച്ചിട്ടുള്ളതിനെ ഹരിക്കണം. അപ്പോൾ കിട്ടുന്ന ഹരണഫലം വിനാഴികകളാകുന്നു. ആദ്യം തൽക്കാലച്ഛായയിൽനിന്നു വാങ്ങിയതു് എത്രാമത്തെ നാഴികയുടെ വാക്യമാണോ അത്രാമത്തെ നാഴികയിൽനിന്ന് ഈ വിനാഴികകളെ കുറയ്ക്കണം. അപ്പോൾ കിട്ടുന്നതു് ഉച്ചയ്ക്കു മുൻപാണെങ്കിൽ ഉദയാൽപരം ചെന്ന നാഴികവിനാഴികകളും ഉച്ചയ്ക്കു പിൻപാണെങ്കിൽ അസ്തമനാൽപൂർവ്വമുള്ള നാഴികവിനാഴികകളുമാകുന്നു.

ഉദാഹരണം:—മേടമാസത്തിൽ കാലത്തു് പത്തടിയുള്ളപ്പോൾ 'സിംഹാങ്ഗതേ' എന്നുള്ള വാക്യപ്രകാരം ബുധഃ എന്നു വാങ്ങിയാൽ ൩ അടി ൫ അംഗുലം ശേഷിക്കും. അടി അംഗുലമാക്കുമ്പോൾ ൩൬ അംഗുലമുണ്ടാകും. അതിനെ അറുപതിൽ പെരുക്കുമ്പോൾ ൨൧൬൦ അംഗുലം കാണും. ഛായയുടെ മുൻപിലത്തെ വാക്യത്തിൽനിന്നു പിൻപിലത്തെ വാക്യം വാങ്ങിയാൽ ൨൭ അംഗുലം ശേഷിക്കും. അതുകൊണ്ട്, മുൻപെ അറുപതിൽ പെരുക്കിവച്ചിരിക്കുന്ന ൨൧൬൦-നെ ഹരിച്ചാൽ ൮൦ വിനാഴിക ഹരണഫലം കിട്ടും. ആറാമത്തെ വാക്യമാണല്ലോ മുൻപെ വാങ്ങിയതു്. അതിനാൽ ആറു നാഴികയിൽനിന്നു ൮൦ വിനാഴിക കുറയ്ക്കുമ്പോൾ ൪ നാഴിക ൪൦ വിനാഴിക ശേഷം. ഇതത്രേയാണ് ഉദയാൽപരം ചെന്ന നാഴിക വിനാഴിക എന്നറിയണം. ഉച്ചതിരിഞ്ഞു പത്തടിയുള്ളപ്പോളാണെങ്കിലും ക്രിയകൾ ഇതുപോലെതന്നെ. പക്ഷെ ഇവിടത്തെ പുലച്ച നാഴികവിനാഴികകൾ അവിടെ അസ്തമനാൽപൂർവ്വമുള്ള നാഴികവിനാഴികകളായിരിക്കും.

തത്സ്ഫുടാർക്കസ്യ ഗതലിപ്താംശകാൻ ഹരേൽ
അർക്കയുക്തർക്ഷഹാരേണ ലബ്ധം തദ്ധോദയാൽപരം. ൰
നാഡ്യാദികം ഹി തദ്ഭാർക്കശേഷതൽ ദിനഗതാൽ ത്യജേൽ
ഉദയാദ്രാശിപ്രമാണാനി ത്യാജ്യാന്യപി തതസ്ത്യജേൽ
ശേഷം തദ്രാശിഹാരാപ്തം ലഗ്നം സ്യാദ്ഗതരാശയുക്. ൧൧

അ—അനന്തരം സൂര്യന്റെ ഗതലിപ്താംശകങ്ങളെ അർക്കയുക്തർക്ഷഹാരംകൊണ്ടു ഹരിക്കണം. അപ്പോൾ അർക്കോദയത്തിൽനിന്ന് പരമായ നാഡ്യാദികം ലഭിക്കപ്പെടുന്നു. ദിനഗതത്തിൽനിന്ന് ഇതിനെ ത്യജിക്കണം. അനന്തരം ത്യാജ്യങ്ങളായ ഉദയാദ്രാശിപ്രമാണങ്ങളേയും ത്യജിക്കണം. തദ്രാശിഹാരാപ്തമായി ഗതരാശിയുക്തമായശേഷം ലഗ്നമായി ഭവിക്കും.

സാ—മേൽപറഞ്ഞ ക്രമമനുസരിച്ച് ഉദിച്ച് ഇത്രനാഴിക വിനാഴിക പുലച്ചു ചെന്നു എന്ന് സിദ്ധിക്കുമല്ലോ. പിന്നീട് തത്സമയത്തെ ആദിത്യസ്ഫുടം വരുത്തി രാശികളഞ്ഞു് ശേഷത്തെ മുപ്പതു തീയതിവച്ച് അതിൽനിന്നു വാങ്ങണം. ശേഷിക്കുന്നതു് ഇലിയാക്കുക. അതിനെ ആദിത്യൻ നിൽക്കുന്ന രാശിഹാരകംകൊണ്ട് ഹരിച്ചുകിട്ടുന്ന ഫലം നാഴിക. ശേഷത്തെ അറുപതിൽ പെരുക്കി ആ ഹാരകംകൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്നതു വിനാഴിക. ഈ നാഴികയും വിനാഴികയും ഉദയാൽപരമുള്ള കാലമാകുന്നു.

ഈ ഉദയാൽപരത്തെ മുൻപറഞ്ഞ പൂലച്ച നാഴികവിനാഴികകളിൽനിന്നു വാങ്ങണം. പിന്നെ അതിനടുത്തുള്ള എത്ര രാശികൾ വാങ്ങാമോ അത്രയും രാശിപ്രമാണങ്ങളും വാങ്ങണം. ഏതൊരു രാശി വാങ്ങാൻ തികയാതെ വരുന്നുവോ ആ രാശി ഉദയമാണെന്നും വാങ്ങിയതിൻെറശേഷം എത്ര നാഴികയും വിനാഴികയും കാണുന്നുവോ അത്രയും നാഴികയും വിനാഴികയും ഉദയരാശിയിൽ ചെന്നിട്ടുണ്ടെന്നും അറിയണം. ഈ രാശിയിൽ ചെന്ന നാഴികയും വിനാഴികയും വച്ച് ആ രാശിയുടെ ഹാരകംകൊണ്ടു ഹരിച്ചു കിട്ടുന്ന വിനാഴികയെ നാഴികയാക്കി അറുപതിൽ കയറാണം. ഇതു് ഇലിയാകുന്നു. ഇതിനെ അറുപതിൽ കയററിയാൽ തീയതി കിട്ടും. ഉദയാൽപരം മുതൽ ഏതു രാശിയാണോ വാങ്ങിയിരിക്കുന്നതു് ആ വാങ്ങിയ രാശിസംഖ്യയെ രാശിസ്ഥാനത്തും വയ്ക്കുക. അതായതു് കക്കടകംവരെ വാങ്ങി ചിങ്ങംരാശി പോകാതെ വന്നു എങ്കിൽ രാശിസ്ഥാനത്തു നാലു വച്ചുകൊള്ളുക. ഇതു് ലഗ്നസ്ഫുടമാകുന്നു. ഈ ലഗ്നസ്ഫുടത്തെ സൂക്ഷ്മമാക്കാനുള്ള ഒരു ക്രിയ താഴെപ്പറയുന്നു.

കുന്ദനിഘ്നേ പൃഥഗ്ലഗ്നേ പ്രഷ്ടൃതാരാ ന ചേത്തദാ
ക്ഷിപ്ത്വാ കാശ്ചിൽ കലാസ്ത്യക്ത്വാ വാ ജന്മം പ്രഷ്ടൃജന്മഭം. ൭

അ—ലഗ്നം വേറെ കുന്ദനിഘ്നമായിരിക്കുമ്പോൾ പ്രഷ്ടൃതാരാ ഭവിക്കുന്നില്ലെങ്കിൽ ചില കലകളെ ക്ഷേപിച്ചിട്ടോ ത്യജിച്ചിട്ടോ പ്രഷ്ടൃജന്മഭം ആനേയമാകുന്നു.

സാ—ലഗ്നസ്ഫുടം കണ്ടു വേറെവച്ചു കുന്ദ (൧൪൩) എന്ന സംഖ്യകൊണ്ടു പെരുക്കി ഇലിയെ അറുപതിലും തീയതിയെ മുപ്പതിലും കയററി രാശി കളയാനുണ്ടെങ്കിൽ കളഞ്ഞു് ആ സ്ഫുടത്തിനു നാളു കണ്ടാൽ പ്രഷ്ടാവിൻെറ നക്ഷത്രം വന്നുവെങ്കിൽ ലഗ്നസ്ഫുടം ശരിയായി എന്നു വിചാരിക്കുക. അശ്വതി മകം മൂലം എന്നിങ്ങനെയുള്ള നാൾ ത്രികോണം വന്നാലും മതി. അങ്ങിനെ വന്നില്ലെങ്കിൽ കുറെ ഇലികൾ കൂട്ടീട്ടോ കുറച്ചിട്ടോ മേൽപ്രകാരം ചെയ്തു് പ്രഷ്ടാവിൻെറ നക്ഷത്രത്തോടു യോജിപ്പിക്കണം. അതിനുള്ള ക്രമം പറയപ്പെടുന്നു.

ഊർദ്ധ്വാസന്നേ ക്ഷിപേൽ ത്യാജ്യാ അധഃശ്ചേൽ വൃത്തകോഡുനി
സപഞ്ചം ദശദൈശൈകൈകനക്ഷത്രസ്യ ലിപ്തികാഃ. ൮

അ—വൃത്തകോഡു ഊർദ്ധ്വാസന്നമാകുമ്പോൾ ക്ഷേപിക്കണം. അധഃസ്ഥമാകുമ്പോൾ ത്യാജ്യകളാകുന്നു. ഇവിടെ ഏകൈകനക്ഷത്രത്തിന് പതിനഞ്ചു ലിപ്തികകൾ സപഞ്ചമാകുന്നു.

സാ—ലഗ്നസ്ഫുടത്തെ ൧൪൩-കൊണ്ടു പെരുക്കിയാൽ മേല്പോട്ടു ചേർത്താലാണു് പ്രഷ്ടാവിൻെറ നക്ഷത്രം കിട്ടാൻ എളുപ്പമെങ്കിൽ ഇലികളെ കൂട്ടണം. കീഴിലാണു് പ്രഷ്ടൃനക്ഷത്രം അടുത്തിരിക്കുന്നതെങ്കിൽ ഇലികളെ കളയണം. ഇവിടെ ഒരു നക്ഷത്രത്തിനു പത്തു് ഇലിവീതം കണ്ടു കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യണം. പ്രഷ്ടാവിൻെറ നക്ഷത്രം പൂരമെന്നിരിക്കട്ടെ ൧൪൩ കൊണ്ടു പെരുക്കിയ ലഗ്നസ്ഫുടത്തിൻെറ നക്ഷത്രം ചിത്തിരയെന്നുമിരിക്കട്ടെ; അപ്പോൾ പ്രഷ്ടാവിൻെറ നക്ഷത്രത്തിൽ മൂന്നു നക്ഷത്രത്തിനു താഴെയാണു് ലഗ്നനക്ഷത്രം വന്നിരിക്കുന്നതു്. അതുകൊണ്ടു ലഗ്നസ്ഫുടത്തിൽനിന്നു് മൂന്നു നക്ഷത്രത്തിൻെറ ഭേദത്തിനു മുപ്പതു് ഇലി കുറച്ചു കുന്ദനിഘ്നം ചെയ്താൽ ശരിയാകും. പ്രഷ്ടൃനക്ഷത്രത്തിനു മേലാണെങ്കിൽ ഇതുപോലെ ഇലികളെ കൂട്ടി ക്രിയ ശരിയാക്കിക്കൊള്ളണം.

ചന്ദ്രേ പരഹിതാനീതേ വീരലിപ്താ സമന്വിതേ
കാലഭീമതി ശോഭാംഗായതി കന്യാത്ഥഷാക്തൈഃ. ൯
പ്രാരഭ്യ ഘ്ണം ധനം വീണാചാപാക്താദ് ദ്ദശ്യീധുർഭവേൽ
കോളംബേ മുരഹാസംഖ്യേ ചന്ദ്രേ വീര്യയുതിഃസ്തഥാ. ൧൦
സ്യംബാദ്യേഷ്വഥ യാതേഷു സംയോജ്യൈകൈകലിപ്തികാ.

അ—പരഹിതംനീതനായി വീരലിപ്താസമന്വിതനായ ചന്ദ്രനിൽ കാലഭീമതി ശോഭാംഗായ എന്നിങ്ങനെ കന്യാത്ഥഷാക്കുകൾനിന്നു് ഋണവും വീണാചാപാക്കുകൾനിന്നു ധനവുമായി ഭവിക്കും. ഇതു് ദൃഗ്വിധുവാകുന്നു. മുരഹാസംഖ്യമായ കൊല്ലംബത്തിൽ

വീരയുതി ചന്ദ്രനിൽ മതിയാകുന്നു. അനന്തരം സംഭാവ്യങ്ങളും യാതങ്ങളുമായിരിപ്പോരം ഏകൈകലിപ്തിക സംയോജ്യയാകുന്നു.

സാ—വാക്യദ്ധ്രുവൈക്യംകൊണ്ടും മററും പരഹിതചന്ദ്രസ്ഫുടം സിദ്ധിക്കുമല്ലോ. ആ ചന്ദ്രസ്ഫുടത്തെവച്ച് വീര എന്ന വർ ഇലികളും കൂട്ടുക; പിന്നീട് ക, ല, ഭി, മ, തി, ശോ, ഭാ, ഗാ, യ എന്നിങ്ങനെയുള്ള അക്ഷരങ്ങളുടെ സംഖ്യ കന്നി, മീനം ഈ മാസങ്ങളിൽ പത്താംതീയതി മുതൽ പത്തുപത്തുദിവസത്തേയ്ക്കു മേൽപറഞ്ഞ അക്ഷരസംഖ്യ അനുസരിച്ചുള്ള ഇലികളും കളയുകയും ധനു, മിഥുനം ഈ മാസം പത്താംതീയതി മുതൽ മേൽപറഞ്ഞ ക്രമത്തിൽ അക്ഷരസംഖ്യ അനുസരിച്ചുള്ള ഇലികളും കൂട്ടുകയും വേണം. ഇങ്ങനെ ചെയ്യുമ്പോരം ദൃക്കിലെ സ്ഫുടചന്ദ്രനാകും.

വീര എന്നു കൂട്ടുന്നതു് വൎ൭-ാമത്തെ കൊല്ലവർഷത്തിലെ ക്രിയയാണ്. പിന്നീട് ൪൭-൪൭ കൊല്ലവർഷങ്ങളും കഴിയുമ്പോരം ഓരോ ഇലികൂടി കൂട്ടിക്കൊള്ളണം. അങ്ങനെ വരുമ്പോരം ഇപ്പോരം നഗ എന്നു കൂട്ടേണ്ടിവരും. അതിനു വചനവും ഉണ്ട്. "പരഹിതശശിനാഗാഢ്യേ ദൃക്സിദ്ധ്യൈ പ്രസ്തുശതേഷു സ്ഥൂലരതം കന്യാന്ത്യഷണ്ണേത്രം ഭ്യാനം ധനം മിഥുനചാപനേത്രാഭ്യാം."

വാ—ഏതത് ദൃക് ചന്ദ്രാനയനം കണ്ഠാഭരണേ സ്പഷ്ടമുക്തം.

അ—ഈ ദൃക്ചന്ദ്രാനയനം കണ്ഠാഭരണത്തിൽ സ്പഷ്ടമാകുംവണ്ണം ഉക്തമാകുന്നു.

സാ—ദൃക്ചന്ദ്രനാക്കുവാനുള്ള ക്രിയ കണ്ഠാഭരണമെന്ന ഗ്രന്ഥത്തിൽ പരിസ്ഫുടമായവിധം പറഞ്ഞിട്ടുണ്ട്. അതിനെ താഴെ എഴുതുന്നു.

കോളംബോ സ്വകലാന്തരൈരയനയുക്തൽക്കാലസൂര്യോത്ഭവൈഃ
സൌമ്യഘ്നപ്രിയഭാജിതൈരഹിതയുഗ് ഭാസപൽഭുജാഃകോടിതഃ
സംയുക്തഃ ശിവകേന വാക്യഭിദയാ നിഘ്നോ ധനേശൈർഹൃതോ
ലിപ്ത്യായാം ഖലു യോജിതഃ പരഹിതഗ്ലൗഃ സ ദൃക്ചന്ദ്രമാഃ-ഇതി.

അ—അയനയുക്തൽക്കാലസൂര്യോത്ഭവങ്ങളായി സൌമ്യഘ്നപ്രിയഭാജിതങ്ങളായ അസ്വകലാന്തരങ്ങളോടു ഭാസപൽഭുജാകോടിഹേതുവായി രഹിതയുക്തായി ശിവകത്തോടു സംയുക്തമായി വാക്യഭിദകൊണ്ടു നിഘ്നമായി ധനേശങ്ങളെക്കൊണ്ടു ഹൃതമായ കോളംബം പരഹിതഗ്ലാവിൻെറലിപ്തിയിൽ യോജ്യമാകുന്നതനെ. അതു് ദൃക്ചന്ദ്രമസ്സാകുന്നു.

സാ—തൽസമയത്തെ സൂര്യസ്ഫുടത്തിൽ ദൃക്കിലെ അയനചലനം കൂട്ടി പ്രാണകലാന്തരാദ്യാവുകൊള്ളണം. അതിനെ കൊല്ലവർഷത്തിൽ സംസ്കരിക്കണം, അയനം കൂടിയ സൂര്യൻ മേടം ഇടവം മിഥുനം തുലാം വൃശ്ചികം ധനസ്സ് ഈ ഭുജകളിലാണെങ്കിൽ കളയുകയും കർക്കടകം ചിങ്ങം കന്നി മകരം കുംഭം മീനം ഈ കോടികളിലാണെങ്കിൽ കൂട്ടുകയും വേണം. ഇങ്ങനെ സംസ്കരിച്ചുവച്ച കൊല്ലവഷത്തിൽ ൧൮൭-കൂടി കൂട്ടണം. പിന്നീട് ഇഷ്ടവാക്യത്തിൽനിന്നു തലേനാളത്തെ വാക്യത്തെ വാങ്ങിയാൽ ശേഷിക്കുന്നതുകൊണ്ടു പെരുക്കി ധനേശ (൮൧൯)-നെക്കൊണ്ട് ഹരിച്ചുകിട്ടുന്ന ഫലം ഇലികളും. അതിനെ പരഹിതചന്ദ്രൻെറ ഇലിയിൽ കൂട്ടണം. അപ്പോരം അതു് ദൃക്കിലെ ചന്ദ്രസ്ഫുടമാകും. ഇങ്ങിനെ കണ്ഠാഭരണവചനം.

മാന്ദികാലായനാഡ്യാർക്കചരജ്യാം വിഭജേൽ ത്രിഭിഃ
ലബ്ധാ വിനാഡികാസ്താഭിർ ഹത്വാ മാന്ദിഘടീഃ പൃഥക്. ൮൨
ഹരേന്നീലൈർവിഘടികാ ലബ്ധം സ്വർണ്ണം യഥാക്രമം
മാന്ദിനാഡ്യാം സായനാർക്കേ മേഷജൂകാദിസംസ്ഥിതേ. ൮൩
മാന്ദിനാഡ്യസ്തദാ സ്പഷ്ടാസ്താഭിസ്തു ഗുളികസ്ഫുടം
ആനേതവ്യം യഥാ ലഗ്നം നാഡ്യാ ദിവസയാതയാ. ൮൪

അ—മാന്ദകാലായനാഡ്യാർക്കചരജ്യയെ മൂന്നുകൊണ്ടു വിഭജിക്കണം. ലബ്ധങ്ങളും വിനാഡികളാകുന്നു. വേറെ വേറെ മാന്ദിഘടികളെവച്ച് അതുകൊണ്ടു ഹരിച്ചു

നിലങ്ങളെക്കൊണ്ടു ഹരിക്കണം. ലബ്ധം വിഘടികകളാകുന്നു. അതു് സായനാൎക്കൻ മേഷജൂകാദിസംസ്ഥിതനായിരിക്കുമ്പോൾ മാന്ദിനാഡിയിൽ സ്വൎണ്ണകളാകുന്നു. അപ്പോൾ മാന്ദിനാഡികൾ സ്പഷ്ടകളായി ഭവിക്കും. ദിവസയാതയായ നാഡികൊണ്ടു ലഗ്നം എപ്രകാരമോ അപ്രകാരം അതുകൊണ്ടു ഗുളികസ്ഫുടം ആനേതവ്യമാകുന്നു.

സാ—ലഗ്നത്തേയും ചന്ദ്രനേയും വരുത്തി കഴിഞ്ഞുവല്ലോ. ഇനി ഗുളികനെ വരുത്തുവാനുള്ള ക്രിയ പറയുന്നു. ഉദയകാലത്തെ സൂൎയ്യസ്ഫുടം വരുത്തി ദൃക്കിലെ അയനവും ഗുളികനാഴികയുംകൂട്ടി ചരജ്യാവുകൊണ്ടു് മൂന്നിൽ ഹരിച്ചാൽ പകലും രാത്രിയുമുള്ള കൂടുതൽ കുറവിന്റെ വിനാഴികകൾ കിട്ടും. അന്നത്തെ ഗുളികനാഴിക പ്രത്യേകം വച്ചു ഈ വിനാഴികകൊണ്ടു പെരുക്കി മുപ്പതുകൊണ്ടു് ഹരിച്ചാൽ കിട്ടുന്ന ഫലം വേറൊരിടത്തിരിക്കുന്ന ഗുളികനാഴികയിൽ അയനംകൂട്ടിയ ആദിത്യൻ മേഷാദിയിലാണെങ്കിൽ കൂട്ടുകയും തുലാദിയിലാണെങ്കിൽ കളയുകയും വേണം. അപ്പോൾ അന്നത്തെ ഗുളികനാഴിക സൂക്ഷ്മമായി കിട്ടും. അതായതു് ഇത്ര നാഴികയും ഇത്ര വിനാഴികയും ചെന്നപ്പോഴാണ് ഗുളികോദയം എന്നു് അറിയാം.

പുലർച്ചനാഴികവിനാഴികകളെക്കൊണ്ടു് ലഗ്നസ്ഫുടം വരുത്തുവാൻ മുൻപേ പറഞ്ഞുവല്ലോ. അതുപോലെ ഗുളികോദയനാഴികവിനാഴികകളെക്കൊണ്ടു് ഗുളികസ്ഫുടത്തേയും വരുത്തിക്കൊള്ളണം.

ഏവം ലഗ്നം വിധും മാന്ദിം ആനീയ വിലിഖേൽ പൃഥക്
തേഷാം ത്രയാണാം സംയോഗസ്ത്രിസ്ഫുടം വിലിഖേച്ച തൽ.

അ—ഇപ്രകാരം ലഗ്നത്തേയും വിധുവിനേയും മാന്ദിയേയും ആനയിച്ചു വെവ്വേറെ വിലേഖനം ചെയ്യണം. ആ മൂന്നുകളുടേയും സംയോഗം ത്രിസ്ഫുടമാകുന്നു. അതിനേയും വിലേഖനം ചെയ്യണം.

സാ—മേൽപറഞ്ഞവണ്ണം ലഗ്നസ്ഫുടത്തേയും ചന്ദ്രസ്ഫുടത്തേയും ഗുളികസ്ഫുടത്തേയും ഗണിച്ചുവരുത്തി വേറേ വേറേ പേരിട്ടു എഴുതിക്കൊള്ളണം. ഈ മൂന്നു സ്ഫുടത്തേയും ഒരുമിച്ചു ചേൎക്കുന്നതു് ത്രിസ്ഫുടമാകുന്നു. അതിനേയും പേരിട്ടു എഴുതി സൂക്ഷിച്ചുകൊള്ളുക.

ലഗ്നേന്ദൂ മാനദാനാഭ്യാം ഹത്വാ മാന്ദിം ക്ഷിപേദ്ദ്വയോഃ
പ്രാണദേഹൌ ക്രമാൽ സ്യാതാം പുനൎമ്മാന്ദിഃ സുതാഡിതഃ. ൧൯
ഭാനുയുക്തോ ഭവേന്മൃത്യുർവിലിഖേൽ ത്രീനിമാനപി.

അ—ലഗ്നേന്ദുക്കളെ മാനദാനങ്ങൾകൊണ്ടു് ഹനിച്ചു് രണ്ടിലും മാന്ദിയെ ക്ഷേപിക്കണം. അതുകൾ ക്രമേണ പ്രാണദേഹങ്ങളായി ഭവിക്കും. പിന്നെ സുതാഡിതനായി ഭാനുയുക്തനായ മാന്ദി മൃത്യുവായി ഭവിക്കും. ഈ മൂന്നുകളേയും വിലേഖനം ചെയ്യണം.

സാ—പിന്നീടു ലഗ്നസ്ഫുടംവച്ചു് മാനം (൫)കൊണ്ടു് പെരുക്കി അതിൽ ഗുളികസ്ഫുടംകൂടി കൂട്ടിയാൽ പ്രാണസ്ഫുടം ആകും. ചന്ദ്രസ്ഫുടംവച്ചു ദാനം (൮) കൊണ്ടു പെരുക്കി ഗുളികസ്ഫുടം ചേൎത്താൽ അതു ദേഹസ്ഫുടമാകുന്നു. പിന്നീടു ഗുളികസ്ഫുടത്തെ സു (൭) കൊണ്ടു പെരുക്കി സൂൎയ്യസ്ഫുടം കൂട്ടുമ്പോൾ അതു് മൃത്യുസ്ഫുടമാകും. ഈ സ്ഫുടങ്ങൾ മൂന്നിനേയും പേരിട്ടെഴുതി സൂക്ഷിച്ചുകൊള്ളുക.

പ്രശ്നകാലഗതാ നാഡീ നിരയഘ്നാ വിഭാജയേൽ
ദിവസസ്യ പ്രമാണേന ലബ്ധം രാശ്യാദികം ഫലം. ൨൦
തൽക്കാലാൎക്കേ ക്ഷിപേദൎക്കഃ സ്ഥിരരാശിഗതോ യദി
ചേത്തുഷ്ടം ത്യജേച്ചാസ്മാൽ ദ്വന്ദ്വഗോ യദി യോജയേൽ
ത്യാഗയോഗൌ ചരേ ന സ്തഃ പ്രാണാഖ്യം വിലിഖേച്ച തൽ.

അ—പ്രശ്നകാലഗതകളായി നിരയഘ്നകളായ നാഡികളെ ദിവസത്തിന്റെ പ്രമാണംകൊണ്ടു വിഭജിക്കണം. ലബ്ധമായി രാശ്യാദികമായ ഫലത്തെ തൽക്കാലാൎക്കനിൽ ക്ഷേപിക്കണം. അൎക്കൻ സ്ഥിരരാശിഗതനായി ഭവിക്കുന്നുവെങ്കിൽ ഇതിങ്കൽനി

നാ ചെയ്യുന്നതെ ത്യജിക്കണം. ദോഷപ്രദനായി ഭവിക്കുന്നവെങ്കിൽ യോജിപ്പിക്കണം. ത്യാജ്യയോഗങ്ങളും ചരത്തിൽ ഭവിക്കുന്നില്ല. പ്രാണാപ്തിക്കായി അതിനേയും വിലേഖനം ചെയ്യണം.

സാ—പുലൎച്ചനാഴികയും വിനാഴികയുംവെച്ച് നിരയം (൧൨൦) കൊണ്ടു പെരുക്കി വിനാഴികയെ അറുപതിൽ കയററി നാഴികയെ മുൻപേ ഗണിച്ചുവരുത്തിയിട്ടുള്ള പകൽ പ്രമാണംകൊണ്ട് ഹരിക്കുക. കിട്ടുന്നതു രാശിയാകുന്നു. ശേഷത്തെ മുപ്പതിൽ പെരുക്കി ഹരിച്ചാൽ കിട്ടുന്നതു തീയതി. അതിന്റെ ശേഷത്തെ അറുപതിൽ പെരുക്കി മേൽപ്രകാരം ഹരിച്ചാൽ കിട്ടുന്നതു് ഇലി. ഇതും ഒരു സ്ഫുടമായല്ലോ. ഇതിനെ തല്ക്കാലസൂൎയ്യസ്ഫുടംവച്ചു അതിൽ കൂട്ടുകയാണ വേണ്ടതു്. സൂൎയ്യസ്ഫുടം സ്ഥിരരാശിയിലായാൽ ഈ സ്ഫുടത്തിൽനിന്നു നാലുരാശി ഉപേക്ഷിക്കണം. ആ സൂൎയ്യസ്ഫുടം ഉഭയരാശിയിലായാൽ നാലുരാശികൂടി കൂട്ടണം. ചരരാശിയിലാണെങ്കിൽ കൂട്ടുകയും കുറയ്ക്കുകയും വേണ്ട. ഈ യോഗംകൊണ്ടുണ്ടായതും പ്രാണസ്ഫുടമാകുന്നു. ഇതും പേരിട്ടെഴുതിക്കൊള്ളുക.

യാതാ നാഡീസ്തിലഘ്നാ വിഭജ്യ ദിനമാനേന രാശ്യാദി ലബ്ധം
സൂൎയ്യാൎദ്ധച്ഛേന്ദുവാരേഷ്വജമുഖചരഭാന്തേഷു സൂക്ഷ്മതൊൎക്കിവാരേ
വീണാദിഭാന്തമധ്യേഷ്വപി ധനമുദിതം മൃത്യുലബ്ധ്യൈ വിജഹ്യാൽ
സ്ഥാനേഭ്യശ്ചോദിതേഭ്യസ്ത്വിദമപി ഭവേൽ കാല ഏതേന ലിഖേച്ച.

അ—ദിനമാനംകൊണ്ടു യാതകളായി തിലഘ്നകളായ നാഡികളെ വിഭജിക്കണം. ലബ്ധമായ രാശ്യാദി സൂൎയ്യാൎദ്ധച്ഛേന്ദുവാരങ്ങളിൽ അജമുഖചരഭാന്തങ്ങളിലും അസൂക്ഷ്മതൊൎക്കിവാരത്തിൽ വീണാദിഭാന്തമദ്ധ്യങ്ങളിലും മൃത്യുലബ്ധിക്കായി ധനമെന്നു ഉദിതമാകുന്നു. അതിനെ ഉദിതങ്ങളായ സ്ഥാനങ്ങളിൽനിന്നു വിജഹിക്കണം. ഇതു് കാലനായി ഭവിക്കും. ഇതിനേയും വിലേഖനം ചെയ്യണം.

സാ—കഴിഞ്ഞ ശ്ലോകംകൊണ്ടു പക്ഷാന്തരേണ പ്രാണസ്ഫുടത്തിന്റെ ക്രിയ പറഞ്ഞു. ഈ ശ്ലോകംകൊണ്ടു മൃത്യു, കാലൻ ഈ രണ്ടു സ്ഫുടങ്ങളെ വരുത്തുവാൻ പറയുന്നു.

പുലൎച്ചനാഴിക വിനാഴികകളെവെച്ചു് തിലം (൯൬) കൊണ്ടു പെരുക്കി വിനാഴികകളെ അറുപതിൽ കയററി നാഴികകളെ ദിനപ്രമാണംകൊണ്ടു ഹരിച്ചാൽ കിട്ടുന്നതു് രാശി. ശേഷത്തെ മുപ്പതിലും അറുപതിലും പെരുക്കി മേൽപ്രകാരം ഹരിച്ചു് തീയതിയും ഇലിയും ഉണ്ടാക്കിക്കൊള്ളുന്നു. ഞായറാഴ്ചദിവസമാണ് പ്രശ്നമെങ്കിൽ ഈ സ്ഫുടത്തിൽ ഒരു രാശി കൂട്ടുക. എന്നാൽ അതു് മൃത്യുസ്ഫുടമാകും. ഒരു രാശിയിൽനിന്നു് ഈ സ്ഫുടം വാങ്ങിയാൽ കാലസ്ഫുടമാകും. തിങ്കളാഴ്ചയാണെങ്കിൽ പത്തു രാശിവച്ചു അതിൽ കൂട്ടിയാൽ മൃത്യുസ്ഫുടവും വാങ്ങിയാൽ കാലസ്ഫുടവുമാകും. ചൊവ്വാഴ്ചയാണെങ്കിൽ ഇതുപോലെ രണ്ടു രാശിയും പതിനഞ്ചു തീയതിയുംവച്ചു വാങ്ങുന്നതു് മൃത്യുവും കൂട്ടുന്നതു് കാലനുമാണ്. ബുധനാഴ്ചയാണെങ്കിൽ അഞ്ചുരാശിയും പതിനഞ്ചു തീയതിയും വയ്ക്കുക. വ്യാഴാഴ്ചയാണെങ്കിൽ നാലുരാശിയും, വെള്ളിയാഴ്ചയാണെങ്കിൽ ഏഴ രാശിയും ശനിയാഴ്ചയാണെങ്കിൽ ൩ രാശിയും പതിനഞ്ചുതീയതിയുംവച്ചു മുൻപറഞ്ഞ സ്ഫുടത്തെ കൂട്ടിയാൽ മൃത്യുസ്ഫുടവും കളഞ്ഞാൽ കാലസ്ഫുടവുമാണ്. ഇതുകളേയും പേരിട്ടെഴുതിക്കൊള്ളുക. ഈ കാലമൃത്യുക്കളുടെ ഫലം പതിനാറാം അദ്ധ്യായത്തിൽ പറയപ്പെടും.

സാൎദ്ധനാഡീദ്വിതയേന ഗച്ഛതിവ്യാരഭ്യ സൂൎയ്യോദയതോ ദിനേശഃ
ചാപാദിലോമാദനുലോമഗാമീ ഭാനോരമുഷ്യാസ്തഗതഃ ശശാങ്കഃ

മാൎഗ്ഗമൃഗമൃഗാരാതികൎക്കിമേഷാളിയുഗ്മകഭേ
കൎക്കികുംഭൈണയുഗ്മകോദണ്ഡമേഷേഷു പ്രതിലോമതഃ. ൨൭

ചരത്യൎക്കോദയാൽ സാൎദ്ധനാഡീദ്വിതയതോऽന്വഹം
ലിഖേദേതാനപീന്ദ്വാദിമാൎഗ്ഗചക്രമിദം സ്മൃതം. ൨൭

അ—ദിനേശൻ സൂൎയ്യോദയത്തിൽനിന്നു തുടങ്ങി സാൎദ്ധമായ നാഡീദ്വിതയം കൊണ്ടു ചാപത്തിൽനിന്നു വിലോമത്തെആശ്രയിച്ചു് അനുലോമഗാമിയായി ഗമിക്കുന്നു.

ശശാങ്കൻ ഈ ഭാനുവിന്റെ അസ്തഗതനാകുന്നു. രാഹു അർക്കോദയത്തിൽനിന്നു തുടങ്ങി സാർദ്ധനാഡീപ്രചിതയംകൊണ്ട് മൃഗമൃഗാരാതി കർക്കിമേഷാളിജൂകഭത്തിലും കർക്കടംഭൈണജൂകോക്ഷമേഷങ്ങളിലും പ്രതിലോമംകൊണ്ട് അഹസ്സന്തരം ചരിക്കുന്നു. ഇതുകളേയും ഫലനിരൂപണം ചെയ്യണം. ഇതു ഇന്ദുരാഹുചക്രമെന്ന് സ്മൃതമാകുന്നു.

സാ—സൂര്യോദയംമുതൽ രണ്ടരനാഴികവീതം സൂര്യൻ ഓരോ രാശിയിൽ സഞ്ചരിക്കുന്നു. ധനുരാശിമുതൽ വൃശ്ചികം തുലാം എന്നിങ്ങനെ പുറകോട്ട പന്ത്രണ്ട രാശികളിലും സഞ്ചരിക്കുന്നു. സഞ്ചരിക്കുന്ന രാശിയിൽ മേല്പോട്ടുതന്നെയാണ് സഞ്ചാരം. രാശിയുടെ ആരംഭംമുതൽ അവസാനംവരെയെന്നു സാരം. ഈ സൂര്യൻ നിൽക്കുന്ന രാശിയുടെ ഏഴാമത്തെ രാശിയിലാണ് ചന്ദ്രന്റെ സ്ഥിതി. രാഹു മകരം ചിങ്ങം കർക്കടകം മേടം വൃശ്ചികം തുലാം കർക്കടകം കുംഭം മകരം തുലാം ഇടവം മേടം ഇങ്ങനെ ഈ പന്ത്രണ്ട രാശികളിൽ രണ്ടര രണ്ടര നാഴികകൊണ്ട് വിപരീതമായി സഞ്ചരിക്കും. ആദ്യത്തെ രണ്ടരനാഴിക മകരത്തിന്റെ അവസാനം മുതൽ ആദ്യത്തിൽ എത്തി പിന്നത്തെ രണ്ടര നാഴിക തുടങ്ങുമ്പോൾ ചിങ്ങത്തിന്റെ അവസാനത്തിൽവന്നു പിന്നെ രണ്ടരനാഴികകൊണ്ട ചിങ്ങത്തിന്റെ ആദ്യത്തിൽ എത്തും. ഇവരുടെ സ്ഫുടം വരുത്തേണ്ടരീതി പറയാം.

പുലർച്ചനാഴികയും വിനാഴികയുംവച്ച് നാഴികയെ ഇറക്കി വിനാഴികയാക്കണം. ഈ വിനാഴികകളെ ആമയം (൧൫൦) കൊണ്ട് ഹരിച്ചാൽ കിട്ടുന്നതു രാശി ശേഷം മുപ്പതിലും അറുപതിലും പെരുക്കി ആമയംകൊണ്ട് ഹരിച്ച് തീയതിയും ഇലിയും ഉണ്ടാക്കിക്കൊള്ളണം. ഈ സ്ഫുടത്തെ വേറെ സൂക്ഷിച്ചുകൊള്ളുക പിന്നെ എട്ടു രാശിവച്ചു അതിൽ മുൻപറഞ്ഞ സ്ഫുടത്തിന്റെ രാശി കളഞ്ഞു തീയതിയും ഇലിയും അതിൽ കൂട്ടുക. അതു സൂര്യസ്ഫുടമാണ്. ഈ സൂര്യസ്ഫുടത്തിൽ ആറുരാശി കൂട്ടുമ്പോൾ ചന്ദ്രസ്ഫുടമാകും. ആമയംകൊണ്ട് ഹരിച്ചുവരുത്തിയ സ്ഫുടത്തിൽ എത്ര രാശിയുണ്ടോ മുൻപറഞ്ഞ ക്രമമനുസരിച്ച് പിന്നത്തെ രാശിയുടെ അവസാനത്തെ വയ്ക്കണം. അതായത് ഒരു രാശി കഴിഞ്ഞു എങ്കിൽ ചിങ്ങത്തിന്റെ അന്ത്യമായ അഞ്ചുരാശി വയ്ക്കണം. രണ്ടുരാശി കഴിഞ്ഞാൽ കർക്കടകരാശ്യന്തമായ നാലുരാശി വയ്ക്കണം. അതിൽനിന്ന് ആമയംകൊണ്ട് ഹരിച്ചുകിട്ടിയ സ്ഫുടത്തിന്റെ തീയതിയും ഇലിയും വാങ്ങണം. ഇതു രാഹുസ്ഫുടമാകുന്നു. ഈ മൂന്നിനേയും പേരിട്ടെഴുതുക. ഇതുകളെ ഇന്ദുരാഹുചക്രമെന്നു പറയുന്നു.

വാ—ഏതൈഃ ഫലം ഉപരിഷ്ടാദഷ്ടമാദ്ധ്യായേ വക്ഷ്യതേ.

അ—ഇതുകൊണ്ടുള്ള ഫലം ഉപരിയിൽ അഷ്ടമാദ്ധ്യായത്തിൽ വചിക്കപ്പെടും.

സാ—ഈ പറയപ്പെട്ട ഇന്ദുരാഹുചക്രത്തെക്കൊണ്ടുള്ള ഫലം എട്ടാം അദ്ധ്യായത്തിൽ പറയും.

ഗുളികേന്ദുതീക്ഷ്ണമഹസാം ക്രമാന്നിജോദയനവാംശരാശിഗതേഃ
പ്രതിഗ്രഹചാരോ ജ്ഞേയോ നവതിപ്രാണൈസ്തു വാമതോ ഗുളികഃ
സേന്ദുഃ സോക്യുതോ മൃത്യുകരോ ഭയദഃ സേന്ദുശ്ച മൃത്യുചക്രമിദം. ൨൭

അ—ഗുളികേന്ദുതീക്ഷ്ണമഹസ്സുകൾക്കും ക്രമേണ നിജോദയനവാംശരാശിഗതിയിൽനിന്നു നവതിപ്രാണങ്ങൾകൊണ്ട പ്രതിഗ്രഹചാരം ജ്ഞേയമാകുന്നു. ഗുളികനാകട്ടെ വാമംകൊണ്ടു ചരം ജ്ഞേയമാകുന്നു. അക്യുതനായ അവൻ മൃത്യുകരനും സേന്ദുവായ അവൻ ഭയദനമാകുന്നു.

സാ—ആദിത്യനും ചന്ദ്രനും ഗുളികനും തന്റെ തന്റെ നവാംശകരാശി തുടങ്ങി ൧൫ വിനാഴികവീതം ഓരോ രാശികളിൽ സഞ്ചരിക്കും. അവയിൽ സൂര്യനും ചന്ദ്രനും ക്രമപ്രകാരം മേൽപെട്ടും ഗുളികൻ കീഴ്പ്പെട്ടും ആണു സഞ്ചരിക്കുന്നതു്. മേൽപറഞ്ഞ സ്ഫുടങ്ങളെ ഒൻപതിൽ പെരുക്കി കരകയററി രാശി പന്ത്രണ്ട കളയാനുണ്ടെങ്കിൽ കളയുമ്പോൾ നവാംശകസ്ഫുടമായി. പിന്നെ പുലർച്ചനാഴിക വിനാഴികവച്ചു നാഴികയെ വിനാഴികയാക്കി പതിനഞ്ചുകൊണ്ടു് ഹരിക്കണം. ഹരണഫലം രാശിയാണ്. മുപ്പതിലും അറുപതിലും പെരുക്കി മേൽപ്രകാരം ഹരിച്ചു തീയതിയും ഇലിയും വച്ചുകൊള്ളുക. ഈ സ്ഫുടത്തെ സൂര്യചന്ദ്രന്മാരുടെ അംശകസ്ഫുടങ്ങളോടു പ്രത്യേകം കൂട്ടുക. ഗുളികന്റെ നവാംശകസ്ഫുടത്തിൽനിന്നു കളയുക. ഇതിനു മൃത്യുചക്രമെന്നു പറയപ്പെടുന്നു.

മൃത്യുചക്രപ്രകാരമുണ്ടാകുന്ന ഗുളികൻ ഇതിലെ ആദിത്യനോടു ചേരുന്നുവെങ്കിൽ മരണവും ഇതിലെ ചന്ദ്രനോടു ചേരുന്നുവെങ്കിൽ ഭയവും ഫലമാകുന്നു. ഇവരെയും വേറിട്ടു എഴുതിക്കൊള്ളുക.

അൎക്കേന്ദുപാതാരൂഢോദയഭാംശേശാഃ സ്പഷ്ടഗണിതശാസ്ത്രേണ
ദൃക്തുല്യനാനേയാ ഗ്രഹാശ്ച സൎവ്വേ തഥൈവാന്യേ. ൨൮

അ— അൎക്കേന്ദുപാതാരൂഢോദയഭാംശേശന്മാരും അപ്രകാരം അന്യന്മാരും സൎവ്വന്മാരുമായ ഗ്രഹങ്ങളും ദൃക്തുല്യമായ സ്പഷ്ടഗണിതശാസ്ത്രംകൊണ്ടു് ആനേയന്മാരാകുന്നു.

സാ—സൂൎയ്യൻ ചന്ദ്രൻ ആരൂഢം ഉദയം ഈ നാലു സ്ഫുടങ്ങളുടേയും അംശകനാഥന്മാരുടേയും അധിപന്മാരേയും എന്നല്ല സകല ഗ്രഹങ്ങളേയും അനുഭവത്തിനൊത്ത ശാസ്ത്രവചനംകൊണ്ടു് സൂക്ഷ്മമായി ഗണിച്ചുവരുത്തണം. പരഹിതം ഇക്കാലത്തു ശരിയാകുന്നില്ല. അതുകൊണ്ടു് ദൃക്സിദ്ധപ്രകാരം ഗണിച്ചുകൊള്ളണം.

വാ—അത്ര ശാസ്ത്രാന്തരം.

അ—ഇവിടെ ശാസ്ത്രാന്തരവും ഭവിക്കുന്നു.

സാ—ഗ്രഹങ്ങളേയും മററും ഗണിക്കേണ്ടതു് അനുഭവമുള്ള (രാശിക്കാലത്തെക്ക ശരിപ്പെടുന്ന) ശാസ്ത്രംകൊണ്ടു വേണ്ടതാണു്. ഇതിനു ശാസ്ത്രവചനമുണ്ടു്. അതു താഴെ എഴുതുന്നു.

യോഗേ ഗ്രഹാണാം ഗ്രഹണേഽൎക്കസോമയോർ-
മൌഢ്യേ തഥാ വക്രഗതൌ ച പഞ്ചസു
ദൃഷ്ടാനുരൂപം കരണം യദാനയഹം
തേന ഗ്രഹേന്ദ്രാൻ ഗണയേൽ ത്രിവാരം. ൨൯

അ—ഗ്രഹങ്ങളുടെ യോഗവും അൎക്കസോമന്മാരുടെ ഗ്രഹണവും അപ്രകാരം മൌഢ്യവും വക്രഗതിയും ഇങ്ങിനെ അഞ്ചുകളിൽ അനാസ്സതാരം ദൃഷ്ടാനുരൂപമായ കരണം യാതൊന്നോ അതുകൊണ്ടു ഗ്രഹേന്ദ്രന്മാരെ ത്രിവാരമാകുംവണ്ണം ഗണിക്കണം.

സാ—പരസ്പരം ഗ്രഹങ്ങൾ ചേരുന്നതു്, സൂൎയ്യഗ്രഹണം, ചന്ദ്രഗ്രഹണം, മൌഢ്യം വക്രഗതി ഇപ്പറഞ്ഞ അഞ്ചു ഗണിതരീതിയും ഏതൊരു ശാസ്ത്രമനുസരിച്ചു ഗണിച്ചാൽ ശരിപ്പെട്ടുവരുമോ ആ ശാസ്ത്രമനുസരിച്ചു് ഓരോന്നിനേയും മുമ്മൂന്നുപ്രാവശ്യം ഗണിച്ചു സൂക്ഷ്മപ്പെടുത്തിക്കൊള്ളണം.

യദാ യശ്ചൈവ സിദ്ധാന്തോ ഗണിതേ ദൃക്സമോ ഭവേൽ
തദാ തേനൈവ സംസാദ്ധ്യം ജാതകം ഗണയേദ് ബുധഃ. ൩൦

അ—യാതൊരുകാലത്തു യാതൊരു സിദ്ധാന്തം ഗണിതത്തിൽ ദൃക്സമമായി ഭവിക്കും. അപ്പോൾ അതുകൊണ്ടുതന്നെ സംസാദ്ധ്യമായ ജാതകത്തെ ബുധൻ ഗണിക്കണം.

സാ—മുൻപറഞ്ഞ പഞ്ചസിദ്ധാന്തങ്ങളിൽ ഏതു സിദ്ധാന്തമാണോ അക്കാലത്തു പ്രത്യക്ഷമായി കാണുന്നതു്, ആ സിദ്ധാന്തപ്രകാരം വേണം വഴിപോലെ ഫലം അറിയേണ്ട ജാതകത്തെ ഗണിക്കുവാൻ. ഫലം ശരിയായി പറയേണ്ട പ്രശ്നത്തിനും ഇപ്രകാരം ഗണിക്കണമെന്നു സിദ്ധമാകുമല്ലോ.

ലഗ്നസ്ഫുടസ്യ ഭം ത്യക്ത്വാ കലാഭാഗാംശ്ച നിക്ഷിപേൽ
ആരൂഢഭേ സ്ഫുടാവാപ്ത്യാ അമുഷ്യ വിലിഖേച്ച തൽ. ൩൧

അ—ലഗ്നസ്ഫുടത്തിന്റെ ഭത്തെ ത്യജിച്ചിട്ടു കലകളേയും ഭാഗങ്ങളേയും ആരൂഢഭത്തിൽ നിക്ഷേപിക്കണം. ഇതു് ഇതിന്റെ സ്ഫുടാവാപ്തിക്കായി ഭവിക്കും. അതിനേയും വിലേഖനം ചെയ്യണം.

സാ—ആരൂഢസ്ഫുടത്തിന്റെ നവാംശകനാഥനെ അറിയണമെന്നു മുൻപേ പറഞ്ഞുവല്ലോ. ആരൂഢത്തിനു് സ്ഫുടം ഇല്ലാതെ അംശകമറിവാൻ സാധിക്കയില്ല. അ

ളുകൊണ്ടു ആരൂഢസ്ഫുടം വരുത്താൻ പറയുന്നു. ലഗ്നസ്ഫുടംവച്ചു് രാശികളഞ്ഞു് ആരൂഢരാശി എത്രയാണോ കഴിഞ്ഞിട്ടുള്ളതു് അത്രയും രാശി, രാശികളഞ്ഞുവച്ചിരിക്കുന്ന ലഗ്നസ്ഫുടത്തിന്റെ രാശിസ്ഥാനത്തു കൂട്ടിയാൽ അതു് ആരൂഢസ്ഫുടമാകും. കക്കിടകം ആരൂഢമാകിൽ കഴിഞ്ഞ രാശിയായ മിഥുനം മൂന്നു രാശി ലഗ്നസ്ഫുടത്തിലെ രാശികളഞ്ഞു് ആ സ്ഥാനത്തു ചേർത്തുകൊള്ളുക. ഇങ്ങിനെ മററുള്ളടത്തും കണ്ടുകൊൾക. ഈ ആരൂഢസ്ഫുടത്തെയും പേരിട്ടെഴുതി സൂക്ഷിച്ചുകൊള്ളുക. ഈ സ്ഫുടങ്ങളെക്കൊണ്ടു ഫലം പറയേണ്ട ക്രമം മേൽ വിവരിക്കപ്പെടും.

ഇതി പ്രശ്നമാർഗ്ഗേ പഞ്ചമോദ്ധ്യായഃ.

ഇങ്ങനെ പ്രശ്നമാർഗ്ഗം അഞ്ചാം അദ്ധ്യായം അവസാനിച്ചു.

---

## അഥ ഷഷ്ഠാദ്ധ്യായപ്രാരംഭഃ.

വാ—അഥ സൂത്രാണി നിരൂപ്യന്തേ.

അ—അനന്തരം സൂത്രങ്ങൾ നിരൂപിക്കപ്പെടുന്നു.

സാ—ലഗ്നം ചന്ദ്രൻ ഗുളികൻ മുതലായവകളുടെ സ്ഫുടക്രിയ പറഞ്ഞുവല്ലൊ. ഇനി ഈ അദ്ധ്യായത്തിൽ മുൻപെ സൂത്രങ്ങളെക്കൊണ്ടു് ഫലനിരൂപണം ചെയ്യുന്നതിനെ വിവരിക്കുന്നു.

ആരൂഢോദയലഗ്നാഭ്യാം സൂത്രം സാമാന്യസംജ്ഞിതം
തദീശാഭ്യാന്തു യച്ചിന്ത്യം തൽ സ്യാദധിപസംജ്ഞിതം. ൧

അ—യാതൊരു സൂത്രം ആരൂഢോദയലഗ്നങ്ങൾകൊണ്ടു് ചിന്ത്യമായി ഭവിക്കുന്നു. അതു് സാമാന്യസംജ്ഞിതമാകുന്നു. തദീശന്മാരെക്കൊണ്ടു് യാതൊരു സൂത്രം ചിന്ത്യമായി ഭവിക്കുന്നു. അതു് അധിപസംജ്ഞിതമായി ഭവിക്കും.

സാ—ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടും വിചാരിക്കപ്പെടുന്നതു് സാമാന്യസൂത്രമാണ്. ആരൂഢത്തിന്റെയും ലഗ്നത്തിന്റെയും അധിപന്മാരെക്കൊണ്ടു് ചിന്തിക്കുന്നതു അധിപതിസൂത്രമാകുന്നു. ചിന്തിക്കേണ്ട ക്രമം അടുത്തുതന്നെ പറയപ്പെടും.

ലഗ്നാംശാരൂഢരാശിഭ്യാം സൂത്രമംശകസംജ്ഞിതം
ലഗ്നാദ്ധ്യുച്ചകോഡുഭ്യാം ചിന്ത്യം നക്ഷത്രസംജ്ഞിതം. ൨

അ—ലഗ്നാംശാരൂഢരാശികൾകൊണ്ടു് അംശകസംജ്ഞിതമായിരിക്കുന്ന സൂത്രവും ലഗ്നോഡുപൃച്ഛകോഡുക്കൾകൊണ്ടു് നക്ഷത്രസംജ്ഞിതമായ സൂത്രവും ചിന്ത്യമാകുന്നു.

സാ—അംശകസൂത്രം ഉദയലഗ്നത്തിന്റെ അംശകവും ആരൂഢരാശിയുംകൊണ്ടു് വിചാരിക്കേണ്ടതാണ്. നക്ഷത്രസൂത്രം ഉദയലഗ്നസ്ഫുടത്തിലെ നക്ഷത്രവും പ്രഷ്ടാവിന്റെ നക്ഷത്രവുംകൊണ്ടു ചിന്തിക്കേണ്ടതാണ്.

ആരൂഢതദ്ദശമതോ മഹാസൂത്രം വിചിന്തയേൽ
പൃഥ്വീ സാമാന്യസൂത്രം സ്യാദാപസ്ത്വധിപസംജ്ഞിതം. ൩
തേജസ്ത്വംശകസൂത്രം സ്യാദുഡുസൂത്രന്തു മാരുതഃ
ആകാശസ്തു മഹാസൂത്രമിത്യേതൽ സൂത്രപഞ്ചകം. ൪
പ്രാധാന്യേന വിചിന്ത്യം സ്യാൽ പഞ്ചഭൂതാത്മകത്വതഃ. ൫

അ—ആരൂഢതദ്ദശമങ്ങൾകൊണ്ടു മഹാസൂത്രത്തെ വിചിന്തിക്കണം, സാമാന്യസൂ

പൃ

ത്രം വൃഥചിയായും അധിപസംജ്ഞിതമായ സൂത്രം അപ്പുകളായും അംശകസൂത്രം തേജസ്സായും ഉഡുസൂത്രമാകട്ടെ മാരുതനായും മഹാസൂത്രമാകട്ടെ ആകാശമായും ഭവിക്കും. ഇപ്രകാരം ഈ സൂത്രപഞ്ചകം പഞ്ചഭൂതാത്മകത്വം ഹേതുവായിട്ട് പ്രാധാന്യേന വിചിന്ത്യമായി ഭവിക്കും.

സാ—ആരൂഢംകൊണ്ടും അതിന്റെ പത്താമടംകൊണ്ടുമാണ് മഹാസൂത്രത്തെ ചിന്തിക്കേണ്ടതു്. ഇങ്ങിനെയാണ പഞ്ചസൂത്രങ്ങളെ വിചാരിക്കേണ്ടതു്. ഇവയിൽ സാമാന്യസൂത്രം വൃഥചീഭൂതവും അധിപസൂത്രം ജലഭൂതവും അംശകസൂത്രം അഗ്നിഭൂതവും നക്ഷത്രസൂത്രം വായുഭൂതവും മഹാസൂത്രം ആകാശഭൂതവും ആകുന്നു.

ഈ അഞ്ചുസൂത്രങ്ങൾ വൃഥചി മുതലായ പഞ്ചഭൂതമായതുകൊണ്ടു് നിഷ്കർഷയോടുകൂടി ചിന്തിക്കേണ്ടതാണ്. പ്രശ്നം മിക്കവാറും ശരീരപ്രധാനമാണല്ലോ. ശരീരം പഞ്ചഭൂതരൂപമാണ്. അതിനാൽ പഞ്ചഭൂതാത്മകമായ ഈ സൂത്രചിന്ത ഫലാനുഭവത്തിൽ പരിപാകപങ്ങളായിരിക്കും.

> ആരൂഢോദയയോർദ്വന്ദ്വം ചരരാശിഗതം യദി
> ദ്വന്ദ്വ ഏകം സ്ഥിരേഽന്യദ്വാ ജീവസൂത്രമിതി ദ്വിധാ. ൩

അ—ആരൂഢോദയങ്ങളുടെ ദ്വന്ദ്വം ചരരാശിഗതമാകുന്നുവെങ്കിലും ഏകം ചരത്തിലും അന്യം സ്ഥിരത്തിലും ഭവിക്കുന്നുവെങ്കിലും ഇങ്ങിനെ ജീവസൂത്രം രണ്ടുവിധമാകുന്നു.

സാ—സാമാന്യസൂത്രം ചിന്തിക്കേണ്ടതു് ആരൂഢംകൊണ്ടും ഉദയംകൊണ്ടുമാണെന്നു് മുൻപേ പറഞ്ഞുവല്ലോ. ആരൂഢവും ഉദയലഗ്നവും ചരരാശിയാണെങ്കിലും അല്ലെങ്കിൽ ആരൂഢോദയങ്ങളിൽ ഒന്നു ഉദയരാശിയും മററൊന്നു സ്ഥിരരാശിയും ആയി വന്നാലും അതു ജീവസൂത്രമാകുന്നു. ഇങ്ങിനെ സാമാന്യസൂത്രത്തിലെ ജീവസൂത്രം രണ്ടു വിധമാകുന്നു.

> ആരൂഢോദയയോരേകം ചരേ സ്യാദുഭയേ പരം
> ദ്വിതയം വാ സ്ഥിരേ തദ്വൻമൃതിസൂത്രമിതി ദ്വിധാ. ൭

അ—ആരൂഢോദയങ്ങളിൽവച്ചു ഏകം ചരത്തിലും അപരം ഉദയത്തിലും ഭവിക്കമെങ്കിലും അതുപോലെ ദ്വിതയവും സ്ഥിരത്തിൽ ഭവിക്കുമെങ്കിലും ഇങ്ങിനെ മൃതിസൂത്രം രണ്ടുവിധമാകുന്നു.

സാ—ആരൂഢവും ഉദയവും സ്ഥിരരാശിയായാലും ഒന്നു ചരരാശിയും മററൊന്നു് ഉദയരാശിയായി വന്നാലും ഇങ്ങിനെ മൃതിസൂത്രവും രണ്ടുവിധമാകുന്നു.

> ചരസംസ്ഥം തയോരേകമപരം സ്ഥിരസംജ്ഞിതം
> ദ്വയം വോഭയരാശിസ്ഥം രോഗസൂത്രമപി ദ്വിധാ
> ചിന്തനേഽംശകസൂത്രസ്യാപ്യയം ന്യായോ വിചിന്ത്യതാം. ൮

അ—അതുകളിൽവച്ചു് ഒന്നു ചരസംസ്ഥമായിട്ടും അപരം സ്ഥിരസംജ്ഞിതമായിട്ടും അല്ലെങ്കിൽ രണ്ടും ഉഭയരാശിസ്ഥമായിട്ടും ഭവിക്കമെങ്കിൽ രോഗസൂത്രവും രണ്ടുവിധമാകുന്നു. അംശകസൂത്രത്തിന്റെ ചിന്തനത്തിലും ഈ ന്യായം വിചിന്തിക്കപ്പെടണം.

സാ—ആരൂഢവും ഉദയവും ഉഭയരാശിയായാലും അല്ലെങ്കിൽ അവയിൽ ഒന്നു ചരരാശിയും മററൊന്നു് സ്ഥിരരാശിയായി വന്നാലും ഇങ്ങനെ സാമാന്യസൂത്രമനുസരിച്ച രോഗസൂത്രവും രണ്ടുവിധം തന്നെയാണ്, ലഗ്നത്തിന്റെ അംശകരാശികൊണ്ടും ആരൂഢരാശികൊണ്ടും ഈ പറയപ്പെട്ട ന്യായമനുസരിച്ചു് അംശകസൂത്രത്തേയും ചിന്തിച്ചുകൊള്ളണം. ചിലർ ആരൂഢത്തിന്റേയും ലഗ്നത്തിന്റേയും അംശകംകൊണ്ടുതന്നെ അംശകസൂത്രത്തെ ചിന്തിച്ചുവരുന്നു. പ്രാചീനങ്ങളായ ഗ്രന്ഥങ്ങളിലും പ്രാചീനന്മാരായ ഗുരുക്കന്മാരിൽനിന്നും ഇതിൽ വിവരിക്കപ്പെട്ട ക്രമമനുസരിച്ചാണ് ചിന്തിച്ചുവരാറുള്ളതു്.

> ചരേ ചരസ്ഥിരദ്വന്ദ്വാ സ്ഥിരേ ദ്വന്ദ്വചരസ്ഥിരാഃ
> ദ്വന്ദ്വേ സ്ഥിരോഭയചരാ ജീവരോഗമൃതിഃ ക്രമാൽ. ൯

അ—ചരത്തിൽ ചരസ്ഥിരദ്വന്ദ്വങ്ങളും സ്ഥിരത്തിൽ ദ്വന്ദ്വചരസ്ഥിരങ്ങളും ദ്വന്ദ്വത്തിൽ സ്ഥിരോഭയചരങ്ങളും ക്രമേണ ജീവനും രോഗവും മൃതിയുമായി ഭവിക്കുന്നു.

സാ—സാമാന്യസൂത്രം വിചാരിക്കേണ്ടതു് ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടുമാണല്ലോ. അവയിൽ ഒന്നു ചരമായും മറേറതു് ചരം സ്ഥിരം ഉഭയം ഇതുകളായും വന്നാൽ ക്രമേണ ജീവസൂത്രവും രോഗസൂത്രവും മൃതിസൂത്രവുമായിത്തീരും. ഇതുപോലെ അവയിൽ ഒന്നു സ്ഥിരമാകുമ്പോൾ മറേറതു് ഉഭയം ചരം സ്ഥിരം ഇങ്ങനെ വന്നാൽ അതും ക്രമേണ ജീവസൂത്രമെന്നും രോഗസൂത്രമെന്നും മൃതിസൂത്രമെന്നും ഗ്രാഹ്യമാകുന്നു. ഇതുപോലെ അവയിൽ ഒന്നു് ഉഭയരാശി ആയിരിക്കുമ്പോൾ മറേറതു് സ്ഥിരോഭയചരങ്ങളായി വന്നാലും ക്രമേണ ജീവസൂത്രവും രോഗസൂത്രവും മൃതിസൂത്രവുമായിത്തീരുമെന്നു് അറിഞ്ഞുകൊള്ളണം.

ഈ പദ്യം ചില ഗ്രന്ഥങ്ങളിൽ മാത്രമേ കാണുന്നുള്ളു.

ആരൂഢസ്യ ച ലഗ്നസ്യ പത്യോരൈക്യേ ച സൌഹൃദേ
ജീവസൂത്രം വിജാനീയാൽ സമതേ രോഗദം ഭവേൽ. ൬൦

തയോശ്ശാത്രവഭാവേ തു സൂത്രം തു മരണപ്രദം
ഗണയേൽ ലഗ്നനക്ഷത്രാദാരഭ്യ പ്രഷ്ടൃജന്മഭം. ൬൧

ത്രിഭിസ്താം വിഭജേൽ സംഖ്യാമേകശേഷേ തു ജീവകൃൽ
ദ്വിശേഷേ രോഗദം സൂത്രം നിശ്ശേഷേ മരണപ്രദം. ൬൨

അ—ആരൂഢത്തിന്റെയും ലഗ്നത്തിന്റെയും പതികൾക്കു ഐക്യവും സൌഹൃദവും സത്തായിരിക്കുമ്പോൾ ജീവസൂത്രമെന്നു് അറിയണം. സമത്വം സത്തായിരിക്കുമ്പോൾ സൂത്രം രോഗദമായി ഭവിക്കും. അവൎക്കു ശാത്രവഭാവം സത്തായിരിക്കുമ്പോൾ സൂത്രം മരണപ്രദമായി ഭവിക്കും. ലഗ്നനക്ഷത്രത്തിൽനിന്നു ആരംഭിച്ചു് പൃഷ്ടൃജന്മഭത്തോളം ഗണിക്കണം. ആ സംഖ്യയെ മൂന്നുകൊണ്ടു് വിഭജിക്കണം. ഏകശേഷം സത്തായിരിക്കുമ്പോൾ ജീവകൃത്തായ സൂത്രവും ദ്വിശേഷം സത്തായിരിക്കുമ്പോൾ രോഗദമായിരിക്കുന്ന സൂത്രവും നിശ്ശേഷം സത്തായിരിക്കുമ്പോൾ മരണപ്രദമായ സൂത്രവും ഭവിക്കും.

സാ—ആരൂഢരാശിയുടേയും ഉദയരാശിയുടേയും അധിപൻ ഒരാളായി വന്നാലും അവർ തമ്മിൽ ബന്ധുക്കളായാലും ജീവസൂത്രമാകുന്നു. അവർ തമ്മിൽ സമന്മാരായി വന്നാൽ രോഗസൂത്രമാകുന്നു. അവർ പരസ്പരം ശത്രുക്കളായി വന്നാൽ മരണസൂത്രമാകുന്നു. ഇങ്ങിനെ അധിപസൂത്രത്തിന്റെ ജീവ, രോഗ, മരണസൂത്രങ്ങളുടെ ഭേദങ്ങൾ ഗ്രാഹ്യമാകുന്നു. ലഗ്നസ്ഫുടത്തിലെ നക്ഷത്രം മുതൽ പ്രഷ്ടാവിന്റെ ജന്മനക്ഷത്രംവരെ എണ്ണി ആ സംഖ്യയെ മൂന്നിൽ ഹരിച്ചു് ഒന്നു ശേഷിച്ചാൽ ജീവസൂത്രവും രണ്ടു ശേഷിച്ചാൽ രോഗസൂത്രവും ശേഷമില്ലാതെ വന്നാൽ മൃതിസൂത്രവും ആകുന്നു. അധിപതിസൂത്രം ചിന്തിക്കുമ്പോൾ ശത്രുമിത്രത്വം നിസർഗ്ഗേണ ഉള്ളതു വിചാരിച്ചാൽ പോരാ. "അന്യോന്യസ്യ ധനവ്യയായസഹജവ്യാപാര" ഇത്യാദി ന്യായമനുസരിച്ചു് താൽക്കാലികശത്രുമിത്രത്വാദികളേക്കൂടി ചിന്തിക്കേണ്ടതാണു്. കൂടാതെ അന്യോന്യം ബന്ധുക്കളായി വരുമ്പോൾ ജീവസൂത്രമാണല്ലോ. ഒരു ഗ്രഹം ബന്ധുവും മററെ ഗ്രഹം സമനുമായി വരുമ്പോഴും ജീവസൂത്രവും ഒരാൾക്കു ബന്ധുവും മറെറാരു ഗ്രഹത്തിനു ശത്രുവുമായി വന്നാൽ രോഗസൂത്രവുമാകുന്നു. അങ്ങോട്ടു സമനും ഇങ്ങോട്ടു ബന്ധുവുമായി വന്നാൽ ജീവസൂത്രവും അങ്ങോട്ടു സമനും ഇങ്ങോട്ടു ശത്രുവുമായി വന്നാൽ മൃത്യുസൂത്രവുമാകുന്നു. അങ്ങോട്ടു ശത്രുവായിരിക്കുമ്പോൾ, ഇങ്ങോട്ടു ബന്ധുവായാൽ രോഗവും സമനും ശത്രുവുമായാൽ മൃത്യുവും ആകുന്നു. ഈ വിഷയത്തിൽ പക്ഷാന്തരങ്ങളുണ്ടെങ്കിലും സമ്മതന്മാരായ ദൈവജ്ഞന്മാർ ഇങ്ങനെയാണു് ചിന്തിച്ചുവരാറുള്ളതു്.

ആരൂഢതദ്ദശമയോർദ്വിതയം ചന്ദ്രരാശിഗം
യദി ജീവനദം സൂത്രം ദ്വയമ്പേൽ സൂൎയ്യരാശിഗം. ൬൩

മൃത്യുസൂത്രം തദാ ജ്ഞേയം യദാ തു പുനരേനയോഃ
ഏകം ചാന്ദ്രം പരം സൌരം രോഗസൂത്രം തദാ ഭവേൽ. ൫൫

അ—ആരൂഢതൽദശമങ്ങളുടെ ദ്വിതയം ചന്ദ്രരാശിഗമായി ഭവിക്കുന്നു എങ്കിൽ ജീവനദമായ സൂത്രവും ദ്വയം സൂൎയ്യരാശിഗമാകുന്നു എങ്കിൽ മൃത്യുസൂത്രമെന്നും അപ്പോൾ ജ്ഞേയമാകുന്നു. പിന്നെ ഇതുകളിൽവച്ചു ഏകം ചാന്ദ്രമായിട്ടും അപരം സൌരമായിട്ടും യാതൊരു കാലത്തു ഭവിക്കുന്നു. അപ്പോൾ അതു് രോഗസൂത്രമെന്നും ജ്ഞേയമായി ഭവിക്കുന്നു.

സാ—ആരൂഢവും അതിന്റെ പത്താംഭാവവും ചന്ദ്രരാശികളാണെങ്കിൽ ജീവസൂത്രമെന്നും സൂൎയ്യരാശികളാണെങ്കിൽ മരണസൂത്രമെന്നും ഒന്നു് ചന്ദ്രരാശിയും മറ്റൊന്നു് സൂൎയ്യരാശിയുമായി വന്നാൽ രോഗസൂത്രമെന്നും അറിഞ്ഞുകൊള്ളണം. മേടം, ഇടവം, മിഥുനം, കൎക്കടകം, ധനു, മകരം ഇതുകൾ ചാന്ദ്ര(രാത്രി) രാശികളും ശേഷമുള്ളവ സൂൎയ്യ(പകൽ)രാശികളുമാകുന്നു. ഇങ്ങിനെ അഞ്ചു സൂത്രങ്ങളെ ആശ്രയിച്ചു ജീവമരണരോഗങ്ങളുടെ ഭേദങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി അവയുടെ ഫലം പറയപ്പെടുന്നു.

ജീവസൂത്രഫലം ദീൎഘമായുഃ ക്ഷേമനാദി ച
രോഗശാന്തിശ്ച രുഗ്ദൈൎഘ്യം രോഗസൂത്രം ഫലം മതം.
മൃതിസൂത്രഫലം മൃത്യുഃ പ്രഷ്ടുഃ സംബന്ധിനാമപി
പ്രേപ്സിതാപ്തിരപി പ്രഷ്ടുഃ സൂത്രേ ജീവനദായിനി. ൫൬
രോഗദേ കാൎയ്യനാശാദിർദുഃഖം ഭീരപി മൃത്യുദേ
അത്ര ഗ്രന്ഥാന്തരം ചാസ്തി തദേവാത്ര വിലിഖ്യതേ. ൫൭

അ—ദീൎഘമായ ആയുസ്സും ക്ഷേമനാദിയും ജീവസൂത്രഫലമാകുന്നു. രോഗശാന്തിയും രുഗ്ദൈൎഘ്യവും രോഗസൂത്രഫലമാകുന്നു. പ്രഷ്ടാവിന്റെയും സംബന്ധികളുടേയും മൃത്യു മൃതിസൂത്രഫലമാകുന്നു. ജീവനദായിയായ സൂത്രം സത്തായിരിക്കുമ്പോൾ പ്രേപ്സിതാപ്തിയും രോഗദമായ സൂത്രം സത്തായിരിക്കുമ്പോൾ കാൎയ്യനാശാദിയും മൃത്യുദമായ സൂത്രം സത്തായിരിക്കുമ്പോൾ ദുഃഖവും ഭീതിയും വാച്യമാകുന്നു. ഇവിടെ ഗ്രന്ഥാന്തരവും ഭവിക്കുന്നു. അതുതന്നെ വിലേഖനം ചെയ്യപ്പെടുന്നു.

സാ—പ്രശ്നക്രിയയിലുള്ള ലക്ഷണങ്ങളെക്കൊണ്ടും മററും ഉള്ള ശുഭാശുഭഫലങ്ങൾ നാലാമദ്ധ്യായത്തിൽ പറഞ്ഞുവല്ലോ. ഇനി സൂത്രം, ത്രിസ്ഫുടം, അഷ്ടമംഗലം മുതലായവയെ ഈ അദ്ധ്യായംമുതൽ പറയുന്നു. ഇവിടെ സൂത്രഫലമാണു് ആദ്യമായി വിചാരിക്കപ്പെടുന്നതു്. ജീവസൂത്രഫലം ദീൎഘായുസ്സു് രോഗശാന്തി മുതലായ ശുഭാവസ്ഥയാകുന്നു. രോഗസൂത്രം ദീൎഘകാലമുള്ള രോഗത്തിന്റെ ദൈൎഘ്യത്തെയും മററു രോഗങ്ങളുടെ ഉത്ഭവത്തെയും സൂചിപ്പിക്കുന്നു. മരണസൂത്രം പ്രഷ്ടാവിനോ തൽസംബന്ധികളായ ജനങ്ങൾക്കോ മരണത്തെ സൂചിപ്പിക്കുന്നു. ഇതു് രോഗപ്രശ്നത്തിൽ ചിന്തിക്കേണ്ടതാണു്. ജീവസൂത്രമാണെങ്കിൽ ഇച്ഛിച്ച കാൎയ്യത്തിന്റെ സിദ്ധിയും രോഗസൂത്രമാണെങ്കിൽ നാശംമുതലായ അനിഷ്ടവും മൃത്യുസൂത്രമാണെങ്കിൽ ദുഃഖവും ഭയവും ഫലമാകുന്നു. സൂത്രചിന്തനത്തിൽ മററു ഗ്രന്ഥങ്ങളിലും ചില വചനങ്ങൾ കാണുന്നുണ്ടു്. ആ വചനത്തെ താഴെ എഴുതുന്നു.

ആയുൎവ്വീൎയ്യം ധനമപി തഥാ വൎദ്ധതേ ജീവസൂത്രേ
രുക്സൂത്രേ ചേദ് ധനഹതിമനോഭംഗദേഹപ്രപീഡാഃ
ദീരുഗ്വൃദ്ധിൎദ്ദിനമനു മനഃകൎമ്മഭംഗോഽന്ത്യസൂത്രേ
പ്രഷ്ടുൎവ്വാച്യം ഫലമിതി ദൃഢം സൎവ്വപൃച്ഛാസു സൂത്രൈഃ. ൫൮

അ—ജീവസൂത്രത്തിൽ ആയുസ്സും വീൎയ്യവും അപ്രകാരം ധനവും വൎദ്ധിക്കുന്നു. രുക്സൂത്രം ഭവിക്കുന്നു എങ്കിൽ ധനഹതിമനോഭംഗദേഹപ്രപീഡകൾ ഭവിക്കുന്നു. അന്ത്യസൂത്രത്തിൽ രുഗ്വൃദ്ധിയും ദിനംതോറും മനഃകൎമ്മഭംഗവും ഭവിക്കുന്നു. സൂത്രങ്ങളെക്കൊണ്ടു് സൎവ്വപൃച്ഛകളിലും ഇപ്രകാരം പ്രഷ്ടാവിന്റെ ഫലം ദൃഢമാംവണ്ണം വാച്യമാകുന്നു.

സാ—ജീവസൂത്രമാണെങ്കിൽ ആയുസ്സും വീര്യവും ധനവും വൎദ്ധിക്കുമെന്നും രോഗസൂത്രമാണെങ്കിൽ മനസ്സുകൊണ്ടു ചിന്തിച്ച കാൎയ്യങ്ങൾക്കു നാശമാണെന്നും മരണസൂത്രമാണെങ്കിൽ ഭയവും രോഗവൃദ്ധിയും മുറയ്ക്കുമുറയ്ക്കു അഭീഷ്ടകാൎയ്യനാശവും കൎമ്മവിഘ്നവും ഫലമാണെന്നാം പറയേണ്ടതാണ്. വിവാഹം സന്താനം മുതലായവയെസംബന്ധിച്ചുള്ള ഏതു പ്രശ്നമായാലും സൂത്രംകൊണ്ടുള്ള ഫലം ഉറപ്പായി പറയാവുന്നതാണ്.

സൂത്രം യദ്ഭൂതസംബന്ധി മൃത്യുകൃദ്വാഥ രോഗകൃൽ
തദ്ഭൂതാംശഭവാൻ ദേഹേ രോഗാൻ പൃഷ്ടുർവിനിർദ്ദിശേൽ. ൧൯

അ—യൽഭൂതസംബന്ധിയായ സൂത്രം മൃത്യുകൃത്തായോ അല്ലെങ്കിൽ രോഗകൃത്തായോ ഭവിക്കുന്നു. പ്രഷ്ടാവിന്റെ ദേഹത്തിൽ തൽഭൂതാംശഭവങ്ങളായ രോഗങ്ങളെ വിനിർദ്ദേശിക്കണം.

സാ—സൂത്രങ്ങൾക്കു പഞ്ചഭൂതാവസ്ഥ മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. ഇവിടെ രോഗസൂത്രത്തിനോ മൃത്യുസൂത്രത്തിനോ ആ ഭൂതങ്ങളിൽവച്ച് ഏതൊന്നാണോ വരുന്നതു്. ആ ഭൂതസംബന്ധമായ രോഗത്തെ പ്രഷ്ടാവിനു പറയണം.

മാംസാസ്ഥിത്വക്‌സിരാരോമ പൃഥ്വീ ദേഹഗതാ ഭവേൽ
സ്വേദാസൃങ്മൂത്രശുക്ലാസ്യതോയം തോയമുദാഹൃതം. ൨൦

ക്ഷുത്തൃഡാലസ്യനിദ്രാഭാസ്തേജോംഽഗചലനം മരുൽ
ദ്വേഷരാഗൌ ച മോഹശ്ച സാധ്വസഞ്ച ജരാ നഭഃ. ൨൧

ഏവം ഹി സർവ്വജന്തൂനാം പഞ്ചഭൂതമയീ തനുഃ
പഞ്ചോക്താന്യത്ര സൂത്രാണി ത്രീണ്യന്യേ പ്രചക്ഷതേ. ൨൨

അ—ദേഹജന്തുകളുടെ തനുവിൽ മാംസാസ്ഥിത്വക്‌സിരാരോമം പൃഥ്വി എന്നും സ്വേദാസൃങ്മൂത്രശുക്ലാസ്യതോയം തോയമെന്നും ക്ഷുത്തൃഡാലസ്യനിദ്രാഭകൾ തേജസ്സെന്നും അംഗചലനം മരുത്തെന്നും ദ്വേഷരാഗങ്ങളും മോഹവും സാധ്വസവും ജരയും നഭസ്സെന്നുമുദാഹൃതമാകുന്നു. ഇപ്രകാരം സർവ്വജന്തുക്കളുടേയും തനു പഞ്ചഭൂതമയിയായിഭവിക്കുന്നുവല്ലോ. ഇവിടെ അഞ്ചു സൂത്രങ്ങൾ ഉക്തങ്ങളായി. അന്യന്മാർ മൂന്നു സൂത്രങ്ങളെ തന്നെ പ്രഖ്യാപനം ചെയ്യുന്നു.

സാ—എല്ലാ ജന്തുക്കളുടേയും ശരീരം പഞ്ചഭൂതമയമാണല്ലോ. ഇവയിൽ മാംസവും തൊലും ഞരമ്പും രോമവും ഭൂമിഭൂതത്തിന്റെ അംശമാകുന്നു. വിയൎപ്പ് രക്തം മൂത്രം ശുക്ലം വായിലുള്ള വെള്ളം ഇവകൾ ജലഭൂതത്തിന്റെ അംശമാകുന്നു. വിശപ്പ് ദാഹം ആലസ്യം ഉറക്കം ദേഹകാന്തി ഇവയെല്ലാം അഗ്നിഭൂതത്തിന്റെ അംശങ്ങളാകുന്നു. ശരീരാവയവങ്ങൾക്കുള്ള വിറയൽ ഇളക്കംമുതലായ ചലനാദികൾ വായുഭൂതത്തിന്റെ അംശമാകുന്നു. നിന്ദ്യവസ്തുക്കളിൽ ഉള്ള വെറുപ്പും ഒരു വസ്തുവിൽ അധികമായ ആഗ്രഹവും ഗുണദോഷജ്ഞാനമില്ലായ്മയും പേടിയും വയോഹാനിയും ആകാശഭൂതത്തിന്റെ അംശങ്ങളാകുന്നു. ഇതുകൊണ്ടു ജന്തുക്കളുടെ ശരീരങ്ങളെല്ലാം പഞ്ചഭൂതമയമാണെന്നു വന്നുകൂടുന്നു. സാമാന്യസൂത്രം പൃഥിവി ആണല്ലോ. അതു രോഗസൂത്രമായോ മൃത്യുസൂത്രമായോ വന്നാൽ പൃഥിവീഭൂതസംബന്ധമായ മാംസം അസ്ഥി തൊക്ക് മുതലായ പൃഥിവിക്കു പറഞ്ഞിട്ടുള്ള അവയവങ്ങൾക്കാണ് രോഗമെന്നു പറയണം. ഇതുപോലെ മററു സൂത്രങ്ങളെക്കൊണ്ടും രോഗം ഇന്ന ധാതുക്കളിലാണെന്നും മററും പറഞ്ഞുകൊള്ളുക.

നക്ഷത്രാധിപസൂത്രേ ദ്വേ വൎത്തമാനഫലാത്മകേ
സാമാന്യം ഭൂതകാലേഽന്യേ ഭവിഷ്യൽഫലസൂചകേ. ൨൩

അ—നക്ഷത്രാധിപസൂത്രങ്ങൾ രണ്ടുകളും വൎത്തമാനഫലാത്മകങ്ങളാകുന്നു. സാമാന്യം ഭൂതകാലത്തിലും അന്യങ്ങൾ ഭവിഷ്യൽഫലസൂചകങ്ങളുമാകുന്നു.

സാ—ഈ അഞ്ചു സൂത്രങ്ങളിൽവച്ചു് സാമാന്യസൂത്രഫലം കഴിഞ്ഞകാലത്തു് അനുഭവിച്ചുപോയതും നക്ഷത്രസൂത്രത്തിന്റെയും അധിപതിസൂത്രത്തിന്റെയും ഫലങ്ങൾ

അപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതും അംശകസൂത്രത്തിന്റെയും മഹാസൂത്രത്തിന്റെയും ഫലങ്ങൾ ഭാവികാലത്തു അനുഭവിപ്പാനുള്ളതും ആണെന്നു പറയേണ്ടതാണ്.

ലഗ്നാദാപഞ്ചമഗൈരാനവമസ്ഥൈശ്ച പഞ്ചമാന്നവമാൽ
ആലഗ്നഗൈരപി ഭവദ്ഭാവി ച ഭൂതം ശുഭാശുഭം ജ്ഞേയം. ൨൮

അ—ലഗ്നത്തിൽനിന്ന് ആപഞ്ചമഗങ്ങളായും പഞ്ചമത്തിൽനിന്ന് ആനവമസ്ഥങ്ങളായും നവമത്തിൽനിന്നു ആലഗ്നഗങ്ങളായുമിരിക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് ഭവത്തും ഭാവിയും ഭൂതവുമാകുന്ന ശുഭാശുഭം ജ്ഞേയമാകുന്നു.

സാ—ഈ ശ്ലോകവും മറ്റൊരുപ്രകാരത്തിൽ സൂത്രഫലങ്ങളുടെ കാലഭേദത്തെ അറിയാനുള്ളതാണ്.

ലഗ്നംമുതൽ നാലുരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ വർത്തമാനഫലദാതാക്കന്മാരും അഞ്ചാംഭാവം മുതൽ നാലു രാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ഭാവിഫലദാതാക്കന്മാരും ഒൻപതാമെടം മുതൽ നാലുരാശികളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ഭൂതഫലദാതാക്കന്മാരുമാകുന്നു. “ശിവിഭൃഖപയോമരുദ്ഗണാനാം വശിനോ ഭൂമിസുതാദയഃ ക്രമേണ” എന്നുള്ള വചനമനുസരിച്ച് സാമാന്യസൂത്രനാഥൻ ബുധനും അധിപതിസൂത്രനാഥൻ ശുക്രനും അംശകസൂത്രനാഥൻ കുജനും നക്ഷത്രസൂത്രനാഥൻ ശനിയും മഹാസൂത്രനാഥൻ വ്യാഴവുമാണെന്നറിഞ്ഞു അതാതു സൂത്രനാഥന്മാരെക്കൊണ്ട് (നില്ക്കുന്ന ഭാവം യോഗം മുതലായവകൊണ്ട്) സൂത്രഫലങ്ങളുടെ വിശേഷങ്ങൾ ചിന്തിച്ചുകൊള്ളണം. ഇനി കണ്ഠാഭരണപ്രകാരമുള്ള സൂത്രങ്ങളെ പറയുന്നു.

സൂത്രാണാം ത്രിതയസ്യ കീർത്തിതമിഹ പ്രാധാന്യമന്യൈഃ പരം
തൽകണ്ഠാഭരണേ സമീരിതമിഹാപ്യേതൽഫലഞ്ചോച്യതേ
ആരൂഢോദയയോർദ്വയോരപി തയോഃ സംബന്ധി ചാംശാംശയോ
രാദിത്യാംശകയോശ്ച യച്ച തദിഹാരൂഢസ്ഫുടം ഗൃഹ്യതാം. ൨൯

അ—ഇവിടെ അന്യന്മാരാൽ സൂത്രങ്ങളുടെ ത്രിതയത്തിന് ഏറ്റവും പ്രാധാന്യം കീർത്തിതമായി ഭവിക്കുന്നു. അതു് കണ്ഠാഭരണത്തിൽ സമീരിതമാകുന്നു. ഇവിടേയും ഇതും ഫലവും വചിക്കപ്പെടുന്നു. ആരൂഢോദയങ്ങളാകുന്ന രണ്ടുകളുടേയും അവറ്റുകളുടെ അംശാംശങ്ങളുടേയും ആദിത്യാംശങ്ങളുടേയും സംബന്ധിയായി യാതൊന്നു ഭവിക്കുന്നുവോ ഇതു് അതായി ഭവിക്കുന്നു. ഇവിടെ ആരൂഢസ്ഫുടവും ഗ്രഹിക്കപ്പെടണം.

സാ—ചില ആചാര്യന്മാരുടെ അഭിപ്രായം മേൽപ്രകാരമല്ല. മൂന്നുസൂത്രങ്ങൾക്കാണ പ്രാധാന്യമുള്ളതു് എന്നാണ്, അപ്രകാരം കണ്ഠാഭരണമെന്ന ഗ്രന്ഥത്തിൽ ശരിയായി പറഞ്ഞിട്ടുണ്ട്. ഇവിടേയും ആ സൂത്രങ്ങളേയും അതിന്റെ ഫലങ്ങളേയും പറയുന്നു. അവയിൽ ഒന്നു ആരൂഢംകൊണ്ടും ഉദയലഗ്നംകൊണ്ടും രണ്ടു ആരൂഢനവാംശകംകൊണ്ടും ഉദയലഗ്നനവാംശകംകൊണ്ടും മൂന്ന് ആരൂഢദ്വാദശാംശംകൊണ്ടും ഉദയലഗ്നദ്വാദശാംശംകൊണ്ടും ചിന്തിക്കേണ്ടതാണ്. ഇതിന്റെ ക്രമം സാമാന്യസൂത്രം ചിന്തിക്കുന്നതിനു മുൻപേ പറഞ്ഞിട്ടുള്ളതുപോലെയാണ്. അതായതു് ആരൂഢത്തിന്റെയും ഉദയത്തിന്റെയും (ആരൂഢോദയയോർദ്വന്ദ്വം) ഇത്യാദി വചനപ്രകാരം രോഗമൃത്യുജീവസൂത്രഭേദങ്ങൾ അറിയേണ്ടതാണ്. ഇതുപോലെ ഈ രണ്ടു ഭാവങ്ങളുടേയും സ്ഫുടം വരുത്തി അവയുടെ നവാംശകരാശി അറിഞ്ഞു്, അവയുടെ ചരസ്ഥിരോഭയമറിഞ്ഞു് മേൽപ്രകാരം സൂത്രഭേദങ്ങൾ ചിന്തിച്ചുകൊള്ളണം. ഇതുപോലെതന്നെ നവാംശകരാശികളുടെ ചരസ്ഥിരോഭയമറിഞ്ഞു് അവിടേയും സൂത്രഭേദങ്ങൾ മേൽപ്രകാരം ചിന്തിക്കേണ്ടതാണ്.

ഇതിനു “ലഗ്നസ്ഫുടസ്യ ഭം ത്ര്യക്ഷ്ണാ” എന്ന വചനപ്രകാരം ആരൂഢസ്ഫുടവും വരുത്തിക്കൊള്ളണം.

ആരൂഢോദയയോസ്തയോശ്ച നവഭാഗാംശസംബന്ധിയൽ
സൂത്രാണാം ത്രിതയം മൃതിപ്രദമിദം യദ്യേനയോർന്നാഥയോഃ
സ്വസ്വാംശാംശദിവാകരാംശകപതീ സ്യാതാം ച ചേദ്വൈരിണൗ
ദോഷേ ത്രിസ്ഫുടഭൂതലക്ഷണദശാദീനാം ക്രിയേതാച്യുതഃ. ൩൦

അ—ആത്രുഢോദയങ്ങളുടെ സംബന്ധിയായും അതുകളുടെ നവാംശകസംബന്ധിയായും ഇരിക്കുന്ന സൂത്രങ്ങളുടെ ത്രിതയം യാതൊന്നോ ഇതു മൃതിപ്രദമായി ഭവിക്കുമെങ്കിലും ഇതുകളുടെ നാഥന്മാർക്ക് സ്വസ്വാംശകാശദിവാകരാംശപതികൾ വൈരികളായി ഭവിക്കുമെങ്കിലും ത്രിസ്ഫുടദ്ദൂതലക്ഷണദശാദികൾക്കു ദോഷം സത്തായിരിക്കുമ്പോഴും അതുക്കായിരിക്കുന്നവനും മരിക്കും.

സാ—ആത്രുഢോദയങ്ങൾകൊണ്ടും ഇതുകളുടെ നവാംശകങ്ങളെക്കൊണ്ടും അതുപോലെ ദ്വാദശാംശകങ്ങളെക്കൊണ്ടും ആണല്ലോ മൂന്നു സൂത്രങ്ങളെ ചിന്തിക്കേണ്ടതു്. ഈ മൂന്നും മരണസൂത്രമായി വരികയും ആത്രുഢലഗ്നാധിപന്മാർക്ക് ആത്രുഢലഗ്നനവാംശകാധിപന്മാരും ദ്വാദശാംശകാധിപന്മാരും ശത്രുക്കളായി വരികയും ദൂതലക്ഷണം ത്രിസ്ഫുടംദശാപഹാരാദികൾ മുതലായവ അനിഷ്ടമായി വരികയും ചെയ്താൽ പ്രഷ്ടാവു് ആരോഗ്യമുള്ളവനാണെങ്കിലും (വലിയ രോഗങ്ങളില്ലെങ്കിലും) മരിച്ചുപോകുമെന്നു പറയണം.

**സൂത്രാണാം ത്രിതയേऽത്ര ജീവനകരേ ചാംശേശയോഃ സൌഹൃദേ**
**ശസ്തേ ത്രിസ്ഫുടദൂതലക്ഷണദശാച്ഛിദ്രാദികേ ചാഖിലേ**
**അത്യാസന്നമൃതേരപീഹ ന മൃതിർമ്മിശ്രേऽഥ സൂത്രാദികേ**
**ജീവേൽ കർമ്മഭിരേവ നൈവ സുകരം ദോഷേऽധികേ ജീവനം-ഇതി.**

അ—ഈ സൂത്രങ്ങളുടെ ത്രിതയം ജീവനകരമായും അംശേശന്മാർക്ക് സൌഹൃദം സത്തായും ത്രിസ്ഫുടദൂതലക്ഷണദശാച്ഛിദ്രാദികമായ അഖിലവും ശസ്തമായും ഇരിക്കുമ്പോൾ ഇവിടെ അത്യാസന്നമൃതിയായിരിക്കുന്നവനും മൃതിഭവിക്കുന്നില്ല. അനന്തരം സൂത്രാദികം മിശ്രമായിരിക്കുമ്പോൾ കർമ്മങ്ങൾകൊണ്ടുതന്നെ ജീവിക്കും. ദോഷം അധികമായിരിക്കുമ്പോൾ ജീവനം സുകരമല്ല.

സാ—ഈ സൂത്രങ്ങൾ മൂന്നും ജീവസൂത്രങ്ങളായിവരിക, ആത്രുഢാധിപനും ലഗ്നാധിപനും അതുകളുടെ നവാംശകാധിപന്മാരും ദ്വാദശാംശകാധിപന്മാരും ബന്ധുക്കളായിവരിക, ത്രിസ്ഫുടം ദൂതലക്ഷണം ദശാ അപഹാരം ഛിദ്രം ഇവയെല്ലാം ശുഭപ്രദമായിരിക്കുക, ഇങ്ങിനെയാണെങ്കിൽ പ്രഷ്ടാവു് കഠിനരോഗത്തിൽ കിടക്കയാണെങ്കിലും മരിക്കയില്ല. പിന്നെ ചില സൂത്രങ്ങൾ രോഗമൃത്യുക്കളും ചിലതു ജീവനമായി മിശ്രമായിരിക്കുക. ആത്രുഢലഗ്നാധിപന്മാർക്ക് നവാംശദ്വാദശാംശകാധിപന്മാർ ബന്ധുക്കളും ശത്രുക്കളുമായി വരിക. ത്രിസ്ഫുടം ദൂതലക്ഷണം ദശ മുതലായവ ശുഭാശുഭങ്ങളാൽ മിശ്രമായി വരിക; ഇവയുണ്ടായാൽ പ്രായശ്ചിത്തം മുതലായ പുണ്യകർമ്മങ്ങൾകൊണ്ടു രോഗശാന്തിവന്നു ജീവിക്കുമെന്നു പറയണം.

സൂത്രം ദൂതലക്ഷണം മുതലായതുകൾക്ക് ദോഷാധിക്യമാണുള്ളതെങ്കിൽ വ്യാധിശമനം ഉണ്ടാകുന്നതല്ലെന്നും പറയണം. ഈ സൂത്രത്രിതയചിന്തനം മറുചില വിധത്തിലും ചെയ്യാറുണ്ടു്. എങ്കിലും എനിക്ക് ഉപദേശലബ്ധമായ അർത്ഥത്തെയാണു ഇവിടെ വിവരിച്ചതു്. ഇങ്ങനെ ഇവിടെ കണ്ഠാഭരണവചനം അവസാനിച്ചു.

൩—ഏതൽ സൂത്രവിഷയം.

അ—ഇതു സൂത്രവിഷയമാകുന്നു.

സാ—ഈ അദ്ധ്യായത്തിൽ ഇവിടംവരെ പറഞ്ഞിട്ടുള്ളതു് സൂത്രങ്ങളുടെ ഗുണദോഷം ചിന്തിക്കേണ്ട ക്രമത്തെയാണു്, ഇനി ത്രിസ്ഫുടഫലം ചിന്തിക്കാനുള്ള ക്രമം പറയപ്പെടുന്നു.

**കുളീരഭൃംഗമത്സ്യേഷു ദോഷദം സ്യാദ്യഥോത്തരം**
**തത്രാപ്യഹീന്ദ്രപൌഷ്ണേഷു തഥൈവ ത്രിസ്ഫുടം ഭവേൽ. ൨൫**

അ—ത്രിസ്ഫുടം കുളീരഭൃംഗമത്സ്യങ്ങളിൽ ഉത്തരത്തെ അതിക്രമിക്കാതെ ദോഷദമായി ഭവിക്കും. അവിടേയും അഹീന്ദ്രപൌഷ്ണങ്ങളിൽ അപ്രകാരംതന്നെ ദോഷദമായി ഭവിക്കും.

സാ—കർക്കടകംരാശിയിൽ ത്രിസ്ഫുടം വരുന്നതു് ദോഷമാണു്. വൃശ്ചികം രാശിയിൽ ത്രിസ്ഫുടം വരുന്നതു് അതിനേക്കാൾ ദോഷദമാണു്. മീനംരാശിയിൽ ത്രി

സ്ഫുടം വരുന്നതു് അതിലും ദോഷമായിട്ടുള്ളതാണ്. ഇതുപോലെ ആയില്യം തൃക്കേട്ട രേവതി ഈ നക്ഷത്രങ്ങളിൽ ത്രിസ്ഫുടം വരികയാണെങ്കിൽ ക്രമേണ ദോഷവും വൎദ്ധിച്ചുവൎദ്ധിച്ചിരിക്കും. കൂടാതെ ഈ രാശികളിൽ ഒന്നാമത്തെ അംശകത്തിനേക്കാൾ ദോഷം രണ്ടാമത്തെ അംശകത്തിനും അതിനേക്കാൾ ദോഷം മൂന്നാമത്തെ അംശകത്തിനും നക്ഷത്രങ്ങളിൽ ഒന്നാമത്തെ കാലിനേക്കാൾ ദോഷം രണ്ടാമത്തെ കാലിനും ഇങ്ങിനെ മേല്ക്കുമേല്പോട്ടു ദോഷം വൎദ്ധിച്ചിരിക്കുമെന്നും ഗ്രാഹ്യമാകുന്നു.

കൎക്കിവൃശ്ചികമീനാനാം ത്രിസ്ഫുടം ചരമാംശഗം
മൃത്യുപ്രദം ഭവേൽത്രനാമബ്ദമാസദിനൈഃ ക്രമാൽ. ൨൯

അ—കൎക്കിവൃശ്ചികമീനങ്ങളുടെ ചരമാംശഗമായ ത്രിസ്ഫുടം ക്രമേണ അബ്ദമാസദിനങ്ങളെക്കൊണ്ടു മൃത്യുപ്രദമായി ഭവിക്കും; നിശ്ചയം.

സാ—കൎക്കടകംരാശിയിൽ ഒടുവിലത്തെ നവാംശകത്തിൽ ത്രിസ്ഫുടം വന്നാൽ ഒരു സംവത്സരത്തിനകവും വൃശ്ചികം രാശിയിൽ ഒടുവിലത്തെ അംശകമായാൽ ഒരു മാസത്തിനകവും മീനംരാശിയിൽ ഒടുവിലത്തെ അംശകത്തിലായാൽ ഒരു ദിവസത്തിനകവും പ്രഷ്ടാവു് മരിച്ചുപോകുമെന്നു പറയണം.

സംഹാരഗമസദ്വൃക്തം പ്രഷ്ടുർദേഹാംശകാദികം
ജന്മതാരാത്രയസ്ഥഞ്ച നിയമേന മൃതിപ്രദം. ൩൦

അ—സംഹാരഗമായും അസദ്വൃക്തമായും പ്രഷ്ടാവിന്റെ ദേഹാംശകാദികമായും ജന്മതാരാത്രയസ്ഥമായും ഇരിക്കുന്ന ത്രിസ്ഫുടം നിയമേന മൃതിപ്രദമായി ഭവിക്കും.

സാ—സംഹാരഖണ്ഡത്തിലോ സംഹാരരാശിയിലോ സംഹാരനക്ഷത്രത്തിലോ ത്രിസ്ഫുടം വന്നാലും അല്ലെങ്കിൽ പാപന്മാരോടുകൂടുക പ്രഷ്ടാവിന്റെ എൺപത്തെട്ടാംകാലു് നൂററെട്ടാംകാലു് മൂവഞ്ചേഴാംകാലു് ജന്മാനുജന്മനക്ഷത്രങ്ങൾ ഇവകൾ വന്നാലും പ്രഷ്ടാവു് നിശ്ചയമായും മരിച്ചുപോകുമെന്നു പറയണം.

മേടംമുതൽ നാലുരാശികൾ സൃഷ്ടിഖണ്ഡവും ചിങ്ങംമുതൽ നാലുരാശികൾ സ്ഥിതിഖണ്ഡവും ധനുമുതൽ നാലുരാശികൾ സംഹാരഖണ്ഡവുമാകുന്നു. ഇങ്ങിനെ മേടം സൃഷ്ടിരാശി ഇടവം സ്ഥിതിരാശി മിഥുനം സംഹാരരാശി ഇങ്ങിനെ ക്രമേണ കൎക്കടകംമുതലും വിചാരിച്ചുകൊള്ളുക.

അശ്വതി സൃഷ്ടിനക്ഷത്രം ഭരണി സ്ഥിതിനക്ഷത്രം കാൎത്തിക സംഹാരനക്ഷത്രം ഇപ്രകാരം കാൎത്തികമുതലും ക്രമേണ ചിന്തിച്ചുകൊള്ളുക. ഇതിനു്—

"മേഷാൽ കേസരിണസ്തഥൈവ ധനുഷോ ഭാനാം ചതുഷ്കം ക്രമാൽ
സൃഷ്ടിസ്ഥാനവിനാശസംജ്ഞമുദിതോ ദസ്രാത്തഥാ ഭാനി ച
ത്രീണി ത്രീണി നവാംശകാ ഭവനവന്നാശൎക്ഷസന്ധ്യാഹ്വയേ-
ഷ്വാശീതിതമാംശകാദിഷു തഥാ നോ ശോഭനം ത്രിസ്ഫുടം" ൩൦

എന്നുള്ള ആചാൎയ്യവചനമാകുന്നു. ഈ വചനംകൊണ്ടു് അംശകങ്ങളുടെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ മേഷാദിയായി മുൻപേ പറഞ്ഞവണ്ണംതന്നെ ഗ്രഹിക്കേണ്ടതാണെന്നും, കൎക്കടകവൃശ്ചികമീനങ്ങളുടെ അന്ത്യമായ ഗണ്ഡാന്തസന്ധി ഏററവും ദോഷകരമാണെന്നും വീണ്ടും സ്പഷ്ടമാകുന്നു.

സൃഷ്ടിഖണ്ഡഗ്രഹോദ്യുസ്ഥമഥവാ ശുഭസംയുതം
യദാജ്ഞാരതിചാപാംശഗതം ത്രിസ്ഫുടമായുഷേ. ൩൧

അ—സൃഷ്ടിഖണ്ഡഗ്രഹോദ്യുസ്ഥമായും അല്ലെങ്കിൽ ശുഭസംയുതമായും അല്ലെങ്കിൽ അജഹരിചാപാംശഗതമായും ഇരിക്കുന്ന ത്രിസ്ഫുടം ആയുസ്സിനായി ഭവിക്കും.

സാ—സൃഷ്ടിഖണ്ഡത്തിലോ സൃഷ്ടിരാശിയിലോ സൃഷ്ടിനക്ഷത്രത്തിലോ നില്ക്കുക, ശുഭന്മാരോടു കൂടുക, വിശേഷിച്ചു മേടം ചിങ്ങം ധനു ഈ നവാംശകങ്ങളിൽ നില്ക്കുക; ഇവയെല്ലാം ത്രിസ്ഫുടത്തിന്റെ ആയുഷ്കരങ്ങളായ ലക്ഷണങ്ങളാകുന്നു.

"സംയുക്തം ഗുളികേന വാ യദി പരൈർന്നോ ശോഭനം ത്രിസ്ഫുടം
തത്ര സ്യാത്തദുഡുത്രികോണഭവനേ വാ യദി നിർജ്ജഗേഹേ ച കൽപ്യാ ഗദാഃ
ദോഷാണാം നവകേന ചാന്വിതമിദം പ്രഷ്ടുർവ്വിപത്ത്യൈ ഭവേൽ
സ്പഷ്ടൈ്യർക്ഷാദിഗതം ച സദ്ഗ്രഹയുതം ദീർഘായുരാരോഗ്യദം."

എന്നുള്ള ശാസ്ത്രവചനമനുസരിച്ചു ത്രിസ്ഫുടത്തിൽ ഗുളികനോ പാപന്മാരോ നിൽക്കുന്നുവെങ്കിൽ ത്രിസ്ഫുടനക്ഷത്രത്തിലോ അതിന്റെ ത്രികോണനക്ഷത്രത്തിലോ ജനിച്ചവരാരെങ്കിലും പ്രഷ്ടാവിന്റെ ഭവനസംബന്ധികളായുണ്ടെങ്കിൽ അവൎക്കു രോഗദുഃഖമുണ്ടെന്നു പറയണം. ത്രിസ്ഫുടത്തിനു വിഷോഷ്ണവിഷ്ടിഗണ്ഡാന്താദികളായ നവദോഷബന്ധമുണ്ടായാൽ പ്രഷ്ടാവിനു തത്തുല്യങ്ങളായ ആപത്തുണ്ടെന്നു പറയണം. മറ്റു ഭാഗത്തിന്റെ സാരം മേൽ പറഞ്ഞിട്ടുള്ളതാണ്.

ത്രിസ്ഫുടസ്യ ദ്രേക്കാണാദിവർഗ്ഗേശാശ്രിതരാശിപൈഃ
താതമാതൃഭ്രാതൃബന്ധുപുത്രഭാൎയ്യാശുഭാശുഭം. ൩൨

അ—ത്രിസ്ഫുടത്തിന്റെ ദ്രേക്കാണാദിവൎഗ്ഗേശാശ്രിതരാശിപന്മാരെക്കൊണ്ടു താതമാതൃഭ്രാതൃബന്ധുപുത്രഭാൎയ്യാശുഭാശുഭം വാച്യമാകുന്നു.

സാ—ത്രിസ്ഫുടത്തിന്റെ ദ്രേക്കാണം, ഹോര, നവാംശം, ത്രിംശാംശം, ദ്വാദശാംശം, ക്ഷേത്രം. ഈ ഷഡ്വൎഗ്ഗങ്ങളുടെ അധിപന്മാർ ഏതു രാശിയിൽ നിൽക്കുന്നുവോ ആ രാശിനാഥന്മാരെക്കൊണ്ടു് അച്ഛൻ, അമ്മ, സഹോദരൻ, ബന്ധു, പുത്രൻ, ഭാൎയ്യ ഇവരുടെ ശുഭാശുഭം ചിന്തിക്കേണ്ടതാണ്. അതായതു് ത്രിസ്ഫുടത്തിന്റെ ദ്രേക്കാണനാഥൻ നിൽക്കുന്ന രാശിയുടെ അധിപനെക്കൊണ്ടു അച്ഛന്റെ ശുഭാശുഭവും ഹോരനാഥൻ നില്ക്കുന്ന രാശിയുടെ നാഥനെക്കൊണ്ടു് അമ്മയുടെ ശുഭാശുഭവും ഇങ്ങിനെ ക്രമേണ മേല്പോട്ടും ചിന്തിച്ചുകൊള്ളാവുന്നതാണ്.

സഗുണൈസ്തൈഃ ശുഭം വാച്യം സദോഷൈശ്ച തഥാശുഭം
ദോഷാ ദുർബ്ബലതാനിഷ്ടസ്ഥിതിപാപാന്വയാദയഃ
ഇഷ്ടഭാവസ്ഥിതിർവ്വീൎയ്യം സദ്യോഗേക്ഷാ ച തദ്ഗുണാഃ
ദ്രേക്കാണാദ്യധിപൈരേവ കൈശ്ചിദേവം നിരൂപ്യതേ. ൩൩

അ—സഗുണന്മാരായ അവരെക്കൊണ്ടു് ശുഭവും സദോഷന്മാരായ അവരെക്കൊണ്ടു് അശുഭവും അപ്രകാരം വാച്യമാകുന്നു. ദുർബ്ബലതാനിഷ്ടസ്ഥിതിപാപാന്വയാദികൾ ദോഷങ്ങളാകുന്നു. ഇഷ്ടഭാവസ്ഥിതിയും വീൎയ്യവും സദ്യോഗേക്ഷകളും തൽഗുണങ്ങളാകുന്നു. ചിലരാൽ ദ്രേക്കാണാധിപന്മാരെക്കൊണ്ടുതന്നെ ഈവണ്ണം നിരൂപിക്കപ്പെടുന്നു.

സാ—ദ്രേക്കാണനാഥൻ നില്ക്കുന്ന രാശിയുടെ നാഥനു് ഇഷ്ടഭാവസ്ഥിതി ബലം ശുഭയോഗം ശുഭദൃഷ്ടി മുതലായ ഗുണങ്ങളുണ്ടെങ്കിൽ പിതാവിനു ശോഭനഫലം പറയണം. ബലഹാനി അനിഷ്ടസ്ഥിതി പാപദൃഷ്ടി പാപയോഗം മുതലായ ദോഷങ്ങളുണ്ടെങ്കിൽ പിതാവിനു് അനിഷ്ടവും പറയേണ്ടതാണ്. ഇതുപോലെ ഹോരാനാഥൻ നില്ക്കുന്ന രാശിനാഥന്റെ ഇഷ്ടഭാവസ്ഥിതി മുതലായ ഗുണങ്ങളേയും ദുർബ്ബലതാനിഷ്ടസ്ഥിതി മുതലായ ദോഷങ്ങളേയും ആശ്രയിച്ചു മാതാവിന്റെ ശുഭാശുഭങ്ങളും പറയണം. ഇതുപോലെ മറ്റു സ്ഥാനങ്ങളിലും ചിന്തിച്ചുകൊള്ളണം. ചില ദൈവജ്ഞന്മാർ ദ്രേക്കാണനാഥന്മാരെക്കൊണ്ടുതന്നെ താതമാതാദികളുടെ ശുഭാശുഭം വിചാരിച്ചുവരുന്നുണ്ടു്.

ത്രിസ്ഫുടേഽൎക്കാദിഭിൎയ്യുക്തേ പിത്രാദീനാമശോഭനം
ചതുഷ്ടദാംശകേ ഭേ വാ ത്രിസ്ഫുടം പാപയുഗ്യദി
വാച്യഃ ചതുഷ്പദാം നാശ ഏവം യുക്ത്യാം വിചിന്ത്യതാം. ൩൪

അ—ത്രിസ്ഫുടം അൎക്കാദികളോടു യുക്തമായിരിക്കുമ്പോൾ പിതാദികൾക്കു് അശോഭനം വാച്യമാകുന്നു. ചതുഷ്പദാംശകത്തിലെ ഭത്തിലോ ത്രിസ്ഫുടം പാപയുക്തമായിരിക്കുമെങ്കിൽ ചതുഷ്പാത്തുകളുടെ നാശം വാച്യമാകുന്നു. ഇപ്രകാരം യുക്തികൊണ്ടു വിചിന്തിക്കപ്പെടണം.

സാ—ത്രിസ്ഫുടത്തിൽ സൂൎയ്യൻ നിന്നാൽ പിതാവിനു ദോഷമാണെന്നും ചന്ദ്രൻ നിന്നാൽ അമ്മയ്ക്കു ദോഷമാണെന്നും ചൊവ്വാ മുതലായ ഗ്രഹങ്ങളെക്കൊണ്ടു കാരകമനുസരിച്ചു സഹോദരികൾക്കു ദോഷമാണെന്നും പറയണം. ത്രിസ്ഫുടം പാപനോടുകൂടി നാല്ക്കാലിരാശിയിലോ അംശകത്തിലോ നിൽക്കുന്നുവെങ്കിൽ നാല്ക്കാലികൾക്കു നാശത്തെ പറയണം. 'ഏവം യുക്ത്യാ വിചിന്ത്യതാം' എന്നുള്ള ഭാഗംകൊണ്ടു മേൽ പറഞ്ഞവണ്ണം ത്രിസ്ഫുടം ദ്വിപാത്തുരാശിയിൽ നിന്നാൽ മനുഷ്യൎക്കും ജലരാശിയിൽ നിന്നാൽ ജലാശയങ്ങൾക്കും ദോഷം പറയാവുന്നതാണു്.

കന്നി ധനുവിന്റെ പൂൎവ്വാൎദ്ധം മിഥുനം തുലാം കുംഭം ഈ രാശികൾ ദ്വിപാത്തുകളും, മീനം കൎക്കടകം മകരത്തിന്റെ അന്ത്യാൎദ്ധം ഇതുകൾ ജലരാശികളും ധനുവിന്റെ ഉത്തരാൎദ്ധം മകരത്തിന്റെ പൂൎവ്വാൎദ്ധം മേടം ഇടവം ചിങ്ങം ഇതുകൾ നാല്ക്കാലിരാശികളും വൃശ്ചികം കീടരാശിയുമാകുന്നു. ഇതിനു്,

"കന്യാഹയാൎദ്ധമിഥുനൌലിഘടാ ദ്വിപാദ-
സ്തോയാശ്രയാ ഝഷകുളീരമൃഗാന്ത്യഭാഗാഃ
പൂൎവ്വാപരേ മൃഗഹയാംശദളേ മൃഗേന്ദ്രോ
മേഷോ വൃഷശ്ച പശവോ മധുപസ്തു കീടഃ"

എന്ന വചനം പ്രമാണമാകുന്നു.

ദിവസത്രിതയാൽപൂൎവ്വം കലഹോ ഹേതുനാ വിനാ
ധനഹീനസ്യ വൃദ്ധസ്യ ഭൂസുരസ്യ സമാഗമഃ. ൩൭
അഗ്നിഭീതിസ്തതോ നാശഃ പാത്രസ്യ വസനസ്യ വാ
തതഃ ക്ഷതശരീരസ്യ രോഗിണോ വാ സമാഗമഃ. ൩൮
തതഃ സൎപ്പാഗമഃ ശൂദ്രവിപ്രസ്യാഗമനം തഥാ
സമീപേ കസ്യചിന്മൃത്യുൎവ്യാധിതാഷ്ടമഗേ വിധൌ. ൩൯
ഭൃംഗാദ്യൈൎദ്ദീപഹാനിൎവ്വാ ലക്ഷണാനി മൃതേൎന്നു
ദസ്രാദിനവതാരാണാം ത്രിസ്ഫുടേ തു ത്രികോണഗേ. ൪൦
ത്രിസ്ഫുടാംശസ്യ രാശേൎവ്വാ ത്രികോണേന്ദൌ തദുത്ഭവഃ. ൪൧

അ—ദിവസത്രിതയത്തിൽനിന്നു മുൻപേ ഹേതുകൂടാതെ കലഹവും, ധനഹീനനായി വൃദ്ധനായ ഭൂസുരന്റെ സമാഗമവും, അഗ്നിഭീതിയും, അനന്തരം വസ്ത്രത്തിന്റേയോ പാത്രത്തിന്റേയോ നാശവും, അപ്രകാരം ക്ഷതശരീരന്റേയോ രോഗിയുടേയോ സമാഗമവും, അനന്തരം സൎപ്പാഗമവും, അനന്തരം ശൂദ്രവിപ്രന്റെ ആഗമനവും, അനന്തരം ചതുഷ്പാത്തുകളുടെ നാശമോ ദാസന്റെ പതനമോ ഭവിക്കയും, അനന്തരം സമീപത്തിൽ ഒരുത്തനു് വിധു വ്യാധിതാഷ്ടമഗനായിരിക്കുമ്പോൾ മൃത്യുവോ അല്ലെങ്കിൽ ഭൃംഗാദ്യങ്ങളെക്കൊണ്ടു ദീപഹാനിയോ ഭവിക്കയും ഇങ്ങനെ ഒൻപതുകൾ ത്രിസ്ഫുടം ദസ്രാദിനവതാരങ്ങളുടെ ത്രികോണഗമായിരിക്കുമ്പോൾ ഉള്ള മൃതിയുടെ ലക്ഷണങ്ങളാകുന്നു. ത്രിസ്ഫുടാംശത്തിന്റേയോ രാശിയുടേയോ ത്രികോണേന്ദു സത്തായിരിക്കുമ്പോൾ തദുത്ഭവം വാച്യമാകുന്നു.

സാ—ത്രിസ്ഫുടം മരണസൂചകമായി കണ്ടാൽ മരണത്തിനു നിമിത്തങ്ങളായ ചില ലക്ഷണങ്ങൾ പറയാനുള്ള ക്രമമാണു് ഇവിടെ പറയാൻ പോകുന്നതു്. അശ്വതി മകം മൂലം ഈ നക്ഷത്രങ്ങളിൽ ത്രിസ്ഫുടം വന്നാൽ പ്രശ്നദിവസത്തിനുമേൽ മൂന്നുദിവസത്തിനകം കാരണം കൂടാതെ പ്രഷ്ടാവിന്റെ വീട്ടിൽവച്ചു് ഒരു കലഹമുണ്ടാകുന്നുവെങ്കിൽ പ്രഷ്ടാവു് നിശ്ചയമായും മരിക്കും. ഭരണി പൂരം പൂരാടം ഈ നക്ഷത്രങ്ങളിൽ ത്രിസ്ഫുടം നിന്നാൽ ദരിദ്രനായ ഒരു വൃദ്ധബ്രാഹ്മണൻ മേൽപ്രകാരം മൂന്നു ദിവസത്തിനകം പ്രഷ്ടൃഭവനത്തിൽ വരുന്നുവെങ്കിൽ പ്രഷ്ടാവു് മരിക്കും. ത്രിസ്ഫുടം കാൎത്തിക ഉത്രം ഉത്രാടം ഇവയിൽ നിന്നാൽ അഗ്നിഭയം മൂന്നുദിവസത്തിനകമുണ്ടായാൽ പ്രഷ്ടാവു്

മരിക്കും. രോഹിണി അത്തം തിരുവോണങ്ങളിൽനിന്നാൽ മേൽപ്രകാരം പാത്രം ഉടയുകയോ വസ്ത്രം നശിക്കുകയോ ചെയ്താൽ പൃഷ്ടാവു മരിക്കും. മകയിരം ചിത്ര അവിട്ടങ്ങളിൽ നിന്നാൽ രോഗിയോ ക്ഷതശരീരിയോ മേൽപ്രകാരം പ്രഷ്ടാവിന്റെ വീട്ടിൽവന്നാൽ പ്രഷ്ടാവു് മരിക്കും. ആതിര ചോതി ചതയങ്ങളിൽ നിന്നാൽ മേൽപ്രകാരം സർപ്പം വന്നാൽ പ്രഷ്ടാവു മരിക്കും. പുണർതവിശാഖപൂരുരുട്ടാതികളിൽ നിന്നാൽ ശ്രേഷ്ഠബ്രാഹ്മണൻ മേൽപ്രകാരം വരുന്നുവെങ്കിൽ മരണകരമാകുന്നു. പൂയം അനിഴം ഉത്തൃട്ടാതികളിൽ നിന്നാൽ പൃച്ഛകന്റെ വീട്ടിലോ അടുത്തുള്ള വീടുകളിലോ ധാന്യാദിനാശമോ ഭൃത്യനാശമോ ഉണ്ടായാൽ മേൽപ്രകാരം മരണകരമാകുന്നു. ആയില്യം കേട്ട രേവതികളിൽ നിന്നാൽ പ്രഷ്ടാവിന്റെ അഷ്ടമരാശിക്കൂറുസമയം സമീപത്തു മറ്റൊരാൾ മരിക്കയോ വണ്ടു മുതലായ ജന്തുക്കൾ വന്നു വിളക്കണെയ്ക്കുകയോ ചെയ്താൽ പ്രഷ്ടാവു് മരിക്കുമെന്നു പറയണം.

ത്രിസ്ഫുടം ഏതൊരു നക്ഷത്രത്തിൽ നില്ക്കുന്നുവോ ആ നക്ഷത്രത്രികോണങ്ങൾക്കു് പറഞ്ഞിട്ടുള്ള ലക്ഷണങ്ങളാണു് മൃതികരങ്ങളാകുന്നതു്. ഈ ലക്ഷണങ്ങൾ പ്രശ്നദിവസത്തിനു മേൽ മൂന്നു ദിവസത്തിനകം ഉണ്ടാകേണ്ടതാണു്. ത്രിസ്ഫുടരാശിയുടേയോ അഥവാ നവാംശകരാശിയുടേയോ ത്രികോണങ്ങളിൽ ചന്ദ്രൻ വരുമ്പോൾ ആണു് ഈ ലക്ഷണമുണ്ടാകേണ്ടതു്.

ജ്വരസ്താപസ്തനൌ മൂർദ്ധ്നി വിശേഷേണോഷ്ണതേജസഃ
അതിസാരഃ സുധാഭാനോർഭൂമിപുത്രസ്യ തു വ്രണഃ. ൨൦
ജ്ഞസ്യ വാങ്മനസോഃ സ്തംഭഃ പാരവശ്യഞ്ച നേത്രയോഃ
വേദനാ സകലാംഗേഷു ധീഭ്രമശ്ച ഗുരോ സ്മൃതഃ. ൨൧
ശോഫഃ ശുക്രസ്യ മന്ദസ്യ സംകോചഃ കരപാദയോഃ
രാഹോസ്തു പതനം കേതോർവ്യാധിർവ്രണ ഉദാഹൃതഃ. ൨൨
ത്രിസ്ഫുടേന സമേ തസ്യ ത്രിസ്ഫുടാംശകപസ്യ വാ
രോഗിണോ യദി രോഗസ്സ്യാന്മരണം തസ്യ നിശ്ചിതം. ൨൩
ദശാമപഹൃതിം ഛിദ്രമാനീയ ത്രിസ്ഫുടോഡുനഃ
ഏഷ്യാഭിർഘടികാഭിസ്സ്തൈർവത്സരാന്തഃ ഫലം വദേൽ. ൨൪

അ—ഉഷ്ണതേജസ്സിന്റെ വ്യാധി ജ്വരവും തനുവിനും വിശേഷിച്ചു മൂർദ്ധാവിനും താപവുമാകുന്നു. സുധാഭാനുവിനു് അതിസാരവും ഭൂമിപുത്രന്റെ വ്യാധി വ്രണവും ജ്ഞന്റെ വ്യാധി വാങ്മനസ്സുകളുടെ സ്തംഭവും നേത്രങ്ങളുടെ പാരവശ്യവുമാകുന്നു. ഗുരുവിന്റെ വ്യാധി സകലാംഗങ്ങളിൽ വേദനയും ധീഭ്രമവും എന്നു സ്മൃതമാകുന്നു. ശുക്രന്റെ വ്യാധി ശോഫവും മന്ദനു് കരപാദങ്ങളുടെ സംകോചവും രാഹുവിനു് വ്യാധി പതനവും കേതുവിനു വ്രണവും എന്നു് ഉദാഹൃതവുമാകുന്നു. ത്രിസ്ഫുടത്തോടു സമതന്റെയോ ത്രിസ്ഫുടാംശകന്റെയോ രോഗം രോഗിക്കു് ഭവിക്കുമെങ്കിൽ അവനു മരണം നിശ്ചിതമാകുന്നു. ത്രിസ്ഫുടോഡുവിന്റെ ഏഷ്യകളായ ഘടികകളെക്കൊണ്ടു് ദശയേയും അപഹൃതിയേയും ഛിദ്രത്തേയും ആനയിച്ചിട്ടു് അതുകൊണ്ടു വത്സരാന്തമായ ഫലത്തെ വദിക്കണം.

സാ—ത്രിസ്ഫുടത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെയോ ത്രിസ്ഫുടത്തിന്റെ അംശകനാഥന്റെയോ രോഗം ആണു് രോഗിക്കുള്ളതെങ്കിൽ ആ രോഗി നിശ്ചയമായും മരിച്ചുപോകുമെന്നു പറയണം. ആദിത്യന്റെ വ്യാധി ജ്വരവും ശരീരത്തിലും വിശേഷിച്ചു് തലയിലും ചൂടുമാകുന്നു. ചന്ദ്രന്റെ വ്യാധി അതിസാരമാണു്. ചൊവ്വയ്ക്കും കേതുവിനും വ്രണമാണു്. ബുധനു വാക്കിനും മനസ്സിനും ശക്തിയില്ലായ്മയും കണ്ണുകൾക്കു പരവശതയുമാകുന്നു. വ്യാഴത്തിനു ബുദ്ധിഭ്രമവും എല്ലാ അവയവങ്ങളിലും വേദനയുമാണു്. ശുക്രനു വീക്കവും ശനിക്കു കൈകാൽ കോച്ചുകയും രാഹുവിനു വീഴ്ചയുമാകുന്നു. ത്രിസ്ഫുടനക്ഷത്രത്തിൽ ചെല്ലാനുള്ള നാഴികയും വിനാഴികയുംവച്ചു് നക്ഷത്രദശാവിധി അനുസരിച്ചു ദശയും അപഹാരവും ഛിദ്രവും വരുത്തി പ്രഷ്ടാവു് ഒരു കൊല്ലത്തിനുള്ളിലനുഭവിപ്പാനുള്ള ഫലങ്ങളെ പറയണം. പ്രശ്നഫലം സാമാന്യേന വത്സരവ്യാപ്യമാകുന്നു.

**വാ—അത്രപ്രശ്നദശാനയനേ പക്ഷാന്തരമസ്തി. തദപി ലിഖ്യതേ.**

അ—ഇവിടെ പ്രശ്നദശായനത്തിൽ പക്ഷാന്തരം ഭവിക്കുന്നു. അതും ലേഖനം ചെയ്യപ്പെടുന്നു.

സാ—പ്രശ്നദശ വരുത്തുന്നതിനു വേറെയും പക്ഷാന്തരമുണ്ടു്. അതിനെ താഴെ കാണിക്കുന്നു.

**പ്രശ്നനാഡ്യുത്രിസ്ഫുടാഭ്യാം വിധിവദുഡുദശാം മാന്ദിനാ ച-**
**പ്രതീപം**
**യാതാഭിൎന്നാഡികാഭിൎയ്യത്ര തിസൃഷു വൈ ഗൃഹ്യതാം താസു ചൈകാ**
**പ്രശ്നേ യാത്രാനുരൂപാ ശുഭതദിതരദേ ചാബ്ദികേ മാസികേ വാ**
**ഖേടാബ്ദാ വാസരാഃ സ്യുസ്ത്രിഗുണിതവിഹൃതാഃ സൈവ നേയാ ദശേ-**
**ന്ദോഃ.**

അ—വിധിപോലെ പ്രശ്നോഡുത്രിസ്ഫുടങ്ങൾകൊണ്ടു് ഉഡുദശയെ നയിക്കണം. മാന്ദിയെക്കൊണ്ടും, പ്രതീപമാകുംവണ്ണം യാതകളായിരിക്കുന്ന നാഡികൾകൊണ്ടും നയിക്കണം. ആദ്യത്തെ മൂന്നു ദശകളിൽവച്ചു് ശുഭതദിതരദമായ പ്രശ്നത്തിൽ യാതൊന്നു അനുരൂപമായി ഭവിക്കുന്നു. ആ ഒന്നു ഗ്രഹിക്കപ്പെടണം. ആബ്ദികമായും മാസികമായും ഉള്ള പ്രശ്നത്തിൽ ത്രിഗുണിതവിഹൃതങ്ങളായ ഖേടാബ്ദങ്ങൾ വാസരങ്ങളായി ഭവിക്കും. ഇന്ദുവിന്റെ ആ ദശതന്നെ നേയയായി ഭവിക്കുന്നു.

സാ—പ്രശ്നകാലത്തു ചന്ദ്രസ്ഫുടത്തിലും ത്രിസ്ഫുടത്തിലും ചെല്ലാനുള്ള നക്ഷത്രനാഴികകളെക്കൊണ്ടു നക്ഷത്രദശയും ത്രിസ്ഫുടദശയും വരുത്തുക. ഗുളികസ്ഫുടത്തിന്റെ നക്ഷത്രത്തിൽ ചെന്ന നാഴികകൊണ്ടു ഗുളികദശയും വരുത്തുക. ഗുളികദശയ്ക്കു വ്യുൽക്രമേണ ആണു് ദശ കല്പിക്കേണ്ടതു്. അതായതു് ആദിത്യദശ കഴിഞ്ഞാൽ ശുക്രദശ, പിന്നെ കേതുദശ, ഇങ്ങിനെയാണു് ആ പ്രശ്നം. ശുഭരൂപമായോ അശുഭരൂപമായോ ഇരിക്കുന്നു എന്നറിഞ്ഞിട്ടു് ആ പ്രശ്നത്തോടു് ഏതൊരുവിധമുള്ള ദശ ആണോ യോജിക്കുന്നതു് ആ ദശകളെ വരുത്തി പ്രഷ്ടാവിന്റെ അനുഭവത്തെ അറിയണം. വത്സരഫലപ്രധാനമായും മാസഫലപ്രധാനമായും പ്രശ്നം രണ്ടുവിധമാകുന്നു. അവയിൽ വത്സരഫലപ്രധാനമായി പ്രശ്നത്തിൽ ദശാവത്സരങ്ങളെ മൂന്നിൽ പെരുക്കിയാൽ ആ ഗ്രഹത്തിന്റെ ദശാദിവസങ്ങളായിരിക്കും. മാസഫലപ്രധാനമായ പ്രശ്നമാണെങ്കിൽ ദശാവത്സരങ്ങളെ നാലിൽ ഹരിച്ചാൽ കിട്ടുന്ന ഫലം ദശാദിവസമായിരിക്കും. ഇവിടെ പ്രശ്നദശ മൂന്നുവിധം പറഞ്ഞിട്ടുണ്ടെങ്കിലും ചന്ദ്രസ്ഫുടത്തിലെ നക്ഷത്രത്തിൽ ചെല്ലാനുള്ള നാഴിക വിനാഴികകളെ വെച്ചു ജാതകരീതിപ്രകാരം ദശ വരുത്തുന്നതാണു് നല്ലതു്. അപഹാരവും ഛിദ്രവും ദശകൊണ്ടു വരുത്തിക്കൊള്ളണം.

ഇതി പ്രശ്നമാൎഗ്ഗേ ഷഷ്ഠാദ്ധ്യായഃ

ഇങ്ങിനെ പ്രശ്നമാൎഗ്ഗം ആറാമദ്ധ്യായം അവസാനിച്ചു.

---

## അഥ സപ്തമാദ്ധ്യായപ്രാരംഭഃ.

വാ—**അഥ** അഷ്ടമംഗലഫലാന്യുച്യന്തേ

അ—**അനന്തരം** അഷ്ടമംഗലഫലം വചിക്കപ്പെടുന്നു.

സാ—"പ്രഷ്ടാനിൎഗ്ഗമമാൎഗ്ഗമന്ദിരഗതി" ഇത്യാദി ന്യായമനുസരിച്ചു് ഇനി അഷ്ടമംഗലഫലമാണു് പറയേണ്ടതു്. അതിന്റെ ക്രമം ഇവിടെ പറയപ്പെടുന്നു.

**വാമസ്ഥേന ഫലം ഭൂതം വൎത്തമാനന്തു മദ്ധ്യതഃ**
**ദക്ഷിണസ്ഥേന ഭാവീനി ഫലാനി ച വിനിൎദ്ദിശേൽ.** ൧

അ—വാമസ്ഥമായ സ്ഥാനംകൊണ്ടു ഭൂതമായ ഫലത്തേയും മദ്ധ്യംകൊണ്ടു വൎത്തമാനമായ ഫലത്തേയും ദക്ഷിണസ്ഥമായ സ്ഥാനംകൊണ്ടു് ഭാവികളായ ഫലങ്ങളേയും വിനിർദ്ദേശിക്കണം.

സാ—മൂന്നു സ്ഥാനമായിട്ടാണല്ലോ അഷ്ടമംഗലം ഇരിക്കുന്നതു്. അവയിൽ ഇടത്തുഭാഗത്തുള്ള സംഖ്യകളെക്കൊണ്ടു് കഴിഞ്ഞ കാലത്തെ ഫലങ്ങളേയും നടുവിലിരിക്കുന്ന സംഖ്യകൊണ്ടു് അപ്പോൾ അനുഭവിക്കുന്ന (വൎത്തമാനകാല)ഫലങ്ങളേയും വലത്തുവശമുള്ള സംഖ്യകൊണ്ടു് ഭാവികാലഫലങ്ങളേയും പറയണം. പ്രശ്നദിവസത്തിനു് ആറുമാസംമുൻപുവരെ ഭൂതകാലവും പ്രശ്നദിവസംമുതൽ ആറുമാസംവരെ ഭാവികാലവും മദ്ധ്യരണ്ടിലും ഓരോമാസം വൎത്തമാനകാലവും ആണെന്നു് "പ്രശ്നദിനാൽ പൂൎവ്വപരം ഷൾക്കംക്രമേണമാസാനാം ഭൂതംഭാവിചവേദ്യം ദ്വയോരേകം വൎത്തമാനമിതി ചാഹുഃ" ഈ വചനംകൊണ്ടു കാണുന്നു.

അധോമദ്ധ്യോൎദ്ധ്വഭാഗേഷു വപുഷോ ദക്ഷിണാദയഃ
യുഗ്മസംഖ്യാ വപുൎഭാഗേ ഗ്രഹോക്തവ്യാധിമാദിശേൽ. ൨

അ—ദക്ഷിണാദികൾ വപുസ്സിന്റെ അധോമദ്ധ്യോൎദ്ധ്വഭാഗങ്ങളിൽ ഭവിക്കുന്നു. യുഗ്മസംഖ്യാ വപുൎഭാഗത്തിൽ ഗ്രഹോക്തവ്യാധിയെ ആദേശിക്കണം.

സാ—വലത്തുവശമുള്ള സംഖ്യകൊണ്ടു് ശരീരത്തിന്റെ അരക്കെട്ടുമുതൽ കീഴ്പ്പോട്ടുള്ള ഭാഗത്തേയും മദ്ധ്യത്തുള്ള സംഖ്യകൊണ്ടു കണ്ഠംമുതൽ അരക്കെട്ടുവരെയുള്ള ഭാഗത്തേയും ഇടത്തുവശമിരിക്കുന്ന സംഖ്യകൊണ്ടു കണ്ഠത്തിനു മേലുള്ള ഭാഗത്തേയും സംബന്ധിക്കുന്നതാണു്. ഈ മൂന്നു സ്ഥാനങ്ങളിൽവച്ചു് ഏതൊരു സ്ഥാനത്താണോ രണ്ടു് നാലു് ഇത്യാദി യുഗ്മസംഖ്യകൾ ഇരിക്കുന്നതു്. മുൻപറഞ്ഞ ക്രമമനുസരിച്ചു് അതു് ഏതൊരു ശരീരഭാഗത്താകുന്നുവോ അവിടെ വ്യാധിയുണ്ടെന്നു പറയണം. വ്യാധിയുടെ ഭേദം ആ സംഖ്യയ്ക്കു് വിധിച്ചിട്ടുള്ള ഗ്രഹത്തിന്റേതാണെന്നു് അറിയണം. ഗ്രഹങ്ങളേയും വ്യാധിക്രമങ്ങളേയും ക്രമേണ പറയുന്നു.

സ്ഥാനേഷു ത്രിഷു ചൈകാദിശേഷേ സൂൎയ്യാദയഃ
ധ്വജാദ്യാ ഗരുഡാദ്യാശ്ച പഞ്ചഭൂതാനി ച ക്രമാൽ. ൩

അ—മൂന്നു സ്ഥാനങ്ങളിലും ഏകാദിശേഷം സത്തായിരിക്കുമ്പോൾ ഭാസ്വരാദികളും ധ്വജാദ്യങ്ങളും ഗരുഡാദ്യങ്ങളും പഞ്ചഭൂതങ്ങളും ക്രമേണ ഭവിക്കും.

സാ—ഈ മൂന്നു സ്ഥാനങ്ങളിലുമുള്ള സംഖ്യകൊണ്ടു് സൂൎയ്യൻ മുതലായ ഗ്രഹങ്ങളെയും ധ്വജം മുതലായ യോനികളേയും ഗരുഡൻ മുതലായ ജന്തുക്കളേയും പൃഥിവി മുതലായ ഭൂതങ്ങളേയും കല്പിക്കണം. അതായതു് അഷ്ടമംഗലസംഖ്യയിൽ ഒരു സ്ഥാനത്തു് ഒരു പരൽ ശേഷിച്ചു എങ്കിൽ ഗ്രഹം സൂൎയ്യനാണെന്നും യോനി ധ്വജമാണെന്നും ഗരുഡൻ ജന്തുവാണെന്നും പൃഥിവി ഭൂതമാണെന്നും ധരിക്കണം. രണ്ടുമുതൽ ശേഷിക്കയാണെങ്കിൽ അടിയിൽ പറയുന്ന ക്രമമനുസരിച്ചു് ഗ്രഹാദികളെ നിശ്ചയിച്ചുകൊള്ളുക.

അൎക്കാരജീവവിച്ഛുക്രമന്ദചന്ദ്രാഹയഃ ക്രമാൽ
ധ്വജധൂമഹരിശ്വാനവൃഷഖരമാതംഗവായസാഃ. ൪

താൎക്ഷ്യമാൎജ്ജാരസിംഹശ്വാഹ്യാഖുദ്വിപശശാസ്തഥാ
ധ്വജസിംഹൌ മഹീ ദന്തിവൃഷൌ ജലമയൌ മതൌ. ൫

ധൂമോ വഹ്നിഃ ഖരോ വായുഃ ശ്വകാകൌ വിയദാത്മകൌ.

അ—അൎക്കാരജീവവിച്ഛുക്രമന്ദചന്ദ്രാഹികളും ധ്വജധൂമഹരിശ്വാനവൃഷഖരമാതംഗവായസങ്ങളും അപ്രകാരം താൎക്ഷ്യമാൎജ്ജാരസിംഹശ്വാഹ്യാഖുദ്വിപശശങ്ങളും ക്രമേണ ഭവിക്കുന്നു. ധ്വജസിംഹങ്ങൾ മഹിയും ദന്തിവൃഷങ്ങൾ ജലമയങ്ങളുമാണെന്നു് മതങ്ങളാകുന്നു. ധൂമം വഹ്നിയായും ഖരൻ വായുവായും ശ്വകാകങ്ങൾ വിയദാത്മകങ്ങളായും ഭവിക്കുന്നു.

സാ—മേൽപറഞ്ഞ ഗ്രഹാദികളുടെ ക്രമത്തേയാണ് ഇവിടെ പറയുന്നതു്. ഒരു സംഖ്യ ശേഷിച്ചാൽ സൂര്യൻ, രണ്ടു ശേഷിച്ചാൽ ചൊവ്വാ ഇങ്ങനെ ക്രമേണ മേല്പോട്ടു ഗുരു ബുധൻ ശുക്രൻ ശനി ചന്ദ്രൻ രാഹു ഇവരെ കല്പിച്ചുകൊള്ളുക. ഇതുപോലെതന്നെ ഒന്നു മുതൽ എട്ടുവരെയുള്ള സംഖ്യകളിൽ ക്രമേണ ധ്വജം ധൂമം സിംഹം ശ്വാവു് വൃഷം ഖരം ഗജം കാകൻ ഈ യോനികളേയും കല്പിക്കണം. ഇതുപോലെ ഗരുഡൻ മാർജ്ജാരൻ സിംഹം ശ്വാവു് സർപ്പം മൂഷികൻ ഗജം മുയൽ ഇങ്ങനെ ക്രമേണ ജന്തുക്കളേയും കല്പിക്കണം. പിന്നീടു് ധ്വജയോനിയേയും സിംഹയോനിയേയും പൃഥ്വീഭൂതമെന്നും ഗജയോനിയേയും വൃഷയോനിയേയും ജലഭൂതമെന്നും ധൂമയോനി അഗ്നിഭൂതമെന്നും ഖരയോനി വായുഭൂതമെന്നും ശ്വയോനിയും കാകയോനിയും ആകാശഭൂതമെന്നും കല്പിച്ചുകൊള്ളണം. ഇനി ഇവയുടെ ഫലം ക്രമേണ പറയപ്പെടുന്നു.

അഭീഷ്ടാർത്ഥാഗമം കീർത്തിം ജയം ഭൂപതിമാനനം. ൬
സഭാജനപദഗ്രാമസൽകൃതിം കുരുതേ രവിഃ
ചോരഭൂപായുധാഗ്നിഭ്യോ ഭയം സ്കന്ദാച്ച ഭൈരവാൽ. ൭
കലഹജ്വരപിത്താസൃക്‌ശിരോനേത്രഗദാൻ കുജഃ
ഗുരുദൈവതവിപ്രാണാം പ്രസാദജശുഭാഗമം. ൮
ദുകൂലഹേമദന്ത്യശ്വസുതാപ്തിം കുരുതേ ഗുരുഃ
ശ്വഗോമൃഗാദിതോ ഭീതിം വിഷ്ണുകോപം വിചർച്ചികാം. ൯
ത്വഗ്രോഗം സന്നിപാതഞ്ച കുരുതേ ശീതരശ്മിജഃ
ഭൂഷണാംബരശയ്യാപ്തിം സ്ത്രീസുഖം മൃഷ്ടഭോജനം, ൧൦
കൃഷിഗോമഹിഷീലാഭം കുരുതേ ഭൃഗുനന്ദനഃ
വാതശൂലാമയം ചോരദുർജ്ജനേഭ്യോ ഭയം ശനിഃ ൧൧
കുരുതേ മരണാത് ഭീതിം ദുർഗ്രഹാണാഞ്ച പീഡനം
വേശ്മസൌഖ്യം മനഃപ്രീതിം സുഹൃൽസ്വജനസംഗമം. ൧൨
ജലോത്ഥസസ്യപാനാന്നനാശ്വാപ്തിം പൂർണ്ണചന്ദ്രമാഃ
കുഷ്ഠപാമാദികാൻ രോഗാൻ നേത്രപാദഭവാനപി. ൧൩
വിഷഭീതിഞ്ച നീചാനാം വിരോധം കുരുതേ ഫണീ.

ആ—അഭീഷ്ടാർത്ഥാഗമത്തേയും കീർത്തിയേയും ജയത്തേയും ഭൂപതിമാനനത്തേയും സഭാജനപദഗ്രാമസൽകൃതിയേയും രവി ചെയ്യുന്നു.

കുജൻ ചോരഭൂപായുധാഗ്നികളിൽനിന്നും സ്കന്ദനിൽ നിന്നും ഭൈരവനിൽനിന്നും ഭയത്തേയും കലഹജ്വരപിത്താസൃക്ശിരോനേത്രഗദങ്ങളേയും ചെയ്യുന്നു.

ഗുരു ഗുരുദൈവതവിപ്രന്മാരുടെ പ്രസാദജശുഭാഗമത്തേയും ദുകൂലഹേമദന്ത്യശ്വസുതാപ്തിയേയും ചെയ്യുന്നു.

ശീതരശ്മിജൻ ശ്വഗോമൃഗാദികളിൽനിന്നു ഭീതിയേയും വിഷ്ണുകോപത്തേയും വിചർച്ചികയേയും ത്വഗ്രോഗത്തേയും സന്നിപാതത്തേയും ചെയ്യുന്നു.

ഭൃഗുനന്ദനൻ ഭൂഷണാംബരശയ്യാപ്തിയേയും സ്ത്രീ സുഖത്തേയും മൃഷ്ടഭോജനത്തേയും കൃഷിഗോമഹിഷീലാഭത്തേയും ചെയ്യുന്നു.

ശനി വാതശൂലാമയത്തേയും ചോരദുർജ്ജനങ്ങളിൽനിന്നു ഭയത്തേയും മരണത്തിൽനിന്നു ഭീതിയേയും ദുർഗ്രഹങ്ങളുടെ പീഡനത്തേയും ചെയ്യുന്നു.

ചന്ദ്രമസ്സ് വേശ്മസൌഖ്യത്തേയും മനഃപ്രീതിയേയും സുഹൃൽസ്വജനസംഗമത്തേയും ജലോത്ഥസസ്യപാനാന്നനാശ്വാപ്തിയേയും ചെയ്യുന്നു.

ഹണി കുഷ്ഠപാമാദികളായും നേത്രപാദഭവങ്ങളായും ഉള്ള രോഗങ്ങളേയും വിഷഭീതിഭയവും നീചന്മാരുടെ വിരോധത്തേയും ചെയ്യുന്നു.

സാ—ഒന്നു ശേഷിച്ചാൽ ആദിത്യൻ, രണ്ടു ശേഷിച്ചാൽ ചൊവ്വാ, മൂന്നു ശേഷിച്ചാൽ വ്യാഴം ഇത്യാദി ക്രമം മുൻപേ പറഞ്ഞുവല്ലോ. അവിടെ ആദിത്യനായാൽ അഭീഷ്ടകാര്യത്തിന്റെ സിദ്ധിയും കീർത്തിയും കാര്യങ്ങളിൽ വിജയവും രാജാവിൽനിന്നു ബഹുമാനവും സഭകളിലും നാട്ടുകാരിലും ഗ്രാമങ്ങളിലും വച്ച് സൽക്കാരവും ഫലമാകുന്നു.

ചൊവ്വയാണെങ്കിൽ (രണ്ടു ശേഷിച്ചാൽ) കള്ളന്മാർ രാജാക്കന്മാർ ആയുധം ഇവയിൽ നിന്ന് ആപത്തും അഗ്നിഭയവും സുബ്രഹ്മണ്യകോപം ഭൈരവോപദ്രവം ഇവയും കലഹം പനി രക്തപിത്തം ശിരോരോഗം നേത്രവ്യാധി ഇവയും ഫലമാകുന്നു.

വ്യാഴമാണെങ്കിൽ (മൂന്നു ശേഷിച്ചാൽ) ഗുരുക്കന്മാരുടേയും ദേവന്മാരുടേയും ബ്രാഹ്മണരുടേയും അനുഗ്രഹങ്ങളാൽ നന്മയും വസ്ത്രം സ്വർണ്ണം ആന കുതിര ഇതുകളുടെ ലാഭവും ഫലമാകുന്നു.

ബുധനായാൽ (നാലു ശേഷിച്ചാൽ) പശു പട്ടി മുതലായ മൃഗങ്ങളിൽനിന്നും ഉപദ്രവവും വിഷ്ണുകോപവും ചൊറി ചിരങ്ങ് ത്വഗ്രോഗങ്ങൾ ത്രിദോഷകോപം ഇവയും ഫലമാകുന്നു.

ശുക്രനായാൽ (അഞ്ചു ശേഷിച്ചാൽ) ആഭരണങ്ങൾ വസ്ത്രങ്ങൾ കിടക്കകൾ ഇവയുടെ ലാഭവും ഭാര്യാസുഖം മൃഷ്ടാന്നഭോജനം കൃഷിഗുണം പശുക്കൾ എരുമകൾ ഇതുകളുടെ ലാഭവും ഫലമാകുന്നു.

ശനിയായാൽ (ആറു ശേഷിച്ചാൽ) വാതരോഗം വയററുവേദന കള്ളന്മാരിൽനിന്നും ദുഷ്ടന്മാരിൽനിന്നും ഭയം മരണതുല്യങ്ങളായ രോഗങ്ങളിൽനിന്നു ക്ലേശം ദുർബാധകളുടെ ഉപദ്രവം ഇവ ഫലമാകുന്നു.

ചന്ദ്രനാണെങ്കിൽ (ഏഴു ശേഷിച്ചാൽ) ഗൃഹസുഖം മനഃസുഖം ബന്ധുക്കളോടും സ്വജനങ്ങളോടും ചേർച്ച വെള്ളത്തിലുണ്ടാകുന്ന ധാന്യങ്ങളുടെ ലാഭം അന്നപാനസുഖം സ്ത്രീസുഖം ഇവ ഫലമാകുന്നു

രാഹുവാണെങ്കിൽ (എട്ടു ശേഷിച്ചാൽ) കഷ്ടം രക്തദുഷ്ടം നിമിത്തമുണ്ടാകാവുന്ന മററചില വ്യാധികൾ നയനരോഗം വിഷഭയം ദുർജ്ജനങ്ങളുടെ വിരോധം ഇവ ഫലമാകുന്നു. ഈ ഫലങ്ങൾ ഇടതുവശമുള്ള സംഖ്യകൊണ്ടു സിദ്ധിച്ചതാണെങ്കിൽ കഴിഞ്ഞതാണെന്നും മദ്ധ്യേയുള്ള സംഖ്യകൊണ്ടു സിദ്ധിച്ചതാണെങ്കിൽ അപ്പോൾ നടക്കുന്നതാണെന്നും വലത്തുവശമുള്ള സംഖ്യകൊണ്ടു സിദ്ധിച്ചതാണെങ്കിൽ വരാനുള്ളതാണെന്നും മുൻപറഞ്ഞ ന്യായംകൊണ്ട് ഗ്രാഹ്യമാണല്ലോ.

ആരോഗ്യമർത്ഥലാഭഞ്ച ലഭതേ ശത്രുനാശനം
പുത്രലാഭം ച നിയമാദ്ധ്വജസന്ദർശനാന്നരഃ. ൮൭

ചിത്തദുഃഖം മഹാവ്യാധിം ശത്രുപീഡാം നിരർത്ഥതാം
സ്ഥാനഭ്രംശം വിവാദഞ്ച ലഭതേ ധൂമദർശനാൽ. ൮൮

നീരോഗത്വം സുതപ്രാപ്തിം മനഃപ്രീതിം ധനാഗമം
ദ്വിജഭൂപാലസമ്മാനം ലഭതേ സിംഹദർശനാൽ. ൮൯

വിപ്രവാസം ഭയഞ്ചൈവ ദ്രവ്യനാശം രുജം തഥാ
അപമൃത്യും വിവാദഞ്ച നിർദ്ദിശേച്ഛ്വപ്രദർശനാൽ. ൯൦

സ്ത്രീലാഭം പുത്രലാഭം ച ധനലാഭം ഗൃഹം സുഖം
ലഭതേ ചായുരാരോഗ്യം വൃഷസന്ദർശനാന്നരഃ. ൯൧

ദ്വിഷദാഗമനം രോഗം സ്ഥാനനാശം ധനക്ഷയം
കാര്യഹാനിം മനഃക്ലേശം ലഭതേ ഖരദർശനാൽ. ൯൨

സ്ത്രീഭോഗം ധനധാന്യാപ്തിം സുഹൃദാം സംഗമം സുഖം
ഭൂപാലരത്നലാഭം ച കഥയേദ് ഗജദർശനാൽ. ൨൧

സ്ഥാനഭ്രംശം സുഹൃന്നാശം സ്ഥാനനാശം മഹാഭയം
ജീവനാശമരേർമൃത്യും ലഭതേ കാകദർശനാൽ. ൨൨

**അ**—ധ്വജസന്ദർശനം ഹേതുവായിട്ട് ആരോഗ്യത്തെയും അർത്ഥലാഭത്തെയും ശത്രുനാശത്തെയും പുത്രലാഭത്തെയും നരൻ നിയമേന ലഭിക്കുന്നു.

ധൂമദർശനം ഹേതുവായിട്ട് ചിത്തദുഃഖത്തെയും മഹാവ്യാധിയേയും ശത്രുപീഡയേയും നിരർത്ഥതയേയും സ്ഥാനഭ്രംശത്തെയും വിവാദത്തെയും ലഭിക്കുന്നു.

സിംഹദർശനം ഹേതുവായിട്ട് നീരോഗതയെയും സുതപ്രാപ്തിയേയും മനഃപ്രീതിയേയും ധനാഗമത്തെയും ദ്വിജഭൂപാലസമ്മാനത്തെയും ലഭിക്കുന്നു.

ശ്വദർശനം ഹേതുവായിട്ട് വിപ്രവാസത്തെയും ഭയത്തെയും ദ്രവ്യനാശത്തെയും അപ്രകാരം രുക്കിനെയും അപമൃത്യുവിനെയും വിവാദത്തെയും നിർദ്ദേശിക്കണം.

വൃഷസന്ദർശനം ഹേതുവായിട്ട് സ്ത്രീലാഭത്തെയും പുത്രലാഭത്തെയും ധനലാഭത്തെയും ഗൃഹത്തെയും സുഖത്തെയും ആയുസ്സിനെയും ആരോഗ്യത്തെയും നരൻ ലഭിക്കുന്നു.

ഖരദർശനം ഹേതുവായിട്ട് ദ്വിഷദാഗമനത്തെയും രോഗത്തെയും സ്ഥാനനാശത്തെയും ധനക്ഷയത്തെയും കാര്യഹാനിയേയും മനഃക്ലേശത്തെയും ലഭിക്കുന്നു.

ഗജദർശനം ഹേതുവായിട്ട് സ്ത്രീഭോഗത്തെയും ധനധാന്യാപ്തിയേയും സുഹൃത്തുക്കളുടെ സംഗമത്തെയും സുഖത്തെയും ഭൂപാലരത്നലാഭത്തെയും കഥിക്കണം.

കാകദർശനം ഹേതുവായിട്ട സ്ഥാനഭ്രംശത്തെയും സുഹൃന്നാശത്തെയും സ്ഥാനനാശത്തെയും മഹാഭയത്തെയും ജീവനാശത്തെയും അരിയിൽനിന്നു മൃത്യുവിനെയും ലഭിക്കുന്നു.

സാ—ധ്വജയോനി (ഒന്ന്) വന്നാൽ ആരോഗ്യവും ധനലാഭവും ശത്രുക്കളുടെ നാശവും പുത്രലാഭവും ഫലമാകുന്നു.

ധൂമയോനി (രണ്ട്) വന്നാൽ മനോദുഃഖവും, മഹത്തരങ്ങളായ രോഗങ്ങളും ദാരിദ്ര്യവും സ്വസ്ഥാനത്തിങ്കൽനിന്ന് ഭ്രഷ്ടതയും വിവാദവും ഫലമാകുന്നു.

സിംഹയോനി (മൂന്ന്) വന്നാൽ ശരീരാരോഗ്യം പുത്രസിദ്ധി മനഃസുഖം ദ്രവ്യലാഭം ബ്രാഹ്മണർ രാജാക്കന്മാർ ഇവരിൽനിന്നു സമ്മാനലാഭം ഇവ ഫലം.

ശ്വാവ് (നാല്) വന്നാൽ നാടുവിട്ടുപോകുക ഭയപ്പെടുക ദ്രവ്യനാശം വരിക രോഗബാധയുണ്ടാക അപമൃത്യു വരിക വിവാദമുണ്ടാക ഇവകൾ ഫലമാകുന്നു.

വൃഷയോനി (അഞ്ച്) വന്നാൽ ഭാര്യാലാഭം പുത്രലാഭം ധനലാഭം ഗൃഹസുഖം ആയുസ്സ് ആരോഗ്യം ഇവകൾ ഫലം.

ഖരയോനി (ആറ്) വന്നാൽ ശത്രുവരവും രോഗവും സ്വസ്ഥാനനാശവും ധനനഷ്ടവും കാര്യവിഘ്നവും മനോദുഃഖവും ഫലമാകുന്നു.

ഗജയോനി (ഏഴ്) വന്നാൽ സ്ത്രീസുഖവും ധനധാന്യങ്ങളുടെ ലാഭവും ബന്ധുജനങ്ങളുമായി ചേർച്ചയും രാജാക്കന്മാരിൽനിന്നു സമ്മാനവും രത്നലാഭവും ഫലമാകുന്നു.

കാകയോനി (എട്ട്) വന്നാൽ തനിക്കുള്ള സ്ഥാനത്തിന് (ഉൽകൃഷ്ടതയ്ക്കു) കുറവുവരികയും ബന്ധുക്കൾ (സ്ഥലം വീടു മുതലായതു്) നശിക്കയും കഠിനമായ ഭയമുണ്ടാകയും തനിക്കോ തന്നെ സംബന്ധിച്ചവർക്കോ ജീവനാശം വരികയോ ശത്രുക്കൾ നിമിത്തം മരിക്കുകയോ ചെയ്യും. ഇതു ധ്വജാദികളായ യോനികളുടെ ഫലമാകുന്നു. ഇതും വാമദക്ഷിണമദ്ധ്യംകൊണ്ട് മുൻപറഞ്ഞവണ്ണം ഭൂതഭാവിവർത്തമാനങ്ങളെ ചിന്തിച്ചുകൊള്ളണം.

സർപ്പാദയഃ ക്രമാന്മദ്ധ്യേ ചത്വാരോ ദക്ഷിണേ പുനഃ
താർക്ഷ്യാദയശ്ച ചത്വാരോ യദി തേ മരണപ്രദാഃ.

**അ**—മദ്ധ്യത്തിൽ സർപ്പാദികളായ നാലുകളും ദക്ഷിണത്തിലാകട്ടെ താർക്ഷ്യാദികളായ നാലുകളും ക്രമേണ ഭവിക്കുന്നുവെങ്കിൽ അതുകൾ മരണപ്രദങ്ങളായി ഭവിക്കും.

സാ—ഇനി ഗരുഡൻ മുതലായ ജന്തുക്കളെക്കൊണ്ടുള്ള ഫലങ്ങളെയാണ നിരൂപിക്കുന്നതു്. മദ്ധ്യേ സർപ്പം മൂഷികൻ ഗജം മുയൽ അതായതു് (അഞ്ചു് ആറു് ഏഴു് എട്ടു്) ഈ ജന്തുക്കൾ വരികയും വലത്തെസ്ഥാനത്തു് ഗരുഡൻ മാർജ്ജാരം സിംഹം ശരാവു (൧-൨-൩-൪) ഈ ജന്തുക്കളും ക്രമേണ വരികയാണെങ്കിൽ മരണം ഫലമാകുന്നു. വലത്തുഭാഗത്തു് ഒന്നും മദ്ധ്യത്തിൽ അഞ്ചും ഇപ്രകാരം ക്രമേണ മേല്പെട്ടും കണ്ടുകൊൾക.

ഏവം ക്രമാൽ സ്ഥിതേഷ്വേഷു മാർജ്ജാരസ്യാഖുഭക്ഷണം
ചകോരശ്യേനപൂർവ്വാണാമുരഗഗ്രഹണം തഥാ. ൨൨
ശശസ്യ ഗ്രഹണം മാംസഖണ്ഡം വാദായ ചാഗമഃ
കുക്കുരസ്യ ഗൃഹേ പ്രഷ്ടുരേതന്മരണലക്ഷണം. ൨൩

അ—ഇപ്രകാരം ക്രമേണ ഇവകൾ സ്ഥിതങ്ങളായിരിക്കുമ്പോൾ പ്രഷ്ടാവിന്റെ ഗൃഹത്തിൽ മാർജ്ജാരന്റെ ആഖുഭക്ഷണവും അപ്രകാരം ചകോരശ്യേനപൂർവ്വങ്ങളുടെ ഉരഗഗ്രഹണവും മാംസഖണ്ഡത്തെ ആദാനം ചെയ്തിട്ടു് കുക്കുരത്തിന്റെ ആഗമനവും ശശത്തിന്റെ ഗ്രഹണവുമാകുന്ന ഇതു മരണലക്ഷണമാകുന്നു.

സാ—മേൽപറഞ്ഞവണ്ണം സർപ്പാദികളായ നാലു മദ്ധ്യത്തും, താർക്ഷ്യാദികളായ നാലു വലത്തും ക്രമേണ വരികയാണെങ്കിൽ മാർജ്ജാരൻ എലിയെ കൊല്ലുകയോ പരുന്തു ചകോരം മുതലായ ജന്തുക്കൾ സർപ്പത്തെ പിടിക്കുകയോ പട്ടി മുയലിനെ പിടിക്കുകയോ മാംസഖണ്ഡം കടിച്ചുകൊണ്ടുവരികയോ ചെയ്താൽ മരണമുണ്ടാകുമെന്നു പറയണം. രോഗം അത്യാസന്നമാണെങ്കിൽ പ്രശ്നദിവസത്തിനടുത്തു ഈ ലക്ഷണം സംഭവിക്കുന്നെങ്കിൽ രോഗി മരിക്കുമെന്നും ഇല്ലെങ്കിൽ മരിക്കയില്ലെന്നും അറിയണം. ഈ ലക്ഷണങ്ങൾ നാലും ഗരുഡസർപ്പാദികളുടെ സ്ഥിതിക്കു ക്രമേണ പറഞ്ഞിട്ടുള്ളതാണെന്നു കരുതി ചിലർ ചിന്തിച്ചുവരുന്നുണ്ടു്.

ഓതൌ മദ്ധ്യസ്ഥിതേ വാച്യം പ്രഷ്ടുസ്തൽലംഘനാദികം
സാരമേയേ തതോ ഭീതിർവ്യാഘ്രാദിഭ്യോऽഥവാ ഭയം. ൨൪
മൂഷികേ മൂഷികൈർവസ്ത്രശയനാദിനികൃന്തനം
വായസേ വായസസ്പർശഃ ശകൃല്പാതോऽസ്യ വാ തനൌ. ൨൫
ഖരേ ചതുഷ്പാദ്ഭീതിർധൂമേ തു ഭയമഗ്നിജം
ഏതത്തു സകലം പ്രഷ്ടൂ രോഗാദ്യശുഭസൂചകം. ൨൬

അ—ഓതു മദ്ധ്യസ്ഥിതനായിരിക്കുമ്പോൾ പ്രഷ്ടാവിന്നു തൽലംഘനാദികവും സാരമേയം മദ്ധ്യസ്ഥിതമായിരിക്കുമ്പോൾ അതിങ്കൽനിന്നു ഭീതിയും അഥവാ വ്യാഘ്രാദികളിൽനിന്നു ഭയവും മൂഷികൻ മദ്ധ്യസ്ഥിതനായിരിക്കുമ്പോൾ മൂഷികന്മാരാൽ വസ്ത്രശയനാദിനികൃന്തനവും വായസം മദ്ധ്യസ്ഥിതമായിരിക്കുമ്പോൾ വായസസ്പർശവും അല്ലെങ്കിൽ തനുവിൽ ഇതിന്റെ ശകൃല്പാതവും ഖരൻ മദ്ധ്യസ്ഥിതനായിരിക്കുമ്പോൾ ചതുഷ്പാദത്തിൽനിന്നു ഭീതിയും ധൂമം മദ്ധ്യസ്ഥിതമായിരിക്കുമ്പോൾ അഗ്നിജമായ ഭയവുമാകുന്ന ഈ സകലവും പ്രഷ്ടാവിന്നു രോഗാദ്യശുഭസൂചകമാകുന്നു.

സാ—മദ്ധ്യേ മാർജ്ജാരൻ (രണ്ടു്) ഇരുന്നാൽ പ്രഷ്ടാവിന് പൂച്ച കുറുക്കിടുമെന്നു പറയണം.

മദ്ധ്യേ ശരാവു് (നാലു്) ഇരുന്നാൽ ശരാവിൽനിന്നോ കടുവാ മുതലായ ജന്തുക്കളിൽനിന്നോ ഭയമുണ്ടാകും.

മൂഷികൻ (ആറ) നിന്നാൽ മുണ്ടു മുതലായ സാധനങ്ങൾക്കു എലിനിമിത്തം ദോഷം സംഭവിക്കുമെന്നു പറയണം.

വായസം (എട്ടു്) നിന്നാൽ ശരീരത്തിൽ കാക്ക തൊടുകയോ അല്ലാത്തപക്ഷം അതു് കാഷ്ഠിക്കുകയോ ചെയ്യുമെന്നു പറയണം.

ഖരയോനി (ആറ) വന്നാൽ നാൽക്കാലിവർഗ്ഗങ്ങളിൽനിന്നു ഭയമുണ്ടാകുമെന്നു പറയണം.

ൻ

ധൂമം (രണ്ടു്) വന്നാൽ അഗ്നിഭയം ഉണ്ടാകുമെന്നു പറയണം. ഇപ്പറഞ്ഞ സംഖ്യകൾ മദ്ധ്യേയിരുന്നാൽ ഇപ്പറഞ്ഞ ലക്ഷണങ്ങൾ സംഭവിക്കുമെന്നും അതു രോഗാരിഷ്ടം മുതലായ അനിഷ്ടഫലങ്ങളെ സൂചിപ്പിക്കുന്നവയാണെന്നും പറയണം.

ഏകസ്യ യദി വൈര്യന്യോ മദ്ധ്യദക്ഷിണസംസ്ഥയോഃ
ഭവേദേകതരത്രാപി പാപോ വാ ചേദശുഭം വദേൽ
സുഹൃദാവുഭയത്രാപി പാപാവപി ശുഭപ്രദൌ ൨൯.

അ:—മദ്ധ്യദക്ഷിണസംസ്ഥന്മാരായ ഖേടന്മാരിൽവച്ചു് ഏകനു് അന്യൻ വൈരിയായി ഭവിക്കുമെങ്കിലും രണ്ടെടത്തും പാപന്മാർ ഭവിക്കുമെങ്കിലും അശുഭത്തെ വദിക്കണം. രണ്ടെടത്തും പാപന്മാരാണെങ്കിലും സുഹൃത്തുക്കളാണെങ്കിൽ ശുഭപ്രദന്മാരാകുന്നു.

സാ:—മദ്ധ്യേ വലത്തും "ആക്കാരജീവവിച്ഛുക്രഃ" എന്നുള്ള കണക്കനുസരിച്ചു നോക്കുമ്പോൾ വരുന്ന ഗ്രഹങ്ങളിൽ ഒന്നു മറ്റേ ഗ്രഹത്തിനു ശത്രുവായാലും രണ്ടു ഗ്രഹങ്ങളും പാപന്മാരായാലും അശുഭത്തെത്തന്നെ പറയണം. രണ്ടു സ്ഥാനത്തും വരുന്ന പാപന്മാർ അന്യോന്യം ബന്ധുക്കളാണെങ്കിൽ ശുഭത്തെത്തന്നെയാണു് പറയേണ്ടതു്. ഇനി ഭൂതങ്ങളെക്കൊണ്ടു ഫലം പറയപ്പെടുന്നു.

ഭൂതേഷു ശുഭദാ പൃഥ്വീ തഥൈവാപഃ പ്രകീർത്തിതാഃ
വഹ്നിർവ്വായുസ്തഥാകാശസ്ത്രയോऽമീ ചാശുഭപ്രദാഃ. ൩൦

അ:—ഭൂതങ്ങളിൽ പൃഥ്വി ശുഭദയാകുന്നു. അപ്രകാരംതന്നെ അപ്പുകളും പ്രകീർത്തിതകളാകുന്നു. വഹ്നിയും വായുവും അപ്രകാരം ആകാശവുമാകുന്ന ഈ മൂന്നുകൾ അശുഭപ്രദങ്ങളായി ഭവിക്കും.

സാ:—പഞ്ചഭൂതങ്ങളിൽവച്ചു് പൃഥ്വിയും ജലവും വന്നാൽ നല്ലതാണെന്നും അഗ്നി വായു ആകാശം ഇതുകൾ വന്നാൽ നല്ലതല്ലെന്നും അറിയണം. ഇതുകൊണ്ടും സ്ഥാനത്രയത്തെ അനുസരിച്ചു ഭൂതഭാവി വർത്തമാനങ്ങളാക്കി കല്പിച്ചുകൊള്ളണം.

ഏകത്ര സ്യാദഗ്നിഃ പരത്ര തോയഞ്ചേ മദ്ധ്യദക്ഷിണയോഃ
യദി തർഹി വിനിർദ്ദേശ്യം പ്രഷ്ടു രോഗോऽഥവാ മരണം.

അ:—മദ്ധ്യദക്ഷിണങ്ങളിൽവച്ചു് ഒരേടത്തു് അഗ്നിയും മറ്റൊരേടത്തു് തോയവും ഭവിക്കുന്നുവെങ്കിൽ പ്രഷ്ടാവിനു് രോഗമോ അഥവാ മരണമോ വിനിർദ്ദേശ്യമാകുന്നു.

സാ:—നടുവിലും വലത്തും ഈ രണ്ടു സ്ഥാനങ്ങളിൽവച്ചു് ഒന്നിൽ അഗ്നിഭൂതവും മറ്റേതിൽ ജലഭൂതവും വന്നാൽ പ്രഷ്ടാവിനു് മഹാരോഗത്തെ പറയണം. പക്ഷേ മരണവും സംഭവിച്ചേക്കാം. മദ്ധ്യദക്ഷിണങ്ങൾ വർത്തമാനഭാവിഫലദ്യോതകങ്ങളാകയാൽ ആ സ്ഥാനംകൊണ്ടു പറയപ്പെടുന്ന ഫലങ്ങൾ ഭാവികാലത്തുഭവിപ്പാനുള്ളവയാണെന്നു സ്പഷ്ടമാണല്ലോ.

ഏകസ്ഥാനദശസ്ഥാനശതസ്ഥാനതയാ പുനഃ
സ്ഥാനത്രയം പ്രകല്പ്യാതോ നീലഭക്താവശേഷതഃ. ൩൨
ശുക്ലപ്രതിപദാദ്യാസ്സ്യുസ്തിഥയഃ സാരശേഷതഃ
താരാ വാരാഃ സപ്തശേഷാൽ പ്രിയശേഷാത്തു രാശയഃ. ൩൩
നവഭക്താവശേഷാസ്തു വിജ്ഞേയാസ്സ്യുർന്നവഗ്രഹാഃ
തഥൈവ പഞ്ചഭൂതാനി പഞ്ചഭക്താവശേഷതഃ. ൩൪

അ:—പിന്നെ സ്ഥാനത്രയത്തെ ഏകസ്ഥാനദശസ്ഥാനശതസ്ഥാനതകൊണ്ടു പ്രകല്പിച്ചിട്ടു നീലഭക്താവശേഷമായ ഇതിൽനിന്നു ശുക്ലപ്രതിപദാദ്യകളായ തിഥികൾ വിജ്ഞേയകളായി ഭവിക്കുന്നു. സാരശേഷകളായ ഇതുകളിൽനിന്നു താരകളും സപ്തശേഷമായ ഇതിൽനിന്നു വാരങ്ങളും പ്രിയശേഷമായ ഇതിൽനിന്നാകട്ടെ രാശികളും നവഭക്താവശേ

മായ ഇതിൽനിന്നു നവഗ്രഹങ്ങളും അപ്രകാരംതന്നെ പഞ്ചഭൂതാവശേഷമായ ഇതിൽനിന്നു പഞ്ചഭൂതങ്ങളും വിജ്ഞേയങ്ങളായി ഭവിക്കുന്നു.

സാ—അഷ്ടമംഗലസംഖ്യ മൂന്നു സ്ഥാനമാണല്ലോ. അവയിൽ വലത്തേത്ത് ഏകസ്ഥാനവും നടുവിലത്തേത്ത് ദശസ്ഥാനവും ഇടത്തേത്ത് ശതസ്ഥാനവുമാക്കി സങ്കല്പിച്ച് ആ ആകെസംഖ്യയെ മുപ്പതിൽ ഹരിച്ച് ശേഷിക്കുന്നതുകൊണ്ട് വെളുത്ത പ്രതിപദം മുതൽ അമാവാസിവരെയുള്ള പക്കങ്ങളിൽവച്ച് ഏതു പക്കം വരുന്നുവോ അത് അഷ്ടമംഗലവിധിപ്രകാരമുള്ള പക്കമാകുന്നു. ആ ആകെസംഖ്യയെത്തന്നെ ഇരുപത്തേഴിൽ ഹരിച്ചാൽ എത്ര ശേഷിക്കുന്നുവോ അശ്വതിമുതൽ അത്രാമത്തെ നക്ഷത്രം അഷ്ടമംഗലനക്ഷത്രമാണെന്നറിയണം. അതുപോലെതന്നെ ഏഴിൽ ഹരിച്ചു ശേഷിക്കുന്നതുകൊണ്ട് ഞായറാഴ്ചമുതൽ ആഴ്ചകളേയും പന്ത്രണ്ടിൽ ഹരിച്ചു ശേഷിക്കുന്നതുകൊണ്ട് രാശിയേയും ഒൻപതിൽ ഹരിച്ചു ശേഷിക്കുന്നതുകൊണ്ട് നവഗ്രഹങ്ങളേയും അഞ്ചിൽ ഹരിച്ച് ശേഷിക്കുന്നതുകൊണ്ട് പൃഥിവ്യാദിപഞ്ചഭൂതങ്ങളേയും ക്രമേണ അറിഞ്ഞുകൊള്ളണം.

പ്രഷ്ടുഷ്ടമോ ഭവേദ്രാശിഃ പ്രഷ്ടനിഷ്ടാശ്ച താരകാഃ
യദി ചേദിഹ വക്തവ്യം പൃച്ഛകസ്യാശുഭം ധ്രുവം ൰൮

അ—ഇവിടെ പ്രഷ്ടഷ്ടമമായ രാശിയോ പ്രഷ്ടനിഷ്ടകളായ താരകളോ ഭവിക്കുമെങ്കിൽ പൃച്ഛകന്ന് അശുഭം വേഗേന വാച്യമാകുന്നു.

സാ—മേൽപറഞ്ഞപ്രകാരം കിട്ടിയ രാശി പ്രഷ്ടാവിന്റെ ലഗ്നാൽ അഷ്ടമമോ പ്രഷ്ടാവ് ജനിച്ച കൂറിന്റെ അഷ്ടമമോ ആയി വന്നാലും അഷ്ടമംഗലംകൊണ്ട് സിദ്ധിച്ച നക്ഷത്രം പ്രഷ്ടാവിന്റെ ജനനനക്ഷത്രത്തിൽനിന്ന് മൂന്ന് അഞ്ച് ഏഴ് ഈ നാളുകളായാലും പ്രഷ്ടാവിന്നു നിശ്ചയമായും ആപത്ത് ഉണ്ടെന്നു പറയണം. "പ്രഷ്ടനിഷ്ടാശ്ചതാരകാഃ"എന്നുള്ളതുകൊണ്ട് തുറെറട്ടാംകാൽ എൺപത്തിഎട്ടാംകാൽ ഇരുപത്തിരണ്ടാം ദ്രേക്കാണം ഇവയുടെ സംബന്ധമുള്ള നക്ഷത്രങ്ങളും നിന്ദ്യമാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

ഏഭിഃ സ്ഥിത്യാദിഭിര്യ്യോഗാ മൃത്യുദഗ്ദ്ധാദയോ യദി
പ്രഷ്ടുർവിപത്തിരാദേശ്യാ സുധായോഗാദയശ്ശുഭാഃ. ൰൯

അ—ഈ തിഥ്യാദികളെക്കൊണ്ട് മൃത്യുദഗ്ദ്ധാദികളായ യോഗങ്ങൾ ഭവിക്കുമെങ്കിൽ പ്രഷ്ടാവിന്നു വിപത്തി ആദേശ്യയാകുന്നു. സുധായോഗാദികൾ ഭവിക്കുമെങ്കിൽ ശുഭങ്ങൾ ഭവിക്കുന്നു.

"ഏകസ്ഥാനദശസ്ഥാനശതസ്ഥാനഃ" ഇത്യാദി പദ്യപ്രകാരം കിട്ടിയ പക്കം നക്ഷത്രം ആഴ്ച ഇത്യാദികളുടെ യോഗത്തിൽ മൃത്യുയോഗം ദഗ്ദ്ധയോഗം മുതലായ നിന്ദ്യയോഗങ്ങളുണ്ടായാൽ പ്രഷ്ടാവിന്നു ആപൽഫലങ്ങളും സുധായോഗം ശുഭയോഗം മുതലായ നല്ല യോഗങ്ങളുണ്ടായാൽ ശുഭഫലങ്ങളും പറയേണ്ടതാണ്. ഇതുപോലെ ഈ നവഗ്രഹശേഷത്തിൽ ഭാവഗ്രഹവും പഞ്ചഭൂതശേഷത്തിൽ വായു അഗ്നി ആകാശം ഈ ഭൂതങ്ങളും നിന്ദ്യമാണെന്നു ഉപദേശമുണ്ട്.

സ്ഥാനത്രയേപി യുഗ്മാസ്സ്യുര്യദി സംഖ്യാ മൃതിർഭവേൽ
വാമമദ്ധ്യമയോര്യുഗ്മാ യദി സ്യാന്മഹതീ രുജാ. ൨൦

അ—സ്ഥാനത്രയത്തിലും യുഗ്മകളായ സംഖ്യകൾ ഭവിക്കുമെങ്കിൽ മൃതി ഭവിക്കും. വാമമദ്ധ്യമങ്ങളിൽ യുഗ്മം ഭവിക്കുമെങ്കിൽ മഹതിയായ രുജ ഭവിക്കും.

സാ—അഷ്ടമംഗലം മൂന്നു സ്ഥാനങ്ങളിലും ൨-൪ ഇത്യാദി ഇരട്ടസംഖ്യകൾ വന്നാൽ മരണംതന്നെ ഫലമാകുന്നു. ഇടത്തും നടുവിലുംകൂടി ഇരട്ടസംഖ്യ വന്നാൽ മഹാരോഗം ഫലമാകുന്നു. ഇടത്തും നടുവിലും യുഗ്മസംഖ്യ വരികയെന്നുള്ളത് അസംഭാവ്യമാണ്. ഈ വചനത്തെ സാധൂകരിക്കാൻവേണ്ടി ചിലർ ചില വക്രയുക്തികളെല്ലാം പ്രയോഗിക്കുന്നുണ്ട്. ഇതിന്റെ യഥാർത്ഥം പ്രാചീന ദൈവജ്ഞന്മാരിൽനിന്നുതന്നെ ഗ്രാഹ്യമാകുന്നു.

സംഖ്യാം മദ്ധ്യഗതാം ഹത്വാ ശുഭേന വിഭജേദ്ദിനൈഃ
നിശ്ശേഷേ മരണം പ്രഷ്ടുർദ്വിശേഷേ സുതപഞ്ചതാ. ൩൭

സ്വജനാപച്ചതുശ്ശേഷേ ഷട്ശേഷേ പൃച്ഛകാമയഃ
ഓജസംഖ്യാസു ശിഷ്ടാസു സുഖാരോഗ്യാദിസംഭവഃ. ൩൮

അ—മദ്ധ്യഗതയായ സംഖ്യയെ ശുഭംകൊണ്ടു ഹനിച്ചിട്ട് ദിനങ്ങൾകൊണ്ടു വിഭജിക്കണം. നിശ്ശേഷത്തിൽ പ്രഷ്ടാവിന്നു മരണവും ദ്വിശേഷത്തിൽ സുതപഞ്ചതയും ചതുശ്ശേഷത്തിൽ സ്വജനാപത്തും ഷൾശേഷത്തിൽ പൃച്ഛകാമയവും വാച്യമാകുന്നു. ഓജസംഖ്യകൾ ശിഷ്ടകളായിരിക്കുമ്പോൾ സുഖാരോഗ്യാദിസംഭവം വാച്യമാകുന്നു.

സാ—മദ്ധ്യസ്ഥാനത്തുള്ള സംഖ്യയെവച്ച് ശുഭമെന്ന അക്ഷരസംഖ്യയായ നാല്പത്തഞ്ചുകൊണ്ടു പെരുക്കി ദിനസംഖ്യയായ എട്ടുകൊണ്ടു ഹരിച്ചാൽ ഒന്നും ശേഷിക്കാതെ പോയാൽ പ്രഷ്ടാവു മരിച്ചുപോകും. രണ്ടു ശേഷിച്ചാൽ പുത്രൻ മരിച്ചുപോകും. നാലു ശേഷിച്ചാൽ തന്നെ സംബന്ധിച്ചവൎക്ക് ആപത്തുവരും. ആറു ശേഷിച്ചാൽ പ്രഷ്ടാവിന്നുതന്നെ രോഗദുഃഖമുണ്ടാകും. ഒന്ന്, മൂന്ന്, അഞ്ച്, ഏഴ് ഈ ഓജസംഖ്യകൾ ശേഷിച്ചാൽ രോഗശമനം മുതലായ ശുഭാനുഭവമുണ്ടാകുമെന്നു പറയണം.

ന്യസ്യ സ്ഥാനത്രയം ദ്വാഭ്യാം വാമസ്ഥം മദ്ധ്യഗം ത്രിഭിഃ
ചതുർഭിർദ്ദക്ഷിണം സ്ഥാനം ഹത്വാ പക്ഷഃ സിതോ യദി. ൪൦

ചലാംഗം ദൈവതാം കൃഷ്ണേ പക്ഷേ ക്ഷിപ്ത്വാ ഹരേദ്ഭുജൈഃ
ഫലരാശിഗതേ ജീവേ ശിഷ്ടം പ്രിയനഗൈർന്നതൈഃ. ൪൧

ഹത്വാ വേദാപ്തരാശ്യാദിഗതേ ച രവിജേ മൃതിഃ. ൪൨

അ—സ്ഥാനത്രയത്തെ ന്യസിച്ചിട്ടു വാമസ്ഥമായ സ്ഥാനത്തെ രണ്ടുകൊണ്ടും മദ്ധ്യഗമായ സ്ഥാനത്തെ മൂന്നുകൊണ്ടും ദക്ഷിണമായ സ്ഥാനത്തെ നാലുകൊണ്ടും ഹനിച്ചിട്ടു പക്ഷം സിതമായി ഭവിക്കുന്നുവെങ്കിൽ ചലാംഗത്തേയും കൃഷ്ണമായ പക്ഷത്തിൽ ദൈവതത്തേയും ക്ഷേപിച്ചിട്ടു ഭുജങ്ങളെക്കൊണ്ട് ഹരിക്കണം. ജീവൻ ഫലരാശിഗതനായിരിക്കുമ്പോഴും രവിജൻ ശിഷ്ടത്തെ പ്രിയനഗങ്ങളെക്കൊണ്ടു ഹനിച്ചിട്ട് വേദാപ്തരാശ്യാദിഗതനായിരിക്കും സമയത്തിലും മൃതി ഭവിക്കുന്നു.

സാ—മൂന്നു സ്ഥാനത്തേയുംവച്ച് ഇടത്തേതിനെ രണ്ടുകൊണ്ടും നടുവിലത്തേതിനെ മൂന്നുകൊണ്ടും വലത്തേതിനെ നാലുംകൊണ്ടും പെരുക്കുക. ഇങ്ങനെ പെരുക്കിയപ്പോൾ സിദ്ധിച്ച സംഖ്യയിൽ അപ്പോൾ വെളുത്തപക്ഷമാണെങ്കിൽ ചലാംഗൻ എന്ന അക്ഷരസംഖ്യയായ ൩൩൬-ം കറുത്തപക്ഷമാണെങ്കിൽ ദൈവതമെന്ന അക്ഷരസംഖ്യയായ ൬൪൮-ം കൂട്ടുക. പിന്നീട് അതിനെ ൮൪-കൊണ്ടു ഹരിക്കണം. ഹരണഫലം പന്ത്രണ്ടിൽ കഴിക്കാമുണ്ടെങ്കിൽ കഴിച്ചു ശേഷിക്കുന്നതു് മേടംമുതലുള്ള രാശിയാകുന്നു. ഈ ശേഷിച്ച രാശിയിൽ വ്യാഴം വരുന്നകാലം പ്രഷ്ടാവിന് മരണം സംഭവിക്കുമെന്നു പറയണം. ൮൪-ൽ ഹരിച്ചതിന്റെ ശിഷ്ടത്തെ ൧൨-ലും ൩൦-ലും ൬൦-ലും പെരുക്കി ൮൪-ൽ ഹരിച്ചു രാശിയും ഭാഗവും ഇലിയും വച്ചുകൊള്ളണം. ഈ സ്ഫുടം പ്രഷ്ടാവിന്റെ മരണകാലത്തെ ശനിസ്ഫുടമായിരിക്കും. ഈ സ്ഫുടപ്രകാരമുള്ള ശനിയും മേൽപറഞ്ഞവിധം വ്യാഴവും വരുമ്പോൾ നിശ്ചയമായും പ്രഷ്ടാവ് മരിക്കുമെന്നു പറയാം. വത്സരത്തിനുള്ളിൽ ഈ യോഗം ഒത്തുവരികയാണെങ്കിൽ ഈ ഫലം നിശ്ചയമായും പറയാവുന്നതാണ്.

അഷ്ടമംഗലമിത്യുക്തം സംക്ഷേപേണ ത്രുടിതം
ഗുരുഭക്ത്യേശ്വരം ധ്യായൻ വദേൽ സത്യം ഭവേദ്ധ്രുവം. ൪൩

അ—ഇപ്രകാരം ത്രുടിതമായ അഷ്ടമംഗലം സംക്ഷേപമായി എന്നാൽ ഉക്തമായി ഗുരുഭക്തിയോടുകൂടി ഈശ്വരനെ ധ്യായന്നായിട്ട് വദിക്കുമെങ്കിൽ നിശ്ചയമായും സത്യമായും ഭവിക്കും.

സാ—ഗുരൂപദേശം വഴി സിദ്ധിച്ച അഷ്ടമംഗലനിരൂപണമാർഗ്ഗം ഇവിടെ ചുരുക്കമായി പറഞ്ഞുകഴിഞ്ഞു. ഗുരുഭക്തിയോടുകൂടി ഈശ്വരധ്യാനം ചെയ്തുകൊണ്ടു് ഈ ഫലം പറഞ്ഞാൽ സത്യമായിത്തന്നെ തീരുന്നതാണ്. അണപ്രായംപോലും തെററുന്നതല്ല. ഗുരുവിങ്കൽ നിർവ്യാജമായ ഭക്തിയും നിശ്ചഞ്ചലമായ ഈശ്വരവിശ്വാസവും കൊണ്ടു മാത്രമേ ഫലനിർദ്ദേശം സഫലീകരിക്കയുള്ളൂ. അല്ലാതെ ശാസ്ത്രബോധംകൊണ്ടു മാത്രം സംഭവ്യമല്ലെന്ന് ഈ ഭാഗംകൊണ്ടും പ്രത്യേകം വെളിപ്പെടുന്നുണ്ടു്.

ഇതി പ്രശ്നമാർഗ്ഗേ സപ്തമോദ്ധ്യായഃ.

ഇങ്ങനെ പ്രശ്നമാർഗ്ഗം ഏഴാം അദ്ധ്യായം അവസാനിച്ചു.

---

# അഥാഷ്ടമാദ്ധ്യായപ്രാരംഭഃ.

---

വാ—അഥ ആരൂഢാദിഫലമുച്യതേ.

അ—അനന്തരം ആരൂഢാദിഫലം വചിക്കപ്പെടുന്നു.

സാ—അഷ്ടമംഗലഫലം പറഞ്ഞുകഴിഞ്ഞാൽ ആരൂഢം ഉദയം മുതലായവയുടെ ഫലമാണല്ലോ പറയേണ്ടതു്. അവയെ ഇവിടെ പറയാൻപോകുന്നു.

ആരൂഢോദയലഗ്നാംശച്ഛത്രസ്പൃഷ്ടാംഗരാശയഃ
ചന്ദ്രാധിഷ്ഠിതരാശിശ്ച ചിന്ത്യാഃ ഷട് പ്രശ്നകർമ്മണി. ൧

അ—ആരൂഢോദയലഗ്നാംശച്ഛത്രസ്പൃഷ്ടാംഗരാശികളും ചന്ദ്രാധിഷ്ഠിതരാശിയും ഇങ്ങിനെ ആറുകൾ പ്രശ്നകർമ്മത്തിൽ ചിന്ത്യങ്ങളാകുന്നു.

സാ—ആരൂഢവിധി മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. ആ വിധിപ്രകാരം സിദ്ധിച്ച ആരൂഢരാശി, ഉദയലഗ്നരാശി, ഉദയലഗ്നത്തിൻെറ നവാംശകരാശി, ഛത്രരാശി, സ്പൃഷ്ടാംഗരാശി, (പ്രഷ്ടാവു് പൃച്ഛാസമയത്തോ അഥവാ ആരൂഢസമ്പാദനസമയത്തോ കാലാംഗാനിവരാംഗം ഇത്യാദി ന്യായപ്രകാരം ഏതൊരു അവയവരാശിയിലാണോ സ്പർശിക്കുന്നതു് ആ രാശി. മൂർദ്ധാവിൽ സ്പർശിച്ചാൽ മേടം, മുഖത്തിൽ സ്പർശിച്ചാൽ ഇടവം ഇത്യാദി അതിൻെറ ക്രമം.) പ്രശ്നകാലത്തു ചന്ദ്രൻ നിൽക്കുന്ന രാശി, ഈ ആറു സാധനങ്ങൾ പ്രശ്നഫലനിരൂപണത്തിൽ വിഷയങ്ങളാകുന്നു. ഈ ആറു രാശികൾക്കും സാമാന്യേന ആരൂഢം എന്നും ലഗ്നമെന്നും സങ്കല്പിച്ചു തദാദിയായി പന്ത്രണ്ടു ഭാവങ്ങളേയും നിരൂപിക്കാവുന്നതാണ്. "ഗുണദോഷയോരധികതമമാലോച്യവാച്യം ഫലം" ഇത്യാദിവചനപ്രകാരം ഗുണദോഷങ്ങളുടെ ആധിക്യചിന്തനംകൊണ്ടാണ് ഫലത്തെ ദൃഢമായി നിർദ്ദേശിക്കേണ്ടതു്. അതിനാൽ ഈ ആറു സാധനങ്ങളെ ആസ്പദമാക്കി ഫലം ചിന്തിക്കുമ്പോൾ ഗുണദോഷങ്ങൾക്ക് ഏതൊരു ഭാഗത്താണോ പ്രാബല്യം കാണുന്നതു് അതിനെ ദൃഢമായി പറഞ്ഞുകൊള്ളുക. ആരൂഢം, ഉദയം, ലഗ്നം, ഛത്രം, സ്പൃഷ്ടരാശി ഇതുകളിൽ ആദ്യം പറഞ്ഞതു് പ്രാമാണ്യമുള്ളതെന്നും പിന്നീടു ക്രമേണ പ്രാമാണ്യത്തിനു കുറവുണ്ടെന്നും സൂചിപ്പിച്ചിരിക്കുന്നു. 'ചന്ദ്രാധിഷ്ഠിതരാശിശ്ച' എന്നു പ്രത്യേകം പറഞ്ഞിരിക്കുന്നതുകൊണ്ടു് ചന്ദ്രലഗ്നത്തിനു മിക്കവാറും ആരൂഢത്തോളം പ്രാമാണ്യമുണ്ടെന്നു സൂചിപ്പിച്ചിരിക്കുന്നു.

ഏഷാം സദസദ്യോഗാദാരോഗ്യസരോഗതാദി ശുഭമശുഭം
അശുഭശുഭാവസ്ഥായാ ബലവത്വാൽ പ്രഷ്ടുരുക്തമിതി ശാസ്ത്രേ.

അ—ഇതുകളുടെ സദസദ്യോഗം ഹേതുവായിട്ടു് പ്രഷ്ടാവിന്നു് ആരോഗ്യസരോഗതാദിയായ ശുഭവും അശുഭവും അശുഭശുഭാവസ്ഥയുടെ ബലവത്വം ഹേതുവായിട്ടു് പ്രഷ്ടാവിന്നു് വാച്യമായി ഭവിക്കുന്നു. ഇപ്രകാരം ശാസ്ത്രത്തിൽ ഉക്തമാകുന്നു.

സാ—മേൽ ആറു രാശികളും ആരൂഢസ്വരൂപങ്ങളായി പറഞ്ഞുവല്ലൊ. ഈ ആറു രാശികൾക്കും ശുഭഗ്രഹങ്ങളുടെ യോഗം ഉണ്ടായാൽ ശുഭാവസ്ഥയ്ക്കു പ്രാമാണ്യമുണ്ടെന്നും അതിനാൽ ആരോഗ്യം മുതലായ ശുഭഫലങ്ങളനുഭവിക്കുമെന്നും പറയണം. ഈ രാശികൾക്ക പാപയോഗമുണ്ടായാൽ പ്രഷ്ടാവിന് അശുഭാവസ്ഥയാണെന്നും അതുകൊണ്ടു രോഗം മുതലായ അനിഷ്ടങ്ങളനുഭവിക്കുമെന്നും പറയണം. ഇങ്ങിനെ ശാസ്ത്രവചനമുണ്ടു്.

യദംഗരാശിഃ സംസ്പൃഷ്ട ആരൂഢ ഉദിതോഽഥവാ
തസ്മിൻ പാപയുതേ ബ്രൂയാൽ തദംഗേ രുഗ്വ്രണാദികം. ൩

അ—യദംഗരാശി സംസ്പൃഷ്ടമായോ ആരൂഢമായോ ഉദിതമായോ ഭവിക്കുന്നു. അതു് പാപയുതമായിരിക്കുമ്പോൾ തദംഗത്തിൽ രുഗ്വ്രണാദികത്തെ വദിക്കണം.

സാ—"കാലാംഗാനിവരാംഗം" ഇത്യാദി ഹോരാവചനപ്രകാരം ഏതൊരു അവയവത്തെ ബോധിപ്പിക്കുന്ന രാശി ആരൂഢമായോ ഉദയമായോ സ്പൃശ്നരാശിയായോ വരുന്നു; ആ രാശിയിൽ പാപഗ്രഹയോഗമുണ്ടായിരുന്നാൽ ആ രാശിയുടെ അവയവത്തിൽ രോഗമോ വ്രണമോ ഉണ്ടെന്നു പറയണം.

ആരൂഢോദയചന്ദ്രാർക്കാ അപി തദ്യുക്തരാശിപാഃ
തുംഗാംശേ ബലവന്തശ്ചേൽ പൂർണ്ണാവസ്ഥാ തു പൃച്ഛതാം. ൪

അ—ആരൂഢോദയചന്ദ്രാർക്കന്മാരും തദ്യുക്തരാശിപന്മാരും തുംഗാംശത്തിൽ ബലവാന്മാരായി ഭവിക്കുന്നുവെങ്കിൽ പൃച്ഛകന്മാർക്കു പൂർണ്ണാവസ്ഥ വാച്യമാകുന്നു.

സാ—ആരൂഢാധിപൻ ഉദയലഗ്നാധിപൻ ചന്ദ്രൻ ആദിത്യൻ ഈ നാലു ഗ്രഹങ്ങളും ഈ ഗ്രഹങ്ങൾ നിൽക്കുന്ന രാശിയുടെ നാഥന്മാരും ഉച്ചരാശിയിലംശകിച്ചു് മൗഢ്യം മുതലായ ദോഷങ്ങൾകൂടാതെ ബലവാന്മാരായി നിൽക്കുന്നുവെങ്കിൽ പ്രഷ്ടാവിനു അപ്പോൾ സകലവിധത്തിലും പരിപൂർണ്ണമായ നില പറയണം. ഒരു ഗ്രഹത്തിന്റെ ഫലം പരിപൂർണ്ണമായി പറയണമെങ്കിൽ ആ ഗ്രഹം നിൽക്കുന്ന രാശിയുടെ നാഥനുകൂടി ബലമുണ്ടായിരിക്കണം. മേടത്തിൽ നിൽക്കുന്ന ആദിത്യനെക്കൊണ്ടു് മിക്കവാറും പൂർണ്ണഫലം തന്നെ ഭാവദോഷമില്ലെങ്കിൽ പറയാമല്ലൊ. എന്നാൽ മേടരാശിയുടെ നാഥനായ ചൊവ്വായ്ക്കു നീചം മൌഢ്യം മുതലായ ദോഷങ്ങളുണ്ടെങ്കിൽ ആദിത്യന്റെ ശുഭഫലങ്ങൾക്കും ന്യൂനതയുണ്ടെന്നു ഗ്രാഹ്യമാകുന്നു.

പ്രഷ്ടൃഗുണദോഷങ്ങളെ ആരൂഢാദിയായ ആറു സാധനങ്ങൾകൊണ്ടു ചിന്തിക്കണമെന്നു പറഞ്ഞിട്ടു് ആരൂഢാധിപൻ ഉദയാധിപൻ ചന്ദ്രൻ ആദിത്യൻ ഇങ്ങിനെ മുൻപറഞ്ഞ മൂന്നു രാശിനാഥന്മാരെമാത്രം ഇവിടെ എടുത്തുകൊണ്ടു് ആ് ആറു സാധനങ്ങളിൽവച്ചു് ആരൂഢലഗ്നചന്ദ്രന്മാർക്കാണ് പ്രത്യേകം പ്രാമാണ്യമെന്നു ഗ്രാഹ്യമാകുന്നു. അർക്കൻ ആത്മകാരകനാകയാൽ അദ്ദേഹവുംതന്നെ പ്രാമാണ്യമുള്ളവനാകുന്നു.

ഏതേ ബലവിഹീനാശ്ചേദ്രിക്താം പൃച്ഛകദശാം
നീചാദ്യംശഗതാഃസ്തേ ചേദനിഷ്ടഫലദാം ദശാം. ൫

അ—ഇവർ ബലഹീനന്മാരായി ഭവിക്കുമെങ്കിൽ രിക്തയായ ദശയെ കഥിക്കണം. അവർ നീചാദ്യംശഗതന്മാരായി ഭവിക്കുമെങ്കിൽ അനിഷ്ടഫലദയായ ദശ വാച്യയാകുന്നു.

സാ—ആരൂഢാധിപൻ ലഗ്നാധിപൻ ചന്ദ്രൻ സൂര്യൻ ഇവക്ക് ബലമില്ലെങ്കിൽ പ്രഷ്ടാവിനു തൽക്കാലം യാതൊരു ഗുണവുമില്ലാത്ത അവസ്ഥയാണെന്നു പറയണം. ആ ഗ്രഹങ്ങൾ നീചത്തിലോ ശത്രുക്ഷേത്രത്തിലോ അംശകിക്കുകൂടി ചെയ്തിരിക്കയാണെങ്കിൽ ഗുണമില്ലെന്നുതന്നെയല്ല, ദോഷഫലങ്ങൾകൂടിയുള്ള കാലമാണെന്നു പറയേണ്ടതാണ്. ഗ്രഹങ്ങളെക്കൊണ്ടുള്ള ഗുണദോഷചിന്തനയിൽ അംശകസ്ഥിതി പ്രത്യേകം ചിന്ത്യമാണെന്നു് ഇവിടെനിന്നും സ്പഷ്ടമാകുന്നു.

ആരൂഢേശേ ബലവിരഹിതേ രന്ധ്രഗേ വീര്യയുക്തേ
തസ്മിൻ കാലേ വിപദതിതരാം ജായതേ പൃച്ഛകസ്യ

ആരൂഢേശഃ ശുഭപതിരപി പ്രാപ്തവീര്യൗ വിവീര്യാ
യത്രാദ്ധ്യായുർവ്യയപതയഃ സർവ്വഭാഗ്യാഗമോƽത്ര. ൩

അ—ആരൂഢേശൻ ബലവിരഹിതനായും രന്ധ്രപൻ വീര്യയുക്തനായും ഇരിക്കുമ്പോൾ ആ കാലത്തിൽ പൃച്ഛകന് ഏററവും വിപത്തു ജനിക്കുന്നു.

ആരൂഢേശനും ശുഭപതിയും പ്രാപ്തവീര്യന്മാരായി അദ്ധ്യായുർവ്യയപതികൾ വിവീര്യന്മാരായും യാതൊരുകാലത്തു ഭവിക്കുന്നു. ഈ കാലത്തിൽ സർവ്വഭാഗ്യാഗമം ഭവിക്കുന്നു.

സാ—ആരൂഢാധിപൻ ബലഹീനനായും അഷ്ടമാധിപൻ ബലവാനായും വന്നാൽ പ്രഷ്ടാവിന് ആ അവസരം വളരെ ആപത്തുള്ളതാണെന്നു പറയണം.

ആരൂഢാധിപനും ഒൻപതാം ഭാവാധിപനും പൂർണ്ണബലവാന്മാരായും ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളുടെ അധിപന്മാർ ദുർബലന്മാരായും വന്നാൽ ആ കാലം പ്രഷ്ടാവിന് എല്ലാവിധത്തിലും ഭാഗ്യോദയമാണെന്നു പറയണം.

ഇതുകൊണ്ട് ആരൂഢഭാവത്തെപ്പോലെതന്നെ ഒൻപതാംഭാവത്തിനും പ്രാമാണ്യമുണ്ടെന്നു സിദ്ധമാകുന്നു. "സർവ്വം വിഹായ ചിന്ത്യം ഭാഗ്യർക്ഷം പ്രാണിനാം വിശേഷേണ" ഇത്യാദി വചനാന്തരങ്ങളുമുണ്ട്.

വീര്യം സാമാന്യേന കാലവീര്യം ചേഷ്ടാബലം ഉച്ചബലം ദിഗ്ബലം അയനബലം സ്ഥാനബലം ഇങ്ങിനെ ആറുവിധമാകുന്നു.

"വീര്യം ഷഡ്വിധമാഹ കാലജബലം ചേഷ്ടാബലം സ്വോച്ചജം
ദിഗ്വീര്യന്ത്വയനോത്ഭവം ദ്വിവിധദാം സ്ഥാനോത്ഭവഞ്ച ക്രമാൽ"

എന്നു ഫലദീപികാവചനം പ്രമാണമാകുന്നു. ഇതിന്റെ വിശദമായ ബോധം ഉപരി പ്രത്യക്ഷപ്പെടുന്നതാണ്.

അവസ്ഥാസപ്തകദ്വന്ദ്വം ഗ്രഹാണാമസ്തി തൽസമാ
ദീപ്താദ്യാ പൃച്ഛകാവസ്ഥാ പ്രോക്താ ശാസ്ത്രാന്തരേ തഥാ. ൧

അ—ഗ്രഹങ്ങൾക്കു അവസ്ഥാസപ്തകദ്വന്ദ്വം ഭവിക്കുന്നു. പൃച്ഛകാവസ്ഥ തൽസമയായി ഭവിക്കും. അപ്രകാരം ശാസ്ത്രാന്തരത്തിൽ പ്രോക്തമാകുന്നു.

സാ—ഗ്രഹങ്ങൾക്ക് ഉച്ചസ്ഥിതി മുതലായ സ്ഥാനഭേദത്തെ ആശ്രയിച്ച് ഏഴവസ്ഥയുണ്ട്. ഇതുപോലെ മൌഢ്യം മുതലായ കാലസ്ഥിതി അനുസരിച്ചും ഏഴവസ്ഥയുണ്ട്. ഇങ്ങിനെ ആകെ പതിന്നാല് അവസ്ഥയാണു ഗ്രഹങ്ങൾക്കുള്ളതു്. ആരൂഢം ലഗ്നം ഛത്രം ഇതുകളുടെ അധിപന്മാരിൽ ബലവാന്റെ അവസ്ഥ പ്രഷ്ടാവിന് പറയണം. ഇങ്ങിനെ അന്യശാസ്ത്രങ്ങളിലും പറഞ്ഞിട്ടുണ്ട്.

സമബന്ധുനിജർക്ഷസ്വത്രികോണോച്ചാരിനീചഭേ
സപ്താവസ്ഥാ ഗ്രഹാണാം സ്യുരതിബാല്യാദയഃ ക്രമാൽ. ൨

അ—ഗ്രഹങ്ങൾക്ക് സമബന്ധുനിജർക്ഷസ്വത്രികോണോച്ചാരി നീചഭത്തിൽ ക്രമേണ അതിബാല്യാദികളായ ഏഴവസ്ഥകൾ ഭവിക്കും.

സാ—ഒന്നു സമക്ഷേത്രം, രണ്ടു ബന്ധുക്ഷേത്രം, മൂന്നു സ്വക്ഷേത്രം, നാലു മൂലക്ഷേത്രം, അഞ്ചു സ്വോച്ചം, ആറ് ശത്രുക്ഷേത്രം, ഏഴ് നീചം ഇങ്ങിനെ ഏഴു സ്ഥാനങ്ങളാണ്. ഗ്രഹങ്ങൾക്കുള്ളതു്.

സമക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹം അതിബാലനും ബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹം ബാലനും സ്വക്ഷേത്രത്തിൽ നിൽക്കുന്ന ഗ്രഹം കുമാരനും മൂലത്രികോണത്തിൽ നിൽക്കുന്ന ഗ്രഹം യുവാവും ഉച്ചരാശിയിൽ നിൽക്കുന്ന ഗ്രഹം രാജാവും ശത്രുരാശിയിൽ നിൽക്കുന്ന ഗ്രഹം വൃദ്ധനും നീചരാശിയിൽ നിൽക്കുന്ന ഗ്രഹം മൃതനുമാകുന്നു. ഇതുതന്നെ അടുത്ത ശ്ലോകംകൊണ്ടു സ്പഷ്ടമാകുന്നുണ്ട്.

അതിബാലശ്ച ബാലശ്ച കുമാരോ യുവഭൂമിപൌ
വൃദ്ധോ മൃത ഇതി സ്ഥാനഭേദതോ ക്രമശോ ദശാഃ. ൯

അ—അതിബാലനും ബാലനും കുമാരനും യുവഭൂമിപന്മാരും വൃദ്ധനും മൃതനും ഇങ്ങിനെ സ്ഥാനഭേദം ഹേതുവായി ക്രമേണ ദശകൾ വാച്യകളാകുന്നു.

സാ—പ്രഷ്ടാവിനു പറയേണ്ട അവസ്ഥകൾ ൧ അതിബാലൻ ൨ ബാലൻ ൩ കുമാരൻ ൪ യുവാവ് ൫ രാജാവ് ൬ വൃദ്ധൻ ൭ മൃതൻ ഇങ്ങിനെ ക്രമേണ അറിഞ്ഞു കൊള്ളേണ്ടതാണ്.

കഴിഞ്ഞ ശ്ലോകംകൊണ്ട് പറഞ്ഞിട്ടുള്ള ഏഴ് അവസ്ഥകൾ സ്ഥാനാവസ്ഥകളും അടുത്ത ശ്ലോകംകൊണ്ടു പറയാൻപോകുന്ന ഏഴ് അവസ്ഥകൾ കാലാവസ്ഥകളുമാകുന്നു.

സൂര്യാദുദിതമാത്രോ യഃ സോഽതിബാലോ ഭവേദ്ഗ്രഹഃ
ദിനാനി സപ്ത ബാലഃ സ്യാത് കുമാരഃ സ്യാത്തതഃ പരം. ൧൦
യുവാ വക്രസമാരംഭേ വക്രഗത്യാം മഹീപതിഃ
ആസന്നാസ്തമയോ വൃദ്ധഃ സൂര്യലുപ്തകരോ മൃതഃ. ൧൧

അ—യാതൊരു ഗ്രഹം സൂര്യനിൽനിന്ന് ഉദിതമാത്രനായി ഭവിക്കുന്നു. ആ ഗ്രഹം അതിബാലനായി ഭവിക്കും. ഏഴു ദിവസങ്ങൾ ബാലനായി ഭവിക്കും. ഇതിൽനിന്നു മേൽ കുമാരനായി ഭവിക്കും. വക്രസമാരംഭത്തിൽ യുവാവായും വക്രഗതിയിൽ മഹീപതിയായും ആസന്നാസ്തമയനായാൽ വൃദ്ധനായും സൂര്യലുപ്തകരനായാൽ മൃതനായും ഭവിക്കും.

സാ—ചന്ദ്രൻ മുതലായ ഗ്രഹങ്ങൾക്ക് മൌഢ്യം (പാട്) ഉണ്ടല്ലൊ. മൌഢ്യം കഴിഞ്ഞ് ഉദിക്കുന്ന ദിവസം ആ ഗ്രഹത്തിന്റെ അവസ്ഥ അതിബാലതയാണ്. അതു മുതൽ ഏഴുദിവസംവരെ ബാലനാണ്. അതിനുമേൽ കുമാരനാണ്. ഗതികുറഞ്ഞു പിന്നീടു വക്രഗതി ആരംഭിക്കുമ്പോൾ യുവാവാകുന്നു. വക്രഗതികൊണ്ട് സഞ്ചരിക്കുന്ന കാലം രാജാവാകുന്നു. മൌഢ്യം സമീപിച്ചാൽ വൃദ്ധനാകുന്നു. മൌഢ്യം സംഭവിച്ചാൽ മൃതനാകുന്നു. ഇങ്ങിനെ കാലാവസ്ഥ ഏഴാകുന്നു.

ഏവം ദ്വിധാ ഗ്രഹാവസ്ഥാ പ്രോക്താ വാച്യാ തു പൃച്ഛതാം
ആരൂഢലഗ്നച്ഛത്രാണാമീശേഷു ബലിനോ ദശാ. ൧൨

അ—ഇങ്ങിനെ രണ്ടുവിധമുള്ള ഗ്രഹാവസ്ഥ പ്രോക്തയായി. ആരൂഢലഗ്നച്ഛത്രങ്ങളുടെ ഈശന്മാരിൽവച്ച് ബലിയുടെ ദശ പൃച്ഛത്തുകൾക്ക വാച്യയാകുന്നു.

സാ—ഇങ്ങിനെ സ്ഥാനാവസ്ഥയേയും കാലാവസ്ഥയേയും പ്രത്യേകം ഇവിടെ പറയപ്പെട്ടു. ആരൂഢാധിപൻ ലഗ്നാധിപൻ ഛത്രാധിപൻ ഈ മൂന്നു ഗ്രഹങ്ങളിൽവച്ച് ബലവാനായ ഗ്രഹത്തിന്റെ ബാല്യം അതിബാല്യം മുതലായ അവസ്ഥ അറിഞ്ഞ് ആ അവസ്ഥയെത്തന്നെ പ്രഷ്ടാവിനു പറയേണ്ടതാണ്. ആറാംശ്ലോകത്തിന്റെ വ്യാഖ്യാനത്തിൽ ഗ്രഹങ്ങൾക്ക് സാമാന്യേന ആറുപ്രകാരമാണ് ബലമെന്നു പറഞ്ഞുവല്ലൊ. അവയിൽ സ്ഥാനബലത്തിലും കാലബലത്തിലും ഉൾപ്പെട്ടവയാണ് ഈ രണ്ടു ശാഖയിലുള്ള അവസ്ഥകൾ.

അതിബാലാദികാനാം യേ സ്വഭാവാഃ പ്രഥിതാ ഇഹ
യൂനഃ സ്ത്രീസക്തതേത്യാദ്യാസ്ത ഏവേഹ ദശാ മതാഃ. ഇതി. ൧൩

അ—യുവാവിന് സ്ത്രീസക്തതാ ഭവിക്കുന്നു. ഇത്യാദികളായ യാവചില സ്വഭാവങ്ങൾ ഇവിടെ അതിബാലാദികന്മാർക്ക് പ്രഥിതങ്ങളായി ഭവിക്കുന്നു. അവകൾ തന്നെ ഇവിടെ ദശകളെന്നു മതകളാകുന്നു.

സാ—ആരൂഢലഗ്നച്ഛത്രാധിപന്മാരിൽവച്ചു ബലവാനായ ഗ്രഹം അതിബാലനാണെങ്കിൽ പ്രഷ്ടാവിന് അതിബാലന്റെ അവസ്ഥയെ പറയണം. അതിബാലനാ

ണമെന്നു പറയരുത്. യുവാക്കന്മാൎക്കു സ്ത്രീസക്തത ബാലന്മാൎക്കു ക്രീഡ മുതലായ സ്വഭാവവിശേഷങ്ങളെയാണ് ഗ്രഹങ്ങളുടെ അവസ്ഥയ്ക്കനുകൂലമായി പ്രഷ്ടാവിനു പറയേണ്ടതു്. കൌമാരത്തിൽ വിദ്യാഭ്യാസം രാജത്വത്തിൽ ഭരണനൈപുണ്യം വൃദ്ധത്വത്തിൽ സ്വാതന്ത്ര്യമില്ലായ്ക മൃതാവസ്ഥയിൽ ബോധക്കേടു മുതലായവ ഇങ്ങിനെ നല്ലപോലെ ആലോചിച്ചു പറഞ്ഞുകൊള്ളണം. ഇവിടെ ദശ രണ്ടുപ്രകാരമാണല്ലോ പറഞ്ഞിട്ടുള്ളതു്. ഒരു ക്രമമനുസരിച്ചു യുവാവും മറെറാരു ക്രമമനുസരിച്ചു് അതിബാലനുമായാൽ ഏതവസ്ഥയാണു് പറയേണ്ടതു് എന്നുള്ള ശങ്കയ്ക്കു് "ഇതരേഷു ബലിനോ ദശാ" എന്നുള്ള ഭാഗംകൊണ്ടു് നിവൃത്തി വരുത്തീട്ടുണ്ടു്. അതിനാൽ ഫലദാതാക്കന്മാരായ ആ രണ്ടു ഗ്രഹങ്ങളിൽവച്ചു് ബലവാന്റെ അവസ്ഥയെത്തന്നെയാണു പറയേണ്ടതു്. ഇവിടെ ശാസ്ത്രാന്തരവചനം അവസാനിച്ചു.

ഉച്ചേ രാശാവംശകേ വാ സ്ഥിതോ യോ
വാരേഽമുഷ്യാരൂഢരാശിസ്തദുച്ചഃ
തദ്വാരോഗ്യം ദീൎഘമായുശ്ച വാച്യം
പ്രഷ്ടുൎമൃത്യുൎവൈപരീത്യേ ത്വമുഷ്യ. ൧൭

അ—യാതൊരു ഗ്രഹം ഉച്ചമായ രാശിയിലോ അംശകത്തിലോ സ്ഥിതനായി ഭവിക്കുന്നു. ഇവന്റെ വാരത്തിൽ തദുച്ചം ആരൂഢമായി ഭവിക്കുന്നുവെങ്കിൽ പ്രഷ്ടാവിന്നു് ആരോഗ്യവും ദീൎഘമായ ആയുസ്സും വാച്യമാകുന്നു. ഇതിൽനിന്നും വൈപരീത്യം സത്തായിരിക്കുമ്പോൾ മൃത്യുവും വാച്യമാകുന്നു.

സാ—പ്രശ്നദിവസത്തെ ആഴ്ചയുടെ അധിപൻ ഉച്ചരാശിയിലൊ ഉച്ചാംശകത്തിലൊ നില്ക്കുകയും ആ ഗ്രഹത്തിന്റെ ഉച്ചരാശിതന്നെ ആരൂഢമായി വരികയും ചെയ്താൽ പ്രഷ്ടാവിന്നു് രോഗശമനം ദീൎഘായുസ്സു മുതലായ ശുഭാവസ്ഥകൾ പറയേണ്ടതാണു്. ഈ ആഴ്ചയുടെ അധിപൻ നീചരാശിയിലൊ നീചരാശ്യംശകത്തിലൊ നില്ക്കുകയും ആ ഗ്രഹത്തിന്റെ നീചരാശി ആരൂഢമായി വരികയും ചെയ്താൽ പ്രഷ്ടാവു മരിക്കുമെന്നു പറയണം.

സിംഹേ കുക്ഷ്യക്ഷിജോ വ്യാധിരാത്മപീഡാപ്യനുഷ്ണഗേ തഥാ
വക്ഷോജിഹ്വാസ്യരോഗാരുച്യംബുരോഗാസ്തു കൎക്കടേ. ൧൮
ശിരോനേത്രഭവവ്യാധിജ്വരവ്രണവിചൎച്ചികാഃ
മേഷഭേ ബുധഭേ വായുരോധനാസാത്വഗാമയാഃ. ൧൯
ആരൂഢേ ജീവഭേ ബുദ്ധിഭ്രമകൎണ്ണാമയാദയഃ
ശുക്രഭേ വ്യഞ്ജനോത്ഥാ രുഗരുചിശ്ചാംബുജോ ഗദഃ. ൨൦
ബുദ്ധിഭ്രമോഽംഗസാദശ്ച മലയാനരതിഃ ശനേഃ
വിചൎച്ചികാഞ്ച കണ്ഡൂതിം ബ്രൂയാൽ സൎപ്പാനപീക്ഷിതേ.
ആരൂഢേ പാപസംയുക്തേ നിയമേന വദേദിദം. ൨൧

അ—ആരൂഢം സിംഹമായിരിക്കുമ്പോൾ കുക്ഷ്യക്ഷിജമായ വ്യാധിയും ആത്മപീഡയും അപ്രകാരം ഉഷ്ണരുക്കും കൎക്കടകമായിരിക്കുമ്പോൾ വക്ഷോജിഹ്വാസ്യരോഗാരുച്യംബുരോഗങ്ങളും ഭൌമഭം ആരൂഢമായിരിക്കുമ്പോൾ ശിരോനേത്രഭവവ്യാധിജ്വരവ്രണവിചൎച്ചികകളും ബുധഭം ആരൂഢമായിരിക്കുമ്പോൾവായുരോധനാസാത്വഗാമയങ്ങളും ജീവഭം ആരൂഢമായിരിക്കുമ്പോൾ ബുദ്ധിഭ്രമകൎണ്ണാമയാദികളും ശുക്രഭമാരൂഢമായിരിക്കുമ്പോൾ വ്യഞ്ജനോത്ഥമായായ രുക്കും അരുചിയും, അംബുജമായ ഗദവും ശനിയുടെ ഭം ആരൂഢമായിരിക്കുമ്പോൾ ബുദ്ധിഭ്രമവും അംഗസാദവും മലയാനരതിയും ഭവിക്കും. ആരൂഢം സൎപ്പാനപീക്ഷിതമായിരിക്കുമ്പോൾ വിചൎച്ചികയേയും കണ്ഡൂതിയേയും ബ്രവിക്കണം. ആരൂഢം പാപസംയുക്തമായിരിക്കുമ്പോൾ നിശ്ചയമായും ഇതിനെ വദിക്കണം.

സാ—ചിങ്ങം ആരൂഢമായാൽ വയററിന്നും നേത്രങ്ങൾക്കും രോഗവും മനഃപ്ര്ധയും ഉഷ്ണരോഗവും പറയണം.

കർക്കടകരാശി ആരൂഢമായാൽ മാറിന്നും നാക്കിന്നും മുഖത്തും രോഗപീഡയും അരുചിയും ജലാത്മകങ്ങളായ മററു രോഗങ്ങളും ഉണ്ടെന്നു പറയണം.

മേടമോ വൃശ്ചികമോ ആരൂഢമായാൽ ശിരോരോഗം നേത്രരോഗം പനി ചൊറിചിരങ്ങ് മുതലായ വ്രണങ്ങൾ ഇവകളെ പറയണം.

മിഥുനമോ കന്നിയോ ആരൂഢമായാൽ ശ്വാസംമുട്ടും ഘ്രാണേന്ദ്രിയത്തിനു രോഗവും തൊലിപ്പുറത്തുള്ള ചില രോഗങ്ങളും പറഞ്ഞുകൊള്ളണം.

മീനമോ ധനുവോ ആരൂഢമായാൽ ബുദ്ധിഭ്രമത്തേയും ശ്രവണേന്ദ്രിയങ്ങൾക്കു രോഗം വൈകല്യം മുതലായ അവസ്ഥയേയും പറയണം

ഇടവമോ തുലാമോ ആരൂഢമായാൽ ലിംഗം യോനി മുതലായ സ്ഥാനങ്ങളിൽ രോഗവും അരുചിയും നീരു മുതലായ ജലാത്മകമായ വ്യാധിയുമുണ്ടെന്നു പറയണം.

മകരമോ കുംഭമോ ആരൂഢമായാൽ ബുദ്ധിഭ്രമവും അവയവങ്ങൾക്കു തളർച്ചയും മലബന്ധവും എണീററുനടക്കാൻ നിർവ്വാഹമില്ലായ്മയും ഉണ്ടെന്നു പറയണം.

ആരൂഢത്തിൽ രാഹു നില്ക്കുകയോ നോക്കുകയോ ചെയ്താൽ ചൊറി ചിരങ്ങ് മുതലായ വ്രണരോഗങ്ങളുണ്ടെന്നു പറയണം. ആരൂഢരാശിയിൽ പാപയോഗമുണ്ടെങ്കിൽ ഈ പറഞ്ഞ രോഗാവസ്ഥകൾ നിശ്ചയമായും പറയാവുന്നതാണ്. രോഗം പ്രധാനമായി ചിന്തിക്കുന്ന പ്രശ്നങ്ങളിൽ മാത്രമേ ഈ ന്യായം ചിന്തിക്കേണ്ടതുള്ളു. അഥവാ പ്രശ്നം സ്വസ്ഥാതുരവിഷയങ്ങളിൽ ഏതാണെന്നറിഞ്ഞിട്ട് ഈ ന്യായം ചിന്തിക്കയും ചെയ്യാം. സ്വസ്ഥനെ ഉദ്ദേശിച്ച പ്രശ്നമാണെങ്കിൽ പാപയോഗമുണ്ടായാലും രോഗങ്ങളെ പറയരുത്. ഇവിടെ ആരൂഢമെന്നു പറഞ്ഞിട്ടുള്ളത്, ആരൂഢലഗ്നച്ഛത്രങ്ങളിൽ ബലമേറിയതിനെ ഉദ്ദേശിച്ചാണ്. രോഗകരങ്ങളായ യോഗങ്ങൾ ഒന്നിലധികമുണ്ടെങ്കിൽ അവയുടെ ബലാധിക്യമനുസരിച്ച ചിന്തിച്ചുകൊള്ളണം.

ആരൂഢലഗ്നഭാംശാനാം മാന്ദിരാശിനവാംശയോഃ
യോഗോ രോഗപ്രദസ്തത്ര സ്യാദ്ബന്ധയോഗോ മൃതിപ്രദഃ. ൨൦

ആരൂഢേ വാ വിലഗ്നേ വാ ഗണ്ഡാന്താംശഃ സപാപദൃക്
ഉദേതി ചേദ്ഭവേന്മൃത്യുരാരൂഢാഷ്ടമഗേ തഥാ. ൨൧

അ—ആരൂഢലഗ്നഭാംശങ്ങൾക്കു മാന്ദിരാശിനവാംശങ്ങളുടെ യോഗം രോഗപ്രദമായും അതിൽവെച്ചു ബന്ധയോഗം മൃതിപ്രദമായും ഭവിക്കും. ആരൂഢത്തിലോ വിലഗ്നത്തിലോ സപാപദൃക്കായിട്ടു ഗണ്ഡാന്താംശം ഉദിക്കുന്നുവെങ്കിൽ മൃത്യു ഭവിക്കും. ആരൂഢാഷ്ടമത്തിലും അപ്രകാരം ഭവിക്കും.

സാ—ആരൂഢരാശി ലഗ്നരാശി ആരൂഢനവാംശകം ഉദയനവാംശകം ഈ രാശികൾക്കു ഗുളികരാശിയോടോ ഗുളികരാശിനവാംശകത്തോടോ യോഗമുണ്ടായാൽ രോഗമുണ്ടെന്നു പറയണം. ഗുളികസംബന്ധം മേൽപറഞ്ഞ ആരൂഢാദികളിൽ മൂന്നിലോ നാലിലോ ഉണ്ടായാൽ പ്രഷ്ടാവു മരിക്കുമെന്നുതന്നെ പറയാം. ആരൂഢാദികളിൽ ഗുളികസ്ഥിതിയോ അംശകമോ വരുന്നതിനെയാണ് ഇവിടെ യോഗമെന്നു പറഞ്ഞിട്ടുള്ളത്. ഇവിടെ ആരൂഢനവാംശകം "ലഗ്നസ്ഫുടസ്യ ഭം ത്യക്ത്വാ കലാഭാഗാശ്ച നിക്ഷിപേൽ" ഇത്യാദി വചനംകൊണ്ട് ആരൂഢസ്ഫുടമുണ്ടാക്കി അറിഞ്ഞുകൊള്ളണം. "കലശമഥ ശിവകോണാൽ" ഇത്യാദിവചനപ്രകാരം സ്വർണ്ണാംശകമറിഞ്ഞ് അതുകൊണ്ടും ചിന്തിച്ചുവരാവുന്നു. ഇവിടെ അനുഭവസ്ഥന്മാരായ ദൈവജ്ഞന്മാരുടെ ഉപദേശത്തെ അനുകൂലിക്കുന്നതു് ഉചിതമാകുന്നു. അല്ലാതെ ഈ രണ്ടു മാർഗ്ഗത്തെയും അനുസരിക്കുന്നവർ ഫലനിർദ്ദേശത്തിൽ അനുഭവസ്ഥന്മാരാകാവുന്നു. അതിനാൽ ഈ രണ്ടു ന്യായവും ഗ്രാഹ്യംതന്നെ. എങ്കിലും ഗണ്ഡാന്തബന്ധം മുതലായ ദോഷങ്ങൾ സ്ഫുടംകൊണ്ടു ഗ്രഹിക്കുന്നതാണു സുഖകരമായിട്ടുള്ളതു്. അതിനാൽ സ്ഫുടംകൊണ്ടറിയുന്നതാണു നല്ലതെന്നു പല അഭിജ്ഞന്മാരുടേയും പക്ഷം. ആരൂഢത്തിലോ ലഗ്നത്തിലോ ഗണ്ഡാന്ത

സംബന്ധം വരികയും ആ ഗണ്ഡാന്തനവാംശകത്തിൽ പാപദൃഷ്ടി വരികയും ചെയ്താൽ പ്രഷ്ടാവു മരിച്ചുപോകുമെന്നു പറയണം. ആരൂഢത്തിന്റെ അഷ്ടമരാശിയിൽ ഗണ്ഡാന്തസംബന്ധം വരികയും അവിടെ പാപദൃഷ്ടികൂടി വരികയും ചെയ്താലും പ്രഷ്ടാവു മരിക്കുമെന്നു പറയണം.

ആരൂഢം ആരൂഢാഷ്ടമം ലഗ്നം ഈ മൂന്നിനും ഗണ്ഡാന്തസംബന്ധവും പാപദൃഷ്ടിയും ഉണ്ടായാൽ മരണം നിശ്ചയമായും പറയാവുന്നതാണ്. "ആരൂഢാഷ്ടമഭേഥം" എന്നൊരു പാഠംകൂടിയുണ്ട്. പ്രഷ്ടാവിന്റെ ജന്മചന്ദ്രന്റെയോ ലഗ്നത്തിന്റെയോ അഷ്ടമരാശി മേൽപ്രകാരം ആരൂഢമായി വന്നാലും മരണം പറയാവുന്നതാണ്.

ആരൂഢമീനഭേ പ്രഷ്ടാ പംഗുഃ സ്യാൽ പാപവീക്ഷിതേ
കൂപാദൌ പതനം വാച്യമാരൂഢേഷ്വളിനി വേന്ദുഭേ. ൧൧

അ—മീനഭം ആരൂഢമായി പാപവീക്ഷിതമായിരിക്കുമ്പോൾ പ്രഷ്ടാവു പംഗുവായി ഭവിക്കും. ആരൂഢം അളിയോ ഇന്ദുഭമോ ആയി പാപവീക്ഷിതമായിരിക്കുമ്പോൾ കൂപാദിയിൽ പതനം വാച്യമാകുന്നു.

സാ—മീനംരാശി ആരൂഢമായി വരിക. അവിടെ പാപദൃഷ്ടിയുണ്ടാകുക. എന്നാൽ പ്രഷ്ടാവു മുടവനായിരിക്കുമെന്നു പറയണം. കർക്കടകം മീനം ഇതിലൊന്നു് ആരൂഢമാകുകയും പാപദൃഷ്ടിയുണ്ടാകുകയും ചെയ്താൽ പ്രഷ്ടാവു കിണറു മുതലായ ജലാശയങ്ങളിൽ വീഴാൻ ഇടവരുമെന്നു പറയണം. ശുഭദൃഷ്ടിയുണ്ടെങ്കിൽ ഈ ഫലങ്ങൾ പറയരുതെന്നു് ഉപദേശമുണ്ടു്.

പ്രാച്യാദിത്യുക്തവാദ്രാശീനാരൂഢാദീൻ ന്യസേൽ ക്ഷിതൌ
വൃക്ഷാദീൻ നിർദ്ദിശേൽ സ്വപാകാൻ കേന്ദ്രഗൈശ്ച ബലാന്വിതൈഃ

അ—പ്രാച്യാദീത്യുക്തത്തോടു തുല്യമായിട്ടു് ആരൂഢാദികളായ രാശികളെ ക്ഷിതിയിൽ ന്യസിക്കണം. കേന്ദ്രഗന്മാരായി ബലാന്വിതന്മാരായ ഗ്രഹങ്ങളെക്കൊണ്ടും സ്വപാകങ്ങളായ വൃക്ഷാദികളെ നിർദ്ദേശിക്കണം.

സാ—"പ്രാച്യാദിഗ്ഗൃഹേ ക്രിയാദയോ ദ്വൌ ദ്വൌ കോണഗതാ ദ്വിമൂർത്തയഃ" എന്നുള്ള വചനമനുസരിച്ച് ആരൂഢം തുടങ്ങി പന്ത്രണ്ടു രാശികളെ മുൻപറഞ്ഞ ഭൂമിചക്രത്തിൽ മേടംമുതൽ മീനംവരെയുള്ള പന്ത്രണ്ടു രാശികളുടെ സ്ഥാനങ്ങളിൽ കല്പിക്കണം അപ്പോൾ ആരൂഢവും രണ്ടാമെടവും കിഴക്കും മൂന്നാമെടം അഗ്നികോണിലും നാലാമെടവും അഞ്ചാമെടവും തെക്കും ആറാമെടം നിരൃതികോണിലും ഏഴാമെടവും എട്ടാമെടവും പടിഞ്ഞാറും ഒൻപതാമെടം വായുകോണിലും പത്താമെടവും പതിനൊന്നാമെടവും വടക്കും പന്ത്രണ്ടാമെടം ഈശകോണിലും ആകുന്നു.

ആരൂഢം നാലു് ഏഴു് പത്തു് ഈ ഭാവങ്ങളിൽ ബലവാന്മാരായ ഗ്രഹങ്ങൾ നിന്നാൽ ആ ഗ്രഹത്തിനു പറയാവുന്ന വൃക്ഷങ്ങൾ അതാതുരാശികളുടെ ദിക്കിൽ ഉണ്ടെന്നു പറയണം. ഇവിടെ കേന്ദ്രഭാവങ്ങളിൽ ഗ്രഹങ്ങളില്ലാതെപോയാൽ രാശിക്കു ബലമുണ്ടെങ്കിലും ആ രാശിക്കു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളെ പറയാം. രാശികളെക്കൊണ്ടും ഗ്രഹങ്ങളെക്കൊണ്ടും വൃക്ഷനിർദ്ദേശം ചെയ്യേണ്ട ക്രമം ഇവിടെ പറയപ്പെടുന്നു.

ഗിരിതരുകദളീകണ്ടകിദ്വവണ്യനാം ക്രമുകനാളികേരാണാം
താലാനാഞ്ച വനാനി ക്രമശോऽർക്കാൽ സ്വാമിവത്തുരാശീനാം.

അ—ഗിരിതരുകദളീകണ്ടകിവേണുക്കളുടേയും ക്രമുകനാളികേരങ്ങളുടേയും താലങ്ങളുടേയും വനങ്ങൾ അർക്കങ്കൽനിന്നു ക്രമേണ ഭവിക്കുന്നു. സ്വാമികൾക്കെന്നപോലെ രാശികൾക്കും വാച്യമാകുന്നു.

സാ—തേക്കു് ഈട്ടി തമ്പകം മുതലായ വനവൃക്ഷങ്ങൾ ആദിത്യന്റേതാണ്. വാഴ ചന്ദ്രന്റേതാണ്. മുള്ളുള്ള വൃക്ഷങ്ങൾ ചൊവ്വയെക്കൊണ്ടും മുളകൾ ബുധനെക്കൊണ്ടും ക്രമുകങ്ങൾ (അടയ്ക്കാമരങ്ങൾ) വ്യാഴത്തെക്കൊണ്ടും തെങ്ങു ശുക്രനെക്കൊണ്ടും പന ശനിയെക്കൊണ്ടും പറയേണ്ടതാണ്. ചിങ്ങംരാശികൊണ്ടു് ആദിത്യനു പറ

ഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും മേടം വൃശ്ചികം ഈ രാശികളെക്കൊണ്ടു ചൊവ്വായ്ക്കു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും കർക്കടകം രാശികൊണ്ടു ചന്ദ്രന്നു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും ഇടവം തുലാം ഈ രാശികളെക്കൊണ്ട് ശുക്രന്നു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും മിഥുനം കന്നി ഈ രാശികളെക്കൊണ്ടു ബുധന്നു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും ധനു മീനം ഈ രാശികളെക്കൊണ്ടു വ്യാഴത്തിന്നു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും മകരം കുംഭം ഈ രാശികളെക്കൊണ്ടു ശനിക്കു പറഞ്ഞിട്ടുള്ള വൃക്ഷങ്ങളേയും പറയണം. ഇത്രമാത്രംകൊണ്ട് വൃക്ഷനിർദ്ദേശം നിർവ്വഹിക്കുമോ എന്നൊരു ശങ്കയുണ്ടായേക്കാം. ബൃഹജ്ജാതകം, കൃഷ്ണീയം മുതലായ ഗ്രന്ഥങ്ങൾ സശ്രദ്ധം പഠിച്ചിരിക്കണമെന്ന് ഗ്രന്ഥകർത്താവ് നിഷ്കർഷചെയ്തിരിക്കയാൽ വൃക്ഷനിർദ്ദേശാദികളുടെ ബഹുമുഖത്വം ഇതരഗ്രന്ഥപാരായണങ്ങളിൽനിന്നു ഗ്രാഹ്യമാകുന്നു.

ആരൂഢസ്യോർദ്ധ്വവക്ത്രത്വം പ്രഷ്ടുര്യദയവൃദ്ധികൃൽ
അധോമുഖ്യം ക്ഷയായ സ്യാൽ തൽ കൃഷ്ണീയാദിഷൂദിതം. ൨൫

അ—ആരൂഢത്തിന്റെ ഊർദ്ധ്വവക്ത്രത്വം പ്രഷ്ടാവിന്റെ അഭ്യുദയവൃദ്ധികൃത്താകുന്നു. ഇതിന്റെ അധോമുഖ്യം ക്ഷയത്തിന്നായി ഭവിക്കും. ഇതു കൃഷ്ണീയാദികളിൽ ഉദിതമാകുന്നു.

സാ—ആരൂഢം ഉർദ്ധ്വമുഖരാശിയായി വന്നാൽ പ്രഷ്ടാവിന്ന് മേൽക്കുമേൽ അഭിവൃദ്ധിയുണ്ടാകും. അതു് അധോമുഖരാശിയായി വന്നാൽ മേൽക്കുമേൽ നാശം സംഭവിക്കും. ഇങ്ങിനെ കൃഷ്ണീയം മുതലായ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. ആ വചനങ്ങളെത്തന്നെ ഇവിടെ കാണിക്കുന്നു.

ഊർദ്ധ്വമുഖോ യദി രാശിർഹോരാ പ്രശ്നേ നരസ്യ സിദ്ധികരീ
അന്യേ വിഫലേ ജ്ഞേയേ ശുഭയുതദൃഷ്ടേ ശുഭാഖ്യേ ച. ൨൬

അ—പ്രശ്നത്തിൽ ഊർദ്ധ്വമുഖമായിരിക്കുന്ന രാശി ഹോരയായി ഭവിക്കുമെങ്കിൽ നരന്നു സിദ്ധികരിയായി ഭവിക്കുന്നു. അന്യകൾ വിഫലകളെന്നു ജ്ഞേയകളാകുന്നു. ശുഭയുതദൃഷ്ടകളായാൽ ശുഭാഖ്യകളാകുന്നു.

സാ—പ്രശ്നവിഷയത്തിൽ ഊർദ്ധ്വമുഖരാശി ആരൂഢമായി വന്നാൽ പ്രഷ്ടാവിന്ന് അഭീഷ്ടകാര്യസിദ്ധിയുണ്ടാകും. അധോമുഖരാശിയോ തിര്യങ്മുഖരാശിയോ ആരൂഢമായി വന്നാൽ ഇഷ്ടസിദ്ധി വരികയില്ലെന്നു മാത്രമല്ല, ഇഷ്ടകാര്യങ്ങൾക്കു നാശംകൂടിയുണ്ടാകും. പക്ഷേ നാശസൂചകമായ അധോമുഖരാശിയോ തിര്യങ്മുഖരാശിയോ ആരൂഢമായി വന്നാലും ശുഭഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗങ്ങളോ ഉണ്ടായാൽ ശുഭപ്രദം തന്നെയാണ്. സൂര്യൻ വിട്ട രാശിയും അതിന്റെ കേന്ദ്രരാശികളും ഊർദ്ധ്വമുഖങ്ങളും ആദിത്യൻ നില്ക്കുന്ന രാശിയും അതിന്റെ കേന്ദ്രരാശികളും അധോമുഖങ്ങളും ആദിത്യൻ അടുത്തു പ്രവേശിക്കാൻപോകുന്ന രാശിയും അതിന്റെ കേന്ദ്രരാശികളും തിര്യങ്മുഖങ്ങളും ആകുന്നു.

ഊർദ്ധ്വാസ്യേ തനുഗേ പ്രസൂതഗദകാര്യാരംഭിണാം പൃച്ഛതാ-
മൌന്നത്യം മഹദർത്ഥപൌരുഷയശഃസ്ഥാനാദികാനാം ഭവേൽ
യദ്യാരൂഢമധോമുഖം ഭവതി ചേദ്ധീനോ ഭവേദ് വിത്താദിഭി-
സ്ത്യജ്യേതാപി സുഹൃജ്ജനൈരപി പതേദ്വാഹാദിതഃ പൃച്ഛകഃ-ഇതി.

അ—ഊർദ്ധ്വാസ്യം തനുഗമായിരിക്കുമ്പോൾ പ്രസൂതഗദകാര്യാരംഭികളായ പൃച്ഛകന്മാൎക്കു അർത്ഥപൌരുഷയശഃസ്ഥാനാദികളുടെ മഹത്തായ ഔന്നത്യം ഭവിക്കും. അധോമുഖമായ ഭം ആരൂഢമായി ഭവിക്കുമെങ്കിൽ പൃച്ഛകൻ അഖിലങ്ങളായ വിത്താദികളോടു ഹീനനായി ഭവിക്കും. സുഹൃജ്ജനങ്ങളാൽ ത്യജിക്കപ്പെടുകയും വാഹനാദികളിൽനിന്നു പതിക്കയും ചെയ്യും.

സാ—ജന്മലഗ്നം യാത്രാവിഷയമായ പ്രശ്നലഗ്നം കാര്യാരംഭവിഷയമായ പ്രശ്നലഗ്നം അല്ലെങ്കിൽ ആരൂഢം ഊർദ്ധ്വമുഖരാശിയായി വന്നാൽ അവൎക്കു ദ്രവ്യം പൌരുഷം യശസ്സ് സ്ഥാനം ഇത്യാദികളുടെ ഉൽകൃഷ്ടമായ അഭിവൃദ്ധിയുണ്ടാകുന്നതാണ്.

മേപ്പറഞ്ഞ സ്ഥാനങ്ങളിൽ അധോമുഖരാശി ആരൂഢമായോ ലഗ്നമായോ വന്നാൽ ധനം പൌരുഷം യശസ്സ് സ്ഥാനം ഇവകൾ നശിക്കും. ബന്ധുജനങ്ങൾ ഉപേക്ഷിക്കും. വാഹനങ്ങളിൽനിന്നു് മറിഞ്ഞു വീഴാൻ ഇടവരും. ഇതുകൊണ്ടു് ഊർദ്ധ്വമുഖരാശി ഉത്തമമാണെന്നും അധോമുഖതിര്യങ്മുഖങ്ങൾ അധമമദ്ധ്യമങ്ങളാണെന്നും തെളിയുന്നു. "ഇതി" എന്നതു് ഗ്രന്ഥാന്തരവചനസമാപ്തിയാകുന്നു.

ആരൂഢാധിപതിഃ ശുഭഗ്രഹഗൃഹേ പ്രശ്നേ യദി സ്യാൽ സ്ഥിതഃ
ക്ഷോണീശാമരമന്ദിരാദിഷു മനോജ്ഞേഷു സ്ഥിതിഃ പൃച്ഛതാം
പാപക്ഷേത്രഗതഃ സ ചേദിഹ ഭവേൽ ക്ലിഷ്ടപ്രദേശേ സ്ഥിതിഃ
സൌമ്യാസൌമ്യദൃഗന്വയാൽ സദസതാം യോഗശ്ച തത്രോഹ്യതാം. ൨൮

അ—പ്രശ്നത്തിൽ ആരൂഢാധിപതി ശുഭഗ്രഹഗൃഹത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ പൃച്ഛകന്മാർക്കു് മനോജ്ഞങ്ങളായ ക്ഷോണീശാമരമന്ദിരാദികളിൽ സ്ഥിതി ഭവിക്കും. അവൻ പാപക്ഷേത്രഗതനായി ഭവിക്കുമെങ്കിൽ പൃച്ഛകന്മാർക്കു ക്ലിഷ്ടപ്രദേശത്തിങ്കൽ സ്ഥിതി ഭവിക്കും. അവിടെ സൌമ്യാസൌമ്യദൃഗന്വയം ഹേതുവായിട്ടു് സദസത്തുക്കളുടെ യോഗവും ഊഹിക്കപ്പെടണം.

സാ—ആരൂഢരാശിയുടെ അധിപൻ ശുഭഗ്രഹങ്ങളുടെ രാശിയിൽ നില്ക്കുന്നു എങ്കിൽ പ്രഷ്ടാവിന്റെ തല്ക്കാലമുള്ള വാസം കൊട്ടാരം ദേവാലയം മുതലായി അത്യുൽകൃഷ്ടങ്ങളായ സ്ഥാനങ്ങളിലാണെന്നു പറയണം. ആരൂഢാധിപൻ പാപഗ്രഹങ്ങളുടെ ക്ഷേത്രത്തിൽ നിന്നാൽ നികൃഷ്ടങ്ങളായ പ്രദേശങ്ങളിലാണു് പ്രഷ്ടാവിന്റെ തല്ക്കാലവാസമെന്നു പറയണം. ആരൂഢാധിപനു ശുഭഗ്രഹങ്ങളുടെ യോഗമുണ്ടെങ്കിൽ പ്രഷ്ടാവിനു സജ്ജനങ്ങളോടു സഹവാസമുണ്ടെന്നും പാപഗ്രഹയോഗമുണ്ടെങ്കിൽ ദുർജ്ജനങ്ങളോടു സഹവാസമുണ്ടെന്നും പറയണം. ഇതുപോലെ പാപന്മാരുടേയും ശുഭന്മാരുടേയും ദൃഷ്ടികൾകൊണ്ടും ദുർജ്ജനങ്ങളുടേയും സജ്ജനങ്ങളുടേയും സഹവാസമുണ്ടെന്നു പറയാവുന്നതാണു്. ഈ പദ്യംകൊണ്ടു് പറഞ്ഞതു് (ശുഭേശുഭർക്ഷേ രുചിരം കുഭൃതലേ കരോതി വൃക്ഷം വിപരീതമന്യഥാ) എന്നുള്ള ഹോരാവചനത്തിന്റെ സാരാംശമാണു്. ആരൂഢാധിപനായ ശുഭഗ്രഹം പാപഗ്രഹത്തിന്റെ രാശിയിൽ ശുഭഗ്രഹത്തിന്റെ യോഗത്തോടോ ദൃഷ്ടിയോടോകൂടി നിന്നാൽ സദ്വൃത്തനായ പ്രഷ്ടാവു് നികൃഷ്ടമായ സ്ഥലത്തു സജ്ജനസഹവാസത്തോടുകൂടി ഇരിക്കുന്നു എന്നു പറയണം. ഇങ്ങിനെ മററു സ്ഥിതിഭേദങ്ങളെക്കൊണ്ടും ചിന്തിച്ചുകൊള്ളണം. ഇതു പ്രോഷിതനെ (കൈവിട്ടുപോയ ആളിനെ)ക്കുറിച്ചുള്ള പ്രശ്നത്തിൽ ഏററവും ഉപയോഗമുള്ളതാണു്. നഷ്ടപ്രശ്നത്തിൽ തസ്കരചിന്തയിലും ഇതു് പ്രത്യേകം യോജ്യംതന്നെയാണു്.

ശുഭവർഗ്ഗേ ലഗ്നഗതേ ലഗ്നേ വാ സൌമ്യയോഗമായാതേ
ബ്രൂയാദഭിമതസിദ്ധിം പ്രഷ്ടുസ്സ്ഥാനാന്തരപ്രാപ്തിം. ൨൯

അ—ശുഭവർഗ്ഗം ലഗ്നമായോ ലഗ്നം സൌമ്യയോഗത്തെ ആയാതമായോ ഇരിക്കുമ്പോൾ പ്രഷ്ടാവിനു അഭിമതസിദ്ധിയേയും സ്ഥാനാന്തരപ്രാപ്തിയേയും ബ്രവിക്കണം.

സാ—ലഗ്നത്തിൽ ശുഭഗ്രഹങ്ങളുടെ വർഗ്ഗങ്ങൾ അധികമാകുകയോ ശുഭഗ്രഹങ്ങളുടെ യോഗം വരികയോ ചെയ്താൽ പ്രഷ്ടാവിന്റെ ആഗ്രഹം (പ്രശ്നത്തിനു വിഷയമായ ആശ) സാദ്ധ്യമാണെന്നും വിശേഷിച്ചു ചില സ്ഥാനങ്ങൾ ലഭിക്കുമെന്നും പറയണം. ക്ഷേത്രം, ഹോര, ദ്രേക്കാണം, നവാംശകം, ദ്വാദശാംശകം, ത്രിംശാംശകം; സപ്താംശകം ഇങ്ങിനെ സാമാന്യേന ഏഴുവർഗ്ഗങ്ങളാണു്. വർഗ്ഗങ്ങൾ ചിന്തിപ്പാനുള്ള ക്രമം ഗ്രന്ഥാന്തരങ്ങളിൽനിന്നു് ഗ്രാഹ്യമാകുന്നു.

ദ്വിപദേ ചതുഷ്പദേ വാ ഭവനേ ലഗ്നോപഗോ ഗ്രഹഃ പാപഃ
തിഷ്ഠതി തന്നാശകരോ ജ്ഞേയഃ സൌമ്യോപി വൃദ്ധികരഃ. ൩൦

അ—ദ്വിപദമായോ ചതുഷ്പദമായോ ഇരിക്കുന്ന ഭവനത്തിൽ ലഗ്നോപഗനായ

പാപനായ ഗ്രഹം സ്ഥിതിചെയ്യുന്നു എങ്കിൽ അവൻ തന്നാശകരനാകുന്നു. സൌമ്യനായ ഗ്രഹം സ്ഥിതിചെയ്യുന്നു എങ്കിൽ അവൻ വൃദ്ധികരനാകുന്നു.

സാ—ഉദയത്തിനും ആരൂഢത്തിനും സാമാന്യേന ആരൂഢമെന്നു പറയാറുണ്ട്. ഛിദ്രരാശി ആരൂഢമായി വരികയും അവിടെ പാപഗ്രഹങ്ങൾ ഉദിക്കയും ചെയ്താൽ മനുഷ്യർക്കു ആപത്തുണ്ടെന്നു പറയണം. അവിടെ ശുഭഗ്രഹമുദിച്ചാൽ അഭിവൃദ്ധിയുണ്ടെന്നും പറയാം. ആരൂഢമോ ലഗ്നമോ നാല്ക്കാലിരാശികളായി വരുമ്പോൾ അവിടെ പാപഗ്രഹമുദിച്ചാൽ നാല്ക്കാലികൾക്കു നാശമുണ്ടാകുമെന്നും ശുഭഗ്രഹമുദിച്ചാൽ അഭിവൃദ്ധിയുണ്ടാകുമെന്നും പറയണം.

സ്വർണ്ണനാരൂഢവിന്യസ്തേനാപി പ്രഷ്ടുശ്ശുഭാശുഭം
ജ്ഞേയം ശാസ്ത്രാന്തരേഷൂക്തം തദപ്യത്ര നിഗദ്യതേ. ൩൧

അ—ആരൂഢവിന്യസ്തമായ സ്വർണ്ണംകൊണ്ടും പ്രഷ്ടാവിന്റെ ശുഭാശുഭം ജ്ഞേയമാകുന്നു. ശാസ്ത്രാന്തരങ്ങളിൽ ഉക്തമായ അതും അനന്തരം നിഗദിക്കപ്പെടുന്നു.

സാ—ആരൂഢരാശിയിൽ വയ്ക്കപ്പെട്ട സ്വർണ്ണംകൊണ്ടും പ്രഷ്ടാവിന്റെ ഗുണദോഷഫലങ്ങൾ പറയേണ്ടതാണ്. അതിന്റെ രീതി മററുചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. അതിനെ ഇവിടെ പറയുന്നു.

ജലഗന്ധാത്തവ്രീഹിതണ്ഡുലാ ഭൂതപഞ്ചകം
തന്മയം ഹി വപുർജ്ജ്ഞേയം ജീവ ഏവ ഹി കാഞ്ചനം. ൩൨

അ—ജലഗന്ധാത്തവ്രീഹിതണ്ഡുലങ്ങൾ ഭൂതപഞ്ചകമാകുന്നു. വപുസ്സ് തന്മയമാകുന്നുവല്ലോ. കാഞ്ചനം ജീവൻതന്നെയാകുന്നു. എന്നു ജ്ഞേയമാകുന്നുവല്ലോ.

സാ—വെള്ളം ചന്ദനം പുഷ്പം നെല്ല് അരി ഇതുകൾ പഞ്ചഭൂതങ്ങളാണ്. ഇവയിൽ ചന്ദനംകൊണ്ടു പൃഥിവീഭൂതത്തേയും വെള്ളംകൊണ്ടു ജലഭൂതത്തേയും അരികൊണ്ടു തേജോഭൂതത്തേയും നെല്ലുകൊണ്ട് വായുഭൂതത്തേയും പുഷ്പംകൊണ്ടു ആകാശഭൂതത്തേയും ഗ്രഹിച്ചുകൊള്ളുക. സ്വർണ്ണംകൊണ്ട് ജീവനെത്തന്നെ ഗ്രഹിക്കണം. പഞ്ചഭൂതാത്മകമായ ശരീരത്തിന്റേയും ജീവന്റേയും ശുഭാശുഭാദിസംബന്ധങ്ങൾ ജലഗന്ധാദികളുടേയും സ്വർണ്ണത്തിന്റേയും ലക്ഷണങ്ങളെ ആശ്രയിച്ചറിയേണ്ടതാണ്. പുഷ്പാക്ഷതങ്ങളുടെ ഉള്ളിൽ സ്വർണ്ണം ശരിയായിരിക്കുന്നുവെങ്കിൽ ദീർഘായുസ്സ മുതലായ ശുഭഫലങ്ങൾ പറയാവുന്നതാണ് സ്വർണ്ണം പുഷ്പാക്ഷതങ്ങളെവിട്ട് ദൂരെ മാറി വീണുവെങ്കിൽ മരണം മുതലായ അനിഷ്ടങ്ങളേയും പറഞ്ഞുകൊള്ളണം. പുഷ്പാക്ഷതങ്ങൾ അല്പങ്ങളാണെങ്കിൽ ദേഹത്തിനു കാർശ്യമുണ്ടെന്നും പുഷ്പാക്ഷതാദികൾക്കു കേടോ മലിനതയോ ഉണ്ടെങ്കിൽ തൽഭൂതസംബന്ധിയായ ശരീരഭാഗത്തിന് ദോഷമുണ്ടെന്നും പറഞ്ഞുകൊള്ളണം. സ്വർണ്ണത്തിന് അഴുക്ക് ചതവു മുതലായ ദോഷങ്ങളുണ്ടെങ്കിൽ ജന്മാന്തരകൃതമായ പാപബന്ധമുണ്ടെന്നും മററും യുക്തികൊണ്ട് ആലോചിച്ചു പറഞ്ഞുകൊള്ളണം.

പുഷ്പാക്ഷതോപരി സ്വർണ്ണമുത്താനം പൂർണ്ണകായുഷേ
തിര്യങ്മൃത്യുകരം ഭ്രഷ്ടം ന്യക്ഭു ബാധാഗദാവഹം. ൩൩

അ—സ്വർണ്ണം പുഷ്പാക്ഷതോപരിഭാഗത്തിൽ ഉത്താനമായി ഭവിക്കുന്നുവെങ്കിൽ പൂർണ്ണകായുസ്സിനായി ഭവിക്കുന്നു. തിര്യക്കായി ഭ്രഷ്ടമായ സ്വർണ്ണം മൃത്യുകരമായും ന്യക്കായിരിക്കുന്ന സ്വർണ്ണം ബാധാഗദാവഹമായും ഭവിക്കും.

സാ—നെല്ല് അരി പൂവ് ഇതുകളിൽ കലർത്തിയാണല്ലോ സ്വർണ്ണം ഇടുന്നതു്. ആ സ്വർണ്ണം പുഷ്പാക്ഷതാദികളുടെ മേൽഭാഗത്തു് മലർന്നു ഇരിക്കയാണെങ്കിൽ പ്രഷ്ടാവിന് ആയുർവിഷയമായ ശുഭത്തെ പറയണം. ഭൂമിയിൽ ചരിഞ്ഞുവീണാൽ മരണം ഫലമാകുന്നു അതുപോലെ ഭൂമിയിൽതന്നെ കമിഴ്ന്നുവീണാൽ രോഗാധിക്യത്തേയും ബാധോപദ്രവത്തേയും പറയണം.

ഊർദ്ധ്വം പുഷ്പാക്ഷതാനാം നിഹിതമിഹ ഭവേത് സ്വർണ്ണമൂർദ്ധ്വാനനം ചേൽ
തൽക്കാലേ വർദ്ധനം സ്യാദ്ധനസുതയശസാം പൃച്ഛകസ്യാർദ്ധമൂർദ്ധ്വം
തത്രാപ്യധോമുഖം ചേൽ ക്ഷയമുപചയതഃ കിഞ്ചിദാരബ്ധ ഏവാ-
ധോർദ്ധ്വാസ്യം ചേദധസ്താൽ ക്ഷയത ഉപചയാരംഭണം തത്ര വാച്യം.

അ—ഇതിൽ നിഹിതമായ സ്വർണ്ണം പുഷ്പാക്ഷതങ്ങളുടെ ഊർദ്ധ്വത്തിൽ ഊർദ്ധ്വാനനമായി ഭവിക്കുമെങ്കിൽ തൽക്കാലത്തിൽ പൃച്ഛകന്നു ധനസുഖയശസ്സുകൾക്കു മേല്ക്കുമേൽ വർദ്ധനം ഭവിക്കും. അതു് അവിടെ അധോമുഖമായി ഭവിക്കുമെങ്കിൽ ഉപചയത്തിൽനിന്നു് അല്പം ക്ഷയം ആരബ്ധമായിത്തന്നെ ഭവിക്കും. അനന്തരം അധോഭാഗത്തിൽ ഊർദ്ധ്വാസ്യമായി ഭവിക്കുമെങ്കിൽ ക്ഷയത്തിൽനിന്നു് ഉപചയാരംഭണം അവിടെ വാച്യമാകുന്നു.

സാ—പുഷ്പാക്ഷതങ്ങളുടെ മേൽഭാഗത്തു സ്വർണ്ണം മലർന്നിരിക്കയാണെങ്കിൽ പ്രഷ്ടാവിനു് അപ്പോൾ ധനം സുഖം കീർത്തി ഇവകളെക്കൊണ്ടു് അഭിവൃദ്ധിയുണ്ടെന്നും അപ്രകാരം മേലും അഭിവൃദ്ധികരമാണെന്നും പറയണം. ആ സ്വർണ്ണം പുഷ്പാക്ഷതങ്ങളുടെ മുകളിൽതന്നെ കമിഴ്ന്നിരിക്കയാണെങ്കിൽ ആ കാലംവരെ പ്രഷ്ടാവിനു ധനം മുതലായവയെക്കൊണ്ടു് അഭിവൃദ്ധിയുണ്ടായിരുന്നു എങ്കിലും ഇപ്പോൾ അതുകൾക്കു ക്രമേണ നാശം ആരംഭിച്ചിരിക്കുന്നു എന്നും പറയണം. പുഷ്പാക്ഷതങ്ങളുടെ അടിയിൽ സ്വർണ്ണം മലർന്നിരിക്കയാണെങ്കിൽ ഈ കാലംവരെ പ്രഷ്ടാവു് ദ്രവ്യനാശം മുതലായ ദുരിതങ്ങൾ അനുഭവിച്ചിരുന്നു എങ്കിലും ഇപ്പോൾ ആ ദുരിതഫലം മിക്കവാറും വിട്ടു് അഭിവൃദ്ധി ആരംഭിച്ചിരിക്കുന്നു എന്നു പറയണം. സ്വർണ്ണം പുഷ്പാക്ഷതങ്ങളിൽ മലർന്നിരുന്നാൽ അഭിവൃദ്ധിയും കമിഴ്ന്നിരുന്നാൽ ക്ഷയവും പറഞ്ഞുകൊള്ളണം.

സർവ്വാധോഽധോമുഖം ചേൽ ക്ഷയമിഹ ഗുരുപൃച്ഛാപി സർവ്വക്ഷയഃ സ്യാ-
ന്മദ്ധ്യസ്ഥേ ഹേമ്നി ചോഹ്യം ഫലമപി സകലം പ്രോക്തയൈവാത്ര-
രീത്യാ
ദീർഘായുർമൃത്യുനൈസ്സ്വാ ഉപചിതധനതാ പ്രാഗ്ദിശാദിപ്ലവേ തു
സ്വർണ്ണസ്യാഗ്ന്യാദികോണപ്ലവനേ ഇഹ പുനർമൃത്യുരോഗാദ്യനർത്ഥഃ—
ഇതി.

അ—സ്വർണ്ണം സർവ്വാധോഭാഗത്തിൽ അധോമുഖമായി ഭവിക്കുന്നുവെങ്കിൽ ഈ സമയത്തിൽ ക്ഷയം ഭവിക്കുന്നു. പിന്നെയും സർവ്വക്ഷയം ഭവിക്കും. ഹേമം മദ്ധ്യസ്ഥമായിരിക്കും സമയത്തിലും ഇവിടെ പ്രോക്തമായ രീതികൊണ്ടുതന്നെ സകലമായ ഫലവും ഊഹ്യമാകുന്നു. സ്വർണ്ണത്തിന്റെ പ്രാഗ്ദിശാദിപ്ലവത്തിൽ ദീർഘായുസ്സും മൃത്യുനൈസ്സ്വങ്ങളും ഉപചിതധനതയും അഗ്ന്യാദികോണപ്ലവത്തിൽ ഇവിടെ മൃത്യുരോഗാദ്യനർത്ഥങ്ങളും ഭവിക്കും.

സാ—സ്വർണ്ണം പുഷ്പാക്ഷതങ്ങളുടെ അടിയിൽ കമിഴ്ന്നിരിക്കയാണെങ്കിൽ തൽക്കാലം പൃച്ഛകന്നു് ധനസുഖാദികളുടെ നാശകാലമാണെന്നു പറയണം. എന്നുമാത്രമല്ല മേൽക്കുമേലും ധനസുഖാദികളായ സർവ്വശുഭഫലങ്ങൾക്കും ക്ഷയമാണെന്നുകൂടി പറയാം. ഈ സ്വർണ്ണം പുഷ്പാക്ഷതങ്ങളുടെ മദ്ധ്യേ കമഴ്ന്നിരുന്നാൽ പ്രഷ്ടാവു് മുൻപു അഭിവൃദ്ധിയിലിരുന്നു എന്നും ഇപ്പോൾ ധനസുഖാദികൾക്കു പകുതിയോളം നാശം സംഭവിച്ചിരിക്കുന്നു എന്നും ഇനിയും നാശം സംഭവിക്കുന്നതാണെന്നും പറയണം. ഇതുപോലെ പുഷ്പാക്ഷതങ്ങളുടെ മദ്ധ്യേ സ്വർണ്ണം മലർന്നിരിക്കയാണെങ്കിൽ പ്രഷ്ടാവിനു മുൻപു ദുരിതകാലമായിരുന്നു എങ്കിലും ഇപ്പോൾ ഏകദേശം അഭിവൃദ്ധിപ്പെട്ടിട്ടുണ്ടെന്നും, മേലും അഭിവൃദ്ധിയുണ്ടാകുമെന്നും പറയണം. ഇങ്ങിനെ സ്വർണ്ണം മലർന്നിരുന്നാൽ അഭിവൃദ്ധിപ്രദമാണെന്നും കമഴ്ന്നിരുന്നാൽ നാശകരമാണെന്നും പുഷ്പാക്ഷതങ്ങളെ വിട്ടു് ദൂരെ പോയാൽ ജീവനാശകരമാണെന്നും മററും ഇവിടെ പറഞ്ഞ ക്രമമനുസരിച്ചു് ആലോചിച്ചറിഞ്ഞു പറഞ്ഞുകൊള്ളണം. സ്വർണ്ണം കിഴക്കോട്ടു ചരിഞ്ഞിരുന്നാൽ ദീർഘായുസ്സും തെക്കോട്ടു

ചരിഞ്ഞിരുന്നാൽ മരണവും പടിഞ്ഞാറോട്ടു ചരിഞ്ഞിരുന്നാൽ ധനനാശവും വടക്കോട്ടു ചരിഞ്ഞിരുന്നാൽ ധനവൃദ്ധിയും പറയേണ്ടതാണ്. മിഥുനം, കന്നി, ധനു, മീനം ഈ രാശികളിലേക്ക ചരിഞ്ഞിരിക്കയാണെങ്കിൽ മരണം രോഗം മുതലായ അനർത്ഥങ്ങളേയും പറഞ്ഞുകൊള്ളേണം. സ്വപ്നത്തിന്റെ അംശകംകൊണ്ടും ഫലം പറയേണ്ടതാണെന്ന് സ്വപ്നഫലത്തിന്റെ ഭൂതവർത്തമാനഭാവികളെ ചിന്തിക്കുന്നതിനാൽ സ്പഷ്ടമാകുന്നുണ്ട്.

"സ്വപ്നവന ഭൂതം സഫലം വിധേയം
സ്വപ്നസ്യ ചാംശേന ച വർത്തമാനം
ഭാവ്യം ഫലം വാ സ്ഥിതിനാ വിചിന്ത്യം."

എന്നുള്ള വചനംകൊണ്ട് സ്വപ്നത്തിന്റെ ചരിവുകൊണ്ടുള്ള ഫലം കഴിഞ്ഞതാണെന്നും അംശകംകൊണ്ടു വർത്തമാനഫലം അറിയണമെന്നും സ്ഥിതികൊണ്ടു ഭാവിഫലത്തെ അറിയണമെന്നും സ്പഷ്ടമാകുന്നു. അതിനാൽ സ്വപ്നാംശകമറിവാനുള്ള ക്രമം ഇവിടെ എഴുതുന്നു.

കലശാദ്യശ്ശിവകോണാൽ നിശിചരതഃ സിന്ധുകായമുപരിഗതം
വേദാന്താദനിലാദ്യാ മാരുതകോണാൽ പരേഷു തിര്യക്ത്വേ.

അ—കലശം ശിവകോണത്തിൽനിന്ന് അധോഭാഗത്തേക്കും സിന്ധുകായം നിശിചരനിൽനിന്ന് ഉപരിഗതമായിട്ടും ഗണ്യമാകുന്നു. വേദാന്തത്തിൽനിന്ന് അനലാദ്യമായിട്ടും പരങ്ങളിൽ മാരുതകോണിൽനിന്ന് തിര്യക്കായിട്ടും ഗണ്യമാകുന്നു.

സാ—ക-ല-ശ-ഇതു് അക്ഷരസംഖ്യ അനുസരിച്ച് ൧-൩-൫ ഇതുകൊണ്ടു് മേടം മിഥുനം ചിങ്ങം ഈ രാശികളെ ഗ്രഹിക്കണം. രാശിചക്രത്തിലുള്ള ഒരു ഖണ്ഡത്തെ തുല്യം ഒൻപതു ഖണ്ഡങ്ങളായി ഭാഗിക്കണം. ഇവയിൽ ഓരോന്നും ഓരോ അംശകങ്ങളാണ്. ഈ അംശഖണ്ഡങ്ങളിൽവച്ച് ഏതു ഖണ്ഡത്തിലാണോ സ്വപ്നം വീണിരിക്കുന്നതു് അതുകൊണ്ടുവേണം സ്വപ്നാംശകത്തെ നിശ്ചയിക്കേണ്ടതു്. ഇവിടെ ആ അംശകത്തെ എണ്ണുന്നതിന് ചില ഭേദങ്ങളുണ്ട്. മേടം മിഥുനം ചിങ്ങം ഈ രാശികൾ ആരൂഢമായി വന്നാൽ, അംശകമെണ്ണിയറിയേണ്ടതു് ഈശാനകോണുമുതൽ കീഴ്പ്പോട്ടുവേണം.

സി-ന്ധു-കാ-യം എന്ന സംഖ്യകൊണ്ടു തുലാം ധനു കുംഭം ഈ രാശികളെ ഗ്രഹിക്കണം. ഈ രാശികൾ ആരൂഢമായാൽ നിരൃതികോണിൽനിന്നു മേല്പോട്ട് എണ്ണിക്കൊള്ളണം.

വേ-ദാ-ന്ത-എന്ന സംഖ്യകൊണ്ടു കർക്കടകം വൃശ്ചികം കന്നി ഈ രാശികളെ ഗ്രഹിക്കണം. ഈ രാശികളാരൂഢമായാൽ അഗ്നികോണുമുതൽ കീഴ്പ്പോട്ട് എണ്ണേണ്ടതാണ്. ബാക്കിയുള്ള ഇടവം മകരം മീനം ഈ രാശികൾ ആരൂഢമായാൽ വായുകോണുമുതൽ വിലങ്ങത്തിൽ എണ്ണിക്കൊള്ളണം. ഇങ്ങനെ എണ്ണി എത്രാമത്തെ അംശകത്തിൽ സ്വപ്നം ഇരിക്കുന്നു എന്ന് അറിഞ്ഞ് ആരൂഢരാശിയുടെ ത്രികോണത്തിലുൾപ്പെട്ട ചരരാശി ആദിയായി എണ്ണി സ്വപ്നാംശകരാശിയെ അറിഞ്ഞുകൊള്ളുക. ഈ രാശികൊണ്ട് വർത്തമാനഫലം ചിന്തിക്കേണ്ടതാണ്. സ്വപ്നവിഷയമായ ചിന്ത ഇങ്ങിനെ അവസാനിച്ചു.

വാ—ഇത്യാരൂഢാദിവിഷയം.

അ—ഇതു് ആരൂഢാദിവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞ് അവസാനിപ്പിച്ചതു് ആരൂഢം മുതലായതുകൊണ്ടു ചിന്തിക്കേണ്ടതാകുന്നു.

വാ—അഥ ലഗ്നാദിഫലമുച്യതേ.

അ—അനന്തരം ലഗ്നാദിഫലം പറയപ്പെടുന്നു.

സാ—ഇതിനുമേൽ ഉദയലഗ്നംകൊണ്ടു വിചാരിക്കേണ്ട ചില സംഗതികൾ പറയപ്പെടുന്നു.

മാന്ദിസ്ഫുടയലഗ്നാംശാ മൃത്യുദേഹാസവശ്ചരേ
ആയുരാരോഗ്യദാസ്തേ രോഗദൈർഘ്യപ്രദാഃ സ്ഥിരേ. ൩൭
ദ്വന്ദ്വഗാഃ സംയുതാശ്ചൈതേ ത്രയഃ പ്രഷ്ടുർമൃതിപ്രദാഃ
മോഹദാസ്സ്യുർമിഥോ ദൃഷ്ടാസ്ത്രികോണസ്ഥാ മഹാരുജഃ. ൩൮

അ—മാന്ദിസ്ഫുടയലഗ്നാംശങ്ങൾ മൃത്യുദേഹാസുക്കളായി ഭവിക്കുന്നു. ഇതുകൾ ചരത്തിലാകുന്നു എങ്കിൽ ആയുരാരോഗ്യങ്ങളേയും സ്ഥിരത്തിലാകുന്നു എങ്കിൽ രോഗദൈർഘ്യപ്രദങ്ങളുമാകുന്നു. ഈ മൂന്നുകൾ ദ്വന്ദ്വഗങ്ങളും സംയുതങ്ങളുമായി ഭവിക്കുന്നുവെങ്കിൽ പ്രഷ്ടാവിന്നു മൃതിപ്രദങ്ങളും അന്യോന്യം ദൃഷ്ടങ്ങളായിരിക്കുന്ന ഇതുകൾ മോഹദങ്ങളും ത്രികോണസ്ഥങ്ങളായിരിക്കുന്ന ഇതുകൾ മഹാരുക്കിന്നായും ഭവിക്കും.

സാ—ഗുളികസ്ഫുടത്തെ ഒൻപതിൽ പെരുക്കുമ്പോൾ ഗുളികനവാംശസ്ഫുടമാകും. ഇത് മൃത്യുസ്ഫുടമാകുന്നു. ചന്ദ്രസ്ഫുടത്തെ ഒൻപതിൽ പെരുക്കുമ്പോൾ ചന്ദ്രൻെറ നവാംശകസ്ഫുടമാകും. ഇതു ദേഹസ്ഫുടമെന്നു് പറയുന്നു. ലഗ്നത്തെ ഒൻപതിൽ പെരുക്കുമ്പോൾ ലഗ്നത്തിൻെറ നവാംശകസ്ഫുടമാകും. ഇതു് പ്രാണസ്ഫുടമാണു്. ഇങ്ങിനെയുണ്ടായ പ്രാണദേഹമൃത്യുക്കൾ ചരരാശിയിൽ വന്നാൽ പ്രഷ്ടാവിന്നു് ദീർഘായുസ്സും ആരോഗ്യവും സിദ്ധിക്കും ഇതുകൾ മൂന്നും സ്ഥിരരാശിയിലായാൽ രോഗശയ്യയിൽ വളരെക്കാലം കിടന്നു കഷ്ടപ്പെടുന്നതിനു് ഇടയാകും. ഇവ മൂന്നും ഉഭയരാശിയിൽ വരികയൊ ഒരുമിച്ചുവരികയൊ ഉണ്ടായാൽ പ്രഷ്ടാവു മരിച്ചുപോകുമെന്നു് പറയണം. ഈ മൂന്നു സ്ഫുടങ്ങൾക്കും അന്യോന്യം ദൃഷ്ടിയുണ്ടായാൽ പ്രഷ്ടാവിന്നു മോഹാലസ്യമുണ്ടാകും. അന്യോന്യം ത്രികോണങ്ങളിൽ നിന്നാൽ പ്രഷ്ടാവിന്നു മഹാരോഗത്തെ പറയേണ്ടതാണു്. "ലഗ്നേന്ദു മാന്ദ്യാനാഭ്യാം" എന്ന വിധിപ്രകാരമുള്ള പ്രാണദേഹമൃത്യുക്കളെക്കൊണ്ടുള്ള ഫലം മേൽ പറയപ്പെട്ടു.

യോഗദൃഷ്ട്യാദിസംബന്ധസ്ത്വായുഷേ പ്രാണദേഹയോഃ
ദേഹമൃത്യോസ്തു രോഗായ പ്രാണമൃത്യോസ്തു മോഹകൃൽ. ൩൯

അ—പ്രാണദേഹങ്ങളുടെ യോഗദൃഷ്ട്യാദിസംബന്ധം ആയുസ്സിന്നായും ദേഹമൃത്യുക്കളുടെ യോഗദൃഷ്ട്യാദിസംബന്ധമാകട്ടെ രോഗത്തിന്നായും ഭവിക്കും. പ്രാണമൃത്യുക്കളുടെ യോഗദൃഷ്ട്യാദിസംബന്ധം മോഹകൃത്തായും ഭവിക്കും.

സാ—മേല്പറഞ്ഞ മൂന്നു സ്ഫുടങ്ങളിൽവച്ചു് പ്രാണസ്ഫുടവും ദേഹസ്ഫുടവും ഒരു രാശിയിൽ വരികയോ അന്യോന്യം നോക്കുകയോ അന്യോന്യം ത്രികോണസ്ഥിതി വരികയോ ചെയ്താൽ പ്രഷ്ടാവിന്നു ദീർഘായുസ്സു ഫലമാകുന്നു. ദേഹസ്ഫുടത്തിന്നും മൃത്യുസ്ഫുടത്തിന്നും യോഗം ദൃഷ്ടി കേന്ദ്രം ഈ സംബന്ധങ്ങൾ അന്യോന്യമുണ്ടായാൽ രോഗാധിക്യം ഫലമാകുന്നു. ഈ സംബന്ധങ്ങൾ പ്രാണസ്ഫുടത്തിന്നും മൃത്യുസ്ഫുടത്തിന്നും തമ്മിലുണ്ടായാൽ പ്രഷ്ടാവിന്നു മോഹാലസ്യമുണ്ടാകുമെന്നു പറയണം.

ക്ഷീണനന്ദ്വക്രസുതാരതീക്ഷ്ണമഹസാം വർഗ്ഗാ വിലഗ്നസ്ഥിതാ
മൃത്യുവ്യാധിധനക്ഷയാദ്യശുഭദാഃ പ്രഷ്ടുസ്ത്രിമേ വിദഃ
ധീസാമർത്ഥ്യകൃതോടഥ പൂർണ്ണശശിനഃ ശുക്രസ്യ വാ വാക്പതേ-
രേതേ കുർവ്വതരോഗതാർത്ഥതനയപ്രാപ്ത്യാദ്യഭീഷ്ടാഗമാൻ. ൪൦

അ—ക്ഷീണനന്ദ്വക്രസുതാരതീക്ഷ്ണമഹസ്സുകളുടെ വർഗ്ഗങ്ങൾ വിലഗ്നസ്ഥിതങ്ങളായി ഭവിക്കുന്നുവെങ്കിൽ പ്രഷ്ടാവിന്നു മൃത്യുവ്യാധിധനക്ഷയാദ്യശുഭദങ്ങളായി ഭവിക്കും. ബുധിത്തിൻെറ ഇതുകൾ വിലഗ്നസ്ഥിതങ്ങളായാൽ ധീസാമർത്ഥ്യകൃത്തുകളായും ഭവിക്കും. അനന്തരം പൂർണ്ണശശിയുടേയോ ശുക്രൻേറയോ വാക്പതിയുടേയോ ഇതുകൾ വിലഗ്നസ്ഥിതങ്ങളായി ഭവിക്കമെങ്കിൽ അരോഗതാർത്ഥതനയപ്രാപ്ത്യാദ്യഭീഷ്ടാഗമങ്ങളെയും ചെയ്യും.

സാ—ഉദയലഗ്നസ്ഫുടത്തിന്റെ ക്ഷേത്രം ഹോരാദ്രേക്കാണം മുതലായ സപ്തവർഗ്ഗങ്ങളിൽ ക്ഷീണചന്ദ്രൻ ശനി ചൊവ്വാ ആദിത്യൻ ഇവരുടെ വർഗ്ഗം വന്നാൽ പ്രഷ്ടാവിന്നു മരണം രോഗദുഃഖം ധനനാശം മുതലായ അശുഭഫലങ്ങളെ പറയണം. ഈ വർഗ്ഗങ്ങൾ ബുധന്റേതായി വന്നാൽ ബുദ്ധികൌശലം പറയേണ്ടതാണ്. ലഗ്നസ്ഫുടത്തിലെ വർഗ്ഗങ്ങൾ പൂർണ്ണചന്ദ്രൻ ശുക്രൻ വ്യാഴം ഇവരുടേതാണെങ്കിൽ ആരോഗ്യം പുത്രലാഭം ധനലാഭം മുതലായ അഭീഷ്ടസിദ്ധിയുണ്ടെന്നു പറയണം.

ലഗ്നേ തദീശപരേ വോഷ്ണയുക്തേ ജ്വരാദിപിത്തരുക്
ദാഹശ്ച ഭവനസ്യാഥ സവിഷത്ര്യംശനാഡികേ. ൩൦
തദ്ഭീഃ സൈകാർഗ്ഗളേ തത്ര ഗൃഹാലസ്യം ച ദുർമ്മതിഃ. ൩൧

അ—ലഗ്നമോ തദീശപരനോ ഉഷ്ണയുക്തമായിരിക്കുമ്പോൾ ജ്വരാദി പിത്തരുക്കും ഭവനത്തിന്റെ ദാഹവും വാച്യമാകുന്നു. അനന്തരം സവിഷത്ര്യംശനാഡികമായിരിക്കുമ്പോൾ തദ്ഭീയും അതു സൈകാർഗ്ഗളമായിരിക്കുമ്പോൾ ഗൃഹാലസ്യവും ദുർമ്മതിയും വാച്യമാകുന്നു.

സാ—ലഗ്നസ്ഫുടത്തിലോ ലഗ്നാധിപസ്ഫുടത്തിലോ ഉഷ്ണസംബന്ധമുണ്ടായാൽ പ്രഷ്ടാവിന്നു പനി മുതലായ പിത്തദോഷകോപനങ്ങളായ വ്യാധികളും ഗൃഹത്തിന്ന് അഗ്നിബാധയും ഉണ്ടാകുമെന്നു പറയണം. മേല്പറഞ്ഞ സ്ഫുടങ്ങൾക്കു വിഷദ്രേക്കാണമോ വിഷനാഡികളോ ഉണ്ടായാൽ പ്രഷ്ടാവിന്നു വിഷഭയമുണ്ടാകുമെന്നു പറയണം. ആ സ്ഫുടങ്ങൾക്കു ഏകാർഗളത്തിന്റെ സംബന്ധമുണ്ടായാൽ പ്രഷ്ടാവിന്റെ വീട്ടിലുള്ളവർക്കു ആലസ്യവും ദുർമ്മതിയും ഉണ്ടാകുമെന്നു പറയണം. ഉഷ്ണവിഷങ്ങളെ അറിയേണ്ടക്രമം രണ്ടാം അദ്ധ്യായംകൊണ്ടു പറഞ്ഞിട്ടുണ്ട്. വിഷദ്രേക്കാണം "പാദാത്രികട്വകം രോഗം പഥ്യാരാത്രിരിതിക്രമാൽ മേഷാദീനാം ത്രിഭാഗാസ്സ്യുർവിഷദ്രേക്കാണസംജ്ഞിതാഃ" എന്ന വചനംകൊണ്ട് ഗ്രഹിക്കേണ്ടതാണ്.

ഒരു രാശി മൂന്നു ദ്രേക്കാണങ്ങളായി ഭാഗിച്ചിരിക്കയാണ്. അവയിൽ മേടത്തിന്റെ ഒന്നും ഇടവത്തിന്റെയും മിഥുനത്തിന്റെയും രണ്ടും കർക്കടകം ചിങ്ങം കന്നി ഈ രാശികളുടെ ഒന്നും തുലാംരാശിയുടെ രണ്ടും വൃശ്ചികത്തിന്റെ മൂന്നും ധനുസ്സിന്റെയും മകരത്തിന്റെയും ഒന്നും കുംഭത്തിന്റെയും മീനത്തിന്റെയും രണ്ടും ദ്രേക്കാണങ്ങൾ വിഷസംജ്ഞകളാണ്.

യദ്രാശിസംജ്ഞോ ലഗ്നാംശസ്സ രാശിശ്ചേച്ഛുഭാന്വിതഃ
ഗതകാലഃ ശുഭഃ പ്രഷ്ടുരശുഭോ യദി പാപയുക്. ൩൨

അ—ലഗ്നാംശം യദ്രാശിസംജ്ഞമാകുന്നു. ആ രാശി ശുഭാന്വിതമാകുന്നു എങ്കിൽ പ്രഷ്ടാവിന്റെ ഗതകാലം ശുഭമായിരുന്നു എന്നും പാപയുക്താകുന്നു എങ്കിൽ അശുഭമായിരുന്നു എന്നും വാച്യമാകുന്നു.

സാ—ലഗ്നത്തിന്റെ നവാംശരാശിയിൽ ശുഭഗ്രഹമുണ്ടെങ്കിൽ കഴിഞ്ഞകാലം പ്രഷ്ടാവിന്ന് ശുഭപ്രദമായിരുന്നു എന്നും ലഗ്നത്തിൽ പാപയോഗമാണുള്ളതെങ്കിൽ കഴിഞ്ഞകാലം അശുഭകരമായിരുന്നു എന്നും പറയണം. ഇതുകൊണ്ട് ഉദയലഗ്നത്തിന്റെ അംശകരാശികൊണ്ട് ഭൂതഫലം ചിന്തിക്കാമെന്നു തെളിയുന്നു.

ലഗ്നാംശരാശിഗേ ചന്ദ്രേ ലോഹപാത്രക്ഷതിർമ്മൃതേഃ
ലക്ഷ്യ മാന്ദ്യംശരാശിസ്ഥേ തഥാ മൃദ്ഭാണ്ഡഭഞ്ജനം. ൩൩

അ—ചന്ദ്രൻ ലഗ്നാംശരാശിഗനായിരിക്കുമ്പോൾ ലോഹപാത്രക്ഷതി മൃതിയുടെ ലക്ഷ്യമായി ഭവിക്കും. ചന്ദ്രൻ മാന്ദ്യംശരാശിസ്ഥനായിരിക്കുമ്പോൾ മൃദ്ഭാണ്ഡഭഞ്ജനവും അപ്രകാരം ഭവിക്കും.

സാ—ഉദയലഗ്നത്തിന്റെ നവാംശരാശിയിൽ ചന്ദ്രൻ ചെല്ലുമ്പോൾ ലോഹവസ്തുക്കൾകൊണ്ടുള്ള പാത്രങ്ങൾ ഏതെങ്കിലും ഉടയുമെങ്കിൽ പ്രഷ്ടാവിനു മരണം സംഭവിക്കുമെന്നു പറയണം. അതുപോലെ ഗുളികന്റെ നവാംശരാശിയിൽ ചന്ദ്രൻ ചെല്ലുമ്പോൾ മണ്ണുകൊണ്ടുള്ള പാത്രങ്ങൾ ഏതെങ്കിലും ഉടയുമെങ്കിലും പ്രഷ്ടാവിനു മരണം സംഭവിക്കുമെന്നു പറയേണ്ടതാണ്.

മൃത്യുപ്രാണശരീരരാശിസഹിതൈസ്തദീക്ഷകൈർവ്വാ ഗ്രഹൈ-
സ്തത്തൽപ്രോക്തപദാർത്ഥലാഭവിഹതീ വാച്യേ ശുഭായാപദേ
സംജ്ഞാദ്ധ്യായദശാധനാപ്തികഥനാസ്വന്യത്ര വോക്താ ഹിതേ
താമ്രാദ്യാ നവപൂർവ്വകാസ്ത്രുണമുഖാഃ പത്യാസ്യ വാ തേ ന ചേൽ.

അ—മൃത്യുപ്രാണശരീരരാശിസഹിതന്മാരായും തദീക്ഷകന്മാരായും ഉള്ള ഗ്രഹങ്ങളെക്കൊണ്ടു തത്തൽപ്രോക്തപദാർത്ഥലാഭവിഹതികൾ ശുഭത്തിനായും ആപത്തിനായും വാച്യകളാകുന്നു. അവകൾ സംജ്ഞാദ്ധ്യായദശാധനാപ്തികഥനകളിലും മറ്റൊരേടത്തു താമ്രാദ്യങ്ങളായും നവപൂർവ്വകങ്ങളായും തൃണമുഖങ്ങളായും ഉക്തങ്ങളായി ഭവിക്കുന്നുവല്ലോ. അവ ഇല്ലായെങ്കിൽ ഇവന്റെ പതിയെക്കൊണ്ടും വാച്യമാകുന്നു.

സാ—മുപ്പത്തേഴാമത്തെ പദ്യത്തിൽ പറഞ്ഞപോലെ മൃത്യുസ്ഫുടം ദേഹസ്ഫുടം പ്രാണസ്ഫുടം ഇതുകളെ വരുത്തി അതുകളുടെ രാശിയിൽ നില്ക്കുന്ന ഗ്രഹത്തിന്റെയോ അല്ലെങ്കിൽ നോക്കിയിരിക്കുന്ന ഗ്രഹത്തിന്റെയോ പദാർത്ഥങ്ങൾ പ്രശ്നകാലത്തിനു സമീപിച്ച ദിവസങ്ങളിൽ പ്രഷ്ടാവിനു ലഭിച്ചാൽ ശുഭവും അതുപോലെ ആ പദാർത്ഥങ്ങൾ നശിച്ചാൽ അശുഭവും പറയേണ്ടതാണ്. അധികം ഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ ആ എല്ലാ ഗ്രഹങ്ങളുടേയും പദാർത്ഥങ്ങളെ പറഞ്ഞുകൊള്ളണം. മേൽപ്പറഞ്ഞ രാശികളിൽ യാതൊരു ഗ്രഹത്തിന്റെയും യോഗദൃഷ്ടികളില്ലെങ്കിൽ ആ രാശിനാഥന്മാരുടെ ദ്രവ്യത്തിന്റെ ലാഭത്തേയും നാശത്തേയും ഗുണദോഷരൂപങ്ങളാക്കി പറഞ്ഞുകൊള്ളണം. ഗ്രഹങ്ങളുടെ പദാർത്ഥബോധം വരാഹഹോരയിൽ സംജ്ഞാദ്ധ്യായത്തിൽ "താമ്രസിതാതിരക്ത" എന്നും ദശാഫലാദ്ധ്യായത്തിൽ "നവഭർത്തചർമ്മകനക" എന്നും കർമ്മജീവാദ്ധ്യായത്തിൽ "തൃണകനകോർണ്ണഭേഷജാദ്യൈഃ" എന്നും ഭാവഫലാദ്ധ്യായംകൊണ്ടും മറ്റും "ശൂരഃസ്തബ്ധോ വികലനയനോ" എന്നും മറ്റുമുള്ള പദ്യങ്ങളെക്കൊണ്ടു പ്രസിദ്ധമാകുന്നു. ഗ്രഹങ്ങളുടെ കാരകത്വം വിസ്തരബാഹുല്യം നിമിത്തം ഇവിടെ കാണിക്കണമെന്നു വിചാരിക്കുന്നില്ല.

"ലഗ്നേന്ദുമാന്ദ്യാദ്യാ"മിത്യുക്താനാമഥോ ഫലം
പ്രാണമൃത്യുശരീരാണാമധുനാ സമുദീര്യതേ. ൪൩

അ—അനന്തരം "ലഗ്നേന്ദുമാന്ദ്യാദ്യാ"മെന്നിങ്ങനെ ഉക്തങ്ങളായ പ്രാണമൃത്യുശരീരങ്ങളുടെ ഫലം ഇപ്പോൾ സമുദീരണം ചെയ്യപ്പെടുന്നു.

സാ—അഞ്ചാം അദ്ധ്യായത്തിൽ "ലഗ്നേന്ദുമാന്ദ്യാം ഹതാമാന്ദിം ക്ഷിപേച്ഛയോഃ" ഇത്യാദി പദ്യങ്ങളെക്കൊണ്ട് വരുത്തിയിട്ടുള്ള പ്രാണസ്ഫുടം ദേഹസ്ഫുടം മൃത്യുസ്ഫുടം ഇതുകളെക്കൊണ്ടു ഫലം ചിന്തിക്കാനുള്ള ക്രമം ഇവിടെ പറയപ്പെടുന്നു.

പ്രാണമൃത്യുശരീരേഷു ദേഹാധിക്യേ രുജാം ശമഃ
പ്രാണേƒധികേ മഹാൻ രോഗോ മൃത്യൗ ചേദധികോ മൃതിഃ. ൪൪

അ—പ്രാണമൃത്യു ശരീരങ്ങളിൽവച്ചു ദേഹാധിക്യത്തിൽ രുക്കുകളുടെ ശമവും പ്രാണൻ അധികനായിരിക്കുമ്പോൾ മഹാനായ രോഗവും മൃത്യു അധികനാണെങ്കിൽ മൃതിയും വാച്യമാകുന്നു.

സാ—പ്രാണസ്ഫുടം ദേഹസ്ഫുടം മൃത്യുസ്ഫുടം ഇവകളിൽ ദേഹസ്ഫുടത്തിനു വലിപ്പമുണ്ടെങ്കിൽ രോഗശമനമുണ്ടാകുമെന്നും പ്രാണസ്ഫുടത്തിനു വലിപ്പമുണ്ടെങ്കിൽ രോഗം വർദ്ധിക്കുമെന്നും മൃത്യുസ്ഫുടത്തിനു വലിപ്പമുണ്ടെങ്കിൽ മരണം സംഭവിക്കുമെന്നും പറയണം. ഇവിടെ വലിപ്പം ചിന്തിക്കുന്നതു് രാശി, അംശം, കല ഇവകളെക്കൊണ്ടാണ്.

മൃത്യൗ ജ്യേഷ്ഠാഹിപൗഷ്ണസ്ഥേ ജന്മഭസ്ഥേ ച പഞ്ചതാ
മൃത്യുഃ പ്രാണശ്ച ദേഹശ്ച ക്രമവൃദ്ധാഃ ശുഭപ്രദാഃ —ഇതി. ൨൭

അ—മൃത്യു ജ്യേഷ്ഠാഹിപൗഷ്ണസ്ഥമായിരിക്കുമ്പോഴും ജന്മഭസ്ഥമായിരിക്കുമ്പോഴും **പഞ്ചത** വാച്യയാകുന്നു. മൃത്യുവും പ്രാണനും ദേഹവും ക്രമവൃദ്ധങ്ങളായി ഭവിക്കുന്നുവെങ്കിൽ ശുഭപ്രദങ്ങളാകുന്നു.

സാ—മൃത്യുസ്ഫുടം ആയില്യം തൃക്കേട്ട രേവതി ഈ നക്ഷത്രങ്ങളിലോ ജന്മാനുജന്മനക്ഷത്രങ്ങളിലോ വരുന്നെങ്കിൽ പ്രഷ്ടാവു് മരിച്ചുപോകുമെന്നു പറയണം. മൃത്യുസ്ഫുടത്തിനേക്കാൾ വലിപ്പം പ്രാണസ്ഫുടത്തിനും അതിനേക്കാൾ വലിപ്പം ദേഹസ്ഫുടത്തിനും വരുന്നതു് ശുഭപ്രദമാണു്. ഇങ്ങിനെ പ്രാണദേഹമൃത്യുക്കളെക്കൊണ്ടുള്ള ഫലചിന്ത സമാപ്തമായി.

ലഗ്നേന്ദുഗുളികാംശൈരപ്യാധിക്യാദിവിചിന്തനം
ഏതത്തു ക്രിയതേ കൈശ്ചിത്തദപ്യത്ര വിലിഖ്യതേ. ൨൮

അ—ലഗ്നേന്ദുഗുളികാംശങ്ങളെക്കൊണ്ടും ഈ ആധിക്യാദിവിചിന്തനം ചിലരാൽ ചെയ്യപ്പെടുന്നു. അനന്തരം അതും വിലേഖനം ചെയ്യപ്പെടുന്നു.

സാ—ലഗ്നം ഇന്ദു ഗുളികൻ ഇതുകളുടെ അംശകസ്ഫുടങ്ങളെക്കൊണ്ടും ആധിക്യം ചിലർ വിചാരിച്ചുവരുന്നുണ്ടു്. അതിന്റെ ക്രമം താഴെ പറയപ്പെടുന്നു. ഈ അംശകസ്ഫുടങ്ങളുടെ ക്രമം ൧൭-ാം പദ്യംകൊണ്ടു പറഞ്ഞതാണു്.

ലഗ്നാംശകേഽധികേ വൃദ്ധീ രുജാം ചന്ദ്രാംശകേ ശമഃ
മാന്ദ്യംശകേഽധികേ മൃത്യുർഗതാഭിർഘടികാദിഭിഃ —ഇതി. ൨൯

അ—ലഗ്നാംശകം അധികമായിരിക്കുമ്പോൾ രുക്കുകളുടെ വൃദ്ധിയും ചന്ദ്രാംശകം അധികമായിരിക്കുമ്പോൾ രുക്കുകളുടെ ശമവും മാന്ദ്യംശം അധികമായിരിക്കുമ്പോൾ മൃതിയും വാച്യമാകുന്നു. ഇതു് ഗതകളായിരിക്കുന്ന ഘടികാദികൾകൊണ്ടു ചിന്ത്യമാകുന്നു.

സാ—ലഗ്നത്തിന്റെ അംശകസ്ഫുടം പ്രാണനാണെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. അതിന്നു് ആധിക്യമുണ്ടെങ്കിൽ രോഗവൃദ്ധിയെ പറയണം. ചന്ദ്രാംശകസ്ഫുടം ദേഹമാണല്ലോ. അതിന്നു് ആധിക്യമുണ്ടെങ്കിൽ രോഗശാന്തിയെ പറയണം. ഗുളികാംശസ്ഫുടം മൃത്യുവാണല്ലോ. അതിന്നു് ആധിക്യമുണ്ടെങ്കിൽ മൃത്യുവിനെയും പറയണം. ഇതിന് അംശകത്തിൽ ചെന്ന നാഴികകൊണ്ടും വിനാഴികകൊണ്ടുമാണു് ആധിക്യം വിചാരിക്കേണ്ടതു്.

മൃത്യുകാലാസതാം പ്രാണേ മധ്യഗേ തദ്യുതേക്ഷിതേ
പ്രഷ്ടുർമരണമാദേശ്യം ശുഭദോഽസ്യേന്ദുസംഗമഃ. ൩൦

അ—പ്രാണൻ മൃത്യുകാലാസത്തുകളുടെ മദ്ധ്യഗമായും തദ്യുതേക്ഷിതമായും ഇരിക്കുമ്പോൾ പ്രഷ്ടാവിന്നു മരണം ആദേശ്യമാകുന്നു. ഇന്ദുസംഗമം ഇതിന്നു ശുഭദമാകുന്നു.

സാ—പ്രാണസ്ഫുടം മൃത്യുസ്ഫുടത്തിന്റെയും കാലസ്ഫുടത്തിന്റെയും പാപഗ്രഹങ്ങളുടെയും മദ്ധ്യത്തിൽ വരിക അല്ലെങ്കിൽ ഇതുകളുടെ ദൃഷ്ടിയോ യോഗമോ വരിക എന്നാൽ പൃച്ഛകന്നു മരണമുണ്ടാകുമെന്നു പറയണം. പ്രാണസ്ഫുടത്തോടു ചന്ദ്രന്റെ യോഗദൃഷ്ടികൾ വരുന്നതു ശുഭമാകുന്നു. ഇതുകൊണ്ടു് പ്രാണസ്ഫുടത്തിന് ശുഭമദ്ധ്യസ്ഥിതിയും ശുഭയോഗദൃഷ്ടികളും നല്ലതാണെന്നു തെളിയുന്നു. ഈ പ്രാണമൃത്യുകാലസ്ഫുടങ്ങൾ "പൃച്ഛാകാലഗതാ നാഡീ നിരയഘ്നം" എന്നുള്ള വചനംകൊണ്ടു് സിദ്ധിച്ചിട്ടുള്ളതാണു്.

ആരൂഢേന തദീശേന ലഗ്നലഗ്നാംശകാധിപൈഃ
ഇന്ദ്വംശേനേന്ദുനാ യുക്തൗ മൃത്യുകാലൗ മൃതിപ്രദൗ. ൩൧

അ—മൃത്യുകാലന്മാർ ആരൂഢത്തോടും തദീശനോടും ലഗ്നലഗ്നാംശകാധിപന്മാരോടും ഇന്ദ്വംശത്തോടും ഇന്ദുവിനോടും യുക്തന്മാരായി ഭവിക്കുന്നു എങ്കിൽ മൃതിപ്രദന്മാരാകുന്നു.

സാ—ആരൂഢം, ആരൂഢാധിപൻ, ലഗ്നം, ലഗ്നാധിപൻ, ലഗ്നാംശം, ലഗ്നാംശകാധിപൻ, ചന്ദ്രനവാംശകം, ചന്ദ്രൻ ഇതുകളോടു മൃത്യുസ്ഫുടമോ കാലസ്ഫുടമോ ചേരുന്നുവെങ്കിൽ പ്രഷ്ടാവു മരിച്ചുപോകുമെന്നു പറയണം.

ലഗ്നേ രാഹുയുതേ ചോരരിപുപീഡാ രവൌ മൃതിഃ
ചന്ദ്രേ ദേഹവ്യഥാർക്കേന്ദുരാഹുചക്രഫലം ത്വിദം. ൫൨

അ—ലഗ്നം രാഹുയുതമായിരിക്കുമ്പോൾ ചോരരിപുപീഡയും രവിരാഹുയുതനായിരിക്കുമ്പോൾ മൃതിയും ചന്ദ്രൻ രാഹുയുതനായിരിക്കുമ്പോൾ ദേഹവ്യഥയും വാച്യമാകുന്നു. ഇതു് അർക്കേന്ദുരാഹുചക്രഫലമാകുന്നു.

സാ—"സാർദ്ധേന നാഡിദ്വിതയേന ഗച്ഛതി" ഇത്യാദി വചനമനുസരിച്ചു് അർക്കചന്ദ്രരാഹുക്കളെ വരുത്തേണ്ട ക്രമം അഞ്ചാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. ഉദയലഗ്നത്തിൽ ഈ രാഹുവിന്റെ യോഗം വന്നാൽ കള്ളന്മാരെക്കൊണ്ടും ശത്രുക്കളെക്കൊണ്ടും ഉപദ്രവം പറയേണ്ടതാണു്. ആദിത്യനു് രാഹുയോഗം വന്നാൽ മരണം പറയണം. ചന്ദ്രനു് രാഹുയോഗം വന്നാൽ ശരീരദുഃഖം പറയേണ്ടതാണു്. ഇതു് ഇനേന്ദുരാഹുചക്രഫലമാകുന്നു.

കാലഹോരാഫലം വാച്യം പ്രഷ്ടുർവിസ്മാപനം പരം
വിശ്വാസാർത്ഥം സ്വഭാരത്യാസ്തദപ്യഥ വിലിഖ്യതേ. ൫൩

അ—പ്രഷ്ടാവിനു് ഏറ്റവും വിസ്മാപനമായ കാലഹോരാഫലം സ്വഭാരതിയുടെ വിശ്വാസത്തിനായി വാച്യമാകുന്നു. അനന്തരം അതും വചിക്കപ്പെടുന്നു.

സാ—ദൈവജ്ഞൻ പറയുന്ന ഫലങ്ങളിൽ വിശ്വാസവും അതിശയവും ഉണ്ടാകുന്നതിനുവേണ്ടി പ്രശ്നസമയത്തെ കാലഹോര അറിഞ്ഞു ചില ഫലങ്ങൾ പറയേണ്ടതാണു്. അതിന്റെ രീതി ഇവിടെ പറയപ്പെടുന്നു.

സൂര്യസ്യ കാലഹോരായാം പ്രശ്നശ്ചേദ് ഭൂമിപാഗമഃ
നാര്യാഗമശ്ശശാങ്കസ്യ ഭൂമിപുത്രസ്യ ശസ്ത്രിണഃ. ൫൪

ബൌദ്ധ്യാം പാരശവായാനമഥവാ വിദ്വദാഗമഃ
ഗുരോർവിപ്രവരായാനം ഭൃഗോർവേശ്യാംഗനാഗമഃ. ൫൫

മന്ദസ്യ വണിഗായാനം ഭൃത്യബൌദ്ധാഗമോഥവാ
കേന്ദ്രഗാശ്ചേദമീ ഖേടാ നിയമേന വദേദിദം. ൫൬

അ—പ്രശ്നം സൂര്യന്റെ കാലഹോരയിലാകുന്നു എങ്കിൽ ഭൂമിപാഗമവും ശശാങ്കന്റെ കാലഹോരയിൽ നാര്യാഗമവും ഭൂമിപുത്രന്റെ കാലഹോരയിലാകുന്നു എങ്കിൽ ശസ്ത്രിയുടെ ആഗമവും ബൌദ്ധിയായ കാലഹോരയിൽ പാരശവായാനവും അല്ലെങ്കിൽ വിദ്വദാഗമവും ഗുരുവിന്റെ കാലഹോരയിൽ വിപ്രവരായാനവും ഭൃഗുവിന്റെ കാലഹോരയിൽ വേശ്യാംഗനാഗമവും മന്ദന്റെ കാലഹോരയിൽ വണിഗായാനവും അല്ലെങ്കിൽ ഭൃത്യബൌദ്ധാഗമവും വാച്യമാകുന്നു. ഈ ഖേടന്മാർ കേന്ദ്രഗന്മാരാണെങ്കിൽ ഇതിനെ നിശ്ചയമായും വദിക്കണം.

സാ—പ്രശ്നം ആരംഭിക്കുന്നതു് സൂര്യന്റെ കാലഹോരയിലായാൽ രാജാവിന്റെ ആഗമം അവിടെ ഉണ്ടായിരിക്കുമെന്നു പറയണം. അതുപോലെ ചന്ദ്രന്റെ കാലഹോരാസമയം പ്രശ്നംവച്ചാൽ സ്ത്രീകളും, ചൊവ്വയുടെ കാലഹോരയിൽ പ്രശ്നംവച്ചാൽ ആയുധധാരിയും വരുമെന്നു പറയണം. പ്രശ്നം ബുധന്റെ കാലഹോരയിലായാൽ വാരിയർ മുതലായ അമ്പലവാസികളുടേയോ അഥവാ വിദ്വജ്ജനങ്ങളുടേയോ ആഗമത്തെ പറയാം. വ്യാഴത്തിന്റെ കാലഹോരയിലായാൽ ഉൽകൃഷ്ടന്മാരായ ബ്രാഹ്മണരുടേയും ശുക്രന്റെ കാലഹോരയിലായാൽ വേശ്യാസ്ത്രീയുടേയും ശനിയുടെ കാലഹോരയിലായാൽ കച്ചവടക്കാർ ഭൃത്യന്മാർ ബൌദ്ധന്മാർ ഇവരുടെ ആഗമനത്തേയും പറയണം. ബൌദ്ധ

ന്മാർ ഹിന്ദുമതമൊഴിച്ചു മററുള്ള മതക്കാരാണ്. പ്രഷ്ടൃകാലഹോരാനാഥൻ പ്രഷ്ടൃലഗ്നത്തിങ്കൽനിന്നു കേന്ദ്രസ്ഥിതനാണെങ്കിൽ ഈ ലക്ഷണം സംശയംകൂടാതെ പറയാം. കാലഹോര ഇതിനുമുൻപു വിവരിച്ചിട്ടുണ്ട്.

വാ—ഏതദുദയലഗ്നാദിവിഷയം.

അ— ഇതു് ഉദയലഗ്നാദിവിഷയമാകുന്നു.

സാ—"മാന്ദീന്ദൂദയലഗ്നാംശാഃ" എന്നു മുതൽ മേല്പറഞ്ഞ പദ്യംവരെ പറയപ്പെട്ടതു് ലഗ്നം മുതലായ സാധനങ്ങളെക്കൊണ്ടു നിരൂപിക്കേണ്ടവയാണ്.

യദ്രാശിസംജ്ഞശ്ചന്ദ്രാംശഃ സ രാശിശ്ചേൽ ശുഭാന്വിതഃ
ഭാവികാലഃ ശുഭോ വാച്യഃ പാപയുക്ചേദശോഭനഃ. ൩൯

അ—ചന്ദ്രാംശം യദ്രാശിസംജ്ഞമായി ഭവിക്കുന്നു. ആ രാശി ശുഭാന്വിതമായി ഭവിക്കുമെങ്കിൽ ഭാവികാലം ശുഭമെന്നും പാപയുക്താകുന്നു എങ്കിൽ അശോഭനമെന്നും വാച്യമാകുന്നു

സാ—ചന്ദ്രന്റെ നവാംശരാശിക്കു ശുഭഗ്രഹയോഗമുണ്ടെങ്കിൽ പ്രഷ്ടാവിനു ഇനിമേൽ ശുഭങ്ങളാണു് വരാനിരിക്കുന്നതെന്നും പാപഗ്രഹയോഗമുണ്ടായാൽ മേൽവരാനുള്ളതു അശുഭങ്ങളാണെന്നും പറയണം. ഇതുകൊണ്ടു് ചന്ദ്രന്റെ നവാംശരാശിയെ ആശ്രയിച്ചു വിശേഷാൽ ഭാവിഫലം ചിന്തിക്കാമെന്നു് സൂചിപ്പിച്ചിരിക്കുന്നു.

ജീവഃ സുതപ്രദോ വിപ്രവൈരകൃന്നീചഭാഗഗഃ
ശുക്രോ വസ്ത്രാംഗനാദായീ വിവാദേ ജയകൃദ്ബുധഃ. ൩൯
പൂർണ്ണചന്ദ്രോ മനോഹാരിദ്രവ്യലാഭം പ്രയച്ഛതി
ദേവഭൂമിപയോഃ കോപം കുര്യാദർക്കോ ഽഥ ഭൂമിജഃ. ൪൦
വൃഥൈവ വിഗ്രഹം ഭൂമിവിവാദം ച സമാവഹേൽ
സൂര്യപുത്രഃ കൃഷിപ്രേഷ്യപശ്വാദീനാം വിനാശകൃൽ. ൪൧
ചണ്ഡാലാപച്ഛിരോരോഗവിഷസർപ്പഭയം ഫണീ
പ്രേതബാധാം ശിഖീ കുര്യാന്മാന്ദിശ്ചൂർണ്ണാദ്യുപദ്രവം. ൪൨
ബുധഃ പാപയുതശ്ചേത്സ വിവാദപരിഭൂതികൃൽ
ക്ഷീണചന്ദ്രോ മനഃപീഡാം കരോതി പരിപൃച്ഛതാം. ൪൩
കാലഃ പ്രോക്താംശമാസോ ഽത്ര ലഗ്നാംശേ ഽപി വിധിസ്ത്വയം

അ—ജീവൻ സുതപ്രദനായും നീചാംശഗനാകുന്നുവെങ്കിൽ വിപ്രവൈരകൃത്തായും ഭവിക്കും. ശുക്രൻ വസ്ത്രാംഗനാദായിയാകുന്നു. ബുധൻ വിവാദത്തിൽ ജയകൃത്താകുന്നു. പൂർണ്ണചന്ദ്രൻ മനോഹാരിദ്രവ്യലാഭത്തെ പ്രദാനംചെയ്യുന്നു. അർക്കൻ ദേവഭൂമിജന്മാരുടെ കോപത്തെച്ചെയ്യും. ഭൂമിജൻ വെറുതെതന്നെ കലഹത്തേയും ഭൂമിവിവാദത്തേയും സമാവഹിക്കും. സൂര്യപുത്രൻ കൃഷിപ്രേഷ്യപശ്വാദികളുടെ വിനാശകൃത്തായും ഭവിക്കും. ഫണി ചണ്ഡാലാപത്തിനേയും ശിരോരോഗവിഷസർപ്പഭയത്തേയും ശിഖി പ്രേതബാധയേയും മാന്ദി ചൂർണ്ണാദ്യുപദ്രവത്തേയും ചെയ്യും. ബുധൻ പാപയുതനാണെങ്കിൽ അവൻ വിവാദപരിഭൂതികൃത്തായി ഭവിക്കും. ക്ഷീണചന്ദ്രൻ പരിപൃച്ഛുക്കൾക്കു മനഃപീഡയെ ചെയ്യുന്നു. ഇവിടെ കാലം പ്രോക്താംശമാസമാകുന്നു. ഈ വിധിയാകട്ടെ ലഗ്നാംശത്തിലും ചിന്ത്യമായി ഭവിക്കുന്നു.

സാ—ചന്ദ്രന്റെ അംശകരാശിക്കു ശുഭയോഗമുണ്ടെങ്കിൽ ഭാവികാലം ശുഭമാണെന്നും പാപയോഗമുണ്ടെങ്കിൽ അശുഭമാണെന്നും കഴിഞ്ഞ പദ്യംകൊണ്ടു പറഞ്ഞുവല്ലോ. ആ ശുഭാശുഭങ്ങൾ ഇന്നിന്നവയാണെന്നു് ഇവിടെ പറയുന്നു.

ആ ചന്ദ്രാംശകരാശിക്കു വ്യാഴത്തിന്റെ യോഗമുണ്ടെങ്കിൽ ഭാവിയിൽ സന്താനപ്രാപ്തിയുണ്ടാകുമെന്നു പറയണം. ആ വ്യാഴം നീചാംശഗനാണെങ്കിൽ ബ്രാഹ്മണരുമായി

വിരോധത്തിനിടയാകുമെന്നാണ് പറയേണ്ടതു്. നീചസ്ഥിതനായാലും അങ്ങിനെ പറയാം. ചന്ദ്രാംശരാശിയിൽ ശുക്രൻ നിന്നാൽ വസ്ത്രലാഭം സ്ത്രീസൌഖ്യം ഇവ അനുഭവിക്കുമെന്നും ബുധൻ നിന്നാൽ വാദത്തിൽ വിജയമുണ്ടാകുമെന്നും പറയണം. ബുധനു പാപയോഗമുണ്ടായിരുന്നാൽ വിവാദത്തിൽ തോൽവി ഉണ്ടാകുമെന്നാണ പറയേണ്ടതു്. പൂൎണ്ണചന്ദ്രൻ നിന്നാൽ മനോഹരങ്ങളായ പദാൎത്ഥങ്ങളുടെ ലാഭത്തേയും ക്ഷീണചന്ദ്രനാണെങ്കിൽ മനോദുഃഖത്തേയും ചെയ്യും. ആദിത്യൻ ശിവകോപത്തേയും രാജകോപത്തേയും, ചൊവ്വാ കാരണംകൂടാതെ കലഹത്തേയും ഭൂമിസംബന്ധമായ വഴക്കുകളേയും, ശനി കൃഷിനാശം നാല്ക്കാലികൾക്കും ഭൃത്യന്മാൎക്കും ആപത്തു ഇവയേയും, രാഹു വിഷഭയം സൎപ്പഭയം ശിരോരോഗം ആൾപരിഷകൾക്കു ആപത്തു ഇവയേയും, കേതു പ്രേതബാധയേയും, ഗുളികൻ പൊടിവിതറുക മുതലായ പ്രവൃത്തിയിൽനിന്നു് ഉപദ്രവത്തേയും ചെയ്യും. ഈ പറഞ്ഞഫലങ്ങൾ പ്രശ്നകാലത്തിനുശേഷം അനുഭവിപ്പാനുള്ളതാണല്ലോ. അതിന്റെ കാലം ചന്ദ്രന്റെ അംശകതുല്യമാകുന്നു. അതായതു ചന്ദ്രൻ ഒന്നാമത്തെ അംശകത്തിൽ നില്ക്കുകയാണെങ്കിൽ ഒരു മാസത്തിനുള്ളിലാണെന്നും ഇങ്ങിനെ ക്രമേണ പറഞ്ഞുകൊള്ളുക ലഗ്നത്തിന്റെ നവാംശകത്തിൽ ശുഭന്മാരുടെ യോഗമുണ്ടെങ്കിൽ കഴിഞ്ഞകാലം ശുഭമാണെന്നും പാപയോഗമുണ്ടെങ്കിൽ ദോഷമാണെന്നും പറഞ്ഞിട്ടുണ്ടല്ലോ. ആ ഗുണദോഷങ്ങൾ ഇന്നിന്നവയാണെന്നു് ഇവിടെ പറയപ്പെട്ട ജീവാദികളുടെ സ്ഥിതികൊണ്ടുതന്നെ പറഞ്ഞുകൊള്ളേണ്ടതാണ്.

പ്രശ്നകാലസുധാഭാനുക്രിയാണാം സദൃശം ഫലം
പ്രഷ്ടുൎവക്തവ്യമിത്യുക്തം ജീവേനൈ തദ്വിലിഖ്യതേ. ൩൪

അ—പ്രഷ്ടാവിനു് പ്രശ്നകാലസുധാഭാനുക്രിയകൾക്കു സദൃശമായ ഫലം വക്തവ്യമാകുന്നു. ഇപ്രകാരം ജീവനാൽ ഉക്തമാകുന്നു. ഇതു വിലേഖനം ചെയ്യപ്പെടുന്നു.

സാ—പ്രശ്നകാലത്തെ ചന്ദ്രക്രിയ അറിഞ്ഞു അതിനനുരൂപമായ ഫലത്തെ പ്രഷ്ടാവിനു പറയേണ്ടതാണെന്നു ജീവൻ പറഞ്ഞിട്ടുണ്ടു്. അതിനാൽ ചന്ദ്രക്രിയയുടെ ചുരുക്കം താഴെ കാണിക്കുന്നു.

ക്രമാച്ചന്ദ്രക്രിയാഃ പഞ്ച പഞ്ച മേഷാദിരാശിഷു
പ്രകല്പ്യ തത്സമം ബ്രൂയാൽ സൎവകാൎയ്യേഷു തൽഫലം. ൩൫

അ—മേഷാദിരാശികളിൽ ക്രമേണ അഞ്ചഞ്ചു ചന്ദ്രക്രിയകളെ പ്രകല്പിച്ചിട്ട് സൎവ്വകാൎയ്യങ്ങളിലും തൽസമമായ ഫലത്തെ ബ്രവിക്കണം.

സാ—ഓരോ രാശികൾക്കു അഞ്ചഞ്ചു ചന്ദ്രക്രിയകളുണ്ടു്. ഓരോ ചന്ദ്രക്രിയകൾക്കു ആറാറു തീയതികൾവരും. അപ്പോൾ പന്ത്രണ്ടു രാശികൾക്കുംകൂടി ൬൦ ചന്ദ്രക്രിയകളാകുന്നു. ഇപ്രകാരം ചന്ദ്രന്റെ തൽക്കാലക്രിയ അറിഞ്ഞു് ആ ക്രിയയ്ക്കു അനുകൂലമായ ഫലത്തെ പറയേണ്ടതാണ്.

പ്രശ്നകാലേ ഗുണശ്ചേന്ദോഃ ശുഭോ യദി ശുഭപ്രദഃ
തഥാ ചാശുഭകൎമ്മസ്ഥേ ചന്ദ്രേ പ്രശ്നോഽശുഭപ്രദഃ ൩൬

അ—പ്രശ്നകാലത്തിൽ ഇന്ദുവിന്റെ ഗുണം ശുഭമാകുന്നുവെങ്കിൽ ശുഭപ്രദമാകുന്നു അപ്രകാരം ചന്ദ്രൻ അശുഭകൎമ്മസ്ഥനായിരിക്കുമ്പോൾ പ്രശ്നം അശുഭപ്രദമായി ഭവിക്കും.

സാ—മേല്പറഞ്ഞപ്രകാരം ചന്ദ്രക്രിയ വരുത്തിയാൽ അതു ശുഭമാണെങ്കിൽ പൃച്ഛകനു ശുഭവും ആ ക്രിയ അശുഭമാണെങ്കിൽ പൃച്ഛകനു അശുഭവും പറയേണ്ടതാണ്. ചന്ദ്രക്രിയയും മററും ഇതിന്റെ പരിശിഷ്ടഭാഗത്തിൽ വിവരിക്കണമെന്നു വിചാരിക്കുന്നതുകൊണ്ടു് ഇവിടെ കാണിച്ചു് ഈ ഭാഗം അത്ര ദീൎഘിപ്പിക്കണമെന്നു വിചാരിക്കുന്നില്ല.

വാ—ഏതച്ചന്ദ്രവിഷയം.

അ—ഇതു ചന്ദ്രവിഷയമാകുന്നു.

സാ—"യദ്രാശിസാഞ്ജ്ഞഃചന്ദ്രാംശ" എന്നുമുതൽ ഇവിടംവരെ പറഞ്ഞിട്ടുള്ളതു്. സാമാന്യേന ചന്ദ്രനെ ആശ്രയിച്ചു ചിന്തിക്കേണ്ട ഫലങ്ങളാണു്. "പൃഷ്ഠാനിഗ്ഗമമാൎഗ്ഗമദിരഗതീ" ഇത്യാദി വചനപ്രകാരം ഈ അദ്ധ്യായംവരെ. ആരൂഢോദയേന്ദുഭവ" മായ ഫലം വിചാരിക്കേണ്ട ക്രമം പറഞ്ഞുകഴിഞ്ഞു.

ഇതി പ്രശ്നമാൎഗ്ഗേ അഷ്ടമോദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാൎഗ്ഗത്തിന്റെ എട്ടാം അദ്ധ്യായം അവസാനിച്ചു.

---

## അഥ നവമാദ്ധ്യായപ്രാരംഭഃ.

---

ആയുൎവ്വിവാഹസന്താനപ്രവൃത്തി പ്രശ്നകൎമ്മസു
സാധാരണഫലാഃ പ്രായഃ സമയാദ്യാ ഇതീരിതാഃ. ൧

അ—ഇങ്ങനെ ഈരിതങ്ങളായ സമയാദ്യങ്ങൾ ആയുൎവ്വിവാഹസന്താനപ്രവൃത്തി പ്രശ്നകൎമ്മങ്ങളിൽ പ്രായേണ സാധാരണഫലങ്ങളായി ഭവിക്കുന്നു.

സാ—ഈ ഗ്രന്ഥത്തിൽ ഇതുവരെ പറഞ്ഞിട്ടുള്ള സമയം ദേശം വായു മുതലായി ചന്ദ്രൻവരെ പറഞ്ഞിട്ടുള്ളതെല്ലാം ആയുസ്സ് വിവാഹം സന്താനം മുതലായവയെ പ്രധാനമാക്കി വിചാരിക്കുന്ന എല്ലാ പ്രശ്നങ്ങളിലും സാധാരണ ചിന്തിക്കേണ്ടതാണു്. "പ്രായഃ" എന്നു പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് ചില ലക്ഷണങ്ങൾ ചില പ്രശ്നങ്ങളിൽ ഉചിതങ്ങളല്ലെന്നും വരാം. എങ്കിലും ലക്ഷണങ്ങൾ മിക്കവാറും യുക്തികൊണ്ടു രൂപഭേദപ്പെടുത്തി എവിടേയും ഉപയോഗിക്കാവുന്നതാണു്.

വാ—അത്ര അനുഷ്ഠാനപദ്ധതിഃ.

അ—ഇവിടെ അനുഷ്ഠാനപദ്ധതി ഭവിക്കുന്നു.

സാ—എല്ലാ പ്രശ്നങ്ങളിലും സാമാന്യേന വിചാരിക്കേണ്ടുന്ന സമയാദികളെ പറഞ്ഞുകഴിഞ്ഞു. ഇനി ആയുസ്സിനെയാണു് വിചാരിക്കേണ്ടതു്. അതിനു അനുകൂലമായി അനുഷ്ഠാനപദ്ധതിയിലുള്ള വചനത്തെ ഇവിടെ എടുത്തുകാണിക്കുന്നു.

തൽക്കാലജൈൎന്നിമിത്തൈഃ പ്രഷ്ട്രാരൂഢോദയേന്ദുഗുളികാദ്യൈഃ
ആയുഃ പ്രഥമം ചിന്ത്യം സ്വസ്ഥാതുരവിഷയഭേദമവഗമ്യ. ൨

അ—തൽക്കാലജങ്ങളായ നിമിത്തങ്ങൾകൊണ്ടും പ്രഷ്ട്രാരൂഢോദയേന്ദുഗുളികാദ്യങ്ങൾകൊണ്ടും സ്വസ്ഥാതുരവിഷയഭേദം അവഗമിച്ചിട്ടു് ആദ്യമായിട്ടു് ആയുസ്സ് ചിന്ത്യമാകുന്നു.

സാ—ഏഹവിഷയമായ പ്രശ്നത്തിൽ ഒന്നാമതായി ചിന്തിക്കേണ്ടതു് ആയുസ്സിനെയാണു്. എന്നാൽ ആയുസ്സിനെ ചിന്തിക്കുന്നതിനു മുൻപുതന്നെ അയാൾ സ്വസ്ഥനോ രോഗിയോ എന്നു് അറിയേണ്ടതാണു്. ഇതിനു അപ്പോൾ ഉള്ള നിമിത്തങ്ങൾ പ്രഷ്ടാരൂഢം ചന്ദ്രൻ മുതലായവയെക്കൊണ്ടു് മേൽപ്പറഞ്ഞവണ്ണം രോഗിയോ അരോഗിയോ എന്നറിഞ്ഞതിനുശേഷം ആയുസ്സിനെത്തന്നെയാണു് ആദ്യമായി വിചാരിക്കേണ്ടതു്.

വാ—ഗ്രന്ഥാന്തരം ച.

അ—ഗ്രന്ഥാന്തരവും ഭവിക്കുന്നു.

സാ—ഇങ്ങിനെയാണു് വേണ്ടതു് എന്നുള്ളതിനു് മററു ചില വചനങ്ങളുമുണ്ടു്.

ആയുഃ പൂൎവ്വം പരീക്ഷേത പശ്ചാൽ ലക്ഷണമാദിശേൽ
അനായുഷാന്തു മൎത്ത്യാനാം ലക്ഷണൈഃ കിം പ്രയോജനം. ൩

അ—മുൻപേ ആയുസ്സിനെ പരിക്ഷിക്കണം. പിന്നീട്ട ലക്ഷണത്തെ ആദേശിക്കണം. അനായുസ്സുകളായ മർത്ത്യന്മാരുടെ ലക്ഷണങ്ങളെക്കൊണ്ടാകട്ടെ എന്തു പ്രയോജനം ഭവിക്കുന്നു.

സാ—ജാതകംകൊണ്ടോ പ്രശ്നംകൊണ്ടോ ഭാഗ്യാദിലക്ഷണങ്ങൾ പറയുന്നതിനു മുൻപേതന്നെ ആയുസ്സിന്റെ സ്ഥിതി ചിന്തിച്ചറിയേണ്ടതാണ്. അല്പായുസ്സായാൽ രാജയോഗാദികളെക്കൊണ്ടുള്ള ലക്ഷണങ്ങൾ പറഞ്ഞാൽ അസ്ഥാനത്തിലാകുന്നതിനേ തരമുള്ളുവല്ലോ.

ഇത്യാദിഭിസ്സു വചനൈഃ പൂർവ്വമായുർന്നിരൂപണം
കർത്തവ്യമിതി ലഗ്നാഷ്ടമേശപ്രഭൃതിഭിർഗ്രഹൈഃ. ൫

അ—ഇത്യാദികളായ വചനങ്ങൾ ഹേതുവായിട്ട് ലഗ്നാഷ്ടമേശപ്രഭൃതികളായ ഗ്രഹങ്ങളെക്കൊണ്ട ആയുർന്നിരൂപണംതന്നെ ഇങ്ങനെ കർത്തവ്യമാകുന്നു.

സാ—മേൽ കാണിച്ചവയും അതുപോലെയുള്ള മററും വചനങ്ങളെക്കൊണ്ട് ആയുസ്സിനെത്തന്നെയാണ് മുൻപേ വിചാരിക്കേണ്ടതെന്നു സ്പഷ്ടമായി. ഇതു വിചാരിക്കേണ്ടതു് ലഗ്നം ലഗ്നാധിപൻ അഷ്ടമം അഷ്ടമാധിപൻ ചന്ദ്രൻ മുതലായവയെക്കൊണ്ടാണ്.

ആയുഃ ഏവ വിശേഷേണ പ്രഥമം ചിന്ത്യതേഽധുനാ
സ്വസ്ഥമുദ്ദിശ്യ വാ പ്രശ്ന ഉദ്ദിഷ്യ വാതുരമിത്യയം. ൬
വിഭവഃ കാ വിഹഗൈഃ കാര്യ ഇതി ശാസ്ത്രാന്തരോദിതം. ൭

അ—ഇപ്പോൾ ആദ്യമായിട്ട് ആയുസ്സുതന്നെ വിശേഷമായി ചിന്തിക്കപ്പെടുന്നു. ഈ പ്രശ്നം സ്വസ്ഥനെ ഉദ്ദേശിച്ചോ അതല്ലാ ആതുരനെ ഉദ്ദേശിച്ചോ എന്നുള്ള വിഭവം വിഹഗങ്ങളെക്കൊണ്ട് കാര്യമാകുന്നു എന്ന് ശാസ്ത്രാന്തരോദിതമാകുന്നു.

സാ—അതിനാൽ ആയുർന്നിരൂപണംതന്നെ ഇവിടെ വിശേഷമായി പറയാൻ പോകുന്നു. എന്നാൽ പ്രശ്നം രോഗിയെ ഉദ്ദേശിച്ചാണോ അതല്ല സ്വസ്ഥനെ ഉദ്ദേശിച്ചാണോ എന്നുള്ള വ്യത്യാസവും ഗ്രഹങ്ങളുടെ സ്ഥിതിഭേദംകൊണ്ടും മററും അറിവാനുള്ള രീതി മററ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ആ ശാസ്ത്രവചനത്തെത്തന്നെ ഇവിടെ ഉദ്ധരിക്കുന്നു.

ലഗ്നേശോ യദി കേന്ദ്രഗഃ ഖലു ബലീ രാശൌ ചരേ ചാംശകേ
പ്രശ്നഃ സ്വസ്ഥഗതോഽഥ രിപ്ഫരിപുഗോ ലഗ്നാധിപശ്ചേൽ സ്ഥിരേ
നിർവ്വീര്യശ്ച മഹാഗദാത്തവിഷയാ പൃച്ഛാഥ മിശ്രഃ സ ചേ-
ത്തോയദ്ധിക്ഷയവന്മുഹുഃ പ്രശമനം വൃദ്ധിശ്ച വാച്യാ രുജാം. ൮

അ—ലഗ്നേശൻ ചരമായ രാശിയിലും അംശകത്തിലും ബലിയായി കേന്ദ്രഗനായി ഭവിക്കുന്നുവെങ്കിൽ പ്രശ്നം സ്വസ്ഥഗതമാകുന്നു. അനന്തരം ലഗ്നാധിപൻ സ്ഥിരമായ രാശിയിലും രിപ്ഫരിപുഗനായും നിവീര്യനായും ഭവിക്കുന്നു എങ്കിൽ പൃച്ഛാ മഹാഗദാത്തവിഷയയായി ഭവിക്കുന്നു. അനന്തരം അവൻ മിശ്രനാകുന്നു എങ്കിൽ തോയദ്ധിക്ഷയങ്ങളെന്നപോലെ പിന്നെയും പിന്നെയും രുക്കുകളുടെ പ്രശമനവും വൃദ്ധിയും വാച്യങ്ങളാകുന്നു.

സാ—ലഗ്നാധിപൻ ചരരാശിയിൽ ചരരാശ്യംശകത്തിൽ കേന്ദ്രഭാവങ്ങളിൽ ബലവാനായി നിന്നാൽ പ്രഷ്ടാവിന്നു ദേഹവിഷയമായ യാതൊരു സുഖക്കേടും ഇല്ലെന്നു പറയണം. ലഗ്നാധിപൻ സ്ഥിരരാശിയിൽ സ്ഥിരരാശിനവാംശകത്തിൽ ആറോ പന്ത്രണ്ടോ ഭാവങ്ങളിൽ ദുർബലനായി നിന്നാൽ പ്രഷ്ടാവ് അതികഠിനമായ വ്യാധിയിൽ പെട്ടു കിടക്കുന്നു എന്നു പറയണം ഇങ്ങിനെയാണ് പ്രശ്നം സ്വസ്ഥനെക്കുറിച്ചോ രോഗിയെക്കുറിച്ചോ എന്നറിയേണ്ടതു്. മേല്പറഞ്ഞ ലക്ഷണങ്ങൾ രണ്ടുംകൂടി ഇടകലൎന്നുവന്നാൽ സമുദ്രത്തിൽ വെള്ളം ഏറുകയും കുറയുകയും ചെയ്യുന്നതുപോലെ രോഗം ചിലപ്പോൾ വൎദ്ധിക്കുമെന്നും ചിലപ്പോൾ കുറയുമെന്നും പറഞ്ഞുകൊള്ളണം.

## വാ—പുനരപി ഗ്രന്ഥാന്തരം.

അ—പിന്നെയും ഗ്രന്ഥാന്തരം ഭവിക്കുന്നു.

സാ—ഈ വിഷയത്തിൽ വേറെയും ചില ശാസ്ത്രവചനങ്ങൾ ഉണ്ട്. അവയെ താഴെ എഴുതുന്നു.

തുംഗസ്ഥിതേ തനുപതൌ സധനഃ സവീര്യോ
ജേതാ ദ്വിഷാം ഖലു ഭവേൽ പ്രഥമാനതേജാഃ
പ്രഷ്ടാഭിമാനസഹിതോഽഥ നിജത്രികോണേ
വാസോവിഭൂഷണലസത്തനുരാത്തസൌഖ്യഃ. ൮
ബന്ധോർഗൃഹേ നിജഗൃഹേ ച വിനഷ്ടവൈരീ
ഭാര്യാതനൂജധനബന്ധുഭിരിദ്ധമോദഃ
വൈര്യൃക്ഷഗേ ത്വനിശം സുതമിത്രഭാര്യാ-
നാശശ്ച ഭൂമിപതിപാവകചോരപീഡാ. ൯
നീചസ്ഥിതേ രിപുനിപീഡനതോഽന്യദേശ-
യാനം പദാച്ച ചലനം ധനഹാനിദൈന്യേ
മൂഢേ സപാപഗുളികേ ച നൃപാരിഹേതോർ-
വൈകല്യവാനിതരദേശഗതോ മൃതോ വാ. ൧൦

അ—തനുപതി തുംഗസ്ഥിതനായിരിക്കുമ്പോൾ പ്രഷ്ടാവ് സധനനായി സവീര്യനായി ശത്രുക്കളുടെ ജേതാവായി പ്രഥമാനതേജസ്സായി അഭിമാനസഹിതനായിത്തന്നെ ഭവിക്കും. അനന്തരം തനുപതി നിജത്രികോണത്തിൽ സ്ഥിതനായിരിക്കുമ്പോൾ പ്രഷ്ടാവ് വാസോവിഭൂഷണലസത്തനുവായി ആപ്തസൌഖ്യനായിത്തന്നെ ഭവിക്കും. തനുപതി ബന്ധുവിന്റെ ഗൃഹത്തിലും നിജഗൃഹത്തിലും സ്ഥിതനായിരിക്കുമ്പോൾ പ്രഷ്ടാവ് വിനിഷ്ടവൈരിയായും ഭാര്യാതനുജധനബന്ധുക്കൾ ഹേതുവായിട്ട് ഇദ്ധമോദനായും ഭവിക്കും. വൈര്യൃക്ഷഗനായിരിക്കുമ്പോൾ എല്ലായ്പോഴും തുക്കം സുതമിത്രഭാര്യാനാശവും ഭൂമിപതിപാവകചോരപീഡയും നീചസ്ഥിതനായിരിക്കുമ്പോൾ രിപുനിപീഡനം ഹേതുവായി അന്യദേശയാനവും പദത്തിൽനിന്നു ചലനവും ധനഹാനിദൈന്യങ്ങളും ഭവിക്കും. തനുപതി മൂഢനായും സപാപഗുളികനായും ഇരിക്കുമ്പോൾ പ്രഷ്ടാവ് നൃപാരിഹേതുവായി ഇതരദേശഗതനായി വൈകല്യവാനായോ മൃതനായോ ഭവിക്കും.

സാ—ലഗ്നാധിപൻ ഉച്ചരാശിയിൽ നിന്നാൽ പ്രഷ്ടാവിന് ധനലാഭം പരാക്രമം ശത്രുജയം ഉൽകൃഷ്ടകീർത്തി മുതലായ പുണ്യഗുണങ്ങളെ പറയണം. തന്റെ മൂലത്രികോണരാശിയിൽ നിന്നാൽ നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ചു വളരെ കാന്തിയോടുകൂടി സുഖമായി ഇരിക്കുന്നതിനു ഇടയാകുമെന്നു പറയണം. ബന്ധുഗ്രഹങ്ങളുടെ രാശിയിലോ സ്വക്ഷേത്രത്തിലോ നില്ക്കുന്നുവെങ്കിൽ ധനപുഷ്ടി ഭാര്യാപുത്രന്മാർ ബന്ധുക്കൾ ഇത്യാദികളെക്കൊണ്ട് സന്തോഷത്തോടുകൂടി ഇരിക്കുമെന്നു പറയണം.

ശത്രുഗ്രഹങ്ങളുടെ രാശിയിൽ നിന്നാൽ എല്ലായ്പോഴും രോഗദുഃഖവും രാജകോപംനിമിത്തം ക്ലേശിക്കുന്നതിനും കള്ളന്മാർനിമിത്തവും അഗ്നിഭയംകൊണ്ടും ഭാര്യാപുത്രന്മാർ ബന്ധുക്കൾ ഇവരിൽനിന്നും നാശവും പറയണം.

നീചരാശിയിൽനിന്നാൽ ശത്രുക്കൾ ഉപദ്രവിക്കനിമിത്തം സ്വന്തസ്ഥാനത്തുനിന്നും വിട്ടുപോയി ധനനാശം ദൈന്യത മുതലായവ അനുഭവിച്ചു ദുഃഖിക്കുമെന്നു പറയണം. ഈ പറയപ്പെട്ടതു് ലഗ്നാധിപന്റെ സ്ഥിതിയെ ആശ്രയിച്ചാണെങ്കിലും അംശകസ്ഥിതികൊണ്ടും പറയാവുന്നതാണ്. ലഗ്നാധിപൻ മൌഢ്യത്തോടുകൂടി പാപഗ്രഹങ്ങളോടും ഗുളികനോടും ചേർന്നുനിന്നാൽ ശത്രുക്കൾ ഹേതുവായോ രാജകോപംകൊണ്ടോ നാടുവിട്ടുപോയി അംഗവൈകല്യം വരികയോ അഥവാ മരിക്കുന്നതിനു ഇടവരികയോ ചെയ്യുമെന്നു പറയണം.

ലഗ്നേശോƒഷ്ടമപശ്ച നീചഗൃഹഗൌ യദ്വാസ്തഗൌ ചേദ്ഭവേൽ
പ്രഷ്ടാ ഭഗ്നമനാഃ സുഖേന രഹിതഃ പീഡാർത്തദേഹസ്തഥാ
സ്വല്പായുശ്ചലിതഃ പദാദപി നിജാദൂർദ്ധ്വാംഗരോഗാർദ്ദിതോ
യോഗേഷ്വപ്യശുഭേഷു സത്സു കഥയേൽ കേമദ്രുമാദ്യേഷ്വപീദം. ൧൧

അ—ലഗ്നേശനും അഷ്ടമപനും നീചഗൃഹഗന്മാരായോ അല്ലെങ്കിൽ രണ്ടുപേരും അസ്തഗന്മാരായോ ഭവിക്കുന്നുവെങ്കിൽ പ്രഷ്ടാവു് ഭഗ്നമനസ്സായി സുഖത്തോടു രഹിതനായി എല്ലാ സമയവും പീഡാർത്തദേഹനായി സ്വല്പായുസ്സായി നിജമായ സ്ഥാനത്തിൽനിന്നു ചലിതനായി ഊർദ്ധ്വാംഗരോഗാർദ്ദിതനായി ഭവിക്കും. കേമദ്രുമാദ്യങ്ങളായി അശുഭങ്ങളായ യോഗങ്ങൾ സത്തുകളായിരിക്കുമ്പോൾ ഇതിനേയും കഥിക്കണം.

സാ—ലഗ്നാധിപൻ അഷ്ടമാധിപൻ ഈ രണ്ടു ഗ്രഹങ്ങളും നീചത്തിൽ സ്ഥിതിചെയ്യുകയോ ഇവക്കു രണ്ടുപേക്കും മൌഢ്യം വരികയോ ചെയ്താൽ പ്രഷ്ടാവിന്റെ പ്രയത്നം ഫലിക്കായ്കനിമിത്തം ഇച്ഛാഭംഗത്തോടുകൂടി അടിക്കടി രോഗദുഃഖംനിമിത്തം ദേഹപീഡയിൽപെട്ടു ദുഃഖിക്കയും സ്ഥാനംവിട്ടുപോകയും ശിരോവ്യാധിനിമിത്തം കഷ്ടപ്പെടുകയും സ്വല്പായുസ്സായിത്തീരുകയും ചെയ്യുമെന്നു പറയണം.

പ്രശ്നകാലത്തെ ഗ്രഹസ്ഥിതികൊണ്ടും കേമദ്രുമം അധമം ശൂലം മുതലായ യോഗങ്ങളുണ്ടെങ്കിൽ ഇതിന്റെ അശുഭഫലങ്ങളേയും പറയേണ്ടതാണു്.

ലഗ്നാധിപശ്ച മൃതിപശ്ച മിഥഃസമേതൌ
യദ്വാ സ്വതുംഗനിജഗേഹസുഹൃദ്ഗൃഹസ്ഥൌ
ലഗ്നേശശുക്രധിഷണാശ്ച ധനത്രികോണ-
കേന്ദ്രസ്ഥിതാ വിദധതേ ഖലു ദീർഘമായുഃ—ഇതി. ൧൨

അ—ലഗ്നാധിപനും മൃതിപനും അന്യോന്യം സമേതന്മാരായോ അല്ലെങ്കിൽസ്വതുംഗനിജഗേഹസുഹൃദ്ഗൃഹസ്ഥന്മാരായോ ഭവിക്കുന്നു എങ്കിലും ലഗ്നേശശുക്രധിഷണന്മാർധനത്രികോണകേന്ദ്രസ്ഥിതന്മാരായി ഭവിക്കുന്നു എങ്കിലും ആയുസ്സിനെ ദീർഘമാക്കി വിധാനംചെയ്യുന്നു.

സാ—ലഗ്നേശനും അഷ്ടമേശനും ഒരുമിച്ചുനില്ക്കുകയോ അല്ലെങ്കിൽ അവർ രണ്ടുപേരും അവരവരുടെ ഉച്ചരാശി സ്വക്ഷേത്രം ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിൽ നില്ക്കുകയോ ചെയ്താലും ലഗ്നാധിപനും വ്യാഴവും ശുക്രനും കേന്ദ്രഭാവത്തിലൊ ത്രികോണഭാവങ്ങളിലോ രണ്ടാംഭാവത്തിലോ നിൽക്കുകയോ ചെയ്താലും ദീർഘായുസ്സ് പറയേണ്ടതാണു്. ഇങ്ങിനെ ഗ്രന്ഥാന്തരവചനം ഇവിടെ സമാപ്തമായി.

പ്രഷ്ടുസ്താരാത്രികോണേ സ്ഥിതവതി ഗുളികേ ജന്മചന്ദ്രാഷ്ടമേ വാ
നക്ഷത്രേശേ ച മാന്ദ്യാശ്രിതഭവനപതൌ സത്യപി പ്രഷ്ടുരിഷ്ട-
സ്ഥാതര്യപ്യഷ്ടമർക്ഷേ നിഹിത ഇഹ പണേ ചാത്ര യാ ജന്മതാരാ
പ്രശ്നോഡുർമ്മാന്ദിഗോഡുസ്ത്രിതയപതിഷു വാ ഷൾസ്വപി-
സ്വസ്ഥമൃത്യുഃ. ൧൩

അ—ഗുളികൻ പ്രഷ്ടാവിന്റെ താരാത്രികോണത്തിൽ സ്ഥിതനായിരിക്കുമ്പോഴും ജന്മചന്ദ്രാഷ്ടമത്തിൽ സ്ഥിതനായിരിക്കുമ്പോഴും നക്ഷത്രേശൻ മാന്ദ്യാശ്രിതഭവനപതിയായി സനായിരിക്കുമ്പോഴും പ്രഷ്ടാവു സ്വമായ അഷ്ടമർക്ഷത്തിൽ സ്ഥാതാവായിരിക്കുമ്പോഴും ഇതിൽ പണം നിഹിതമായിരിക്കുമ്പോഴും ഇവിടെ ജന്മതാരയും പ്രശ്നോഡുവും മാന്ദിഗോഡുവും യാതൊന്നോ, ത്രിതയപതികൾ അഷ്ടമർക്ഷത്തിൽ സ്ഥിതമായിരിക്കുമ്പോഴും ഈ ആറുകളും സത്തുകളായിരിക്കുമ്പോൾ സ്വസ്ഥമൃത്യു വാച്യമാകുന്നു.

സാ—പ്രഷ്ടാവു് അരോഗദൃഢഗാത്രനായിരിക്കയാണെങ്കിലും താഴെ പറയുന്ന ഈ ആറുയോഗങ്ങളുണ്ടായാൽ പൊടുന്നനവേ മരിക്കുന്നതാണു്.

൪. പ്രഷ്ടാവിന്റെ ജന്മനക്ഷത്രത്തിലോ അനുജന്മനക്ഷത്രത്തിലോ ഗുളികൻ വരിക.

൫. പ്രഷ്ടാവിന്റെ ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ അഷ്ടമരാശിയിൽ ഗുളികൻ വരിക.

൬. പ്രഷ്ടാവിന്റെ ജനനനക്ഷത്രത്തിന്റെ അധിപൻ പ്രശ്നത്തിൽ ഗുളികൻ നില്ക്കുന്ന രാശിയുടെ നാഥനായി വരിക.

൭. പ്രഷ്ടാവോ ദൂതനോ പ്രഷ്ടാവു ജനിച്ച കൂറിന്റെ അഷ്ടമരാശിക്കുറ് ഏതൊരു ദിക്കിൽ വരുമോ ആ ദിക്കിൽ സ്ഥിതിചെയ്യുക.

൮. പ്രഷ്ടാവിന്റെ ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ അഷ്ടമരാശിയിൽ പണം (സ്വർണ്ണം) വയ്ക്കുക.

൯. പ്രഷ്ടാവിന്റെ ജന്മനക്ഷത്രനാഥനോ പ്രശ്നസമയത്തെ നക്ഷത്രത്തിന്റെ അധിപനോ പ്രശ്നകാലത്തു ഗുളികൻ നില്ക്കുന്ന നക്ഷത്രത്തിന്റെ അധിപനോ ഇവരിൽ ആരെങ്കിലും ഒരാൾ പ്രഷ്ടാവിന്റെ ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ അഷ്ടമരാശിയിൽ വരിക; സ്വസ്ഥന്മാരായിരിക്കുന്നവരുടെ മരണലക്ഷണങ്ങളെ പറയാനുള്ള ആറുയോഗങ്ങൾ ഇങ്ങിനെയാണ്.

ഹോരായാ ഇഹ ജീവഃ സ്യാൽ പ്രഷ്ടുരായുർന്നിരൂപണം
ദേഹഃ ഫലാന്തരജ്ഞാനമിതി ശാസ്ത്രാന്തരോദിതം. ൧൧

അ—പ്രഷ്ടാവിന്റെ ആയുർന്നിരൂപണം ഇവിടെ ഹോരയുടെ ജീവനാകുന്നു. ഫലാന്തരജ്ഞാനം ദേഹമാകുന്നു എന്നിങ്ങനെ ശാസ്ത്രാന്തരോദിതമാകുന്നു.

സാ—ജ്യോതിശ്ശാസ്ത്രത്തിന്റെ ഫലഭാഗത്തെ ദേഹമെന്നും ജീവനെന്നും രണ്ടായിവിഭജിക്കപ്പെട്ടിരിക്കുന്നു. അവയിൽ ആയുസ്സിനെ നിർണ്ണയിക്കുന്നുള്ളതു ജ്യോതിശ്ശാസ്ത്രത്തി (ഫലഭാഗത്തി)ന്റെ ജീവനും മററുള്ള ഫലവിചാരങ്ങൾ ദേഹവുമാകുന്നു. ഇങ്ങിനെ മററു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്.

ആയുശ്ച ലോകയാത്രാ ച ശാസ്ത്രേഽസ്മിൻ ദ്വേ പ്രയോജനേ
നിശ്ചേതും കോ ന ശക്നോതി വസിഷ്ഠോ വാ ബൃഹസ്പതിഃ. ൧൨
കിം പുനർമ്മനുജാസ്തത്ര വിശേഷേണ കലൌ യുഗേ
ലോകയാത്രാപരിജ്ഞാനം ശരീരം കഥ്യതേ ബുധൈഃ ൧൩
ആയുഷസ്തു പരിജ്ഞാനം ഹോരായാ ജീവ ഉച്യതേ.

അ—ഈ ശാസ്ത്രത്തിൽ ആയുസ്സും ലോകയാത്രയുമാകുന്ന രണ്ടുകൾ പ്രയോജനങ്ങളായി ഭവിക്കുന്നു. ഇവകളെ നിശ്ചയിപ്പാനായി വസിഷ്ഠനോ ബൃഹസ്പതിയോ ഏവനൊരുത്തൻ ശക്തനായി ഭവിക്കുന്നു. പിന്നെ മനുജന്മാർ ആ വിഷയത്തിൽ എങ്ങിനെ വിശേഷിച്ചും കലിയായ യുഗത്തിൽ പിന്നെ എന്തു്? ലോകയാത്രാപരിജ്ഞാനം ഹോരയുടെ ശരീരമെന്നും ആയുസ്സിന്റെ പരിജ്ഞാനം ജീവനെന്നും ബുധന്മാരാൽ വചിക്കപ്പെടുന്നു.

സാ—ആയുസ്സ് ഇത്രമാത്രമെന്ന് നിശ്ചയിക്കുക. അതുവരെ ഇന്നിന്ന അനുഭവങ്ങളെന്ന് തീർച്ചപ്പെടുത്തുക. ഈ രണ്ടു കാര്യങ്ങളുടെ ബോധമാകുന്നു ജ്യോതിശ്ശാസ്ത്രത്തിന്റെ ഫലഭാഗംകൊണ്ടുള്ള പ്രയോജനം. ഇതുകൾ കണിശപ്പെടുത്തി അറിയുവാൻ വസിഷ്ഠനെക്കൊണ്ടോ ബൃഹസ്പതിയെക്കൊണ്ടോ എന്നല്ല ആരെക്കൊണ്ടും സാധിക്കുന്നതല്ല. പിന്നെ എങ്ങിനെയാണ് മനുഷ്യർ ഇതിനെ നിശ്ചയിക്കുന്നതു്. വിശേഷിച്ച് ഇപ്പോൾ കലിയുഗമായതുകൊണ്ടു് ബുദ്ധിശക്തിയും ഉത്സാഹവും സത്യനിഷ്ഠയും കുറഞ്ഞിരിക്കയാൽ ഒരിക്കലും സുസാധ്യമല്ല. ആയുസ്സിനെ അറിയുക എന്നുള്ളതു ഹോരാശാസ്ത്രത്തിന്റെ ജീവനും ലോകഗതിയെക്കുറിച്ചു് അറിയുക എന്നുള്ളതു് ഹോരയുടെ ദേഹവുമാണെന്ന് വിദ്വാന്മാർ പറഞ്ഞിരിക്കുന്നു.

ലഗ്നം വിലഗ്നപതിമൃത്യുതദീശചന്ദ്രാഃ
പ്രഷ്ടുരായുഷോഽവഗമനേ ഖലു സാധനാനി

തേഷാം ശുഭാശുഭദൃഗന്വയവീര്യവത്താ-
നിർവീര്യതാദിഗുണദോഷവശാദ്വിചിന്ത്യം. ൧൮

അ—ലഗ്നവും വിലഗ്നപതിമൃത്യുതദീശചന്ദ്രന്മാരും പ്രഷ്ടാവിന്റെ ആയുസ്സിന്റെ അവഗമനത്തിൽ നിശ്ചയമായും സാധനങ്ങളായി ഭവിക്കുന്നു. അവകളുടെ ശുഭാശുഭദൃഗന്വയവീര്യവത്താനിർവീര്യതാദിഗുണദോഷവശം ഹേതുവായിട്ട് ആയുസ്സ് വിചിന്ത്യമാകുന്നു.

സാ—ആയുസ്സിനെ നിർണ്ണയിക്ക എന്നുള്ളത് അസാദ്ധ്യമാണെന്നു പറഞ്ഞുവെങ്കിലും ഇവിടെ ഇതിനെത്തന്നെയാണ് പ്രതിപാദിക്കാൻ പോകുന്നത്. ൧ ലഗ്നം ൨ ലഗ്നാധിപൻ ൩ അഷ്ടമം ൪ അഷ്ടമാധിപൻ ൫ ചന്ദ്രൻ ഇവകളാണ് പ്രഷ്ടാവിന്റെ ആയുസ്സിനെ നിരൂപിക്കുന്ന വിഷയത്തിൽ പ്രധാനങ്ങളായ ഉപകരണങ്ങൾ. ഇവകൾക്ക് ശുഭഗ്രഹങ്ങളുടെ യോഗം ദൃഷ്ടി ബലം ഈ ഗുണങ്ങളെക്കൊണ്ടും അശുഭന്മാരുടെ യോഗം ദൃഷ്ടി ബലഹാനി മുതലായ ദോഷങ്ങളെക്കൊണ്ടും ആയുസ്സിന്റെ ഗുണത്തേയും ദോഷത്തേയും ക്രമേണ വിചാരിക്കണം. "നിർവീര്യതാദിഗുണദോഷവശാൽ" എന്നുള്ളിടത്ത് ആദിശബ്ദം പ്രയോഗിച്ചിരിക്കുന്നതുകൊണ്ട് ലഗ്നാദികൾക്ക് ശുഭമദ്ധ്യസ്ഥിതി പാപമദ്ധ്യസ്ഥിതി മുതലായവയേയും ചിന്തിക്കണമെന്നു സൂചിപ്പിച്ചിരിക്കുന്നു. അതുതന്നെയാണ് ഇവിടെ സ്പഷ്ടമായി പറയാൻ പോകുന്നത്.

പാപാന്തരസ്ഥിതിശുഭേതരദൃഷ്ടിയോഗാ
ദോഷാ ഗുണാസ്ത്വിഹ ഇമേ വപുഷശ്ശുഭാനാം
സേശസ്യ സംഗമദൃശൗ ച ഗുണൗ ഭവേതാം
ദോഷാ ഗുണാശ്ച ഖലു ലഗ്നവദഷ്ടമസ്യ. ൧൯

അ—പാപാന്തരസ്ഥിതിശുഭേതരദൃഷ്ടിയോഗങ്ങൾ വപുസ്സിന് ദോഷങ്ങളായും ശുഭന്മാരുടെ ഈ മൂന്നുകൾ ഗുണങ്ങളായും ഭവിക്കും. സേശന്റെ സംഗമദൃക്കുകളും ഗുണങ്ങളായി ഭവിക്കും. അഷ്ടമത്തിന്റെ ദോഷങ്ങളും ഗുണങ്ങളും ലഗ്നത്തിന്റേതുപോലെതന്നെ.

സാ—ലഗ്നത്തിന് ഇരുപുറവും പാപഗ്രഹങ്ങൾ വരിക; പാപയോഗവും പാപദൃഷ്ടിയും വരിക; ഈ മൂന്നും ദോഷലക്ഷണങ്ങളാകുന്നു. ഇരുപുറവും ശുഭന്മാർ വരുന്നതും ശുഭയോഗവും ശുഭദൃഷ്ടിയുമുള്ളതും ലഗ്നത്തിന് ഗുണങ്ങളാകുന്നു. വിശേഷിച്ച് ലഗ്നാധിപൻ പാപനായാലും യോഗദൃഷ്ടികൾ ലഗ്നത്തിനു ഗുണകരമാകുന്നു. അഷ്ടമത്തിന്റെ ഗുണദോഷങ്ങൾ ചിന്തിക്കാനുള്ള ക്രമവും ഇങ്ങിനെ ലഗ്നത്തിനു പറഞ്ഞിട്ടുള്ളതുപോലെയാണ്.

പാപാന്വയേക്ഷണശുഭേതരമദ്ധ്യവാസ-
മൗഢ്യാരിനീചഭഗമാസ്തനുപസ്യ ദോഷാഃ
തുംഗാത്മബന്ധുഭവനസ്ഥിതിസൗമ്യയോഗ-
വീക്ഷാന്തരസ്ഥിതിവിലോമഗമാ ഗുണാഃ സ്യുഃ. ൨൦

അ—പാപാന്വയേക്ഷണശുഭേതരമദ്ധ്യവാസമൗഢ്യാരിനീചഭഗമങ്ങൾ തനുപന് ദോഷങ്ങളായും തുംഗാത്മബന്ധുഭവനസ്ഥിതിസൗമ്യയോഗവീക്ഷാന്തരസ്ഥിതിവിലോമഗമങ്ങൾ ഗുണങ്ങളായും ഭവിക്കും.

സാ—ലഗ്നത്തിന്റേയും അഷ്ടമത്തിന്റേയും ഗുണദോഷങ്ങൾ ചിന്തിക്കാനുള്ള ക്രമം പറഞ്ഞുവല്ലോ. ഇനി ലഗ്നാധിപന്റെ ഗുണദോഷങ്ങൾ ചിന്തിക്കാനുള്ള ക്രമത്തെയാണ് ഈ ശ്ലോകംകൊണ്ടു പറയുന്നത്.

ലഗ്നാധിപന്ന് പാപയോഗം പാപദൃഷ്ടി പാപമദ്ധ്യസ്ഥിതി മൗഢ്യം നീചരാശിസ്ഥിതി ശത്രുക്ഷേത്രസ്ഥിതി ഈ ആറും ദോഷങ്ങളാണ്. ഉച്ചസ്ഥിതി സ്വക്ഷേത്രസ്ഥിതി ബന്ധുക്ഷേത്രസ്ഥിതി ശുഭയോഗം ശുഭദൃഷ്ടി ശുഭമദ്ധ്യസ്ഥിതി വക്രഗതി ഈ ഏഴു ലക്ഷണങ്ങളും ലഗ്നാധിപന്നു ഗുണമാകുന്നു.

ലഗ്നപസ്യ ഗുണാ ദോഷാസ്തുല്യാസ്സ്യുർമൃതിപസ്യ ച
കേന്ദ്രസ്ഥിതിർമൃതീശസ്യ ദോഷോ ലഗ്നപതേർഗ്ഗുണഃ. ൨൫

അ—ലഗ്നപന്റെ ഗുണങ്ങളും ദോഷങ്ങളും മൃതിപന്നും തുല്യങ്ങളാകുന്നു. മൃതിശന്റെ കേന്ദ്രസ്ഥിതി ദോഷവും ലഗ്നപതിയുടെ കേന്ദ്രസ്ഥിതി ഗുണവുമാകുന്നു.

സാ—ലഗ്നാധിപന്റെ ഗുണദോഷങ്ങളെ ചിന്തിക്കുന്നതുപോലെതന്നെ അഷ്ടമാധിപന്റെ ഗുണദോഷങ്ങളേയും ചിന്തിച്ചുകൊള്ളണം. വിശേഷിച്ച് ലഗ്നാധിപന്റെ കേന്ദ്രസ്ഥിതി ലഗ്നാധിപന്നു ശുഭപ്രദമാകുന്നു. അഷ്ടമാധിപന്റെ കേന്ദ്രസ്ഥിതി അശുഭമാണ്. ഈ ഒരു ഭേദം മാത്രമേയുള്ളു. മററുള്ളവയെല്ലാം സാമാന്യേന ഒന്നുപോലെതന്നെയാണ്.

ചന്ദ്രസ്യാരിമൃതിവ്യയസ്ഥിതിരസന്മദ്ധ്യസ്ഥിതിക്ഷാനപയഃ
ക്ഷീണത്വം ത്വനഗത്വമത്ര നിജനീചാപ്തിശ്ച ദോഷാ ഇമേ
പൂർണ്ണത്വം ശുഭമദ്ധ്യവാസയുതിദൃക്ഷദേവവന്ദ്യകേന്ദ്രസ്ഥതാഃ
സ്ഥാനം തുംഗഗൃഹേ യുതിശ്ച ഗുരുണാസംഗേ വിശേഷാദ്ഗുണാഃ

അ—ചന്ദ്രന് അരിമൃതിവ്യയസ്ഥിതിയും അസന്മദ്ധ്യസ്ഥിതിക്ഷാനപയങ്ങളും ക്ഷീണത്വവും ത്വനഗത്വവും ഇതിൽ നിജനീചാപ്തിയും ആകുന്ന ഇതുകൾ ദോഷങ്ങളാകുന്നു. പൂർണ്ണത്വവും ശുഭമദ്ധ്യവാസയുതിദൃക്ഷദേവവന്ദ്യകേന്ദ്രസ്ഥതകളും തുംഗഗൃഹത്തിലുള്ള സ്ഥാനവും ഗുരുവിനോടുള്ള യുതിയും സംഗത്തിലുള്ള അതു വിശേഷിച്ചും ഗുണങ്ങളായി ഭവിക്കുന്നു.

സാ—ആയുർന്നിരൂപണസാധനങ്ങളിൽവെച്ചു ലഗ്നം ലഗ്നാധിപൻ അഷ്ടമം അഷ്ടമാധിപൻ ഇതുകളുടെ ഗുണദോഷങ്ങൾ പറഞ്ഞുകഴിഞ്ഞു. ഇനി ചന്ദ്രന്റെ ഗുണദോഷങ്ങളെയാണ പറയുന്നതു്.

ചന്ദ്രൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ വരിക പാപഗ്രഹങ്ങളുടെ മദ്ധ്യേ വരിക പാപഗ്രഹങ്ങളോടു ചേരുക പാപന്മാരുടെ ദൃഷ്ടി വരിക ക്ഷീണനായിരിക്കുക ലഗ്നത്തിൽ നില്ക്കുക ചന്ദ്രന്റെ നീചരാശി (വൃശ്ചികം) ലഗ്നമായി വരിക അവിടെ നില്ക്കുക ഇവകളെല്ലാം ദോഷങ്ങളാകുന്നു. ചന്ദ്രൻ പൂർണ്ണനായിരിക്കുക ശുഭമദ്ധ്യസ്ഥിതി ശുഭയോഗം ശുഭദൃഷ്ടി വ്യാഴത്തിന്റെ കേന്ദ്രാവസ്ഥിതി ഉച്ചസ്ഥിതി വ്യാഴത്തോടുള്ള യോഗം വ്യാഴത്തോടുചേർന്നു ലഗ്നത്തിൽ നില്ക്കുക ഇവയെല്ലാം ഗുണങ്ങളാകുന്നു. ഇവയിൽ വ്യാഴവും ചന്ദ്രനുംകൂടി ലഗ്നത്തിൽ നില്ക്കുന്നതു വളരെ വിശേഷവും വൃശ്ചികത്തിൽ ചന്ദ്രൻ നില്ക്കുകയും അതു ലഗ്നമാകുകയും ചെയ്യുന്നതു വളരെ ദോഷവുമാകുന്നു.

ത്ര്യായാരിഷ്വസദാവാസോ ദീർഘായുഷ്യകൃദീരിതം
വരാഹമിഹിരേണൈവ പദ്യേന ഗുരുശാദിനാ. ൨൬

അ—ഗുരുശാദിയായ പദ്യംകൊണ്ട് ത്ര്യായാരികളിൽ അസദാവാസം ദീർഘായുഷ്യകൃത്താണെന്നു വരാഹമിഹിരനാൽ ഈരിതമാകുന്നു.

സാ—മൂന്ന് ആറ് പതിനൊന്ന് ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ വരുന്നതു് ആയുസ്സിനെ ദീർഘിപ്പിക്കുന്ന യോഗങ്ങളാണ്. ഇങ്ങിനെ വരാഹമിഹിരാചാര്യൻ "ഗുരുശശിസഹിതേ കുളീരലഗ്നേ" എന്നുള്ള പദ്യംകൊണ്ടു് പറഞ്ഞിട്ടുണ്ടു്.

വാ— അത്ര സാരസംഗ്രഹം.

അ—ഇവിടെ സാരസംഗ്രഹം ഭവിക്കുന്നു.

സാ—ആയുസ്സിനെ ചിന്തിക്കുന്നതിലേക്കായി സാരസംഗ്രഹത്തിലെ ചില വചനങ്ങളും ഇവിടെ എഴുതുന്നു.

ലഗ്നം മൂർദ്ധോദയം ചേൽ ശുഭപതിസഹിതം വീക്ഷിതഞ്ചാഖിലാനാം
ദീർഘായുഷ്യപ്രദം സ്യാന്നിധനമപി തഥൈവാന്യഭാവാ വിചിന്ത്യാഃ.

**രന്ധ്രേശൗ ലഗ്നപാവപ്യതിബലസഹിതൗ ചാനയോർവ്വാതിമൈത്രീ**
**ചാരൂഢശ്ചോൎദ്ധ്വവക്ത്രസ്സമജലസമൃദ്ധസ്സ മൂൎദ്ധോദയാഖ്യഃ. ൨൭**

അ—ലഗ്നവും നിധനവും മൂൎദ്ധോദയമായും ശുഭപതിസഹിതമായും വീക്ഷിതമായും ഭവിക്കുന്നുവെങ്കിൽ അഖിലന്മാൎക്കും ദീൎഘായുഷ്യപ്രദമായി ഭവിക്കും. അപ്രകാരം അന്യഭാവങ്ങളും വിചിന്ത്യങ്ങളാകുന്നു. രന്ധ്രേശനും ലഗ്നപനും ബലസഹിതന്മാരായി ഭവിക്കുമെങ്കിലും ഇവൎക്ക് അതിമൈത്രി ഭവിക്കുമെങ്കിലും ആരൂഢം ഊൎദ്ധ്വവക്ത്രമായും സമജലസമൃദ്ധമായും മൂൎദ്ധോദയാഖ്യമായും ഭവിക്കുമെങ്കിലും ദീൎഘായുഷ്യപ്രദങ്ങളായി ഭവിക്കും.

സാ—ഉദയലഗ്നവും അഷ്ടമവും മൂൎദ്ധോദയരാശിയായ് വരിക ആ രണ്ടു സ്ഥാനത്തും അതുകളുടെ അധിപന്മാരോ ശുഭഗ്രഹങ്ങളോ നില്ക്കുക അല്ലെങ്കിൽ അവിടെ ശുഭഗ്രഹങ്ങൾ നോക്കുക ഇതുകൾ ദീൎഘായുസ്സിനെ സൂചിപ്പിക്കുന്ന യോഗമാകുന്നു. മററുള്ള ഭാവഫലങ്ങളും ഈ ന്യായം അനുസരിച്ചു ചിന്തിക്കേണ്ടതാണ്. അതായതു് അഞ്ചാം ഭാവത്തിന് മൂൎദ്ധോദയത്വം മുതലായ മേല്പറഞ്ഞ ലക്ഷണങ്ങളുണ്ടെങ്കിൽ സന്താനങ്ങൾക്കു ദീൎഘായുസ്സും സമൃദ്ധിയും പറഞ്ഞുകൊള്ളണം. ഇങ്ങിനെതന്നെ മററു ഭാവങ്ങളുടേയും ചിന്ത. ലഗ്നാധിപനും അഷ്ടമാധിപനും ബലവാന്മാരായിരിക്കുക ഇവൎക്കു തമ്മിൽ അതിബാന്ധവത്വം വരിക എന്നാലും ദീൎഘായുസ്സു പറയാവുന്നതാണ്. ആരൂഢവും ലഗ്നവും ഊൎദ്ധ്വമുഖരാശിയായും മൂൎദ്ധോദയരാശിയായും വേലിയേററമുള്ളതായും വരുന്നതു ദീൎഘായുസ്സിനെ സൂചിപ്പിക്കുന്നവയാണ്.

**ദ്രേക്കാണാഃ ഫണിഭൂഷണാ മൃതികരാഃ കോലാഭഗൃദ്ധ്രാനനാഃ**
**സക്രൂരാ യദി ശീതഗൗ നിധനഗേ ഹീനസ്യ ച വ്യാധിനാ**
**രന്ധ്രേ ശീതകരോ ഭവേന്മൃതികരഃ പൃഷ്ഠോദയേ ലഗ്നഗഃ**
**പാപാഃ കേന്ദ്രമൃതിസ്ഥിതാശ്ച മൃതിദാ രോഗാൎദ്ദിതാനാം നൃണാം-ഇതി**

അ—ശീതഗു നിധനഗനായിരിക്കുമ്പോൾ ഫണിഭൂഷണങ്ങളായും കോലാഭഗൃദ്ധ്രാനനങ്ങളായും സക്രൂരങ്ങളായും ഇരിക്കുന്ന ദ്രേക്കാണങ്ങൾ ഭവിക്കുന്നുവെങ്കിൽ വ്യാധിയോടു ഹീനനായിരിക്കുന്നവനും മൃതികരനാകുന്നു. രന്ധ്രത്തിലെ ശീതകരനും ലഗ്നഗമായ പൃഷ്ഠോദയവും മൃതികരമായി ഭവിക്കും. കേന്ദ്രമൃതിസ്ഥിതന്മാരായ പാപന്മാർ രോഗാൎദ്ദിതന്മാരായ നൃക്കൾക്കു മൃതിദന്മാരാകുന്നു.

സാ—ലഗ്നത്തിന്റെ ദ്രേക്കാണം സൎപ്പദ്രേക്കാണമോ കോലദ്രേക്കാണമോ ഗൃദ്ധ്രമുഖദ്രേക്കാണമോ പാപഗ്രഹങ്ങളോടുകൂടി വരികയും ചന്ദ്രൻ അഷ്ടമരാശിയിൽ നില്ക്കുകയുംകൂടി ചെയ്താൽ രോഗമൊന്നുമില്ലെങ്കിലും പ്രഷ്ടാവിനു മരണം സംഭവിക്കുമെന്നു പറയണം. ലഗ്നം പൃഷ്ഠോദയരാശിയായി വരുമ്പോൾ ചന്ദ്രൻ അഷ്ടമത്തിൽ നിന്നാലും മരണം പറയേണ്ടതാണ്. അഷ്ടമത്തിലും കേന്ദ്രങ്ങളിലും പാപസ്ഥിതി വന്നാലും മരണത്തെ പറയാവുന്നതാണ്. ഉത്തരാൎദ്ധംകൊണ്ടു പറഞ്ഞിട്ടുള്ള രണ്ടു യോഗങ്ങളും രോഗദുഃഖിതന്മാരായവരെക്കുറിച്ചു പറയേണ്ടതാണ്. വൃശ്ചികത്തിന്റെ ആദ്യദ്രേക്കാണവും കൎക്കിടകത്തിന്റെയും മീനത്തിന്റെയും അന്ത്യദ്രേക്കാണങ്ങളും സൎപ്പദ്രേക്കാണങ്ങളാണ്. കൎക്കിടകത്തിന്റെയും മകരത്തിന്റെയും ആദ്യദ്രേക്കാണങ്ങളും വൃശ്ചികംരാശിയുടെ അന്ത്യദ്രേക്കാണവും കോലമുഖദ്രേക്കാണമാകുന്നു. ചിങ്ങം രാശിയുടേയും കുംഭംരാശിയുടേയും അവസാനദ്രേക്കാണവും തുലാംരാശിയുടെ മദ്ധ്യദ്രേക്കാണവും ഗൃദ്ധ്രമുഖദ്രേക്കാണമാകുന്നു. ഒരു രാശിക്കു മൂന്നു ദ്രേക്കാണങ്ങളാണ്. ൧൦ തീയതിവരെ ആദിദ്രേക്കാണവും ൨൦ തീയതിവരെ മദ്ധ്യദ്രേക്കാണവും ൩൦ തീയതിവരെ അന്ത്യദ്രേക്കാണവുമാണ്. ദ്രേക്കാണങ്ങളുടെ പൂൎണ്ണമായ അറിവു ഹോരയിൽനിന്നും സമ്പാദിക്കേണ്ടതാണ്.

**തല്ക്കാലോദ്യദ്രാശിഃ പ്രഷ്ടാരൂഢശ്ച ലഗ്നശബ്ദോക്തൗ**
**കൃഷ്ണീയാദിഷു കഥിതം താഭ്യാം ദ്വാഭ്യാം ഫലം ഹി വാച്യമിതി. ൨൯**

അ—തല്ക്കാലോദ്യദ്രാശിയും പ്രഷ്ടാരൂഢവും ലഗ്നശബ്ദോക്തങ്ങളാകുന്നു. ആ രണ്ടുകളെക്കൊണ്ടും ഫലം വാച്യമാകുന്നു. ഇപ്രകാരം കൃഷ്ണീയാദികളിൽ കഥിതമാകുന്നു.

സാ—ലഗ്നമെന്നു തല്ക്കാലമുദിക്കുന്ന രാശിക്കും പ്രഷ്ടാവിൻെറ ഫലവിചാരത്തിനു ഉണ്ടാക്കുന്ന ആരൂഢരാശിക്കും പറയപ്പെടുന്നു. പ്രശ്നവിഷയത്തിൽ ലഗ്നം പ്രധാനമായി പറഞ്ഞിട്ടുള്ള എല്ലാവും ആരൂഢംകൊണ്ടും ചിന്തിക്കാവുന്നതാണ്. എന്നല്ല ആരൂഢവും ലഗ്നവും ഒന്നുപോലെതന്നെ പ്രാമാണ്യമുള്ളവയാണ്. അതിനാൽ ഇതു രണ്ടുകൊണ്ടും ഫലം ചിന്തിച്ചുകൊള്ളണം. ഇങ്ങിനെതന്നെ കൃഷ്ണീയം മുതലായ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. ആ വചനത്തെ താഴെ എഴുതുന്നു.

ഭൂമിസ്ഥം സ്ഥിരചക്രം ചരതി തഥാകാശ ഏവ ചരചക്രം
ചക്രദ്വിതയേന ഫലം പ്രശ്നാദൌ പൃച്ഛതാം വാച്യം. ൨൬

അ—സ്ഥിരചക്രം ഭൂമിസ്ഥമാകുന്നു. ചരചക്രം ആകാശത്തിൽതന്നെ അപ്രകാരം ചരിക്കുന്നു. ചക്രദ്വിതയംകൊണ്ട് പൃച്ഛകന്മാരുടെ ഫലം പ്രശ്നാദിയിൽ വാച്യമാകുന്നു.

സാ—സ്ഥിരചക്രമെന്നും ചരചക്രമെന്നും രാശിചക്രം രണ്ടുവിധമുണ്ട്. അവയിൽ സ്ഥിരചക്രം "ഐന്ദ്ര്യാം മേഷവൃഷാവഗ്നികോണേ" ഇത്യാദി പദ്യങ്ങളെക്കൊണ്ട് രണ്ടാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളവയാണ്. ഇതിൽനിന്നാണല്ലോ ആരൂഢമുണ്ടാകുന്നതു്. ചരചക്രം (ജ്യോതിശ്ചക്രം) ആകാശത്തിൽ ചുററിക്കൊണ്ടിരിക്കയാണ്. ഇതു് പ്രവഹനെന്ന വായുവിൻെറ സഹായംകൊണ്ട് എല്ലായ്പോഴും ഒരേ മാത്രയ്ക്കുതന്നെയാണ് ചുററുന്നതു്. ഈ ജ്യോതിശ്ചക്രത്തിലും പന്ത്രണ്ടുരാശികളാണുള്ളതു്. അവയിൽ പ്രശ്നകാലത്തു് ഏതൊരു രാശിയാണോ കിഴക്കു ഉദിക്കുന്നതു് ആ രാശിയെ ലഗ്നമെന്നു പറയുന്നു. ഈ ആരൂഢലഗ്നങ്ങളെക്കൊണ്ടുതന്നെ പ്രഷ്ടാക്കന്മാരുടെ ഫലങ്ങളെ വിചാരിക്കേണ്ടതാണ്.

ഉദയാരൂഢർക്ഷാഭ്യാം ശുഭാശുഭം പ്രഷ്ടുരാദിശേദ്വദ്വൽ
ദൈവവിദോ വ്യയഭാഭ്യാം തദായഭാഭ്യാം തഥൈവ ദൂതസ്യ. ൨൭

അ—ഉദയാരൂഢർക്ഷങ്ങൾകൊണ്ട് പ്രഷ്ടാവിൻെറ ശുഭാശുഭത്തെ എപ്രകാരം ആദേശിക്കുമോ അപ്രകാരം വ്യയഭങ്ങളെക്കൊണ്ട് ദൈവവിത്തിൻേറയും തദായഭങ്ങൾകൊണ്ട് ദൂതൻേറയും ശുഭാശുഭത്തേയും ആദേശിക്കണം.

സാ—ഉദയലഗ്നവും ആരൂഢവും ആസ്പദമാക്കിയാണല്ലോ പ്രഷ്ടാവിൻെറ ഗുണദോഷങ്ങളെ ചിന്തിക്കുന്നതു്. അതുപോലെതന്നെ ഈ ആരൂഢലഗ്നങ്ങളുടെ പന്ത്രണ്ടാം ഭാവങ്ങളെ ആസ്പദമാക്കി പ്രശ്നക്കാരൻെറ ശുഭാശുഭങ്ങളേയും പതിനൊന്നാംഭാവങ്ങളെ ആസ്പദമാക്കി ദൂതൻെറ ശുഭാശുഭങ്ങളേയും പറഞ്ഞുകൊള്ളണം.

അഥോദയാരൂഢഭയോർദ്വയോസ്തഥാ
ബലാന്വിതാദ്ദ്വാദശഭാവജം ഫലം
തഥാത്മപിത്രാദിപദാത്മകാരകൈ-
രപി ഗ്രഹൈരർക്കമുഖൈർവിമൃശ്യതേ. ൨൮

അ—അനന്തരം ഉദയാരൂഢങ്ങളാകുന്ന രണ്ടുകളിൽവെച്ചു് ബലാന്വിതമായരാശിയെ ആശ്രയിച്ചു് ദ്വാദശഭാവജമായ ഫലം വിമർശിക്കപ്പെടുന്നു. അപ്രകാരം ആത്മപിത്രാദിപദാത്മകാരകന്മാരായി അർക്കമുഖന്മാരായ ഗ്രഹങ്ങളെക്കൊണ്ടും വിമർശിക്കപ്പെടുന്നു.

സാ—ആരൂഢംകൊണ്ടും ഉദയംകൊണ്ടുമാണ് "ഫലം വിചാരിക്കേണ്ടതെന്നു" മേൽ പറഞ്ഞുവല്ലോ. എങ്കിലും അവയെ സംബന്ധിച്ചു ചില പക്ഷാന്തരങ്ങളുണ്ട്. അവകളെ ഇവിടെ കാണിക്കുന്നു. ഉദയാരൂഢങ്ങളിൽവെച്ചു് ഏതൊന്നിനാണോ പ്രാബല്യമുള്ളതു് അതിനെ ആധാരമാക്കി പന്ത്രണ്ടുഭാവങ്ങളെക്കൊണ്ടും ഫലം ചിന്തിക്കേണ്ടതാണ്. "ബലാധികാ യദ് ബാധന്തേ ബലഹീനാനി" എന്നുള്ള സ്മൃതവചനം ഇതിനു പ്രമാണമാണ്. അതുപോലെതന്നെ പിതാവു് ആത്മാവു് ഇതുകളുടെ കാരകനായ ആദിത്യനെക്കൊണ്ടും മനോമാതൃകാരകനായ ചന്ദ്രനെക്കൊണ്ടും ഇങ്ങിനെ അവരവരുടെ കാരകത്വം അറിഞ്ഞു്, എല്ലാ ഗ്രഹങ്ങളെക്കൊണ്ടും കൂടിയാണ് ശുഭാശുഭഫലങ്ങൾ ചിന്തിക്കേണ്ടതു്. ഗ്രഹങ്ങളുടെ കാരകത്വങ്ങൾ സാമാന്യേന മേൽ പറയപ്പെടും.

വാ—കൃഷ്ണീയേ തു തയോർവിഷയവിഭാഗ ഉക്ത, തഥാ ച തദുക്തിഃ.

അ—കൃഷ്ണീയത്തിലാകട്ടെ അവകൾക്കു വിഷയവിഭാഗം ഉക്തമായി. അപ്രകാരം തദുക്തിയും ഭവിക്കുന്നു.

സാ—കൃഷ്ണീയമെന്ന ഗ്രന്ഥത്തിൽ പ്രശ്നംകൊണ്ടും ആരൂഢംകൊണ്ടും ഫലം ചിന്തിക്കുന്നതിന് ഒരു വിഭാഗം ചെയ്തിട്ടുണ്ട്. അതായതു് ഇന്നിന്ന പ്രശ്നങ്ങൾ ആരൂഢംകൊണ്ടും ഇന്നിന്ന പ്രശ്നങ്ങൾ ലഗ്നംകൊണ്ടും ചിന്തിക്കേണ്ടതാണ് എന്നുള്ള ആ കൃഷ്ണീയവചനത്തെ ഇവിടെ കാണിക്കുന്നു

പ്രശ്നഃ ഖലൂദയാരൂഢപ്രാധാന്യേന ദ്വിധാ മതഃ
ഭാസ്കരോദയവേലായാം സഞ്ചരത്യപി പൃച്ഛകേ. ൨൮
പൃച്ഛകേ വിദ്യയാ യുക്തേ യാത്രാദിചരകർമ്മസു
ഉദയേന ഫലം ബ്രൂയാദേവമാദിഷു ദൈവവിൽ. ൨൯

അ—ഉദയാരൂഢപ്രാധാന്യം ഹേതുവായി പ്രശ്നം രണ്ടുവിധം മതമാകുന്നു. ഭാസ്കരോദയവേലയിലും പൃച്ഛകൻ സഞ്ചരന്നായിരിക്കുമ്പോഴും പൃച്ഛകൻ വിദ്യയോടു യുക്തനായിരിക്കുമ്പോഴും യാത്രാദിചരകർമ്മങ്ങളിലും ഏവമാദികളായ പ്രശ്നങ്ങളിൽ ദൈവവിത്തു് ഉദയംകൊണ്ടു ഫലത്തെ ബ്രവിക്കണം.

സാ—പ്രശ്നചിന്താലഗ്നം പ്രധാനമായും ആരൂഢം പ്രധാനമായും ഇങ്ങിനെ രണ്ടുവിധമാണല്ലോ പ്രശ്നം. സൂര്യോദയകാലത്തായിരുന്നാലും പ്രഷ്ടാവ് ഒരിടത്തും സ്ഥിരമായിരിക്കാതെ സഞ്ചരിച്ചുകൊണ്ടു ചോദിച്ചാലും ചോദിക്കുന്നയാൾ വിദ്വാനായിരുന്നാലും യാത്രപോകുക മുതലായ ചരകാര്യങ്ങളെക്കുറിച്ചു ചോദിച്ചാലും എന്നല്ല ചരത്രപങ്ങളായ മററു് ഏതു പ്രശ്നങ്ങളിലും ഉദയരാശിയെത്തന്നെ ആരൂഢമാക്കിയാണ് പ്രശ്നക്കാർ ഫലം പറയേണ്ടതു്.

കർമ്മാന്തേ ച ദിനാന്തേ ച ശയിതേ പൃച്ഛകേ നിശി
പ്രദേശേ ജനസംപൂർണ്ണേ മുഷ്ടൗ ചാന്തർജ്ജനസ്യ ച. ൩൦
വിഷയേ സ്ഥാവരാണാമിത്യാദിഷ്വാരൂഢരാശിനാ
ചിന്ത്യമത്രോഭയത്രാപി സ്വം സ്വം ഛത്രം തദുച്യതേ. ൩൧

അ—കർമ്മാന്തരത്തിലും ദിനാന്തരത്തിലും പൃച്ഛകൻ ശയിതനായിരിക്കുമ്പോഴും നിശയിലും ജനസംപൂർണ്ണമായ പ്രദേശത്തിലും മുഷ്ടിയിലും ഗേഹത്തിന്റെ അന്തർഭാഗത്തിലും സ്ഥാവരങ്ങളുടെ വിഷയത്തിലും ഇത്യാദികളിൽ ആരൂഢരാശികൊണ്ടു ഫലത്തെ ബ്രവിക്കണം. ഈ രണ്ടേടത്തും സ്വംസ്വമായ ഛത്രം ചിന്ത്യമാകുന്നു. അതും വചിക്കപ്പെടുന്നു.

സാ—ഏതോ ഒരു പ്രവൃത്തിയെടുത്തതിന്റെ അവസാനസമയത്തോ സന്ധ്യാസമയത്തോ ചോദിച്ചാലും പ്രഷ്ടാവു് കിടന്നുകൊണ്ടു ചോദിച്ചാലും ചോദ്യം രാത്രിയിലായിരുന്നാലും ജനങ്ങൾ അധികമുള്ള സ്ഥലത്തുവച്ചു ചോദിച്ചാലും കൈമുറുക്കിപ്പിടിച്ചു് അതിൽ എന്താണുള്ളതെന്നു ചോദിച്ചാലും വീട്ടിന്റെ അകത്തുവച്ചു ചോദിച്ചാലും ഭൂമി മുതലായ സ്ഥാവരവസ്തുക്കളെ സംബന്ധിച്ചു ചോദിച്ചാലും ആരൂഢരാശിയെ ആസ്പദമാക്കിയാണ് ഫലങ്ങൾ പറയേണ്ടതു്. ആരൂഢംകൊണ്ടും ഉദയംകൊണ്ടും ഫലം പറയുന്ന ഘട്ടത്തിൽ ഈ രണ്ടിന്റേയും ഛത്രരാശിയെക്കൂടി അറിയേണ്ടതാണ്. അതിന്റെ രീതി ഇവിടെ എഴുതുന്നു.

മാർത്താണ്ഡേ വൃഷതോƒളിതശ്ച ചതുരോ രാശീനതോƒന്യാംസ്തഥാ
പ്രാപ്തേƒജാന്മിഥുനം ക്രമേണ ച വൃഷോ വീഥ്യോƒത്ര യദാ പാൻ
ഭവേൽ
ആരൂഢാദുദയാദ്യഥാ വീഥിഭവനാൽ താവദ്ഭവേച്ഛത്രഭം
ഗ്രാഹ്യം സ്യാൽ സ്ഥിരചക്രവൃത്തദൃഗ്വലഗ്നാംശകേശ്വരാദികഃ-ഇതി.

അ—മാർത്താണ്ഡൻ വൃഷത്തിൽനിന്നു നാലു രാശികളേയും അപ്രകാരം അളിയിൽനിന്നു നാലു രാശികളേയും അന്യങ്ങളായ നാലു രാശികളേയും ക്രമേണ പ്രാപ്തനാ

യിരിക്കുമ്പോൾ അജവും മിഥുനവും വൃഷവും ക്രമേണ വീഥികളായി ഭവിക്കുന്നു. ആരൂഢത്തിൽനിന്നും ഉദയം യാവത്താകുന്നു. ഇവിടെ വീഥിഭവനത്തിൽനിന്നു ഛത്രം താവത്തായി ഭവിക്കും. ഇതു് സ്ഥിരചക്രത്തിൽ ഗ്രാഹ്യമാകുന്നു. അദ്ധ്രുവമായ ചക്രത്തിൽ ലഗ്നാംശകംതന്നെ ഛാദകമായി ഭവിക്കും.

സാ—വീഥിരാശിയെ അറിഞ്ഞിട്ടുവേണം ഛത്രരാശിയെ അറിയേണ്ടതു്. ആദിത്യൻ ഇടവം മിഥുനം കൎക്കടകം ചിങ്ങം ഈ രാശികളിൽ നില്ക്കുമ്പോൾ മേടം വീഥിരാശിയാകുന്നു. വൃശ്ചികം ധനുസ്സ് മകരം കുംഭം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ മിഥുനംരാശിയും കന്നി തുലാം മീനം മേടം ഈ രാശികളിൽ ആദിത്യൻ നില്ക്കുമ്പോൾ ഇടവംരാശിയും വീഥികളാകുന്നു. ആരൂഢരാശിമുതൽ ഉദയലഗ്നം എത്രാമത്തെ രാശിയാണോ മുൻപറഞ്ഞ വീഥിരാശിമുതൽ അത്രാമത്തെ രാശി ഛത്രരാശിയാകുന്നു. ഈ പറയപ്പെട്ടതു് ആരൂഢം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിലേക്കുള്ളതാണു്. ഉദയലഗ്നം പ്രധാനമായി വിചാരിക്കുന്ന ഘട്ടങ്ങളിൽ ലഗ്നത്തിന്റെ അംശകരാശിതന്നെ ഛത്രരാശിയാകുന്നു. ഈ രണ്ടു രാശികളേയും ആരൂഢങ്ങളുടെ പ്രാമാണ്യമനുസരിച്ചു യോജിപ്പിച്ചു ചിന്തിച്ചുകൊള്ളേണ്ടതാണു്. ഇങ്ങിനെ കൃഷ്ണീയവചനസാരം ഇവിടെ സമാപ്തമായി.

നിരന്തരോദ്യതാം ഭാനാം കസ്യാപ്യസ്ത്യുദയസ്സദാ
തഥാപ്യാരൂഢവാഞ്ഛാ യത്തതോऽസ്യൈവ പ്രധാനതാ. ൩൩

അ—നിരന്തരോദ്യത്തുകളായ ഭങ്ങളിൽവച്ചു് ഏതെങ്കിലും ഒന്നിന്റെ ഉദയം എപ്പോഴും ഭവിക്കുന്നു അപ്രകാരമിരിക്കെ യാതൊന്നു ഹേതുവായിട്ടു് ആരൂഢവാഞ്ഛ ഭവിക്കുന്നു. അതു ഹേതുവായിട്ടു് ഇതിന്നുതന്നെ പ്രധാനത ഭവിക്കുന്നു.

സാ—ഉദയത്തിന്നും ആരൂഢത്തിന്നും വിഷയവിഭാഗമനുസരിച്ചു തുല്യപ്രാമാണ്യമുണ്ടെന്നുള്ള ഇതരവചനങ്ങളെ കാണിച്ചതിനുശേഷം സ്വാഭിപ്രായത്തെ പറയുന്നു.

ജ്യോതിശ്ചക്രം ആകാശമണ്ഡലത്തിൽ എപ്പോഴും ചുററിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടു് അവയിൽ അന്തർഭവിച്ചിരിക്കുന്ന രാശികളിൽ ഏതെങ്കിലും ഒന്നു് എപ്പോഴും ഉദിച്ചുകൊണ്ടുതന്നെയിരിക്കും. അതിനാൽ പ്രശ്നത്തിനു് ഏതു സമയത്തും ഉദയലഗ്നം സിദ്ധിക്കതന്നെ ചെയ്യും. അങ്ങനെ ഉദയലഗ്നം സിദ്ധിക്കുമെന്നിരുന്നിട്ടും ആരൂഢംകൂടി വേണമെന്നുള്ള അഭിലാഷമുള്ളതിനാൽ ആരൂഢത്തിന്നുതന്നെയാണു് പ്രാധാന്യമുള്ളതെന്നു ഗ്രാഹ്യമാകുന്നു. ഇത്രയും പറഞ്ഞതുകൊണ്ടു് ആരൂഢോദയലഗ്നങ്ങളിൽവച്ചു പ്രശ്നചിന്തയിൽ ആരൂഢത്തിനാണു് പ്രാമാണ്യമെന്നു സ്പഷ്ടമാകുന്നു.

വ്യൂഹേഷു ദോഷരഹിതേഷു ഗുണാന്വിതേഷു
നീരോഗതാദ്യഖിലസൌഖ്യമനല്പമായുഃ
ദോഷാന്വിതേഷു വിഗുണേഷു മൃതിശ്ച രോഗാ
ദൈൎഘ്യാദികന്തു ഗുണദോഷവിമിശ്രിതേഷു. ൩൪

അ—ഇതുകൾ ദോഷരഹിതങ്ങളായും ഗുണാന്വിതങ്ങളായുമിരിക്കുമ്പോൾ നീരോഗതാദിയായ അഖിലസൌഖ്യവും അനല്പമായ ആയുസ്സും വാച്യമാകുന്നു. ഇതുകൾ ദോഷാന്വിതങ്ങളും വിഗുണങ്ങളുമായിരിക്കുമ്പോൾ മൃതിയും ഗുണദോഷവിമിശ്രിതങ്ങളായിരിക്കുമ്പോൾ രോഗദൈൎഘ്യാദികവും വാച്യമാകുന്നു.

സാ—ലഗ്നം ലഗ്നാധിപൻ അഷ്ടമം അഷ്ടമാധിപൻ ചന്ദ്രൻ ഇതുകൾക്കു് മേൽ പറയപ്പെട്ട ഗുണങ്ങൾ ഉണ്ടായിരിക്കയും ദോഷങ്ങളൊന്നും ഉണ്ടാകാതിരിക്കയും ചെയ്താൽ ആരോഗ്യം മുതലായ സകല സൌഖ്യങ്ങളും ദീൎഘായുസ്സും പറയേണ്ടതാണു്. ഇതുകൾക്കു് മുൻപറഞ്ഞ ഗുണങ്ങളൊന്നുമില്ലാതെ ദോഷമയമാത്രമായിരുന്നാൽ മരണംതന്നെ പറയണം. ഇതുകളിൽ ചില ഗുണങ്ങളും ദോഷങ്ങളും ഇടകലൎന്നു വന്നാൽ രോഗനിവൃത്തികൂടാതെ വളരെക്കാലം രോഗശയ്യയിൽ കിടന്നു കഷ്ടപ്പെടുന്നതിന്നും മരണം ഇടവരുമെന്നു പറയണം.

ലഗ്നം ദേഹോऽഷ്ടമോ ജീവസ്തയോരധിപയോൎബ്ബലം
അന്യോന്യദൃഷ്ടിയോഗൌ ച ദീൎഘായ പൃഷ്ടരായുഷേ. ൩൫

അ—ലഗ്നം ദേഹമാകുന്നു. അഷ്ടമം ജീവനാകുന്നു. അതുകളുടെ അധിപന്മാരുടെ ബലവും അന്യോന്യദൃഷ്ടിയോഗങ്ങളും പ്രഷ്ടാവിന് ദീർഘമായ ആയുസ്സിനായി ഭവിക്കുന്നു.

സാ—ലഗ്നഭാവംകൊണ്ട് ദേഹത്തിന്റെ ശുഭാശുഭത്തേയും അഷ്ടമംകൊണ്ടു ജീവന്റെ ശുഭാശുഭത്തേയും ആണ് വിചാരിക്കേണ്ടതു്. അതുകൊണ്ടു് ലഗ്നാധിപനും അഷ്ടമാധിപനും ബലവാന്മാരായിരിക്കയും അവക്ക് യോഗം ദൃഷ്ടി മുതലായ ബന്ധങ്ങളുണ്ടായിരിക്കയും ചെയ്താൽ പ്രഷ്ടാവിനു ദീർഘായുസ്സുണ്ടാകുമെന്നു പറയണം. ദേഹത്തിന്റെയും ജീവന്റെയും യഥാവിധമായ ബന്ധമാണല്ലോ ആയുസ്സ് എന്നു പറയുന്നതു്.

ലഗ്നാധിപശ്ച ജീവശ്ച ശുക്രശ്ചാരൂഢകേന്ദ്രഗഃ
ഏകൈകോപ്യായുഷേ പ്രഷ്ടുഃ കിമു ദ്വൌ കിം പുനസ്ത്രയഃ. ൨൩

അ—ലഗ്നാധിപനും ജീവനും ശുക്രനും ഏകൈകനായിട്ടാണെങ്കിലും ആരൂഢകേന്ദ്രഗനായാൽ പ്രഷ്ടാവിന്നു ആയുസ്സിന്നായി ഭവിക്കും. ഇവർ രണ്ടുപേരായാൽ എന്തു്? മൂന്നുപേരായാൽ പിന്നെ പറയണമെന്നുണ്ടോ?

സാ—ലഗ്നാധിപൻ വ്യാഴം ശുക്രൻ ഇവരിൽ ഏതെങ്കിലും ഒരു ഗ്രഹം ആരൂഢകേന്ദ്രങ്ങളിൽ നിന്നാൽ പ്രഷ്ടാവിനു ദീർഘായുസ്സുണ്ടെന്നു പറയാവുന്നതാണ്. ഇവരിൽ രണ്ടു ഗ്രഹങ്ങൾ ആരൂഢകേന്ദ്രങ്ങളിൽ നിന്നാൽ ദീർഘായുസ്സിനെ പറയുന്നതിൽ സംശയിപ്പാനില്ല. മൂന്നു ഗ്രഹങ്ങളുണ്ടെങ്കിൽ നിശ്ചയമായും പറയുന്ന കാൎയ്യത്തിൽ ഒട്ടും മടിക്കേണ്ട ആവശ്യവുമില്ല.

അന്യോന്യകേന്ദ്രഗഷേപ്യു ദീർഘമായുരിതീതരേ. ൨൦

അ—ഇവർ അന്യോന്യകേന്ദ്രഗന്മാരായിരിക്കുമ്പോൾ ആയുസ്സ് ദീർഘമായി ഭവിക്കും. ഇങ്ങനെ ഇതരന്മാർ പറയുന്നു.

സാ—ലഗ്നാധിപൻ വ്യാഴം ശുക്രൻ ഇവക്ക് ലഗ്നത്തിൽനിന്ന് വേണമെന്നില്ല. എവിടെനിന്നായാലും പരസ്പരകേന്ദ്രമുണ്ടായാൽ ആയുഷ്കരമാണ്. ഇങ്ങിനെ മററുചില ആചാൎയ്യന്മാർ അഭിപ്രായപ്പെടുന്നുണ്ടു്.

സൌമ്യാസ്ത്രികോണധനകേന്ദ്രഭവാഷ്ടമസ്ഥാ
ദീർഘായുഷേ സഹജഷഡ്ഭവഗാശ്ച പാപാഃ
അന്യത്രഗാ മരണരോഗകരാശ്ച തേ സ്യുർ-
മാന്ദിർമൃതൌ മൃതികരോപി ഗുണേഷു സൽസു. ൨൫

അ—ത്രികോണധനകേന്ദ്രഭവാഷ്ടമസ്ഥന്മാരായ സൌമ്യന്മാരും സഹജഷഡ്ഭവഗന്മാരായ പാപന്മാരും ദീർഘായുസ്സിനായി ഭവിക്കും. അന്യത്രഗന്മാരായ അവർ മരണരോഗകരന്മാരായും ഭവിക്കും. മൃതിയിലെ മാന്ദി ഗുണങ്ങൾ സത്തുകളായിരിക്കുമ്പോഴും മൃതികരനായി ഭവിക്കും.

സാ—ലഗ്നം രണ്ടു് നാലു് അഞ്ചു് ഏഴ് എട്ടു് ഒൻപതു് പത്തു് പതിനൊന്നു് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങൾ നില്ക്കുന്നതും മൂന്നു ആറു് പതിനൊന്നു ഈ ഭാവങ്ങളിൽ പാപഗ്രഹങ്ങൾ വരുന്നതും ദീൎഘായുഷ്കരങ്ങളായ യോഗങ്ങളാണ്. ഇങ്ങനെ ഗ്രഹസ്ഥിതിവന്നാൽ പ്രഷ്ടാവിന്നു ദീർഘായുസ്സുണ്ടെന്നു തീൎച്ചപറയേണ്ടതാണ്. ഇതു "ശശാംകലഗ്നോപഗതൈശ്ശുഭഗ്രഹൈഃ" എന്നുള്ള ബൃഹജ്ജാതകവചനത്തിന്റെ സാരാംശമാണ്. ഈ വിധിക്കു വിപരീതന്മാരായി വരുന്ന ഗ്രഹങ്ങൾ രോഗം മരണം മുതലായ അനിഷ്ടങ്ങളെച്ചെയ്യും. അതായതു് മൂന്നു് ആറു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ശുഭഗ്രഹങ്ങളും മററുഭാവങ്ങളിൽ പാപഗ്രഹങ്ങളും വന്നാൽ മരണം രോഗം മുതലായ ദുരിതങ്ങൾ ഫലമാകുന്നു. എന്നു സാരം. ശുഭഗ്രഹകേന്ദ്രം മുതലായ ഗുണങ്ങൾ എത്രയുണ്ടായിരുന്നാലും അഷ്ടമത്തിൽ ഗുളികൻ നിന്നാൽ നിശ്ചയമായും മരണംതന്നെ അനുഭവിക്കുമെന്നു പറയേണ്ടതാണ്.

സൎവ്വേഷാമപി ദോഷാണാം മാന്ദിർദോഷപ്രദോഽധികഃ
സോഽതിദോഷകരോ യോഗദൃഗ്വർഗ്ഗവശഗസ്സുനേഃ. ൨൬

അ—സർവ്വന്മാരായ പാപന്മാരിൽവെച്ച് മാന്ദി അധികം ദോഷപ്രദനാകുന്നു. ശനിയുടെ യോഗദൃഗംശവശഗനായിട്ട് അവൻ അതിദോഷകരനായി ഭവിക്കുന്നു.

സാ—ഗുളികൻ മററുള്ള പാപഗ്രഹങ്ങളേക്കാൾ അധികം ദോഷഫലത്തെ ചെയ്യുന്നവനാണ്. വിശേഷിച്ച് ശനിയുടെ യോഗദൃഷ്ടികളോ ദ്രേക്കാണം ഹോര നവാംശം മുതലായ വർഗ്ഗബന്ധങ്ങളോ ഉണ്ടായാൽ ഗുളികൻ തനിക്കുള്ള ആ ദോഷങ്ങളേക്കാൾ അത്യധികം ദോഷങ്ങളെ ചെയ്യും.

**വരാഹമിഹിരോ ഹോരാഷഷ്ഠാദ്ധ്യായേ ഽഭ്യധത്ത യാൻ**
**യോഗാൻ മൃതികരാൻ സദ്യസ്തൽ സംവാദോ വിചിന്ത്യതാം.**

അ—വരാഹമിഹിരൻ ഹോരാഷഷ്ഠാദ്ധ്യായത്തിൽ പൊട്ടുന്നനവേ മൃതികരങ്ങളായ യാവചില യോഗങ്ങളെ അഭിധാനംചെയ്തു. തൽസംവാദം വിചിന്തിക്കപ്പെടണം.

സാ—വരാഹമിഹിരാചാര്യൻ ഹോരാഗ്രന്ഥത്തിന്റെ ആറാംഅദ്ധ്യായത്തിൽ സദ്യോമരണലക്ഷണങ്ങളായ ചില യോഗങ്ങളെ പറഞ്ഞിട്ടുണ്ട്. ആവക യോഗങ്ങളെ ഇവിടെയും ആയുർവിചാരത്തിലെടുത്ത് വിശേഷമായി ചിന്തിച്ചുകൊള്ളേണ്ടതാണ്. ഇതുകൊണ്ട് ആയുർന്നിർണ്ണയത്തിൽ അനേകശാസ്ത്രങ്ങളുടെ സാക്ഷിത്വം അവശ്യം വേണ്ടതാണെന്നു സൂചിപ്പിക്കുന്നു. "ശശിന്യരിവിനാശഗേ നിധനമാശുപാപേക്ഷിതേ" ഏവംവിധങ്ങളായ അരിഷ്ടായോഗപദ്യങ്ങൾ ഹോരയിൽ നിന്നുതന്നെ ഗ്രഹിക്കേണ്ടതാണ്.

**വാ—ഏതൽ പ്രശ്നവശാദായുർന്നിരൂപണവിഷയം.**

അ—ഇതു പ്രശ്നവശം ഹേതുവായിട്ടുള്ള ആയുർന്നിരൂപണവിഷയമാകുന്നു.

സാ—ആയുർവിഷയമായി ഇവിടെവരെ പറയപ്പെട്ടതു പ്രശ്നത്തിൽ ആയുസ്സിനെ നിരൂപിക്കേണ്ട വിധികളാകുന്നു.

**വാ—അഥ ജാതകവശാദായുർന്നിരൂപ്യതേ.**

അ—അനന്തരം ജാതകവശം ഹേതുവായിട്ടു ആയുസ്സിനെ നിരൂപിക്കപ്പെടുന്നു.

സാ—"ആയുഃഖേടവശാച്ച ജാതകവശാൽ" ഇത്യാദി ഫലനിർദ്ദേശകഥനക്രമേണ ജാതകംകൊണ്ടു ആയുസ്സിനെ ചിന്തിക്കാനുള്ള ക്രമത്തെയാണ് ഇവിടെ രൂപീകരിക്കാൻ പോകുന്നതു്.

**ഗ്രഹചാരദശാപ്രശ്നഫലസംവാദസംഭവേ**
**സത്യേവ ഫലമാദേശ്യം ശുഭാശുഭമസംശയം.** ൭൯
**ഇത്യേതയാ തു ശാസ്ത്രോക്ത്യാ പ്രശ്നജാതകയോരിഹ**
**സംവാദശ്ചിന്ത്യ ഇത്യായുശ്ചിന്ത്യതേ ജാതകേന ച.** ൮൦

അ—ഗ്രഹചാരദശാപ്രശ്നഫലസംവാദസംഭവം സത്തായിരിക്കുമ്പോൾ ശുഭാശുഭമായ ഫലം അസംശയമാകുംവണ്ണം ആദേശ്യമായി ഭവിക്കുന്നു. എന്നിങ്ങനെയുള്ള ഈ ശാസ്ത്രോക്തി ഹേതുവായിട്ട് ഇവിടെ പ്രശ്നജാതകങ്ങളുടെ സംവാദം ചിന്ത്യമായി ഭവിക്കുന്നു. ഇതു ഹേതുവായിട്ടു ജാതകംകൊണ്ടു ആയുസ്സു ചിന്തിക്കപ്പെടുന്നു.

സാ—പ്രശ്നഫലം ശുഭരൂപമായി വരുമ്പോൾ ഗ്രഹചാരഫലവും ദശാഫലവും കൂടി ശുഭമായി കണ്ടാൽ പ്രശ്നസിദ്ധമായ ശുഭഫലത്തെ സംശയിക്കാതെ പറയാം. ഇതുപോലെ പ്രശ്നവശാൽ അശുഭം കണ്ടാൽ ചാരഫലവും ദശാഫലവും അശുഭരൂപമായിവരുന്നപക്ഷം അശുഭത്തേയും സംശയംകൂടാതെ പറയാം. ഇങ്ങനെ ശാസ്ത്രവചനങ്ങൾ ഘോഷിക്കുന്നുണ്ട്. ഇതിനാൽ ജാതകഫലത്തിനും പ്രശ്നഫലത്തിനും തമ്മിൽ ആനുകൂല്യം വരുന്നുണ്ടെന്നു സ്പഷ്ടമാകുന്നുവല്ലോ. തന്നിമിത്തം ഈ ഗ്രന്ഥം പ്രശ്നവിഷയമാണെങ്കിലും ജാതകവിഷയത്തിനുകൂടി സംവാദം സിദ്ധമാകുന്നു. അതിനാൽ ജാതകംകൊണ്ട് ആയുസ്സിനെ ചിന്തിക്കേണ്ട ക്രമത്തെക്കൂടി ഇവിടെ എഴുതുന്നു. ചാരവശാലുള്ള ഫലം ഇതിന്റെ ഉത്തരാർദ്ധത്തിൽ പറഞ്ഞിട്ടുണ്ട്. അതിനെക്കൂടി ഈ ആയുർന്നിരൂപണത്തിൽ യോജിപ്പിച്ചുകൊള്ളണം.

പൂവകൎമ്മഫലം ഭോക്തും ജന്തോൎവ്വദിഹ ജീവനം
ആയുഃ തൽക്കൎമ്മശക്ത്യാ സ്യാദ്ദീൎഘമദ്ധ്യാല്പതാദികം. ൨൮

അ—ജന്തുവിന് ഇവിടെ പൂൎവ്വകൎമ്മഫലത്തെ ഭുജിപ്പാനായിക്കൊണ്ടുള്ള ജീവനം യാതൊന്നോ ആയുസ്സ് അതാകുന്നു. കൎമ്മശക്തി ഹേതുവായിട്ട് ഇതിന്നു ദീൎഘമദ്ധ്യാല്പതാദികം ഭവിക്കുന്നു.

സാ—കഴിഞ്ഞ ജന്മത്തിൽ ചെയ്തിട്ടുള്ള കൎമ്മങ്ങളുടെ നന്മതിന്മകളെ അനുഭവിക്കുന്നതിനാണ് ജന്തുക്കളുടെ ജീവനം. ആ ജീവിച്ചിരിക്കുന്ന കാലത്തെയാണ് ആയുസ്സെന്നു പറയപ്പെടുന്നതു്. ആ പൂൎവ്വജന്മകൎമ്മത്തിന്റെ ശക്തിപോലെ ആയുസ്സിന്നു ദീൎഘതയും മദ്ധ്യതയും അല്പതയുമുണ്ടാകുന്നുണ്ടു്.

അവശ്യമനുഭോക്തവ്യം യൽ കിഞ്ചിൽ ഫലമസ്തി ചേൽ
യേന കേനാപി യോഗേന ന ഭുക്ത്വായം മ്രിയേത തൽ. ൨൯

അ—ഏതെങ്കിലും ഒരു ഫലം ഭവിക്കുന്നുവെങ്കിൽ അതു് അവശ്യമനുഭോക്തവ്യമാകുന്നു. ഏതെങ്കിലും ഒരു യോഗംകൊണ്ടു് അതിനെ അനുഭവിക്കാതെ മരിക്കില്ല.

സാ—പ്രാരബ്ധകൎമ്മഫലം നിശ്ചയമായും അനുഭവിക്കാതെയിരിക്കാൻ യാതൊരു നിവൃത്തിയുമില്ല. അതു് അനുഭവിച്ചുതന്നെ ഒടുങ്ങണം. അതുകൊണ്ടു് എങ്ങിനെയോ സംഗതിയുണ്ടായി പ്രാരബ്ധകൎമ്മഫലമനുഭവിച്ചിട്ടു മാത്രമേ മരിക്കാൻ ഇടവരികയുള്ളൂ. പക്ഷെ ജ്ഞാനംകൊണ്ടു കൎമ്മങ്ങളെ ഇല്ലാതാക്കാൻ കഴിയുമെങ്കിലും പ്രാരബ്ധകൎമ്മം അനുഭവിച്ചുതന്നെ ഒടുങ്ങേണ്ടതാണെന്നാണ് വിദ്വാന്മാരുടെ പക്ഷം. "പ്രാരബ്ധസംജ്ഞിമാനായുജാതൈൎജ്ജാതകചിന്തനം" എന്നുള്ള ഭാഗംകൊണ്ടു് ഇതിന്റെ സംബന്ധവും സ്പഷ്ടമാകുന്നുണ്ടു്.

ശാസ്ത്രാന്തരോദിതം യോഗശബ്ദനിൎവ്വചനം തഥാ
യോഗസ്വരൂപസംഖ്യാശ്ച തൽപ്രകാരോऽത്ര ലിഖ്യതേ. ൩൦

അ—യോഗശബ്ദനിൎവ്വചനവും അപ്രകാരം യോഗസ്വരൂപസംഖ്യകളും ശാസ്ത്രാന്തരോദിതമാകുന്നു അനന്തരം തൽപ്രകാരം ലേഖനം ചെയ്യപ്പെടുന്നു.

സാ—മേൽപറഞ്ഞ പ്രാരബ്ധകൎമ്മം അനുഭവിപ്പിക്കുന്നതു ഗ്രഹങ്ങളുടെ സ്ഥിതിഭേദംകൊണ്ടുള്ള യോഗമാണെന്നാണല്ലോ പറഞ്ഞതു്. അതിനാൽ അങ്ങിനെയുള്ള യോഗങ്ങളുടെ ഭേദങ്ങളും സംഖ്യയും യോഗശബ്ദത്തിന്റെ നിൎവ്വചനവും മററു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. ഇനി അതിന്റെ സമ്പ്രദായത്തെ ഇവിടെ കാണിക്കുന്നു.

ഗ്രഹാണാം സ്ഥിതിഭേദേന പുരുഷം യോജയന്തി ഹി
ഫലൈഃ കൎമ്മസമുൽഭൂതൈരിതി യോഗാഃ പ്രകീൎത്തിതാഃ. ൩൧

അ—ഗ്രഹങ്ങളുടെ സ്ഥിതിഭേദം ഹേതുവായിട്ടു് കൎമ്മസമുൽഭൂതങ്ങളായ ഫലങ്ങളോടു പുരുഷനെ യോജിപ്പിക്കുന്നു അതു ഹേതുവായിട്ടു് യോഗങ്ങളെന്നു പ്രതീക്ഷിതങ്ങളായി ഭവിക്കുന്നു.

സാ—ഒരു മനുഷ്യൻ ജനിക്കുമ്പോഴും അവന്റെ പ്രാരബ്ധകൎമ്മങ്ങളെ അപ്പോഴത്തെ ഗ്രഹസ്ഥിത്യാദികൾകൊണ്ടു് ഊഹിക്കാൻ കഴിയും. അപ്പോൾ ജന്മാന്തരകൃതങ്ങളായ കൎമ്മഫലങ്ങളുടെ അനുഭവത്തിൽ ജീവികളെ യോജിപ്പിക്കുന്നതിനെയാണ് യോഗമെന്നു പറയപ്പെടുന്നതു്. രാജയോഗം കേമദ്രുമയോഗം എന്നും മററും പറഞ്ഞാൽ രാജകീയാവസ്ഥ കേമദ്രുമാവസ്ഥ ഇത്യാദികളോടുള്ള യോജിപ്പ് എന്നാണു സാരം. ഇതു നമ്മെ അറിയിക്കുന്നതു് അപ്പോഴത്തെ ഗ്രഹങ്ങളുടെ സ്ഥിതിഭേദമാണല്ലോ. ഈ സ്ഥിതിഭേദം മനുഷ്യന്റെ ജന്മാന്തരകൎമ്മപാകതയെ സ്പഷ്ടമായി വെളിപ്പെടുത്തുന്നുണ്ടു്. ഇങ്ങിനെ യോഗശബ്ദത്തിന്റെ നിൎവ്വചനം പറഞ്ഞുകഴിഞ്ഞു.

സ്ഥാനതോ ഭാവതഃ ഖേടൈഃ സ്ഥാനഭാവദ്വയേന ച
സ്ഥാനഭാവസമായോഗാദ്ഭാവഖേചരയോഗതഃ. ൩൨

യോഗാഃ സ്യുഃ ഷഡ്വിധാ സ്ഥാനഖേചരാഭ്യാം തു സപ്തമഃ
ഉച്ചമൂലത്രികോണാദി ഗ്രഹാണാം സ്ഥാനമുച്യതേ. ൨൮

ഭാവാ ലഗ്നാദയഃ പ്രോക്താഃ ഖേചരാ ഭാസ്കരാദയഃ
ഭാവസ്ഥാനഗ്രഹൈഃ പ്രോക്ത യോഗേ യേ യോഗഹേതവഃ. ൨൯
തേഷാം ബലീയാൻ കൎത്താ സ്യാൽ സ ഏവാസ്യ ഫലപ്രദഃ-ഇതി.

അ—സ്ഥാനംകൊണ്ടും ഭാവംകൊണ്ടും ഖേടന്മാരെക്കൊണ്ടും സ്ഥാനഭാവഖേചരന്മാരെക്കൊണ്ടും സ്ഥാനഭാവസമായോഗംകൊണ്ടും ഭാവഖേചരയോഗംകൊണ്ടും യോഗങ്ങൾ ഷഡ്വിധങ്ങളായി ഭവിക്കുന്നു. സ്ഥാനഖേചരന്മാർ ഹേതുവായിട്ടാകട്ടെ സപ്തമമായ യോഗവും ഭവിക്കും. ഉച്ചമൂലത്രികോണാദി ഗ്രഹങ്ങളുടെ സ്ഥാനമെന്നു വചിക്കപ്പെടുന്നു. ഭാവങ്ങൾ ലഗ്നാദികളാകുന്നു. ഖേചരന്മാർ ഭാസ്കരാദികളെന്നു പ്രോക്തങ്ങളാകുന്നു. ഭാവസ്ഥാനഗ്രഹങ്ങളെക്കൊണ്ട് പ്രോക്തമായിരിക്കുന്ന യോഗത്തിൽ യാവചിലർ യോഗഹേതുക്കളായി ഭവിക്കുന്നു. അവരിൽവച്ച് ബലിയായിരിക്കുന്ന യാവനൊരുത്തൻ കൎത്താവായി ഭവിക്കും. അവൻതന്നെ ഇതിന്റെ ഫലപ്രദനായും ഭവിക്കും.

സാ—ഇവിടെ യോഗത്തിന്റെ സ്വരൂപത്തേയും സംഖ്യയേയും കാണിക്കുന്നു. യോഗം ഏഴുവിധമാണ്. ൧. സ്ഥാനം, ൨. ഭാവം, ൩. ഗ്രഹങ്ങൾ, ൪. സ്ഥാനങ്ങളും ഭാവങ്ങളും ഗ്രഹങ്ങളും, ൫. സ്ഥാനങ്ങളും ഭാവങ്ങളും, ൬. ഭാവങ്ങളും ഗ്രഹങ്ങളും, ൭. സ്ഥാനങ്ങളും ഗ്രഹങ്ങളും; ഇത്യാദി സാധനങ്ങളുടെ സമ്മിശ്രഭാവമാകുന്നു യോഗമെന്നു പറയുന്നത്.

സ്ഥാനമെന്നു പറയുന്നതു് ഉച്ചം മൂലത്രികോണം സ്വക്ഷേത്രം മുതലായവയാണ്.

ഭാവമെന്നു പറയുന്നതു് ലഗ്നം തുടങ്ങിയുള്ള പന്ത്രണ്ടു ഭാവങ്ങളാണ്.

ഗ്രഹങ്ങളെന്നു പറയുന്നതു് സൂൎയ്യൻ ചന്ദ്രൻ മുതലായ ഗ്രഹങ്ങളാണ്.

ഉച്ചം മുതലായ സ്ഥാനം ലഗ്നാദികളായ ഭാവം സൂൎയ്യാദികളായ ഗ്രഹം ഇതുകളുടെ യഥാസ്ഥിതമായ യോഗങ്ങളെക്കൊണ്ട് വിധിക്കപ്പെട്ട യോഗങ്ങളിൽ ബലവാനായ ഗ്രഹമാകുന്നു ആ യോഗത്തിന്റെ കൎത്താവ്. യോഗത്തെ ഫലത്തെ ദാനംചെയ്യുന്നതിനുള്ള അധികാരവും ആ ബലമേറിയ ഗ്രഹത്തിനുതന്നെയാകുന്നു.

"ശുഭം വൎഗ്ഗോത്തമേ ജന്മ" വേശിസ്ഥാനേ ച സദ്ഗ്രഹേ
"അശൂന്യേഷു ച കേന്ദ്രേഷു" കാരകാഖ്യ ഗ്രഹേഷു ച. ൩൦

എന്നുള്ള പദ്യത്തിൽനിന്ന് സ്ഥാനസിദ്ധമായ യോഗവും ഭാവസിദ്ധമായ യോഗവും സ്പഷ്ടമാകുന്നുണ്ട്.

"സ്വോച്ചഗേ രവിശീതാംശു ജനയേതാം നരാധിപം" എന്ന ഭാഗംകൊണ്ടു ഗ്രഹങ്ങളെക്കൊണ്ടുള്ള യോഗം സ്പഷ്ടമാകുന്നു. രുചകഭദ്രാദിമഹായോഗങ്ങളെക്കൊണ്ട് സ്ഥാനഭാവഗ്രഹങ്ങളെക്കൊണ്ടുള്ള യോഗം സ്പഷ്ടമാകുന്നു.

'ലഗ്നം മുഖ്യോദയംചേൽ' ഇത്യാദി ഘട്ടങ്ങളിൽനിന്ന് സ്ഥാനഭാവംകൊണ്ടുള്ള യോഗം സ്പഷ്ടമാകുന്നു.

"ലഗ്നാദതീവ വസുമാൻ" ഇത്യാദി ഭാഗങ്ങളിൽനിന്നു ഭാവഗ്രഹങ്ങളെക്കൊണ്ടുള്ള യോഗം സ്പഷ്ടമാകുന്നു.

'യാതഷ്വസൽസ്വസമഭേഷു' ഇത്യാദി ഭാഗങ്ങളിൽനിന്ന് സ്ഥാനഗ്രഹങ്ങളെക്കൊണ്ടുള്ള യോഗം സ്പഷ്ടമാകുന്നു. ഇത്യാദി നിയമമനുസരിച്ച് ഏഴുവിധമാണല്ലോ യോഗമുള്ളതു്. ഈ യോഗസ്വരൂപാദി ഇവിടെ ഇങ്ങിനെ പറഞ്ഞുകഴിഞ്ഞു.

യോഗായുശ്ച ദശായുശ്ചേത്യായുരേവം ദ്വിവിധം നൃണാം
യോഗോക്തമായുൎയ്യോഗായുൎദ്ദശായുശ്ച ദശാകൃതം. ൩൧

അ—നൃക്കൾക്ക് യോഗായുസ്സെന്നും ദശായുസ്സെന്നും ആയുസ്സ് ദ്വിവിധമായിത്തന്നെ ഭവിക്കും. യോഗോക്തമായ ആയുസ്സിനെ യോഗായുസ്സെന്നും ദശാകൃതമായ ആയുസ്സിനെ ദശായുസ്സെന്നും വചിക്കപ്പെടുന്നു.

സാ—മനുഷ്യൎക്ക് ആയുസ്സ് ("ജീവിതകാലം") രണ്ടുവിധമാണ്. അവയിൽ ഒന്ന് യോഗായുസ്സെന്നും മറേറതു ദശായുസ്സെന്നും പറയപ്പെടുന്നു.

'ശശിന്യരവിനാശഗേനിധനമാശു' ഇത്യാദി യോഗങ്ങളെക്കൊണ്ട് ആയുസ്സിനെ നിൎണ്ണയിക്കുന്നതിന് യോഗായുസ്സെന്നു പറയും. അഷ്ടമാധിപതി മുതലായ മാരകഗ്രഹങ്ങളുടെ ദശകൊണ്ടു നിൎണ്ണയിക്കുന്നതു ദശായുസ്സെന്നു പറയുന്നു. ദശകൾ നക്ഷത്രദശ കാലചക്രദശ ഇങ്ങിനെ പലവിധത്തിലുണ്ട്. ഇവകളുടെയും ആയുൎദ്ദായദശയുടേയും സംവാദം ദശായുർവിചാരത്തിൽ ചിന്തിക്കേണ്ടതാണ്.

യോഗായുഃ ഷഡ്വിധം യോഗൈഃ ഷഡ്വിധൈസ്താൻ വദാമ്യഥ
സദ്യോƽരിഷ്ടാ അരിഷ്ടാഖ്യാ യോഗാരിഷ്ടാഹ്വയാസ്തഥാ. ൩൨
മദ്ധ്യദീൎഘാമിതായുൎദ്ദാ ഇതി യോഗാസ്തു ഷഡ്വിധാഃ
സദ്യോരിഷ്ടാഹ്വയാ യോഗാ വത്സരാന്തൎമൃതിപ്രദാഃ. ൩൩
രവ്യബ്ദാന്തരരിഷ്ടാഖ്യാ നാപേക്ഷന്തേ ദശാമിമേ
യോഗാരിഷ്ടാഹ്വയാ ദ്വ്യഷ്ടിവത്സരാന്തൎമൃതിപ്രദാഃ. ൩൪

അ—ഷഡ്വിധങ്ങളായ യോഗങ്ങളെക്കൊണ്ട് യോഗായുസ്സ് ഷഡ്വിധമായി ഭവിക്കുന്നു. അതുകളെ വദിക്കുന്നു. സദ്യോരിഷ്ടങ്ങളായ യോഗങ്ങളും അരിഷ്ടാഖ്യങ്ങളായ യോഗങ്ങളും രിഷ്ടാഹ്വയങ്ങളായ യോഗങ്ങളും മദ്ധ്യദീൎഘാമിതായുൎദ്ദങ്ങളായ യോഗങ്ങളും ഇങ്ങിനെ യോഗങ്ങൾ ഷഡ്വിധങ്ങളായി ഭവിക്കുന്നു സദ്യോരിഷ്ടാഹ്വയങ്ങളായ യോഗങ്ങൾ വത്സരാന്തൎഭാഗത്തിൽ മൃതിപ്രദങ്ങളാകുന്നു. അരിഷ്ടാഖ്യങ്ങളായ യോഗങ്ങൾ രവ്യബ്ദാന്തൎഭാഗത്തിൽ മൃതിപ്രദങ്ങളാകുന്നു. ഇതുകൾ ദശയെ അപേക്ഷിക്കുന്നില്ല. രിഷ്ടാഹ്വയങ്ങളായ യോഗങ്ങൾ ദ്വ്യഷ്ടിവത്സരാന്തൎഭാഗത്തിൽ മൃതിപ്രദങ്ങളാകുന്നു.

സാ—യോഗായുസ്സിനെ അറിയിക്കുന്ന യോഗങ്ങൾ ആറുവിധമാണ്. അപ്പോൾ യോഗായുസ്സും ആറുവിധമാകും. ൧. സദ്യോരിഷ്ടായോഗം ൨. അരിഷ്ടായോഗം ൩. രിഷ്ടായോഗം. ൪. മദ്ധ്യായുൎയ്യോഗം. ൫. ദീൎഘായുൎയ്യോഗം. ൬. അമിതായുൎയ്യോഗം ഇങ്ങനെ ക്രമത്താലെ ആറുവിധമാകുന്നു.

ഇവയിൽ സദ്യോരിഷ്ടായോഗമുണ്ടായാൽ ഒരു വയസ്സിന്നകവും അരിഷ്ടായോഗമുണ്ടായാൽ പന്ത്രണ്ടു വയസ്സിന്നകവും മരണത്തെച്ചെയ്യും. ഈ രണ്ടു യോഗങ്ങൾക്കും അനിഷ്ടദശയുടെ സംവാദം ചിന്തിക്കേണ്ട ആവശ്യമില്ല. ഈ യോഗത്തിൽ നിർദ്ദേശിക്കപ്പെട്ട വയസ്സിൽതന്നെ മരിക്കുമെന്നു സാരം. രിഷ്ടായോഗമുണ്ടായാൽ മുപ്പത്തിരണ്ടുവയസ്സിന്നകം മരണം സംഭവിക്കും.

അബ്ദാനാം സപ്തതേരന്തൎയ്യോഗാ യേ മദ്ധ്യമായുഷഃ
ദീൎഘായുഷശ്ശതസ്യാന്തൎദ്ദശാപേക്ഷാന്വിതാസ്ത്രയഃ. ൩൫

അ—മദ്ധ്യമായുസ്സുകളായ യോഗങ്ങൾ യാവചിലതുകളോ അതുകൾ അബ്ദങ്ങളുടെ സപ്തതിയുടെ അന്തൎഭാഗത്തിൽ മൃതിപ്രദങ്ങളാകുന്നു. ദീൎഘായുസ്സുകളായ യോഗങ്ങൾ അബ്ദങ്ങളുടെ ശതത്തിന്റെ അന്തൎഭാഗത്തിൽ മൃതിപ്രദങ്ങളാകുന്നു. ഈ മൂന്നുകളും ദശാപേക്ഷാന്വിതങ്ങളാകുന്നു.

സാ—മദ്ധ്യമായുൎയ്യോഗം എഴുപതുവയസ്സിനുള്ളിൽ മരണത്തെ ചെയ്യും. ദീൎഘായുൎയ്യോഗം നൂറുവയസ്സിനുള്ളിൽ മരണത്തെ ഉണ്ടാക്കും. രിഷ്ടായോഗം മദ്ധ്യായുൎയ്യോഗം ദീൎഘായുൎയ്യോഗം ഈ മൂന്നു യോഗങ്ങൾക്കും ദോഷദശയുടെ അപേക്ഷകൂടി ചിന്തിക്കേണ്ടതാണ്. ഈ കാലത്തിനുള്ളിൽ മൃത്യുകൎത്താവായ ഗ്രഹത്തിന്റെ ദശാകാലം ചിന്തിച്ചറിഞ്ഞു ആ ഘട്ടത്തിൽ മരണത്തെ പറഞ്ഞുകൊള്ളണമെന്നു സാരം.

ശതാധികസമാജ്ജീവേദ്യോഗേ ജാതോƽമിതായുഷി
ആയുൎദ്ദായവിധിം യോഗാ നാപേക്ഷന്തേƽമിതായുഷഃ. ൩൬

അ—അമിതായുസ്സായ യോഗത്തിൽ ജാതനായവൻ ശതാധികസമകൾ മുഴുവൻ ജീവിക്കും. അമിതായുസ്സുകളായ യോഗങ്ങൾ ആയുൎദ്ദായവിധിയെ അപേക്ഷിക്കുന്നില്ല.

സാ—അമിതായുർയ്യോഗമുണ്ടായാൽ അറുപതു വയസ്സിനമേൽ അതായതു് പരമായുസ്സായ നൂററിരുപതു വയസ്സുവരെ ജീവിച്ചിരിക്കും. അമിതായുർയ്യോഗത്തിന് മുൻപറഞ്ഞ ദശകളുടെ ആനുകൂല്യം ആലോചിക്കേണ്ട ആവശ്യമില്ല.

ഏതേ യോഗാസ്തു വിജ്ഞേയാഃ സാരാവല്യാദിശാസ്ത്രതഃ
ത്രിവിധശ്ച പുനസ്തച്ചായുർദീർഘമദ്ധ്യാല്പതാവശാൽ. ൨൧

അ—ഈ യോഗങ്ങളാകട്ടെ സാരാവല്യാദിശാസ്ത്രങ്ങളിൽനിന്ന് വിജ്ഞേയങ്ങളാകുന്നു. പിന്നീട് ആയുസ്സ് ദീർഘമദ്ധ്യാല്പതാവശം ഹേതുവായിട്ടു ത്രിവിധമായും ഭവിക്കുന്നു.

സാ—സദ്യോരിഷ്ടം മുതലായ ആയു യോഗങ്ങളെ സാരാവലി ഹോര ജാതകാദേശം മുതലായ ഗ്രന്ഥങ്ങളിൽനിന്ന് അറിഞ്ഞുകൊള്ളണം. മററു വേറെവിധത്തിൽ ആയുസ്സിനെ അല്പായുസ്സ്, മദ്ധ്യായുസ്സ്, ദീർഘായുസ്സ് ഇങ്ങിനെ മൂന്നുവിധം വിഭാഗിക്കുന്നു. ആ യോഗങ്ങളെ താഴെ കാണിക്കുന്നു. സാരാവല്യാദികളിലുള്ളരിഷ്ടാദിയോഗങ്ങൾ ഇവിടെ എഴുതുക എന്നുവച്ചാൽ ഗ്രന്ഥം ക്രമത്തിലധികം വലുതാകുമെന്നു ഭയപ്പെട്ടു് അതിലേക്കു ഉദ്യമിക്കുന്നില്ല.

ലഗ്നാഷ്ടമപയോശ്ശത്രു നിജാഷ്ടമപതീ യദി
സമൌ വാ യദി വാ ബന്ധൂ സ്വല്പമദ്ധ്യചിരായുഷഃ. ൨൨

അ—നിജാഷ്ടമപതികൾ ലഗ്നാഷ്ടമപന്മാരുടെ ശത്രുക്കളും സമന്മാരും ബന്ധുക്കളുമായി ഭവിക്കുന്നുവെങ്കിൽ സ്വല്പമദ്ധ്യചിരായുസ്സുകളായി ഭവിക്കും.

സാ—ലഗ്നാധിപന്നു് ലഗ്നാൽ അഷ്ടമാധിപനും ചന്ദ്രലഗ്നാധിപന്നു് ചന്ദ്രലഗ്നാൽ അഷ്ടമാധിപനും ബന്ധുവായിവന്നാൽ ദീർഘായുസ്സും സമനായിവന്നാൽ മദ്ധ്യായുസ്സും ശത്രുവായിവന്നാൽ അല്പായുസ്സും പറഞ്ഞുകൊള്ളണം.

ചന്ദ്രാംശേശസ്യ തദ്ഭ്രഷ്ടനവാംശേശോഽഥവാ രവേഃ
ലഗ്നേശോ വാപി യദ്യേവം സ്വല്പമദ്ധ്യചിരായുഷഃ. ൨൩

അ—ചന്ദ്രാംശേശന്നു് തൽഭ്രഷ്ടനവാംശേശനും അല്ലെങ്കിൽ രവിക്കു ലഗ്നേശനും ഇപ്രകാരം ഭവിക്കുമെങ്കിലും സ്വല്പമദ്ധ്യചിരായുസ്സുകളായി ഭവിക്കും

സാ—ചന്ദ്രനവാംശരാശിനാഥന്നു് ചന്ദ്രനവാംശകരാശിമുതൽ അറുപത്തിനാലാമത്തെ നവാംശത്തിന്റെ അധിപൻ ബന്ധുവായാൽ ദീർഘായുസ്സും സമനായാൽ മദ്ധ്യായുസ്സും ശത്രുവായാൽ അല്പായുസ്സും പറയണം. ചന്ദ്രൻ നില്ക്കുന്ന രാശിയുടെ എട്ടാമത്തെ രാശിയിൽ ആറാമത്തെ നവാംശത്തിൽ നിന്നാൽ ഭ്രഷ്ടനവാംശകമാകും. ആദിത്യന്നു ലഗ്നാധിപൻ ബന്ധുവായാൽ ദീർഘായുസ്സും സമനായാൽ മദ്ധ്യായുസ്സും ശത്രുവായാൽ അല്പായുസ്സും പറഞ്ഞുകൊള്ളണം.

അഥ കേചന ലിഖ്യന്തേഽത്രായുർദ്ദൈർഘ്യകരാ ഗുണാഃ
ബലവത്ത്വം വിലഗ്നേന്ദ്വോഃ ശുഭയോഗഃ ശുഭേക്ഷണം ൨൪
കേന്ദ്രത്രികോണായധനോത്ഥരന്ധ്രേഷു ശുഭസംസ്ഥിതിഃ
ത്രിഷഡായേഷു പാപാനാം വിശേഷേണ ഗുരോരപി. ൨൫
ഗുരുചന്ദ്രമസോര്യോഗഃ കേന്ദ്രേ ലഗ്നപതേഃ സ്ഥിതിഃ
സ്വക്ഷേത്രസംസ്ഥിതിശ്ചാപി ബലവത്ത്വം തയോർദ്ദ്വയോഃ. ൨൬
അന്യോന്യാശ്രയസംബന്ധനമായുർദ്ദൈർഘ്യകരാ ഗുണാഃ
ആയുഷോഽല്പതാദാ ദോഷാ വിലിഖ്യന്തേഽഥ കേചന. ൨൭

സാ—അനന്തരം ഇവിടെ ആയുർദൈർഘ്യകാരണങ്ങളായ ചില ഗുണങ്ങൾ ലേഖനം ചെയ്യപ്പെടുന്നു. വിലഗ്നേന്ദുക്കളുടെ ബലവത്ത്വവും ശുഭയോഗവും ശുഭേക്ഷണവും ഇവരുടെ കേന്ദ്രത്രികോണായധനോത്ഥരന്ധ്രങ്ങളിലെ ശുഭസംസ്ഥിതിയും ത്രിഷഡായങ്ങളിലെ അ

സദ്ഭാസവും വിശേഷേണ ഗുരൂദയവും ഗുരുചന്ദ്രമസ്സുകളുടെ യോഗവും പതിയുടെ ലഗ്ന കേന്ദ്രത്തിലെ സ്ഥിതിയും ഇവിടുത്തെ ജന്മേശസംസ്ഥിതിയും ആ ഗുരുവരുടേയും ബലവത്വവും ഇവരുടെ ആയസംസ്ഥാനവും ആയുർദൈർഘ്യകരങ്ങളായ ഗുണങ്ങളാകുന്നു. അനന്തരം ആയുസ്സിന്റെ അല്പത്വപ്രദങ്ങളായ ചില ദോഷങ്ങൾ ഇവിടെ വിലേഖനം ചെയ്യപ്പെടുന്നു.

സാ—ദീർഘായുസ്സിനെ സൂചിപ്പിക്കുന്ന ചില യോഗങ്ങളെ ഇവിടെ കാണിക്കുന്നു.

൧. ലഗ്നത്തിനും ചന്ദ്രനും ബലമുണ്ടായിരിക്കുക.

൨. ലഗ്നത്തിനും ചന്ദ്രനും ശുഭയോഗം വരിക.

൩. ലഗ്നചന്ദ്രന്മാർക്ക് ശുഭദൃഷ്ടിവരിക.

൪. ലഗ്നാൽ കേന്ദ്രങ്ങളിലും ത്രികോണങ്ങളിലും രണ്ടിലും അഞ്ചിലും ശുഭന്മാർ നിൽക്കുക.

൫. ഇതുപോലെ ചന്ദ്രനിൽനിന്നു മേൽപറഞ്ഞ സ്ഥാനങ്ങളിൽ ശുഭന്മാർ നില്ക്കുക.

൬. ലഗ്നാൽ ൩, ൬, ൧൧ ഈ ഭാവങ്ങളിലും ചന്ദ്രനിൽനിന്ന് ഈ ഭാവങ്ങളിലും പാപന്മാർ നിൽക്കുക.

൭. വ്യാഴം ലഗ്നത്തിൽ വരിക.

൮. വ്യാഴവും ചന്ദ്രനുംകൂടി ഒരു രാശിയിൽ വരിക.

൯. ലഗ്നാധിപൻ ലഗ്നത്തിൽനിന്നും ചന്ദ്രലഗ്നാധിപൻ ചന്ദ്രലഗ്നത്തിൽ നിന്നും കേന്ദ്രത്തിൽ വരിക.

൧൦. ലഗ്നാധിപനും ചന്ദ്രലഗ്നാധിപനും ബലമുണ്ടായിരിക്ക

൧൧. ലഗ്നാധിപൻ ലഗ്നാൽ പതിനൊന്നിലും ചന്ദ്രലഗ്നാധിപൻ ചന്ദ്രലഗ്നാൽ പതിനൊന്നിലും നിൽക്കുക. ഇവയെല്ലാം ദീർഘായുസ്സിനെ സൂചിപ്പിക്കുന്ന ലക്ഷണങ്ങളാകുന്നു. ഇനി അല്പായുസ്സിനെ സൂചിപ്പിക്കുന്ന ചില ലക്ഷണങ്ങളെ കാണിക്കുന്നു.

ബലഹാനിർവ്വിലഗ്നേന്ദ്വോഃ പാപദൃഷ്ടിസമന്വയൌ
ലഗ്നജന്മേശയോർമ്മൌഢ്യം സ്ഥിതിശ്ചാരിവ്യയാഷ്ടമേ. ൩൪
അനയോരപി ദൌർബ്ബല്യം പരിവേഷോപരാഗയോഃ
സന്ധ്യായാം ദിക്പ്രദാഹാദിദുർന്നിമിത്തേഷു വാ ജനിഃ. ൩൫
രാശീനാം മൃത്യുഭാഗേഷു സന്ധിഷ്വപി തഥാ ജനിഃ
പീനാം ധനം പരഃ ക്രൂരാ മന്ത്രം രത്നം വനം ഗിരൌ. ൩൬
ദിവ്യാ നാരീ വരാ നിത്യം മൃത്യുഭാഗാ അജാദിഷു
മൃത്യുഭാഗസ്ഥചന്ദ്രസ്യ സ്ഥിതിഃ കേന്ദ്രേഷു വാഷ്ടമേ. ൩൭
കേന്ദ്രായുർമ്മൃത്യുഭാഗസ്ഥ വിധോശ്ചാസത്സമന്വയഃ
ചന്ദ്രോ രന്ധ്രോ ഖരേയോ മിത്രേ ഭ്രുരികാര്യ്യം ചിരം ഭയം. ൩൮
ഗോപമാത്രേ മനോരമ്യം മൃത്യുഭാഗാ വിധോരജാൽ
ഗ്രഹദൃഷ്ടസ്യ ചന്ദ്രസ്യ സ്ഥിതിരഷ്ടമഷഷ്ഠയോഃ. ൩൯
ശുഭാനാം വക്രിഭിഃ പാപൈർദൃഷ്ടാനാം ചാത്ര സംസ്ഥിതിഃ
കേന്ദ്രത്രികോണരന്ധ്രേഷു തഥൈവാശുഭസംസ്ഥിതിഃ. ൪൦
ആയുരല്പത്വദാ ദോഷാ ഇതി കേചിൽ പ്രകീർത്തിതാഃ. ൪൧

അ—വിലഗ്നേന്ദുക്കൾക്കു ബലഹാനിയും പാപദൃഷ്ടിസമന്വയങ്ങളും ലഗ്നജന്മേശന്മാർക്കു മൌഢ്യവും അരിവ്യയാഷ്ടമത്തിലുള്ള സ്ഥിതിയും ഇവരുടെ ദൌർബ്ബല്യവും പരിവേഷോപരാഗങ്ങളും സന്ധ്യയും ദിക്പ്രദാഹാദിദുർന്നിമിത്തങ്ങളും സജ്ഞുകളായിരിക്കുമ്പോഴുള്ള ജനിയും രാശികളുടെ മൃത്യുഭാഗങ്ങളിലും സന്ധികളിലുമുള്ള ജനിയും മൃത്യുഭാ

ഗസ്ഥചന്ദ്രന്റെ കേന്ദ്രങ്ങളിലും അഷ്ടമത്തിലുമുള്ള സ്ഥിതിയും കേന്ദ്രായുർമൃത്യുഭാഗസ്ഥവിധുവിന്റെ അസത്സമന്വയവും ഗ്രഹദൃഷ്ടനായ ചന്ദ്രന്റെ ഷഷ്ഠാഷ്ടമങ്ങളിലെ സ്ഥിതിയും വക്രികളായ പാപന്മാരാൽ ദൃഷ്ടന്മാരായ ശുഭന്മാരുടെ ഷഷ്ഠാഷ്ടമങ്ങളിലെ സ്ഥിതിയും അപ്രകാരംതന്നെ. കേന്ദ്രത്രികോണരന്ധ്രങ്ങളിൽ അശുഭസ്ഥിതിയും ഇങ്ങിനെ ആയുരല്പത്വപ്രദങ്ങളായ ചില ദോഷങ്ങൾ പ്രകീർത്തിതങ്ങളായി ഭവിക്കുന്നു. പീനം, ധനം ഖരം, ക്രൂരം, മന്ത്രം, രത്നം, വനം, ഗിരൌ, ദിവ്യ, നാരീ, വരാ, നിത്യം ഇങ്ങിനെ അജാദികളിലുള്ള മൃത്യുഭാഗം ഭവിക്കുന്നു. ചന്ദ്ര, രമ്യ, ജയ, മിത്രോ, ഭൂരി, കാര്യം, ചിരം, ഭയം, ഗോപ, മാത്രേ, മനഃ, രമ്യം ഇങ്ങിനെ വിധുവിന്ന് അജത്തിൽനിന്നു തുടങ്ങി മൃത്യുഭാഗങ്ങൾ ഭവിക്കുന്നു.

സാ—അല്പായുഃസൂചകങ്ങളായ ചില യോഗങ്ങളെയാണ് താഴെ എഴുതുന്നതു്.

൧. ലഗ്നത്തിന്നും ചന്ദ്രന്നും ബലഹാനി.
൨. ഇവ രണ്ടിന്നും പാപയോഗം.
൩. ഇവയ്ക്കു പാപദൃഷ്ടി.
൪. ലഗ്നാധിപന്നും ചന്ദ്രലഗ്നാധിപന്നും മൌഢ്യം.
൫. ലഗ്നാധിപന്നും ചന്ദ്രലഗ്നാധിപന്നും അതാതു ലഗ്നങ്ങളിൽനിന്ന് ആറെട്ടു പന്ത്രണ്ടിൽ നിൽക്കുക.
൬. ലഗ്നാധിപന്നും ചന്ദ്രലഗ്നാധിപന്നും ബലമില്ലായ്ക.
൭. സൂര്യനോ ചന്ദ്രനോ പരിവേഷമോ ഗ്രഹണമോ വരിക.
൮. സന്ധ്യാസമയം.
൯. ദിക്കുകൾ ദഹിക്കുന്നതുപോലെ തോന്നുക.
൧൦. കൊള്ളിമീൻ വീഴുക.
൧൧. ഭൂകമ്പം മുതലായ ദുർന്നിമിത്തങ്ങളുണ്ടാകുക. ഈ സമയങ്ങളിലെ ജനനം.
൧൨. രാശികളുടെ മൃത്യുഭാഗങ്ങളിൽ ജനിക്കുക.
൧൩. രാശിസന്ധികളിൽ ജനിക്കുക.
൧൪. ചന്ദ്രൻ മൃത്യുഭാഗത്തിൽ കേന്ദ്രങ്ങളിലോ അഷ്ടമത്തിലോ നിൽക്കുക; അല്ലെങ്കിൽ പാപന്മാരോടുകൂടി മേൽപറഞ്ഞ ഭാവങ്ങളിൽ നിൽക്കുക.
൧൫. അഥവാ ഏതെങ്കിലും ഒരു ഗ്രഹത്തിന്റെ ദൃഷ്ടിയോടുകൂടി ആറിലോ എട്ടിലോ നിൽക്കുക.
൧൬. വക്രഗതിയുള്ള പാപന്മാരുടെ ദൃഷ്ടിയോടുകൂടി ശുഭഗ്രഹങ്ങൾ ആറിലോ എട്ടിലോ നിൽക്കുക.

൧൭ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ എട്ടാമേടത്തോ പാപഗ്രഹങ്ങൾ വരിക ഇതുകൾ അല്പായുസ്സിനെ സൂചിപ്പിക്കുന്ന ദോഷലക്ഷണങ്ങളാകുന്നു. ലഗ്നസ്ഫുടത്തിൽ മേടത്തിൽ ൧-ം ഇടവത്തിൽ ൯-ം മിഥുനത്തിന്നും കർക്കടകത്തിന്നും ൨൨-ം ചിങ്ങത്തിന്നു ൨൫-ം കന്നിക്ക ൨-ം തുലാത്തിന്നു ൪-ം വൃശ്ചികത്തിന്നു ൨൩-ം ധനുവിന്നു ൧൮-ം മകരത്തിന്നു ൨൦-ം കുംഭത്തിന്നു ൨൪-ം മീനത്തിന്നു ൧൦-ം തീയതി തികഞ്ഞാൽ പിന്നൊരു തീയതി തികയുന്നതുവരെയുള്ള കാലം ലഗ്നത്തിന്നു മൃത്യുഭാഗങ്ങളാകുന്നു. ചന്ദ്രസ്ഫുടത്തിൽ മേടത്തിൽ ൨൬-ം ഇടവത്തിൽ ൧൨-ം മിഥുനത്തിന്നു ൧൩-ം കർക്കടകത്തിന്നു ൨൫-ം ചിങ്ങത്തിന്നു ൨൪-ം കന്നിക്ക ൧൧-ം തുലാത്തിന്നു ൨൬-ം വൃശ്ചികത്തിന്നു ൧൪-ം ധനുവിന്നു ൧൩-ം മകരത്തിന്നു ൨൫-ം കുംഭത്തിന്നു ൫-ം മീനത്തിന്നു ൧൨-ം തീയതി തികഞ്ഞു പിന്നൊരു തീയതി തികയുന്നതുവരെയുള്ള കാലം ചന്ദ്രന്റെ മൃത്യുഭാഗങ്ങളാണ്. ഗ്രഹങ്ങളുടെ വക്രം സാമാന്യേന ശുഭകരമാണെങ്കിലും പാപന്മാരുടെ വക്രം "വക്രിഭിഃ പാപൈർ ദൃഷ്ടാനാഞ്ചാത്ര" എന്ന ഭാഗംകൊണ്ടു് ദോഷമാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

"വക്രം ഗതസ്യ ഹി ദശാ ഭ്രമയതി ച കുലാലചക്രവൽ പുരുഷം
വ്യസനാനി രിപുവിരോധം കുരുതേ പാപസ്യ ന ശുഭസ്യ"

ഇത്യാദി വചനങ്ങളും അതിന്നനുകൂലമായി കാണുന്നു.

ദീൎഘായുഷോ ഗുണേഷു സ്യുഃ സൽസു ദോഷേഷു ചനായുഷഃ
കല്പ്യമായുൎവിമിശ്രേഷു തേഷാമല്പാധികത്വതഃ. ൨൨

അ—ഗുണങ്ങൾ സത്തുകളായിരിക്കുമ്പോൾ ദീൎഘായുസ്സുകളായും ദോഷങ്ങൾ സത്തുകളായിരിക്കുമ്പോൾ അനായുസ്സുകളായും ഭവിക്കും. ഗുണദോഷങ്ങൾ വിമിശ്രങ്ങളായിരിക്കുമ്പോൾ അതുകളുടെ അല്പാധികത്വം ഹേതുവായിട്ട് ആയുസ്സു കല്പ്യമായി ഭവിക്കുന്നു.

സാ—ഇവിടെ ആയുൎന്നിരൂപണവിഷയമായി മുൻപറഞ്ഞ ഗുണങ്ങളുണ്ടെങ്കിൽ ദീൎഘായുസ്സായിരിക്കും. മുൻപറഞ്ഞ ദോഷങ്ങളാണ് അധികമുള്ളതെങ്കിൽ ആയുസ്സു കുറഞ്ഞിരിക്കും. ഗുണങ്ങളും ദോഷങ്ങളും ഇടകലൎന്നു വന്നാൽ അതിന്റെ ക്രുട്ടതൽകാവിനെ നിശ്ചയപ്പെടുത്തി ഗുണം കൂടുതലും ദോഷം കുറവാണെന്നും കണ്ടാൽ ദീൎഘായുസ്സെന്നും ഇതിനു വിപരീതമായി ദോഷം ഏറിയും ഗുണം കുറഞ്ഞും കണ്ടാൽ അല്പായുസ്സെന്നും പറഞ്ഞുകൊള്ളണം.

ഏവം പ്രശ്നവശാച്ചജാതകവശാൽ കൃത്വായുഷോ നിൎണ്ണയം
നിൎണ്ണീതേ മരണസ്യ രോഗസമയൌ വാച്യാവഥോ രോഗിണാം
നിൎണ്ണീതം യദി ജീവിതം തു ശമനാരംഭാദികം വാ രുജാം
സന്ദിഗ്ദ്ധം യദി തദ്ദ്വയം തദുചിതം ബ്രൂയാൽ സുധീൎല്ലക്ഷണം.

അ—ഇങ്ങിനെ പ്രശ്നവശം ഹേതുവായും ജാതകവശം ഹേതുവായും ആയുസ്സിന്റെ നിൎണ്ണയത്തെ ചെയ്തിട്ടു മരണം നിൎണ്ണീതമായിരിക്കുമ്പോൾ അനന്തരം രോഗികൾക്ക് ഇതിന്റെ രോഗസമയങ്ങൾ വാച്യങ്ങളായി ഭവിക്കുന്നു. ജീവിതം നിൎണ്ണീതമായി ഭവിക്കുന്നു എങ്കിൽ രുക്കുകളുടെ ശമനാരംഭാദികവും വാച്യമാകുന്നു. സന്ദിഗ്ദ്ധം ഭവിക്കുന്നുവെങ്കിൽ സുധിയായിരിക്കുന്നവൻ തദുചിതമായ ലക്ഷണത്തെ ബ്രവിക്കണം.

സാ—പ്രശ്നംകൊണ്ടും ജാതകംകൊണ്ടും വിധിപ്രകാരം ആയുസ്സിനെ വിചാരിച്ചു മരിക്കുമെന്നു തീൎച്ചവന്നാൽ ഇന്ന രോഗംകൊണ്ട് ഇന്ന സമയത്തു മരിക്കുമെന്നു പറയേണ്ടതാണ്. ആയുൎബ്ബലമുണ്ടെന്നു കണ്ടാൽ രോഗം ഇന്ന കാലത്തു ആരംഭിച്ചു എന്നും ഇന്നകാലത്തു ശമിക്കുമെന്നും പറയണം. രോഗം ശമിക്കുമോ മരിക്കുമോ എന്നു സംശയം വരുന്ന ഘട്ടങ്ങളിൽ ത്രിസ്ഫുടദൂതലക്ഷണാദികളിൽനിന്നു ലക്ഷണങ്ങളെ സംഗ്രഹിച്ചു പറഞ്ഞുകൊള്ളണം. അതായതു ഇന്നിന്ന ലക്ഷണങ്ങളുണ്ടായാൽ മരിച്ചുപോകുമെന്നും ഇന്ന സമയം കഴിഞ്ഞുകിട്ടിയാൽ മരിക്കയില്ലെന്നും മററും നല്ലപോലെ ആലോചിച്ചു പറഞ്ഞുകൊള്ളണം.

വാ—ഏതൽ ജാതകവശാദായുൎന്നിരൂപണവിഷയം.

അ—ഇതു ജാതകവശം ഹേതുവായിട്ടുള്ള ആയുൎന്നിരൂപണവിഷയമാകുന്നു.
സാ—ഇവിടെ പറഞ്ഞതു ജാതകംകൊണ്ടു ആയുസ്സിനെ നിരൂപിക്കേണ്ട ക്രമത്തെയാണ്.

ഇതി പ്രശ്നമാൎഗ്ഗേ നവമോദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാൎഗ്ഗത്തിൽ ഒൻപതാമദ്ധ്യായം അവസാനിച്ചു.

---

# അഥ ദശമാദ്ധ്യായ പ്രാരംഭഃ.

വാ—അഥ മരണകാലശ്ചിന്ത്യതേ.

അ—അനന്തരം മരണകാലം ചിന്തിക്കപ്പെടുന്നു.

സാ—മരിച്ചുപോകുമെന്നു തീൎച്ചവന്നാൽ ഇന്നകാലത്താണ് മരിക്കുന്നതെന്നു പറയേണ്ടതാണെന്ന് കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞുവല്ലോ. അതിനാൽ മരണകാലത്തെ നിശ്ചയിക്കാനുള്ള ക്രമത്തെ പറയുന്നു.

പ്രശ്നേനാപി ച ജാതകേന ച മൃതേശ്ചിന്ത്യം ഹി കാലാദികം
തത്ര പ്രാക്സമയോ ഗതശ്ച ജനുഷാ ദേശശ്ച സംചിന്ത്യതേ
കാൎയ്യം കാലവിചിന്തനം ബഹു മൃതേൎയ്യോഗൈൎദ്ദശാന്തൎദ്ദശ -
മന്ദാചാൎയ്യദിനേശശീതകിരണസ്ഥാനൈൎവ്വിലഗ്നേന വാ. ൧

അ—പ്രശ്നംകൊണ്ടും ജാതകംകൊണ്ടും മൃതിയുടെ കാലാദികം ചിന്ത്യമാകുന്നുവല്ലോ. അവിടെ മുൻപേ ജന്മംകൊണ്ടു സമയവും ഗതവും ദേശവും സഞ്ചിന്തിക്കപ്പെടുന്നു. യോഗങ്ങൾകൊണ്ടും ദശാന്തൎദ്ദശാമന്ദാചാൎയ്യദിനേശശീതകിരണസ്ഥാനങ്ങളെക്കൊണ്ടും വിലഗ്നംകൊണ്ടും മൃതിയുടെ കാലവിചിന്തനം കാൎയ്യമാകുന്നു.

സാ—മരണത്തിന്റെ കാരണവും അതിന്റെ കാലവും ദേശവും ജാതകംകൊണ്ടും പ്രശ്നംകൊണ്ടും ചിന്തിക്കപ്പെടേണ്ടതാണ് അവയിൽ ഇവിടെ ആദ്യമായിട്ട് ജാതകംകൊണ്ടു മേൽപറഞ്ഞവയെ ചിന്തിച്ചറിയുന്നതിനുള്ള ന്യായത്തെയാണ് പറയുന്നത്. എന്നാൽ മരണകാലത്തെ നിശ്ചയിക്കേണ്ടതു് മുൻപറഞ്ഞ യോഗങ്ങൾകൊണ്ടും ദശ അപഹാരം ഛിദ്രം ഇവകളെക്കൊണ്ടും ശനി വ്യാഴം സൂൎയ്യൻ ചന്ദ്രൻ ഇവരുടെ സ്ഥിതിഭേദംകൊണ്ടും ലഗ്നരാശികൊണ്ടും ആകുന്നു.

യോഗേഷു സത്സു യോഗോക്തവത്സരാന്തേ മൃതിൎഭവേൽ
ദശാപേക്ഷാന്വിതേ യോഗേ സത്സംവാദോഽപി ചിന്ത്യതാം. ൨

അ—യോഗങ്ങൾ സത്തുകളായിരിക്കുമ്പോൾ യോഗോക്തവത്സരാന്തത്തിൽ മൃതി ഭവിക്കും. ദശാപേക്ഷാന്വിതമായ യോഗത്തിൽ തൽസംവാദവും ചിന്തിക്കപ്പെടണം.

സാ—അല്പായുഃസൂചകങ്ങളായ യോഗങ്ങൾ (അവയുടെ ചുരുക്കം കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്.) ഉണ്ടെങ്കിൽ അവയ്ക്കു പറഞ്ഞിട്ടുള്ള വയസ്സിൽ മരണം സംഭവിക്കും. ദശയുടെ ആനുകൂല്യംകൂടി ചിന്തിക്കേണ്ട യോഗങ്ങളാണുള്ളതെങ്കിൽ ദശാദികളെക്കൂടി ചിന്തിച്ചുവേണം മരണം നിശ്ചയിക്കേണ്ടതു്.

ദശാപഹാരചാരേഷു ഗ്രഹാണാം ദോഷദായിഷു
മരണം നിൎദ്ദിശേന്നൄണാം യോഗാഭാവേ ത്വയം വിധിഃ. ൩

അ—ഗ്രഹങ്ങളുടെ ദോഷദായികളായ ദശാപഹാരചാരങ്ങളിൽ നൃക്കൾക്കു മരണത്തെ നിൎദ്ദേശിക്കണം. ഈ വിധി യോഗാഭാവത്തിൽ ചിന്ത്യമാകുന്നു

സാ—ദോഷകൎത്താക്കന്മാരായ ഗ്രഹങ്ങളുടെ ദശ, അപഹാരം, ചാരം, ഇവകൾ അനുകൂലിച്ചു വരുന്നകാലത്തു മരണം സംഭവിക്കുമെന്നു പറയണം. ഇന്നിന്ന ഗ്രഹങ്ങൾ ഇന്നിന്ന സ്ഥാനങ്ങളിൽ നിന്നാൽ ഇത്രാമത്തെ വയസ്സിൽ മരിക്കുമെന്നുള്ള യോഗങ്ങളൊന്നും ജാതകത്തിൽ ഇല്ലെങ്കിൽ മാത്രമേ ഇങ്ങിനെ പറയാവൂ. സദ്യോരിഷ്ടയോഗം അരിഷ്ടയോഗം അമിതായുൎയ്യോഗം ഈ മൂന്നു യോഗങ്ങൾക്കു ദശാപഹാരചാരങ്ങൾ ചിന്തിക്കേണ്ട ആവശ്യമില്ല. അരിഷ്ടയോഗം മദ്ധ്യായുൎയ്യോഗം ദീൎഘായുൎയ്യോഗം ഈ മൂന്നു യോഗങ്ങൾക്കും അനിഷ്ടങ്ങളായ ദശാപഹാരചാരങ്ങളുടെ ആനുകൂല്യത്തെക്കൂടി ചിന്തിച്ചുകൊള്ളണം.

**വാ—അഥ ദോഷദാ ദശാപഹാരാ ഉച്യന്തെ.**

**അ**—അനന്തരം ദോഷദങ്ങളായ ദശാപഹാരങ്ങൾ വചിക്കപ്പെടുന്നു.

സാ—ഇനി രോഗം മരണം മുതലായ അനിഷ്ടഫലങ്ങളെ സൂചിപ്പിക്കുന്ന ദശകളും അപഹാരങ്ങളും ഇന്നിന്നവയാണെന്നു് അറിയേണ്ട ക്രമത്തെ വിവരിക്കുന്നു.

ലഗ്നാദ്വാ യദി ജന്മതോ മൃതിപതീ മൃത്യുസ്ഥതദ്വീക്ഷകൌ
മന്ദഃ ക്രൂരദൃഗാണപോ ഗുളികപസ്തദ്യുക്തരാശ്യംശപാഃ
രാഹുശ്ചൈഷു സുദുർബ്ബലോ ജനുഷി യോ ഭാവേƒനഭീഷ്ടേ സ്ഥിതഃ
പാപാലോകിതസംയുതോƒസ്യ ഹി ദശാ വാന്തർദശാ മൃത്യുദാ. ൪

**അ**—ലഗ്നത്തിൽനിന്നും ജന്മത്തിൽനിന്നും മൃതിപതികളും മൃത്യുസ്ഥതദ്വീക്ഷകന്മാരും മന്ദനും ക്രൂരദൃഗാണപനും ഗുളികപനും തദ്യുക്തരാശ്യംശപന്മാരും രാഹുവും ആകുന്ന ഇവരിൽവച്ചു് യാവനൊരുത്തൻ ജനസ്സിൽ ദുർബ്ബലനായി അനഭീഷ്ടമായ ഭാവത്തിൽ സ്ഥിതനായി പാപാലോകിതസംയുതനായി ഭവിക്കുന്നു. ഇവൻെറ ദശയോ അന്തർദ്ദശയോ മൃത്യുദയായി ഭവിക്കുന്നുവല്ലോ.

സാ—ജനനലഗ്നരാശിയുടെ അഷ്ടമാധിപതി ചന്ദ്രൻ, നില്ക്കുന്ന രാശിയുടെ അഷ്ടമാധിപതി ലഗ്നത്തിൻേറയും ചന്ദ്രലഗ്നത്തിൻേറയും അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ അവിടെ നോക്കുന്ന ഗ്രഹങ്ങൾ ഇരുപത്തിരണ്ടാം ദ്രേക്കാണനാഥൻ ചന്ദ്രലഗ്നാൽ ഇരുപത്തിരണ്ടാം ദ്രേക്കാണനാഥൻ ഗുളികൻ നില്ക്കുന്ന രാശിയുടെ അധിപൻ ഇപ്പറഞ്ഞ ഗ്രഹങ്ങൾ നില്ക്കുന്ന രാശികളുടേയും അംശകിച്ചിരിക്കുന്ന രാശിയുടേയും അധിപന്മാർ രാഹു ഇവരിൽവച്ചു് ഏററവും ബലഹീനനായ ഗ്രഹം അനിഷ്ടഭാവങ്ങളിൽ പാപഗ്രഹങ്ങളുടെ ദൃഷ്ടിയോഗങ്ങളോടുകൂടി വരുന്നുവോ ആ ഗ്രഹത്തിൻെറ ദശയിലോ അപഹാരത്തിലോ മരണം ഉണ്ടാകുന്നതാണ്. ഈ യോഗം ഒന്നിലധികം ഗ്രഹങ്ങൾക്കു യോജിക്കുമെങ്കിൽ അവരിലെയും ഏററവും ബലഹീനനെ മരണകർത്താവെന്നറിയേണ്ടതാണ്.

പാപാനാം ചേദ്ദശായാമപഹൃതിരസതാം ചിന്തനീയോƒത്ര മൃത്യു-
ർഗ്ഗോമാസർക്ഷേശപാനാമപി നിജജനിഭാദ്ദോഷദഃ പാകകാലഃ
പിത്ര്യാദീനാം ദശാനാം യുഗപദവസിതിര്യത്ര കാലഃ സ കഷ്ടഃ
സർവ്വാസാം വാ ദശാനാമവസിതിരശുഭാ ദോഷദാനാം വിശേഷാൽ.

**അ**—പാപന്മാരുടെ ദശയിൽ അസത്തുകളുടെ അപഹൃതി ഭവിക്കുന്നുവെങ്കിൽ ഇവിടെ മൃത്യു ചിന്തനീയമായി ഭവിക്കുന്നു. നിജജനിഭത്തിൽനിന്നു് ഗോമാസർക്ഷേശപന്മാരുടെ പാകകാലവും ദോഷദമായി ഭവിക്കുന്നു. പിത്ര്യാദികളായ ദശകളുടെ യുഗപത്കാലത്തിങ്കലെ അവസിതി യാതൊരുകാലത്തു ഭവിക്കുമോ ആ കാലം കഷ്ടമായി ഭവിക്കുന്നു. സർവ്വകളായ ദശകളുടെ അവസിതിയും അശുഭയായി ഭവിക്കുന്നു. ദോഷദായികളായ ദശകളുടെ അവസിതി വിശേഷിച്ചും അശുഭയായി ഭവിക്കുന്നു.

സാ—പാപഗ്രഹങ്ങളുടെ ദശയിൽ പാപഗ്രഹങ്ങളുടെ അപഹാരം വരുന്നകാലം മരണകാലമാകുന്നു. ജന്മനക്ഷത്രത്തിൻെറ ൩-൫-൭ ഈ നാളുകളുടെ അധിപന്മാരുടെ ദശാകാലവും അനിഷ്ടദംതന്നെയാണ്. അംശകദശ ഉച്ചദശ നീചദശ കാലചക്രദശ നക്ഷത്രദശ ഉല്പന്നദശ ഇങ്ങിനെ ദശകൾ അനേകങ്ങളാണ്. ഇവയിൽ രണ്ടിലധികം അനിഷ്ടദശകളുടെ സന്ധി ഒരുമിച്ചു വന്നാൽ ആ കാലവും മരണം സംഭവിക്കാം. എന്നു തന്നെയല്ല എല്ലാ ദശകളുടേയും സന്ധി അനിഷ്ടകാലംതന്നെയാണ്. വിശേഷിച്ചു മുൻപറഞ്ഞ അനിഷ്ടദന്മാരായ ഗ്രഹങ്ങളുടെ ദശയുടെ സന്ധികാലം ഏററവും ദോഷകരമാണ്.

ദോഷോ രന്ധ്രാധിപത്യാദിജാതഃ സർവ്വദശാസമഃ
ദശാസ്വുദ്ഭവാസ്വേവ ഗോമാസർക്ഷാധിപത്യജഃ. ൫

**അ**—രന്ധ്രാധിപത്യാദിജാതമായ ദോഷം സർവ്വദശാസമമായി ഭവിക്കുന്നു. ഗോമാസർക്ഷാധിപത്യജമായ ദോഷം ഉദ്ഭവകളായ ദശകളിൽതന്നെ ഭവിക്കുന്നു.

സാ—അഷ്ടമാധിപത്യം മുതലായ ദോഷവശം ഹേതുവായിട്ടു അവരുടെ ദശകൾ കാലചക്രദശ മഹാദശ മുതലായ എല്ലാ ദശകളിലും ചിന്തിക്കാവുന്നതാണ്. മൂവഞ്ചേഴാം നക്ഷത്രാധിപന്മാരുടെ ദശാദോഷങ്ങൾ നക്ഷത്രദശയിൽ മാത്രമേ ചിന്തിക്കേണ്ട ആവശ്യമുള്ളു. മററു ദശകളിൽ ചിന്തിക്കരുതു്.

ദശാ നീചസ്ഥമൂഢാനാം നിയമേന മൃതിപ്രദാ
കാലചക്രദശായാസ്തു വിശേഷോഽഥ നിഗദ്യതേ. ൭

അ—നീചസ്ഥമൂഢന്മാരുടെ ദശ നിയമേന മൃതിപ്രദമാകുന്നു. കാലചക്രദശയുടെ വിശേഷം അനന്തരം നിഗദിക്കപ്പെടുന്നു.

സാ—നീചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെയും മൌഢ്യമുള്ള ഗ്രഹത്തിന്റെയും ദശയിൽ നിശ്ചയായും മരണം സംഭവിക്കുമെന്നു പറയണം. ഇവരുടെ അപഹാരാദികളും മരണപ്രദങ്ങളാണ്. കാലചക്രദശയ്ക്കു് പ്രത്യേകമായി ചില ഗുണദോഷങ്ങളുണ്ടു്. അതിനെയാണ് ഇനി പറയാൻ പോകുന്നതു്.

മീനാദ്വൃശ്ചികഭം വ്രജേദ്യദി തഥാ ഷഷ്ഠാദഥോ കൎക്കടം
സിംഹാദ്വാ മിഥുനം തതോപി ഹരിഭം ചാപാച്ച മേഷം തഥാ
കഷ്ടഃ സ്യാദിഹ തൽപ്രവേശസമയഃ കഷ്ടാ ദശാ ചോത്തരാ
ചാരോ രാശ്യനതിക്രമേണ ശുഭദോ രാശ്യന്തരേസ്ഥോഽശുഭഃ. ൮

അ—മീനത്തിൽനിന്നു വൃശ്ചികഭത്തെയും ഷഷ്ഠത്തിൽനിന്നു അപ്രകാരം കൎക്കടകത്തെയും സിംഹത്തിൽനിന്നു മിഥുനത്തെയും അതിൽനിന്നു ഹരിഭത്തെയും അപ്രകാരം ചാപത്തിൽനിന്നു മേഷത്തെയും വ്രജിക്കുമെങ്കിൽ ഇവിടെ തൽപ്രവേശസമയം കഷ്ടമായി ഭവിക്കുന്നു. ഉത്തരയായ ദശയും കഷ്ടമായി ഭവിക്കും. രാശ്യനതിക്രമത്തോടുകൂടിയ ചാരം ശുഭദമായി ഭവിക്കും. രാശന്ത്യസ്ഥരമായ ചാരം അശുഭമായി ഭവിക്കും.

സാ—മീനം രാശിയിൽനിന്നു വൃശ്ചികം രാശിയിലേക്കും കന്നിരാശിൽനിന്നു കൎക്കടകരാശിയിലേക്കും ചിങ്ങത്തിൽനിന്നു മിഥുനത്തിലേക്കും മിഥുനത്തിൽനിന്നു ചിങ്ങത്തിലേക്കും ധനുവിൽനിന്നു മേടത്തിലേക്കും ഇങ്ങിനെ രാശിയുടെ ക്രമംവിട്ടു സഞ്ചരിക്കുന്നതു് കഷ്ടമാണ്. കാലചക്രദശയിൽ രാശിയുടെ ആധിപത്യംകൊണ്ടാണ് ദശാനാഥന്മാരെ നിശ്ചയിക്കുന്നതു്. എന്നാൽ മീനം രാശിനാഥനായ വ്യാഴത്തിന്റെ ദശകഴിഞ്ഞു വൃശ്ചികംരാശിയുടെ നാഥനായ ചൊവ്വായുടെ ദശ ആരംഭിക്കുന്ന കാലവും മേലുള്ള ചൊവ്വായുടെ ദശാകാലവും കഷ്ടംതന്നെയാണ്. ഇതുപോലെ മററുള്ള സ്ഥാനങ്ങളിലും ചിന്തിച്ചുകൊൾക. മേടം രാശിനാഥനായ ചൊവ്വായുടെ ദശകഴിഞ്ഞു ഇടവം രാശിനാഥനായ ശുക്രന്റെ ദശയുടെ ആരംഭവും ദശയും ശുഭപ്രദമാണ്. ഇങ്ങനെ രാശിക്രമം അനുസരിച്ചുള്ള ദശകൾ ശുഭമാണെന്നും വിപരീതങ്ങളായ ദശകൾ അശുഭമാണെന്നും ഗ്രഹിക്കേണ്ടതാണ്.

ദേഹോ ദക്ഷിണതാരാസു വാക്യോക്തേഷ്വാദിമം ഗ്രഹം
ജീവഃ സ്യാദന്തിമോ രാശിർവിപരീതം ഹി വാമഭേ
ദേഹജീവേശയോരേകസ്യാസദ്യോഗോ മൃതിപ്രദഃ
ദ്വയോഃ സഹ സ ചേൻമൃത്യുർദശാ ചേദശുഭാ ധ്രുവം. ൯

അ—ദക്ഷിണതാരകളിലെ വാക്യോക്തങ്ങളിൽവച്ചു് ആദിമമായ ഗ്രഹം ദേഹമായി ഭവിക്കും. അന്തിമമായ രാശി ജീവനായി ഭവിക്കും. വാമഭത്തിൽ വിപരീതമായി ഭവിക്കും. ദേഹജീവേശന്മാരിൽവച്ചു് ഏകന്റെ അസദ്യോഗം മൃതിപ്രദമായി ഭവിക്കുന്നു. അതു രണ്ടുപേൎക്കും ഒരുമിച്ചാകുന്നു എങ്കിൽ മൃത്യു ഭവിക്കും. ദശ അശുഭയാകുന്നു എങ്കിൽ മൃത്യു നിശ്ചയമായും ഭവിക്കും.

സാ—കാലചക്രദശയിൽ അശ്വതി ഭരണി കാൎത്തിക പുണർതം പൂയം ആയില്യം അത്തം ചിത്തിര ചോതി മൂലം പൂരാടം ഉത്രാടം പൂരുരുട്ടാതി ഉത്രട്ടാതി രേവതി ഇങ്ങനെ അഞ്ചു ത്രികങ്ങളിലായി ൧൫ നക്ഷത്രങ്ങൾ ദക്ഷിണനക്ഷത്രങ്ങളെന്നും ശേഷമു

ളുനാലു ത്രികങ്ങളിലായി ൧൨ നക്ഷത്രങ്ങൾ വാമനക്ഷത്രങ്ങളെന്നും പറയുന്നു. ഇവയിൽ ദക്ഷിണനാളുകളുടെ അഞ്ചു ത്രികങ്ങളുടെ ആദിയിലും അവസാനത്തുമുള്ള പത്തു നാളുകൾക്ക "പാരംലേഭേ" എന്ന് ആദിയായ നാലു പാദമുള്ള ഒരു വൃത്തംകൊണ്ട് ദശാനാഥന്മാരെ അറിയണം. ആ ത്രികങ്ങളുടെ മദ്ധ്യേയുള്ള അഞ്ചു നക്ഷത്രങ്ങൾക്ക് "ദാസീ താവൽ" എന്നു മുതലായ പദ്യംകൊണ്ടും അറിയണം. വാമനക്ഷത്രങ്ങളായ നാലു ത്രികങ്ങളുടെ മദ്ധ്യേയുള്ള നാലു നക്ഷത്രങ്ങൾ "പ്രാപ്യാന്നാധീ" എന്ന് ഇത്യാദിയായ പദ്യംകൊണ്ടും അവയുടെ ആദിയിലും അവസാനത്തിലുമുള്ള എട്ടു നാളുകളുടെ നാഥന്മാരെ "ധനവ്യാഘ്രി" എന്നു മുതലായ ഭാഗംകൊണ്ടും അറിയണം. ഇവയിൽ ദക്ഷിണനക്ഷത്രങ്ങളുടെ വാക്യങ്ങളിൽ പാദങ്ങൾതോറും ഒൻപതു അക്ഷരങ്ങളുള്ളതിൽ ഒന്നാമത്തെ അക്ഷരംകൊണ്ടു പറയുന്ന രാശി ദേഹമെന്നും ഒടുവിലത്തെ ഒൻപതാമത്തെ അക്ഷരംകൊണ്ടു പറയുന്ന രാശി ജീവനെന്നും അറിയണം. വാമനക്ഷത്രങ്ങളിൽ ഇതിനു വിപരീതമാണ്. അതായതു് ഒന്നാമത്തെ അക്ഷരത്തിന്റെ രാശി ജീവനെന്നും ഒടുവിലത്തെ അക്ഷരത്തിന്റെ രാശി ദേഹമെന്നുമാണ്. ഇവരിൽവച്ചു ദേഹാധിപന്നോ ജീവാധിപന്നോ പാപയോഗമുണ്ടായാൽ അക്കാലം രോഗമുണ്ടാകുമെന്നും രണ്ടുപേർക്കുംകൂടി പാപയോഗം വന്നാൽ അപ്പോൾ മരണം സംഭവിക്കുമെന്നും പറയണം. അപ്പോൾ അശുഭകരമായ ദശകൂടി വന്നാൽ തീർച്ചയായും മരണത്തെ പറയാവുന്നതാണ്. ദക്ഷിണനക്ഷത്രങ്ങളുടെ ആദിയിലും അവസാനത്തിലുമുള്ള പത്തു നാളുകളുടെ വാക്യം "പാരംലേഭേ" ഇത്യാദിയാണല്ലോ. അതിന്നു നാലു പാദമുള്ളവയിൽ നാളിന്റെ ഒന്നാംപാദമാണെങ്കിൽ ആ പദ്യത്തിന്റെ ഒന്നാംപാദമെന്നും നാളിന്റെ രണ്ടാംകാലാണെങ്കിൽ രണ്ടാംപാദവും ഇങ്ങിനെ ക്രമേണ കണ്ടുകൊൾക. ഇവിടെ ദശാഗണനത്തിലേക്കുള്ള "പാരംലേഭേ" ഇത്യാദിവാക്യം താഴെ ചേർക്കുന്നു.

"പാരം ലേഭേ ശാന്തഃ സജ്ജേള്ളാ നിത്യം പ്രദാൽ സീതാ വിമലാ
രൂപാ പ്രാർത്ഥ്യഃ സ്നിഗ്ദ്ധകരാംഗം വാണീ താസാം ദോഷധാനാന്യത്ര
ദാസീ താവന്മൂലം ഖേപാത്രം സ്യാന്നേള്ളായം രാശി വിശതി
സിംഹധനാദ്ധ്യോത്ര ഹസതി ദീമോ ഗൌരഃ പുത്രൈർമൃജ്ഞേ. ടധാ
പ്രാപ്യാന്നം ധീദാസസ്തമേവ ഗൌരീ യോധാ നിത്യം പ്രയാതിഃ
ഗോമാൻ ഭൂംക്തേ സ ഹി പ്രാപ്യാന്നം ധീദാസസ്തമേവ ഗിരികഃ
ധനവ്യാഘ്രീ പാരഗമേവം തദ്ധൌ ദീപ്രാ വ്യാമ്നിധാ ദാസഃ
തസ്മിൻ ദാരേ രൂപധനാഢ്യം പ്രായോ രാശീശോ ഭാതാസാംഹി"

ഈ വാക്യങ്ങളെക്കൊണ്ടു് കാലചക്രദശ അറിഞ്ഞുകൊള്ളണം.

വാ—ചക്രദശാപഹാരവിഷയം.

അ—ഇത് ദശാപഹാരവിഷയമാകുന്നു.

സാ—ഈ അദ്ധ്യായത്തിൽ ഇതുവരെ പറഞ്ഞതു ദശാപഹാരങ്ങളെ സംബന്ധിച്ചാണ്. ഇനി ചാരവശാൽ ചില ലക്ഷണങ്ങളെ പറയുന്നു.

പരാഗപര്യയേഷ്വാദ്യേഽല്പമദ്ധ്യചിരായുഷാം
മരണം നിർദ്ദിശേന്നൄണാം ചതുർത്ഥേഽപ്യമിതായുഷാം. ൧൦

അ—അല്പമദ്ധ്യചിരായുസ്സുകളായ നൃക്കൾക്ക ആർക്കിയുടെ പരാഗപര്യയങ്ങളിൽ മരണത്തെ നിർദ്ദേശിക്കണം. അമിതായുസ്സുകളായ നൃക്കൾക്ക ചതുർത്ഥമായ പര്യയത്തിലും മരണത്തെ നിർദ്ദേശിക്കണം.

സാ—ശനി മിക്കവാറും രണ്ടരസ്സംവത്സരം ഒരു രാശിയിൽ നില്ക്കും. അപ്പോൾ പന്ത്രണ്ടു രാശികളിലുംകൂടി ചുററിവരുന്നതിന് മുപ്പതു സംവത്സരം വേണ്ടിവരും. ഒരു ഗ്രഹം ഒരു രാശിയിൽനിന്നും പുറപ്പെട്ടു് വീണ്ടും ആ രാശിയിൽ പ്രവേശിക്കുന്നതുവരെയുള്ള കാലത്തിന്നു പര്യയമെന്നും പരിവർത്തനമെന്നും പറയും. ഇവിടെ മരണകാലത്തെ

ശനി ഇന്നിന്ന രാശികളിൽ നില്ക്കുമെന്നു പറയുവാനാണു ഭാവിക്കുന്നതു്. അല്പായുസ്സുകൾക്കു ജാതകത്തിൽ ശനിനിന്ന സ്ഥാനത്തു വീണ്ടും ആദ്യമായി പ്രവേശിക്കുന്നതിനുള്ളിൽ മരണമുണ്ടെന്നും മദ്ധ്യായുസ്സുകൾക്കു രണ്ടാമതായി ശനി ആ സ്ഥാനത്തു പ്രവേശിക്കുന്നതിനു മുൻപിൽ മരണമുണ്ടെന്നും ദീൎഘായുസ്സുകൾക്കു് മൂന്നാമതായി ശനി ആ സ്ഥാനത്തു പ്രവേശിക്കുന്നതിനു മുൻപു മരണമുണ്ടെന്നും അമിതായുസ്സുകൾക്കു നാലാമതായി ശനി ആ സ്ഥാനത്തു പ്രവേശിക്കുന്നതിനു മുൻപിൽ മരണമുണ്ടെന്നും പറയണം:—പരശ— എന്നുള്ളതിനു അക്ഷരസംഖ്യപ്രകാരം ഒന്നു് രണ്ടു് മൂന്നു് ഇങ്ങനെ അൎത്ഥം കല്പിച്ചിരിക്കയാണു്. ഇനി ഒരു പദ്യത്തിനുള്ളിൽ ശനി ഇന്നിന്ന സ്ഥാനങ്ങളിൽ നില്ക്കുമ്പോഴാണു മരണമെന്നു പറയപ്പെടുന്നു.

**മാന്ദിത്രികോണഗേ മന്ദേ മരണം രാത്രിജന്മനാം**
**ദിനജാനാം തഥാസ്യാംശരാശേൎവ്വാസ്തത്രികോണഗേ.** ൧൧

അ—രാത്രിജന്മാക്കൾക്കു മന്ദൻ മാന്ദിത്രികോണഗനായിരിക്കുമ്പോൾ മരണം ഭവിക്കും. ദിനജന്മാക്കു മന്ദൻ ഇവന്റെ അംശരാശികളുടെ അസ്തത്രികോണഗനായിരിക്കുമ്പോൾ മരണം ഭവിക്കും.

സാ—രാത്രിയിലോ രാത്രിരാശിയിലോ ജനിച്ചവൎക്കു ജാതകത്തിൽ ഗുളികൻ നില്ക്കുന്ന രാശിയുടേയോ അംശകത്തിന്റേയോ ത്രികോണരാശികളിൽ ശനി നില്ക്കുന്ന കാലം മരണം സംഭവിക്കും. പകലോ പകൽ രാശിയിലോ ജനിച്ചവൎക്കു് ജാതകത്തിൽ ഗുളികൻ യാതൊരു രാശിയിൽ നില്ക്കുന്നുവോ യാതൊരുരാശിയിൽ അംശകിക്കുന്നുവോ ഈ രണ്ടു രാശികളുടേയും ഏഴാംരാശികളുടെ ത്രികോണരാശിയിൽ ശനി നില്ക്കുന്ന കാലവും മരണമുണ്ടാകുമെന്നു പറയണം. ഇവിടെ ത്രികോണമെന്നു പറഞ്ഞിട്ടുള്ളതു് അതിന്നാസ്പദമായ രാശികൂടി ഉൾപ്പെടുത്തിയാണു്. ഗുളികൻ മേടംരാശിയിലാണെങ്കിൽ മേഷസിംഹധനു ഈ മൂന്നു രാശികളേയും ധരിച്ചുകൊള്ളണം. 'മാന്ദിത്രികോണഗേമന്ദേ' എന്നു് സ്ഥിതിയെ മാത്രമെ പൂൎവ്വാൎദ്ധത്തിൽ വിവക്ഷിച്ചിട്ടുള്ളു. എങ്കിലും "തഥാംശസ്യരാശേഃ" എന്നു് ഉത്തരാൎദ്ധത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു് അംശകത്തേക്കൂടി ഗ്രഹിക്കേണ്ടതാണു്.

**മന്ദരന്ധ്രേശയോരംശരാശ്യോൎവ്വാക്കൌ ത്രികോണഗേ**
**അൎക്കാരൂഢഗ്രഹസ്യാൎദ്ധിഃഫയോൎവ്വാ ത്രികോണഗേ.** ൧൨
**ദ്വാവിംശത്ര്യംശപോ യസ്മിൻ ഭവനേ ജന്മനി സ്ഥിതഃ**
**തത്ത്രികോണഗതേ വാൎക്കൌ നിൎദ്ദിഷ്ടം മരണം നൃണാം.** ൧൩

അ—ആൎക്കി മന്ദരന്ധ്രേശന്മാരുടെ അംശരാശികളുടെ ത്രികോണഗനായിരിക്കും സമയത്തിലും അൎക്കാരൂഢഗ്രഹത്തിന്റെ അൎദ്ധരിഃഫങ്ങളുടെ ത്രികോണഗനായിരിക്കും സമയത്തിലും ജന്മത്തിൽ ദ്വാവിംശത്ര്യംശപൻ യാതൊരു ഭവനത്തിൽ സ്ഥിതനായി ഭവിക്കുന്നുവോ ആൎക്കി തത്ത്രികോണഗതനായിരിക്കും സമയത്തിലും നൃക്കൾക്കു മരണം നിൎദ്ദിഷ്ടമായി ഭവിക്കുന്നു.

സാ—ജാതകത്തിൽ ശനി നില്ക്കുന്ന രാശി, ശനിയുടെ അംശകരാശി, ജന്മലഗ്നാൽ അഷ്ടമാധിപനായ ഗ്രഹം നില്ക്കുന്ന രാശി, ആ ഗ്രഹത്തിന്റെ അംശകരാശി, ജാതകത്തിൽ ആദിത്യൻ നില്ക്കുന്ന രാശിയുടെ രണ്ടും പന്ത്രണ്ടും രാശികൾ, ഈ ആറുരാശികളുടേയും ത്രികോണരാശികളിൽ ശനി സഞ്ചരിക്കുന്ന കാലം മരണം ഉണ്ടാകുമെന്നു് അറിയണം. ജന്മലഗ്നത്തിന്റെ ഇരുപത്തിരണ്ടാം ദ്രേക്കാണനാഥൻ ജാതകത്തിൽ ഏതു രാശിയിൽ നില്ക്കുന്നുവോ ശനി ആ രാശിയിലോ അതിന്റെ അഞ്ചൊൻപതാംരാശിയിലോ സഞ്ചരിക്കുന്ന കാലവും മരണകാലമാകുന്നു. ഇവിടെ മാരകശനിക്കു് അനേകം സ്ഥാനങ്ങൾ പറഞ്ഞിട്ടുണ്ടു്. ഇവയിൽ ഏതാണു് പറയേണ്ടതെന്നു് ഒരു ശങ്കവരുന്നുണ്ടാം. എന്നാൽ വ്യാഴം ആദിത്യൻ ചന്ദ്രൻ ഇവൎക്കും ഇതുപോലെ സ്ഥാനങ്ങൾ വിധിക്കുന്നുണ്ടു്. ഇതെല്ലാംകൂടി യോജിച്ചുവരുമ്പോഴാണു് മരണത്തെ പറയേണ്ടതു്. ഓരോ ഗ്രഹവും മേല്പറഞ്ഞ അനിഷ്ടരാശികളിൽ സഞ്ചരിക്കുന്ന കാലം ധനനാശം മുതലായ അനിഷ്ടങ്ങൾ ഉണ്ടാകുമെന്നു ഗ്രഹിക്കേണ്ടതാണു്.

വാ—ഏതന്മന്ദചാരവിഷയം.

അ—ഇതു മന്ദചാരവിഷയമാകുന്നു.

സാ—ദശാവതാരഫലം പറഞ്ഞതിന്നശേഷം ഇതുവരെ പറയപ്പെട്ടതു് മരണകാലത്തു് ശനി ഇന്ന രാശിയിൽ നില്ക്കുമെന്നു അറിയാനുള്ള ക്രമമാണു്.

ലഗ്നാത്രിംശാംശപാക്രാന്തരാശേർജ്ജീവെ ത്രികോണഗേ
കാലഹോരാധിപാക്രാന്തരാശേർവ്വാ മരണം നൃണാം. ൧൫

അ—ജീവൻ ലഗ്നത്ര്യംശേശരാക്രാന്തരാശിയുടേയോ കാലഹോരാധിപാക്രാന്തരാശിയുടേയോ ത്രികോണഗനായിരിക്കുമ്പോൾ നൃക്കൾക്കു മരണം വാച്യമാകുന്നു.

സാ—മേൽ പറയപ്പെട്ടതു് മരണകാലത്തു് ശനി ഇന്നരാശിയിൽ നില്ക്കുമെന്നാണല്ലോ. ഇവിടെ പറയാൻ പോകുന്നതു് വ്യാഴം മരണകാലത്തു് ഇന്നിന്ന രാശികളിൽ നിൽക്കുമെന്നാണു്. ജനനലഗ്നസ്ഫുടത്തിന്റെ ദ്രേക്കാണനാഥൻ ഏതൊരു രാശിയിൽ നില്ക്കുന്നുവോ ആ രാശിയുടെ ത്രികോണരാശിയിൽ വ്യാഴം സഞ്ചരിക്കുന്ന കാലം മരണമുണ്ടാകും. അല്ലെങ്കിൽ ജനനസമയത്തെ കാലഹോരാനാഥനായ ഗ്രഹം നില്ക്കുന്ന രാശിയുടെ ത്രികോണരാശികളിൽ വ്യാഴം സഞ്ചരിക്കുന്ന കാലവും മരണകാലമാകുന്നു.

യോ രാശിസ്സൂര്യജാക്രാന്തസ്തദ്ധനസ്യ വ്യയസ്യ വാ
ബൃഹസ്പതിസ്ത്രികോണസ്ഥോ മരണായ ഭവേന്നൃണാം. ൧൬

അ—യാതൊരു രാശി സൂര്യജാക്രാന്തമായി ഭവിക്കുന്നു. തദ്ധനത്തിന്റേയോ വ്യയത്തിന്റേയോ ത്രികോണസ്ഥനായ ബൃഹസ്പതി നൃക്കൾക്കു മരണത്തിനായി ഭവിക്കും.

സാ—ജാതകത്തിൽ ശനി നില്ക്കുന്ന രാശിയുടെ രണ്ടാം രാശിയുടേയോ പന്ത്രണ്ടാം രാശിയുടേയോ ത്രികോണരാശികളിൽ വ്യാഴം സഞ്ചരിക്കുന്ന കാലവും മരണം ഉണ്ടാകുന്നതാണു്.

ദേഹജീവാംശനാഥയോഗരാശീശോപി ബൃഹസ്പതിഃ
പാപഗ്രഹാശ്ച തത്രസ്ഥാ നൃണാം മരണദായിനഃ. ൧൭

അ—ദേഹജീവന്മാരുടെ യോഗരാശീശനായ ബൃഹസ്പതിയും തത്രസ്ഥരായ പാപഗ്രഹങ്ങളും നൃക്കൾക്കു മരണദായികളാകുന്നു.

സാ—ജാതകാൽ ലഗ്നാധിപന്റേയും അഷ്ടമാധിപന്റേയും സ്ഫുടങ്ങളെ തമ്മിൽ കൂട്ടിയാൽ ഉണ്ടാകുന്ന യോഗസ്ഫുടം ഏതൊരു രാശിയിൽ വരുന്നുവോ ആ രാശിയിൽ വ്യാഴവും സൂര്യൻ കുജൻ ശനി രാഹു കേതു ഇവ പാപഗ്രഹങ്ങളും സഞ്ചരിക്കുന്ന കാലം മനുഷ്യർക്കു മരണം സംഭവിക്കുന്നതാണു്.

മന്ദാക്രാന്താധിരൂഢസ്യ തൃതീയായാത്മജാരിഷു
യത്ര സ്വദർശനം നൂനം തത്രസ്ഥോ മൃതിദോ ഗുരുഃ ൧൮

അ—മന്ദാധിരൂഢമായ രാശിയുടെ തൃതീയായാത്മജാരികളിൽവച്ചു് യാതൊരു രാശിയിൽ സ്വദർശനം നൂനമായി ഭവിക്കുന്നു. തത്രസ്ഥനായ ഗുരു മൃതിദനായി ഭവിക്കും.

സാ—ജാതകത്തിൽ ശനി യാതൊരു രാശിയിൽ നില്ക്കുന്നുവോ ആ രാശിയുടെ മൂന്നു് പതിനൊന്നു് അഞ്ചു് ആറു് ഈ രാശികളിൽവച്ചു് വ്യാഴത്തിന്റെ ദൃഷ്ടിയില്ലാത്ത രാശി ഏതൊന്നാണോ ആ രാശിയിൽ വ്യാഴം സഞ്ചരിക്കുന്ന കാലവും മരണമുണ്ടാകുന്നതാണു്. ശനിസ്ഫുടംവച്ച രാശിയിൽ രണ്ടു സംഖ്യ കൂട്ടുമ്പോൾ തൃതീയഭാവസ്ഫുടവും നാലു രാശി കൂട്ടുമ്പോൾ ശനിയുടെ പഞ്ചമഭാവസ്ഫുടവും പത്തു രാശി കൂട്ടുമ്പോൾ പതിനൊന്നാം ഭാവസ്ഫുടവും അഞ്ചുരാശി കൂട്ടുമ്പോൾ ആറാം ഭാവസ്ഫുടവും ഉണ്ടാകും. ഇതു് ദൃശ്യസ്ഫുടങ്ങളാണു്. ജാതകത്തിലെ വ്യാഴസ്ഫുടത്തെ ദ്രഷ്ടാവാക്കണം. ഈ സ്ഫുടത്തേയും ദൃഷ്ടിഷഷ്ട്യംശകങ്ങളെക്കൊണ്ടു് പ്രത്യേകം പ്രത്യേകമുണ്ടാക്കി ഏതാണോ ചെറുതായിരിക്കുന്നതു് ആ ഭാവസ്ഫുടം ഏതു രാശിയിലാണോ ആ രാശിയിൽ വ്യാഴം വരുന്നകാലം മരണകാലമാണെന്നു സാരം.

വാ—ഏതജ്ജീവചാരവിഷയം.

അ—ഇതു് ജീവചാരവിഷയമാകുന്നു.

സാ—ഇവിടെ പറയപ്പെട്ടതു് മരണകാലത്തു് വ്യാഴം ഇന്നിന്നരാശിയിൽ നില്ക്കുമെന്നാണു്. ശനി ഒരു രാശിയിൽ മിക്കവാറും രണ്ടരക്കൊല്ലം നില്ക്കുമല്ലോ. അപ്പോൾ ശനിയുടെ സ്ഥിതികൊണ്ടു് രണ്ടരക്കൊല്ലത്തിനുള്ളിൽ മരണം സംഭവിക്കുമെന്നല്ലേ പറയാവൂ. എന്നാൽ വ്യാഴം ഒരു രാശിയിൽ മിക്കവാറും ഒരുകൊല്ലമേ നില്ക്കുകയുള്ളു. ഇതുകൊണ്ടു് മാരകശനിയുടെ കാലത്തിനുള്ളിൽ വ്യാഴം മാരകസ്ഥാനത്തു വരുമ്പോഴാണു് മരണം സംഭവിക്കുന്നതെന്നു് അറിയണം. ഇതുകൊണ്ടു മിക്കവാറും പന്ത്രണ്ടു മാസത്തിനുള്ളിൽ മരണം സംഭവിക്കുമെന്നു പറയാൻ കഴിയുമല്ലോ. ഇനി ആ മരണം ഏതു മാസത്തിലാണു് സംഭവിക്കുന്നതെന്നു് ആദിത്യചാരംകൊണ്ടു പറയാൻപോകുന്നു.

അഷ്ടമേശാശ്രിതം രാശിമാപന്നേഽഹിമത്വിഷി
ജന്മതാരാം വിലഗ്നസ്ഥതാരകാം വാ മൃതിർഭവേൽ. ൧൯

അ—അഹിമത്വിട്ടു് അഷ്ടമേശാശ്രിതമായ രാശിയെ ആപന്നനായിരിക്കുമ്പോഴും ജന്മതാരയേയോ വിലഗ്നസ്ഥതാരകയേയോ ആപന്നനായിരിക്കുമ്പോഴും മൃതി ഭവിക്കും.

സാ—ജന്മലഗ്നാൽ അഷ്ടമാധിപൻ നില്ക്കുന്ന രാശിയിൽ ആദിത്യൻ സഞ്ചരിക്കുന്ന കാലം മരണം സംഭവിക്കുമെന്നറിയണം. അല്ലെങ്കിൽ ജന്മനക്ഷത്രത്തിലോ ജന്മലഗ്നസ്ഫുടത്തിന്റെ നക്ഷത്രത്തിലോ ആദിത്യൻ വരുന്ന കാലവും മരണകാലമാകുന്നു.

വാ—അത്രാനഷ്ടാനപദ്ധതിഃ.

അ—ഇവിടെ അനഷ്ടാനപദ്ധതി ഭവിക്കുന്നു.

സാ—മരണകാലത്തെ സൂര്യസ്ഥിതി അറിയുന്നതിനു് അനഷ്ടാനപദ്ധതി എന്ന ഗ്രന്ഥത്തിൽ നിന്നു് ഒരു ഭാഗം താഴെ ചേൎക്കുന്നു.

ആത്മാക്കാംശകത്രികോണസഹിതേ സൂര്യേ ചരസ്ഥഃ സ ചേ-
ദൎക്കഃ സ്ഥിരഗേഽഷ്ടമേശനവഭാഗൎക്ഷത്രികോണസ്ഥിതേ
ലഗ്നേശസ്ഥനവാംശരാശിസഹിതേ തസ്യ ത്രികോണേഽഥവാ
സൂര്യേ മൃത്യുമുശന്തി യദ്യുഭയഗഃ സോയം ഭവേജ്ജന്മനി—ഇതി. ൨൦

അ—അവൻ ചരസ്ഥനായി ഭവിക്കുന്നുവെങ്കിൽ സൂര്യൻ ആത്മാക്കാംശകത്രികോണസഹിതനായിരിക്കുമ്പോഴും അൎക്കൻ സ്ഥിരഗത്തിലാകുന്നുവെങ്കിൽ സൂര്യൻ അഷ്ടമേശനവഭാഗൎക്ഷത്രികോണസ്ഥിതനായിരിക്കുമ്പോഴും ആ ഇവൻ ജന്മത്തിൽ ഉഭയഗനായിഭവിക്കുന്നുവെങ്കിൽ സൂര്യൻ ലഗ്നേശസ്ഥനവാംശരാശിസഹിതനായോ അല്ലെങ്കിൽ അതിന്റെ ത്രികോണത്തിൽ സ്ഥിതനായോ ഇരിക്കും സമയത്തിലും മൃത്യുവിനെ ഇച്ഛിക്കുന്നു.

സാ—ജാതകത്തിൽ ആദിത്യൻ ചരരാശിയിൽ നില്ക്കുന്നു എങ്കിൽ ആ സൂര്യന്റെ ദ്വാദശാംശകം ഏതൊരു രാശിയിലാണോ ആ രാശിയിലോ അതിന്റെ അഞ്ചൊമ്പതാം രാശികളിലോ സൂര്യൻ സഞ്ചരിക്കുന്ന കാലം മരണം സംഭവിക്കുന്നതാണു്. ജാതകത്തിൽ ആദിത്യൻ സ്ഥിരരാശിയിലാണെങ്കിൽ ലഗ്നാൽ അഷ്ടമാധിപന്റെ നവാംശകാധിപൻ നില്ക്കുന്ന രാശിയിലോ അതിന്റെ അഞ്ചൊമ്പതാം രാശികളിലോ സൂര്യൻ സഞ്ചരിക്കുമ്പോഴും മരണം സംഭവിക്കുമെന്നറിയേണ്ടതാണു്.

ജാതകത്തിൽ സൂര്യൻ ഉഭയരാശിയിലാണെങ്കിൽ ലഗ്നാധിപന്റെ നവാംശരാശിയിലോ അതിന്റെ അഞ്ചൊമ്പതാം രാശികളിലോ സൂര്യൻ സഞ്ചരിക്കുന്ന കാലവും മരണകാലമാകുന്നു. ഇങ്ങിനെ അനഷ്ടാനപദ്ധതിവചനം.

വാ—ഏതന്മാസവിഷയം.

അ—ഇതു് മാസവിഷയമാകുന്നു.

സാ—ഇവിടെ പറയപ്പെട്ടതു് ഇന്ന മാസത്തിൽ മരണം സംഭവിക്കുമെന്നുള്ളതാണു്.

സൂര്യാശ്രിതർക്ഷഗേ ചന്ദ്രേ രന്ധ്രേശാശ്രിതവേശ്മനഃ
ത്രികോണോപഗതേ വേന്ദൌ രാഹ്വാശ്രിതേശോഡുനസ്തഥാ
രന്ധ്രേശാധിഷ്ഠിതോഡൌ വാ നിർദ്ദിഷ്ടം മരണം നൃണാം. ൨൧

അ—ചന്ദ്രൻ സൂര്യാശ്രിതർക്ഷഗനായിരിക്കുമ്പോഴും ഇന്ദു രന്ധ്രേശാശ്രിതവേശ്മത്തിന്റെ ത്രികോണോപഗതനായിരിക്കുമ്പോഴും അപ്രകാരം രാഹ്വാശ്രിതോഡുവിന്റെ ത്രികോണോപഗതനായിരിക്കുമ്പോഴും രന്ധ്രേശാധിഷ്ഠിതോഡുവിൽ സ്ഥിതനായിരിക്കുമ്പോഴും നൃകൾക്കു മരണം നിർദ്ദിഷ്ടമായി ഭവിക്കുന്നു.

സാ—ഇനി ഇന്ന രാശിയിൽ ചന്ദ്രൻ നിൽക്കുമ്പോൾ മരണം സംഭവിക്കുമെന്നാണ് പറയാൻപോകുന്നതു്. ജാതകാൽ ആദിത്യൻ നിൽക്കുന്ന രാശിയിലോ ലഗ്നാഷ്ടമാധിപൻ നിൽക്കുന്ന രാശിയിലോ അതിന്റെ അഞ്ചൊൻപതാം രാശികളിലോ ചന്ദ്രൻ സഞ്ചരിക്കുന്ന കാലം മരണം സംഭവിക്കുമെന്നു പറയണം.

ജാതകാൽ രാഹു നിൽക്കുന്ന നാളിലോ അതിന്റെ പത്താംനാളിലോ പത്തൊൻപതാം നാളിലോ ലഗ്നാഷ്ടമാധിപൻ നിൽക്കുന്ന നാളിലോ ചാരവശാൽ ചന്ദ്രൻ വരുന്നകാലം മരണമുണ്ടാകും.

മേഷസിംഹധനു ഇങ്ങനെ രാശിത്രികോണങ്ങളേയും അശ്വതി മകം മൂലം ഇത്യാദി നക്ഷത്രത്രികോണങ്ങളേയും അറിയുന്നുവല്ലോ. മേഷത്രികോണമെന്നു പറഞ്ഞാൽ ഈ മൂന്നു രാശികളേയും അശ്വതിത്രികോണമെന്നു പറഞ്ഞാൽ അശ്വതി മകം മൂലം ഈ മൂന്നു നക്ഷത്രങ്ങളേയും ഗ്രഹിക്കണം.

ധനേശാശ്രിതരാശേർവ്വാ തസ്യ സപ്തമഭസ്യ വാ
ത്രികോണസ്ഥേ ധനേശാംശരാശിഗേ വാ വിധൌ മൃതിഃ. ൨൨

അ—വിധു ധനേശാശ്രിതരാശിയുടേയോ അതിന്റെ സപ്തമഭത്തിന്റെയോ ത്രികോണസ്ഥനായിരിക്കുമ്പോഴോ അല്ലെങ്കിൽ ധനേശാശ്രിതരാശീശനായിരിക്കുമ്പോഴോ മൃതി ഭവിക്കും.

സാ—ജനനലഗ്നത്തിൽനിന്നു് രണ്ടാംഭാവാധിപൻ നിൽക്കുന്ന രാശിയിലോ അതിന്റെ അഞ്ചൊൻപതാം രാശികളിലോ രണ്ടാംഭാവാധിപൻ നിൽക്കുന്ന രാശിയുടെ ത്രികോണരാശികളിലോ രണ്ടാംഭാവാധിപൻ അംശകിച്ചിരിക്കുന്ന രാശിയിലോ ചന്ദ്രൻ വരുന്നകാലം മരണത്തെ നിശ്ചയിക്കേണ്ടതാണ്.

നിജജന്മനി യസ്മിൻ ഭേ ഗുളികസ്തത്രഗേ വിധൌ
രോഗാരംഭസ്തദസ്തഗേ മരണം ദൃഢമാദിശേൽ. ൨൩

അ—നിജജന്മത്തിൽ യാതൊരുരാശിയിൽ ഗുളികൻ സ്ഥിതനായി ഭവിക്കുന്നു. വിധു തത്രഗനായിരിക്കുമ്പോൾ രോഗാരംഭവും തദസ്തഗനായിരിക്കുമ്പോൾ മരണവും ഭവിക്കുമെന്നു ദൃഢമായിട്ടു് ആദേശിക്കണം.

സാ—ജാതകത്തിൽ ഗുളികൻ നിൽക്കുന്ന രാശിയിൽ ചാരവശാൽ ചന്ദ്രൻ വരുന്നസമയം രോഗം തുടങ്ങുമെന്നും അതിന്റെ ഏഴാംരാശിയിൽ ചന്ദ്രൻ വരുമ്പോൾ മരിക്കുമെന്നും നിശ്ചയമായും പറയണം.

ഇതിനെ സംബന്ധിച്ച് ചില അഭിപ്രായഭേദങ്ങളുണ്ടു്. ഗുളികൻ നിൽക്കുന്ന രാശിയിൽ ചന്ദ്രൻ ചെന്നപ്പോഴാണ് രോഗം ആരംഭിച്ചതെങ്കിൽ അതിന്റെ ഏഴാമത്തെ രാശിയിൽ ചന്ദ്രൻ ചെല്ലുമ്പോൾ നിശ്ചയമായും മരിക്കുമെന്നും പറയണം. ഇങ്ങിനെയാണുപദേശം.

വാ—ഏതച്ചന്ദ്രവിഷയം.

അ—ഇതു ചന്ദ്രവിഷയമാകുന്നു.

സാ—ജാതകംകൊണ്ടു മരണകാലത്തെ ചന്ദ്രസ്ഥിതി നിരൂപിക്കേണ്ട ക്രമത്തെയാണ് ഇവിടെ പറഞ്ഞിട്ടുള്ളതു്.

പ്രമാണഗുളികാനീതിസ്തദ്വശാന്മന്ദജീവയോഃ
സൂൎയ്യേന്ദ്വോശ്ച സ്ഥിതിൎമൃത്യൌ ശാസ്ത്രോക്താഥ നിഗദ്യതേ. ൨൪

അ—ശാസ്ത്രോക്തമായ ഗുളികാനീതിയും തദ്വശം ഹേതുവായി മന്ദജീവന്മാരുടേയും സൂൎയ്യേന്ദുക്കളുടേയും മൃത്യുവിലുള്ള സ്ഥിതിയും അനന്തരം നിഗദിക്കപ്പെടുന്നു.

സാ—പ്രമാണഗുളികസ്ഫുടം വരുത്തുവാനും ആ ഗുളികനെക്കൊണ്ടു മരണകാലത്തു ശനി വ്യാഴം സൂൎയ്യൻ ചന്ദ്രൻ ഇവർ ഇന്നിന്ന രാശികളിൽ നിൽക്കുമെന്നും ശാസ്ത്രാന്തരത്തിൽ പറഞ്ഞിട്ടുണ്ടു്. അവയെ ഇവിടെ കാണിക്കുന്നു.

ജാതസ്യാഹ്നി സഷഡ്ഗ്രഹോ ഗതദിശാമാന്ദിഃ പ്രമാണാഹ്വയോ
രാത്രൌ പ്രാഗ് ദിനമാന്ദിരേവ ന പരം തദ്രാശിനാഥാലയേ
മന്ദോഽമുഷ്യ നവാംശപാശ്രിതഗൃഹേ മൃത്യുപ്രദായീ ഗുരുർ-
ഭാനുർദ്വാദശഭാഗപാശ്രിതഗൃഹേ ത്രിംശാംശപൎക്ഷേ ശശീ. ൨൫

അ—അഹസ്സിൽ ജാതനായവന്നു് സഷഡ്ഗ്രഹനായ ഗതദിശാമാന്ദി പ്രമാണാഹ്വയനായി ഭവിക്കുന്നു. രാത്രിയിൽ ജാതനായവന്നു് പ്രാഗ്ദിനമാന്ദിതന്നെ പ്രമാണാഹ്വയനായി ഭവിക്കുന്നു. കേവലം തദ്രാശിനാഥാലയത്തിലുള്ള മന്ദനല്ല. ഇവന്റെ നവാംശപാശ്രിതഗൃഹത്തിലുള്ള ഗുരുവും ദ്വാദശാംശപാശ്രിതഗൃഹത്തിലുള്ള ഭാനുവും ത്രിംശാംശപൎക്ഷത്തിലുള്ള ശശിയും മൃത്യുപ്രദായിയായി ഭവിക്കുന്നു.

സാ—പകൽ ജനിച്ചവന്നു് അടുത്തു കഴിഞ്ഞ രാത്രിയിലെ ഗുളികസ്ഫുടമുണ്ടാക്കി രാശിയിൽ ആറു കൂട്ടിയാലതു് പ്രമാണഗുളികനാണു്. ജനനം രാത്രിയിലാണെങ്കിൽ അന്നു പകലത്തെ ഗുളികസ്ഫുടംതന്നെയാണു് പ്രമാണഗുളികൻ. ഇങ്ങിനെ പ്രമാണഗുളികസ്ഫുടം വരുത്തിയാൽ ആ ഗുളികരാശിനാഥൻ നില്ക്കുന്ന രാശിയിൽ ശനിയും പ്രമാണഗുളികസ്ഫുടത്തിന്റെ നവാംശകാധിപൻ നില്ക്കുന്ന രാശിയിൽ വ്യാഴവും ദ്വാദശാംശാധിപൻ നില്ക്കുന്ന രാശിയിൽ ആദിത്യനും ത്രിംശാംശകാധിപൻ നില്ക്കുന്ന രാശിയിൽ ചന്ദ്രനും വരുന്ന സമയം മരണകാലമാണെന്നു് അറിഞ്ഞുകൊള്ളണം.

മന്ദജീവാൎക്കചന്ദ്രാണാം പ്രോക്തേഷ്വേതേഷു രാശിഷു
മൃതിദാ സ്വാഷ്ടവൎഗ്ഗേഷു ഹീനാക്ഷഭവനസ്ഥിതിഃ. ൨൬

അ—മന്ദജീവാൎക്കചന്ദ്രന്മാരുടെ പ്രോക്തങ്ങളായ രാശികളിൽവെച്ചു് സ്വാഷ്ടവൎഗ്ഗങ്ങളിൽ ഹീനാക്ഷഭവനസ്ഥിതി മൃതിദമായി ഭവിക്കും.

സാ—ഇങ്ങിനെ ശനി വ്യാഴം ആദിത്യൻ ചന്ദ്രൻ ഇവൎക്കു പലേതരത്തിലും സ്ഥാനങ്ങൾ പറഞ്ഞിട്ടുണ്ടല്ലൊ. ഈ സ്ഥാനങ്ങളിൽ എവിടെ നില്ക്കുമ്പോഴാണു് മരണം സംഭവിക്കുന്നതെന്നു് തീൎച്ചപ്പെടുത്തുന്നതു് അവരവരുടെ അഷ്ടവൎഗ്ഗങ്ങളിൽ അക്ഷം കുറഞ്ഞ രാശി നോക്കിയാണു വേണ്ടതു്. കൂടാതെ യോഗങ്ങളുടെ ആധിക്യം ഏതു രാശിക്കാണോ ഒത്തുവരുന്നതു് ആ രാശിയിൽ ശനി മുതലായ ഗ്രഹങ്ങൾ വരുന്നതും മരണത്തെ ദൃഢീകരിക്കുന്ന യോഗമാണു്. ഇങ്ങിനെ മരണവത്സരവും മാസവും നക്ഷത്രവും അറിയുന്നതിനുള്ള ക്രമവും ഒരുതരത്തിൽ ഇവിടെ പറഞ്ഞുകഴിഞ്ഞു.

വാ—അഥ പ്രകാരാന്തരേണ മന്ദാദീനാം സ്ഥിതിരുച്യതേ.

അ—അനന്തരം പ്രകാരാന്തരംകൊണ്ടും മന്ദാദികളുടെ സ്ഥിതി വചിക്കപ്പെടുന്നു.

സാ—ഇനി മറ്റൊരുവിധത്തിലും മരണകാലത്തു ശനി വ്യാഴം ആദിത്യൻ ചന്ദ്രൻ ഇവരുടെ സ്ഥിതികളെ പറയുന്നു.

മന്ദോ നാശ്യ ദ്രേക്കാണനാഥ്പതേനാംശരാശ്യേശ്വരേഽൎക്കേ പൃഥ-
ഗ്രാശിസ്ഥോഽസ്യ തദസ്തഭസ്യ യദി വാ പ്രാപ്തേ ത്രികോണം ക്രമാൽ
ചന്ദ്രേ തീക്ഷ്ണകരേ ഗുരൌ രവിസുതേ യോഗാംശരേഖാസ്ഥ വാ
മൃത്യുസ്തേഷ്വഥ തൈൎന്നിജാംശഗുണിതൈഃ സംവാദ ഈക്ഷ്യസ്ത്വിഹ

അ—അക്കൻ മന്ദനോടും ഇവന്റെ ദ്ദ്വാണാരന്ധ്രതപനാംശേശന്മാരോടും വേറെ വേറെ യുതനായിരിക്കുമ്പോൾ യാതൊരു രാശി ഭവിക്കുന്നു. ഇതിന്റെയോ തദസ്തത്തിന്റെയോ ത്രികോണത്തെ ക്രമേണ ചന്ദ്രനും തീക്ഷ്ണകരനും ഗുരുവും രവിസുതനും പ്രാപ്തനായിരിക്കും സമയത്തിലോ അവർ യോഗഭന്ധന്മാരായിരിക്കുമ്പോഴോ മൃത്യു ഭവിക്കുന്നു. അനന്തരം നിജാംശഗുണിതന്മാരായ അവരോടുള്ള സംവാദം ഇവിടെ ഈക്ഷ്യമാകുന്നു.

സാ—ജാതകാൽ സൂൎയ്യന്റേയും ശനിയുടേയും സ്ഫുടങ്ങൾ ഒരുമിച്ചു കൂട്ടിയാൽ വരുന്ന രാശിയുടെ ത്രികോണരാശികളിലോ അതിന്റെ ഏഴാംരാശിയുടെ ത്രികോണരാശികളിലോ യോഗസ്ഫുടത്തിന്റെ നവാംശകരാശിയിലോ ചന്ദ്രനും സൂൎയ്യസ്ഫുടവും ശനിയുടെ ദ്രേക്കാണനാഥന്റെ സ്ഫുടവും ഒരുമിച്ചു കൂട്ടിയാൽ വരുന്ന രാശിയുടെ ത്രികോണരാശികളിലോ അതിന്റെ ഏഴാംരാശിയുടെ ത്രികോണരാശികളിലോ യോഗസ്ഫുടത്തിന്റെ നവാംശകരാശിയിലോ സൂൎയ്യൻ സഞ്ചരിക്കുമ്പോഴും സൂൎയ്യസ്ഫുടവും ശനിയുടെ നവാംശകാധിപസ്ഫുടവും ഒരുമിച്ചു കൂട്ടിയാൽ വരുന്ന രാശിത്രികോണങ്ങളിലോ അതിന്റെ ഏഴാംരാശിയുടെ ത്രികോണരാശികളിലോ അതിന്റെ നവാംശകരാശിയിലോ വ്യാഴം വരുമ്പോഴും സൂൎയ്യസ്ഫുടവും ശനിയുടെ ദ്വാദശാംശനാഥന്റെ സ്ഫുടവും ഒരുമിച്ചു കൂട്ടിയാലുണ്ടാകുന്ന രാശിത്രികോണങ്ങളിലോ അതിന്റെ ഏഴാംരാശിയുടെ ത്രികോണങ്ങളിലോ അതിന്റെ അംശകരാശിയിലോ ശനി സഞ്ചരിക്കുമ്പോഴും മരണമുണ്ടാകുന്നതാണ്. അടുത്ത ശ്ലോകത്തിൽ പറയുന്ന ക്രമമനുസരിച്ച് അംശഗുണനത്തോട് സംവാദം വരുന്നുണ്ടോ എന്നു പരീക്ഷിച്ചു സംവാദമുണ്ടെങ്കിൽ ഇതിനെത്തന്നെ ഉറപ്പായി പറയണം.

വാ—അഥ സൎവ്വഗ്രഹാണാം മരണകാലസ്ഥിതിരുച്യതേ.

അ—അനന്തരം സൎവ്വഗ്രഹങ്ങളുടേയും മരണകാലസ്ഥിതി വചിക്കപ്പെടുന്നു.

സാ—എല്ലാ ഗ്രഹങ്ങളുടേയും മരണകാലത്തെ സ്ഥിതിയെ നിശ്ചയിക്കുവാൻ പറയുന്നു.

ദ്വേധാ ന്യസ്യ വിഹംഗമസ്ഫുടമഥാദ്യാതാംശസംഖ്യാഹതേ
തത്രൈകത്ര കലീകൃതാദിതരതസ്തത്താംശകസ്യാദ്യതഃ
നിഘ്നാദ്യാതകലാഭരാനഖഹൃതാ ലിപ്താഃ സമായോജയേ-
ത്തത്രായാതഗ്രഹേ ഭവേത്സമരണം ശുദ്ധഥവാ ചക്രതഃ ൨൯

അ—വിഹംഗസ്ഫുടത്തെ രണ്ടു സ്ഥാനത്തു ന്യസിച്ചിട്ട് അതുകളിൽവച്ച് അങ്ങത്തിൽനിന്ന് യാതാംശസംഖ്യാഹതമായ ഒന്നിൽ കലീകൃതമായി അതിൽ ഉദ്യത്തായ അംശകത്തിന്റെ യാതകലകൾകൊണ്ടു നിഘ്നമായ ഇതരത്തിൽനിന്ന് ആ നഖഹൃതകളായ ലിപ്തകളെ സമായോജിപ്പിക്കണം. അതിലോ ആയാതഗ്രഹത്തിലോ അതു ചക്രത്തിൽനിന്നു ശുദ്ധമായിരിക്കുമ്പോൾ ആയാതഗ്രഹത്തിലോ അവൻ മരണത്തെ ഭവിക്കും.

സാ—ജാതകത്തിലുള്ള ഗ്രഹസ്ഫുടത്തെ രണ്ടേടത്തു വയ്ക്കണം. അതിൽ ഒന്നിനെ മേടം രാശിയാദിയായിക്കഴിഞ്ഞ അംശകസംഖ്യകൊണ്ടു പെരുക്കണം. ഇവിടെ നവാംശസംഖ്യ ഓജരാശിക്ക് ഒൻപതുവീതം കണക്കാക്കിക്കൊള്ളണം. പൂൎണ്ണമായ നവാംശസംഖ്യകൊണ്ടാണ് പെരുക്കേണ്ടതു്. ഇങ്ങിനെ പെരുക്കിയ സ്ഫുടത്തെ സൂക്ഷിച്ചുകൊള്ളുക. മറേറ സ്ഫുടത്തിന്റെ രാശിഭാഗങ്ങളെ ഇലിയാക്കി ഇറക്കി അപ്പോൾ നില്ക്കുന്ന നവാംശത്തിൽ ചെന്ന കലകളെക്കൊണ്ടു പെരുക്കി ഇരുന്നൂറുകൊണ്ട് ഹരിച്ചാൽ കിട്ടുന്ന ഇലികളെ മുൻപറഞ്ഞ സ്ഫുടത്തിൽ കൂട്ടുക. അപ്പോൾ സിദ്ധിക്കുന്ന രാശിയിലോ ഈ സ്ഫുടത്തെ ൧൨ രാശിയിൽനിന്നു വാങ്ങിയാൽ കിട്ടുന്ന രാശിയിലോ ആ ഗ്രഹം വരുമ്പോൾ മരണമുണ്ടാകും. ഇങ്ങനെ സൂൎയ്യൻമുതൽ എല്ലാ ഗ്രഹങ്ങളുടേയും മരണകാലസ്ഥിതി അറിയാവുന്നതാണ്.

ദൃത്മാത്രുഗ്ധാദരന്ധ്രദിഃഫത്രികോണ-
ഷഷ്ഠ്യല്പാകേഷ മന്ദിഃ സപാപ്ലവേഷു
ന്യൂനാലോകേ ചാഖിലാനാം ഗ്രഹാണാം
സഞ്ചാരസ്സ്യാൻമൃത്യുദോ ജന്മതോ വാ. ൩൦

അ—ആത്മാരൂഢത്തിൽനിന്ന് അൎത്ഥരിഃഫത്രികോണങ്ങളിൽവച്ചു സ്വാഷ്ടവൎഗ്ഗത്തിൽ അത്യല്പാക്ഷമായും ന്യൂനാലോകമായും ഇരിക്കുന്ന മന്ദിരത്തിൽ അഖിലങ്ങളായ ഗ്രഹങ്ങളുടെ സഞ്ചാരം മൃത്യുദമായോ അനൎത്ഥദമായോ ഭവിക്കും.

സാ—ഒരു ഗ്രഹം ജാതകത്തിൽ ഏതൊരു രാശിയിൽ നില്ക്കുന്നുവോ അതിന്റെ രണ്ട് അഞ്ച് ഒൻപത് പന്ത്രണ്ട് ഈ രാശികളിൽ തന്റെ അഷ്ടവൎഗ്ഗത്തിൽ അക്ഷം കുറഞ്ഞും തന്റെ ദൃഷ്ടി ഇല്ലാതെയും ഏതൊരു രാശി വരുന്നുവോ ആ രാശിയിൽ ആ ഗ്രഹം വരുന്നകാലം മരണമോ അഥവാ മരണതുല്യമായ മററു അനൎത്ഥങ്ങളോ ഉണ്ടാകും.

വാ—അഥ മരണലഗ്നമുച്യതേ.

അ—അനന്തരം മരണലഗ്നം വചിക്കപ്പെടുന്നു.

സാ—ഇനി ഇന്ന രാശിസമയത്തു മരിക്കുമെന്നു പറയാൻപോകുന്നു.

വിലഗ്നാദഷ്ടമോ രാശിരഷ്ടമേശാശ്രിതശ്ച യഃ
ലഗ്നേശാംശകാദ്യാന്ത്യ രന്ധ്രരാശീ ഇതീഹ യേ. ൯൧

ചത്വാരസ്തത്ത്രികോണേഷു ലഗ്നേഽന്യതമേ മൃതിഃ
യദ്വാ ലഗ്നാംശകൎക്ഷസ്യ ലഗ്നേശഭവനസ്യ വാ. ൯൨

മരണം നിർദ്ദിശേന്നൄണാം ചതുൎത്ഥഭവനോദയേ
ദ്വിത്രിസംവാദതഃ സ്പഷ്ടമാദേശ്യമിതി യത്ര ഭേ. ൯൩

ലക്ഷണാനി ബഹൂന്യത്ര വാച്യാ മന്ദാദയഃ സ്ഫുടം
പരസ്പരഞ്ച സംവാദം മന്ദാദീനാം നിരീക്ഷ്യ ച
പഞ്ചതാസമയേ തേഷാം സമ്യങ്നിശ്ചിനുയാൽ സ്ഥിതിം.

അ—വിലഗ്നത്തിൽനിന്ന് അഷ്ടമമായ രാശി യാതൊന്നോ അഷ്ടമേശാശ്രിതമായ രാശി യാതൊന്നോ ലഗ്നേശാംശകരാശികളുടെ രന്ധ്രരാശികൾ യാവചിലതോ ഇങ്ങനെ ഇവിടെ യാവചില നാലു രാശികൾ ഭവിക്കുന്നു. തത്ത്രികോണങ്ങളിൽവച്ചു അന്യതമം ലഗ്നമായിരിക്കുമ്പോൾ മൃതി ഭവിക്കുന്നു. അല്ലെങ്കിൽ ലഗ്നാംശകൎക്ഷത്തിന്റെയോ ലഗ്നേശഭവനത്തിന്റെയോ ചതുൎത്ഥഭവനോദയം സത്തായിരിക്കുമ്പോഴും നൃക്കൾക്ക് മരണത്തെ നിർദ്ദേശിക്കണം. ദ്വിത്രിസംവാദം ഹേതുവായിട്ട് ലക്ഷണം സ്പഷ്ടമായി ആദേശ്യമാകുന്നു എന്നുള്ളതുകൊണ്ട് യാതൊരു ഭത്തിൽ ബഹുക്കളായ ലക്ഷണങ്ങൾ ഭവിക്കും. ആ ഭത്തിൽ മന്ദാദികൾ സ്പഷ്ടമായിട്ടു വാച്യന്മാരാകുന്നു. മന്ദാദികളുടെ അന്യോന്യമുള്ള സംവാദത്തേയും നിരീക്ഷിച്ച് പഞ്ചതാസമയത്തിലെ അവരുടെ സ്ഥിതിയെ വഴിപോലെ നിശ്ചയിക്കണം.

സാ—ജനനലഗ്നത്തിന്റെ അഷ്ടമരാശി അഷ്ടമാധിപൻ നില്ക്കുന്ന രാശി അഷ്ടമാധിപൻ നില്ക്കുന്ന രാശിയുടെ അഷ്ടമരാശി ലഗ്നാധിപൻ നില്ക്കുന്ന നവാംശകത്തിന്റെ അഷ്ടമരാശി ഈ നാലു രാശികളുടെ ത്രികോണരാശികളിലോ, ലഗ്നാംശരാശിയുടെ നാലാംരാശിയിലോ ലഗ്നാധിപന്റെ നവാംശരാശിയുടെ നാലാംരാശിയിലോ മനുഷ്യൎക്കു മരണം ഉണ്ടാകുന്നതാണ്. മേൽപറഞ്ഞ ലക്ഷണങ്ങൾ ഒന്നിലധികം യോജിച്ചു വരുമ്പോൾ മാത്രമേ സ്പഷ്ടമായി പറയാവൂ. മരണകാലത്തിലെ ശനി വ്യാഴം മുതലായവരുടെ സ്ഥിതി ഏതൊരു രാശിയിലാണോ ആ രാശിക്ക് അധിക ലക്ഷണങ്ങൾ യോജിച്ചുവരേണ്ടതാണ്. അപ്പോൾ അതുകളെ ആശ്രയിച്ച് മരണം നിശ്ചയിക്കണം. ശനി മുതലായവരുടെ സ്ഥിതി വെവ്വേറെ നിശ്ചയിച്ചാൽ ചാരവശാൽ കൂടി അവയ്ക്കുതമ്മിൽ ചേൎച്ചയുണ്ടായിരിക്കണം. ഈവകയെല്ലാം നല്ലപോലെ പൎയ്യാലോചിച്ചതിനുശേഷംവേണം മരണകാലത്തെ ഗ്രഹസ്ഥിതിയെ നിൎണ്ണയിച്ചു പറയേണ്ടതു്.

വാ—ഏതജ്ജാതകവശാന്മരണകാലനിരൂപണവിഷയം.

അ—ഇതു് ജാതകവശം ഹേതുവായി മരണകാലനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞവ സാധിപ്പിച്ചതു് ജാതകംകൊണ്ടു മരണകാലത്തെ നിശ്ചയിപ്പാനുള്ള ക്രമത്തെയാണു്.

പ്രശ്നേനാപി ച വക്തവ്യാ മൃതികാലസ്തതോ മൃതൌ
മന്ദാര്യാർക്കവിധുസ്ഥാനലഗ്നാദികമഥോച്യതേ. ൬൩

അ—പ്രശ്നംകൊണ്ടും മൃതികാലം വക്തവ്യമാകുന്നു. അതുകൊണ്ടു് അനന്തരം മന്ദാര്യാർക്കവിധുസ്ഥാനലഗ്നാദികം പറയപ്പെടുന്നു.

സാ—പ്രശ്നംകൊണ്ടും മരണസമയത്തെ ചിന്തിച്ചു പറയേണ്ടതാണു്. അതിനാൽ ഇനി പ്രശ്നത്തെ അനുസരിച്ചു ശനി വ്യാഴം ആദിത്യൻ ചന്ദ്രൻ ഈ ഗ്രഹങ്ങളുടെ സ്ഥിതിയും മരണലഗ്നവും നിശ്ചയിക്കേണ്ട ക്രമത്തെ പറയുന്നു.

മാന്ദ്യംശരാശിഗോ മന്ദോ ഗുരുർലഗ്നാംശരാശിഗഃ
ആരൂഢരാശിഗോ ഭാനുർമാന്ദിരാശിഗതഃ ശശീ. ൬൪
യുതേ മൃതിപ്രദാ പ്രഷ്ടുസ്സംവാദശ്ചേൽ പരസ്പരം.

അ—മാന്ദ്യംശരാശിഗനായ മന്ദനും ലഗ്നാംശരാശിഗനായ ഗുരുവും ആരൂഢരാശിഗനായ ഭാനുവും മാന്ദിരാശിഗതനായ ശശിയും ഇവർ അന്യോന്യം സംവാദം ഭവിക്കമെങ്കിൽ പ്രഷ്ടാവിനു മൃതിപ്രദന്മാരായി ഭവിക്കുന്നു.

സാ—പ്രശ്നത്തിൽ ഗുളികൻ അംശകിച്ചിരിക്കുന്ന രാശിയിൽ ശനിയും ലഗ്നത്തിന്റെ നവാംശരാശിയിൽ വ്യാഴവും ആരൂഢരാശിയിൽ ആദിത്യനും ഗുളികരാശിയിൽ ചന്ദ്രനും വരുന്ന സമയം പ്രഷ്ടാവു് മരിക്കുമെന്നും പറയണം. ഇതുകൾ എല്ലാം യോജിച്ചു വരികയാണെങ്കിൽ മാത്രമേ മരണത്തെ പറയാവൂ—ഒന്നോ രണ്ടോ യോഗങ്ങളെക്കൊണ്ടു പറയരുതു്.

ദൂതവാക്യാന്ത്യവർണ്ണോക്ത രാശിഗേ ദ്യന്തദോഷദേ
മന്ദഗുർവ്വർക്കചന്ദ്രേഷു മൃതിസ്തദ്ഭവനോദയേ. ൬൫

അ—മന്ദഗുർവ്വർക്കചന്ദ്രന്മാരിൽവെച്ചു് അത്യന്തദോഷദൻ ദൂതവാക്യാന്ത്യവർണ്ണോക്തരാശിഗനായിരിക്കും സമയത്തിൽ തദ്ഭവനോദയത്തിൽ മൃതി വാച്യമാകുന്നു.

സാ—ശനി വ്യാഴം ആദിത്യൻ ചന്ദ്രൻ ഇവരിൽ അനിഷ്ടസ്ഥിതി പാപയോഗം പാപദൃഷ്ടി ബലഹാനി മുതലായ ദോഷങ്ങൾ അധികമുള്ള ഗ്രഹം ദൂതൻ ആദ്യമായി പറഞ്ഞ വാക്കിന്റെ ഒടുവിലത്തെ അക്ഷരത്തിനു പറഞ്ഞിട്ടുള്ള രാശിയിൽ വരുമ്പോൾ ആ രാശിസമയത്തു് പ്രഷ്ടാവിനു മരണം സംഭവിക്കുന്നതാണു്. അക്ഷരംകൊണ്ടു രാശി അറിയുന്നതിനുള്ള ക്രമം ഇവിടെത്തന്നെ പറയപ്പെടുന്നു.

ദ്രാമിളാ ദ്വാദശാച്ഃ സ്യുർ വർഗ്ഗാദ്യന്താ യരാന്വിതാഃ
മേഷാദിഷു ക്രമാദ്യോജ്യാഃ ശേഷാ മേഷാദിഷട്സ്വപി. ൬൬

അ—ദ്രാമിളങ്ങളായ അച്ചുകൾ ൧൨-ം വർഗ്ഗാദ്യന്തങ്ങൾ യരാന്വിതങ്ങളായി ൧൨-ം മേഷാദികളിൽ ക്രമേണ യോജ്യങ്ങളായി ഭവിക്കുന്നു. ശേഷങ്ങൾ മേഷാദിയായി ആറുകളിലും യോജ്യങ്ങളായി ഭവിക്കുന്നു.

സാ—ദ്രാവിഡഭാഷയിലുള്ള പന്ത്രണ്ടു് അച്ചുകളെ മേടം മുതൽ പന്ത്രണ്ടു രാശികൾക്കായി വിചാരിക്കുക. പിന്നെ കവർഗ്ഗം മുതലായ അഞ്ചു വർഗ്ഗങ്ങളുടെയും ആദിയിലും അവസാനത്തിലുമുള്ള പത്തു് അക്ഷരങ്ങളും യ ര ഇതുകളുംകൂടിയുള്ള പന്ത്രണ്ടു് അക്ഷരങ്ങളേയും ക്രമേണ മേടം മുതൽ പന്ത്രണ്ടു രാശികൾക്കായി വിചാരിക്കുക. ബാക്കിയുള്ള ആറു് അക്ഷരങ്ങളെ മേടം മുതൽ കന്നിവരെ ആറു രാശികളിലും ചേർക്കുക. ഇങ്ങനെയാകുമ്പോൾ മേടം മുതൽ ആറു രാശികൾക്കു മുമ്മൂന്നക്ഷരവും തുലാം മുതൽ ആറു രാശികൾക്കു ഈരണ്ടു് അക്ഷരവുംകൂടി മുപ്പതക്ഷരത്തിനു പന്ത്രണ്ടുരാശിയെ കല്പിച്ചുകൊള്ളുക. ദൂതവാക്യത്തിന്റെ ഒടുവിലത്തെ അക്ഷരം അകാരമോ കകാരമോ ങകാരമോ ആയി വരികിൽ മേടം രാശിയും ആ ഖ ച ഇതുകൾക്കു് ഇടവവും ഇ ഗ ഛ ഇതുകൾക്കു്

മിഥുനവും ഈ ണ ക്ഷ ഇതുകൾക്കു കർക്കടകവും ഉ ട റ ഇതുകൾക്കു ചിങ്ങവും ഊ ണ ന ഇതുകൾക്കു കന്നിയും ഋ ത ഇതുകൾക്കു തുലാവും ൠ ന ഇതുകൾക്കു വൃശ്ചികവും ഏ വ ഇതുകൾക്കു ധനുവും ഐ മ ഇതുകൾക്കു മകരവും ഓ യ ഇതുകൾക്കു കുംഭവും ഔ ര ഇതുകൾക്കു മീനവും രാശികളാണെന്നു് അറിയണം. തമിഴഭാഷയിലും വട്ടെഴുത്തിലും മററും ഈ മുപ്പതക്ഷരങ്ങളേയുള്ളു. സാധാരണ ദൂതവാക്യത്തിൽ ഈ അക്ഷരങ്ങളേ വരികയുള്ളു. വേറെയുള്ള അക്ഷരങ്ങളാണെങ്കിൽ ഇതുകളിൽ അന്തർഭവിപ്പിച്ചു ഫലം പറയേണ്ടതാണു്.

ലഗ്നാംശരാശിഗേ ചന്ദ്രേ പ്രഷ്ടുരംഗപ്രധ്വംസം യദി
സ്വാംശരാശിഗതേ മോഹോ മൃതിർമ്മാന്ദ്യംശരാശിഗേ. ൨൯

അ—ചന്ദ്രൻ ലഗ്നാംശരാശിഗനായിരിക്കുമ്പോൾ പ്രഷ്ടാവിന്നു അംഗപ്രധ്വംസം ഭവിക്കുന്നു എങ്കിൽ ചന്ദ്രൻ സ്വാംശരാശിഗതനായിരിക്കുമ്പോൾ മോഹവും മാന്ദ്യംശരാശിഗതനായിരിക്കുമ്പോൾ മൃതിയും ഭവിക്കും.

സാ—ഉദയലഗ്നത്തിന്റെ നവാംശരാശിയിൽ ചന്ദ്രൻ വരുന്ന സമയം പൃച്ഛകനു രോഗം വർദ്ധിച്ചു എങ്കിൽ പ്രശ്നകാലചന്ദ്രന്റെ നവാംശരാശിയിൽ ചാരവശാൽ ചന്ദ്രൻ വരുന്ന സമയം മോഹാലസ്യവും പ്രശ്നത്തിലെ ഗുളികന്റെ നവാംശരാശിയിൽ ചന്ദ്രൻ വരുമ്പോൾ മരണവും ഭവിക്കും. നിർദ്ദിഷ്ടസമയം രോഗം വർദ്ധിച്ചു എങ്കിൽ മാത്രമേ ഈ മാർഗ്ഗം വിചാരിക്കേണ്ടതുള്ളു.

ചന്ദ്രമാന്ദ്യംശകൗ യുക്തൗ യദി തദ്രാശിഗേ വിധൗ
മോഹസ്തൃക്മാന്ദ്യംശയോഗേ തത്ര ഗതേ മൃതിഃ. ൩൦

അ—ചന്ദ്രമാന്ദ്യംശകങ്ങൾ യുക്തങ്ങളായി ഭവിക്കുന്നുവെങ്കിൽ വിധു തദ്രാശിഗതനായിരിക്കും സമയത്തിൽ മോഹം ഭവിക്കുന്നു. അർക്കമാന്ദ്യംശയോഗം സത്തായിരിക്കുമ്പോൾ വിധു അതിൽ ഗതനായിരിക്കുംസമയത്തിൽ മൃതി ഭവിക്കും.

സാ—പ്രശ്നത്തിലെ ചന്ദ്രനവാംശകവും ഗുളികനവാംശകവും ഒരുമിച്ചു വന്നാൽ ആ രാശിയിൽ ചന്ദ്രൻ വരുന്ന സമയം മോഹാലസ്യമുണ്ടാകുമെന്നും പ്രശ്നകാലത്തെ സൂര്യസ്ഫുടനവാംശകവും ഗുളികനവാംശകവും ഒരു രാശിയായാൽ അവിടെ ചന്ദ്രൻ വരുന്ന സമയം മരണകാലമാണെന്നും പറയണം.

ലഗ്നേന്ദുമാന്ദാനാഭ്യാമിത്യാനീതസ്ഫുടത്രയേ
യമകണ്ടകമായോജ്യ യോ ധുസ്തസ്യാം ച പഞ്ചതാ. ൩൧

അ—ലഗ്നേന്ദുമാന്ദാനാഭ്യാമിത്യാനീതസ്ഫുടത്രയത്തിൽ യമകണ്ടകനെ ആയോജിച്ചിട്ടു് യാതൊരു ഉഡു ഭവിക്കുന്നു. ആ ഉഡുവിലും പഞ്ചത ഭവിക്കും.

സാ—ലഗ്നേന്ദുമാന്ദാനാഭ്യാം ഇത്യാദി വിധിപ്രകാരം ഉണ്ടാക്കിയ ത്രിസ്ഫുടത്തിൽ യമകണ്ടകസ്ഫുടംകൂടി കൂട്ടി ആ സ്ഫുടത്തിനു നാളുകളിൽ ഏതൊരു നാളു വരുന്നുവോ ആ നാളിൽ ചന്ദ്രൻ വരുന്ന കാലം മരണം സംഭവിക്കുമെന്നു പറയണം. യമകണ്ടകസ്ഫുടം വരുത്തേണ്ട ക്രമം താഴെ പറയുന്നു.

ദിവ്യാ വേദ്യാ നാടസ്തജ്ഞതഃ പ്രാണശ്ചന്ദ്രോ ശരഃ ക്രമാൽ
യമകണ്ടകനാഡ്യസ്സ്യു സൂര്യവാരാദിതഃ ക്രമാൽ. ൩൨

അ—യമകണ്ടകൻ ഞായറാഴ്ച ൧൮ നാഴികയ്ക്കും തിങ്കളാഴ്ച ൧൪ നാഴികയ്ക്കും ചൊവ്വാഴ്ച ൧൦ നാഴികയ്ക്കും ബുധനാഴ്ച ൬ നാഴികയ്ക്കും വ്യാഴാഴ്ച ൨ നാഴികയ്ക്കും വെള്ളിയാഴ്ച ൨൬ നാഴികയ്ക്കും ശനിയാഴ്ച ൨൨ നാഴികയ്ക്കുമാകുന്നു. ദിനരാത്രിപ്രമാണങ്ങൾക്കു കൂടുതൽകുറവുണ്ടെങ്കിൽ അതിന്റെ ഓഹരിക്രമമനുസരിച്ചു് ഈ നാഴികയ്ക്കും കൂടുതൽകുറവുണ്ടാകും. ഇതു് ഗുളികനാഴിക സൂക്ഷ്മപ്പെടുത്തുന്നതുപോലെ സൂക്ഷ്മപ്പെടുത്തി ഏതു രാശിയിലാണോ യമകണ്ടകൻ നില്ക്കുന്നതു് ആ രാശിയിൽ ചെന്ന നാഴികവിനാഴികകളെക്കൊണ്ടു ഗുളികസ്ഫുടം വരുത്തുന്നതുപോലെ യമകണ്ടകസ്ഫുടവും വരുത്തിക്കൊള്ളണം. രാത്രിയിൽ അഞ്ചാമത്തെ ആഴ്ചയ്ക്കു വിധിച്ചിട്ടുള്ള നാഴികയ്ക്കാണു് യമകണ്ടകന്റെ ഉദയം വരുന്നതു്. ഇതും മേൽപ്രകാരം ശരിപ്പെടുത്തിക്കൊൾക.

ഗുളികോഡുത്രികോണസ്ഥസ്തഥാ രന്ധ്രേശരാശിഗഃ
മൃത്യുദോƧക്കസ്തഥാമാന്ദിനക്ഷത്രഞ്ച മൃതിപ്രദം. ൩൩

അ—ഗുളികോഡുത്രികോണസ്ഥനായ അക്കനും അപ്രകാരം രന്ധ്രേശരാശിഗനാ യ അക്കനും മൃത്യുദനാകുന്നു. അപ്രകാരം മാന്ദിനക്ഷത്രവും മൃതിപ്രദമാകുന്നു.

സാ—പ്രശ്നകാലത്തു ഗുളികൻ ഏതു നക്ഷത്രത്തിന്മേൽ നില്ക്കുന്നുവോ ആ നാളി ലോ അതിൻെറ പത്താംനാളിലോ പത്തൊൻപതാംനാളിലോ ആദിത്യൻ ചാരവശാൽ നില്ക്കുന്ന കാലവും അഷ്ടമാധിപൻ നില്ക്കുന്ന രാശിയിൽ ആദിത്യൻ വരുന്നകാലവും ഗു ളികൻ നില്ക്കുന്ന നാളിൽ ചന്ദ്രൻ വരുന്ന കാലവും മരണകാലമാകുന്നു.

ത്രിസ്ഫുടഭസ്ഥാഡുഭനാ യാവൽ ത്രികോണമുഭഗോഡുനഃ
താവദബ്ദസമാസാഹന്നാഡികാന്തേ മൃതിർഭവൽ. ൩൪

ലഗ്നാംശസ്യ തദംശേശോ ബന്ധുമദ്ധ്യാഹിതാത്യരൌ
സപ്രതീപതോ മാന്ദിർദ്ദിനരാത്രൌ മൃതിപ്രദഃ. ൩൫

അ—ത്രിസ്ഫുടഭസ്ഥാഡുവിൽനിന്ന് ഉഭഗോഡുവിൻെറ ത്രികോണം യാവത്താകു ന്നു; ലഗ്നാംശനാഥനായ തദംശേശൻ ബന്ധുമദ്ധ്യാഹിതാത്യരിയായിരിക്കുമ്പോൾ താവദബ്ദസര മാസാഹന്നാഡികാന്തത്തിൽ മൃതി ഭവിക്കും. മാന്ദി സപ്രതീപം ഹേതുവായിട്ട് ദിന രാത്രിയിൽ മൃതിപ്രദനായി ഭവിക്കുന്നു.

സാ—പ്രശ്നകാലത്തിലെ ത്രിസ്ഫുടനക്ഷത്രം മുതൽ എണ്ണിയാൽ ആയില്യം കേട്ട രേവതി ഈ നക്ഷത്രങ്ങളിൽ ഏതെങ്കിലും ഒന്ന് ആദ്യമായി വരുന്നതു് എത്രാമത്തേതാ ണോ അത്രയും വത്സരമോ മാസമോ ദിവസമോ നാഴികയോ പ്രശ്നസമയം തുടങ്ങി ചെ ല്ലുമ്പോൾ പൃച്ഛകൻ മരിക്കുമെന്നു പറയണം. ലഗ്നരാശിനാഥനു് ലഗ്നനവാംശനാഥൻ ബന്ധുവായാൽ അത്രയും വത്സരം കഴിയുമ്പോൾ മരിക്കുമെന്നും സമനാണെങ്കിൽ അത്ര യുംമാസം കഴിയുമ്പോൾ മരിക്കുമെന്നും ശത്രുവാണെങ്കിൽ അത്രയുംദിവസം കഴിയുമ്പോൾ മരിക്കുമെന്നും അതിശത്രുവാണെങ്കിൽ അത്രയും നാഴികയാകുമ്പോൾ മരിക്കുമെന്നും പറയ ണം ഗുളികൻ രാത്രിരാശിയിലാണെങ്കിൽ മരണം പകലാണെന്നും പകൽരാശിയിലാ ണെങ്കിൽ മരണം രാത്രിയിലാണെന്നും പറയണം.

ഏഷ്യനാഡീസമാഹമ്മാസാബ്ദാന്തേ ലഗ്നചന്ദ്രയോഃ
ബലീയസോ നവാംശസ്യ ദോഷാധിക്യാല്പതാവശാൽ. ൩൬

അ—ലഗ്നചന്ദ്രന്മാരിൽവച്ചു ബലീയസ്സായിരിക്കുന്നവൻെറ നവാംശത്തിൻെറ ഏഷ്യനാഡീസമാഹമ്മാസാബ്ദാന്തത്തിൽ ദോഷാധിക്യാല്പതാവശം ഹേതുവായി മൃതി ഭവിക്കുന്നു.

സാ—ലഗ്നത്തിനും ചന്ദ്രനും ബലമേറിയതു യാതൊന്നാണോ ആ സ്ഫുടത്തിൽ ചെ ല്ലാനുള്ള നവാംശകത്തിനു് എത്ര നാഴികയുണ്ടെന്നറിഞ്ഞു് അത്രയും ദിവസമോ മാസമോ വത്സരമോ കഴിഞ്ഞു മരണം സംഭവിക്കുമെന്നു പറയണം. പ്രശ്നം വളരെ ദോഷകരമാ ണെങ്കിൽ ദിവസവും, മദ്ധ്യമമാണെങ്കിൽ മാസവും, ദോഷം വളരെ കുറവാണെങ്കിൽ വത്സരവും പറഞ്ഞുകൊള്ളണം.

ലഗ്നാംശൈഷ്യവിനാഡീഭിഃ സമാഹമ്മാസവത്സരൈഃ
മൃതിർലഗ്നപതേഃ ശത്രൌ സമേ ബന്ധൌ തദംശപേ. ൩൭

അ—ലഗ്നപതിക്കു തദംശപൻ ശത്രുവായും സമനായും ബന്ധുവായുമിരിക്കുമ്പോ ൾ ലഗ്നാംശൈഷ്യവിനാഡികളോടു സമാഹമ്മാസവത്സരങ്ങളെക്കൊണ്ടു മൃതി ഭവിക്കുന്നു.

സാ—ലഗ്നസ്ഫുടത്തിൻെറ നവാംശകത്തിൽ എത്ര വിനാഴിക കഴിഞ്ഞു എത്ര വി നാഴിക കഴിയാനുണ്ടു് എന്നറിഞ്ഞു കഴിയാനുള്ള വിനാഴികയോളം വത്സരത്തിന്നോ മാ സത്തിന്നോ ദിവസത്തിന്നോ ഉള്ളിൽ മരണം സംഭവിക്കുമെന്നു പറയണം. ലഗ്നാധി

പന്ന് ലഗ്നനവാംശകാധിപൻ ബന്ധുവായാൽ വത്സരവും സമനായാൽ മാസവും ശത്രുവായാൽ ദിവസവുമാണ് പറയേണ്ടതു്.

മൃത്യുപ്രദസ്യ വാംശൈഷ്യവിനാഡ്യശ്ച മൃതിപ്രദാഃ
പ്രോക്തവൽ ലഗ്നപാരാതിസമബന്ധൌ തദംശപേ. ൩൯

അ—തദംശപൻ ലഗ്നപാരാതിസമബന്ധുവായിരിക്കുമ്പോൾ മൃത്യുപ്രദന്റെ നവാംശൈഷ്യവിനാഡികളും പ്രോക്തമനുസരിച്ചു മൃതിപ്രദകളായി ഭവിക്കുന്നു.

സാ—ലഗ്നാധിപന്നു ലഗ്നനവാംശകാധിപൻ ബന്ധുവായാൽ മരണകർത്താവായ ഗ്രഹത്തിന്റെ നവാംശകത്തിൽ ചെല്ലുവാനുള്ള വിനാഴികയോളം വത്സരം കഴിയുമ്പോൾ മരണം സംഭവിക്കും. ലഗ്നാധിപന്നു ലഗ്നനവാംശകാധിപൻ സമനായാൽ അത്രയും മാസം കഴിയുമ്പോഴും ശത്രുവായാൽ അത്രയും ദിവസം കഴിയുമ്പോഴും മരണമുണ്ടാകുമെന്നു പറയണം. അഷ്ടമസ്ഥിതി അഷ്ടമാധിപത്യം അഷ്ടമദൃഷ്ടി മുതലായവയുള്ള ഗ്രഹമാണു മൃത്യുപ്രദൻ. അതായതു് ഏതൊരു ഗ്രഹത്തിന്റെ യോഗദൃഷ്ടികളെക്കൊണ്ടാണു മരണം സംഭവിക്കുമെന്നു നിശ്ചയിച്ചതു് ആ ഗ്രഹംതന്നെയാണു മൃത്യുപ്രദൻ.

വാ—അത്ര അനുഷ്ഠാനപദ്ധതിഃ.

അ—ഇവിടെ അനുഷ്ഠാനപദ്ധതി ഭവിക്കുന്നു.

സാ—പ്രശ്നംകൊണ്ടു മരണത്തിന്റെ കാലം ചിന്തിക്കുന്നതിനുള്ള അനുഷ്ഠാനപദ്ധതിവചനം ഇവിടെ കാണിക്കുന്നു.

ക്രൂരാഹിമൃത്യുഗുളികാദിഷു യാവതി സ്യാൽ
ലഗ്നാംശകാൽ പ്രഭൃതി കഷ്ടതമോ നവാംശേ
തൽകഷ്ടഭാവവശതഃ ഖലു താവതീഷു
വാച്യാ ഗതാസു ദിനമാസസമാസു മൃത്യുഃ. ൪൦

അ—ക്രൂരാഹിമൃത്യുഗുളികാദികളിൽ വച്ചു കഷ്ടതമനായ ഗ്രഹം ലഗ്നാംശകത്തിൽനിന്നു തുടങ്ങി എത്രാമത്തെ നവാംശകത്തിൽ ഭവിക്കും. തൽകഷ്ടഭാവവശംഹേതുവായിട്ടു് താവതികളായ ദിനമാസസമകൾ ഗതകളായിരിക്കുമ്പോൾ മൃത്യു ഭവിക്കുമെന്നു വാച്യമാകുന്നു.

സാ—സൂര്യൻ ചൊവ്വാ ശനി രാഹു ഗുളികൻ ത്രിസ്ഫുടം മൃത്യു കാലൻ ഇവരുകളിൽ വച്ചു അനിഷ്ടബന്ധമുള്ള അതിദോഷിയായ ഗ്രഹം ലഗ്നനവാംശംമുതൽ എത്രാമത്തെ നവാംശത്തിൽ നില്ക്കുന്നുവോ ആ ഗ്രഹം അതികഷ്ടനാണെങ്കിൽ അത്രയും ദിവസം കഴിഞ്ഞും കഷ്ടത അധികമില്ലെങ്കിൽ അത്രയുംമാസം കഴിഞ്ഞും കഷ്ടത വളരെ കുറവാണെങ്കിൽ അത്രയും സംവത്സരം കഴിഞ്ഞും മരണം സംഭവിക്കുമെന്നു പറയണം.

കഷ്ടോഽഹിമൃത്യുഗുളികാദിഷു യത്ര രാശൌ
തല്ക്കാലജം നിധനജം യദി വാ നിമിത്തം
തസ്യ ത്രികോണഗൃഹി കഷ്ടതമേ തദാനീം
ചന്ദ്രാർക്കജീവരവിജേഷു മൃതിർവിചിന്ത്യാ. ൪൧

അ—അഹിമൃത്യുഗുളികാദികളിൽവച്ചു കഷ്ടൻ യാതൊരു രാശിയിൽ ഭവിക്കുന്നു. തല്ക്കാലജമായി നിധനജമായിരിക്കുന്ന നിമിത്തം യാതൊരു രാശിയിൽ ഭവിക്കുന്നു. ചന്ദ്രാർക്കജീവരവിജന്മാരിൽവച്ചു കഷ്ടതമൻ അതിന്റെ ത്രികോണഗൃഹത്തിലായിരിക്കുമ്പോൾ മൃതി വിചിന്ത്യയായി ഭവിക്കുന്നു.

സാ—രാഹു മൃത്യു ഗുളികൻ മുതലായ മരണസൂചകന്മാരായവരിൽ ഏറ്റവും ദോഷകർത്താവായവൻ ഏതൊരു രാശിയിൽ നില്ക്കുന്നു അല്ലെങ്കിൽ പ്രശ്നസമയത്തു മരണസൂചകമായ നിമിത്തം ഏതൊരു രാശിദിക്കിലാണുണ്ടായതു്. ഈ രണ്ടു രാശികളുടേയും ത്രികോണരാശികളിൽ വ്യാഴം ശനി ആദിത്യൻ ചന്ദ്രൻ ഇവരിൽവച്ചു് ഏറ്റവും അനിഷ്ടകരനായ ഗ്രഹം ചാരവശാൽ വരുന്ന സമയം മരണം സംഭവിക്കാവുന്നതാണു്.

**ലഗ്നാരൂഢപത്യോർദ്വയോർബ്ബലവതഃ പ്രാരഭ്യ യസ്മിൻ ഗ്രഹേ**
**നക്ഷത്രേऽഥ ദൃഗാണകോന്ന ഭവതി പ്രശ്നേ നവാംശേപിവാ**
**വൃക്ഷാദേഃ പതനാദ്യനിഷ്ടമസുമൽപ്രാണപ്രണാശോപി വാ**
**സ്ഥാനം വാ ഗുളികാദികസ്യ ഭവിതാ താവത്തിഥാന്തേ മൃതിഃ—ഇതി.**

അ—ലഗ്നാരൂഢപന്മാരാകുന്ന രണ്ടുപേരിൽവച്ച് ബലവാനിൽനിന്നു തുടങ്ങി യാതൊരു ഗ്രഹത്തിലോ നക്ഷത്രത്തിലോ ദൃഗാണത്തിലോ നവാംശത്തിലോ വൃക്ഷാദിയുടെ പതനാദിയായ അനിഷ്ടമോ അസുമൽപ്രാണപ്രണാശമോ ഗുളികാദിയുടെ സ്ഥാനമോ ഭവിക്കുന്നു. താവത്തിഥ്യന്തത്തിൽ മൃതി വാച്യമാകുന്നു.

സാ—ലഗ്നാധിപനും ആരൂഢാധിപനും തമ്മിൽ ബലമേറിയ ഗ്രഹം നില്ക്കുന്ന രാശിമുതൽ എണ്ണിയാൽ എത്രാമത്തെ രാശിയിലോ നക്ഷത്രംമുതൽ എണ്ണുമ്പോൾ എത്രാമത്തെ നക്ഷത്രത്തിലോ ദ്രേക്കാണംമുതൽ എണ്ണുമ്പോൾ എത്രാമത്തെ ദ്രേക്കാണത്തിലോ നവാംശകംമുതൽ എണ്ണുമ്പോൾ എത്രാമത്തെ നവാംശകത്തിലോ ഗുളികൻ മൃത്യു മുതലായവയിൽ ദോഷാധിക്യമുള്ളവർ നില്ക്കുന്നു. അല്ലെങ്കിൽ പ്രഷ്ടാവിന്റെ വീട്ടിൽ ഒരു ജന്തു മരിക്കുന്നു. അല്ലെങ്കിൽ വൃക്ഷം ആലയം മുതലായവ പതിക്കുന്നു. അത്രയും ദിവസത്തിന്റെയോ മാസത്തിന്റെയോ വത്സരത്തിന്റെയോ അന്ത്യത്തിൽ പ്രഷ്ടാവിനു മരണം സംഭവിക്കുമെന്നു പറയണം. അനുഷ്ഠാനപദ്ധതിവചനം ഇവിടെ അവസാനിച്ചു.

**ആരൂഢോദയയോരഷ്ടമേऽഷ്ടമേശാശ്രിതാലയേ**
**പിണ്ഡാഷ്ടവർഗ്ഗഹീനാക്ഷേ രാശൌ വാ ലഗ്നഗേ മൃതിഃ. ൩൨**

അ—ആരൂഢോദയങ്ങളുടെ അഷ്ടമമോ അഷ്ടമേശാശ്രിതാലയമോ പിണ്ഡാഷ്ടവർഗ്ഗത്തിൽ ഹീനാക്ഷമായ രാശിയോ ലഗ്നമായിരിക്കുമ്പോൾ മൃതി ഭവിക്കും.

സാ—ആരൂഢത്തിന്റെ അഷ്ടമരാശിയോ ആരൂഢാൽ അഷ്ടമാധിപൻ നില്ക്കുന്ന രാശിയോ ഉദയലഗ്നാൽ അഷ്ടമമോ അഷ്ടമനാഥൻ നില്ക്കുന്ന രാശിയോ സമുദായാഷ്ടവർഗ്ഗത്തിൽ അക്ഷം കുറവുള്ള രാശിയോ ഈ അഞ്ചു രാശികളിൽവച്ചു ഏതെങ്കിലും ഒന്നു് പ്രഷ്ടാവിന്റെ മരണലഗ്നമായിരിക്കുമെന്നു പറയണം.

**ശ്ലോകസ്യാസ്യോത്തരാർദ്ധം യത്തജ്ജന്മവിഷയം തഥാ**
**സ്വഭപ്രതീപതോ മാന്ദിരിത്യർദ്ധഞ്ച പുരോദിതം. ൩൩**

അ—ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധം യാതൊന്നോ അതും സ്വഭപ്രതീപതോ മാന്ദി എന്നിങ്ങനെ മുൻപേ ഉദിതമായ അർദ്ധവും ജന്മവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞുവരുന്നതു പ്രശ്നംകൊണ്ടു മരണത്തെ നിർണ്ണയിക്കാനുള്ള വിവരമാണു്. എന്നാൽ ഈ ശ്ലോകത്തിന്റെ ഉത്തരാർദ്ധവും സ്വഭപ്രതീപതോ മാന്ദി എന്നിങ്ങനെ മുൻപേ പറയപ്പെട്ട ശ്ലോകാർദ്ധവും ജാതകവശേന ചിന്തിക്കേണ്ടവയാണു്. പ്രസംഗവശാൽ ഈ ഘട്ടത്തിൽ പറഞ്ഞുവെന്നേയുള്ളു.

**വാ—ഏതൽ പ്രശ്നവശാൽ മരണകാലവിഷയം.**

അ—ഇതു് പ്രശ്നവശം ഹേതുവായിട്ടുള്ള മരണകാലവിഷയമാകുന്നു.

സാ—ഇവിടെ മേൽ പറയപ്പെട്ടതു പ്രശ്നംകൊണ്ടു മരണകാലത്തെ നിരൂപിക്കേണ്ട രീതിയാണു്.

**വാ—പുനരപി കാശ്ചന മരണകാലഗ്രഹസ്ഥിതയ ഉച്യന്തേ.**

അ—പിന്നെയും ചില മരണകാലഗ്രഹസ്ഥിതികൾ വചിക്കപ്പെടുന്നു.

സാ—ഇനിയും മരണകാലത്തെ സൂചിപ്പിക്കുന്ന ചില ഗ്രഹസ്ഥിതികളെക്കൂടി ഇവിടെ കാണിക്കുന്നു.

**ദ്വാദശജന്മാഷ്ടമഗാഃ പുംസാം ദിനനാഥഭൌമശനിജീവാഃ**
**വിത്തക്ഷയം പ്രവാസം രോഗാൻ ജനയന്തി മരണഭീതിം വാ.**

അ—ദ്വാദശജന്മാഷ്ടമഗന്മാരായ ദിനനാഥഭൌമശനിജീവന്മാർ പുമാന്മാർക്ക് വിത്തക്ഷയത്തേയും പ്രവാസത്തേയും രോഗങ്ങളേയും മരണഭീതിയേയും ജനിപ്പിക്കുന്നു.

സാ—ജനിച്ച കൂറിലോ അതിലെ അഷ്ടമത്തിലോ പന്ത്രണ്ടിലോ ആദിത്യൻ ചൊവ്വാ വ്യാഴം ശനി ഈ ഗ്രഹങ്ങരം ചാരവശാൽ വരുന്ന കാലത്തു് ധനനാശം വിദേശഗമനം രോഗദുഃഖം മരണഭയം ഈ ഫലങ്ങളുണ്ടാകുന്നതാണെന്നു് അറിയണം.

ചന്ദ്രസ്തു നിധനം പ്രാപ്തഃ സപ്തമം ബുധലോഹിതൌ
ദ്വാദശം ഭാസ്കരഃ ഷഷ്ഠം ഭൃഗുപുത്രസ്സമാശ്രിതഃ. ൫൬
തൃതീയം ദേവമന്ത്രീ ച രാഹുകേതുശനൈശ്ചരാഃ
ജന്മസ്ഥാഃ പ്രാണസന്ദേഹം കുൎവ്വന്ത്യേതേ ന സംശയഃ. ൫൭

അ—നിധനത്തെ പ്രാപ്തനായ ചന്ദ്രനും സപ്തമത്തെ പ്രാപ്തന്മാരായ ബുധലോഹിതന്മാരും ദ്വാദശത്തെ സമാശ്രിതനായ ഭാസ്കരനും ഷഷ്ഠത്തെ സമാശ്രിതനായ ഭൃഗുപുത്രനും തൃതീയത്തെ സമാശ്രിതനായ ദേവമന്ത്രിയും ജന്മസ്ഥന്മാരായ രാഹുകേതുശനൈശ്ചരന്മാരും ആകുന്ന ഇവർ പ്രാണസന്ദേഹത്തെ ചെയ്യുന്നു, സംശയമില്ല.

സാ—ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ അഷ്ടമത്തിൽ ചന്ദ്രനും പന്ത്രണ്ടിൽ ആദിത്യനും ഏഴിൽ ചൊവ്വയും ബുധനും മൂന്നിൽ ഗുരുവും ചന്ദ്രൻ നില്ക്കുന്ന രാശിയിൽ ശനിയും രാഹുവും കേതുവും വരുന്നകാലം മരണകാലമാകുന്നു. ഇവർ എല്ലാവരുംകൂടി ഈ സ്ഥാനങ്ങളിൽ ഒരു സമയത്തു വരികയെന്നുള്ളതു് അസാദ്ധ്യമാണ്. എങ്കിലും പെല്ലയോഗം ഉണ്ടായാൽ മരണം നിശ്ചയമായി പറയാവുന്നതാണ്.

പ്രഥമേ ച ചതുൎത്ഥേ ച സപ്തമേ ചാഷ്ടമേ വ്യയേ
ക്രൂരഗ്രഹാഃ പ്രദീപ്യന്തേ ദീപ്തപാവകസന്നിഭാഃ. ൫൮

അ—പ്രഥമത്തിലും ചതുൎത്ഥത്തിലും സപ്തമത്തിലും അഷ്ടമത്തിലും വ്യയത്തിലും സ്ഥിതന്മാരായിരിക്കുന്ന ക്രൂരഗ്രഹങ്ങരം ദീപ്തപാവകസന്നിഭന്മാരായി പ്രദീപിക്കുന്നു.

സാ—ജാതകത്തിൽ ചന്ദ്രൻ നില്ക്കുന്ന രാശിയെ ആണെല്ലോ കൂറു് എന്നു പറയുന്നതു്. അതിന്റെ നാലു് ഏഴു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ നില്ക്കുന്ന സൂൎയ്യൻ ചൊവ്വാ ശനി രാഹു ഈ ഗ്രഹങ്ങരം കത്തുന്ന അഗ്നിയെപ്പോലെ ജ്വലിക്കുന്നു. എന്നാൽ മരണം മരണതുല്യമായിട്ടുള്ള ആത്മദുഃഖം മുതലായ ദുരിതങ്ങരം ഈ അവസരത്തിലുണ്ടാകുമെന്നു സാരം.

ചതുൎത്ഥേ നിധനേ ചാന്ത്യേ ചന്ദ്രോ നിത്യമനിഷ്ടകൃൽ
ശുഭശ്ശശീ ച ജന്മസ്ഥോ ന സ്യാജ്ജന്മദിനം തഥാ. ൫൯

അ—ചതുൎത്ഥത്തിലും നിധനത്തിലും അന്ത്യത്തിലും ചന്ദ്രൻ നിത്യം അനിഷ്ടകൃത്തായി ഭവിക്കുന്നു. ജന്മസ്ഥനായ ശശി ശുഭനാകുന്നു. ജന്മദിനം അപ്രകാരം ശുഭമല്ല.

സാ—കൂറിന്റെ നാലിലും എട്ടിലും പന്ത്രണ്ടിലും ചന്ദ്രൻ വരുന്ന കാലങ്ങരം അനിഷ്ടകാലമാകുന്നു. ചന്ദ്രൻ കൂറിൽതന്നെ വരുന്നകാലം ശുഭമാണ്. എങ്കിലും ജന്മനക്ഷത്രത്തിൽ ചന്ദ്രൻ നില്ക്കുന്ന കാലം ശുഭമല്ല. ഇങ്ങിനെ മരണകാലത്തിലെ ഗ്രഹസ്ഥിതി നിരൂപിക്കേണ്ട ക്രമം പറഞ്ഞുകഴിഞ്ഞു.

ഇത്ഥം വിചിന്ത്യ നിശ്ചിത്യ സസംവാദം പരസ്പരം
ഖേചരാണാമവസ്ഥാനം സമയഃ കഥ്യതാം മൃതേഃ. ൬൦

അ—ഇപ്രകാരം ചിന്തിച്ചിട്ടു് അന്യോന്യം സസംവാദമായ ഖേചരന്മാരുടെ അവസ്ഥാനത്തെ നിശ്ചയിച്ചിട്ടു് മൃതിയുടെ സമയം കഥിക്കപ്പെടണം.

സാ—മേൽ പറഞ്ഞവയെ നല്ലപോലെ ആലോചിച്ചിട്ടുവേണം ശനി മുതലായ ഗ്രഹങ്ങളുടെ മരണകാലത്തെ സ്ഥിതിയെ പറയേണ്ടതു്. ശനി മുതലായ എല്ലാ ഗ്രഹങ്ങളുടേയും സ്ഥിതി ഒത്തുവരുന്ന ഘട്ടത്തിൽമാത്രമേ മരണം നിശ്ചയമായി പറയാവൂ.

ഇതി പ്രശ്നമാൎഗ്ഗേ ദശമാദ്ധ്യായഃ.

ഇപ്രകാരം പ്രശ്നമാൎഗ്ഗത്തിന്റെ പത്താംഅദ്ധ്യായം അവസാനിച്ചു.

---

# അഥ ഏകാദശാദ്ധ്യായ പ്രാരംഭഃ.

---

വാ—അഥ മരണനിമിത്താന്യുച്യന്തേ.

അ—അനന്തരം മരണനിമിത്തങ്ങൾ വചിക്കപ്പെടുന്നു.

സാ—ഇനി ഇന്ന കാരണംകൊണ്ടാണ് മരണം സംഭവിക്കുന്നതു് എന്നും മററും പറയുവാൻ പോകുന്നു.

ക്രമേണ മരണം വഹ്നിസലിലായുധജ്വരത്തിഭിഃ
അജ്ഞാതരോഗതൃട്ക്ഷുദ്ഭിരർക്കാദ്യൈരഷ്ടമസ്ഥിതൈഃ. ൧

അ—അഷ്ടമസ്ഥിതന്മാരായിരിക്കുന്ന അർക്കാദ്യന്മാർ ഹേതുവായിട്ടു് ക്രമേണ വഹ്നിസലിലായുധജ്വരത്തികളെക്കൊണ്ടും അജ്ഞാതരോഗതൃട്ക്ഷുത്തുകളെക്കൊണ്ടും മരണം ഭവിക്കും.

സം—അഷ്ടമഭാവത്തിൽ ആദിത്യൻ നിന്നാൽ അഗ്നിഭയവും ചന്ദ്രൻ നിന്നാൽ ജലത്തിൽ വീഴ്ചയും ചൊവ്വാ നിന്നാൽ ആയുധഘാതവും ബുധൻ നിന്നാൽ ജ്വരരോഗവും വ്യാഴം നിന്നാൽ ഇന്ന രോഗമാണെന്നു തീർച്ചപ്പെടുത്താൻ പാടില്ലാതെ ഒരുതരം വ്യാധിയും ശുക്രൻ നിന്നാൽ തണ്ണീർദാഹവും ശനി നിന്നാൽ അരുചിയും മരണത്തിനു കാരണമാണെന്നു പറയണം. ഇപ്പറഞ്ഞ രോഗങ്ങൾ പിടിപെട്ടു മരിക്കുമെന്നു സാരം.

ദൃഷ്ടേഽഷ്ടമേ സൂര്യാദ്യൈസ്തൽപ്രോക്താസ്ഥ്യാദിജാമയൈഃ
മൃത്യുർഥവാ തൽപ്രോക്തപിത്തവഹ്ന്യാദിസംഭവഃ. ൨

അഷ്ടമം സൂര്യാദ്യന്മാരാൽ ദൃഷ്ടമായിരിക്കുമ്പോഴും തൽപ്രോക്താസ്ഥ്യാദിജാമയങ്ങളെക്കൊണ്ടു് മൃത്യു ഭവിക്കുന്നു. അല്ലെങ്കിൽ മൃത്യു തൽപ്രോക്തപിത്തവഹ്ന്യാദിസംഭവമായും ഭവിക്കും.

സാ—അഷ്ടമത്തിൽ ഏതൊരു ഗ്രഹത്തിന്റെ ദൃഷ്ടിയാണോ ഉള്ളതു് ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള അസ്ഥി മുതലായ ധാതുക്കളിൽ രോഗം പിടിപെട്ടു് മരിക്കുമെന്നു് അറിയണം. അല്ലെങ്കിൽ ആ ഗ്രഹത്തിനു പറയാവുന്ന വാതപിത്താദിയായ ത്രിദോഷകോപംകൊണ്ടോ അല്ലെങ്കിൽ കഴിഞ്ഞ ശ്ലോകത്തിൽ പറയപ്പെട്ട അഗ്ന്യാദികളെക്കൊണ്ടോ മരണം സംഭവിക്കുമെന്നു പറയണം.

അസ്ഥി രക്തഞ്ച മജ്ജാ ത്വഗ്വസാ ശുക്ലഞ്ച വസ്നസാ
ഏവം ഹി ധാതവഃ സപ്ത സൂര്യാദീനാം പ്രകീർത്തിതാഃ. ൩

അ—അസ്ഥിയും രക്തവും മജ്ജയും ത്വക്കും വസയും ശുക്ലവും വസ്നസയും ഈവണ്ണം സൂര്യാദികൾക്കു് ഏഴു ധാതുക്കൾ പ്രകീർത്തിതങ്ങളായി ഭവിക്കുന്നു.

സാ—ഇവിടെ പറയുന്നതു് സൂര്യൻ മുതലായ ഗ്രഹങ്ങളെക്കൊണ്ടു് അസ്ഥി മുതലായ ധാതുക്കളെ അറിയേണ്ട ക്രമത്തെയാണ്. ആദിത്യനു് അസ്ഥിയും ചന്ദ്രനു് രക്തവും ചൊവ്വായ്ക്കു മജ്ജയും ബുധനു ത്വക്കും വ്യാഴത്തിനു വസയും ശുക്രനു ശുക്ലവും ശനിക്കു വസ്നസയും ഇങ്ങിനെയാണ് സൂര്യാദികൾക്കു് ഏഴു ധാതുക്കളെ പറഞ്ഞിട്ടുള്ളതു്. അസ്ഥിയുടെ ഉള്ളിൽ ഉള്ള മീളയാണ് മജ്ജ എന്നു പറയുന്നതു്. മാംസത്തോടടുത്തു് മാംസത്തിൽ വ്യാപിച്ചുകിടക്കുന്ന ഒരു നെയ്യാകുന്നു വസ എന്നു പറയുന്നതു്. ഏററവും സൂക്ഷ്മങ്ങളായ ഞരമ്പുകളെയാണ് വസ്നസാ എന്നു പറഞ്ഞതു്.

പിത്തം വാതകഫൌ പിത്തം വാതപിത്തകഫാഃ കഫഃ
കഫവാതൌ ച വാതശ്ച സൂര്യാദീനാം പ്രകീർത്തിതാഃ. ൪

അ—സൂര്യാദികൾക്കു പിത്തവും വാതകഫങ്ങളും പിത്തവും വാതപിത്തകഫങ്ങളും കഫവും വാതകഫങ്ങളും വാതവും പ്രകീർത്തിതങ്ങളാകുന്നു.

സാ—സൂര്യാദികൾക്കു പിത്തം മുതലായ ദോഷങ്ങളെ ചിന്തിക്കേണ്ട ക്രമത്തെയാണു ഈ പദ്യംകൊണ്ടു പറയുന്നതു്. ആദിത്യനു പിത്തവും ചന്ദ്രനു വാതം കഫം ഈ രണ്ടു ദോഷങ്ങളും ചൊവ്വായ്ക്കു പിത്തവും ബുധനു വാതം പിത്തം കഫം ഈ മൂന്നു ദോഷങ്ങളും വ്യാഴത്തിന്നു കഫവും ശുക്രനു വാതം കഫം ഈ രണ്ടു ദോഷങ്ങളും ശനിക്കു വാതവും ഇങ്ങിനെയാണ് വിധിച്ചിട്ടുള്ളതു്. ഇതിനെസംബന്ധിച്ചു പല അഭിപ്രായഭേദങ്ങളുമുണ്ടു്. എങ്കിലും സർവ്വസമ്മതമായ അഭിപ്രായത്തെയാണ് ഇവിടെ പറഞ്ഞതു്.

കാലാംഗേഷ്വഷ്ടമോ രാശിർ ഗ്രഹോ വാഷ്ടമവീക്ഷകഃ
ജന്മകാലേ സ്ഥിതോ യത്ര തത്രാംഗേ തദ്ഗദോത്ഭവഃ. ൫

അ—അഷ്ടമമായ രാശിയോ അഷ്ടമവീക്ഷകനായ ഗ്രഹമോ ജന്മകാലത്തിൽ കാലാംഗങ്ങളിൽ യാതൊരംഗത്തിൽ സ്ഥിതനാകുന്നു; ആ അംഗത്തിൽ തദ്ഗദോത്ഭവം ഭവിക്കുമെന്നു വാച്യമാകുന്നു.

സാ—ജനനലഗ്നാൽ അഷ്ടമരാശിയോ അഷ്ടമത്തിലേക്കു നോക്കുന്ന ഗ്രഹമോ ഏതൊരു രാശിയിൽ വരുന്നു ആ രാശിക്കു "കാലാംഗാനിവരാംഗം" എന്ന വചനപ്രകാരം ഏതൊരവയവം വിധേയമായി വരുന്നുവോ ആ അവയവത്തിനു രോഗമുണ്ടായിരിക്കുമെന്നു പറയണം. വ്യാധിയുടെ വിവരം അടിയിൽ പറയപ്പെടും.

ഗ്രഹയോഗേക്ഷണാഭാവേ നിധനേ നിധനാധിപഃ
ദ്വാവിംശത്ര്യംശപോ വാപി സ്വഗുണൈർമ്മരണപ്രദഃ. ൬

അ—നിധനത്തിൽ ഗ്രഹയോഗേക്ഷണാഭാവം സത്തായിരിക്കുമ്പോൾ നിധനാധിപനോ ദ്വാവിംശത്ര്യംശപനോ സ്വഗുണങ്ങളെക്കൊണ്ടു മരണപ്രദനായി ഭവിക്കുന്നു.

സാ—അഷ്ടമത്തിൽ ഒരു ഗ്രഹത്തിന്റെയും സ്ഥിതിയോ ദൃഷ്ടിയോ ഇല്ലാതെ പോയാൽ അഷ്ടമാധിപനോ ഇരുപത്തിരണ്ടാം ദ്രേക്കാണനാഥനോ പറഞ്ഞിട്ടുള്ള അസ്ഥിപിത്തവഹ്ന്യാദികളെക്കൊണ്ടു മരണം സംഭവിക്കുമെന്നു പറയണം.

ധാതവശ്ച ത്രിദോഷാശ്ച പ്രോക്താ വഹ്ന്യാദയോ ഗുണാഃ. ൭

അ—ധാതുക്കളും ത്രിദോഷങ്ങളും വഹ്ന്യാദികളും ഗുണങ്ങളെന്നു പ്രോക്തങ്ങളാകുന്നു.

സാ—കഴിഞ്ഞ പദ്യത്തിൽ "സ്വഗുണൈർമ്മരണപ്രദഃ" എന്നു പറഞ്ഞുവല്ലോ. ആ ഗുണങ്ങൾ ഇന്നതാണെന്നാണ് ഈ ശ്ലോകാർദ്ധംകൊണ്ടു പറയുന്നതു്. അസ്ഥി മുതലായ ഏഴു ധാതുക്കൾക്കും വാതം പിത്തം കഫം ഈ മൂന്നു ത്രിദോഷങ്ങൾക്കും വഹ്നിസലിലം മുതലായവകൾക്കും ഗുണങ്ങൾ എന്നു പറയപ്പെടുന്നു.

മന്ദേ സൂര്യാദിസംയുക്തേ തേഷാം യോഽസ്ഥ്യാദിരീരിതഃ
രോഗേണ തത്ര ജാതേന പുരുഷസ്യ ഭവേന്മൃതിഃ ൮

അ—മന്ദൻ സൂര്യാദിസംയുക്തനായിരിക്കുമ്പോൾ അവക്കു അസ്ഥ്യാദിയായ യാതൊന്നു ഈരിതമായി ഭവിക്കുന്നു. അതിൽ ജാതമായ രോഗംകൊണ്ടു പുരുഷനു മൃതി ഭവിക്കും.

സാ—ശനിക്കു സൂര്യൻ ചന്ദ്രൻ മുതലായ ഗ്രഹങ്ങളുടെ യോഗമുണ്ടായാൽ ആ സൂര്യാദികൾക്കു പറഞ്ഞിട്ടുള്ള അസ്ഥി മുതലായ ധാതുക്കളിലും മററുപ്രകാരത്തിൽ അവരെസംബന്ധിക്കുന്നതുമായ രോഗം മരണകാരണമായി തീരുമെന്നു പറയണം.

ഭാനുനാ വാസൃജാ ദൃഷ്ടേ ദക്ഷാംഗേഽരുരസൃഗ്ഭവഃ
അതിസാരോ നിശാഭർത്രാ വേപഥുശ്ചന്ദ്രസൂനുനാ. ൯
ഗുരുണാ ശ്വയഥുഃ പാദേ ദക്ഷിണാംഗേ ച വേദനാ
ക്ഷയഃ ക്ഷോഭശ്ച ശുക്രേണ കാസശ്വാസാദിരീക്ഷിതേ. ൧൦
രാഹുണാ സന്ധിസാദാദിർമ്മാന്ദിനോന്മാദസംഭവഃ
മൂർച്ഛാ ദ്രാഘീയസീ മന്ദേ യമകണ്ടകവീക്ഷിതേ. ൧൧

അർദ്ധപ്രഹാരേണ സമാസന്നേऽസുനിർഗ്ഗമേ
കാലദൃഷ്ടേ രവേഃ പുത്രേ നൃണാം സഞ്ചരതാം മൃതിഃ. ൧൨

അ—മന്ദൻ ഭാനുവിനാലോ അസൃക്കിനാലോ ദൃഷ്ടനായിരിക്കുമ്പോൾ ദക്ഷാംഗത്തിൽ അസൃഗ്ഭവമായ അരുസ്സും അസുനിർഗ്ഗമം സമാസന്നമായിരിക്കുമ്പോൾ ഭവിക്കും. നിശാഭർത്താവിനാൽ ദൃഷ്ടനായിരിക്കുമ്പോൾ അതിസാരം ഭവിക്കും. ചന്ദ്രസൂനുവിനാൽ ദൃഷ്ടനായിരിക്കുമ്പോൾ വേപഥു ഭവിക്കും. ഗുരുവിനാൽ ദൃഷ്ടനായിരിക്കുമ്പോൾ പാദത്തിൽ ശ്വയഥുവും ദക്ഷിണാംഗത്തിൽ വേദനയും ഭവിക്കും. ശുക്രനാൽ ഈക്ഷിതനായിരിക്കുമ്പോൾ ക്ഷയവും ശോഫവും ഭവിക്കും. മന്ദൻ ഈക്ഷിതനല്ലാതെയിരിക്കുമ്പോൾ കാസശ്വാസാദി ഭവിക്കും. രാഹുവിനാൽ ദൃഷ്ടനായിരിക്കും സമയത്തിൽ സന്ധിസാദാദി ഭവിക്കും. മാന്ദിയാൽ ദൃഷ്ടനായിരിക്കും സമയത്തിൽ ഉന്മാദസംഭവവും മന്ദൻ യമകണ്ടകവീക്ഷിതനായിരിക്കും സമയത്തിൽ ദ്രാഘീയസിയായ മൂർച്ഛയും അർദ്ധപ്രഹാരനാൽ വീക്ഷിതനായിരിക്കുമ്പോൾ അരുസ്സും രവിയുടെ പുത്രൻ കാലദൃഷ്ടനായിരിക്കുമ്പോൾ സഞ്ചരത്തുകളായ നൃക്കൾക്കു മൃതിയും ഭവിക്കുന്നു.

സാ—ജാതകത്തിൽ ശനിയെ ആദിത്യനോ ചൊവ്വായോ നോക്കുന്നു എങ്കിൽ മരണകാലത്തു് വലത്തുഭാഗത്തു് രക്തം ദുഷിച്ചു വ്രണമുണ്ടായി ആ രോഗംനിമിത്തം മരിക്കും. ചന്ദ്രൻ ആ ശനിയെ നോക്കുന്നു എങ്കിൽ അതിസാരമുണ്ടായി മരിക്കും. ബുധൻ നോക്കുന്നു എങ്കിൽ വിറയലുണ്ടായി മരിക്കും. വ്യാഴം നോക്കുന്നു എങ്കിൽ കാലിൽ നീരും വലത്തുവശത്തു വേദനയുമുണ്ടായി മരിക്കും. ശുക്രൻ നോക്കിയാൽ ക്ഷയവും ചുമയും പിടിപെട്ടു മരിക്കും. ശനിയെ ആരും നോക്കുന്നില്ല എങ്കിൽ ചുമയും ശ്വാസംമുട്ടും വന്നു മരിക്കും. രാഹു നോക്കിയാൽ സന്ധികൾ തളൎന്നു മരിക്കും. ഗുളികൻ നോക്കിയാൽ ഭ്രാന്തുപിടിപെട്ടു മരിക്കും. യമകണ്ടകൻ നോക്കിയാൽ വളരെക്കാലം മോഹാലസ്യത്തോടുകൂടി കിടന്നു മരിക്കാൻ ഇടവരും. അർദ്ധപ്രഹാരൻ നോക്കിയാൽ വ്രണമുണ്ടായി മരിക്കും. കാലൻ നോക്കിയാൽ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ യാതൊരു രോഗവുംകൂടാതെ പെട്ടെന്നു മരിക്കും.

അർദ്ധപ്രഹാരന്റെ സ്ഫുടം വരുത്തുന്നതു അതിന്റെ ഉദയം അറിഞ്ഞാണു വേണ്ടതു്. വ്യാഴാഴ്ച ൨൬ നാഴികയ്ക്കും വെള്ളിയാഴ്ച ൨൨ നാഴികയ്ക്കും ശനിയാഴ്ച ൧൮ നാഴികയ്ക്കും ഞായറാഴ്ച ൧൪ നാഴികയ്ക്കും തിങ്കളാഴ്ച ൧൦ നാഴികയ്ക്കും ചൊവ്വാഴ്ച ൬ നാഴികയ്ക്കും ബുധനാഴ്ച ൨ നാഴികയ്ക്കുമാണു് അർദ്ധപ്രഹാരന്റെ ഉദയം. ദിനരാത്രികളുടെ കൂടുതൽകുറവു് അനുസരിച്ചു് ഇവന്റെ ഉദയകാലത്തിനും കൂടുതൽകുറവു വരും. അതു് ഗുളികനാഴിക ശരിപ്പെടുത്തുന്നതുപോലെ ശരിപ്പെടുത്തി ഗുളികസ്ഫുടം ഗണിക്കുന്ന ക്രമം അനുസരിച്ചു ഗണിച്ചുകൊള്ളുക.

ഇനി കാലസ്ഫുടത്തെ ഗണിക്കാനുള്ള ക്രമത്തെ പറയുന്നു. ശനിയാഴ്ച ൨൬ നാഴികയ്ക്കും ഞായറാഴ്ച ൨൨ നാഴികയ്ക്കും തിങ്കളാഴ്ച ൧൮ നാഴികയ്ക്കും ചൊവ്വാഴ്ച ൧൪ നാഴികയ്ക്കും ബുധനാഴ്ച ൧൦ നാഴികയ്ക്കും വ്യാഴാഴ്ച ൬ നാഴികയ്ക്കും വെള്ളിയാഴ്ച ൨ നാഴികയ്ക്കുമാണു് കാലന്റെ ഉദയം. ഈ ഉദയകാലവും മേൽപ്രകാരം സൂക്ഷ്മപ്പെടുത്തി കാലസ്ഫുടം ഗണിച്ചുകൊള്ളണം.

മാന്ദ്യാരൂഢനവാംശകാമഗൃഹഗാസ്സൌമ്യാസ്സുമൃത്യുപ്രദാഃ
പാപാസ്തത്രഗതാസ്തു ദുർമ്മൃതികരാ തേഷ്വർക്ക ഉദ്വീപതേഃ
ക്ഷീണേന്ദുസ്സലിലേ യുധി ക്ഷിതിസുതഃ സൂര്യാത്മജോ വഞ്ചനാ-
ദ്രാഹുഃ പന്നഗദംശനാന്മരണദോ യദ്വാ വിഷസ്പർശനാൽ. ൧൩

അ—മന്ദ്യാരൂഢനവാംശകാമഗൃഹന്മാരായ സൌമ്യന്മാർ സുമൃത്യുപ്രദന്മാരാകുന്നു. അവിടെ ഗതന്മാരായ പാപന്മാർ ദുർമ്മൃതികരന്മാരാകുന്നു. അവരിൽവച്ചു് അൎക്കൻ ഉദ്വീപതിഹേതുവായിട്ടും ക്ഷീണേന്ദു സലിലത്തിലും ക്ഷിതിസുതൻ യുദ്ധത്തിലും സൂര്യാത്മജൻ വഞ്ചനം ഹേതുവായും രാഹു പന്നഗദംശനം ഹേതുവായിട്ടോ അല്ലെങ്കിൽ വിഷസ്പർശനം ഹേതുവായിട്ടോ മരണദനായി ഭവിക്കും.

സാ—ജാതകത്തിൽ ഗുളികൻെറ അംശകരാശിയുടെ ഏഴാമത്തെ രാശിയിൽ ശുഭഗ്രഹങ്ങളുണ്ടെങ്കിൽ ശുഭമരണമാണെന്നും അവിടെ പാപഗ്രഹങ്ങൾ നിന്നാൽ ദുർമ്മരണമാണെന്നും പറയണം ആ ദുർമ്മരണം എങ്ങിനെയുള്ളതാണെന്നു പറയുന്നു.

ഗുളികാംശരാശിയുടെ ഏഴിൽ ആദിത്യനാണെങ്കിൽ രാജകോപംകൊണ്ടും ക്ഷീണചന്ദ്രനാണെങ്കിൽ വെള്ളത്തിൽ വീണും ചൊവ്വായാണെങ്കിൽ യുദ്ധംനിമിത്തവും ശനിയാണെങ്കിൽ ചതിപ്രയോഗംകൊണ്ടും രാഹു ആണെങ്കിൽ പാമ്പു കടിച്ചിട്ടും അല്ലെങ്കിൽ വിഷഭക്ഷണംകൊണ്ടും മരിക്കും.

വാ—ഏതൽ പ്രശ്നേഽപി ചിന്ത്യം.

അ—ഇതു് പ്രശ്നത്തിലും ചിന്ത്യമാകുന്നു.

സാ—ഈ കഴിഞ്ഞ പദ്യംകൊണ്ടു പറഞ്ഞതു് ജാതകത്തെ ആശ്രയിച്ചു വിചാരിക്കേണ്ടവയാണ്. പ്രശ്നത്തിലും ഇതു് വിചാരിക്കാവുന്നവതന്നെയാണ്.

ക്ഷുത്ത്യാ തോയവികാരതശ്ച പിടകാദ്യുന്മാദവൈവശ്വായുനാ
ഗുല്മാംഗോത്ഥിതവേദനാദിഭിരധികം ശോഫപ്രമേഹക്ഷയൈഃ
കാസശ്വാസസമീരണൈ മൃതിരിനാദീനാം ശനൌ ത്ര്യംശഗ
ത്ര്യാംശേശാ യദി തേഽഹിവീക്ഷിതയുതാ മൃത്യുർവിഷോത്ഥാമയൈഃ.

അ—ശനി ഇനാദികളുടെ ത്ര്യംശഗനായിരിക്കുമ്പോൾ ക്ഷുത്തിഹേതുവായും തോയവികാരംകൊണ്ടും പിടകാദ്യുന്മാദയും ഹേതുവായും വായു ഹേതുവായും ഗുല്മാംഗോത്ഥിതവേദനകളെക്കൊണ്ടും അധികമായ ശോഫപ്രമേഹക്ഷയങ്ങൾ ഹേതുവായും കാസശ്വാസസമീരന്മാർ ഹേതുവായും മൃതി വാച്യമാകുന്നു. ആ ത്ര്യംശേശന്മാർ അഹിവീക്ഷിതയുതന്മാരായി ഭവിക്കുന്നു എങ്കിൽ വിഷോത്ഥാമയങ്ങൾ ഹേതുവായി മൃത്യു ഭവിക്കും.

സാ—ശനി സൂര്യദ്രേക്കാണത്തിൽ നിന്നാൽ ജ്വരരോഗംകൊണ്ടു മരിക്കും. ചന്ദ്രദ്രേക്കാണത്തിൽ നിന്നാൽ ജലാത്മകങ്ങളായ നീരു് പ്രമേഹം മഹോദരം മുതലായ രോഗങ്ങളെക്കൊണ്ടു മരിക്കും. ചൊവ്വായുടെ ദ്രേക്കാണത്തിൽ ശനി നിന്നാൽ ഉഷ്ണംകൊണ്ടുണ്ടാകുന്ന ഒരുവിധം ശൂലക്കൾ പിടിപെട്ടു് മരിക്കും. ബുധദ്രേക്കാണത്തിൽ നിന്നാൽ വായുരോഗംനിമിത്തം മരിക്കും. ഗുരുദ്രേക്കാണത്തിൽ നിന്നാൽ ഗുന്മവ്യാധി ശരീരവേദന ഇവകൾ പിടിപെട്ടു മരിക്കും. ശുക്രദ്രേക്കാണത്തിൽ നിന്നാൽ നീരു് പ്രമേഹം ക്ഷയം ഈ രോഗങ്ങൾ പിടിപെട്ടു മരിക്കും. ശനി തൻെറ ദ്രേക്കാണത്തിൽ നിന്നാൽ ചുമ ശ്വാസംമുട്ടു് വാതരോഗം ഈവക ഉപദ്രവങ്ങളാൽ മരിക്കും. ജാതകാൽ ശനിയുടെ ദ്രേക്കാണനാഥനു രാഹുവിൻെറ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ വിഷംനിമിത്തം ചില രോഗങ്ങളുണ്ടായി മരിക്കാനിടവരുമെന്നു പറയണം.

സൌമ്യാനാമംശരാശീൻ ഗതവതി രവിജേ സ്വർക്ഷതുംഗാദിഗേ വാ
ജീവർക്ഷേഽസൌ വിശേഷാന്നിയത ഇഹ ഗൃഹേ പുത്രമിത്രാദ്യുപേതഃ
നീചാരാത്യാലയസ്ഥേ രവിഭുവി രഹിതോ ബന്ധുഭിർദ്ദുഃഖിതസ്സൻ
സർപ്പത്ര്യംശേഽസ്മിന്നഹിഗുളികസമേതേക്ഷിതേ സർപ്പദഷ്ടഃ. ൫൩

അ—രവിജൻ സൌമ്യന്മാരുടെ അംശകരാശികളെ ഗതവാനായോ സ്വർക്ഷതുംഗാദിഗനായോ ഇരിക്കുമ്പോഴും വിശേഷിച്ചു ഇവൻ ജീവർക്ഷസ്ഥനായിരിക്കുമ്പോഴും ഗൃഹത്തിൽ പുത്രമിത്രാദ്യുപേതനായിട്ടു മരിക്കും. രവിഭൂവു് നീചാരാത്യാലയസ്ഥനായിരിക്കും സമയത്തിൽ ബന്ധുക്കളോടു രഹിതനായി ദുഃഖിതനായി മരിക്കും. ഇവൻ സർപ്പത്ര്യംശത്തിൽ തിഷ്ഠനായി അഹിഗുളികസമേതേക്ഷിതനായിരിക്കുമ്പോൾ സർപ്പദഷ്ടനായി മരിക്കും.

സാ—ജനനസമയം ശനി ശുഭന്മാരുടെ രാശിയിൽ ശുഭനവാംശകത്തിൽ നില്ക്കുകയോ സ്വക്ഷേത്രം മൂലക്ഷേത്രം ഉച്ചം ഈ രാശികളിൽ നില്ക്കുകയോ അല്ലെങ്കിൽ ധനു മീനം ഈ രാശികളിൽ നില്ക്കുകയോ ചെയ്താൽ തൻെറ വീട്ടിൽവച്ചു പുത്രന്മാരുടേയും ബന്ധുക്കളുടേയുംമററും സാന്നിദ്ധ്യത്തോടുകൂടി സുഖകരമായി മരിക്കുന്നതിനിടവരു

മെന്നു പറയണം ശനി ധനുർമ്മീനങ്ങളിൽ നിന്നാൽ ഈ ഫലം വളരെ ഉറപ്പായി പറയേണ്ടതാണ്. ശനി നീചത്തിലോ ശത്രുക്ഷേത്രത്തിലോ നിന്നാൽ ഇഷ്ടജനങ്ങളാരും കൂടാതെ വളരെ ദുഃഖത്തോടുകൂടി മരിക്കുന്നതിനിടവരും. ഈ ജനനശനിസർപ്പദ്രേക്കാണത്തിൽ നില്ക്കുകയും രാഹുഗുളികന്മാരുടെ ദൃഷ്ടിയോഗങ്ങൾ വരികയും ചെയ്താൽ പാമ്പുകടിച്ചു മരിക്കുമെന്നു പറയണം.

മന്ദേ ഭൌമയുതേഽഥവാ രവിയുതേ ക്ഷേത്രസ്ഥിതേ ചാനയോർ-
ഭൂതേ വഹ്നിമയേ സ്ഥിതേഽഹിഗുളികോപേതേക്ഷിതേഽഗ്നൌ മൃതിഃ
ഏവംഭൂതശനൌ ജലഗ്രഹയുതേ തപ്താംബുപാതാദിഭിർ-
ദോഷേഽസത്യുദിതേഽംബുഭൂതപചരക്ഷേത്രാന്വിതേ വാരിണി. ൧൬

അ—മന്ദൻ ഭൌമയുതനായോ അഥവാ രവിയുതനായോ ഇവരുടെ ക്ഷേത്രസ്ഥിതനായോ വഹ്നിമയമായ ഭൂതത്തിൽ സ്ഥിതനായി അഹിഗുളികോപേതക്ഷിതനായിരിക്കുമ്പോൾ അഗ്നിയിൽ മൃതി ഭവിക്കുന്നു. ഏവംഭൂതശനി ജലഗ്രഹയുതനായിരിക്കുമ്പോൾ തപ്താംബുപാതാദികളെക്കൊണ്ട് മൃതി ഭവിക്കും. ഉദിതമായ ദോഷം അസത്തായും ശനി അംബുഭൂതപചരക്ഷേത്രാന്വിതനായുമിരിക്കുമ്പോൾ വാരിയിൽ മൃതി ഭവിക്കും.

സാ—ജനനകാലത്തിൽ ശനി ആദിത്യൻെറയോ ചൊവ്വയുടെയോ ക്ഷേത്രത്തിൽ അവരിൽ ഒരാളോടുകൂടി നില്ക്കുകയും ആ ശനിയുടെ ഉദയം അഗ്നിഭൂതത്തിൽ വരികയും രാഹുവിൻെറയോ ഗുളികൻെറയോ ദൃഷ്ടിയോ യോഗമോ ഉണ്ടായിരിക്കയും ചെയ്താൽ അഗ്നിയിൽ വീണു മരിക്കുമെന്നു പറയണം. ഇതുപോലെ സൂര്യഭൌമന്മാരിൽ ഒരാളോടുകൂടി അവരിൽ ഒരാളിൻെറ ക്ഷേത്രത്തിൽ അഗ്നിഭൂതോദയത്തോടുകൂടി രാഹുഗുളികന്മാരുടെ ദൃഷ്ടിയോടോ യോഗത്തോടോകൂടി ജലഗ്രഹങ്ങളായ ശുക്രനോടോ ചന്ദ്രനോടോകൂടി ഒരുമിച്ചു നിന്നാൽ ചൂടുള്ള വെള്ളത്തിൽവീണോ വെള്ളം ശരീരത്തിൽവീണോ മരിക്കാൻ ഇടവരുമെന്നു പറയണം. ശനി ജലഭൂതോദയത്തോടുകൂടി ജലഗ്രഹയോഗദൃഷ്ടിയുണ്ടായി സൂര്യകുജന്മാരുടെ യോഗമില്ലാതെ നിന്നാൽ വെള്ളത്തിൽ വീണു മരിക്കാൻ ഇടവരുമെന്നു പറയണം. ഇവിടെ ഭൂതങ്ങളുടെ ഉദയം ൧൬-ാം അദ്ധ്യായത്തിൽ വിവരിക്കുന്നുണ്ട്.

ത്ര്യംശേ കോലമുഖേ സ്ഥിതേ മൃഗഗണൈർഗൃദ്ധ്രാനനേ പക്ഷിഭിഃ
അത്രാപ്യസ്തു ബലോനതാ ഗുളികയോഗേക്ഷാദികം ഭാസ്വതഃ
നേഷ്ടസ്ഥാനഗതാശ്ച മാന്ദിഗൃഹപാഃ സൂര്യാദയോ ദുർബലാ-
സ്താതാന്മാതൃസഹോദരബന്ധുതനയസ്ത്രീഭ്യഃ സ്വതോ മൃത്യുദാഃ. ൧൭

അ—മന്ദൻ കോലമുഖമായ ത്ര്യംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ മൃഗഗണങ്ങൾ ഹേതുവായും ഗൃദ്ധ്രാനനമായ ത്ര്യംശത്തിൽ സ്ഥിതനായിരിക്കുമ്പോൾ പക്ഷികൾ ഹേതുവായും മൃതി ഭവിക്കും. ഇവിടെയും ഭാസ്കരിക്ക് ബലോനതയും ഗുളികയോഗേക്ഷാദികവും ഭവിക്കണം. നേഷ്ടസ്ഥാനഗതന്മാരായി മാന്ദിഗൃഹപന്മാരായി ദുർബലന്മാരായ സൂര്യാദികൾ താതൻ ഹേതുവായും മാതൃസഹോദരബന്ധുതനയസ്ത്രീകൾ ഹേതുവായും താൻ ഹേതുവായും മൃത്യുദന്മാരായി ഭവിക്കുന്നു.

സാ—രാഹുഗുളികന്മാരുടെ യോഗദൃഷ്ടികളോടുകൂടി ശനി ബലഹീനനായി കോലമുഖദ്രേക്കാണത്തിൽ നിന്നാൽ മൃഗങ്ങളിൽനിന്നു മരണം സംഭവിക്കുമെന്നു പറയണം. മേല്പറഞ്ഞ ബന്ധങ്ങളോടുകൂടി ശനി പക്ഷിമുഖദ്രേക്കാണത്തിൽ നിന്നാൽ പക്ഷികൾനിമിത്തം മരണം സംഭവിക്കുമെന്നു പറയണം. സൂര്യൻ ഗുളികരാശിനാഥനായി അനിഷ്ടസ്ഥാനത്തു ബലഹീനനായി നിന്നാൽ അച്ഛൻനിമിത്തം മരണമുണ്ടാകുമെന്നു പറയണം. ചന്ദ്രന് മേല്പറഞ്ഞ ഗുളികഭവനാധിപത്യം മുതലായ ദോഷങ്ങളുണ്ടെങ്കിൽ അമ്മനിമിത്തമായും ചൊവ്വയ്ക്കു മേല്പറഞ്ഞ ദോഷങ്ങളുണ്ടെങ്കിൽ സഹോദരൻ നിമിത്തമായും ബുധനു മേല്പറഞ്ഞ ദോഷങ്ങളുണ്ടെങ്കിൽ ബന്ധുജനങ്ങൾ നിമിത്തമായും വ്യാഴത്തിനു മേല്പറഞ്ഞ ദോഷങ്ങൾ ഉണ്ടെങ്കിൽ മക്കൾ നിമിത്തമായും ശുക്രനു മേല്പറഞ്ഞ ദോഷങ്ങളുണ്ടെങ്കിൽ ഭാര്യനിമിത്തമായും ശനിക്കു മേല്പറഞ്ഞ ദോഷങ്ങളുണ്ടെങ്കിൽ താൻത

ന്നെ

ന്നെ കാരണമായും മരണം സംഭവിക്കുമെന്നു പറയണം. കോലമുഖദ്രേക്കാണത്തെയും പക്ഷിദ്രേക്കാണത്തെയും ഹോരയിൽ ദ്രേക്കാണാദ്ധ്യായത്തിൽനിന്നു അറിഞ്ഞുകൊള്ളണം.

ദൌർബല്യാദിയുതേ ശനൌ ക്ഷിതിഭുവാ യുക്തേക്ഷിതേ വാഥവാ
ചാമുണ്ഡ്യാദിനിപീഡയാരഗുളികാഭ്യാം യുതേऽസിബാണാദിഭിഃ
മന്ദേ മാന്ദിവിവസ്വദീക്ഷിതയുതേ കോപേന ശംഭോസ്തദീ-
യാവാസാഹിതവാസഭൂതകൃതയാ ജൂർത്ത്യാ മൃതിം നിർദ്ദിശേൽ. ൧൯

അ—ദൌർബല്യാദിയുതനായ ശനി ക്ഷിതിഭുവിനോടു യുക്തേക്ഷിതനായിരിക്കുമ്പോൾ ചാമുണ്ഡ്യാദിനിപീഡഹേതുവായിട്ടു പഞ്ചത ഭവിക്കും. ആരഗുളികാപേതനായിരിക്കുമ്പോൾ അസിബാണാദികൾ ഹേതുവായിട്ടു പഞ്ചത ഭവിക്കും. മന്ദൻ മാന്ദിവിവസ്വദീക്ഷിതയുതനായിരിക്കുമ്പോൾ ശംഭുവിൻെറ കോപം ഹേതുവായിട്ട് തദീയാവാസാഹിതവാസഭൂതകൃതയായ ജൂർത്തികൊണ്ടു മൃതിയെ നിർദ്ദേശിക്കണം.

സാ—ബലഹാനി മുതലായ ദോഷങ്ങളോടുകൂടിയ ശനിക്കു ചൊവ്വയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ചാമുണ്ഡി മുതലായ ദേവതകളുടെ ഉപദ്രവംനിമിത്തം മരിക്കാൻ ഇടവരും. മേൽപ്രകാരമുള്ള ശനിക്കു ചൊവ്വായുടേയും ഗുളികൻെറയും യോഗമുണ്ടെങ്കിൽ വാള് ശരം മുതലായ ആയുധാദികളെക്കൊണ്ടു മരിക്കും. മേല്പറഞ്ഞ ശനിക്ക് ആദിത്യഗുളികന്മാരുടെ യോഗദൃഷ്ടികളുണ്ടായാൽ ശിവൻെറ കോപംനിമിത്തം (ശിവക്ഷേത്രത്തിലുള്ള ഭൂതങ്ങളുടെ ഉപദ്രവംനിമിത്തം) ജ്വരരോഗമുണ്ടായി മരിക്കും.

വാ—ഏതജ്ജാതകവശാൻ മൃത്യുനിമിത്താദിനിരൂപണവിഷയം.

അ—ഇതു് ജാതകവശം ഹേതുവായി മൃത്യുനിമിത്താദിനിരൂപണവിഷയമാകുന്നു.

സാ—ഈ അദ്ധ്യായംകൊണ്ടു പറഞ്ഞതു് ജാതകംകൊണ്ടു മരണത്തിൻെറ കാരണത്തെയും മററും നിരൂപിക്കേണ്ട ക്രമത്തെയാണു്.

മൃത്യുരോഗനിമിത്താനി കഥിതാനീതി ജാതകാൽ
അഥ മൃത്യുപ്രദാ രോഗാഃ കഥ്യന്തേ പ്രശ്നലഗ്നതഃ. ൨൦

അ—ജാതകംകൊണ്ടു് മൃത്യുരോഗനിമിത്തങ്ങൾ ഇപ്രകാരം കഥിതങ്ങളായി. അനന്തരം പ്രശ്നലഗ്നംകൊണ്ടു മൃത്യുപ്രദങ്ങളായ രോഗങ്ങൾ കഥിക്കപ്പെടുന്നു.

സാ—ജാതകംകൊണ്ടു മരിക്കുന്നതിനുള്ള രോഗങ്ങൾ ഇന്നിന്നവയാണെന്നു് അറിയുവാനുള്ള ക്രമം ഇവിടെ പറഞ്ഞുകഴിഞ്ഞു. ഇനി പ്രശ്നവശാൽ ഇന്നിന്നരോഗംകൊണ്ടാണു് മരണം സംഭവിക്കുന്നതെന്നു് അറിയുവാനുള്ള ക്രമത്തെ പറയുന്നു.

ഈക്ഷതേ യോऽഷ്ടമം ഖേടഃ തസ്യ രോഗസ്തു മൃത്യവേ
തദഭാവേऽഷ്ടമസ്ഥസ്യ തദഭാവേ തദീശിതുഃ. ൨൧

അ—യാതൊരു ഖേടൻ അഷ്ടമത്തെ വീക്ഷിക്കുന്നു. അവൻെറ രോഗം മൃത്യുവിന്നായി ഭവിക്കും. തദഭാവത്തിൽ അഷ്ടമസ്ഥൻെറ രോഗവും തദഭാവത്തിൽ തദീശിതാവിൻെറ രോഗവും മൃത്യുവിന്നായി ഭവിക്കും.

സാ—ആരൂഢലഗ്നങ്ങളിലേക്കു ദൃഷ്ടിചെയ്യുന്ന ഗ്രഹത്തിന്നു പറഞ്ഞിട്ടുള്ള രോഗം മൃതിക്കു ഹേതുവായിത്തീരും. അഷ്ടമങ്ങളിലേക്കു ഗ്രഹങ്ങളുടെ ദൃഷ്ടിയില്ലെങ്കിൽ അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു പറഞ്ഞിട്ടുള്ള രോഗം മരണത്തിന്നു് ഹേതുവായിത്തീരും. അഷ്ടമത്തിൽ യോഗവും ദൃഷ്ടിയുമില്ലെങ്കിൽ അഷ്ടമാധിപൻെറ രോഗം മരണകരമായിത്തീരും.

ഇവിടെ ദൃഷ്ടിചെയ്യുന്ന ഗ്രഹത്തിനാണു് ഫലദായകകർത്തൃത്വം വിശേഷേണ പറഞ്ഞിട്ടുള്ളതു്. ഇതുകൊണ്ടു ഫലചിന്തകളിൽ എവിടേയും ദൃഷ്ടിക്കു പ്രാമാണ്യമുണ്ടെന്നു ഗ്രാഹ്യമാകുന്നു. ഇതു് "ജനയതി നൃപമേകോപ്യുച്ചഗോ മിത്രദൃഷ്ടഃ" എന്നുള്ള ബൃഹജ്ജാതകപദ്യംകൊണ്ടു് സ്പഷ്ടമാണു്.

അത്യഗ്നിം വേദനാമന്തർജ്ജ്വരം ചാർക്കോഽഥ ചന്ദ്രമാഃ
ഛർദ്ദിമൂർദ്ധ്വാനനേ തിര്യ്യഗ്വക്ത്രേ മൂത്രാദിബാധനം. ൨൨

അതിസാരം തൃഷം ചാധോവക്ത്രേ ശോഫം തു സർവ്വഗഃ
ഉഷ്ണപ്രസരണം ദാഹം രക്തക്ഷോഭഭവം വ്രണം
ഭൂമിജോഽഥ ബുധഃ കുര്യ്യാച്ഛീതജ്വരമതിഭ്രമൌ. ൨൩

സന്നിപാതരുജം ചാഥ ഗുരുർബുദ്ധേരനാർജ്ജവം
അജീർണ്ണം ശ്വയഥും ചാഥ ദാഹം മോഹം ച ഭാർഗ്ഗവഃ. ൨൪

തൃഷ്ണാരുചിസമസ്താംഗതോദാംസ്തരണിനന്ദനഃ
വായുക്ഷോഭമഹിർമ്മാന്ദിർഹിക്കാമപി സിരോദ്ഗമം. ൨൫

സൂര്യ്യാദിഗുളികാന്താനാമിമേ രോഗാഃ പ്രകീർത്തിതാഃ. ൨൬

**അ**—അർക്കൻ അത്യഗ്നിയേയും വേദനയേയും അന്തർഭാഗത്തിൽ ജ്വരത്തേയും ചെയ്യും. അനന്തരം ചന്ദ്രമസ്സ് ഊർദ്ധ്വാനനത്തിൽ ഭവിക്കുന്നു എങ്കിൽ ഛർദ്ദിയേയും തിര്യ്യഗ്വക്ത്രത്തിൽ ഭവിക്കുന്നു എങ്കിൽ മൂത്രാദിബന്ധനത്തേയും അധോവക്ത്രത്തിലാകുന്നു എങ്കിൽ അതിസാരത്തേയും തൃട്ടിനേയും ചെയ്യും. സർവ്വഗനായ ചന്ദ്രമസ്സ് ശോഫത്തേയും ചെയ്യും. ഭൂമിജൻ ഉഷ്ണപ്രസരണത്തേയും ദാഹത്തേയും രക്തക്ഷോഭഭവമായ വ്രണത്തേയും ചെയ്യും. അനന്തരം ബുധൻ ശീതജ്വരമതിഭ്രമങ്ങളേയും സന്നിപാതരുക്കിനേയും ചെയ്യും. അനന്തരം ഗുരു ബുദ്ധിയുടെ അനാർജ്ജവത്തെ ചെയ്യും. അനന്തരം ഭാർഗ്ഗവൻ അജീർണ്ണത്തേയും ശ്വയഥുവിനേയും ദാഹത്തേയും മോഹത്തേയും ചെയ്യും. തരണിനന്ദനൻ തൃഷ്ണാരുചിസമസ്താംഗതോദങ്ങളേയും അഹി വായുക്ഷോഭത്തേയും മാന്ദി ഹിക്കയേയും സിരോൽഗമത്തേയും ചെയ്യും. ഇതുകൾ സൂര്യ്യാദിഗുളികാന്തങ്ങളായ ഗ്രഹങ്ങളുടെ രോഗങ്ങളെന്നു പ്രകീർത്തിതങ്ങളാകുന്നു.

സാ—സൂര്യ്യാദികൾക്ക് വിധിക്കപ്പെട്ട രോഗങ്ങളെ ക്രമേണ പറയുന്നു. സൂര്യ്യന് അത്യഗ്നി വേദന ഉൾപ്പനി ഈ രോഗങ്ങൾ പറയണം.

ചന്ദ്രൻ ഊർദ്ധ്വമുഖരാശിയിൽ നിന്നാൽ ഛർദ്ദിയും തിര്യങ്മുഖരാശിയിലായാൽ മലമൂത്രാദികൾക്കു തടവും അധോമുഖരാശിയിലായാൽ അതിസാരം തണ്ണീർദാഹം ഇവയും പറയണം. വിശേഷിച്ചു ചന്ദ്രൻ എവിടെ നിന്നാലും മുൻപറഞ്ഞ രോഗകർത്തൃത്വമുണ്ടെങ്കിൽ നീർദോഷം പറയാവുന്നതാണ്.

ചൊവ്വയ്ക്കു സർവ്വാംഗം ചൂടും നീററലും രക്തം ക്ഷോഭിക്കനിമിത്തം ചില വ്രണങ്ങളും പറയണം.

ബുധന് ശീതജ്വരവും ത്രിദോഷകോപവും ബുദ്ധിഭ്രമവും പറയാം.

വ്യാഴത്തിന്ന് ബുദ്ധിക്കു നേരില്ലായ്മ (ഓർമ്മയില്ലായ്മ) പറയാം.

ശുക്രന്ന് ദഹനക്കേടും നീരും നീററലും മോഹാലസ്യവും പറയാം.

ശനിക്ക് തണ്ണീർദ്ദാഹവും അരുചിയും എല്ലാ അവയവങ്ങളിലും നോവും പറയണം.

രാഹുവിന്ന് വായുവിൻെറ ഇളക്കവും ഗുളികന് എക്കിളും ഞരമ്പുകോച്ചുകയും പറയേണ്ടതാണ്. ഇങ്ങിനെയാണ സൂര്യ്യൻമുതൽ ഗുളികൻവരെയുള്ളവരുടെ വ്യാധികൾ. ഇവരിൽ ഏതൊരു ഗ്രഹത്തിനാണോ അഷ്ടമബന്ധം വരുന്നതു് അവക്ക് പറഞ്ഞിട്ടുള്ള രോഗംകൊണ്ടു് മരിക്കുമെന്നു കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ മരണഘട്ടത്തിലല്ലാ പ്രസ്നവശാൽ രോഗം ചിന്തിക്കുന്ന എല്ലാ ഘട്ടങ്ങളിലും ഇതു ചിന്തിക്കാവുന്നതാണ്. രാഹുകേതുക്കൾ അനുബന്ധികളാകയാൽ രാഹുവിൻെറ ഫലം തന്നെ കേതുവിനും യോജിക്കുന്നതാണ്.

സൂൎയ്യാദ്യൈൎഭാസ്കരാദീനാമംശൈൎവ്വാ ത്രിസ്ഫുടേ യുതേ
യേ രോഗാ മൃത്യുദാഃ പ്രോക്താശ്ചിന്തയേദിഹ താനപി. ൨൭

അ—സൂൎയ്യാദികളോടോ ഭാസ്കരാദികളുടെ അംശകങ്ങളോടോ ത്രിസ്ഫുടം യുതമായിരിക്കുമ്പോൾ യാവചില രോഗങ്ങൾ മൃത്യുദങ്ങളെന്നു പ്രോക്തങ്ങളായി. അതുകളെ ഇവിടെയും ചിന്തിക്കണം.

സാ—"ത്രിസ്ഫുടേനസമേതസ്യ ത്രിസ്ഫുടസ്യാംശകസ്യവാ"—ഇത്യാദി ഭാഗംകൊണ്ടു് ത്രിസ്ഫുടം സൂൎയ്യാദികളോടോ അവരുടെ അംശകങ്ങളോടോ കൂടിയാൽ പറഞ്ഞിട്ടുള്ള മൃതിപ്രദങ്ങളായ രോഗങ്ങളെ ഈ ഘട്ടത്തിലും ചിന്തിച്ചുകൊള്ളേണ്ടതാണ്.

ചന്ദ്രേ ലഗ്നാംശരാശിസ്ഥേ വൃദ്ധിമേതി മനാഗപി
ആമയോ യോ ഭവേദേഷ മരണായൈവ പൃച്ഛതാം. ൨൮

അ—ചന്ദ്രൻ ലഗ്നാംശരാശിസ്ഥനായിരിക്കുമ്പോൾ യാതൊരു ആമയം അല്പമെങ്കിലും വൃദ്ധിയെ പ്രാപിക്കുന്നു. ഇതു് പൃച്ഛത്തുകൾക്കു മരണത്തിനായിത്തന്നെ ഭവിക്കും.

സാ—ലഗ്നത്തിന്റെ നവാംശകരാശിയിൽ ചന്ദ്രൻ വരുമ്പോൾ അല്പമെങ്കിലും രോഗം അഭിവൃദ്ധിപ്പെടുന്നുണ്ടെങ്കിൽ ആ രോഗംകൊണ്ടുതന്നെ പ്രഷ്ടാവു മരിക്കുമെന്നു പറയണം.

ലഗ്നമാന്ദ്യംശകാഭ്യാം യദ്ദിതം പാത്രഭഞ്ജനം
ത്രിസ്ഫുടസ്ഥോഡുനാ യച്ച ലക്ഷ്മ തച്ചേഹ ചിന്ത്യതാം. ൨൯

അ—ലഗ്നമാന്ദ്യംശകങ്ങൾകൊണ്ടു് യാതൊരു പാത്രഭഞ്ജനവും ത്രിസ്ഫുടസ്ഥോഡുകൊണ്ടു് യാതൊരു ലക്ഷ്മവും ഉക്തമായി. അതും ഇവിടെ ചിന്തിക്കപ്പെടണം.

സാ—ലഗ്നസ്ഫുടത്തിന്റേയും ഗുളികസ്ഫുടത്തിന്റേയും നവാംശകങ്ങൾകൊണ്ടു് ലോഹപാത്രാദികളുടെ നാശത്തേയും ത്രിസ്ഫുടനക്ഷത്രംകൊണ്ടു് കാരണം കൂടാതെയുള്ള കലഹാദികളുടെ ലക്ഷണത്തേയുംകൂടി ഈ ഘട്ടത്തിൽ ചിന്തിച്ചുകൊള്ളേണ്ടതാണ്.

വാ—അത്ര കണ്ണാഭരണം.

അ—ഇവിടെ കണ്ണാഭരണം ഭവിക്കുന്നു.

സാ—മരണസൂചകങ്ങളായ നിമിത്തങ്ങളെ ചിന്തിക്കുന്ന കൂട്ടത്തിൽ കണ്ണാഭരണത്തിലെ ചില വചനങ്ങൾകൂടി ഇവിടെ കാണിക്കുന്നു.

മൃത്യുപതിൎയ്യദി ഭാനുഃ പ്രബലജനസ്യാഗമോ വിഗൃഹ്യ ഭവേൽ
ആസന്നേ സതി മരണേ പ്രഷ്ടുഃ സ്യാൽ കോപി കലഹോ വാ.

അ—ഭാനു മൃത്യുപതിയായി ഭവിക്കും എങ്കിൽ പ്രഷ്ടാവിനു മരണം ആസന്നമായിരിക്കുമ്പോൾ പ്രബലജനത്തിന്റെ വിഗ്രഹിച്ചിട്ടുള്ള ആഗമമോ ഒരു കലഹമോ ഭവിക്കും.

സാ—അഷ്ടമാധിപൻ സൂൎയ്യനായാൽ ബലവാന്മാരായ ആരെങ്കിലും കലഹിച്ചു പ്രഷ്ടാവിന്റെ വീട്ടിൽ വരികയോ അല്ലെങ്കിൽ അവിടെ എങ്ങിനെയോ ഒരു കലഹമുണ്ടാകയോ ചെയ്താൽ പ്രഷ്ടാവു് അടുത്തു മരിച്ചുപോകുമെന്നു നിശ്ചയിക്കേണ്ടതാണ്.

സൂൎയ്യനു് അഷ്ടമാധിപത്യം അഷ്ടമദൃഷ്ടി അഷ്ടമയോഗം ഇത്യാദി മാരകസംബന്ധങ്ങളെക്കൊണ്ടെല്ലാം ഇങ്ങനെ പറയാവുന്നതാണ്.

ചന്ദ്രശ്ചേദ്വനിതാഗമോ യദി കുജഃ കാംക്ഷാ ഗുളക്ഷീരയോർ-
വക്തവ്യാമയിനോऽഥ വാ ഖലു വദേദാനീതിമത്രാനയോഃ
ആയാനം വിദുഷോ ബുധോ യദി ഗുരുൎവ്വിപ്രസ്യ ശുക്രോ യദി
വ്യാപാദപ്രചതുഷ്പദാം യദി ശനിഃ സ്യാദ്ദുഷ്ടനീചാഗമഃ. ൩൧

അ—ചന്ദ്രൻ മൃത്യുപതിയായി ഭവിക്കുമെങ്കിൽ വനിതാഗമവും കുജൻ മൃത്യുപതിയായി ഭവിക്കുമെങ്കിൽ ആമയിക്കു് ഗുളക്ഷീരങ്ങളുടെ കാംക്ഷയും വക്തവ്യയാകുന്നു. അ

ധാമമായിരിക്കുമ്പോൾ ഉഷ്ണസഞ്ചാരദാഹങ്ങളും വിത്തിന്റെ ധാമമായിരിക്കുമ്പോൾ ചേതോവാക്സ്തംഭനേറും ഇളു ഗുരുവിന്റെ ധാമമായിരിക്കുമ്പോൾ ധീഭ്രമോപതവാണിയും ശനിയുടെ ധാമമായിരിക്കുമ്പോൾ ശ്വാസത്തിന്റെ രോധവും വായുവിന്റെ സ്ഖലനവും മരണകാരണങ്ങളായി ഭവിക്കും. ത്രിസ്ഫുടാംശം അവരവരാൽ ദൃഷ്ടയുക്തമായിരിക്കും സമയത്തിലും ഇങ്ങിനെതന്നെ വാച്യമാകുന്നു.

സാ—ത്രിസ്ഫുടത്തിന്റെ നവാംശം ശുക്രന്റെയോ ചന്ദ്രന്റെയോ രാശികളിൽ ഒന്നിലായാലും ആ രാശിയിൽ ചന്ദ്രനോ ശുക്രനോ നോക്കുകയോ നില്ക്കുകയോ ചെയ്താലും അതു് ഊൎദ്ധ്വമുഖരാശിയായാൽ ഛൎദ്ദിയും അധോമുഖരാശിയായാൽ അതിസാരവും തിൎയ്യങ്മുഖരാശിയായാൽ നീരു പിടിപെട്ടു മരിക്കാൻ ഇടവരുമെന്നു പറയണം.

ത്രിസ്ഫുടനവാംശകം ആദിത്യന്റെയോ ചൊവ്വായുടേയോ ക്ഷേത്രങ്ങളിലൊന്നായിരിക്കയും അതിന്റെ അധിപന്മാരായ ആദിത്യനോ ചൊവ്വായോ അവിടെ നോക്കുകയോ നില്ക്കുകയോ ചെയ്താലും ചൂടു സൎവ്വാംഗം ഉഷ്ണവ്യാപ്തിയുമുണ്ടായി മരിക്കുമെന്നു പറയണം.

ത്രിസ്ഫുടനവാംശകം, ബുധന്റെ ക്ഷേത്രമായി വരികയും അവിടെ ബുധന്റെ യോഗദൃഷ്ടികളുണ്ടാകയും ചെയ്താൽ വാക്കു പറയുവാൻ വയ്യാതെയും മനസ്സിന്നു സ്തംഭമുണ്ടായും മരിക്കാൻ ഇടവരുമെന്നു പറയണം.

ത്രിസ്ഫുടനവാംശകം വ്യാഴക്ഷേത്രത്തിൽ വരികയോ അവിടെ വ്യാഴത്തിന്റെ യോഗദൃഷ്ടികളുണ്ടാകയോ ചെയ്താൽ ബോധമില്ലാത്ത രീതിയിൽ ചിലതെല്ലാം സംസാരിച്ചു മരിക്കുന്നതിനിടവരുമെന്നു പറയണം.

ആ നവാംശകം ശനിയുടെ ക്ഷേത്രമായാലും ശനിയുടെ യോഗദൃഷ്ടികളവിടെ ഉണ്ടായാലും വായു വേണ്ടപോലെ സഞ്ചരിക്കാതെയും ശ്വാസം പോകുന്നതിന്നു പ്രതിബന്ധമുണ്ടായും മരിക്കാനിടയാകും. ഇങ്ങനെ ഈ വിഷയത്തിലുള്ള കൃഷ്ണീയവചനം ഇവിടെ സമാപ്തമായി.

പ്രാണോ ലഗ്നനവാംശശ്ചന്ദ്രനവാംശഃ സമീരിതോ ദേഹഃ
ഗുളികനവാംശോ മൃത്യുഃ കാലഃ സ്യാൽ ത്രിസ്ഫുടസ്യാംശഃ ഇതി ച.

അ—ലഗ്നനവാംശം പ്രാണനും ചന്ദ്രനവാംശം ദേഹവും ഗുളികനവാംശം മൃത്യുവും എന്നിങ്ങനെ സമീരിതമാകുന്നു. ത്രിസ്ഫുടത്തിന്റെ അംശം കാലനാകുന്നു. ഇങ്ങിനെയും ഭവിക്കുന്നു.

സാ—ഉദയലഗ്നസ്ഫുടത്തെ ഒൻപതിൽ പെരുക്കിയാൽ പ്രാണസ്ഫുടമാകുന്നു. ചന്ദ്രസ്ഫുടത്തെ ഒൻപതിൽ പെരുക്കിയാൽ ദേഹസ്ഫുടമാകും. ഗുളികസ്ഫുടത്തെ ഒൻപതിൽ പെരുക്കിയാൽ മൃത്യുസ്ഫുടമാകും. ത്രിസ്ഫുടത്തെ ഒൻപതിൽ പെരുക്കിയാൽ കാലസ്ഫുടമാകും. ഇങ്ങിനെയും പ്രാണൻ ദേഹം മൃത്യു കാലൻ ഇവരെ വരുത്താവുന്നതാണ്. ഇതിച എന്നുള്ളതുകൊണ്ടു് ഇതു് ഒരു മതഭേദമാണെന്നു സൂചിപ്പിച്ചിരിക്കുന്നു.

വാ—ഏതൽ പ്രശ്നവശാൽ മരണരോഗനിരൂപണവിഷയം.

അ—ഇതു് പ്രശ്നവശം ഹേതുവായുള്ള മരണരോഗനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറയപ്പെട്ടതു് മരണത്തിന്നു ഹേതുവാകുന്ന രോഗങ്ങളെ അറിയാനുള്ള ക്രമത്തെയാണു്.

വാ—അഥ ജാതകേനൈവ മരണദേശ ഉച്യതേ.

അ—അനന്തരം ജാതകംകൊണ്ടുതന്നെ മരണദേശം വചിക്കപ്പെടുന്നു.

സാ—ഇനി മരണം സംഭവിക്കുന്നതു് എങ്ങിനെയുള്ള പ്രദേശത്തുവച്ചാണെന്നു ജാതകംകൊണ്ടു് അറിയേണ്ട രീതിയെ ആണു് ഇവിടെ പറയുന്നതു്.

മൃത്യുഃ സ്യാൽ ചരഭേ വിദേശ ഉഭയേ മാൎഗ്ഗേ സ്വദേശേ സ്ഥിരേ
ഗ്രാമാരണ്യജലാത്മകേ തു നിധനേ ഗ്രാമേ വനേടംബ്വാന്തികേ

സ്വച്ഛേച്ഛൂനതോന്നതേഷു സദസൽക്ഷേത്രാധ്യൂർദ്ധ്വാനനേ
ദീപാദീനി വിനിർദ്ദിശേൽ ജനനവൽ ഭേനാഷ്ടമേനാമുനാ. ൩൭

അ—നിധനം ചരഭമായിരിക്കുമ്പോൾ വിദേശത്തിലും ഉഭയമായിരിക്കുമ്പോൾ മാർഗ്ഗത്തിലും സ്ഥിരമായിരിക്കുമ്പോൾ സ്വദേശത്തിലും ഗ്രാമാരണ്യജലാത്മകമായിരിക്കുമ്പോൾ ഗ്രാമത്തിലും വനത്തിലും അംബുപന്തികത്തിലും സദസൽക്ഷേത്രാധ്യൂർദ്ധ്വാനനമായിരിക്കുമ്പോൾ സ്വച്ഛേച്ഛൂനതോന്നതങ്ങളിലും മൃത്യു ഭവിക്കും. അഷ്ടമമായ ഈ ഭംകൊണ്ടു് ജനനത്തിലെന്നപോലെ ദീപാദികളേയും വിനിർദ്ദേശിക്കണം.

സാ—ലഗ്നത്തിന്റെ അഷ്ടമരാശികൊണ്ടാണ് മരണദേശത്തെ വിചാരിക്കേണ്ടതു്. അഷ്ടമം ചരരാശിയാണെങ്കിൽ അന്യദേശത്തുവച്ചു മരിക്കാനിടവരും. സ്ഥിരരാശിയായാൽ സ്വദേശത്തുവച്ചു മരിക്കും. ഉഭയരാശിയായാൽ വഴിയിൽവച്ചു മരിക്കും.

അഷ്ടമം ഗ്രാമ്യരാശിയായാൽ ഗ്രാമത്തിൽവച്ചും അഷ്ടമം ജലരാശിയായാൽ ജലസമീപത്തുവച്ചും അതു വനരാശിയായാൽ കാട്ടിൽവച്ചും മരിക്കാൻ ഇടവരും. അഷ്ടമരാശി ശുഭക്ഷേത്രമായാൽ നല്ല സ്ഥലത്തുവച്ചും പാപക്ഷേത്രമായാൽ നികൃഷ്ടപ്രദേശങ്ങളിൽ വച്ചും മരിക്കുമെന്നു പറയണം. അഷ്ടമം അധോമുഖരാശിയായാൽ താണപ്രദേശങ്ങളിൽ വച്ചും ഊർദ്ധ്വമുഖരാശിയായാൽ ഉയൎന്ന പ്രദേശങ്ങളിൽവച്ചും മരണം സംഭവിക്കും. മരണസമയം വിളക്കുണ്ടോ ഇല്ലയോ എന്നിത്യാദിയായ എല്ലാ ലക്ഷണങ്ങളേയും വിചാരിച്ചു പറയേണ്ടതാണ്. അതു പറയേണ്ടതു ജനനസമയത്തെ ആസ്പദമാക്കി വിളക്കിന്റേയും കിടക്കയുടേയും കിടക്കുന്ന ഗൃഹത്തിന്റേയും അടുത്തുള്ളവരെ അറിയാനുള്ള ക്രമം ബൃഹജ്ജാതകം മുതലായ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ടു്. അവയെ ഇവിടെ അഷ്ടമഭാവത്തെ അടിസ്ഥാനമാക്കി വിചാരിച്ചുകൊള്ളണം. സുരതപ്രശ്നത്തിൽ ദീപലക്ഷണത്തെ ഈ ഗ്രന്ഥത്തിന്റെ ഉത്തരാർദ്ധത്തിൽ പറയുന്നുണ്ടു്. അതുകൊണ്ടു് "സുരതവൽഭേനാഷ്ടമേനാധുനാ" എന്നൊരു പാഠവും കാണുന്നുണ്ടു്.

സ്വജന്മനി വിലഗ്നാംശപത്യോഃ പ്രാണ്യാശ്രിതേന ച
രാശിനാ സ്വപരാർദ്ധ്വാദിപ്രദേശേഷു വദേന്മൃതിം. ൩൮

അ—സ്വജന്മത്തിൽ വിലഗ്നാംശപതികളിൽവച്ചു് പ്രാണ്യാശ്രിതമായ രാശികൊണ്ടും സ്വപരാർദ്ധ്വാദിപ്രദേശങ്ങളിൽ മൃതിയെ വദിക്കണം

സാ—ജനനാൽ ലഗ്നാധിപനും ലഗ്നനവാംശകാധിപനും ഈ രണ്ടു ഗ്രഹങ്ങളിൽവച്ചു് ബലവാനായ ഗ്രഹം നില്ക്കുന്ന രാശിയെ ആശ്രയിച്ചും മരണലക്ഷണം പറയാമെന്നും പക്ഷമുണ്ടു്. ആ രാശി ചരമായാൽ അന്യപ്രദേശത്തുവച്ചും സ്ഥിരമായാൽ സ്വദേശത്തുവച്ചും ഉഭയമായാൽ മാർഗ്ഗത്തിൽവച്ചും മരിക്കുമെന്നു പറയണം. ഗ്രാമ്യരാശിയായാൽ ഗ്രാമത്തിൽവച്ചും അരണ്യരാശിയായാൽ കാട്ടിൽവച്ചും ജലരാശിയായാൽ ജലസമീപത്തുവച്ചും ഇത്യാദി എല്ലാവിധത്തിലും സ്ഥലത്തിന്റെ ശുഭാശുഭത്വം താഴ്ച ഉയൎച്ച മുതലായവയും ചിന്തിച്ചുകൊള്ളേണ്ടതാണ്.

സ പ്രാണീ ഘടകൈർന്യൈഃ സമേതഃ
സംദൃഷ്ടോ വാ തേഷു വീര്യാന്വിതസ്യ
ലഗ്നാംശാധീശസ്യ വാ ദേഹഭാജാം
ദ്രേക്കാണാദിസ്ഥാനഭേദേഷു മൃത്യുഃ. ൩൯

അ—ആ പ്രാണി അന്യഘടകങ്ങളോടു സമേതനായോ സംദൃഷ്ടനായോ ഭവിക്കുന്നുവെങ്കിൽ അവരിൽവച്ചു വീര്യാന്വിതന്റെയോ ലഗ്നാംശാധീശന്റെയോ ദ്രേക്കാണാദിസ്ഥാനഭേദങ്ങളിൽ ദേഹഭാക്കുകൾക്കു മൃത്യു ഭവിക്കും.

സാ—ലഗ്നാധിപൻ ലഗ്നനവാംശകാധിപൻ ഇവരിൽവച്ചു പ്രബലനായ ഗ്രഹം മററു ഗ്രഹങ്ങളോടുകൂടുകയോ മററു ഗ്രഹങ്ങൾ നോക്കുകയോ ചെയ്യുന്നുവെങ്കിൽ അവരിൽവച്ചു് ബലവാനായ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള പ്രദേശത്തുവച്ചു മരണം സംഭവിക്കുമെന്നുപറയണം. ഗ്രഹങ്ങളുടെ സ്ഥാനം "ദേവാംബ്വഗ്നിവിഹാരകോശശയനക്ഷിത്യുൽക്കരാഃ സ്യുഃ ക്രമാൽ" ഇത്യാദി വരാഹമിഹിരഹോരയിൽ പറഞ്ഞിട്ടുണ്ടു്.

ലഗ്നലഗ്നേശയുഗ്ദ്രഷ്ടാ പാസ്തി ചേൽ കശ്ചനാമുനാ
ജീർണ്ണസംസ്കൃതഗേഹാദൌ മരണം കൈശ്ചനേരിതം. ൩൮

അ—ഒരുത്തൻ ലഗ്നലഗ്നേശയുക്തായിട്ടോ ദ്രഷ്ടാവായിട്ടോ ഭവിക്കുന്നു എങ്കിൽ ഇവയെക്കൊണ്ടു് ജീർണ്ണസംസ്കൃതഗേഹാദിയിൽ മരണം ചിലരാൽ ഈരിതമായി ഭവിക്കുന്നു.

സാ—ഒരു ഗ്രഹം ലഗ്നത്തിൽ നില്ക്കുക, അല്ലെങ്കിൽ ലഗ്നാധിപനോടുകൂടുക, അല്ലെങ്കിൽ ലഗ്നത്തിലേക്കു നോക്കുക. ലഗ്നാധിപനെ നോക്കുക ഈ സംബന്ധമുള്ള ഗ്രഹങ്ങളിൽവച്ചു് ബലവാനായ ഗ്രഹത്തെക്കൊണ്ടു് ഏതുമാതിരി ഭവനത്തിൽ വച്ചാണു് മരണം സംഭവിക്കുന്നതു് എന്നുകൂടി പറയാമെന്നാണു് ചിലരുടെ പക്ഷം. ഗ്രഹങ്ങളെക്കൊണ്ടു് വീട്ടിന്റെ സ്ഥിതി അറിയുവാൻ "ജീർണ്ണം സംസ്കൃതമർക്കജേ ക്ഷിതിസുതേ ദഗ്ധം" ഇത്യാദി വരാഹമിഹിരവചനത്തെ ആശ്രയിച്ചുകൊള്ളണം.

വാ—ഏതന്മരണസ്ഥാനനിരൂപണവിഷയം.

അ—ഇതു് മരണസ്ഥാനനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറയപ്പെട്ടതു് ഇന്ന പ്രദേശത്തുവച്ചു് മരണം സംഭവിക്കുമെന്നു പറയാനുള്ള ക്രമത്തെയാണു്.

ജ്ഞാത്വാ കാലാദി സർവ്വം തദശുഭശുഭതാം ചാപി ബുദ്ധ്വാഥ തേഷാം
സർവ്വേഷാം ചേച്ഛുഭത്വം ഗദശമനമഥോ ദീർഘമായുശ്ച വാച്യം
സർവ്വേഷാം ചാശുഭത്വം യദി മൃതിരചിരാന്മിശ്രിതായാം തു തേഷാം
മന്ദം ശാന്തീ രുജാം വാ മൃതിരധികതയാ സ്യാത്സതാം ചാസതാം വാ.

അ—സർവ്വമായ കാലാദിയെ അറിഞ്ഞു് തദശുഭശുഭതകളേയും ബോധിച്ചു് സർവ്വങ്ങളായ അതുകൾക്കു് ശുഭത്വം ഭവിക്കുന്നുവെങ്കിൽ വേഗേന ഗദശമനവും ദീർഘമായ ആയുസ്സും വാച്യമാകുന്നു. സർവ്വങ്ങൾക്കും അശുഭത്വം ഭവിക്കുന്നുവെങ്കിൽ വേഗേന മൃതിയും വാച്യമാകുന്നു. അതുകൾക്കു മിശ്രിത സ്ഥിതിയായിരിക്കും സമയത്തിൽ സത്തുകളുടേയും അസത്തുകളുടേയും അധികത ഹേതുവായി മന്ദമായി രുക്കുകളുടെ ശാന്തിയോ മൃതിയോ ഭവിക്കും എന്നു വാച്യമാകുന്നു.

സാ—"ദൈവജ്ഞേനസമാഹിതേനസമയോ" ഇത്യാദി പറഞ്ഞിട്ടുള്ളതിനെ എല്ലാം സൂക്ഷിച്ചറിഞ്ഞു് അതുകളുടെ ശുഭാശുഭങ്ങളെ ചിന്തിച്ചു് ആവക ലക്ഷണങ്ങളെല്ലാം ശുഭപ്രദമായി കണ്ടാൽ ഉടനേതന്നെ രോഗശാന്തിയുണ്ടായി വളരെക്കാലം ജീവിച്ചിരിക്കുമെന്നും മേല്പറഞ്ഞ ലക്ഷണങ്ങളെല്ലാം അശുഭപ്രദങ്ങളായി കണ്ടാൽ ഉടനെ മരിക്കുമെന്നും പറയണം. മേല്പറഞ്ഞ സമയാദികൾ ഗുണദോഷമിശ്രങ്ങളായി വന്നാൽ അവയിൽ ഗുണത്തിനാണു് ആധിക്യമെങ്കിൽ വളരെക്കാലംകൊണ്ടു രോഗശമനം വരുമെന്നും ദോഷാധിക്യമാണുള്ളതെങ്കിൽ വളരെക്കാലം രോഗശയ്യയിൽകിടന്നു കഷ്ടപ്പെട്ടു മരിക്കാനിടവരുമെന്നും പറയണം.

ഏവം നിരൂപ്യ നിർണ്ണീതേ മരണേ ഇതി പൃച്ഛതാം
തസ്യ കാലഞ്ച രോഗാംശ്ച ദേശാംശ്ചാപി വിനിർദ്ദിശേൽ.

അ—ഇങ്ങിനെ നിരൂപിച്ചു് മരണം നിർണ്ണീതമായിരിക്കുമ്പോൾ പൃച്ഛകന്മാർക്കു് അതിന്റെ കാലത്തേയും രോഗങ്ങളേയും ദേശങ്ങളേയും ഇപ്രകാരം വിനിർദ്ദേശിക്കണം.

സാ—മേല്പറഞ്ഞവണ്ണം ചിന്തിച്ചാൽ പ്രഷ്ടാവു് മരിക്കുമെന്നുതന്നെ കാണുന്ന പക്ഷം മരണത്തിനു ഹേതുവായ രോഗത്തേയും മരണസമയത്തേയും മരണം സംഭവിക്കുന്ന പ്രദേശത്തേയും ചിന്തിച്ചു പറഞ്ഞുകൊള്ളണം.

ഇതി പ്രശ്നമാർഗ്ഗേ ഏകാദശോഽധ്യായഃ.

ഇങ്ങിനെ പ്രശ്നമാർഗ്ഗം പതിനൊന്നാം അദ്ധ്യായം കഴിഞ്ഞു.

# അഥ ദ്വാദശാദ്ധ്യായപ്രാരംഭഃ.

---

വാ—അഥ രോഗവിശേഷാ ഉച്യന്തേ.

**അ—**അനന്തരം രോഗവിശേഷങ്ങൾ വചിക്കപ്പെടുന്നു.

**സാ—**ഇനി പ്രഷ്ടാവിനുള്ള രോഗം ഇന്നതാണെന്ന് പറയുവാനുള്ള ക്രമത്തെയാണ് വിചാരിക്കുന്നതു്. അതിന്റെ സംബന്ധം അടുത്ത പദ്യംകൊണ്ടു് സ്പഷ്ടമാകുന്നതാണ്.

നിർണ്ണീതേ സതി ജീവനേ ഖലു രുജാംശാന്ത്യൈ ചികിത്സാം വദേ-
ദജ്ഞാതേഷു ഗദേഷു ദുഷ്കരതരാ സാ ചാപി യസ്മാത്തദാ
കർത്തവ്യോ ഗദതത്ത്വബോധ ഇഹ തദ്ബോധായ ഭേദാ രുജാം
കഥ്യന്തേ ഖലു തത്ര രോഗശമനേ കാര്യാഃ ക്രിയാശ്ചോചിതാഃ ൧

**അ—**ജീവനം നിർണ്ണീതമായിരിക്കുമ്പോൾ രുക്കുകളുടെ ശാന്തിക്കായി ചികിത്സയെ വദിക്കണം. അതു ഗദങ്ങൾ അജ്ഞാതങ്ങളായിരിക്കുമ്പോൾ യാതൊന്നു ഹേതുവായി ദുഷ്കരതരമായി ഭവിക്കുന്നു. അതു ഹേതുവായി ഗദതത്ത്വബോധം കർത്തവ്യമായി ഭവിക്കുന്നു. ഇവിടെ തൽബോധത്തിന്നായി രുക്കുകളുടെ ഭേദങ്ങൾ കഥിക്കപ്പെടുന്നു. അവിടെ രോഗശമനത്തിൽ കാര്യകളായി ഉചിതകളായ ക്രിയകളും കഥിക്കപ്പെടുന്നു.

**സാ—**"ദൈവജ്ഞേന സമാഹിതേന" ഇത്യാദി വചനപ്രകാരം ചിന്തിച്ചതിൽ പ്രഷ്ടാവു് ജീവിക്കുമെന്നുകണ്ടാൽ രോഗശാന്തിക്കുവേണ്ടി ചികിത്സ ചെയ്യേണ്ടതാണെന്നു പറയണം. പക്ഷെ ചികിത്സിക്കുന്നതു് ഇന്ന വ്യാധിയാണെന്നറിഞ്ഞിട്ടു് വേണ്ടതാണല്ലൊ. അതുകൊണ്ടു രോഗത്തിന്റെ ഭേദങ്ങളേയും മററും ആണ് ഇവിടെ പറയാൻ ഭാവിക്കുന്നതു്. പിന്നീടു് വ്യാധിശമനത്തിനുവേണ്ടി ചെയ്യേണ്ട ചില പ്രവൃത്തികളെയും ഇവിടെ പറയുന്നതാണ്.

തത്തദുക്താമയാ വാച്യാ അനിഷ്ടസ്ഥാനഗൈർഗ്രഹൈഃ
ഇഷ്ടസ്ഥിതൈസ്തദാരോഗ്യം തദേവാഥ നിഗദ്യതേ. ൨

**അ—**അനിഷ്ടസ്ഥാനഗന്മാരായ ഗ്രഹങ്ങളെക്കൊണ്ടു തത്തദുക്താമയങ്ങൾ വാച്യങ്ങളാകുന്നു. ഇപ്രകാരം ഇഷ്ടസ്ഥിതന്മാരെക്കൊണ്ടു് ആരോഗ്യവും വാച്യമാകുന്നു. അനന്തരം അതുതന്നെ നിഗദിക്കപ്പെടുന്നു.

**സാ—**സൂര്യൻ മുതലായ ഗ്രഹങ്ങൾ അവരവക്കു വിധിക്കപ്പെടാത്ത സ്ഥാനങ്ങളിൽ നിന്നാൽ ആ ഗ്രഹത്തിന്നു് വിധിച്ചിട്ടുള്ള രോഗങ്ങളെ പറയണം. അതുപോലെ ഇഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടുതന്നെ ആരോഗ്യത്തേയും പറയേണ്ടതാണ്. അതിനുള്ള ക്രമത്തെയാണ് ഇവിടെ വിവരിക്കാൻ പോകുന്നതു്.

പാപാ ലാഭതൃതീയഗാഃ സഹജവൈര്യന്ത്യാഷ്ടമേഭ്യോഽന്യഗാഃ
സൗമ്യാ മാന്ദിരപി ത്രികോണമൃതികേന്ദ്രേഭ്യോഽപരത്ര സ്ഥിതാഃ
സർവ്വേഽമീ കഥയന്ത്യനാമയതനും പൃഷ്ടാരമേവം സ്ഥിതാ
രോഗഗ്രസ്തകളേബരം ച കഥിതാദ്ഭ്യോഽന്യത്ര തേ സംസ്ഥിതാഃ. ൩

**അ—**ലാഭതൃതീയഗന്മാരായ പാപന്മാരും സഹജവൈര്യന്ത്യാഷ്ടമങ്ങളിൽ നിന്നു അന്യഗന്മാരായ സൌമ്യന്മാരും ത്രികോണമൃതികേന്ദ്രങ്ങളിൽ നിന്നു മററുള്ളേടത്തു സ്ഥിതനായ മാന്ദിയും ഇങ്ങനെ സ്ഥിതന്മാരായി സർവ്വന്മാരായ ഇവർ പ്രഷ്ടാവിനെ അനാമയതനുവാക്കി കല്പിക്കുന്നു. കഥിതങ്ങളായ സ്ഥാനങ്ങളിൽനിന്നു മററുള്ളേടത്തു സംസ്ഥിതന്മാരായ ഇവർ പ്രഷ്ടാവിനെ രോഗഗ്രസ്തകളേബരനാക്കി കഥിക്കുന്നു.

സാ—മൂന്നാംഭാവത്തിലും പതിനൊന്നാം ഭാവത്തിലും പാപഗ്രഹങ്ങൾ വരിക. ശുഭഗ്രഹങ്ങൾ ൯-൩-൬-൧൨ ഈ ഭാവങ്ങളൊഴിച്ച് മററുള്ള ഭാവങ്ങളിൽ നില്ക്കുക. ഗുളികൻ ൩-൬-൬-ലഗ്നം ൧-൭-൧൦ ഈ ഭാവങ്ങളൊഴികെ മററ ഭാവങ്ങളിൽ നില്ക്കുക. ഇങ്ങിനെ വന്നാൽ പ്രഷ്ടാവിന്ന് യാതൊരു രോഗദുഃഖവും ഇല്ലെന്നു പറയണം. ഈ പറഞ്ഞതിന്നു വിപരീതമായി ശുഭന്മാരും പാപന്മാരും വിശേഷിച്ചു ഗുളികനും നിന്നാൽ രോഗാക്രാന്തനായി പ്രഷ്ടാവു തീരെ സ്വാതന്ത്ര്യമില്ലാതെ കിടക്കുന്നു എന്നു പറയണം. ഇവിടെയും സമ്മിശ്രലക്ഷണങ്ങളുണ്ടെങ്കിൽ കൂടുതൽ കുറവനുസരിച്ചു ഗുണദോഷഫലങ്ങളെ പറഞ്ഞുകൊള്ളണം.

ആരോഗ്യദാ ഗ്രഹാ യത്ര സുസ്ഥസംജ്ഞാസ്തു തത്രഗാഃ
രോഗദാ യത്ര തേ ദുഃസ്ഥാസ്തദുക്തം സാരസംഗ്രഹേ. ൩

അ—യാവചില സ്ഥാനങ്ങളിൽ സ്ഥിതന്മാരായ ഗ്രഹങ്ങൾ ആരോഗ്യന്മാരായി ഭവിക്കുന്നു. തത്രഗന്മാരായ അവർ സുസ്ഥസംജ്ഞന്മാരായി ഭവിക്കുന്നു. യാതൊരു സ്ഥാനങ്ങളിൽ സ്ഥിതന്മാരായ ഗ്രഹങ്ങൾ രോഗദന്മാരായി ഭവിക്കുന്നു. അവിടെ അവർ ദുഃസ്ഥന്മാരായും ഭവിക്കുന്നു. അതു സാരസംഗ്രഹത്തിൽ ഉക്തമായി ഭവിക്കുന്നു.

സാ—ഏതു സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്ക് ആരോഗ്യതാദികളെ കൊടുക്കാൻ കഴിയുമോ ആ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്ക സുസ്ഥന്മാരെന്നു പറയപ്പെടുന്നു. ഏതെല്ലാം സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ രോഗാദികളെ കൊടുക്കുന്നുവോ ആ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെയെല്ലാം ദുഃസ്ഥന്മാരെന്നു പറയുന്നു. ഇതിനെ സാരസംഗ്രഹമെന്ന ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ട്. ആ ഭാഗം ഇവിടെ ചേൎക്കുന്നു.

ഷഷ്ഠാന്ത്യാഷ്ടമദാംബുലഗ്നനവമാപത്യേഷു യേ ദുർബ്ബലാഃ
പാപാഃ ഷഷ്ഠമൃതിവ്യയേഷ്വപി ശുഭാ ദുഃസ്ഥാ ഭവന്തി ഗ്രഹാഃ
ലഗ്നേശാദ്യരയോƒതിരോഗമൃതിദാ ദുഃസ്ഥേഷു സുസ്ഥാശ്ച തേ-
നകസ്ഥാനഗതാഃ ശശാങ്കസഹിതാഃ സ്വം സ്വം ഫലംകുർവതേ-ഇതി.

അ—ഷഷ്ഠാന്ത്യാഷ്ടമദാംബുലഗ്നനവമാപത്യങ്ങളിൽ യാവചില ദുർബലന്മാരായിരിക്കുന്ന പാപന്മാർ സ്ഥിതന്മാരായി ഭവിക്കുന്നു. അവരും, ദുർബലന്മാരായ ശുഭന്മാർ ഷഷ്ഠമൃതിവ്യയങ്ങളിൽ സ്ഥിതന്മാരായി ഭവിക്കുന്നുവെങ്കിൽ ആ ഗ്രഹങ്ങളും ദുഃസ്ഥന്മാരായി ഭവിക്കുന്നു. ദുഃസ്ഥന്മാരിൽവച്ച് ലഗ്നേശാദ്യരികൾ അതിരോഗമൃതിദന്മാരാകുന്നു. അവർ അനേകസ്ഥാനഗതന്മാരും ശശാങ്കസഹിതന്മാരുമായി ഭവിക്കുന്നുവെങ്കിൽ സുസ്ഥന്മാരാകുന്നു. അവർ സ്വമായ ഫലത്തെ ചെയ്യുന്നു.

സാ—൬-൮-൧൨-൪-൧-൯-൫ ഈ ഭാവങ്ങളിൽ ബലഹാനിയോടുകൂടി നില്ക്കുന്ന പാപഗ്രഹങ്ങൾ ദുഃസ്ഥന്മാരാകുന്നു. ൬-൮-൧൨ ഈ ഭാവങ്ങളിൽ നില്ക്കുന്ന ശുഭന്മാരും ദുർബലന്മാരാണെങ്കിൽ ദുഃസ്ഥന്മാർതന്നെയാണ്. ദുഃസ്ഥന്മാരായ ഗ്രഹങ്ങൾ രോഗം മരണം ഇവയെ ചെയ്യും. ദുഃസ്ഥന്മാരായ ഗ്രഹങ്ങളിൽ ലഗ്നാധിപൻെറ അതിശത്രുവായ ഗ്രഹം ഏററവും രോഗാദ്യനിഷ്ടത്തെ ചെയ്യും. എന്നുതന്നെയല്ല മരണത്തേയും ചെയ്യുവെന്നു വരാം. ലഗ്നാധിപൻെറ നിസർഗ്ഗശത്രുവും അനിഷ്ടനാണെന്നുള്ളത് ഇതുകൊണ്ടു വരുന്നു. ഈ പറഞ്ഞ ഭാവങ്ങളൊഴിച്ച് പാപഗ്രഹങ്ങൾ നാലുഭാവങ്ങളിലും ശുഭഗ്രഹങ്ങൾ ഒൻപതു ഭാവങ്ങളിലും നിന്നാൽ അവർ സുസ്ഥന്മാരാണ്. പക്ഷെ അവർ ബലവാന്മാരായിരിക്കണം. ചന്ദ്രനോടുകൂടി എവിടെ നിന്നാലും ആ ഗ്രഹങ്ങൾക്ക സുസ്ഥന്മാരെന്നു പറയുന്നുണ്ട്. ദുഃസ്ഥന്മാർ ദോഷഫലത്തേയും സുസ്ഥന്മാർ സൽഫലങ്ങളേയും ചെയ്യും. ഇങ്ങിനെ സാരസംഗ്രഹവചനം ഇവിടെ അവസാനിച്ചു.

വാ—അത്ര ഗ്രന്ഥാന്തരമപി.

അ—ഇവിടെ ഗ്രന്ഥാന്തരവും ഭവിക്കുന്നു.

സാ—രോഗസ്ഥിതിയെ നിർണ്ണയിക്കുന്ന വിഷയത്തിൽ മററ ചില ഗ്രന്ഥവചനങ്ങളെക്കൂടി ഇവിടെ കാണിക്കുന്നു.

ഭവിൻമൃത്യുവ്യയസംസ്ഥിതൈസ്തദുദിതാൻ വ്യാധീൻ വദേല്ലഗ്നപ-
ദൃഷ്ടാ തൽ സഹിതേന വാ തനുഗതൈസ്തദ്ദ്രഷ്ടൃഭിർവ്വാഗ്രഹൈഃ
ഊർദ്ധ്വാസ്യേ ചരഭേ ഗളോപരി ഗളാത്തിര്യങ്മുഖേ ച സ്ഥിരേ
ചാധോഽധോമുഖഭേഽപ്യധഃ കടിതടാല്ലഗ്നസ്ഥിതേ വ്യാധയഃ. ൩

അ—ഭവിൻമൃത്യുവ്യയസംസ്ഥിതന്മാരായ ഗ്രഹങ്ങളെക്കൊണ്ടോ ലഗ്നപദൃഷ്ടാവിനെക്കൊണ്ടോ തൽസഹിതനെക്കൊണ്ടോ തനുഗതന്മാരെക്കൊണ്ടോ തദ്ദ്രഷ്ടാക്കന്മാരെക്കൊണ്ടോ ഈ ഗ്രഹങ്ങളെക്കൊണ്ട് തദുദിതങ്ങളായ വ്യാധികളെ വദിക്കണം. ഊർദ്ധ്വാസ്യവും ചരഭവും ലഗ്നസ്ഥിതമായിരിക്കുമ്പോൾ ഗളോപരിഭാഗത്തിലും തിര്യങ്മുഖവും സ്ഥിരവും ലഗ്നസ്ഥിതമായിരിക്കുമ്പോൾ ഗളത്തിൽനിന്ന് അധോഭാഗത്തിലും ഭവും അധോമുഖവും ലഗ്നസ്ഥിതമായിരിക്കുമ്പോൾ കടിതടത്തിൽനിന്ന് അധോഭാഗത്തിലും വ്യാധികൾ വാച്യങ്ങളാകുന്നു.

സാ—൬-൮-൧൨ ഈ ഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ, ലഗ്നാധിപനോടുകൂടിനില്ക്കുന്ന ഗ്രഹം, ലഗ്നാധിപനെ നോക്കുന്ന ഗ്രഹം, ലഗ്നത്തിൽ നില്ക്കുകയോ ലഗ്നത്തിൽ നോക്കുകയോ ചെയ്യുന്ന ഗ്രഹം ഈ ഗ്രഹങ്ങൾ അവരവർക്ക് പറഞ്ഞിട്ടുള്ള വ്യാധികളെച്ചെയ്യും. ഇവരിൽ അധികം ലക്ഷണം യോജിക്കുന്ന ഗ്രഹത്തെക്കൊണ്ടാണ് രോഗത്തെ പറയേണ്ടതു്. ലഗ്നം ചരരാശിയും ഊർദ്ധ്വമുഖരാശിയുമായാൽ കഴുത്തിനു മേൽ രോഗമുണ്ടെന്നും തിര്യങ്മുഖരാശിയും സ്ഥിരരാശിയും ലഗ്നമായാൽ അരയ്ക്കുമേൽ കഴുത്തിനുകീഴാണ് രോഗമെന്നും ഉഭയരാശിയും അധോമുഖരാശിയും ലഗ്നമായാൽ അരക്കെട്ടിനു താഴെയാണ വ്യാധിയെന്നും പറയണം.

സൂര്യാദീനാം കുക്ഷിഹൃന്മൂർദ്ധവക്ഷഃ-
സ്പൃക് വക്ത്രം ജാനുനീ ചാംഘ്രിയുഗ്മം
അംഗാനി സ്യുർവ്വ്യാധയോഽംഗേ ഗ്രഹാണാം
വക്തവ്യാ ദൌർബ്ബല്യദൌസ്ഥ്യാദിഭാജാം. ൪

അ—കുക്ഷിഹൃന്മൂർദ്ധവക്ഷസ്സുകളും ഊരുക്കളും വക്ത്രവും ജാനുക്കളും അംഘ്രിയുഗ്മവും സൂര്യാദികളായ ഗ്രഹങ്ങളുടെ അംഗങ്ങളായി ഭവിക്കും. ദൌർബ്ബല്യദൌസ്ഥ്യാദിഭാക്കുകളായ ഗ്രഹങ്ങളുടെ അംഗങ്ങളിൽ വ്യാധികൾ വക്തവ്യങ്ങളായി ഭവിക്കുന്നു.

സാ—ഉദരം മുതലായ ശരീരാവയവത്തിന്റെ അധികാരത്തെ സൂര്യാദികളെക്കൊണ്ടു നിർദ്ദേശിക്കുന്നു:—സൂര്യന്നു വയറ് ചന്ദ്രന്നു ഹൃദയം, ചൊവ്വായ്ക്കു ശിരസ്സ്, ബുധന്നു മാറിടം, വ്യാഴത്തിന്നു തുടകൾ, ശുക്രന്നു മുഖം, ശനിക്കു കാലിന്റെ മുട്ടുകൾ, രാഹുവിന്നു പാദങ്ങൾ ഇങ്ങിനെയാണ് അവയവത്തിന്റെ അവകാശം. ബലഹാനിയോടുകൂടി അനിഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ അവയവങ്ങളിൽ രോഗത്തെ പറയണം.

വരാംഗപൂർവ്വാവയവാ നിധേയാ
ലഗ്നാദിഭാവേഷ്വധിപേഷു ചൈഷാം
സക്രൂരഭാവഗ്രഹസംസ്ഥമംഗം
സവ്യാധികം പ്രഷ്ടൃജനസ്യ വാച്യം—ഇതി. ൫

അ—ലഗ്നാദിഭാവങ്ങളിലും ഇതുകളുടെ അധിപന്മാരിലും വരാംഗപൂർവ്വാവയവങ്ങൾ വിധേയങ്ങളായി ഭവിക്കുന്നു. സക്രൂരഭാവഗ്രഹസംസ്ഥമായ അംഗം പ്രഷ്ടൃജനത്തിന്ന് സവ്യാധികമെന്നു വാച്യമായി ഭവിക്കുന്നു.

സാ—ലഗ്നത്തേയും ലഗ്നാധിപനേയുംകൊണ്ടു ശിരസ്സിനേയും രണ്ടാംഭാവത്തേയും തൽഭാവാധിപനേയുംകൊണ്ടു മുഖത്തേയും മൂന്നാംഭാവം അതിന്റെ അധിപൻ ഇതുകളെക്കൊണ്ട് മാറിടത്തേയും ഇങ്ങിനെ ക്രമേണ നാലാംഭാവത്തെക്കൊണ്ടു ഹൃദയത്തേയും അഞ്ചാംഭാവംകൊണ്ട് ഉദരത്തേയും ആറാംഭാവംകൊണ്ട് അരക്കെട്ടിനേയും ഏഴാംഭാവംകൊണ്ട് വസ്തിയേയും എട്ടാമെടംകൊണ്ട് ഗുഹ്യത്തേയും ഒൻപതാമെടംകൊണ്ട്

ഉരുവിനേയും പത്താമെടംകൊണ്ട് കാൽമുട്ടിനേയും പതിനൊന്നാമെടംകൊണ്ട് കണങ്കാലിനേയും പന്ത്രണ്ടാമെടംകൊണ്ട് പാദങ്ങളേയും വിചാരിച്ചുകൊള്ളണം. മേൽപ്പറഞ്ഞ വണ്ണം ഇതിന്റെ അധിപന്മാരെക്കൊണ്ടും വിചാരിച്ചുകൊള്ളണം. ഏതു ഭാവത്തിൽ പാപയോഗം വരുന്നു. അല്ലെങ്കിൽ ഏതൊരു ഭാവാധിപനു പാപയോഗം വരുന്നു. ആ ഭാവങ്ങൾക്ക് കല്പനീയമായ അവയവത്തിൽ വ്യാധിയുണ്ടെന്നു പറയണം. ഇതു രോഗപ്രശ്നനിരൂപണവിഷയത്തിൽ മാത്രമേ നിരൂപിക്കാവൂ. ഇങ്ങിനെ ഈ വിഷയത്തിലുള്ള ഗ്രന്ഥാന്തരവചനം ഇവിടെ അവസാനിച്ചു.

സ്പൃഷ്ടേന രാശിനാ പ്രഷ്ട്രാ ചാരൂഢേനോദയേന ച
രോഗസ്ഥാനം വദേദുക്തമാരൂഢവിഷയേ ഹി തൽ ൯

അ—പ്രഷ്ടാവിനാൽ സ്പൃഷ്ടമായ രാശികൊണ്ടും ആരൂഢംകൊണ്ടും ഉദയംകൊണ്ടും രോഗസ്ഥാനത്തെ വദിക്കണം. അതു് ആരൂഢവിഷയത്തിൽ ഉക്തമായി ഭവിക്കുന്നുവല്ലോ.

സാ—പ്രഷ്ടാവു് ആദ്യമായി സ്പർശിച്ച അവയവംകൊണ്ടും ആരൂഢരാശികൊണ്ടും ലഗ്നരാശികൊണ്ടും ഇന്ന സ്ഥാനത്താണ് രോഗമുള്ളതെന്നു പറയണം. അതു് "യദംഗരാശിഃസംസ്പൃഷ്ട" ഇത്യാദി ഭാഗങ്ങളെക്കൊണ്ട് ആരൂഢഫലചിന്തയിൽ പറഞ്ഞിട്ടുണ്ടല്ലോ. അവയെ ഇവിടേയും എടുത്തു ചിന്തിച്ചുകൊള്ളണമെന്നു സാരം.

പ്രോക്തസ്ത്രിദോഷസംബന്ധോ വരാഹമിഹിരാദിഭിഃ
ഗ്രഹാണാം പ്രാഗഥേദാനീം വച്മ്യുക്തം സാരസംഗ്രഹേ. ൧൦

അ—വരാഹമിഹിരാദിതമായ ഗ്രഹങ്ങളുടെ ത്രിദോഷസംബന്ധം മുൻപേ പ്രോക്തമായി. സാരസംഗ്രഹത്തിൽ ഉക്തമായ ത്രിദോഷസംബന്ധം ഇപ്പോൾ വചിക്കുന്നുണ്ട്.

സാ—സൂര്യൻ മുതലായ ഗ്രഹങ്ങളെക്കൊണ്ടു വാതാദിയായ ത്രിദോഷങ്ങളെ ചിന്തിക്കാനുള്ള ക്രമം വരാഹമിഹിരൻ പറഞ്ഞിട്ടുള്ളതു്, "വാതം പിത്തകഫൌ" എന്ന പദ്യംകൊണ്ട് മേൽ പറഞ്ഞിട്ടുണ്ട്. ഇനി സാരസംഗ്രഹം എന്ന ഗ്രന്ഥത്തിൽ ത്രിദോഷഭേദങ്ങളെപ്പററി പറഞ്ഞിട്ടുള്ളതിനെ ഇവിടെ ചേർക്കുന്നു.

പിത്തം വാതയുതം കരോതി ദിനകൃദ്വാതം കഫം ശീതഗുഃ
പിത്തം ഭൂമിസുതസ്തഥാ ശശിസുതോ വാതം ച പിത്തം കഫം
ജീവോ വാതകഫൌ സിതോऽനിലകഫൌ വാതം ച പിത്തം ശനിഃ
ക്ഷീണേന്ദുഃ സ്ഥിരരാശിനാഥകഥിതം പൂർണ്ണഃ കഫം തോയഭേ-ഇതി.

അ—ദിനകൃത്തു് വാതയുതമായ പിത്തത്തെ ചെയ്യുന്നു. ശീതഗു വാതത്തേയും കഫത്തേയും ചെയ്യുന്നു. ഭൂമിസുതൻ പിത്തത്തേയും, ശശിസുതൻ വാതത്തേയും പിത്തത്തേയും കഫത്തേയും, ജീവൻ വാതകഫങ്ങളേയും, സിതൻ അനിലകഫങ്ങളേയും ശനി വാതത്തേയും പിത്തത്തേയും ചെയ്യുന്നു. ക്ഷീണേന്ദു സ്ഥിരരാശിനാഥകഥിതമായ രോഗത്തെ ചെയ്യുന്നു. പൂർണ്ണനായ ഇന്ദുവും തോയഭത്തിൽ സ്ഥിതനായ ഇന്ദുവും കഫത്തേയും ചെയ്യുന്നു.

സാ—ആദിത്യനെക്കൊണ്ട് വാതസഹിതമായ പിത്തത്തെ പറയണം. ചന്ദ്രന് വാതത്തേയും കഫത്തേയും പറയേണ്ടതാണ്. ചൊവ്വയെക്കൊണ്ട് പിത്തത്തെയാണ് പറയേണ്ടതു്. ബുധനെക്കൊണ്ടു ത്രിദോഷങ്ങളേയും പറയാം. വ്യാഴത്തെക്കൊണ്ടു കഫത്തേയും വാതത്തേയും പറയാം. ശുക്രനെക്കൊണ്ടും വാതകഫങ്ങൾതന്നെ പറയണം. ശനിയെക്കൊണ്ടു വാതത്തേയും പിത്തത്തേയും പറയണം. ചന്ദ്രൻ ക്ഷീണനാണെങ്കിൽ നില്ക്കുന്ന രാശിയുടെ അധിപനു പറഞ്ഞിട്ടുള്ള ദോഷത്തെയാണ് പറയേണ്ടതു്. ചന്ദ്രൻ പൂർണ്ണനാണെങ്കിലും ചന്ദ്രന്റെ സ്ഥിതി ജലരാശിയിലായാലും കഫദോഷത്തെത്തന്നെയാണ് പറയേണ്ടതു്.

ആദിത്യന് പിത്തം പ്രധാനം. ചൊവ്വായ്ക്കും അതുപോലെ പിത്തംതന്നെ പ്രധാനം. മററുള്ളതു് അനുബന്ധങ്ങളാണത്രെ. വ്യാഴത്തിന് കഫമാണ് പ്രധാനം.

ഇങ്ങിനെ ദോഷങ്ങളുടെ പ്രാമാണ്യം മിക്കവാറും ബൃഹജ്ജാതകവചനത്തോടു് ആനുകൂല്യമാണ് എന്നു ഗ്രാഹ്യമാകുന്നു.

**രോഗാൻ കുര്യുർഗ്രഹാഃ സ്വോക്തപഞ്ചഭൂതവശാദപി**
**തൽക്കാലാശ്ചർത്തവഃ സ്വോക്താസ്തഥാ ശാസ്ത്രാന്തരോദിതം. ൧൨**

അ—ഗ്രഹങ്ങൾ സ്വോക്തപഞ്ചഭൂതവശത്തെ ആശ്രയിച്ചും രോഗങ്ങളെ ചെയ്യും. സ്വോക്തങ്ങളായ ഋതുക്കൾ തൽക്കാലങ്ങളായും ഭവിക്കുന്നു. അപ്രകാരം ശാസ്ത്രാന്തരോദിതമാകുന്നു.

സാ—ഓരോ ഗ്രഹങ്ങളും അവരവക്കു വിധിച്ചിട്ടുള്ള പഞ്ചഭൂതബന്ധമനുസരിച്ചും രോഗങ്ങളെ ചെയ്യും. അതായതു് ആദിത്യൻ അഗ്നിഹേതുകമായും ചന്ദ്രൻ ജലാത്മകമായും ചൊവ്വ അഗ്ന്യാത്മകമായും ഇങ്ങിനെ മററു ഗ്രഹങ്ങളെക്കൊണ്ടും വിചാരിച്ചുകൊള്ളുക. ആ രോഗങ്ങൾ ഉണ്ടാകുന്നതു് ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള ഋതുക്കളിലാണു്. അങ്ങിനെ മററു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്.

**ദുഃസ്ഥയോരർക്കഭൂസൂന്വോ രോഗാസ്യുഃ പിത്തസംഭവാഃ**
**ശുക്രേന്ദ്വോർജ്ജലജാ മന്ദേ വാതജാ ജ്ഞേ ത്രിദോഷജാഃ. ൧൩**
**ബാധിര്യാദ്യാ നഭോജാതാ അനിഷ്ടസ്ഥാനഗേ ഗുരൌ**
**അനിഷ്ടഗാ നിജാൻ രോഗാൻ കുര്യുർന്നിജനിജർത്തുഷു-ഇതി. ൧൪**

അ—അർക്കഭൂസൂനുക്കൾ ദുഃസ്ഥന്മാരായിരിക്കുമ്പോൾ പിത്തസംഭവങ്ങളായ രോഗങ്ങൾ വാച്യങ്ങളാകുന്നു. ശുക്രേന്ദുക്കൾ ദുഃസ്ഥന്മാരായിരിക്കുമ്പോൾ ജലജങ്ങളായ രോഗങ്ങൾ വാച്യങ്ങളാകുന്നു. മന്ദൻ ദുഃസ്ഥനായിരിക്കുമ്പോൾ വാതജങ്ങളായ രോഗങ്ങളും ജ്ഞൻ ദുഃസ്ഥനായിരിക്കുമ്പോൾ ത്രിദോഷജങ്ങളായ രോഗങ്ങളും ഗുരു അനിഷ്ടസ്ഥാനഗനായിരിക്കുമ്പോൾ നഭോജാതങ്ങളായ ബാധിര്യാദ്യങ്ങളും വാച്യങ്ങളാകുന്നു. അനിഷ്ടഗന്മാരായ ഗ്രഹങ്ങൾ നിജനിജർത്തുക്കളിൽ നിജങ്ങളായ രോഗങ്ങളെ ചെയ്യും.

സാ—ആദിത്യനും ചൊവ്വയും അനിഷ്ടസ്ഥാനത്തു നിന്നാൽ പിത്തകോപങ്ങൾകൊണ്ടുള്ള രോഗങ്ങളുണ്ടാകും. ചന്ദ്രനും ശുക്രനും അനിഷ്ടസ്ഥാനത്തു നിന്നാൽ ജലരൂപങ്ങളായ രോഗങ്ങളുണ്ടാകും. ശനി അനിഷ്ടസ്ഥാനത്തു നിന്നാൽ വായു (വാതം) കൊണ്ടുള്ള രോഗങ്ങളുണ്ടാകും. ബുധൻ അനിഷ്ടസ്ഥനായാൽ സന്നിപാതത്തെ പറയണം. വ്യാഴം അനിഷ്ടസ്ഥാനത്തു നിന്നാൽ ആകാശഭൂതോദ്ഭൂതങ്ങളായ ചെവികേൾക്കാൻപാടില്ലായ്മ മുതലായ രോഗങ്ങളെ ചെയ്യും. ഈ പറഞ്ഞ രോഗങ്ങൾ അനിഷ്ടസ്ഥാനത്തു നില്ക്കുന്ന ഗ്രഹത്തിൻെറ ഋതുക്കളിലാണു് ഉണ്ടാകുന്നതു്. “ശിശിരാദയഃ ശനിശുക്രമഹീജചന്ദ്രബുധജീവാഃ” എന്ന വചനംകൊണ്ടു് ശനിക്കു ശിശിരഋതു, ശുക്രനു വസന്തഋതു, ചൊവ്വയ്ക്കും ആദിത്യനും ഗ്രീഷ്മഋതു, ചന്ദ്രനു വർഷഋതു, ബുധനു ശരദൃതു, വ്യാഴത്തിനു ഹേമന്തഋതു എന്നു് അറിഞ്ഞുകൊള്ളണം. മേല്പറഞ്ഞ പദ്യംകൊണ്ടു് ആദിത്യനു് ഋതു നിർണ്ണയിച്ചിട്ടില്ലെങ്കിലും നഷ്ടജാതകഘട്ടത്തിൽ പ്രത്യേകം പറഞ്ഞിട്ടുണ്ടു്. ഇങ്ങിനെ ശാസ്ത്രാന്തരവചനം അവസാനിച്ചു.

**രോഗദായിഷു ഖേടേഷു തത്തൽപ്രോക്തേഷു ധാതുഷു**
**അപി രോഗോത്ഭവോ വാച്യഃ പ്രോക്തം ഗ്രന്ഥാന്തരേ തഥാ. ൧൫**

അ—ഖേടന്മാർ രോഗദായികളായിരിക്കുമ്പോൾ തത്തൽപ്രോക്തങ്ങളായ ധാതുക്കളിലും രോഗോത്ഭവം വാച്യമാകുന്നു. അപ്രകാരം ഗ്രന്ഥാന്തരത്തിൽ പ്രോക്തമാകുന്നു.

സാ—ഏതു ഗ്രഹത്തെക്കൊണ്ടാണോ രോഗത്തെ പറഞ്ഞിട്ടുള്ളതു്. ആ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള അസ്ഥി മുതലായ ധാതുക്കളിലും രോഗോല്പത്തിയെ പറയേണ്ടതാണു്. ഇങ്ങിനെ മററു ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്.

**ദുഃസ്ഥിതാസ്ഥ്യാദിധാതുസ്ഥോ രോഗിണാം രോഗ ഈര്യതാം**
**രോഗപ്രശ്നേഽഥവാ രോഗദാശ്രിതാംശപധാതുഗഃ—ഇതി.**

അ—രോഗപ്രശ്നത്തിൽ രോഗികളുടെ രോഗം ദുഃസ്ഥിതാദ്യാദിധാതുസ്ഥമായോ അല്ലെങ്കിൽ രോഗദാശ്രിതാംശപധാതുഗമായോ ഈരണ്ടം ചെയ്യപ്പെടണം.

സാ—അനിഷ്ടഭാവത്തിൽ നിൽക്കുന്ന ഗ്രഹത്തിന്റെയോ അല്ലെങ്കിൽ ആ ഗ്രഹത്തിന്റെ അംശകാധിപന്റെയോ ധാതുക്കളിലാണ് രോഗോല്പത്തി എന്നു പറയണം. ഇങ്ങിനെ ഗ്രന്ഥാന്തരവചനം അവസാനിച്ചു.

സന്തി പ്രകാരഭേദാശ്ച രോഗഭേദനിരൂപണേ
തേ ചാപ്യത്ര വിലിഖ്യന്തേ യഥാ ശാസ്ത്രാന്തരോദിതാഃ. ൧൭

അ—രോഗഭേദനിരൂപണത്തിൽ പ്രകാരഭേദങ്ങളും ഭവിക്കുന്നു. യാതൊരുപ്രകാരം അവകൾ ശാസ്ത്രാന്തരോദിതങ്ങളായി ഭവിക്കുന്നു. അപ്രകാരം ഇവിടേയും വിലേഖനം ചെയ്യപ്പെടുന്നു.

സാ—രോഗങ്ങളുടെ ക്രമങ്ങളെ ചിന്തിക്കുന്നതിനു വേറെയും ചില ഭേദങ്ങളുണ്ട്. അതു മറ്റുചില ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. അപ്രകാരംതന്നെ ഇവിടെ എഴുതുന്നു.

രോഗാസ്തു ദ്വിവിധാ ജ്ഞേയാ നിജാഗന്തുകഭേദതഃ
നിജാശ്ചാഗന്തുകാശ്ചാപി പ്രത്യേകം ദ്വിവിധാഃ പുനഃ. ൧൮

നിജാഃ ശരീരചിത്തോത്ഥാ ദൃഷ്ടാദൃഷ്ടനിമിത്തജാഃ
തഥൈവാഗന്തുകാശ്ചൈവം വ്യാധയസ്സ്യുശ്ചതുൎവ്വിധാഃ. ൧൯

അ—രോഗങ്ങൾ നിജാഗന്തുകഭേദം ഹേതുവായി ദ്വിവിധങ്ങളെന്നു ജ്ഞേയങ്ങളാകുന്നു. നിജങ്ങളും ആഗന്തുകങ്ങളും പിന്നെ പ്രത്യേകം ദ്വിവിധങ്ങളാകുന്നു, നിജങ്ങൾ ശരീരചിത്തോത്ഥങ്ങളായും ആഗന്തുകങ്ങൾ അപ്രകാരംതന്നെ ദൃഷ്ടാദൃഷ്ടനിമിത്തജങ്ങളായും ഭവിക്കുന്നു. ഈവണ്ണം വ്യാധികൾ ചതുൎവ്വിധങ്ങളായി ഭവിക്കുന്നു.

സാ—വ്യാധികൾ നിജങ്ങൾ എന്നും ആഗന്തുകങ്ങൾ എന്നും ആദ്യമായി രണ്ടുവിധമാണ്. പിന്നീടു ആ നിജങ്ങൾതന്നെ രണ്ടായിത്തിരിയും. ആഗന്തുകങ്ങളും രണ്ടായിട്ടുതിരിയും. ഇങ്ങിനെ വ്യാധികൾ ആകെ നാലുവിധമാണ്. നിജരോഗങ്ങൾ ശരീരോത്ഥങ്ങൾ എന്നും ചിത്തോത്ഥങ്ങൾ എന്നും ആണ് തിരിയുന്നത്. ആഗന്തുകങ്ങൾ ദൃഷ്ടനിമിത്തങ്ങൾ എന്നും അദൃഷ്ടനിമിത്തങ്ങൾ എന്നും വിഭജിക്കപ്പെട്ടിരിക്കുന്നു. നിജരോഗങ്ങൾ (ത്രിദോഷകോപംകൊണ്ടുണ്ടായവ) ശരീരവിക്രിയകൊണ്ടും മനോവിക്രിയകൊണ്ടുമാണ് രണ്ടായി തിരിയുന്നത്. ആഗന്തുകങ്ങൾ (പെട്ടെന്നുണ്ടാകുന്ന മനസ്സംഭ്രമാദികളാൽ ത്രിദോഷം കോപിച്ചുണ്ടാവുന്നവ) ദൃഷ്ടിക്കു വിഷയമായും വിഷയമല്ലാതെയും രണ്ടായി തിരിയും. ഇങ്ങനെയാണ് ആകെ വ്യാധികൾ നാലുതരത്തിലാണെന്നു പറഞ്ഞിട്ടുള്ളത്.

വാതപിത്തകഫോദ്ഭൂതാഃ പ്രഥക്സംസൎഗ്ഗജാസ്തഥാ
സന്നിപാതഭവാശ്ചൈതേ ശാരീരാഃ കീൎത്തിതാ ഗദാഃ. ൨൦

അ—വാതപിത്തകഫോദ്ഭൂതങ്ങളായി വെവ്വേറെയും അപ്രകാരം സംസൎഗ്ഗജങ്ങളായും സന്നിപാതഭവങ്ങളായും ഇരിക്കുന്ന ഈ ഗദങ്ങൾ ശാരീരങ്ങളെന്നു കീൎത്തിതങ്ങളാകുന്നു.

സാ—ശാരീരങ്ങളായ വ്യാധികൾ വാതകോപം നിമിത്തവും പിത്തകോപംനിമിത്തവും കഫകോപം നിമിത്തവും ഇവയിൽ ഈരണ്ടു ദോഷങ്ങൾ കോപിച്ചും മൂന്നുദോഷങ്ങളുംകൂടി കോപിച്ചും ഇങ്ങിനെ ആകെ ദോഷങ്ങൾ ഏഴുവിധമാണ്. ഈ ഏഴുവിധമുള്ള വ്യാധികളെയും ശാരീരങ്ങളെന്നു പറയപ്പെടുന്നു. ഇതു് നിജരോഗത്തിലുൾപ്പെട്ടവയാണെല്ലോ.

അഭീഷ്ടമേന തദീശേന തദ്ദ്രഷ്ട്രാ തദ്ഗതേന വാ
വിജ്ഞാതവ്യാഃ സ്വഭേദൈരേഷാം വീൎയ്യതസ്തൽകൃതാ ഗദാഃ. ൨൧

അ—അഷ്ടമംകൊണ്ടും തദീശനെക്കൊണ്ടും തദ്ദ്രഷ്ടാവിനെക്കൊണ്ടും തദ്ഗതനെക്കൊണ്ടും ഇവരുടെ വീര്യം ഹേതുവായി തൽകൃതങ്ങളായ ഗദങ്ങൾ വിജ്ഞാതവ്യങ്ങളായി ഭവിക്കുന്നു.

സാ—അഷ്ടമം അഷ്ടമാധിപൻ അഷ്ടമത്തിൽ നോക്കുന്ന ഗ്രഹം അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹം ഇവരുടെ ബലാബലമനുസരിച്ച് മേൽ മുൻപേ പറഞ്ഞിട്ടുള്ള ശാരീര രോഗങ്ങളുടെ സ്ഥിതിഗതികൾ അറിയേണ്ടതാണ്.

ക്രോധസാദ്ധ്വസശോകാദിവേഗജാതാസ്തു മാനസാഃ
ജ്ഞേയാ രന്ധ്രമനോനാഥമിഥോയോഗേക്ഷണാദിഭിഃ. ൨൨

അ—മാനസങ്ങളായ രോഗങ്ങൾ ക്രോധസാദ്ധ്വസശോകാദിവേഗജാതങ്ങളായി ഭവിക്കുന്നു. ഇതുകൾ രന്ധ്രമനോനാഥമിഥോയോഗേക്ഷണാദികളെക്കൊണ്ട് ജ്ഞേയങ്ങളാകുന്നു.

സാ—കോപം ഭയം ദുഃഖം ആഗ്രഹം മുതലായ മനോവികാരങ്ങൾ നിമിത്തം ഉണ്ടാകുന്ന വ്യാധികളെയാണ് ചിത്തോത്ഥങ്ങൾ (മാനസരോഗങ്ങൾ) എന്നു പറയുന്നത്. ഇത് നിജരോഗശാഖയിൽ ഉൾപ്പെട്ടതാണ്. ഇവയെ അറിയേണ്ടതു അഷ്ടമാധിപൻെറയും അഞ്ചാംഭാവാധിപൻെറയും യോഗം ദൃഷ്ടി അന്യോന്യകേന്ദ്രസ്ഥിതി മുതലായ സംബന്ധംകൊണ്ടാണ്.

ശാപാഭിചാരഘാതാദിജാതാ ദൃഷ്ടനിമിത്തജാഃ
ജ്ഞേയാഃ ഷഷ്ഠതദീശാഭ്യാം തദ്ദ്രഷ്ട്രാ തദ്ഗതേന വാ. ൨൩
രന്ധ്രേശഷഷ്ഠസംബന്ധേ ശാപാദ്യാഃ പ്രബലാശ്ച തേ
അദൃഷ്ടഹേതുജാ ജ്ഞേയാ ബാധകഗ്രഹസംഭവാഃ— ഇതി. ൨൪

അ—ദൃഷ്ടനിമിത്തജങ്ങളായ രോഗങ്ങൾ ശാപാഭിചാരഘാതാദിജാതങ്ങളായി ഭവിക്കുന്നു. അതുകൾ ഷഷ്ഠതദീശന്മാരെക്കൊണ്ടും തദ്ദ്രഷ്ടാവിനെക്കൊണ്ടും തദ്ഗതനെക്കൊണ്ടും ജ്ഞേയങ്ങളായി ഭവിക്കുന്നു. രന്ധ്രേശഷഷ്ഠസംബന്ധം സത്തായിരിക്കുമ്പോൾ ആ ശാപാദ്യങ്ങൾ പ്രബലങ്ങളായി ഭവിക്കും. അദൃഷ്ടഹേതുജങ്ങളായ വ്യാധികൾ ബാധകഗ്രഹസംഭവങ്ങളെന്നു ജ്ഞേയങ്ങളായി ഭവിക്കുന്നു.

സാ—ആഗന്തുകങ്ങൾ ദൃഷ്ടനിമിത്തജങ്ങളെന്നും അദൃഷ്ടനിമിത്തജങ്ങളെന്നും രണ്ടുതരമാണല്ലോ. അവയിൽ ശാപവാക്കുകളെക്കൊണ്ടും ആഭിചാരംകൊണ്ടും പെട്ടെന്നുള്ള പതനംകൊണ്ടും മററും ഉണ്ടാകുന്ന വ്യാധികൾ ദൃഷ്ടനിമിത്തജങ്ങളാണ്. ഇതുകളെ അറിയേണ്ടതു് ആറാംഭാവം ആറാംഭാവാധിപൻ ആറാംഭാവത്തിൽ നോക്കിയവൻ ആറാംഭാവത്തിൽ നിൽക്കുന്നവൻ ആറാംഭാവാധിപനെ നോക്കിയവൻ ആറാംഭാവാധിപനോടുകൂടിയവൻ ഇവരെക്കൊണ്ടാണ്. അഷ്ടമാധിപനും ഷഷ്ഠഭാവത്തിനും തമ്മിൽ കേന്ദ്രത്രികോണാദി സംബന്ധമുണ്ടായാൽ ശാപാഭിചാരാദികൾക്കു ബലമുണ്ടെന്നു പറയണം. ഭൂതബാധാദികളുടെ പീഡകൊണ്ടുണ്ടാകുന്ന വ്യാധികളെ അദൃഷ്ടനിമിത്തജങ്ങളെന്നും പറയുന്നു. ഇങ്ങിനെ ശാസ്ത്രാന്തരവചനത്തെ ഇവിടെ അവസാനിപ്പിച്ചു.

ദൃഷ്ടം വാ യച്ഛ്രുതം ദ്രവ്യം പ്രശ്നകാലേ യദൃച്ഛയാ
തദാശ്രിതരുജാം ഭേദാ ജ്ഞേയാ ഗ്രന്ഥാന്തരേ തഥാ. ൨൫

അ—പ്രശ്നകാലത്തിൽ യാതൊരു ദ്രവ്യം യദൃച്ഛഹേതുവായിട്ടു ദൃഷ്ടമായോ ശ്രുതമായോ ഭവിക്കുന്നു. തദാശ്രയത്തെ ആശ്രയിച്ചു രുക്കുകളുടെ ഭേദങ്ങൾ ജ്ഞേയങ്ങളാകുന്നു അപ്രകാരം ശാസ്ത്രാന്തരത്തിൽ ഉക്തമാകുന്നു.

സാ—പ്രശ്നകാലങ്ങളിൽ ദൈവഗത്യാ ഏതൊ ഒരു പദാർത്ഥത്തെ കാണുകയോ അഥവാ ഒരു പദാർത്ഥത്തെക്കുറിച്ചു പറയുന്നതു കേൾക്കുകയോ ചെയ്താൽ അതിന്നു വിഷയമായ ആ ദ്രവ്യത്തെ അടിസ്ഥാനമാക്കിയും രോഗഭേദം വിചാരിച്ചറിയാവുന്നതാണ്. അങ്ങിനെ വേണമെന്നു മററു അഭിജ്ഞവചനവുമുണ്ട്. അതു താഴെ കാണിക്കുന്നു.

യസ്യ രോഗസ്യ യദ്ദ്രവ്യമപഥ്യം തസ്യ വീക്ഷണേ
ശ്രവണേ വാസ്യ വിജ്ഞേയസ്സ രോഗോ രോഗചിന്തനേ—ഇതി.

അ—യാതൊരു രോഗത്തിന് യാതൊരു ദ്രവ്യം അപഥ്യമായി ഭവിക്കുന്നു. അതിന്റെ വീക്ഷണമോ ശ്രവണമോ സത്തായിരിക്കുമ്പോഴും ഇവന്ന് ആ രോഗം രോഗചിന്തനത്തിൽ വിജ്ഞേയമാകുന്നു.

സാ—പ്രശ്നസമയം ഏതെങ്കിലും ഒരു ദ്രവ്യത്തെ ദൈവജ്ഞന്ന് ദൈവഗത്യാ കാണുന്നതിന് ഇടവരികയോ അല്ലെങ്കിൽ അതുപോലെതന്നെ ഒരു ദ്രവ്യത്തെക്കുറിച്ചു സംസാരിക്കുന്നതു് കേൾക്കുന്നതിനിടവരികയോ ചെയ്താൽ രോഗവിഷയമായ പ്രശ്നമാണെങ്കിൽ ആ ദ്രവ്യം ഏതൊരു രോഗത്തിനു അപഥ്യമാകുന്നുവോ ആ രോഗമാണു പ്രഷ്ടാവിനുള്ളതു് എന്നു ഗ്രഹിക്കേണ്ടതാണ്. ഇങ്ങനെ ഗ്രന്ഥാന്തരവചനം.

വ്യാ—അത്ര അഷ്ടാംഗഹൃദയഃ.

അ—ഇവിടെ അഷ്ടാംഗഹൃദയം ഭവിക്കുന്നു.

സാ—ഇന്നിന്ന രോഗങ്ങൾക്കു് ഇന്നിന്ന ദ്രവ്യങ്ങൾ അപഥ്യമാണെന്നു് അറിവാനായി അഷ്ടാംഗഹൃദയവചനത്തെ ഇവിടെ എടുത്തു് എഴുതുന്നു.

രസാസ്സ്വാദ്വമ്ലലവണതിക്തോഷണകഷായകാഃ
തത്രാദ്യാ മാരുതം ഘ്നന്തി ത്രയസ്തിക്താദയഃ കഫം. ൨൭
കഷായതിക്തമധുരാഃ പിത്തം പുഷ്ണന്തി ചേതരേ
വാതഃ പിത്തം കഫശ്ചേതി ത്രയോ ദോഷാസ്സമാസതഃ. ൨൮

അ—സ്വാദ്വമ്ലലവണതിക്തോഷണകഷായകങ്ങൾ രസങ്ങളാകുന്നു. അതുകളിൽ ആദ്യങ്ങളായ മൂന്നുകൾ മാരുതനേയും തിക്താദികളായ മൂന്നുകൾ കഫത്തേയും കഷായതിക്തമധുരങ്ങൾ പിത്തത്തേയും ഹനിക്കുന്നു. ഇതരങ്ങൾ പോഷിപ്പിക്കയും ചെയ്യുന്നു ദോഷങ്ങൾ സമാസം ഹേതുവായിട്ടു വാതം പിത്തം കഫം എന്നിങ്ങനെ മൂന്നുകളാകുന്നു.

സാ—രസങ്ങൾ മധുരം പുളി ഉപ്പു് കയ്പു് എരിവു് ചവർപ്പു് എന്നിങ്ങനെ ആറാകുന്നു. ഇവകളിൽവച്ചു് മധുരം പുളി ഉപ്പു് ഈ മൂന്നു രസങ്ങൾ വാതത്തെ ശമിപ്പിക്കും. കയ്പു് എരിവു് ചവർപ്പു് ഇവ വാതത്തെ വർദ്ധിപ്പിക്കും. കയ്പും എരിവും ചവർപ്പും കഫത്തെ ശമിപ്പിക്കും. മധുരവും പുളിയും ഉപ്പും കഫത്തെ വർദ്ധിപ്പിക്കും. ചവർപ്പും കയ്പും മധുരവും പിത്തത്തെ ശമിപ്പിക്കും. എരിവു് പുളി ഉപ്പു് ഇവ പിത്തത്തെ വർദ്ധിപ്പിക്കും. ചുരുക്കത്തിൽ വാതമെന്നും പിത്തമെന്നും കഫമെന്നും ഇങ്ങനെ ദോഷങ്ങളെ മൂന്നായി വിഭജിച്ചിരിക്കുന്നു.

യസ്യ ഗ്രഹസ്യ യോ ദോഷഃ പിത്താദിഷ്വിഹ കീർത്തിതഃ
തേന രോഗേ തു വക്തവ്യേ വാച്യസ്തദ്ദോഷജോ ഗദഃ. ൨൯

അ—യാതൊരു ഗ്രഹത്തിനു പിത്താദികളിൽവച്ചു് യാതൊരു ദോഷം ഇവിടെ കീർത്തിതമായി. ആ ഗ്രഹത്തെക്കൊണ്ടു് രോഗം വക്തവ്യമായിരിക്കുമ്പോഴാകട്ടെ തദ്ദോഷജമായ ഗദം വാച്യമാകുന്നു.

സാ—രോഗചിന്തനയിൽ ഏതൊരു ഗ്രഹത്തെക്കൊണ്ടാണോ രോഗമുണ്ടെന്നു നിശ്ചയിച്ചതു്, ആ ഗ്രഹത്തെക്കൊണ്ടുതന്നെ മേൽപറയപ്പെട്ട വാതപിത്തകഫങ്ങളെ ആശ്രയിച്ചു് രോഗഭേദം പറയേണ്ടതാണ്. അതായതു് രോഗകർത്താവായ ഗ്രഹം വാതകാരകനാണെങ്കിൽ വാതദോഷകോപമെന്നും പിത്തകാരകനാണെങ്കിൽ പിത്തദോഷകോപമെന്നും കഫകാരകനാണെങ്കിൽ കഫദോഷകോപമെന്നും മററും നല്ലപോലെ ചിന്തിച്ചു പറഞ്ഞുകൊള്ളണമെന്നു സാരം.

പാപാലോകിതയോഗാദ്യൈർഹോരാദിഷൂദിതൈഃ
അപി ജ്ഞേയാ രുജാം ഭേദാഃ പ്രാഗ്ജന്മദുരിതോത്ഭവാഃ. ൩൦

അ—ഹോരാദികളിൽ ഉദിതങ്ങളായ "പാപാലോകിതയോഗ"രിത്യാദ്യങ്ങൾകൊണ്ടു്, പ്രാഗ്ജന്മദുരിതോത്ഭവങ്ങളായ രുക്കുകളുടെ ഭേദങ്ങളും ജ്ഞേയങ്ങളായി ഭവിക്കുന്നു.

സാ—പാപാലോകിതയോസ്സിതാവനിജയോരസ്തസ്ഥയോർവ്വധിരുകൾ.
ചന്ദ്രേ കർക്കടവൃശ്ചികാംശകഗതേ പാപൈർവ്വതേ ഗുഹ്യരുക്
ശ്വിത്രീ രിഃഫധനസ്ഥയോരശുഭയോശ്ചന്ദ്രോദയേസ്ഥേ രവൌ
ചന്ദ്രേ ഖേ/വനിജേ f സ്തഗേ/ഗവികലോ യദ്യർക്കജോ വേശിഗഃ.

ഇങ്ങിനെ ഹോരാദികളായ ഗ്രന്ഥങ്ങളിൽ അനിഷ്ടങ്ങളായ, "പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ള പാപകർമ്മങ്ങളുടെ ഫലങ്ങളെ സൂചിപ്പിക്കുന്നവയായ" അനിഷ്ടയോഗങ്ങൾ ധാരാളമുണ്ട്. ആ യോഗങ്ങളെക്കൊണ്ടും രോഗവിഷയമായ പ്രശ്നങ്ങളിൽ രോഗങ്ങളെ ചിന്തിക്കേണ്ടതാണ്. അങ്ങിനെയുള്ള രോഗങ്ങൾ പ്രാഗ്ജന്മാർജ്ജിതങ്ങളായ പാപങ്ങൾകൊണ്ടു ഉണ്ടായിട്ടുള്ളവയാണെന്നും പ്രായശ്ചിത്താദികൾകൊണ്ടുമാത്രമേ ശമിക്കയുള്ളൂ എന്നുംകൂടി ഗ്രാഹ്യമാകുന്നു.

വാ—അഥ ഉന്മാദലക്ഷണമുച്യതേ.

അ—അനന്തരം ഉന്മാദലക്ഷണം വചിക്കപ്പെടുന്നു.

ലഗ്നസ്ഥേ ധിഷണേ ദിവാകരസുതോ ഭൌമോഽഥവാ ദ്യൂനഗോ
മന്ദേ ലഗ്നഗതേ മദാത്മജതപഃസംസ്ഥോ മഹീനന്ദനഃ
മൂർത്തൌ മൂഢശശീന്ദുജൌ കൃശശശീ മന്ദശ്ച രിഃഫേ സ്ഥിതൌ
പാപോപേതകൃശാമൃതാംശുരുദയായുഃസ്വാന്തധർമ്മോപഗഃ. ൩൫
അസ്തേ പാപയുതോ മാന്ദിർവ്വിത് ത്രിഷഷ്ഠാഷ്ടമാന്ത്യഗഃ
ഉന്മാദദായിനോ യോഗാ ഏവമഷ്ടൌ സമീരിതാഃ—ഇതി. ൩൮

അ—ധിഷണൻ ലഗ്നസ്ഥനായിരിക്കുമ്പോൾ ദിവാകരസുതനോ ഭൌമനോ ദ്യൂനഗനായി ഭവിക്കുന്നു എങ്കിലും മന്ദൻ ലഗ്നഗതനായിരിക്കുമ്പോൾ മഹീനന്ദനൻ മദാത്മജതപഃസംസ്ഥനായി ഭവിക്കുന്നു എങ്കിലും മൂഢശശീന്ദുജന്മാർ മൂർത്തിയിൽ സ്ഥിതന്മാരായി ഭവിക്കുന്നു എങ്കിലും കൃശശശിയും മന്ദനും രിഃഫത്തിൽ സ്ഥിതന്മാരായി ഭവിക്കുന്നു എങ്കിലും പാപോപേതകൃശാമൃതാംശു ഉദയായുഃസ്വാന്തധർമ്മോപഗനായി ഭവിക്കുന്നുവെങ്കിലും പാപയുതനായ മാന്ദി അസ്തത്തിൽ ഭവിക്കുന്നു എങ്കിലും വിത്ത് പാപയുതനായി ത്രിഷഷ്ഠാഷ്ടമാന്ത്യഗനായി ഭവിക്കുന്നു എങ്കിലും ഇങ്ങനെ ഉന്മാദദായികളായ എട്ടു യോഗങ്ങൾ സമീരിതങ്ങളാകുന്നു.

സാ—ലഗ്നത്തിൽ വ്യാഴവും ഏഴാംഭാവത്തിൽ ശനിയും നിന്നാൽ ചിത്തഭ്രമത്തെ ഉണ്ടാക്കും.

ലഗ്നത്തിൽ വ്യാഴവും ഏഴിൽ ചൊവ്വയും നിന്നാലും ചിത്തഭ്രമമുണ്ടാകും.

ലഗ്നത്തിൽ ശനിയും ഏഴിലോ അഞ്ചിലോ ഒൻപതിലോ ചൊവ്വായും വന്നാൽ ഉന്മാദരോഗത്തെ ഉണ്ടാക്കും.

ചന്ദ്രനും ബുധനും മൌഢ്യത്തോടുകൂടി ലഗ്നത്തിൽ നിന്നാലും ചിത്തഭ്രമത്തെയുണ്ടാക്കും.

ക്ഷീണചന്ദ്രനും ശനിയുംകൂടി പന്ത്രണ്ടാംഭാവത്തിൽ നിന്നാലും ചിത്തഭ്രമത്തെയുണ്ടാക്കും.

ക്ഷീണചന്ദ്രൻ പാപനോടുകൂടി ലഗ്നത്തിലോ അഷ്ടമത്തിലോ രണ്ടിലോ പന്ത്രണ്ടിലോ ഒൻപതിലോ നില്ക്കുന്നതും ഉന്മാദയോഗമാകുന്നു.

ഗുളികൻ പാപനോടുകൂടി ഏഴാംഭാവത്തിൽ നിൽക്കുന്നതും ഉന്മാദയോഗമാണ്.

ബുധൻ പാപനോടുകൂടി മൂന്നിലോ ആറിലോ എട്ടിലോ പന്ത്രണ്ടിലോ നില്ക്കുന്നതും ചിത്തഭ്രമയോഗമാകുന്നു.

ഇങ്ങിനെ ചിത്തഭ്രമസൂചകങ്ങളായ എട്ടു യോഗങ്ങൾ പൂർവ്വാചാര്യന്മാരാൽ പറയപ്പെട്ടവയാണ്.

"പാപാലോകിതയോരാദ്യൈഃ" എന്നുള്ള ഭാഗംകൊണ്ടു ജാതകവിഷയമായി പറഞ്ഞിട്ടുള്ള അനിഷ്ടയോഗങ്ങൾ പ്രായേണ പ്രശ്നത്തിലും ചിന്ത്യമാണെന്ന് സ്പഷ്ടമാണല്ലോ.

കാരണമുന്മാദാനാമുന്മത്താനാം തഥൈവ ചേഷ്ടാദ്യം
കഥ്യത ഇഹ തദ്ഭേദാത്തൽ ചൈവ ശാസ്ത്രാന്തരേ വിനിർദ്ദിഷ്ടം.

അ—ഉന്മാദങ്ങളുടെ കാരണവും അപ്രകാരംതന്നെ തൽഭേദം ഹേതുവായിട്ട് ഉന്മത്തന്മാരുടെ ചേഷ്ടാദ്യവും ഇവിടെ കഥിക്കപ്പെടുന്നു. അതു് ശാസ്ത്രാന്തരത്തിൽ വിനിർദ്ദിഷ്ടമാകുന്നു.

സാ—ചിത്തഭ്രമമുണ്ടാകുവാനുള്ള കാരണവും ചിത്തഭ്രമമുള്ളവരുടെ ചേഷ്ട മുതലായവയും പറയപ്പെടുന്നു. അതു് മററു ശാസ്ത്രങ്ങളിൽ പറയപ്പെട്ടവയാണ്.

ഹർഷേച്ഛാ ഭയശോകാദേർവിരുദ്ധാശുചിഭോജനാൽ
ഗുരുദേവാദികോപാച്ച പഞ്ചോന്മാദാ ഭവന്ത്യഥ-
ത്രിദോഷജാഃ സാന്നിപാതാ ആഗന്തവ ഇതി സ്മൃതാഃ. ൩൪

അ—ഹർഷേച്ഛാഭയശോകാദിഹേതുവായും വിരുദ്ധാശുചിഭോജനം ഹേതുവായും ഗുരുദേവാദികോപം ഹേതുവായും അഞ്ചുവിധമുള്ള ഉന്മാദങ്ങൾ ഭവിക്കുന്നു. അനന്തരം അവ ത്രിദോഷജങ്ങളെന്നും സാന്നിപാതങ്ങളെന്നും ആഗന്തുക്കളെന്നും സ്മൃതങ്ങളാകുന്നു.

സാ—ഉന്മാദങ്ങൾ ത്രിദോഷങ്ങളിൽ ഓരോന്നിന്റെ കോപംകൊണ്ടും മൂന്നുംകൂടി കോപിച്ചും ആഗന്തുകമായും ഉണ്ടായി സാമാന്യേന അഞ്ചുവിധമാകുന്നു. ഇങ്ങിനെയുള്ള ഉന്മാദങ്ങൾ ഉണ്ടാകുന്നതിന് അതിസന്തോഷം, അത്യാഗ്രഹം, പെട്ടെന്നുള്ള ഭയം, കഠിനമായ ദുഃഖം, വിരുദ്ധമായോ അശുദ്ധമായോ ഉള്ള ഭക്ഷണം, ഗുരുകോപം, ദേവകോപം മുതലായവ കാരണങ്ങളാണ്. മേൽപ്പറഞ്ഞ കാരണങ്ങളാൽ വാതമോ പിത്തമോ കഫമോ അല്ലെങ്കിൽ മൂന്നുംകൂടിയോ കോപിച്ചിട്ടോ ശാപാഭിചാരാദികളെക്കൊണ്ടോ മർമ്മപീഡകൊണ്ടോ ചിത്തഭ്രമമുണ്ടാകുമെന്നു ഗ്രാഹ്യമാകുന്നു

ഹസനാസ്ഫോടനാക്രന്ദഗീതനർത്തനരോദനം
അസ്ഥാനമംഗവിക്ഷേപസ്താമ്രാ മൂർദ്ധകൃശാ തനുഃ
ജീർണ്ണേ ബലഞ്ച വാഗ്ബഹ്വീ വാതോന്മാദസ്യലക്ഷണം. ൩൫

അ—ഹസനാസ്ഫോടനാക്രന്ദഗീതനർത്തനരോദനവും അസ്ഥാനവും അംഗവിക്ഷേപവും താമ്രയായി മൂർദ്ധകൃശയായ തനുവും ജീർണ്ണമായിരിക്കുമ്പോൾ ബലവും ബഹ്വിയായ വാക്കും വാതോന്മാദത്തിന്റെ ലക്ഷണമാകുന്നു.

സാ—കാര്യംകൂടാതെ ചിരിക്കയും കൈകൊട്ടുകയും കരയുകയും പാടുകയും നൃത്തം ചെയ്യുകയും നിലവിളിക്കയും ഒരു ദിക്കിലും സ്ഥിരമായി സ്ഥിതിചെയ്യാതിരിക്കയും കൈകാൽ മുതലായവ കുടയുകയും ശരീരം ചെമ്പുനിറമായി വരികയും മാംസവത്തോടുകൂടി മെലിഞ്ഞുവരികയും ഭക്ഷണസാധനം ദഹിച്ചതിനുശേഷം രോഗവർദ്ധന വരികയും വളരെ സംസാരിക്കയും ചെയ്യുന്നതു് വാതകോപംനിമിത്തം ഉണ്ടായ ഉന്മാദത്തിന്റെ (ഭ്രാന്തി)ന്റെ ലക്ഷണങ്ങളാകുന്നു.

സംരംഭാമർഷവൈദഗ്ധ്യമഭിദ്രവണതർജ്ജനം
ഛായാശീതാന്നതോയേച്ഛാ രോഷഃ പീതോഷ്ണദേഹതാ. ൩൬
നാരീവിവിക്തപ്രിയതാ നിദ്രാരോചൌ മനാഗ്വചഃ
ലാലാ ഛർദ്ദിർബലം ഭുക്തൌ നഖാദിഷു ച ശുക്ലതാ
ഏതാഃ പിത്തകോപോന്മാദചേഷ്ടാഃ ശ്ലോകോദിതാഃ ക്രമാൽ.

അ—സംരംഭാമർഷവൈദഗ്ധ്യവും അഭിദ്രവണതർജ്ജനവും ഛായാശീതാന്നതോയേച്ഛയും രോഷവും പീതോഷ്ണദേഹതയും നാരീവിവിക്തപ്രിയതയും നിദ്രാരോചങ്ങളും അല്പമായ വചസ്സും ലാലയും ഛർദ്ദിയും ഭുക്തി സതിയായിരിക്കുമ്പോൾ ബലവും നഖാദികളിൽ ശുക്ലതയും ആകുന്ന ശ്ലോകോദിതങ്ങളായ ഇവകൾ പിത്തകോപോന്മാദചേഷ്ടകളായി ഭവിക്കുന്നു.

സാ—ദ്വേഷ്യവും അസഹ്യതയും സമർത്ഥതയും മററുള്ളവരെ ദ്രോഹിക്കയും തടയുകയും നിഴല് തണുപ്പുള്ള സ്ഥാനം ചോറ് വെള്ളം ഇതുകളിൽ ആഗ്രഹവും കോപവും ശരീരത്തിന മഞ്ഞനിറവും മററും പിത്തകോപം നിമിത്തമുണ്ടായ ഉന്മാദത്തി(ഭ്രാന്തി)ന്റെ ലക്ഷണങ്ങളാകുന്നു.

സ്ത്രീകളേയും ആളില്ലാത്ത പ്രദേശത്തേയും ആഗ്രഹിക്കയും അധികമുറങ്ങുകയും രുചിയില്ലാതെ വരികയും അല്പമായി സംസാരിക്കയും വായിൽനിന്ന വെള്ളം വരികയും ഛർദ്ദിക്കയും ഊണകഴിഞ്ഞാൽ ഉടൻ രോഗത്തിന് അഭിവൃദ്ധി വരികയും നഖം മുഖം മുതലായ സ്ഥാനങ്ങൾ വെളുത്തിരിക്കയും ചെയ്യുന്നത് കഫകോപം നിമിത്തമുണ്ടാകുന്ന ഉന്മാദത്തി(ഭ്രാന്തി)ന്റെ ലക്ഷണങ്ങളാകുന്നു.

സമ്മിശ്രലക്ഷണോ വർജ്ജ്യ ഉന്മാദഃ സാന്നിപാതികഃ
ആഗന്തവോ ഗ്രഹാ ജ്ഞേയാസ്തേ തു ദേവാസുരാദയഃ.
അമർത്ത്യബലവാക്ജ്ഞാനവിക്രമാദിസമന്വിതാഃ. ൩൯

അ—സമ്മിശ്രലക്ഷണമായ ഉന്മാദം സാന്നിപാതികവും വർജ്ജ്യവുമായി ഭവിക്കുന്നു. ആഗന്തുക്കളായ ഉന്മാദങ്ങൾ ഗ്രഹങ്ങളെന്ന് ജ്ഞേയങ്ങളായി ഭവിക്കുന്നു. അവുകൾ അമർത്ത്യബലവാക്ജ്ഞാനവിക്രമാദിസമന്വിതന്മാരായ ദേവാസുരാദികളായി ഭവിക്കുന്നു.

സാ—ഈ പറഞ്ഞ മൂന്ന ലക്ഷണങ്ങളും ഇടകലർന്നുണ്ടാകുന്നത് സന്നിപാതം നിമിത്തം (മൂന്ന കോപങ്ങളും കോപിച്ച്) ഉണ്ടാകുന്ന ഉന്മാദമാകുന്നു. ഇതു ശമിക്കാൻ പ്രയാസമാണ്. ദേവഗ്രഹങ്ങളുടേയും അസുരഗ്രഹങ്ങളുടേയും ഉപദ്രവം നിമിത്തമുണ്ടാകുന്ന ഉന്മാദം ആഗന്തുകമാകുന്നു. ദേവഗ്രഹങ്ങളേയും അസുരഗ്രഹങ്ങളേയുംകുറിച്ച് പതിനഞ്ചാം അദ്ധ്യായത്തിൽ പറയപ്പെടും. ആ ഗ്രഹങ്ങൾക്ക് മനുഷ്യസാധാരണങ്ങളല്ലാത്ത ബലം വാഗ്വൈഭവം അറിവ് പരാക്രമം മുതലായ ഉണ്ടായിരിക്കയും ചെയ്യും.

വാതോന്മാദേ സ്നേഹപാനം പിത്തോന്മാദേ വിരേചനം
ശ്ലൈഷ്മികേ നസ്യവമനമാഗന്തുഷ്വഖിലാഃ ക്രിയാഃ
സർവ്വേ നശ്യന്തി ചോന്മാദാ ജപഹോമാദികർമ്മതഃ—ഇതി.

അ—വാതോന്മാദത്തിൽ സ്നേഹപാനവും പിത്തോന്മാദത്തിൽ വിരേചനവും ശ്ലൈഷ്മികമായ ഉന്മാദത്തിൽ നസ്യവമനവും ആഗന്തുക്കളായ ഉന്മാദത്തിൽ അഖിലകളായ ക്രിയകളും കാർയ്യങ്ങളാകുന്നു. സർവ്വങ്ങളായ ഉന്മാദങ്ങളും ജപഹോമാദികർമ്മം ഹേതുവായി നശിക്കയും ചെയ്യും.

സാ—വാതകോപം നിമിത്തമുള്ള ഉന്മാദത്തിന് നെയ്യ് എണ്ണ മുതലായ സ്നേഹദ്രവ്യങ്ങൾ സേവിപ്പിക്കയും പിത്തോന്മാദത്തിന് പിത്തശമനകരങ്ങളായ ഔഷധങ്ങളെക്കൊണ്ട് വിരേചിപ്പിക്കയും കഫോന്മാദത്തിന് നസ്യം ചെയ്യുകയും ഛർദ്ദിപ്പിക്കയുമാണ് വേണ്ടത്. ആഗന്തുകമായ ഉന്മാദത്തിന് ഈ പറഞ്ഞ എല്ലാ ചികിത്സകളും ചെയ്യണം. സന്നിപാതം നിമിത്തമുള്ള ഉന്മാദം അസാദ്ധ്യമാകയാൽ അതിന്ന ചികിത്സ വിധിക്കുന്നില്ല. എങ്കിലും ജപം ഹോമം ബലി മുതലായ കർമ്മങ്ങൾകൊണ്ട് എല്ലാ ഉന്മാദങ്ങളും ശമിക്കുന്നതാണ്. ഇങ്ങിനെ ഇവിടെ ശാസ്ത്രാന്തരവചനം അപ്രസംഗിച്ചു.

സംപ്രദായവിശേഷോഽസ്തി പൂർവ്വാചാര്യൈരുദാഹൃതഃ
ഉന്മാദകാരണാദീനാം കഥനേ സ ച ലിഖ്യതേ. ൪൰

അ—ഉന്മാദകാരണാദികളുടെ കഥനത്തിൽ പൂർവ്വാചാർയ്യന്മാരാൽ ഉദാഹൃതമായ സംപ്രദായവിശേഷം ഭവിക്കുന്നു. അതും ലേഖനം ചെയ്യപ്പെടുന്നു.

സാ—ഉന്മാദരോഗത്തിന്റെ കാരണത്തേയും വിഭാഗത്തേയും മററും അറിയുവാൻ വേറെ ഒരു പ്രകാരംകൂടി പൂർവ്വാചാർയ്യന്മാർ വഴി പറഞ്ഞിട്ടുണ്ട്. അതിനേയും ഇവിടെ എഴുതുന്നു.

വിഷമാശുചിഭോജനോപവാസൈർ-
ഭയവൈരാഗ്യമുധാക്രുധാഭിചാരൈഃ
ഗുരുപാവകദേവതാപവാദൈ-
സ്ത്രിവിധോന്മാദ ഉദാഹൃതസ്ത്രിദോഷൈഃ. ൨൫

ദശതി ഹേതവോ ഭ്രാന്തേർദശഹേതുഭവാ അപി
ത്രിദോഷജാഃ സ്യുരുന്മാദാഃ പിത്തജേ ബന്ധനം ഭവേൽ. ൨൬

അ—വിഷമാശുചിഭോജനോപവാസങ്ങൾ ഹേതുവായും ഭയവൈരാഗ്യമുധാക്രുധാഭിചാരങ്ങൾ ഹേതുവായും ഗുരുപാവകദേവതാപവാദങ്ങൾ ഹേതുവായും ഉന്മാദങ്ങൾ ഭവിക്കുന്നു. ത്രിദോഷങ്ങൾ ഹേതുവായിട്ട് ഉന്മാദം മൂന്നുവിധം ഉദാഹൃതമാകുന്നു. ഭ്രാന്തിയിൽ ഇപ്രകാരം പത്തു് ഹേതുക്കൾ ഭവിക്കുന്നു. ദശ ഹേതുഭവങ്ങളാകുന്ന എങ്കിലും ഉന്മാദങ്ങൾ ത്രിദോഷജങ്ങളായി ഭവിക്കും. പിത്തജമായ ഉന്മാദത്തിൽ ബന്ധനം ഭവിക്കും.

സാ—(൧) വിഷമാശനം അതായതു് അസമയങ്ങളിൽ അല്പമായോ അധികമായോ ഉള്ള ഭക്ഷണം. (൨) അശുചിയായ ഭക്ഷണം. (൩) പട്ടിണി കിടക്കുക. (൪) ഭയപ്പെടുക. (൫) ഏതോ കാരണവശാൽ അനുഭവിച്ചുവന്ന വിഷയങ്ങളിൽ പെട്ടെന്നു താല്പര്യമില്ലാതാകുക. (൬) കാരണം കൂടാതെ കോപിക്കുക. (൭) ശത്രുക്കൾ ആഭിചാരകർമ്മം ചെയ്യുക. (൮) ഗുരുക്കന്മാരെ ദ്വേഷിക്കുകയോ അവരെ നിന്ദിക്കുക. (൯) ഹോമാഗ്നി ദീപം മുതലായവയെ യഥാവിധി ബഹുമാനിക്കാതെ നിന്ദിക്കുക. (൰) ദേവന്മാരെ നിന്ദിക്ക. ഈ പറയപ്പെട്ട പത്തു കാരണങ്ങളെക്കൊണ്ടാണ് ഭ്രാന്തുണ്ടാകുന്നതു്. ഇങ്ങനെ ഉണ്ടാകുന്നതാണെങ്കിലും വാതം പിത്തം കഫം ഈ ദോഷങ്ങൾ കോപിക്കാതെ വരികയില്ല. അതിനാൽ വാതോന്മാദമെന്നും പിത്തോന്മാദമെന്നും കഫോന്മാദമെന്നും ഇങ്ങനെ ഉന്മാദം മൂന്നായി വിഭജിച്ചിരിക്കുന്നു. പിത്തോന്മാദമുള്ളവനെ ബന്ധനത്തിലിടേണ്ടിവരും.

ചന്ദ്രശുക്രാഷ്ടമാധീശാ ശോചനീയതരഗാ യദി
വിഷമാശ്യുപവാസോത്ഥ ഉന്മാദ ഇതി നിർദ്ദിശേൽ. ൨൭
കേന്ദ്രമാന്ദ്യഹിയുക്തേഷു ചൈതേഷ്വശുചിഭുക്തിജഃ
സപാപേ പഞ്ചമേ ഭീതിവൈരാഗ്യോത്ഥസ്സഭ്രമിജേ. ൨൮
ക്രോധജോऽഥാഭിചാരോത്ഥഃ ഷഷ്ഠഗേഷ്വഷ്ടമേഷു സഃ
ഗുർവ്വാദിശാപസംഭൂതഃ പാപേ നവമസംസ്ഥിതേ
കല്യാണപഞ്ചഗവ്യാജ്യസേവാദ്യേഷു വിധീയതാം—ഇതി. ൨൯

അ—ചന്ദ്രശുക്രാഷ്ടമാധിശന്മാർ ശോചനീയതരഗന്മാരായി ഭവിക്കുന്നുവെങ്കിൽ വിഷമാശ്യുപവാസോത്ഥമായ ഉന്മാദം ഭവിക്കുന്നുവെന്നു നിർദ്ദേശിക്കണം. ഇവർ കേന്ദ്രമാന്ദ്യഹിയുക്തന്മാരായിരിക്കുമ്പോൾ ഉന്മാദം അശുചിഭുക്തികമാണെന്നു നിർദ്ദേശിക്കണം. പഞ്ചമം സപാപമായിരിക്കുമ്പോൾ ഉന്മാദം ഭീതിവൈരാഗ്യോത്ഥമായി ഭവിക്കുമെന്നു നിർദ്ദേശിക്കണം. പഞ്ചമം സഭ്രമിജമായിരിക്കുമ്പോൾ ഉന്മാദം ക്രോധജമായി ഭവിക്കുമെന്നു നിർദ്ദേശിക്കണം. അനന്തരം അഷ്ടമന്മാർ ഷഷ്ഠഗന്മാരായിരിക്കുമ്പോൾ ഉന്മാദം ആഭിചാരോത്ഥമായി ഭവിക്കുമെന്നു നിർദ്ദേശിക്കണം. പാപൻ നവമസംസ്ഥിതനായിരിക്കും വിഷയത്തിൽ ഗുർവ്വാദിശാപസംഭൂതമാണെന്നു നിർദ്ദേശിക്കണം. ഇതുകളിൽ കല്യാണപഞ്ചഗവ്യാജ്യസേവാദി വിധിക്കപ്പെടണം.

സം—ഇന്നിന്ന കാരണങ്ങളെക്കൊണ്ടു് ഉന്മാദമുണ്ടാകുമെന്നു് മേൽപറഞ്ഞുവല്ലോ. അവയിൽ ഏതു കാരണംകൊണ്ടാണു് ഉന്മാദമുണ്ടായിട്ടുള്ളതെന്നു് അറിവാനുള്ള വഴിയാണു് ഇവിടെ പറയുന്നതു്. ചന്ദ്രൻ ശുക്രൻ അഷ്ടമാധിപൻ ഇവർ അനിഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്നു എങ്കിൽ വിഷമഭക്ഷണംകൊണ്ടോ അല്ലെങ്കിൽ ഉപവാസംകൊണ്ടോ ആണു് ഉന്മാദമുണ്ടായിട്ടുള്ളതെന്നു പറയണം. മേല്പറഞ്ഞ ചന്ദ്രശുക്രാഷ്ടമാധിപന്മാർക്ക്

കേതുവിൻേറയോ രാഹുവിൻേറയോ, ഗുളികൻേറയോ യോഗമുണ്ടായാൽ അശുദ്ധഭോജനം നിമിത്തമാണ് ഉന്മാദമുണ്ടായതെന്ന് പറയണം. അഞ്ചാംഭാവത്തിൽ പാപൻ നിന്നാൽ ഭയമോ വൈരാഗ്യമോ ഉന്മാദത്തിന്ന കാരണമായി പറയണം.

അഞ്ചിൽ ചൊവ്വാതന്നെ നിന്നാൽ കോപം ഹേതുവായിട്ടാണ് ഉന്മാദമുണ്ടായത് എന്ന പറയണം.

ആറിൽ പാപഗ്രഹങ്ങൾ നിന്നാൽ ശത്രുകൃതമായ ആഭിചാരംനിമിത്തമാണ് ഉന്മാദമുണ്ടായിട്ടുള്ളത് എന്ന പറയണം. ഒൻപതാംഭാവത്തിൽ പാപൻ നിന്നാൽ ഗുരുശാപം ദേവനിന്ദ അഗ്നിദേവതിരസ്കാരം മുതലായവയാണ് കാരണം.

ഈ ഉന്മാദരോഗങ്ങളുടെ ശമനത്തിനായി കല്യാണഘൃതം പഞ്ചഗവ്യഘൃതം മുതലായവ സേവിക്കേണ്ടതാണ്. ഇങ്ങിനെ സമ്പ്രദായവിഷയം ഇവിടെ അവസാനിപ്പിച്ചു.

വാ—അഥ അപസ്മാരലക്ഷണമുച്യതേ.

അ—അനന്തരം അപസ്മാരലക്ഷണം വചിക്കപ്പെടുന്നു.

സാ—ഇനി അപസ്മാരരോഗത്തിന്റെ ലക്ഷണത്തെ പറയുന്നു.

മന്ദേ രന്ധ്രഗതേƒഹൌ ച ത്രികോണേ ബലിനോƒശുഭാഃ
യോഗോƒപസ്മാരദോ ഭാനുര്‍ഭൗമൗ വാ ഗദദൌ യദി. ൭൬

അ—മന്ദനും അറിയും രന്ധ്രഗതനായിരിക്കും സമയത്തിൽ ബലികളായിരിക്കുന്ന അശുഭന്മാർ ത്രികോണത്തിലും ഭാനുവും ഭൗമനും ഗദദന്മാരായും ഭവിക്കുന്നു എങ്കിൽ അപസ്മാരദമായ യോഗം ഭവിക്കുന്നു.

സാ—ശനിയും രാഹുവും അഷ്ടമത്തിൽ നില്ക്കുകയും അഞ്ചിലോ ഒൻപതിലോ ബലികളായ അശുഭഗ്രഹങ്ങൾ വരികയും ആദിത്യനും ചൊവ്വായും അനിഷ്ടസ്ഥിതി മുതലായവകൊണ്ട് രോഗകർത്തൃത്വമുണ്ടാകയും ചെയ്താൽ അപസ്മാരബാധയുടെ ഉപദ്രവമുണ്ടെന്ന പറയണം.

ആദിത്യൻ രോഗകർത്താവായി വന്നാലും ചൊവ്വാ രോഗകർത്താവായി വന്നാലും മന്ദരാഹുക്കൾ അഷ്ടമത്തിൽ നില്ക്കുമ്പോൾ മററ പാപന്മാർ ത്രികോണത്തിൽ വന്നാലും ഇങ്ങനെ മൂന്ന യോഗങ്ങളാണ് ഈ പറയപ്പെട്ടത്.

ഭിന്നോ ദ്വാദശഭിര്‍ഭേദൈരപസ്മാരഃ സ്വരൂപതഃ
സ ച തസ്യ ച ഭേദാസ്തേ നിഗദ്യന്തേ സ്വരൂപതഃ. ൭൭

അ—അപസ്മാരം സ്വരൂപത്തെ ആശ്രയിച്ച പന്ത്രണ്ട ഭേദങ്ങൾകൊണ്ട ഭിന്നമാകുന്നു. അതും അതിൻെറ ഭേദങ്ങളും സ്വരൂപംകൊണ്ട നിഗദിക്കപ്പെടുന്നു.

സാ—സാമാന്യേന അപസ്മാരം ഒന്നേയുള്ള എങ്കിലും രൂപാന്തരധാരണികളായ പന്ത്രണ്ട ഭൂതികളുണ്ടെന്നാണ പറയുന്നത്. അവരാണ് അപസ്മാരത്തോടുചേൎന്ന് ഉപദ്രവിക്കുന്നതു്. ആ അപസ്മാരത്തിൻെറയും ആ ഭൂതികളുടെയും രൂപചേഷ്ടാദികളെ ഇവിടെ പറയുന്നു.

വിസ്രസ്താംഗഃ പതതി സഹസാ ഭൂതലേ നഷ്ടസംജ്ഞഃ
ഫേനോദ്ഗാരീ രസതി പരുഷം സ്വിന്നകായശ്ചിരായ
വ്യാവൃത്താക്ഷോ ദശതി ദശനാൻ പീതവസ്ത്രഃ പ്രമാദീ
തോയാസക്തോ വികൃതവദനഃ സ്യാദപസ്മാര എഷഃ. ൭൮

അ—വിസ്രസ്താംഗനായി നഷ്ടസംജ്ഞനായി ഭൂതലത്തിൽ പതിക്കയും ഫേനോദ്ഗാരിയായി ഭവിക്കയും പരുഷമാകുംവണ്ണം രസിക്കയും വളരെനേരം സ്വിന്നകായനായിഭവിക്കയും വ്യാവൃത്താക്ഷനായി ദശനങ്ങളെ ദംശിക്കയും പീതവസ്ത്രനായും പ്രമാദിയായും തോയാസക്തനായും വികൃതവദനനായും ഭവിക്കയും ചെയ്യുന്നു എങ്കിൽ ഇതു് അപസ്മാരമാകുന്നു.

സാ—മെലിഞ്ഞ ദേഹം കഴഞ്ഞു് അവയവങ്ങൾക്ക ത്രാണിയില്ലാതെ ഭൂമിയിൽ വീഴകയും വിളിച്ചാൽ ഓർമ്മയില്ലാതിരിക്കയും വായിൽനിന്ന നരവരികയും ചിലപ്പോൾ പരുഷവചനങ്ങൾകൊണ്ടു് സന്തോഷിക്കയും ചെയ്യും. ബോധംകെട്ടു് വളരെനേരം ക്ഷീണിച്ചുകിടക്കും. കണ്ണുകൾ വട്ടത്തിലുരുട്ടി പല്ലുകടിക്കും. ശരീരം മഞ്ഞനിറമായും വരും. മനസ്സമാധാനംകൂടാതെ ചില വികാരങ്ങളെല്ലാം കാണിക്കും. കളിക്കുന്നതിനും കുടിക്കുന്നതിനും മററും വളരെ ആസക്തി കാണിക്കും മുഖംകൊണ്ടും മററും പല ചേഷ്ടികളും കാണിക്കും. ഈ ലക്ഷണങ്ങൾ ഉണ്ടായാൽ അപസ്മാരബാധയുടെ ഉപദ്രവമാണെന്ന നിശ്ചയിക്കാം. രോഗംവിട്ടു് എഴീററാൽ മുൻപിലത്തെപ്പോലെ സ്വഭാവമെല്ലാം ഉണ്ടായിരിക്കയും ചെയ്യും.

അപസ്മാരം എന്ന പറയുന്നതു് ബാധയാണെന്ന ചിലരും അതല്ല രോഗമാണെന്ന മററുചിലരും നിർബന്ധിക്കുന്നു. എന്നാൽ എല്ലാ രോഗങ്ങൾക്കും അപ്രത്യക്ഷങ്ങളായ ഓരോ ശക്തികൾ ഉണ്ടു്. അതിനെ ആണു് ദേവത അല്ലെങ്കിൽ ബാധ എന്ന പറയുന്നതു്. ബാധാ(ദേവത)ബന്ധത്തോടുകൂടാതെ ഒരു രോഗവുമുണ്ടാകുന്നില്ല. പക്ഷെ ചിലതു് രോഗപ്രാധാന്യങ്ങളായും ചിലതു ബാധാപ്രാധാന്യങ്ങളായും ഇരിക്കും. ഇക്കൂട്ടത്തിൽ അപസ്മാരരോഗം ബാധാപ്രാധാന്യമാണെന്നാണു് അധികം ആളുകളുടേയും പക്ഷം. എങ്കിലും ഗ്രന്ഥകർത്താവുതന്നെ ഈ ഘട്ടത്തിൽ ഇതിന്നുപയുക്തങ്ങളായ ചില ചികിത്സകൾകൂടി കല്പിച്ചിരിക്കുന്നതുകൊണ്ടു് രോഗത്തിനും പ്രാമാണ്യമുണ്ടെന്ന സമ്മതിച്ചേതീരു ഈ രോഗം ചികിത്സകൊണ്ടും മന്ത്രതന്ത്രാദികൾകൊണ്ടും ശമിച്ചതായും അനുഭവമുണ്ടു്.

ഈ ശ്ലോകംകൊണ്ടു പറയപ്പെട്ടതു് പ്രധാനമായ അപസ്മാരത്തിന്റെ ചേഷ്ടകളാണു്. സ്വരൂപവും ഇതുതന്നെ.

ശ്വസനാ മലിനാ നിദ്രാ ജൃംഭികാനശനാ തഥാ
ത്രാസിനീ മോഹിനീ പശ്ചാ രോദിനീ ക്രോധിനീ തഥാ. ൨൯
താപിനീ ശോഷിണീ ചൈവ ധ്വംസിനീ ചൈവ കീർത്തിതാഃ
ദൂത്യോ ദ്വാദശ വിഖ്യാതാ അപസ്മാരസ്യ സുപ്രിയാഃ. ൩൦
ഏതാഃ സമസ്താ വ്യസ്താ വാ സംശ്രയന്തി നരം കില
സ്വാഖ്യാനാർത്ഥവതീം ചേഷ്ടാം തത്രാഭിവ്യഞ്ജയന്തി ച. ൩൧

അ—ശ്വസനയും മലിനയും നിദ്രയും ജൃംഭികയും അപ്രകാരം അനശനയും ത്രാസിനിയും മോഹിനിയും രോദിനിയും അപ്രകാരം ക്രോധിനിയും താപിനിയും ശോഷിണിയും ധ്വംസിനിയും ഇങ്ങനെ അപസ്മാരത്തിന്നു് സുപ്രിയകളായ പന്ത്രണ്ടു ദൂതികൾ വിഖ്യാതകളായി ഭവിക്കുന്നുണ്ടു്. ഇവകൾ സമസ്തകളായിട്ടോ വ്യസ്തകളായിട്ടോ നരനെ സംശ്രയിക്കുമ്പോൾ. അവനിൽ സ്വാഖ്യാനാർത്ഥവതിയായ ചേഷ്ടയെ അഭിവ്യഞ്ജിപ്പിക്കയും ചെയ്യും.

സാ—അപസ്മാരദേവതയ്ക്കു് പന്ത്രണ്ടു ദൂതികളുണ്ടു്. അപസ്മാരത്തിന്റെ പ്രേരണയാൽ ഈ ദൂതികളെ ഓരോന്നിനേയോ അല്ലെങ്കിൽ ഒന്നിലധികം ദൂതിമാരേയോകൊണ്ടു് മനുഷ്യരെ ഉപദ്രവിപ്പിക്കുന്നു. ഈ ദൂതികളിൽ ഏതൊന്നാണൊ ഉപദ്രവിക്കുന്നതു്. അതിന്റെ പേരിന്നു് അനുകൂലമായ ചേഷ്ടകളാണു് രോഗിയിൽ കാണപ്പെടുന്നതു്. മുൻപറഞ്ഞ അപസ്മാരത്തിന്റെ പൂർണ്ണലക്ഷണം വരുന്നതിന മുൻപും പിൻപും ഈ ലക്ഷണങ്ങളുണ്ടായിരിക്കും. ആ ദൂതിമാരിൽ ൧ ശ്വസന. അതു് ഉപദ്രവിക്കുമ്പോൾ അണപ്പുണ്ടാകും. ൨. മലിന. അതിന്റെ ഉപദ്രവമുണ്ടായാൽ ശരീരതേജസ്സിനെ കുറച്ചു മലിനതയെ ഉണ്ടാക്കും. ൩. നിദ്ര. അതിന്റെ ഉപദ്രവം വന്നാൽ ഉറക്കത്തെ വർദ്ധിപ്പിക്കും. ൪. ജൃംഭിക. അതിന്റെ ഉപദ്രവമുണ്ടായാൽ കോട്ടുവാ ഇടീക്കും. ൫. അനശന അതിന്റെ ഉപദ്രവമുണ്ടായാൽ ഭക്ഷണം വെറുക്കും. ൬. ത്രാസിനി ഇതിന്റെ ഉപദ്രവമുണ്ടായാൽ മനസ്സിൽ വലിയ ഭയമുണ്ടാകും. ൭. മോഹിനി. ഇതിന്റെ ഉപദ്രവമുണ്ടായാൽ ബോധക്കേടിനെചെയ്യും. ൮. രോദിനി. ഇതിന്റെ ഉപദ്രവമുണ്ടായാൽ കരച്ചിലുണ്ടാകും. ൯. ക്രോധിനി. ഇതു ഉപദ്രവിച്ചാൽ കോപമുണ്ടാകും. ൧൦. താപിനി. ഇതു് ഉപദ്രവി

ച്ചാൽ ചുട്ടുനീററലുണ്ടാകും. ൧൧. ശോഷിണി. ഇതിൻെറ ഉപദ്രവംകൊണ്ടു ശരീരം മെലിയും. ൧൨. ധ്വംസിനി. ഇതിൻെറ ഉപദ്രവം ഉണ്ടായാൽ ശരീരത്തെ നശിപ്പിക്കും.

രോഗദാതാക്കന്മാരായ ഗ്രഹങ്ങളിൽ ബലവാനായ ഗ്രഹം ലഗ്നാദിഭാവങ്ങളിൽ വച്ച് ഏതാമത്തെ ഭാവത്തിൽ നില്ക്കുന്നുവോ ശംഖസനാദിയായി അത്രാമത്തെ ദൂതിയുടെ ഉപദ്രവമുണ്ടെന്നു പറയണം. രോഗദാതാക്കന്മാരായ ഗ്രഹങ്ങളിൽ അധികംപേൎക്ക് ബലമുണ്ടെങ്കിൽ അവരുടെ സ്ഥിതി ആശ്രയിച്ച് അത്രയും ദൂതികളുടെ ഉപദ്രവമുണ്ടെന്നു പറയണം. ഈ വിഷയത്തിൽ പല പക്ഷങ്ങളുമുണ്ട്. ഗുരുമുഖേന സിദ്ധിക്കുന്ന ഉപദേശംതന്നെ ഈ ഘട്ടത്തിലെല്ലാം ആധാരമെന്ന് അറിയേണ്ടതാണ്.

ശമായാദാവപസ്മാരേ കൂശ്മാണ്ഡീബലിമാഹരേൽ
സുദൎശനേന ജുഹുയാൽ തിലാൻ ക്രോധാഗ്നിനാഥവാ
പ്രത്യക്ഷരസഹസ്രേണ ഘോരാപസ്മാരശാന്തയേ—ഇതി. ൩൨

അ—അപസ്മാരം സത്തായിരിക്കുമ്പോൾ ശമത്തിനായി ആദിയിൽ കൂശ്മാണ്ഡീബലിയെ ആഹരിക്കണം. പ്രത്യക്ഷസഹസ്രമായ സുദൎശനംകൊണ്ടോ അല്ലെങ്കിൽ ക്രോധാഗ്നികൊണ്ടോ ഘോരാപസ്മാരശാന്തിക്കായി തിലങ്ങളെ ഹവനം ചെയ്യണം.

സാ—അപസ്മാരോപദ്രവമുണ്ടായാൽ ശമിപ്പിക്കുന്നതിനായി ആദ്യമായി കൂശ്മാണ്ഡീബലിയെ നടത്തണം. ശക്തിമത്തായ അപസ്മാരരോഗത്തിന് സുദൎശനമന്ത്രം കൊണ്ടോ ക്രോധാഗ്നിമന്ത്രംകൊണ്ടോ തിലഹോമം ചെയ്യേണ്ടതാണ്. ഹോമത്തിനുപയോഗിക്കുന്ന മന്ത്രത്തിൽ എത്ര അക്ഷരമുണ്ടോ അത്ര ആയിരം ഉരു മന്ത്രം ജപിക്കേണ്ടതാണ്. ഇങ്ങനെ അപസ്മാരലക്ഷണം പറഞ്ഞുകഴിഞ്ഞു.

ദൃഷ്ടാ ഗ്രന്ഥാന്തരേ പ്രശ്നവിഷയേഽപസ്മൃതൌ ഹിതാഃ
ലിഖിതാസ്തത്ര ലിഖ്യന്തേ ചികിത്സാ ശ്ചാപി കാശ്ചന. ൩൩

അ—പ്രശ്നവിഷയമായ ഗ്രന്ഥാന്തരത്തിൽ അപസ്മൃതിയിൽ ഹിതകളായിട്ടു ലിഖിതകളായി ദൃഷ്ടകളായ ചില ചികിത്സകളും ഇവിടെ ലേഖനം ചെയ്യപ്പെടുന്നു.

സാ—അപസ്മാരശമനത്തിന് ഉതകുന്ന ചില ചികിത്സകൾ പ്രശ്നവിഷയങ്ങളായ ചില ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. അതുകളെക്കൂടി ഇവിടെ എഴുതുന്നു.

സിന്ധൂത്ഥവൃശ്ചികാളീകുഷ്ഠകണാശൃംഗ്യിഭിഃ കൃതം ചൂൎണ്ണം
നസി യോജയേത്തു ശസ്തം തീവ്രാപസ്മാരശാന്തയേ പുംസാം. ൩൪

അ—സിന്ധൂത്ഥവൃശ്ചികാളീകുഷ്ഠകണാശൃംഗികളെക്കൊണ്ട് കൃതമായ ചൂൎണ്ണം നസ്സുകൾ യോജിപ്പിക്കണം. ഇതു പുമാന്മാരുടെ തീവ്രാപസ്മാരശാന്തിക്കായി ശസ്തമാകുന്നു.

സാ—ഇന്തുപ്പ തേക്കടവേരു കൊട്ടം തിപ്പലി കൎക്കടകശൃംഗി ഇവ പൊടിച്ചു അതുകൊണ്ടു വിധിപ്രകാരം നസ്യം ചെയ്താൽ കഠിനമായ അപസ്മാരത്തിനുകൂടി ശമനം വരുന്നതാണ്.

ബ്രഹ്മീരസേ ധൃതവചാമയശംഖപുഷ്പീ-
ധാത്രീസമുദ്ഭവരസേ മധുകാനചിതം ച
സിദ്ധാൎത്ഥഹിംഗുസഹിതേ വൃഷഭസ്യ മൂത്രേ
പാനാദിനാ ഹരതി സൎപ്പിരപസ്മൃതിം തൽ. ൩൫

അ—യാതൊന്നു ധൃതവചാമയശംഖപുഷ്പീധാത്രീസമുദ്ഭവരസമായ ബ്രഹ്മീരസത്തിൽ മധുകാനചിതമായി ഭവിക്കുന്നുവോ ആ സൎപ്പിസ്സും യാതൊന്ന് സിദ്ധാൎത്ഥഹിംഗുസഹിതമായ വൃഷഭസ്യമൂത്രത്തിൽ പക്വമായി ഭവിക്കുന്നു. ആ സൎപ്പിസ്സും പാനാദികൊണ്ടു അപസ്മൃതിയെ ഹരിക്കുന്നു.

സാ—ശംഖുപുഷ്പം നെല്ലിക്കാ ബ്രഹ്മി ഇവ ഇടിച്ചു പിഴിഞ്ഞ നീരിൽ വയമ്പു കൊട്ടം ഇരട്ടിമധുരം ഇവ കല്ക്കംചേൎത്തു കാച്ചിയ നെയ്യ് സേവിക്കുകയും നസ്യം ചെയ്യു

കയും ചെയ്യാൽ അപസ്മാരരോഗം ശമിക്കും. കൂടാതെ കാളമൂത്രവും ആട്ടിൻമൂത്രവും കൂട്ടിച്ചേർത്തു അതിൽ കടുകും കായവും കൽക്കംചേർത്തു് കാച്ചിയ നെയ്യും അപസ്മാരശമനത്തിനായി സേവിക്കുന്നതിനും നസ്യം ചെയ്യുന്നതിനും നല്ലതാണു്.

ത്രിവൃദ്വിളംഗത്രിഫലാഗ്നിവിശ്വ-
വ്യാഘാതസിന്ധൂത്ഥകണൈഃ സമാംശൈഃ
ബ്രഹ്മീരസേ സർപ്പിരിദം പ്രശസ്തം
പുംസാമപസ്മാരവിനാശനായ. ൩൩

അ—ത്രിവൃദ്വിളംഗത്രിഫലാഗ്നിവിശ്വവ്യാഘാത സിന്ധൂത്ഥകണങ്ങളെക്കൊണ്ടു് വേണ്ടുംവണ്ണം ബ്രഹ്മീരസത്തിൽ പക്വമായ ഈ സർപ്പിസ്സ് പുമാന്മാർക്കു അപസ്മാരവിനാശനത്തിനായി പ്രശസ്തമായി ഭവിക്കുന്നു.

സാ—ബ്രഹ്മിനീരിൽ ത്രികോൽപക്കൊന്ന, വിഴാലരി, ത്രിഫല, കൊടുവേലിക്കിഴങ്ങു്, ചുക്കു്, കൊന്നത്തൊലി, ഇന്തുപ്പു്, തിപ്പലി ഇവ കൽക്കമായി ചേർത്തു കാച്ചിയ നെയ്യ് സേവിക്കയും നസ്യം ചെയ്യുകയും ചെയ്യാൽ അപസ്മാരം ശമിക്കും.

മഞ്ജിഷ്ഠാഗ്നിവിളംഗകുഷ്ഠരജനീ മുസ്താത്രിവൃച്ചാരിബാ-
ഭാർങ്ഗീതിക്തകശംഖപുഷ്പസഹിതൈരേലാവചാദ്യൗഷധിഃ
പാഠാമാഗധിസംയുതം ഘൃതമിദം ഗവ്യേഷു സിദ്ധം നൃണാം
തീവ്രാപസ്മൃതിദോഷവിസ്മൃതിഹരം കുഷ്ഠാപഹം കാന്തിദം—ഇതി.

അ—മഞ്ജിഷ്ഠാഗ്നിവിളംഗകുഷ്ഠരജനീ മുസ്താത്രിവൃച്ചാരിബാഭാർങ്ഗീതിക്തകശംഖപുഷ്പസഹിതങ്ങളായ ഏലാവചാദ്യൗഷധികളെക്കൊണ്ടു് ഗവ്യങ്ങളിൽ പാഠാമാഗധിസംയുതമായിട്ട് സിദ്ധമായ ഈ സർപ്പിസ്സ് നരന്മാർക്കു് തീവ്രാപസ്മൃതിദോഷവിസ്മൃതിഹരമായും കുഷ്ഠാപഹമായും കാന്തിദമായും ഭവിക്കുന്നു.

സാ—പാലു് തൈരു് ഗോമൂത്രം ചാണകനീരു് ഇവ കലർത്തി നെയ്യുചേർത്തു് അതിൽ മഞ്ചട്ടി കൊടുവേലിക്കിഴങ്ങു് വിഴാലരി കൊട്ടം വരട്ടുമഞ്ഞൾ മുത്തങ്ങാ ത്രികോൽപ്പക്കൊന്ന നന്നാറിക്കിഴങ്ങു മരമഞ്ഞൾത്തൊലി പുത്തരിച്ചുണ്ട ശംഖുപുഷ്പത്തിൻ വേരു് ഏലത്തരി വയമ്പു് എരട്ടിമധുരം പാടത്താളിക്കിഴങ്ങു് തിപ്പലി ഇവ കൽക്കമായി കാച്ചിയ നെയ്യ് സേവിച്ചാൽ കഠിനമായ അപസ്മാരംകൂടി ശമിക്കും. ഓർമ്മക്കുറവു് കുഷ്ഠം മുതലായവ ശമിക്കയും ശരീരത്തിനു കാന്തിയുണ്ടാകയും ചെയ്യും. ഇങ്ങിനെ ശാസ്ത്രാന്തരസിദ്ധങ്ങളായ ചികിത്സാഭാഗങ്ങൾ ഇവിടെ അവസാനിച്ചു.

പാപഗ്രഹേക്ഷിതം ലഗ്നം രന്ധ്രം രവിജവീക്ഷിതം
രന്ധ്രേശോ വിബലോ യോഗ ഏഷ ഭക്തവിരോധകൃൽ. ൩൪

അ—ലഗ്നം പാപഗ്രഹേക്ഷിതമായും രന്ധ്രം രവിജവീക്ഷിതമായും രന്ധ്രേശൻ വിബലനായും ഭവിക്കുമെങ്കിൽ ഈ യോഗം ഭക്തവിരോധകൃത്തായി ഭവിക്കുന്നു.

സാ—ലഗ്നത്തിൽ പാപഗ്രഹങ്ങളും അഷ്ടമത്തിൽ ശനിയും നോക്കുകയും അഷ്ടമാധിപൻ ബലഹീനനായിരിക്കുകയും ചെയ്യാൽ ഭക്ഷണത്തിനു തടവുണ്ടെന്നു പറയണം. അതായതു് ചോറു് തൊണ്ടയിൽനിന്നും ഇറക്കുന്നതിനു നിവൃത്തി ഇല്ലാത്തവിധം ചില ഉപദ്രവങ്ങളോ ചോറിനെപ്പററി കഠിനമായ വെറുപ്പോ മറ്റോ ഉണ്ടാകുമെന്നു സാരം.

ലഗ്നേ പാപേക്ഷിതേ ലഗ്നനാഥേ നീചാരിരാശിഗേ
ശുക്രയുക്തേക്ഷിതം രന്ധ്രമേഷ യോഗഃ പ്രമേഹകൃൽ. ൩൫

അ—ലഗ്നം പാപേക്ഷിതമായും ലഗ്നനാഥൻ നീചാരിരാശിഗനായും ഇരിക്കുമ്പോൾ രന്ധ്രം ശുക്രയുക്തേക്ഷിതമായി ഭവിക്കുന്നു എങ്കിൽ ഈ യോഗം പ്രമേഹകൃത്തായി ഭവിക്കുന്നു.

സാ—ലഗ്നത്തിൽ പാപദൃഷ്ടി വരികയും ലഗ്നേശൻ നീചത്തിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുകയും അഷ്ടമത്തിൽ ശുക്രന്റെ ദൃഷ്ടിയോ യോഗമോ വരികയും ചെയ്താൽ പ്രമേഹരോഗമുണ്ടെന്നു പറയണം.

സിംഹേ കുക്ഷ്യക്ഷിജേത്യാദ്യൈർവ്യാധയോ യത്ര കീർത്തിതാഃ
ആരൂഢവിഷയേ പൂർവ്വം ചിന്തയേദിഹ താനപി. ൩൦

അ—സിംഹേകുക്ഷ്യക്ഷിജേത്യാദ്യങ്ങളെക്കൊണ്ടു മുൻപേ ആരൂഢവിഷയത്തിൽ യാവചില വ്യാധികൾ കീർത്തിതങ്ങളായി. അതുകളേയും ഇവിടെ ചിന്തിക്കണം.

സാ—മുൻപേ ആരൂഢഫലം പറഞ്ഞ ഘട്ടത്തിൽ (സിംഹേ കുക്ഷ്യക്ഷിജേ വ്യാധി) എന്നാദിയായി രോഗങ്ങളെ പറഞ്ഞിട്ടുണ്ട്. ഇവിടെ ആ വചനമനുസരിച്ചുകൂടി രോഗനിരൂപണം ചെയ്തുകൊള്ളണം.

മൂർത്തിഭേദാ രുജാം ഭേദാഃ പ്രശ്നാനുഷ്ഠാനപദ്ധതൌ
പ്രോക്താ ദുഃസ്ഥവിഹംഗാനാം ലിഖ്യന്തേഽത്ര ച തേ തഥാ. ൩൧

അ—ദുഃസ്ഥവിഹംഗങ്ങളുടെ മൂർത്തിഭേദങ്ങളും രുക്കുകളുടെ ഭേദങ്ങളും പ്രശ്നാനുഷ്ഠാനപദ്ധതിയിൽ പ്രോക്തങ്ങളായി ഭവിക്കുന്നു. അതുകളും ഇവിടെ അപ്രകാരം ലേഖനം ചെയ്യപ്പെടുന്നു.

സാ—പ്രശ്നത്തിൽ ദുഃസ്ഥന്മാരായ (അനിഷ്ടസ്ഥന്മാരായ) സൂര്യാദിഗ്രഹങ്ങളെക്കൊണ്ടു ദേവതാഭേദങ്ങളും രോഗഭേദങ്ങളും പ്രശ്നാനുഷ്ഠാനപദ്ധതിയിൽ പറഞ്ഞിട്ടുണ്ട്. ആ പദ്യങ്ങളെത്തന്നെ ഇവിടെ എടുത്തെഴുതുന്നു.

പിത്തോഷ്ണജ്വരതാപദേഹപതനാപസ്മാരഹൃൽക്രോഡജ-
വ്യാധീൻവക്തി രവിർദ്ദൃഗാർത്ത്യരിഭയം ത്വഗ്ദോഷമസ്ഥിസ്രുതിം
വൃക്ഷാഗ്ന്യസ്ത്രവിഷാർത്തിദാരതനയവ്യാപച്ചതുഷ്പാദ്ഭയം
ചോരക്ഷ്മാപതിധർമ്മദൈവഫണഭൃദ്ഭൂതേശഭൂതാദ്ഭയം. ൩൨

അ—രവി പിത്തോഷ്ണജ്വരതാപദേഹപതനാപസ്മാരഹൃൽക്രോഡജവ്യാധികളേയും ദൃഗാർത്ത്യരിഭയത്തേയും ത്വഗ്ദോഷത്തേയും അസ്ഥിസ്രുതിയേയും വൃക്ഷാഗ്ന്യസ്ത്രവിഷാർത്തിദാരതനയവ്യാപച്ചതുഷ്പാദ്ഭയത്തേയും ചോരക്ഷ്മാപതിധർമ്മദൈവഫണഭൃദ്ഭൂതേശഭൂതത്തിങ്കൽനിന്നു് ഭയത്തേയും വചിക്കുന്നു.

സാ—ആദിത്യൻ അനിഷ്ടഫലദാതാവായാൽ പിത്തരോഗം ഉഷ്ണജ്വരം നീററൽ വീഴ്ച, അപസ്മാരം ഹൃദയരോഗം ഉദരവ്യാധി നേത്രരോഗം ശത്രുഭയം ത്വഗ്ദോഷം അസ്ഥിസ്രാവം വൃക്ഷാദികളിൽനിന്നും അഗ്നിനിമിത്തവും അസ്ത്രങ്ങൾകൊണ്ടും ഉപദ്രവം വിഷഭയം ഭാര്യാദുഃഖം പുത്രദുഃഖം നാല്ക്കാലിവർഗ്ഗങ്ങളിൽനിന്നു ഭയം കള്ളന്മാരിൽനിന്നും രാജാവിൽനിന്നും ഉപദ്രവം ധർമ്മദൈവങ്ങളുടേയും സർപ്പദൈവങ്ങളുടേയും ശിവഭൂതങ്ങളുടേയും അനിഷ്ടം ഇവയെല്ലാം ഉണ്ടാകുമെന്നു പറയണം.

അനിഷ്ടഗനായ ഗ്രഹത്തിന്റെ ബലഹാനി ഭാവസംബന്ധം ബാധകാധിപസംബന്ധം യോഗപ്രാധാന്യം മുതലായവയെ നല്ലപോലെ വിചാരിച്ചുവേണം മേൽപ്പറഞ്ഞ ഫലങ്ങൾ പറയേണ്ടതു്. അല്ലാതെ അനിഷ്ടസ്ഥനായ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള ദോഷങ്ങളെല്ലാം സാധാരണ പറഞ്ഞുകൂടാ.

നിദ്രാലസ്യകഫാതിസാരപിടകാശ്ശീതജ്വരം ചന്ദ്രമാഃ
ശൃംഗ്യബ്ജാഹതിമഗ്നിമാന്ദ്യകൃശതായോഷിദ്വ്യഥാകാമിലാഃ
ചേതശ്ശ്രാന്തിമസൃഗ്വികാരമുദകാദ്ഭീതിഞ്ച ബാലഗ്രഹാൽ
ദുർഗ്ഗാകിന്നരധർമ്മദൈവഫണഭൃദ്യക്ഷാച്ച പീഡാം വദേൽ. ൩൩

അ—ചന്ദ്രമസ്സ് നിദ്രാലസ്യകഫാതിസാരപിടകകളേയും ശീതജ്വരത്തേയും ശൃംഗ്യബ്ജാഹതികളേയും അഗ്നിമാന്ദ്യകൃശതായോഷിദ്വ്യഥാകാമിലകളേയും ചേത

ശ്രാന്തിയേയും അസൃഗ്വികാരത്തേയും ഉദകത്തിൽനിന്ന് ഭീതിയേയും ബാലഗ്രഹങ്ങളിൽനിന്നും ദുർഗ്ഗാകിന്നരധർമ്മദൈവഫണഭൃദ്യക്ഷന്മാരിൽനിന്നും പീഡയേയും വദിക്കണം.

സാ—ചന്ദ്രൻ അനിഷ്ടഫലദാതാവായാൽ അസമയങ്ങളിൽ ഉറക്കവും ഉത്സാഹക്കുറവും കഫദോഷത്താൽ അതിസാരം ഒരുതരം കുരുക്കൾ ശീതജ്വരം ഇവയും കൊമ്പുള്ള ജന്തുക്കളിൽനിന്നും ജലജീവികളിൽനിന്നും ഉപദ്രവവും ദേഹനഷ്ടം മെലിച്ചിലും രക്തനിമിത്തം ആപത്തും കാമില എന്ന രോഗവും മനസ്സിന്ന തളർച്ചയും രക്തദൂഷണം നിമിത്തം ഉണ്ടാകാവുന്ന ചില രോഗങ്ങളും വെള്ളത്തിൽവച്ചു ഭയവും ബാലഗ്രഹങ്ങളുടെയും ദുർഗ്ഗാഭഗവതി കിന്നരൻ ധർമ്മദൈവം സർപ്പദൈവം യക്ഷൻ ഇവരുടെ ഉപദ്രവവും ഉണ്ടാകും. ഇവിടെയും അവരവൎക്കുള്ള കർത്തൃത്വംനോക്കി രോഗങ്ങളേയും ബാധകളേയും കല്പിക്കണം.

തൃഷ്ണാസൃക്കോപപിത്തജ്വരമനലവിഷാസ്ത്രാർത്തികുഷ്ഠാക്ഷിരോഗാൻ
ഗുന്മാപസ്മാരമജ്ജാവിഹതിപരുഷതാപാമികാദേഹഭംഗാൻ
ഭൂപാരിസ്തേനപീഡാം സഹജസുതസുഹൃദ്വൈരയുദ്ധം വിധത്തേ
രക്ഷോഗന്ധർവ്വഘോരഗ്രഹഭയമവനീസൂനുരൂർദ്ധ്വാംഗരോഗം.

അ—അവനീസൂനു തൃഷ്ണാസൃക്കോപപിത്തജ്വരത്തേയും അനലവിഷാസ്ത്രാർത്തികുഷ്ഠാക്ഷിരോഗങ്ങളേയും ഗുന്മാപസ്മാരമജ്ജാവിഹതിപരുഷതാപാമികാദേഹഭംഗങ്ങളേയും ഭൂപാരിസ്തേനപീഡയേയും സഹജസുതസുഹൃദ്വൈരയുദ്ധത്തേയും രക്ഷോഗന്ധർവ്വഘോരഗ്രഹഭയത്തേയും ഊർദ്ധ്വാംഗരോഗത്തേയും വിധാനം ചെയ്യുന്നു.

സാ—പ്രശ്നവശാൽ ചൊവ്വ അനിഷ്ടഫലദാതാവായാൽ തണ്ണീർദാഹം രക്തദുഷ്ടം പിത്തകോപാധിക്യത്താൽ ഉള്ള ജ്വരം അഗ്നിഭയം വിഷഭയം ആയുധഭയം കുഷ്ഠരോഗം നയനരോഗം ഗുന്മവ്യാധി അപസ്മാരം മജ്ജ എന്ന ധാതുവിൻെറ നാശം ശരീരത്തിന്ന സ്നിഗ്ദ്ധത ഇല്ലാതാകുക ഛർദ്ദി ശരീരം ഉടവുചതവുകളാൽ ദുർബ്ബലപ്പെടുക രാജകോപം ശത്രുപീഡ കള്ളന്മാരിൽനിന്നുള്ള ഉപദ്രവം സഹോദരന്മാർ പുത്രന്മാർ ബന്ധുക്കൾ ഇവരോടു വിരോധവും കലഹവും രക്ഷസ്സ് ഗന്ധർവ്വൻ മുതലായ ഘോരബാധകളുടെ ഉപദ്രവം വിശേഷിച്ചു ശിരോരോഗം ഇവകൾ ഉണ്ടാകും.

ഭ്രാന്തിം ദുർവ്വചനം ദൃഗാമയഗളഘ്രാണോത്ഥരോഗാൻ ജ്വരം
പിത്തശ്ലേഷ്മസമീരജം വിഷമപി ത്വഗ്ദോഷപാണ്ഡ്വാമയാൻ
ദുഃസ്വപ്നഞ്ച വിചർച്ചികാഗ്നിപതനം പാരുഷ്യബന്ധശ്രമാൻ
ഗന്ധർവ്വക്ഷിതിഹർമ്മ്യവാസമയുഭിർജ്ഞോ വക്തി പീഡാം ഖഗൈഃ.

അ—ജ്ഞൻ ഭ്രാന്തിയേയും ദുർവ്വചനത്തേയും ദൃഗാമയഗളഘ്രാണോത്ഥരോഗങ്ങളേയും പിത്തശ്ലേഷ്മസമീരജമായ ജ്വരത്തേയും വിഷത്തേയും ത്വഗ്ദോഷപാണ്ഡ്വാമയങ്ങളേയും ദുഃസ്വപ്നത്തേയും വിചർച്ചികാഗ്നിപതനത്തെയും പാരുഷ്യബന്ധശ്രമങ്ങളേയും ഗന്ധർവ്വക്ഷിതിഹർമ്മ്യവാസമയുക്കളെക്കൊണ്ടും ഖഗങ്ങളെക്കൊണ്ടും ഉള്ള പീഡയേയും വചിക്കുന്നു.

സാ—ബുധൻ അനിഷ്ടഫലദാതാവായാൽ ചിത്തഭ്രാന്തി അസഭ്യവാക്കു പറയുക നയനരോഗം കഴുത്ത് മൂക്ക് ഇവയ്ക്കു് രോഗം ത്രിദോഷകോപം നിമിത്തം ജ്വരരോഗം വിഷഭയം ത്വഗ്ദോഷം പാണ്ഡുരോഗം ദുഃസ്വപ്നം കാണുക ചൊറി ഉണ്ടാകുക തീ വീഴുക പരുഷവാക്കു പറയുക ബന്ധനത്തിലിരിക്കുക അത്യദ്ധ്വാനം ചെയ്യുക ഇവയും ഗന്ധർവ്വൻ ഭൂലോകത്തുള്ള മാളികകളിൽ നിവസിക്കുന്ന കിന്നരന്മാർ ഇവരുടെ ഉപദ്രവവും പക്ഷിബാധാപീഡയോ അല്ലെങ്കിൽ കഴുകൻ മുതലായ പക്ഷികളിൽനിന്നോ ഉപദ്രവവുമുണ്ടാകും.

ഗുന്മാന്ത്രജ്വരശോകമോഹകഫജശ്രോത്രാർത്തിമേഹാമയാൻ
ദേവസ്ഥാനനിധിപ്രപീഡനമഹീദേവശാപോത്ഭവം
രോഗം കിന്നരയക്ഷദേവഫണഭൃദ്വിദ്യാധരാദ്യുത്ഭവം
ജീവസ്സൂചയതി സ്വയം ബുധഗുരു കൃഷ്ണാപചാരോത്ഭവം.

അ—ജീവൻ ഗുന്മാന്ത്രജ്വരശോകമോഹകഫജശ്രോത്രാർത്തിമേഹാമയങ്ങളേയും ദേഹസ്ഥാനനിധിപ്രപീഡനമഹീദേവശാപോദ്ഭവമായ രോഗത്തേയും കിന്നരയക്ഷഭോഗിഗണവിദ്യാധരാദ്യുൽഭവമായ രോഗത്തേയും ബുധഗുരുക്കന്മാർ തന്നെ കൃഷ്ണകോപാൽ ഉൽഭവമായ രോഗത്തേയും സൂചിപ്പിക്കുന്നു.

സാ—വ്യാഴം അനിഷ്ടഫലദാതാവായിവന്നാൽ ഗുന്മരോഗം ആന്ത്രരോഗം ജ്വരം ബോധക്കേട്ട കഫകോപം ഹേതുവായി ചെവിക്കു രോഗവും പ്രമേഹവ്യാധിയും ദേവസന്നിധിയിൽനിന്ന് നിധിധനാപഹരണംനിമിത്തവും ബ്രാഹ്മണശാപംകൊണ്ടും കിന്നരൻ യക്ഷൻ സർപ്പം വിദ്യാധരന്മാർ ഇവരുടെ കോപംകൊണ്ടും രോഗാദികളുമുണ്ടാകും ബുധനും വ്യാഴവും അനിഷ്ടദാതാക്കന്മാരായാൽ സാമാന്യേന വിഷ്ണുകോപംതന്നെ രോഗകാരണമെന്ന് അറിയണം

പാണ്ഡുശ്ലേഷ്മമരുൽപ്രകോപനയനവ്യാപത്തിതന്ദ്രീശ്രമാൻ
ഗുഹ്യാസ്യാമയമൂത്രകൃച്ഛ്രമദനവ്യാപത്തിശുക്ലസ്രുതീഃ
വാസസ്ത്രീകൃഷിദേഹകാന്തിവിഹതിം ശോഫാമയം യോഗിനീ-
യക്ഷീമാതൃഗണാദ്ഭയം പ്രിയസുഹൃദ്ഭംഗം സിതഃ സൂചയേൽ. ൩൭

അ—സിതൻ പാണ്ഡുശ്ലേഷ്മമരുൽപ്രകോപനയനവ്യാപത്തിതന്ദ്രീശ്രമങ്ങളേയും ഗുഹ്യാസ്യാമയമൂത്രകൃച്ഛ്രമദനവ്യാപത്തിശുക്ലസ്രുതികളേയും വാസസ്ത്രീകൃഷിദേഹകാന്തിവിഹതിയേയും ശോഫാമയത്തെയും യോഗിനീയക്ഷീമാതൃഗണത്തിൽനിന്ന് ഭയത്തെയും പ്രിയസുഹൃദ്ഭംഗത്തെയും സൂചിപ്പിക്കും.

സാ—ശുക്രൻ അനിഷ്ടഫലദാതാവായിനിന്നാൽ പിത്തരോഗവും കഫവാതകോപംനിമിത്തം ഉണ്ടാകാവുന്ന ചില രോഗങ്ങളും നയനരോഗം ഉത്സാഹക്കുറവ് അത്യദ്ധ്വാനംനിമിത്തം തളർച്ച, ഗുഹ്യരോഗം, മുഖരോഗം, മൂത്രകൃച്ഛ്രം, മദനവികാരംനിമിത്തമുള്ള ആപത്തുകൾ ശുക്ലസ്രാവം, വസ്ത്രനാശം, ഭാര്യാനാശം, കൃഷിനഷ്ടം ശരീരകാന്തിയില്ലാതെ ആവുക ശരീരം നീർദ്ദോഷത്താൽ വീക്കുക ഇവയും, യോഗിനി, യക്ഷി, മാതൃക്കൾ ഇവരുടെ കോപവും ബന്ധുജനങ്ങൾക്കു നാശവും ഉണ്ടാകും.

വാതശ്ലേഷ്മവികാരപാദവിഹതീരാപത്തിതന്ദ്രീശ്രമാൻ
ഭ്രാന്തിം കുക്ഷിരുഗന്തരുഷ്ണഭൃതകധ്വംസഞ്ച പശ്വാഹതിം
ഭാര്യാപുത്രവിപത്തിമംഗവിഹതിം ഹൃത്താപമർക്കാത്മജോ
വൃക്ഷാശ്മക്ഷതിമാഹ കശ്മലഗണൈഃ പീഡാം പിശാചാദിഭിഃ.

അ—അർക്കാത്മജൻ വാതശ്ലേഷ്മവികാരപാദവിഹതികളേയും ആപത്തിതന്ദ്രീശ്രമങ്ങളെയും ഭ്രാന്തിയേയും കുക്ഷിരുഗന്തരുഷ്ണഭൃതകധ്വംസത്തെയും പശ്വാഹതിയേയും ഭാര്യാപുത്രവിപത്തിയേയും അംഗവിഹതിയേയും ഹൃത്താപത്തേയും വൃക്ഷാശ്മക്ഷതിയേയും പിശാചാദികളായ കശ്മലഗണങ്ങളെക്കൊണ്ടുള്ള പീഡയേയും ബ്രവിക്കുന്നു.

സാ—ശനി അനിഷ്ടഫലദാതാവായിനിന്നാൽ വാതകഫകോപംകൊണ്ടുണ്ടാകുന്ന രോഗങ്ങളും പാദരോഗവും പലവിധമാപത്തുകളും ഉത്സാഹക്കുറവും തളർച്ചയും ചിത്തഭ്രമവും വയററിൽ സുഖക്കേടും ഭൃത്യന്മാർ നാല്ക്കാലികൾ പുത്രന്മാർ ഭാര്യ ഇവക്ക് ആപത്തും അംഗവൈകല്യവും വൃക്ഷാദികളിൽനിന്നോ കല്ലുകളെക്കൊണ്ടോ ശരീരക്ഷതിയും പൈശാചികങ്ങളായ ബാധകളുടെ ഉപദ്രവവും ഉണ്ടാകും.

സ്വർഭാനുസ്തനുതാപകുഷ്ഠവിഷമവ്യാധീൻ വിഷം കൃത്രിമം
പാദാർത്തിഞ്ച പിശാചപന്നഗഭയം ഭാര്യാതനൂജാപദം
ബ്രഹ്മക്ഷത്രവിരോധശത്രുജഭയം കേതുസ്തു സംസൂചയേൽ
പ്രേതോത്ഥം ച ഗദം വിഷഞ്ച ഗുളികഃ സർപ്പാർത്തിമാശൗചകം.

അ—സ്വർഭാനു തനുതാപകുഷ്ഠവിഷമവ്യാധികളേയും കൃത്രിമമായ വിഷത്തേയും പാദാർത്തിയേയും പിശാചപന്നഗഭയത്തെയും ഭാര്യാതനൂജാപത്തിനെയും ബ്രഹ്മക്ഷത്രവി

രോധശത്രുജഭയത്തെയും സംസൂചിപ്പിക്കും. കേതു ആകട്ടെ പ്രേതോത്ഥമായ ഗദത്തെ കൂടി സംസൂചിപ്പിക്കും. ഗുളികൻ വിഷത്തെയും സർപ്പാർത്തിയേയും ആശൌചകത്തെയും കൂടി സംസൂചിപ്പിക്കും.

സാ—രാഹു അനിഷ്ടഫലദാതാവായി നിന്നാൽ ദേഹത്തിന് ചൂട് കഷ്ടം പരസ്പരവിരുദ്ധങ്ങളായ പലമാതിരി വ്യാധികൾ ഔഷധാദികളെക്കൊണ്ടോ മാന്ത്രികംകൊണ്ടോ ഉണ്ടാക്കപ്പെട്ട വിഷം പാദരോഗം പൈശാചികോപദ്രവം സർപ്പഭീതി ഭാര്യയ്ക്കും പുത്രന്മാക്കും ദുഃഖം ബ്രാഹ്മണരോടും ക്ഷത്രിയരോടും വൈരം ശത്രുകർമ്മം നിമിത്തമുള്ള ദുരിതം ഇവകളെല്ലാം ഉണ്ടാകും. കേതു അനിഷ്ടഫലദാതാവായി നിന്നാൽ മേല്പറഞ്ഞ ഫലങ്ങൾക്കു പുറമേ പ്രേതബാധകൾ നിമിത്തം ഉണ്ടാകാവുന്ന രോഗങ്ങളും ഗുളികൻ അനിഷ്ടഫലദാതാവായി നിന്നാൽ മേല്പറഞ്ഞ രാഹുകേതുക്കളുടെ ഫലങ്ങൾക്കു പുറമേ സർപ്പദൈവകോപവും ആശൌചവും വിഷഭയവും ഉണ്ടാകും. ഗുളികനെക്കൊണ്ടു പറഞ്ഞിട്ടുള്ള വിഷം പേപ്പട്ടി മുതലായ ജന്തുക്കളിൽനിന്നുള്ളവയാണ്.

ബാധാം പക്ഷിപിശാചജാം ദശമഗോ മന്ദോഥ സംപ്രേക്ഷിതോ
വീക്ഷാഘ്രാണഭയം വിഷഞ്ച ഗുളികോ ദേഹാഷ്ടമസ്ഥാനഗഃ
പാപാഃ ഷഷ്ഠഗതാസ്തഥോദരരുജം രന്ധ്രാസ്തഗാരോ ജ്വരം
ലഗ്നാസ്തോപഗതോപ്യജീർണ്ണരുജം ചന്ദ്രോƒരിപീഡാം രിപൌ.

അ—ദശമഗനായ മന്ദൻ പക്ഷിപിശാചജയായ ബാധയെ സൂചിപ്പിക്കും. അനന്തരം സംപ്രേക്ഷിതനായി ദേഹാഷ്ടമസ്ഥാനഗനായ ഗുളികൻ വീക്ഷാഘ്രാണഭവമായ വിഷത്തെ ചെയ്യുന്നു. അപ്രകാരം ഷഷ്ഠഗതന്മാരായ പാപന്മാർ ഉദരരുക്കിനെയും രന്ധ്രാസ്തഗാരൻ ജ്വരത്തെയും ലഗ്നാസ്തോപഗനായ ആരൻ അജീർണ്ണരുക്കിനെയും രിപുവിൽ സ്ഥിതനായ ചന്ദ്രൻ അരിപീഡയേയും ചെയ്യുന്നു.

സാ—പത്താമെടത്തു ശനിനിന്നാൽ പക്ഷിബാധയുടെ ഉപദ്രവത്തെ പറയണം. അഥവാ പക്ഷിബാധയേയും പിശാചബാധയേയും പറയാം. ഗുളികൻ ലഗ്നത്തിലോ അഷ്ടമത്തിലോ വരികയും രാഹു നോക്കുകയും ചെയ്താൽ വിഷവസ്തുക്കൾ കാണുന്നതിനും മണക്കുന്നതിനും ഇടയായി എന്നും അതുകൊണ്ടു വിഷാനുഭവദോഷമുണ്ടായി എന്നും പറയണം. ആറിൽ പാപന്മാർ നിന്നാൽ വയററിൽ ദീനത്തെ പറയണം. എട്ടിൽ ചൊവ്വ നിന്നാൽ ജ്വരത്തെ പറയണം. ലഗ്നത്തിലും ഏഴിലും ചൊവ്വാനിന്നാൽ അജീർണ്ണരോഗത്തെയും ആറിൽ ചന്ദ്രൻ നിന്നാൽ ആഭിചാരം മുതലായ ശത്രുപീഡയേയും പറയണം.

ഗ്രഹാശ്രിതഭഭാവാന്യഗ്രഹയോഗേക്ഷണാദികം
ദൌസ്ഥ്യാധിക്യം ച സഞ്ചിന്ത്യ സർവ്വം വാച്യം യഥോചിതം. ൧൭

അ—ഗ്രഹാശ്രിതഭഭാവാന്യഗ്രഹയോഗേക്ഷണാദികത്തെയും ദൌസ്ഥ്യാധിക്യത്തെയും യഥോചിതമാകുംവണ്ണം സർവ്വവും സഞ്ചിന്തിച്ചിട്ട് വാച്യമാകുന്നു.

സാ—അനിഷ്ടസ്ഥനായ ഗ്രഹം ഏതൊരു രാശിയിൽ ഏതൊരു ഭാവത്തിൽ ഏതൊരു ഗ്രഹത്തോടുകൂടിയോ ദൃഷ്ടിയോടുകൂടിയോ നില്ക്കുന്നു എന്നറിഞ്ഞ് ആ ഗ്രഹത്തിന്റെ അനിഷ്ടതകളെ നല്ലപോലെ ചിന്തിച്ച് അവരവൎക്കു പറഞ്ഞിട്ടുള്ള ഫലങ്ങളിൽ വച്ച് അവിടെ ഉചിതങ്ങളായ ഫലങ്ങളെ പറഞ്ഞുകൊള്ളണം.

ലാഭതൃതീയൌ ഹിത്വാ പരത്ര പാപാഃ സ്ഥിതാ ഭവന്തി യദി
രോഗവതൈവ പ്രഷ്ടാ ഭാവ്യം തൽപ്രോക്തദോഷതോ നിയതം.

അ—ലാഭതൃതീയങ്ങളെ ഒഴിച്ചു പരങ്ങളിൽ പാപന്മാർ സ്ഥിതന്മാരായി ഭവിക്കുന്നു എങ്കിൽ പ്രഷ്ടാവിനാൽ തൽപ്രോക്തദോഷം ഹേതുവായി രോഗവാനായിട്ടുതന്നെ നിയതമാകുംവണ്ണം ഭാവ്യമാകുന്നു.

സാ—൩-ാംഭാവവും ൧൧-ാംഭാവവുമൊഴിച്ചു മററുള്ള ഭാവങ്ങളിൽ പാപന്മാർ എല്ലാവരുംകൂടി നിന്നാൽ പ്രഷ്ടാവ് മഹാരോഗിയായി കിടക്കയാണെന്നു പറയേണം

മാണ്. യോഗമുണ്ടായാൽ യാതൊരു സംശയവും കൂടാതെ പ്രഷ്ടാവിൻെറ രോഗാദി കൃത്തെ പറയാവുന്നതാണ്.

കാദിഭിഃകന്ദൃഗിത്യാദ്യൈഃ പ്രഷ്ടുരംഗാനി ചിന്തയേൽ
പാപദൃഷ്ടിയുതേ ഗാത്രേ വ്രണരോഗാദികം വദേൽ. ൩൦

അ—കാദി എന്നും കംദൃക് എന്നും ഉള്ള ഇതുകൾകൊണ്ടു പ്രഷ്ടാവിൻെറ അംഗങ്ങളെ ചിന്തിക്കണം. പാപദൃഷ്ടിയുതമായ ഗാത്രത്തിൽ വ്രണരോഗാദികത്തെ വദിക്കണം.

സാ—ഹോരയിൽ 'കാദിവിലഗ്നവിഭക്തഭഗാത്ര' എന്നും 'കന്ദൃക്‌ശ്രോത്രനസാകപോലഹനവോവക്ത്രഞ്ചഹോരാദയ' എന്നും തുടങ്ങിയ വചനപ്രകാരം ലഗ്നാദിയായ ഓരോ ഭാഗങ്ങളെക്കൊണ്ട് ഓരോ അംഗങ്ങളെ കല്പിക്കണം. അപ്പോൾ പാപന്മാരുടെ ദൃഷ്ടിയോ യോഗമോ ഉള്ള അംശങ്ങളെക്കൊണ്ടു കല്പിക്കപ്പെട്ട അവയവങ്ങളിൽ വ്രണമോ രോഗമോ മററ് ഉപദ്രവങ്ങളോ ഉണ്ടെന്നു പറയണം.

ചരോർദ്ധ്വവക്ത്രശീർഷോദയാദീനാം ലഗ്നഗത്വതഃ
കകണ്ഠവസ്തിപൂർവ്വാംഗഗ്രഹണം ന ദൃഗാണതഃ. ൩൧

അ—ചരോർദ്ധ്വവക്ത്രശീർഷോദയാദികളുടെ ലഗ്നഗത്വം ഹേതുവായി കകണ്ഠവസ്തിപൂർവ്വാംഗഗ്രഹണം കാര്യമാകുന്നു. ദൃഗാണം ഹേതുവായിട്ടല്ല.

സാ—ലഗ്നത്തിൻെറ ആദ്യദ്രേക്കാണംകൊണ്ട് 'കന്ദൃക്‌ശ്രോത്രനസാകപോലഹനവോവക്ത്രഞ്ചഹോരാദയഃ' എന്നും ദ്വിതീയദ്രേക്കാണംകൊണ്ട്, 'തേകണ്ഠാംസകബാഹുപാശ്വഹൃദയക്രോഡാനിനാഭിസ്തഥാ' എന്നും തൃതീയദ്രേക്കാണംകൊണ്ട് 'വസ്തിഃശിശ്നഗുദേതതശ്ചവൃഷണാവൂരൂതതോജാനുനീ ജംഘേംഘ്രീ' എന്നും ആണ് വരാഹഹോരയിൽ അവയവവിഭാഗം ചെയ്തിരിക്കുന്നതു്. ഇവിടെ അങ്ങനെയല്ല ചെയ്യേണ്ടതു്. ചരരാശി ഊർദ്ധ്വമുഖരാശി ശീർഷോദയരാശി ഇവയിൽ ഏതെങ്കിലും ലഗ്നമായാൽ, "കന്ദൃക്‌ശ്രോത്രനസാകപോലഹനവോ വക്ത്രഞ്ചഹോരാദയഃ" എന്ന വചനംകൊണ്ടും സ്ഥിരരാശി തിര്യങ്മുഖരാശി ഉഭയരാശി ഇവയിൽ ഏതെങ്കിലും ഒന്നു ലഗ്നമായാൽ "തേകണ്ഠാംസകബാഹുപാശ്വഹൃദയക്രോഡാനിനാഭിസ്തഥാ" എന്ന വചനംകൊണ്ടും അധോമുഖരാശി പൃഷ്ഠോദയരാശി ഉഭയരാശി ഇവയിൽ ഏതെങ്കിലും ലഗ്നമായാൽ "വസ്തിഃശിശ്നഗുദേതതശ്ചവൃഷണാവൂരൂതതോ ജാനുനീജംഘേംഘ്രീ" എന്നുള്ള വചനപ്രകാരവുമാണ് അംഗങ്ങളെ കല്പിക്കേണ്ടതു്.

ലഗ്നാംശയോശ്ചരാദിത്വസംവാദേ തു ചരാദിഭിഃ
തദഭാവേ നച ജ്ഞാതേ ചാംശ ഊർദ്ധ്വാനനാദിഭിഃ. ൩൨

അ—ലഗ്നാംശങ്ങൾക്കു ചരാദിത്വസംവാദം സത്തായിരിക്കുമ്പോൾ ചരാദികളെക്കൊണ്ടും തദഭാവം സത്തായും ജ്ഞാതമല്ലാതെയും ഇരിക്കുമ്പോൾ ഊർദ്ധ്വാനനാദികളെക്കൊണ്ടും (കകണ്ഠവസ്തിപൂർവ്വാംഗഗ്രഹണം) കാര്യമാകുന്നു.

സാ—ലഗ്നവും ലഗ്നാംശവും ചരമായോ അല്ലെങ്കിൽ രണ്ടും സ്ഥിരമായോ ഉഭയമായോ വന്നാൽ അതിനെ ആശ്രയിച്ചുതന്നെവേണം മേൽ പറഞ്ഞപ്രകാരം അംഗവിഭാഗം ചെയ്യേണ്ടതു്. ലഗ്നരാശിയും അംശരാശിയും ചരസ്ഥിരാദികളെക്കൊണ്ടു ഭിന്നങ്ങളായാലും ലഗ്നാംശകം അഥവാ നിശ്ചയമില്ലാതെ വന്നാലും ലഗ്നരാശി ഊർദ്ധ്വമുഖമാണെങ്കിൽ കഴിഞ്ഞ ശ്ലോകസാരത്തിൽ കാണിച്ച ഒന്നാമത്തെ വചനംകൊണ്ടും അധോമുഖമാണെങ്കിൽ രണ്ടാമത്തെ വചനംകൊണ്ടും തിര്യങ്മുഖമാണെങ്കിൽ മൂന്നാമത്തെ വചനംകൊണ്ടുമാണ് അംഗവിഭാഗം ചെയ്യേണ്ടതു്. ഇതുകൊണ്ടു ചരാദികൾക്കാണ് പ്രാധാന്യമെന്നു സിദ്ധിക്കുന്നുണ്ട്.

അത്യന്തവിബലേർക്കേംഗഗ്രഹണം കോദയാദിഭിഃ
നീചാംശസ്ഥിതുലാന്ത്യാദ്യതൃംശശേഷാർക്കോതിദുർബ്ബലഃ. ൩൩

അ—അർക്കൻ അത്യന്തവിബലനായിരിക്കുമ്പോൾ കോദയാദികളെക്കൊണ്ട് അംഗഗ്രഹണം കാര്യമാകുന്നു. നീചാംശസ്ഥിതുലാന്ത്യാദ്യതൃംശങ്ങളിലെ അർക്കൻ അതിദുർബ്ബലനാകുന്നു.

സാ—ആദിത്യന് വളരെ ബലഹാനിയുണ്ടെങ്കിൽ ചരസ്ഥിരാദികളെക്കൊണ്ടും ഊൎദ്ധ്വമദ്ധ്യാദികളെക്കൊണ്ടുമല്ലാ അംഗവിഭാഗം ചെയ്യേണ്ടതു്. ലഗ്നം ശീൎഷോദയരാശിയാണെങ്കിൽ മേൽ പറഞ്ഞ ആദ്യവാക്യംകൊണ്ടും പൃഷ്ഠോദയരാശിയാണെങ്കിൽ മൂന്നാമത്തെ വാക്യംകൊണ്ടും അംഗവിഭാഗം ചെയ്തുകൊള്ളണം. ഇവിടെ കന്നിരാശിയുടെ അന്ത്യദ്രേക്കാണത്തിലും തുലാംരാശിയുടെ ആദിദ്രേക്കാണത്തിലും ഏതു രാശിയിലും തുലാം രാശ്യംശകത്തിൽ നില്ക്കുന്ന ആദിത്യൻ ഏററവും ദുർബലനാണ്.

വിലഗ്നാദിഷു കാദ്യംഗവിന്യാസോഥ വിലിഖ്യതേ
കൃഷ്ണീയേ തു യഥാ ഗ്രാഹ്യഃ സ ഏവ പ്രശ്നകൎമ്മണി. ൭൭

അ—അനന്തരം വിലഗ്നാദികളിൽ കാദ്യംഗവിന്യാസം കൃഷ്ണീയത്തിൽ യാതൊരുപ്രകാരമോ അപ്രകാരം വിലേഖനം ചെയ്യപ്പെടുന്നു. അതുതന്നെ പ്രശ്നകൎമ്മത്തിൽ ഗ്രാഹ്യമാകുന്നു.

സാ—ഇനി ലഗ്നം മുതലായ പന്ത്രണ്ടു ഭാവങ്ങളെക്കൊണ്ടു ശിരസ്സു മുതലായ അംഗങ്ങളെ കല്പിക്കേണ്ട ക്രമം കൃഷ്ണീയമെന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടു്. അതിനെത്തന്നെ ഇവിടെ പറയുന്നു. പ്രശ്നവിഷയമായ ചിന്തയിൽ അതിനെ ആശ്രയിച്ചുതന്നെയാണ് ചെയ്യേണ്ടതു്.

ഹോരോത്തമാംഗസംസ്ഥാ ദക്ഷിണവാമാവനാഗതാതീതൌ
കർണ്ണാക്ഷിനാസികാപുടകപോലഹന്വാസ്യവക്ത്രാന്താഃ. ൭൮
ഗ്രീവാംസഭുജൌ പാൎശ്വേ പൃഷ്ഠേ ഹൃദയോദരേ കടിശ്ചാന്ത്യാ
നാഭിർവ്വസ്തിഗുദാണ്ഡാ മുഷ്കാവൂൎവ്വാദയോ ദ്വൌ ദ്വൌ. ൭൯

അ—ഹോര ഉത്തമാംഗസംസ്ഥമായി ഭവിക്കുന്നു. അനാഗതാതീതങ്ങളായ ഭാഗങ്ങൾ ദക്ഷിണവാമങ്ങളായി ഭവിക്കുന്നു. അനന്തരമുള്ള ഭാവങ്ങൾ കർണ്ണാക്ഷിനാസികാപുടകപോലഹന്വാസ്യങ്ങളും വക്ത്രാന്തങ്ങളുമായി ഭവിക്കുന്നു. ഗ്രീവയും അംസഭുജങ്ങളും പാൎശ്വങ്ങളും പൃഷ്ഠങ്ങളും ഹൃദയോദരങ്ങളും ലഗ്നാദികളാകുന്നു. നാഭിയും വസ്തിഗുദാണ്ഡങ്ങളും മുഷ്കങ്ങളും ഊൎവ്വാദികളും ലഗ്നാദികളായി ഭവിക്കുന്നു.

സാ—അംഗവിന്യാസത്തിലുള്ള കൃഷ്ണീയവചനംതന്നെയാണ് ഈ കാണിച്ചതു്. അദൃശ്യഭാവങ്ങൾകൊണ്ടു വലതുഭാഗവും ദൃശ്യഭാവങ്ങൾകൊണ്ടു ഇടതുഭാഗവുമാണ് ചിന്തിക്കപ്പെടേണ്ടതു്. ഇവിടേയും ഊൎദ്ധ്വശരീരംകൊണ്ടും മദ്ധ്യശരീരംകൊണ്ടും അധഃശരീരംകൊണ്ടും മൂന്നായിട്ടുതന്നെയാണ് അംഗവിഭാഗം ചെയ്യുന്നതു്.

ഊൎദ്ധ്വശരീരത്തിന്റെ അംഗവിഭാഗം ലഗ്നത്തിൽ ചെല്ലാനുള്ളതു് ശിരസ്സിന്റെ വലതുഭാഗവും രണ്ടാമെടം വലത്തെ ചെവിയും മൂന്നാംഭാവം വലത്തെ കണ്ണും നാലാംഭാവം വലത്തെ മൂക്കും അഞ്ചാമെടം വലതുവശത്തെ കവിളും ആറാമെടം വലതുവശത്തെ താടിയും ഏഴാം ഭാവത്തിൽ ചെന്ന ഭാഗം വായുടെ വലതുഭാഗവും ഏഴാമെടത്തിൽ ചെല്ലാനുള്ള ഭാഗം വായുടെ ഇടതുഭാഗവും എട്ടാമെടം ഇടത്തെ താടിയും ഒൻപതാമെടം കവിളിന്റെ ഇടതുവശവും പത്താമെടം ഇടത്തെ മൂക്കും പതിനൊന്നാമെടം ഇടത്തെക്കണ്ണും പന്ത്രണ്ടാമെടം ഇടത്തെ ചെവിയും ലഗ്നത്തിൽ ചെന്ന ഭാഗം ശിരസ്സിന്റെ വലതുഭാഗവുമാകുന്നു.

മദ്ധ്യശരീരത്തിന്റെ അവയവവിഭാഗം ലഗ്നത്തിൽ ചെന്നഭാഗം കഴുത്തിന്റെ ഇടതുവശവും ചെല്ലാനുള്ളതു വലതുവശവും രണ്ടാംഭാവം വലത്തെ അംസഭുജങ്ങളും പന്ത്രണ്ടാംഭാവം ഇടത്തെ അംസഭുജങ്ങളും മൂന്നാംഭാവം വലത്തെ പാൎശ്വവും പതിനൊന്നാംഭാവം ഇടത്തെ പാൎശ്വവും നാലാംഭാവം പൃഷ്ഠത്തിന്റെ വലതുഭാഗവും പത്താംഭാവം പൃഷ്ഠത്തിന്റെ ഇടതുഭാഗവും അഞ്ചാംഭാവം ഹൃദയത്തിന്റെ വലതുഭാഗവും ഒൻപതാംഭാവം ഹൃദയത്തിന്റെ ഇടതുഭാഗവും ആറാംഭാവം വയററിന്റെ വലതുഭാഗവും എട്ടാംഭാവം വയററിന്റെ ഇടതുഭാഗവും ഏഴാംഭാവത്തിൽ അദൃശ്യം വലതുഭാഗവും ദൃശ്യം ഇടതുഭാഗവുമാകുന്നു.

അധശ്ശരീരത്തിന്റെ അവയവവിഭാഗം, ലഗ്നത്തിൽ ചെല്ലുന്നതുള്ളത് നാഭിയുടെ വലത്തുഭാഗവും ചെന്നത് ഇടത്തുഭാഗവും വസ്തിയുടേയും ഗുദത്തിന്റേയും ലിംഗത്തിന്റേയും വലത്തുഭാഗങ്ങൾ രണ്ടാംഭാവവും ഇവയുടെ ഇടത്തുഭാഗങ്ങൾ പന്ത്രണ്ടാംഭാവവും വലത്തെ വൃഷണം മൂന്നാംഭാവവും ഇടത്തെ വൃഷണം പതിനൊന്നാംഭാവവും വലത്തെ തുട നാലാംഭാവവും ഇടത്തെ തുട പത്താംഭാവവും വലത്തെ മുട്ട് അഞ്ചാംഭാവവും ഇടത്തെ മുട്ട് ഒൻപതാംഭാവവും വലത്തെ മുഴങ്കാലുകൾ ആറാംഭാവവും ഇടത്തെ മുഴങ്കാലുകൾ എട്ടാംഭാവവും ഏഴാംഭാവത്തിൽ ചെന്ന ഭാഗം വലത്തേപാദവും ചെല്ലുന്നഭാഗം ഇടത്തെ പാദവും ആകുന്നു.

കം ദൃക് ശ്രോത്രേതി ഹോരായാം വരാഹമിഹിരോദിതഃ
യോംഗേഷു ഭാവവിന്യാസോ ഗ്രാഹ്യ ഏവ സ ജാതകേ. ൯൦

അ—"കന്ദൃക്ശ്രോത്ര" എന്ന ശ്ലോകംകൊണ്ടു യാതൊരു അംഗങ്ങളിലുള്ള ഭാവവിന്യാസം ഹോരയിൽ വരാഹമിഹിരോദിതമായി ഭവിക്കുന്നു. അതു ജാതകത്തിൽ തന്നെ ഗ്രാഹ്യമാകുന്നു.

സാ—കന്ദൃക്ശ്രോത്രനസ എന്നാദിയായ, വചനങ്ങൾകൊണ്ട് ആണല്ലോ വരാഹഹോരയിൽ ലഗ്നാദിഭാവങ്ങൾക്കു അംഗവിഭാഗം ചെയ്തിട്ടുള്ളത്. അതു് ജാതകചിന്തനത്തിലേക്ക് ഉപയോഗിച്ചുകൊള്ളേണ്ടതാണ്. കൃഷ്ണീയവചനംതന്നെയാണ് പ്രശ്നത്തിനുപയോഗിക്കേണ്ടതു് എന്നു സാരം.

രോഗഭേദാനിതി ജ്ഞാത്വാ ചികിത്സാമുചിതാം വദേൽ
തീവ്രേ കർമ്മവിപാകോക്തപ്രായശ്ചിത്തഞ്ച ശാന്തയേ. ൯൧

അ—ഇപ്രകാരം രോഗഭേദങ്ങളെ അറിഞ്ഞിട്ട് ഉചിതമായ ചികിത്സയെ വദിക്കണം. തീവ്രമായ രോഗം സത്തായിരിക്കുമ്പോൾ ശാന്തിക്കായി കർമ്മവിപാകോക്തപ്രായശ്ചിത്തത്തേയും വദിക്കണം.

സാ—മേൽ പറഞ്ഞപ്രകാരമെല്ലാം ചിന്തിച്ചു രോഗത്തിന്റെ സ്ഥിതിഗതികളെ അറിഞ്ഞു് അതിനുപയുക്തമായ വിധം ചികിത്സചെയ്യണമെന്ന് പറയേണ്ടതാണ്. രോഗം ഉഗ്രമാണെങ്കിൽ കർമ്മവിപാകവിധി അനുസരിച്ച് പ്രായശ്ചിത്തംകൂടി ചെയ്യിക്കേണ്ടതാണ്.

വാ—ഏതദ്രോഗവിശേഷനിരൂപണവിഷയം.

അ—ഇതു് രോഗവിശേഷനിരൂപണവിഷയമാകുന്നു.

സാ—ഈ അദ്ധ്യായത്തിൽ പറയപ്പെട്ടതു് പ്രഷ്ടാവിന്റെ രോഗം നിർണ്ണയിക്കുന്നതിനുള്ള മാർഗ്ഗവും ചില രോഗങ്ങളുടെ ലക്ഷണങ്ങളും അല്പം ചികിത്സകളും മററുമാണ്.

ഇതി പ്രശ്നമാർഗ്ഗേ ദ്വാദശോദ്ധ്യായഃ.
ഇങ്ങിനെ പ്രശ്നമാർഗ്ഗം പന്ത്രണ്ടാം അദ്ധ്യായം അവസാനിച്ചു.

---

## അഥ ത്രയോദശാദ്ധ്യായപ്രാരംഭഃ.

---

൧—അഥ രോഗാരംഭാവസാനകാലാദി നിരൂപ്യതേ.

അനന്തരം രോഗാരംഭാവസാനകാലാദി നിരൂപിക്കപ്പെടുന്നു.

സാ—രോഗം ഇന്നതാണെന്നും മററും കഴിഞ്ഞ അദ്ധ്യായംകൊണ്ടു പറഞ്ഞുവല്ലോ. ഇനി രോഗം ഇന്നകാലത്തു ആരംഭിച്ചു എന്നും ഇന്നകാലത്തു ഭേദിക്കുമെന്നും അറിവാനുള്ള വഴി പറയപ്പെടുന്നു.

ലഗ്നാദിതോ യതശ്ചന്ദ്രോ യാവത്യുഡുനി സംസ്ഥിതഃ
തസ്മാത്താവതി നക്ഷത്രേ രോഗാരംഭമുദീരയേൽ. ൧

അ—ചന്ദ്രൻ ലഗ്നാദിതോഡുവിൽനിന്ന് യാവത്താമായ ഉഡുവിൽ സംസ്ഥിതനായി ഭവിക്കുന്നു. അതിൽനിന്നു താവത്തായ നക്ഷത്രത്തിൽ രോഗാരംഭത്തെ ഉദീരണം ചെയ്യണം.

സാ—ഉദയലഗ്നത്തിന്റെ നക്ഷത്രത്തിൽനിന്ന് ചന്ദ്രൻ നില്ക്കുന്ന നക്ഷത്രം എത്രാമത്തേതാണോ ആ നക്ഷത്രത്തിൽനിന്ന് അത്രാമത്തെ നക്ഷത്രത്തിലാണ് രോഗം ആരംഭിച്ചതെന്നു പറയണം.

യദ്വാ മാന്ദിനവാംശസ്യ ദ്വാദശാംശർക്ഷഗേ വിധൌ
മാന്ദീന്ദുയോഗഭേ വൈവം ഗ്രാഹ്യം പ്രഷ്ടുരനിഷ്ടദം. ൨

അ—അല്ലെങ്കിൽ വിധു മാന്ദിനവാംശത്തിന്റെ ദ്വാദശാംശർക്ഷഗനായിരിക്കുമ്പോഴോ മാന്ദീന്ദുയോഗഭത്തിൽ വിധു സ്ഥിതനായിരിക്കും സമയത്തിലോ രോഗാരംഭം ഉദീരണം ചെയ്യണം. ഇതുകളിൽ പ്രഷ്ടാവിന്റെ അനിഷ്ടദം ഗ്രാഹ്യമാകുന്നു.

സാ—ഗുളികന്റെ നവാംശകസ്ഫുടത്തിന്റെ ദ്വാദശാംശകസ്ഫുടത്തിന്റെ നക്ഷത്രത്തിന്മേലോ അല്ലെങ്കിൽ ഗുളികസ്ഫുടവും ചന്ദ്രസ്ഫുടവും തമ്മിൽ കൂട്ടുമ്പോഴുള്ള യോഗസ്ഫുടത്തിന്റെ നക്ഷത്രത്തിലോ ചന്ദ്രൻ വന്ന ദിവസമായിരുന്നു രോഗാരംഭമുണ്ടായതെന്നു പറയണം. ഈ രോഗാരംഭത്തിനു പറഞ്ഞ നക്ഷത്രങ്ങളിൽ മൂവഞ്ചേഴാം രാശികളിലോ അഷ്ടമരാശിക്കൂറിലുൾപ്പെട്ട നക്ഷത്രങ്ങളിലോ ആണ് രോഗം ആരംഭിച്ചതെന്ന് വിശേഷിച്ച് ഗ്രാഹ്യമാകുന്നു. ഒരു സ്ഫുടം ഒൻപതിൽ പെരുക്കുമ്പോൾ നവാംശകസ്ഫുടവും അതിനെ പന്ത്രണ്ടിൽ പെരുക്കുമ്പോൾ നവാംശകത്തിന്റെ ദ്വാദശാംശകവുമായി തീരും.

ദൂതവാക്യാദ്യവർണ്ണോക്തരാശിഗേത്യന്തദോഷദേ
ചന്ദ്രാർക്കഗുരുമന്ദേഷു രോഗാരംഭമുദീരയേൽ. ൩

അ—ചന്ദ്രാർക്കഗുരുമന്ദന്മാരിൽവച്ച് അത്യന്തദോഷദൻ ദൂതവാക്യാദ്യവർണ്ണോക്തരാശിഗനായിരിക്കുമ്പോൾ രോഗാരംഭത്തെ ഉദീരണം ചെയ്യണം.

സാ—ആദിത്യൻ ചന്ദ്രൻ വ്യാഴം ശനി ഇവരിൽ ഏറ്റവും അനിഷ്ടഫലദാതാവായ ഗ്രഹം ദൂതദൈവജ്ഞസംവാദത്തിൽ ദൂതന്റെ ആദ്യവാക്യത്തിലെ ആദ്യക്ഷരത്തിനു പറഞ്ഞ രാശിയിൽ വന്ന കാലമായിരുന്നു രോഗാരംഭമുണ്ടായതു് എന്നു പറയണം.

യദാശാഭിമുഖോ രോഗീ ദൃശ്യതേ ദൂത ഏവ വാ
രോഗാരംഭണമേതസ്യാം ദിശി പ്രഷ്ടുരുദീര്യതാം. ൪

അ—രോഗിയോ ദൂതനോ യദാശാഭിമുഖനായി കാണപ്പെടുന്നു. ഈ ദിക്കിൽ പ്രഷ്ടാവിന്റെ രോഗാരംഭണം ഉദീരണം ചെയ്യപ്പെടണം.

സാ—ദൈവജ്ഞനെ പ്രശ്നത്തിനു ക്ഷണിക്കാൻ വന്ന ദൂതനെയോ അല്ലെങ്കിൽ ആ രോഗിയെയോ ആദ്യമായി കണ്ടതു് ഏതൊരു ദിക്കിലേക്ക് അഭിമുഖനായിട്ടിരിക്കുമ്പോഴായിരുന്നുവോ ആ ദിക്കിൽവച്ചാണ് രോഗം ആരംഭിച്ചതെന്നു പറയണം.

ഐന്ദ്രീതോ ദിശി യാവത്യാം ദൂതഃ പൃച്ഛതി സംസ്ഥിതഃ
യാമേ തൽസമസംഖ്യേ സ്യാൽ പ്രഷ്ടുവ്യാധിസമുത്ഭവഃ. ൫

അ—ഐന്ദ്രിയിങ്കൽനിന്നു തുടങ്ങി യാവത്തായദിക്കിൽ സംസ്ഥിതനായിട്ട് ദൂതൻ പൃച്ഛിക്കുന്നു. തൽസമസംഖ്യമായ യാമത്തിൽ പ്രഷ്ടാവിന് വ്യാധിസമുദ്ഭവം ഭവിക്കും.

സാ—ദൂതനോ പ്രഷ്ടാവോ കിഴക്കു മുതലായ എട്ടു ദിക്കിൽവച്ച് എത്രാമത്തെ ദിക്കിൽ സ്ഥിതിചെയ്തിട്ടാണോ ദൈവജ്ഞനോടു ചോദ്യം പറഞ്ഞതു്. ഉദയാരംഭംമുതൽ അത്രാമത്തെ യാമത്തിലാണ് പ്രഷ്ടാവിന് രോഗമാരംഭിച്ചതെന്നു പറയണം.

യാവന്തോ വ്യാധിതേ സന്തി നിമഗ്നനയനാ ജനാഃ
വ്യാധ്യാരംഭേ ൟന്തികസ്ഥാഃ സ്യുഃ താവന്തസ്സദൃശാശ്ച തൈഃ. ൩

അ—വ്യാധിതനിൽ നിമഗ്നനയനന്മാരായി യാവത്തുകളായ ജനങ്ങൾ ഭവിക്കുന്നു. അവരോടു സദൃശന്മാരായി താവത്തുകളായ ജനങ്ങൾ വ്യാധ്യാരംഭത്തിൽ അന്തികസ്ഥന്മാരായി ഭവിക്കും.

സാ—ദൈവജ്ഞനോടു ദൂതനോ പ്രഷ്ടാവോ ആദ്യമായി കാൎയ്യംപറയുമ്പോഴോ അഥവാ രോഗിയായ പ്രഷ്ടാവിനെ ദൈവജ്ഞൻ കാണുമ്പോഴോ എത്ര ആളുകൾ ഇവരെ (ദൂതനേയോ പ്രഷ്ടാവിനേയോ) നോക്കിക്കൊണ്ടു നില്ക്കുന്നുവോ ജാതി പ്രായം മുതലായവയെക്കൊണ്ട് അവരോടു തുല്യന്മാരായി അത്രയും ആളുകൾക്കൂടെ ഉണ്ടായിരുന്ന സമയമാണ് പ്രഷ്ടാവിന് രോഗം ആരംഭിച്ചതു് എന്നു പറയണം.

രോഗേശാശ്രിതരാശൌ തദ് ഭുക്തഭോക്തവ്യഭാഗതഃ
രോഗസ്യ ഗതഗന്തവ്യകാലാധിക്യാല്പതാം വദേൽ. ൪

അ—രോഗേശാശ്രിതരാശിയിൽ തൽഭുക്തഭോക്തവ്യഭാഗം ഹേതുവായി രോഗത്തിന്റെ ഗതഗന്തവ്യകാലാധിക്യാല്പതയെ വദിക്കണം.

സാ—ഷഷ്ഠാധിപനും അഷ്ടമാധിപനും രോഗാധിപന്മാരാണ്. ഇവരിൽ ഏററവും അനിഷ്ടദമായ ഗ്രഹത്തെയാണ് വിശിഷ്യ രോഗാധിപനായി സ്വീകരിക്കേണ്ടതു്. ആ ഗ്രഹം നില്ക്കുന്ന രാശിയിൽ അധികഭാഗം കഴിഞ്ഞുപോയി എങ്കിൽ രോഗത്തിന്റെ കാലം അധികവും കഴിഞ്ഞിരിക്കുന്നു എന്നും ഇനി രോഗശാന്തിക്കു കുറച്ചുകാലമെ ഉള്ളു എന്നും ആ ഗ്രഹം ഒരു രാശിയിലോട്ടു കടന്നതേയുള്ളു എങ്കിൽ ഇപ്പോൾ രോഗം ആരംഭിച്ചതേയുള്ളു എന്നും ഇനി അധികകാലം ചെന്നേ ശമിക്കയുള്ളു എന്നും പറയണം. കഴിഞ്ഞ കാലത്തിന്റെയും കഴിയാനുള്ള കാലത്തിന്റെയും നിൎണ്ണയം അംശകംകൊണ്ടു ചെയ്യുകൊള്ളണം.

ഷഷ്ഠാധിപേ ദിവാവീൎയ്യേ യദ്വാ ഷഷ്ഠഗതേ ഗ്രഹേ
ദിവാരംഭശ്ച വൃദ്ധിശ്ച രോഗാണാമന്യഥാ നിശി. ൫

അ—ഷഷ്ഠാധിപനോ അല്ലെങ്കിൽ ഷഷ്ഠഗതനായ ഗ്രഹമോ ദിവാവീൎയ്യനായിരിക്കുമ്പോൾ രോഗങ്ങളുടെ ആരംഭവും വൃദ്ധിയും പകലാണെന്നും അന്യപ്രകാരമായാൽ നിശയിലാണെന്നും വാച്യമാകുന്നു.

സാ—ആറാംഭാവാധിപനോ അവിടെ നില്ക്കുന്ന ഗ്രഹമോ പകൽ ബലമുള്ള ഗ്രഹമായിരുന്നാൽ രോഗം തുടങ്ങിയതും വൎദ്ധിക്കുന്നതും പകലാണെന്നു പറയണം. അവർ രാത്രിയിൽ ബലമുള്ളവരായിരുന്നാൽ രോഗാരംഭവും രോഗത്തിന്റെ ആധിക്യവും രാത്രിയിലാണെന്നും പറയണം. "നിശിശശികുജസൌരാസ്സൎവ്വദാജ്ഞോഹ്നിചാന്യേ" എന്ന വചനംകൊണ്ടു് ഗ്രഹങ്ങളുടെ ദിനരാത്രിബലങ്ങൾ അറിയണം.

വാ—അത്ര കണ്ഠാഭരണം.

അ—ഇവിടെ കണ്ഠാഭരണം ഭവിക്കുന്നു.

സാ—രോഗാരംഭണാദിചിന്തനയിൽ കണ്ഠാഭരണഗ്രന്ഥത്തിലെ അഭിപ്രായം ഇവിടെ എടുത്തു കാണിക്കുന്നു.

ആരൂഢാദ്ഭവനേ തു യാവതി ഗദസ്ഥാനാധിപഃ സംസ്ഥിതോ
മാസേ താവതി വാഹ്നി ഭാസ്വദുഡുചാരേ വാഥ തദ്ഗ്ജാതേ
ത്വാവൽ പ്രശ്നദതോദരിപ്രാപ്തമുഡു താവന്തം ഗദാരംഭണം
ബ്രൂയാൽകാലമനേന ഭുക്തനവഭാഗശ്ലം ഗദേശസ്യവാ — ഇതി. ൬

അ—ആരൂഢത്തിൽനിന്നു് യാവത്തായ ഭവനത്തിൽ ഗദസ്ഥാനാധിപൻ സംസ്ഥിതനായി ഭവിക്കുന്നു. താവത്തായ മാസത്തിലോ അഹസ്സിലോ ഭാസ്വദുഡുചാര

ത്തിലോ രുക് ജനിക്കുന്നു. പൃഷ്ഠഭത്തിൽനിന്ന് അരിപ്രാപ്തമായ ഉദയ യാവത്തായി ഭവിക്കുന്നു. ഗദാരംഭണത്തിൻ താവത്തായ കാലത്തേയോ ഗദേശൻെറ ഭുക്തനവഭാഗാവ്യമായ ഇതുകൊണ്ടുള്ള കാലത്തെയോ ബ്രുവീക്കണം.

സാ—ആറാംഭാവാധിപൻ ആരൂഢരാശിയിൽനിന്ന് എത്രാമത്തെ ഭാവത്തിൽ നില്ക്കുന്നുവോ അത്രയും മാസമോ ദിവസമോ ഞാറവേലയോ കഴിഞ്ഞിരിക്കുന്നു രോഗം ആരംഭിച്ചിട്ട് എന്നു പറയണം. പൃഷ്ഠാരംഭനക്ഷത്രംമുതൽ ആറാംഭാവാധിപൻ നില്ക്കുന്ന നക്ഷത്രം എത്രാമത്തേതാണോ അത്ര മാസമോ ദിവസമോ ഞാറവേലയോ ആയിരിക്കുന്നു രോഗം ആരംഭിച്ചിട്ട് എന്നും പറയാം. രോഗത്തിന് അതിപ്രാചീനതാലക്ഷണം കാണുന്നു എങ്കിൽ ഈ കാലത്തെ ഷഷ്ഠാധിപൻ ഭുജിച്ച അംശകസംഖ്യകൊണ്ടു പെരുക്കി ആ കാലത്തേയും പറയാം. ഇങ്ങനെ കണ്ഠാഭരണവചനം അവസാനിച്ചു.

ഷഷ്ഠ്യാശാശ്രിതരാശിസ്ഥേ ചന്ദ്രേ വാ രോഗസംഭവഃ
ശമനഞ്ച രുജാം വാച്യം സുഖേശാശ്രിതരാശിഗേ. ൮൦

അ—ചന്ദ്രൻ ഷഷ്ഠേശാശ്രിതരാശിസ്ഥനായിരിക്കുമ്പോൾ രോഗസംഭവവും സുഖേശാശ്രിതരാശിഗനായിരിക്കുമ്പോൾ രുക്കുകളുടെ ശമനവും വാച്യമാകുന്നു.

സാ—ഷഷ്ഠാധിപൻ നില്ക്കുന്ന രാശിയിൽ ചന്ദ്രൻ വന്ന സമയം രോഗം ആരംഭിച്ചു എന്നും നാലാംഭാവാധിപൻ നില്ക്കുന്ന രാശിയിൽ ചന്ദ്രൻ വരുന്നകാലം രോഗം ശമിക്കുമെന്നും പറയണം.

ലഗ്നസ്യാധിപതേശ്ച തസ്യ ശശിനോ വാ പാപയോഗേക്ഷണം
യത്രാഭൂത്സമയേ തദാമയസമാരംഭസ്സമാദിശ്യതാം
സൌമ്യാനാം യുതിവീക്ഷണഞ്ച ഭവിതാ തേഷാം ത്രയാണാം യദാ
രോഗാണാം ശമനം തദാഥ ശമനാരംഭസ്തു തദ്കാനായ. ൮൧

അ—ലഗ്നത്തിനും അതിൻെറ അധിപതിക്കും ശശിക്കും ഏതൊരു സമയത്തിൽ പാപയോഗേക്ഷണം ഭവിച്ചു. അപ്പോൾ ആമയസമാരംഭം സമാദേശിക്കപ്പെടണം. ആ മൂന്നുകൾക്കും എപ്പോൾ സൌമ്യന്മാരുടെ യുതിയും ഈക്ഷണവും ഭവിക്കുമോ അപ്പോൾ രോഗങ്ങളുടെ ശമനവും തദേകാനപായം സത്തായിരിക്കുമ്പോൾ ശമനാരംഭവും സമാദേശിക്കപ്പെടണം.

സാ—ലഗ്നം ലഗ്നാധിപൻ ചന്ദ്രൻ ഈ മൂന്നിനുംകൂടി പാപന്മാരുടെ ദൃഷ്ടിയോ യോഗമോ എപ്പോൾ സംഭവിച്ചുവോ അപ്പോഴായിരുന്നു രോഗം ആരംഭിച്ചതെന്നു പറയണം. ഇനി ഈ ലഗ്നാധിപചന്ദ്രന്മാർക്ക് മൂന്നിനും ശുഭയോഗമോ ശുഭദൃഷ്ടിയോ എപ്പോൾ വരുന്നുവോ അപ്പോൾ രോഗം ശമിക്കുമെന്നും പറയണം. ലഗ്നലഗ്നാധിപചന്ദ്രന്മാരിൽ ഒരാൾക്കു ശുഭയോഗദൃഷ്ടി വരുമ്പോൾ രോഗശമനം ആരംഭിക്കുമെന്നും പറയണം. ഇതുകൊണ്ട് ലഗ്നലഗ്നാധിപചന്ദ്രന്മാരിൽ ഒരാൾക്ക് പാപയോഗദൃഷ്ടി സംഭവിച്ചപ്പോൾ രോഗലക്ഷണം ആരംഭിച്ചു എന്നും മൂന്നുപേർക്കുംകൂടി പാപയോഗദൃഷ്ടിയുണ്ടായപ്പോൾ അത്യാസന്നനിലയിൽ കിടപ്പായി എന്നും ഗ്രാഹ്യമാകുന്നു

ലഗ്നാദിതനവാംശസ്യ ദ്വാദശാംശകരാശിഗേ
മാന്ദിരാശിമതിക്രാന്തേ വേന്ദൌ സ്യാച്ഛമനം രുജാം. ൮൨

അ—ഇന്ദു ലഗ്നാദിതനവാംശത്തിൻെറ ദ്വാദശാംശകരാശിഗനായിരിക്കും സമയത്തിലോ മാന്ദിരാശിയെ അതിക്രാന്തനായിരിക്കുമ്പോഴോ രുക്കുകളുടെ ശമനം ഭവിക്കും.

സാ—ലഗ്നസ്ഫുടത്തെ ഒൻപതിൽ പെരുക്കുമ്പോൾ നവാംശകസ്ഫുടമാകും. അതിനെ പന്ത്രണ്ടിൽ പെരുക്കുമ്പോൾ അതിൻെറ ദ്വാദശാംശകസ്ഫുടവും വരും. ഈ ദ്വാദശാംശകസ്ഫുടരാശിയിൽ ചന്ദ്രൻ വരുന്ന സമയവും പ്രശ്നസമയം ഗുളികൻ നില്ക്കുന്ന രാശിയെ കടന്നു ചന്ദ്രൻ അതിനടുത്ത രാശിയിലേക്കു പ്രവേശിക്കുന്ന കാലവും രോഗശമനം ആരംഭിക്കുമെന്നു പറയണം.

അഷ്ടമേന്ദും പുരോധായ യദി ചേദ് വ്യാധിസംഭവഃ
അതിയാതേƒഷ്ടമം രാശിം ശശാങ്കേ ശമനം രുജാം. ൧൩

അ—അഷ്ടമേന്ദുവിനെ പുരോധാനംചെയ്തിട്ട് വ്യാധിസംഭവം ഭവിച്ചു എങ്കിൽ ശശാങ്കൻ അഷ്ടമമായ രാശിയേ അതിയാതനായിരിക്കുമ്പോൾ രുക്കുകളുടെ ശമനം ഭവിക്കും.

സാ—അഷ്ടമരാശിക്കുറ് ആരംഭിക്കുന്നതിനുമുൻപേ രോഗം തുടങ്ങിയാൽ ചന്ദ്രൻ അഷ്ടമരാശിയിൽനിന്നു പോകുമ്പോൾ രോഗം ശമിക്കുമെന്നു പറയണം.

വാ—അത്ര അനുഷ്ഠാനപദ്ധതിഃ.

അ—ഇവിടെ അനുഷ്ഠാനപദ്ധതി ഭവിക്കുന്നു.

സാ—രോഗാരംഭശമനം ചിന്തിക്കുന്ന ഘട്ടത്തിലേക്ക് അനുഷ്ഠാനപദ്ധതിയിലെ വചനത്തെ കാണിക്കുന്നു.

ദുഃസ്ഥഖേടവശതോ രുജാഗമം
സുസ്ഥഖേടവശതഃ ശമം വദേൽ
മന്ത്രനൃത്തബലിപൂജനൌഷധൈർ-
ദ്ദേവതാഭജനധാതുപോഷണൈഃ. ൧൪

അ—ദുഃസ്ഥഖേടവശം ഹേതുവായി രുജാഗമത്തേയും സുസ്ഥഖേടവശം ഹേതുവായും മന്ത്രനൃത്തബലിപൂജനൌഷധങ്ങളെക്കൊണ്ടും ദേവതാഭജനധാതുപോഷണങ്ങളെക്കൊണ്ടും രുക്കുകളുടെ ശമത്തേയും വദിക്കണം.

സാ—അനിഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് രോഗോല്പത്തിയെ പറയണം. ഇഷ്ടഭാവാദികളിൽ നില്ക്കുന്ന ഗ്രഹങ്ങളെ അനുസരിച്ച് രോഗശമനത്തേയും പറയണം. മന്ത്രജപം നൃത്തം ബലി പൂജ ഔഷധസേവ ഈശ്വരഭക്തി പഥ്യാഹാരം ഇവകളും രോഗത്തിന്റെ ശമനകാരണങ്ങളാണെന്നറിഞ്ഞ് അവയെ വേണ്ടുംവണ്ണം വിനിയോഗിക്കണം.

വാ—അസ്യാർത്ഥഃ.

അ—ഇതിന്റെ അർത്ഥം വചിക്കപ്പെടുന്നു.

സാ—മേല്പറഞ്ഞ ശ്ലോകാർത്ഥത്തിന്റെ ചുരുക്കം താഴെ വിവരിക്കുന്നു.

ദുഃസ്ഥാനാമതിദോഷതാശ്രിതഗ്രഹപ്രാപ്തേഷു ചന്ദ്രാദിഷു
വ്യാധ്യാരംഭ ഇഹാതിദുഃസ്ഥഖഗസംബന്ധീശകോപോത്ഭവഃ
സുസ്ഥാനാമപി തദ്വദിഷ്ടതമഖേടാധിഷ്ഠിതർക്ഷാശ്രിതേ-
ഷിന്ദ്വാദ്യേഷു തദീയദേവഭജനാച്ഛാന്തിശ്ച വാച്യാ രുജാം-ഇതി.

അ—ചന്ദ്രാദികൾ ദുഃസ്ഥന്മാരിൽവച്ച് അതിദോഷദാശ്രിതഗ്രഹപ്രാപ്തന്മാരായിരിക്കുമ്പോൾ അതിദുഃസ്ഥഖഗസംബന്ധീശകോപോത്ഭവമായ വ്യാധ്യാരംഭം ഇവിടെ വാച്യമാകുന്നു. അതുപോലെ ഇന്ദ്വാദ്യന്മാർ സുസ്ഥന്മാരിൽവച്ച് ഇഷ്ടതമഖേടാധിഷ്ഠിതർക്ഷാശ്രിതന്മാരായിരിക്കുമ്പോൾ തദീയദേവഭജനം ഹേതുവായി രുക്കുകളുടെ ശാന്തിയും വാച്യമാകുന്നു.

സാ—അനിഷ്ടഫലദാതാക്കന്മാരായ ഗ്രഹങ്ങളിൽവച്ച് ഏറ്റവും ദോഷപ്രദനായ ഗ്രഹം ഏതുരാശിയിൽ നില്ക്കുന്നുവോ ആ രാശിയിൽ ആദിത്യനും ചന്ദ്രനും വ്യാഴവും വന്നകാലം രോഗംതുടങ്ങി എന്നും ആ ദുഃസ്ഥനായ ഗ്രഹത്തിന് വിധിച്ചിട്ടുള്ള ദേവന്റെ കോപംനിമിത്തമാണ് രോഗമുണ്ടായതെന്നും പറയണം. ഇഷ്ടസ്ഥിതി മുതലായവയാൽ സുസ്ഥന്മാരായ ഗ്രഹങ്ങളിൽ ഏറ്റവും ശുഭപ്രദനായ ഗ്രഹം ഏതുരാശിയിൽ നില്ക്കുന്നു, ആ രാശിയിൽ ആദിത്യനും ചന്ദ്രനും വ്യാഴവും വരുന്ന കാലം രോഗം ശമിക്കുമെന്നും ആ ഇഷ്ടപ്രദനായ ഗ്രഹത്തിനു പറഞ്ഞിട്ടുള്ള ദേവതയെ ഭജിക്കേണ്ടതാണെന്നും പറയണം. ഇങ്ങനെ അനുഷ്ഠാനപദ്ധതിവചനം ഇവിടെ അവസാനിച്ചു.

വാ—രോഗാരംഭതാരാദിവശാച്ച ശമനാദികാല ഉച്യതേ.

അ—രോഗാരംഭതാരാദിവശംഹേതുവായും ശമനാദികാലം വചിക്കപ്പെടുന്നു.

സാ—രോഗം തുടങ്ങിയ നാൾ പക്കം മുതലായവയെക്കൊണ്ടും ശമനകാലം നിരൂപിക്കാനുള്ള മാൎഗ്ഗം പറയപ്പെടുന്നു.

വൈശേ । സൗമ്യേ ച മാസാദുപരി തു വസുഭദ്രബുധൎന്നഗുൎവ്വപൂ- പക്ഷാ-
ദ്രോഗീ ചിത്രാപ്രചേതോയമഹരിഷു സുഖം വിന്ദതേ രുദ്രസംഖ്യാൽ
വിംശാദഹ്നാം മഘായാം ഗുരുഭഗസുരസൂബുധൎന്നിവേധസ്സുഭദ്രൽ-
സംഖ്യാൻമൂലാശചിയുക്തേഷ്വഥതെളുനിവമാൻമിത്രപുഷ്പാസ്സ്വകൎഭ്രാൽ.

അ—വൈശഖത്തിലും സൌമ്യത്തിലും രോഗിയായവൻ മാസത്തിൽനിന്നു ഉപരിയിലും വസുഭദ്രബുധൎന്നഗുൎവ്വപൂൎവ്വങ്ങളിൽ രോഗിയായവൻ പക്ഷത്തിൽനിന്ന് ഉപരിയിലും ചിത്രാപ്രചേതോയമഹരികളിൽ രോഗിയായവൻ രുദ്രസംഖ്യമായ അഹസ്സിൽനിന്ന് ഉപരിയിലും മഘയിൽ രോഗിയായവൻ വിംശമായ അഹസ്സിൽനിന്നു ഉപരിയിലും ഗുരുഭഗസുരസൂബുധൎന്നിവേധസ്സുകളിൽ രോഗിയായവൻ ഭദ്രൽസംഖ്യമായ അഹസ്സിൽനിന്ന് ഉപരിയിലും മൂലാശചിയുക്തമായ ഗ്രഹങ്ങളിൽ രോഗിയായവൻ നവമമായ അഹസ്സിൽനിന്ന് ഉപരിയിലും മിത്രപുഷ്പാക്കളിൽ രോഗിയായവൻ പണിപ്പെട്ടും സുഖത്തെ പ്രാപിക്കുന്നു.

സാ—ഉത്രാടം മകയിരം ഈ നാളുകളിൽ ദീനം തുടങ്ങിയാൽ ഒരു മാസം കഴിഞ്ഞേ സുഖപ്പെടൂ. അവിട്ടം അത്തം വിശാഖം ഈ നാളുകളിൽ രോഗം തുടങ്ങിയാൽ ൧൫ ദിവസം കഴിഞ്ഞതിനുശേഷമേ രോഗശമനം വരികയുള്ളു. ചിത്തിര ചതയം ഭരണി തിരുവോണം ഈ നക്ഷത്രങ്ങളിൽ ദീനമാരംഭിച്ചാൽ പതിനൊന്നുദിവസം കഴിഞ്ഞതിനുശേഷവും മകം നാളിലാരംഭിച്ചാൽ ഇരുപതുദിവസം കഴിഞ്ഞും പൂയം ഉത്രം പുണർതം ഉത്തൃട്ടാതി രോഹിണി ഈ നാളുകളിലാരംഭിച്ചാൽ ഏഴുദിവസം കഴിഞ്ഞും മൂലം അശ്വതി കാൎത്തിക ഈ നാളുകളിൽ രോഗം തുടങ്ങിയാൽ ഒൻപതുദിവസം കഴിഞ്ഞും രോഗശാന്തിയുണ്ടാകുന്നതാണ്. അനിഴം രേവതി ഈ നാളുകളിൽ ആരംഭിക്കുന്ന രോഗങ്ങൾ സുഖസാദ്ധ്യങ്ങളല്ല. പ്രായശ്ചിത്താദികളെക്കൊണ്ടും മററും വളരെ യത്നിച്ചാൽ പക്ഷെ സുഖപ്പെട്ടെന്നുവരാം.

ജ്യേഷ്ഠാസമീരോരഗരൌദ്രപൂൎവ്വാ-
ത്രയേഷു ന പ്രാണിതി ജാതരോഗഃ
ഛിദ്രാസമേതേഷു സപാപവാരേ-
ഷ്വാഗ്നേയവസ്വന്തകവാരുണേഷു. ൧൭

അ—ജ്യേഷ്ഠാസമീരോരഗരൌദ്രപൂൎവ്വാത്രയങ്ങളിൽ ജാതരോഗനായവൻ പ്രാണിയായി ഭവിക്കുന്നില്ല. ഛിദ്രാസമേതങ്ങളായി സപാപവാരങ്ങളായ ആഗ്നേയവസ്വന്തകവാരുണങ്ങളിൽ ജാതരോഗനായവനും പ്രാണിയായി ഭവിക്കുന്നില്ല.

സാ—തൃക്കേട്ട ചോതി ആയില്യം തിരുവാതിര പൂരം പൂരാടം പൂരുരുട്ടാതി ഈ നാളുകളിൽ രോഗം ആരംഭിച്ചാൽ ആ രോഗം സാദ്ധ്യമല്ല. കാൎത്തിക അവിട്ടം ഭരണി ഈ നാളുകളും ഞായർ ചൊവ്വ ശനി ഈ ആഴ്ചകളും ചതുൎത്ഥി നവമി ചതുൎദ്ദശി ഷഷ്ഠി അഷ്ടമി ദ്വാദശി ഈ പക്കങ്ങളും ഒത്തുവന്ന സമയം രോഗമാരംഭിച്ചാൽ ആ രോഗി ജീവിക്കുന്നതല്ല.

അഷ്ടമീപൎവ്വരിക്താസു പാപവാരേ ത്രിജന്മസു
ഗോമാസാഷ്ടമചന്ദ്രേഷു രോഗാരംഭോ മൃതിപ്രദഃ. ൧൮

അ—അഷ്ടമീപൎവ്വരിക്തകളിലും പാപവാരത്തിലും ത്രിജന്മങ്ങളിലും ഗോമാസാഷ്ടമചന്ദ്രന്മാരിലും ഉള്ള രോഗാരംഭം മൃതിപ്രദമാകുന്നു.

സാ—അഷ്ടമി വാവ് ചതുൎത്ഥി നവമി പതിനാലാം ഈ തിഥികളിലും ഞായർ ചൊവ്വ ശനി ഈ ആഴ്ചകളിലും രോഗിയുടെ ജന്മനാൾ അതിന്റെ പത്താംനാൾ പത്തൊ

ന്ത്രാംനാൾ ഈ നാളുകളിലും മൂവഞ്ചേഴാംനാളുകളിലും അഷ്ടമരാശിക്കൂറിലും രോഗംതുടങ്ങിയാൽ ആ രോഗം അസാദ്ധ്യമാകുന്നു.

അക്രാന്തഢേടസ്യ ധീമാന്ത്യപുത്രഭേ വാ രുഗാഗമഃ
യദി മൃത്യുർഭവേൽ സാക്ഷതാരകോഭയപാർശ്വയോഃ. ൧൯
ത്രിഷു ത്രിഷു ച ധീമാന്ത്യപുത്രപാർശ്വഗതാഢ്യുഷു
രുഗ്വൃദ്ധിഃ പരിശിഷ്ടേഷു ദ്വാദശ സ്വഥ ജീവതി. ൨൦

അ—അക്രാന്തഢത്തിലും ഇതിന്റെ ധീമാന്ത്യപുത്രഭത്തിലും രുഗാഗമം ഭവിക്കുന്നുവെങ്കിൽ മൃത്യുഭവിക്കും. സാക്ഷതാരകോഭയപാർശ്വങ്ങളിൽ മുമ്മൂന്നുകളിലും ധീമാന്ത്യപുത്രപാർശ്വഗതാഢ്യുക്കളിലും രുഗാഗമം ഭവിക്കുന്നു എങ്കിൽ രുഗ്വൃദ്ധിഭവിക്കും. പരിശിഷ്ടങ്ങളായ പന്ത്രണ്ടുനക്ഷത്രങ്ങളിൽ രുഗാഗമം ഭവിക്കുന്നുവെങ്കിൽ ജീവിക്കുന്നു.

സാ—അഭിജിത്ത് എന്ന നക്ഷത്രത്തെക്കൂടി ഉൾപ്പെടുത്തി ഇരുപത്തെട്ടു നക്ഷത്രം കണക്കാക്കിവേണം ഇപ്പറയുന്ന ശൂലചക്രചിന്ത ചെയ്യേണ്ടതു്. ആദിത്യൻ നിന്ന നാളിലും അതിന്റെ ഒൻപതു് പതിനഞ്ചു് ഇരുപത്തൊന്നു് ഈ നാളുകളിലും രോഗം ആരംഭിച്ചാൽ രോഗി മരിച്ചുപോകുമെന്നു പറയണം.

ആദിത്യൻ നിന്ന നാളിന്റെ രണ്ടു് മൂന്നു് നാലു് എട്ടു് പത്തു് പതിനാലു് പതിനാറു് ഇരുപതു് ഇരുപത്തിരണ്ടു് ഇരുപത്താറു് ഇരുപത്തേഴു് ഇരുപത്തെട്ടു് ഈ നാളുകളിൽ രോഗം ആരംഭിച്ചാൽ രോഗം വളരെ കഠിനമായിരിക്കുമെന്നും എങ്കിലും പ്രയത്നം കൊണ്ടു് സാദ്ധ്യമാണെന്നും പറയണം. ശേഷമുള്ള പന്ത്രണ്ടു നാളുകളിൽ രോഗമാരംഭിച്ചാൽ നിഷ്പ്രയാസം രോഗശാന്തിവരുമെന്നു പറയണം.

താരാവാരതിഥീനാം മൃതിദാനാം ശൂലചക്രഭാനാഞ്ച
ജന്മപ്രഭൃതീനാം വാ മൃതിർധ്രുവം സംഗമേ തു പഞ്ചാനാം. ൨൧

അ—മൃതിദങ്ങളായ താരാവാരതിഥികളുടേയും ശൂലചക്രഭങ്ങളുടേയും ജന്മപ്രഭൃതകളുടേയും ഈ അഞ്ചുകളുടേയും സംഗമത്തിൽ മൃതി നിശ്ചയമായും ഭവിക്കും.

സാ—മേല്പറഞ്ഞ മരണയോഗ്യങ്ങളായ നക്ഷത്രങ്ങൾ ആഴ്ചകൾ പക്കങ്ങൾ ശൂലചക്രത്തിലെ നാളുകൾ രോഗിയുടെ ജന്മാനുജന്മം അഷ്ടമരാശിക്കൂറ മുതലായവ ഈ അഞ്ചു സാധനങ്ങളും മരണത്തെ കൊടുക്കുന്നവയാണ്. ഇവയെല്ലാം ഒത്തുവന്നാൽ പെട്ടെന്നു മരിച്ചുപോകുമെന്നു നിശ്ചയമായും പറയാം.

രോഗാരംഭണതാരകാന്തഗണനേ ജന്മർക്ഷതോ യാ ഭവേൽ
സംഖ്യാ താം ത്രിഗുണാം ഹരേജ്ജലധിഭിഃ ശേഷൈഃ ഫലാനിക്രമാൽ
ഏകദ്വിത്രിചതുർഭിരാശുമരണം മൃത്യുഃ ശനൈർജ്ജീവനം
കൃച്ഛ്രാജ്ജീവനമപ്യനന്തരമിദം വാച്യം ദ്വാദശാബ്ദോർദ്ധ്വശോഃ. ൨൨

അ—ജന്മർക്ഷത്തിൽനിന്നു തുടങ്ങി രോഗാരംഭണതാരകാന്തഗണനത്തിൽ ഏതുസംഖ്യ ഭവിക്കുമോ ത്രിഗുണയായ ആ സംഖ്യയെ ജലധികളെക്കൊണ്ടു ഹരിക്കണം. ശേഷങ്ങളായ ഒന്നും രണ്ടും മൂന്നും നാലും ഇവകളെക്കൊണ്ടു് വേഗേന മരണവും വളരെ കാലംകൊണ്ടുള്ള മരണവും പണിപ്പെട്ടുള്ള ജീവനവും അപ്രയത്നംകൊണ്ടുള്ള ജീവനവും വാച്യമാകുന്നു. ഇതു ദ്വാദശാബ്ദത്തിൽനിന്നു് മുൻപേയുള്ള ശിശുവിന്നു് ചിന്ത്യമാകുന്നു.

സാ—പ്രഷ്ടാവിന്റെ ജന്മനക്ഷത്രംമുതൽ രോഗം തുടങ്ങിയ നാൾവരെ എണ്ണി ആ സംഖ്യയെ മൂന്നിൽ പെരുക്കി നാലിൽ ഹരിക്കണം. അപ്പോൾ ഒന്നു ശേഷിച്ചാൽ പെട്ടെന്നു മരിക്കുമെന്നും രണ്ടു ശേഷിച്ചാൽ കുറെ ദിവസംകഴിഞ്ഞു മരിക്കുമെന്നും മൂന്നു ശേഷിച്ചാൽ ചികിത്സാദികളെക്കൊണ്ടും മററും വളരെ പ്രയത്നിച്ചാൽ ജീവിക്കുമെന്നും നാലു ശേഷിച്ചാൽ വളരെ പ്രയാസംകൂടാതെതന്നെ രോഗശമനമുണ്ടാകുമെന്നും പറയണം. ഈ ചിന്ത പന്ത്രണ്ടുവയസ്സു തികയുന്നതുവരെയുള്ളവക്കു് ചിന്തിക്കേണ്ടവയാണു്. അതിനുമേലുള്ളവക്കു് ഈ വിചാരം ആവശ്യമില്ല.

ഷഷ്ഠേശേ മന്ദഗതൌ സ്ഥിരാശ്രിതേ വാ രുജാം ശനൈശ്ശമനം
ശീഘ്രഗതൌ ചരയാതേ ശമനം രോഗസ്യ നചിരേണ. ൨൩

അ—ഷഷ്ഠേശൻ മന്ദഗതിയായോ സ്ഥിരാശ്രിതനായോ ഇരിക്കുമ്പോൾ രുക്കുകൾക്കു ശമനം പതുക്കെ ഭവിക്കുമെന്നും ശീഘ്രഗതിയായൊ ചരയാതനായോ ഇരിക്കുമ്പോൾ രോഗത്തിൻെറ ശമനം ഉടനെ ഭവിക്കുമെന്നും വാച്യമാകുന്നു.

സാ—ആറാംഭാവാധിപൻ സ്ഥിരരാശിയിൽ വരികയോ ഗതി വളരെ കുറഞ്ഞിരിക്കയോ ചെയ്താൽ രോഗശാന്തി പെട്ടെന്നുണ്ടാകുന്നതല്ല. പതുക്കെയെ രോഗശമനം വരികയുള്ളു എന്നു പറയണം. ആറാംഭാവാധിപന് ഗതി വളരെ കൂടിയിരിക്കയും ആറാംഭാവാധിപൻ ചരരാശിയിൽ വരികയും ചെയ്താൽ എളുപ്പത്തിൽ രോഗശാന്തിയുണ്ടാകുമെന്നു പറയണം. ആറാംഭാവാധിപൻ ഉഭയരാശിയിൽ വരികയും ഗതി മദ്ധ്യമനിലയിലിരിക്കയും ചെയ്താൽ രോഗം അധികം ദീർഘിക്കാതെ ഏറെക്കുറെ അല്ലാതെയും ശമിക്കുമെന്നു പറയണം.

പാപാനാമുദയശ്ച മദ്ധ്യവസതിർല്ലഗ്നസ്യ ലഗ്നേശിതുർ
ദൌർബ്ബല്യം കഥിതം ദ്വയഞ്ച ഹിമഗോസ്തച്ചോഭയം ക്ഷീണതാ
രിഃഫാരാതിമൃതിഷ്വപൂർണ്ണഹിമഗോ സ്തത്ര സ്ഥിതിശ്ചാസതാം
ഏകേനാപ്യാമയദൈർഘ്യമേഷു ബഹുഭിർവക്തവ്യമേതൈഃ കിമു. ൨൪

അ—ലഗ്നത്തിന് പാപന്മാരുടെ ഉദയവും മദ്ധ്യവസതിയും ലഗ്നേശിതാവിന്നു ദൌർബല്യവും കഥിതമായ ദ്വയവും ഹിമഗുവിന്ന് ആ ഉഭയവും ക്ഷീണതയും അപൂർണ്ണഹിമഗുവിൻെറ രിഃഫാരാതിമൃതികളിലെ സ്ഥിതിയും അസത്തുകളുടെ തത്രസ്ഥിതിയും ആകുന്ന ഇതുകളിൽവച്ച് ഒന്നുകൊണ്ടും ആമയദൈർഘ്യം വക്തവ്യമായി ഭവിക്കുന്നു. ബഹുക്കളായ ഇതുകളെക്കൊണ്ട് പിന്നെ എന്ത്?

സാ—ലഗ്നത്തിന് പാപയോഗം പാപമദ്ധ്യസ്ഥിതി, ലഗ്നാധിപനു ബലഹാനി പാപയോഗം പാപമദ്ധ്യസ്ഥിതി, ചന്ദ്രന് ക്ഷീണതാ പാപയോഗം പാപമദ്ധ്യസ്ഥിതി ക്ഷീണചന്ദ്രൻെറയും പാപഗ്രഹങ്ങളുടേയും ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലെ സ്ഥിതി ഈ പറഞ്ഞ യോഗങ്ങളിൽവച്ച് ഏതെങ്കിലും ഒരു യോഗമുണ്ടായിരുന്നാൽതന്നെ രോഗം വളരെ ദീർഘിക്കുമെന്നു പറയണം. അങ്ങനെയിരിക്കെ ഈ ലക്ഷണങ്ങളുടെ ബാഹുല്യമുണ്ടായാൽ രോഗദൈർഘ്യത്തിൻെറ കഥയെപ്പററി പറയണമെന്നുണ്ടോ.

പ്രായശ്ചിത്തം ദുശ്ശമരോഗേ ശമനായ തത്തദുദിതമപി
കാര്യം സർവേഷ്വപിവദൽ സംഗ്രഹേ സായണോഽസ്യ വചനമിദം.

അ—ദുശ്ശമരോഗത്തിൽ ശമനത്തിനായി തത്തദുദിതമായ പ്രായശ്ചിത്തം കാര്യമാകുന്നു. സായണൻ സംഗ്രഹത്തിൽ സർവ്വങ്ങളായ രോഗങ്ങളിലും പ്രായശ്ചിത്തത്തെ വദിച്ചു. ഇതു ഇവൻെറ വചനമാകുന്നു.

സാ—രോഗം കഠിനതരമായിരുന്നാൽ അതിൻെറ ശമനത്തിനുവേണ്ടി ആ രോഗത്തിന് വിധിച്ചിട്ടുള്ള പ്രായശ്ചിത്തംകൂടി ചെയ്യിക്കേണ്ടതാണ്. സായണാചാര്യൻ എല്ലാരോഗങ്ങൾക്കും പ്രായശ്ചിത്തം ചെയ്യണമെന്ന് വിധിച്ചിട്ടുണ്ട്. താഴെ കാണിക്കുന്നതു് അദ്ദേഹത്തിൻെറ വചനമാകുന്നു.

യഥാ കാര്യേഷു സാമഗ്രീ ദൃഷ്ടാദൃഷ്ടോഭയാത്മികാ
തഥോക്താ രോഗനാശേഷു പ്രായശ്ചിത്തൌഷധാത്മികാ. ൨൫

അ—യാതൊരുപ്രകാരം ദൃഷ്ടാദൃഷ്ടോഭയാത്മികയായ സാമഗ്രി കാര്യങ്ങളിൽ ഉക്തയായി ഭവിക്കുന്നു. അപ്രകാരം രോഗനാശങ്ങളിൽ പ്രായശ്ചിത്തൌഷധാത്മികയായ സാമഗ്രി ഉക്തയാകുന്നു.

സാ—ഏതുകാര്യം സാധിക്കുന്നതിനും രണ്ടുവിധം ഉപകരണങ്ങളുണ്ട്. അവ ഒന്ന് ചക്ഷുരാദി ഇന്ദ്രിയങ്ങൾക്കു വിഷയമായതും മറേറതു് അപ്രത്യക്ഷലോകത്തു

സ്ഥിതിചെയ്യുന്നവയുമാണ്. ഒരാളിന്റെ ഒരു പ്രവൃത്തി ഫലിക്കണമെങ്കിൽ ഈ രണ്ടു ഉപകരണങ്ങളുടേയും സാന്നിദ്ധ്യമുണ്ടായിരിക്കേണ്ടതാണ്. ഇതുപോലെ രോഗം ശമിപ്പിക്കുന്നതിനുള്ള ദൃഷ്ടമായ ഉപകരണം ഔഷധപ്രയോഗവും അദൃഷ്ടമായ ഉപകരണം പ്രായശ്ചിത്തവുമാകുന്നു. ഔഷധപ്രയോഗംകൊണ്ട് ദൃഷ്ടിഗോചരമായ ദോഷകോപങ്ങളേയും പ്രായശ്ചിത്തംകൊണ്ട് ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളല്ലാത്ത പാപങ്ങളേയും നശിപ്പിക്കുന്നു. തദ്വാരാ രോഗശാന്തിയുമുണ്ടാകും.

വാ—അത്ര ആശ്വാസപൂർത്തിഃ.

അ—ഇവിടെ ആശ്വാസപൂർത്തി ഭവിക്കുന്നു.

സാ—രോഗശമനചിന്തനത്തിൽ ആശ്വാസപൂർത്തിയിലെ വചനത്തേക്കൂടി എഴുതുന്നു.

പരിപൂർണ്ണതനുശ്ചന്ദ്രോ ലഗ്നോപഗതോ നിരീക്ഷിതോ ഗുരുണാ
ഗുരുശുക്രൗ കേന്ദ്രേ വാ പീഡാർത്തസ്തത്ര സുഖിതഃ സ്യാൽ. ൨൧

അ—പരിപൂർണ്ണതനുവായി ഗുരുവിനാൽ നിരീക്ഷിതനായ ചന്ദ്രൻ ലഗ്നോപഗതനാകുന്നു എങ്കിലും ഗുരുശുക്രന്മാർ കേന്ദ്രത്തിൽ സ്ഥിതന്മാരായി ഭവിക്കുന്നു. എങ്കിലും അവിടെ പീഡാർത്തനായവൻ സുഖിതനായി ഭവിക്കും.

സാ—പൂർണ്ണചന്ദ്രൻ ലഗ്നത്തിൽ ഉദിക്കയും അവിടെ വ്യാഴത്തിന്റെ ദൃഷ്ടി വരികയും ചെയ്താലും വ്യാഴവും ശുക്രനും കേന്ദ്രഭാവങ്ങളിൽ വന്നാലും വേഗേന രോഗശമനമുണ്ടായി ആരോഗ്യവാനായി തീരുമെന്നു പറയണം.

ഉപചയസംസ്ഥശ്ചന്ദ്രഃ സൌമ്യാഃ കേന്ദ്രത്രികോണധനമൃതിഗാഃ
ലഗ്നം വാ ശുഭദൃഷ്ടം സുഖിതസ്തത്രാതുരോ ഭവതി – ഇതി. ൨൨

അ—ചന്ദ്രൻ ഉപചയസംസ്ഥനായും സൌമ്യന്മാർ കേന്ദ്രത്രികോണധനമൃതഗന്മാരായും ലഗ്നം ശുഭദൃഷ്ടമായും ഭവിക്കുമെങ്കിൽ അവിടെ ആതുരൻ സുഖിതനായി ഭവിക്കുന്നു.

സാ—ചന്ദ്രൻ മൂന്ന് ആറ് പത്ത് പതിനൊന്ന് ഈ ഭാവങ്ങളിലും ശുഭഗ്രഹങ്ങൾ ലഗ്നം രണ്ട് നാല് അഞ്ച് ഏഴ് എട്ട് ഒൻപത് പത്ത് ഈ ഭാവങ്ങളിലും വരികയും ലഗ്നത്തിൽ ശുഭഗ്രഹങ്ങൾ നോക്കുകയും ചെയ്താൽ പ്രഷ്ടാവിന്റെ രോഗത്തിന് വേഗേന ശമനമുണ്ടാകുമെന്നു പറയണം. ഇങ്ങനെ ആശ്വാസപൂർത്തിവചനമാകുന്നു.

വാ—രോഗഹേതുരുച്യതേ.

അ—രോഗഹേതു വചിക്കപ്പെടുന്നു.

സാ—രോഗമുണ്ടാകുന്നതിനുള്ള കാരണം ഇന്നതെല്ലാമാണെന്ന് താഴെപറയുന്നു.

വാ—അത്രാപ്തവചനം.

അ—ഇവിടെ ആപ്തവചനം ഭവിക്കുന്നു.

സാ—രോഗഹേതു ചിന്തിക്കുന്ന വിഷയത്തിൽ തത്വദർശികളുടെ വചനത്തെ താഴെ കാണിക്കുന്നു.

ജന്മാന്തരകൃതം പാപം വ്യാധിരൂപേണ ജായതേ
തച്ഛാന്തിരൗഷധൈർദാനൈർജപഹോമാർച്ചനാദിഭിഃ. ൨൩

അ—ജന്മാന്തരകൃതമായ പാപം വ്യാധിരൂപത്തോടുകൂടെ ജനിക്കുന്നു. തച്ഛാന്തി ഔഷധങ്ങൾകൊണ്ടും ദാനങ്ങൾകൊണ്ടും ജപഹോമാർച്ചനാദികൾകൊണ്ടും ഭവിക്കുന്നു.

സാ—കഴിഞ്ഞ ജന്മങ്ങളിൽ ചെയ്തിട്ടുള്ള പാപകർമ്മത്തിന്റെ ഫലം ഈ ജന്മത്തിൽ വ്യാധിരൂപമായി തീർന്നിട്ട് മനുഷ്യരെ അനുഭവിപ്പിക്കുന്നു. അതുകൊണ്ട് പാപശാന്തിവരാതെ രോഗശമനമുണ്ടാകുന്നതല്ല. അതിനാൽ ഔഷധസേവയ്ക്കു പുറമേ വിധിപോലെ ദാനംചെയ്യുക. മന്ത്രജപം നടത്തുക ഹോമം നടത്തുക ദേവപൂജ ചെയ്യുക മുതലായ പുണ്യകർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതാണ്.

രോഗോത്പത്തിരിഹ തു ബഹുധാ കല്പ്യതേ രോഗഹേതുർ-
ഭൂതാവേശാദ്ഗ്രഹഗതിവശാദ്വാതപിത്താദികോപാൽ
ഏതത്തഥ്യം ത്രിവിധമുദിതം പ്രായശഃ സ്വീയപാപ്മാ
രോഗോല്പത്തിർഭവതി ഹി നൃണാം ഹേതുരേകസ്ത്രിധാ സ്യാൽ.

അ—ഇവിടെ രോഗോത്പത്തിക്ക് രോഗഹേതുഭൂതാവേശം ഹേതുവായും ഗ്രഹഗതിവശം ഹേതുവായും വാതപിത്താദികോപം ഹേതുവായും പലപ്രകാരം കല്പിക്കപ്പെടുന്നു. ത്രിവിധമായി ഉദിതമായ ഇതു് പ്രായേണ തഥ്യമാകുന്നു. സ്വീയപാപ്മാവാകുന്ന ഒന്നു തന്നെ നൃക്കൾക്ക മൂന്നുപ്രകാരമുള്ള രോഗോല്പത്തിക്ക ഹേതുവായി ഭവിക്കുന്നു.

സാ—സാധാരണ രോഗമുണ്ടാകുന്നതിനുള്ള കാരണം പലതാണെന്നു പറയപ്പെടുന്നു. ബാധാദോഷംകൊണ്ടും ഗ്രഹങ്ങളുടെ അനിഷ്ടസ്ഥാനങ്ങളിലെ സഞ്ചാരംകൊണ്ടും ത്രിദോഷകോപംകൊണ്ടും ഉണ്ടാകുന്നു എന്നാണ് ഗ്രഹിക്കുന്നതു്. രോഗമുണ്ടാകുന്നതിനു പറഞ്ഞിട്ടുള്ള ഈ മൂന്നു കാരണങ്ങളും മിക്കവാറും പരമാൎത്ഥംതന്നെയാണ്. എങ്കിലും തന്റെ ജന്മാന്തരത്തിൽ സമ്പാദിക്കപ്പെട്ട പാപംതന്നെയാണ് ഇതിന്റെ പ്രധാന കാരണം. ആ പാപം മേൽപ്പറഞ്ഞ മൂന്നു രൂപത്തിലും പ്രത്യക്ഷപ്പെടുന്നെന്നു മാത്രമേയുള്ളു. അതിനാൽ രോഗഹേതു ജന്മാന്തരാൎജ്ജിതമായ പാപംതന്നെയാകുന്നു.

ദുഷ്ടേ ചാരേ ഗ്രഹാണാം ഭവതി തദനുഭൂതാം പീഡനം ദുർഗ്രഹാണാം
ജായന്തേ തേന ദോഷത്രിതയചലനതസ്തദ്ഭവാ വ്യാധിഭേദാഃ.
സർവ്വേഷാമേവ തേഷാം ഖലു നിജദുരിതം പ്രാക്തനം ഹേതുരേകഃ
പ്രായശ്ചിത്തഞ്ച തത്തൽ കഥിതമപി ചികിത്സാസ്തു രോഗോപശാ-
ന്ത്യൈ—ഇതി. ൩൧

അ—ഗ്രഹങ്ങളുടെ ദുഷ്ടമായ ചാരത്തിൽ തദനുഭൂതുകൾക്ക് ദുർഗ്രഹങ്ങളുടെ പീഡനം ഭവിക്കുന്നു. അതു ഹേതുവായിട്ട് ദോഷത്രിതയചലനവും തൽഭവങ്ങളായ വ്യാധിഭേദങ്ങളും ഭവിക്കുന്നു. സൎവ്വങ്ങളായ അതുകൾക്ക് പ്രാക്തനമായ നിജദുരിതംതന്നെ ഏകമായ ഹേതുവായി ഭവിക്കുന്നു. രോഗോപശാന്തിക്കായി തത്തൽകഥിതമായ പ്രായശ്ചിത്തവും ചികിത്സയും ഭവിക്കട്ടെ.

സാ—സൂൎയ്യൻ മുതലായ ഗ്രഹങ്ങൾ അനിഷ്ടങ്ങളായ സ്ഥാനങ്ങളിൽ സഞ്ചരിക്കുന്നകാലം ജനങ്ങൾക്ക രോഗോപദ്രവികളായ ദുർബാധകളുടെ ഉപദ്രവം ഉണ്ടാകും. അതിനാൽ ത്രിദോഷങ്ങൾ കോപിക്കും. ത്രിദോഷകോപംനിമിത്തം ഓരോ രോഗങ്ങളും വന്നുകൂടും. ഈ കാൎയ്യങ്ങളായ രോഗങ്ങളുടെ കാരണം കഴിഞ്ഞ ജന്മങ്ങളിൽ ചെയ്തിട്ടുള്ള ദുരിതംതന്നെയാണ് അതുകൊണ്ടു രോഗത്തിനു കാരണമായ പാപത്തെ നശിപ്പിക്കാതെ കാൎയ്യമായ രോഗം ശമിക്കയില്ല. അതുകൊണ്ടു വിധിപ്രകാരമുള്ള പ്രായശ്ചിത്തംചെയ്തു പാപശമനം വരുത്തീട്ടു രോഗശാന്തിക്ക മാത്രം ചികിത്സിക്കേണ്ടതാണ്. ഇങ്ങനെ ആപ്തവചനം.

പാപഭേദാശ്ച തൽപ്രായശ്ചിത്തഭേദാശ്ച വിസ്തരാൽ
സായണേനോദിതാഃ കർമ്മവിപാകേ ഗ്രന്ഥ ആത്മനഃ. ൩൨

അ—പാപഭേദങ്ങളും തൽപ്രായശ്ചിത്തഭേദങ്ങളും സായണനാൽ കൎമ്മവിപാകമെന്ന തന്റെ ഗ്രന്ഥത്തിൽ വിസ്തരിച്ച് ഉദിതങ്ങളായി ഭവിക്കുന്നു.

സാ—കൎമ്മവിപാകം എന്ന ഒരു ഗ്രന്ഥം സായണാചാൎയ്യൻ നിൎമ്മിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തിൽ ഓരോ വ്യാധികൾക്കും പ്രത്യേകമുള്ള കാരണങ്ങളേയും അതിന്റെ ശാന്തിക്കുവേണ്ടി അനുഷ്ഠിക്കേണ്ട പ്രായശ്ചിത്തങ്ങളേയും വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.

രാജയക്ഷ്മാദിരോഗാണാം ബ്രഹ്മഹത്യാദികാരണം
വസ്ത്രദാനാദികം പ്രായശ്ചിത്തം തദ്ദിഗിതീരിതഃ. ൩൩

അ—രാജയക്ഷ്മാദിരോഗങ്ങൾക്കുള്ള കാരണം ബ്രഹ്മഹത്യാദിയും പ്രായശ്ചിത്തം വസ്ത്രദാനാദികവും ആകുന്നു. തദ്ദിക്ക് ഇപ്രകാരം ഈരിതമായി.

സം—രാജയക്ഷ്മാവു മുതലായ വ്യാധികൾക്ക് ബ്രഹ്മഹത്യ തുടങ്ങിയുള്ള പാപകൎമ്മങ്ങൾ കാരണങ്ങളാകുന്നു. വസ്ത്രം സ്വൎണ്ണം മുതലായവയെ ദാനം ചെയ്യുന്നതു് പ്രായശ്ചിത്തമാകുന്നു. കൎമ്മവിപാകത്തിൽ കാരണവും പ്രായശ്ചിത്തവും വിധിക്കുന്ന രീതി അറിയുന്നതിനുവേണ്ടി ഈ ഒരു ഭാഗം ഉദാഹരണമായി ഇവിടെ പറഞ്ഞതാണു്.

കൎമ്മവിപാകം വക്ഷ്യാമ്യദ്ധ്യായേऽസ്മിൻ ഖലു ത്രയോവിംശേ
ജ്ഞാത്വാ തസ്മാത്തത്തൽപ്രായശ്ചിത്തം വിധീയതാം രുക്ഷു. ൩൪

അ—ഇതിൽത്തന്നെ ത്രയോവിംശമായ അദ്ധ്യായത്തിൽ കൎമ്മവിപാകത്തെ വചിക്കുന്നുണ്ടു്. അതിൽനിന്നു് അറിഞ്ഞു് രുക്കുകളിൽ അതാതു പ്രായശ്ചിത്തം വിധിക്കപ്പെടണം.

സം—ഈ ഗ്രന്ഥമാൎഗ്ഗത്തിൽ ഇരുപത്തിമൂന്നാം അദ്ധ്യായത്തിൽ കൎമ്മവിപാകം പറയപ്പെടുന്നുണ്ടു്. അതു നോക്കി രോഗങ്ങൾക്കുള്ള കാരണങ്ങളും അതിന്റെ ശമനത്തിനുള്ള പ്രായശ്ചിത്തവും അറിഞ്ഞു് അതു് ചെയ്യണമെന്നു പറയണം.

ഔഷധം പത്ഥ്യമാഹാരം തൈലാഭ്യംഗം പ്രതിശ്രയം
രോഗിഭ്യഃ ശ്രദ്ധയാ ദദ്യാദ് രോഗീ രോഗവിമുക്തയേ. ൩൫

അ—ഔഷധത്തേയും പത്ഥ്യമായ ആഹാരത്തേയും തൈലാഭ്യംഗത്തേയും പ്രതിശ്രയത്തേയും രോഗവിമുക്തിക്കായി രോഗി രോഗികൾക്കായി ശ്രദ്ധയോടുകൂടി ദാനം ചെയ്യണം.

സം—രോഗമുള്ളവർ മററു രോഗികൾക്കു് അവരുടെ രോഗത്തിനനുകൂലമായ ഭക്ഷണം എണ്ണ കട്ടിൽ മെത്ത മുതലായവ വളരെ ആദരവോടുകൂടി കൊടുത്താൽ തങ്ങളുടെ രോഗങ്ങൾക്കു ശമനമുണ്ടാകും.

മൃത്യുഞ്ജയഹവനം ഖലു സൎവ്വരുജാം ശാന്തയേ വിധേയം സ്യാൽ
സൎവ്വേഷ്വപി ഹോമേഷു ബ്രാഹ്മണഭുക്തിസ്തഥാതഥാപ്തവചഃ.

അ—സൎവ്വരുക്കുകളുടേയും ശാന്തിക്കായി മൃത്യുഞ്ജയഹവനം വിധേയമാകുന്നു അപ്രകാരം സൎവ്വങ്ങളായ ഹോമങ്ങളിലും ബ്രാഹ്മണഭുക്തി വിധേയമാകുന്നു. അപ്രകാരം ആപ്തവചസ്സു ഭവിക്കുന്നു.

സം—മൃത്യുഞ്ജയഹോമം നടത്തുന്നതു് എല്ലാം രോഗങ്ങളുടേയും ശമനത്തിനു് വളരെ വിശേഷമായിട്ടുള്ളതാണു് ഏതു ഹോമം നടത്തുമ്പോഴും ബ്രാഹ്മണഭോജനംകൂടി നടത്തേണ്ടതാണു്. ഇങ്ങിനെ തത്വദൎശികൾ പറയുന്നു.

തീവ്രജ്വരാഭിചാരാദി ശാന്തിദം ഹവനം മതം
മൃത്യുഞ്ജയാഖ്യമന്ത്രേണ നൈവ കേവലമായുഷേ. ൩൬

അ—മൃത്യുഞ്ജയാഖ്യമന്ത്രംകൊണ്ടുള്ള ഹവനം തീവ്രജ്വരാഭിചാരാദിശാന്തിദമെന്നു മതമാകുന്നു. ആയുസ്സിനായിക്കൊണ്ടു മാത്രമല്ല.

സം—മൃത്യുഞ്ജയഹോമം നടത്തിയാൽ ജ്വരം മുതലായ മഹാരോഗങ്ങളും ആഭിചാരം മുതലായ ബാധകളും ശമിക്കുന്നതാണു്. അല്ലാതെ ആ ഹോമം ആയുസ്സിന്റെ രക്ഷയ്ക്കുമാത്രം ഉള്ളതല്ല.

തീവ്രജ്വരേ തീവ്രതരാഭിചാരേ
സോന്മാദകേ ദാഹഗദേ ച മോഹേ
തനോതി ശാന്തിം നചിരേണ ഹോമഃ
സഞ്ജീവനശ്ചാഷ്ട സഹസ്രസംഖ്യഃ. ൩൭

അ—തീവ്രജ്വരത്തിലും തീവ്രതരാഭിചാരത്തിലും സോന്മാദകമായ ദാഹഗദത്തിലും മോഹത്തിലും അഷ്ടസഹസ്രസംഖ്യമായി സംജീവനമായ ഹോമം ഉടനെ ശാന്തിയെ ചെയ്യും.

സാ—മൃത്യുഞ്ജയമന്ത്രം ആയിരത്തിയെട്ടു ഉരുവു ജപിച്ചു് ഹോമം നടത്തിയാൽ കഠിനമായ ജ്വരവും നിഷ്ഠുരമായ ആഭിചാരദോഷവും ശോത്തും നീററലും ആലസ്യവും വേഗേന ശമിക്കുന്നതാണ്.

ശാന്തികേ പൌഷ്ടികേ ചാപി വശീകരണകൎമ്മണി
ഹുതസംഖ്യാസമാനം സ്യാദുത്തമം ദ്വിജഭോജനം. ൩൯

അ—ശാന്തികമായും പൌഷ്ടികമായും വശീകരണകൎമ്മമായും ഇരിക്കുന്ന ഹവനത്തിൽ ഹുതസംഖ്യാസമാനമായ ദ്വിജഭോജനം ഉത്തമമായി ഭവിക്കും.

സാ—ജ്വരം തുടങ്ങിയുള്ള രോഗങ്ങളുടെ ശമനത്തിനുവേണ്ടിയോ സന്താനാദികളുടെ പുഷ്ടിക്കുവേണ്ടിയോ ആരെയെങ്കിലും വശീകരിക്കുന്നതിനായോ ഹോമം നടത്തിയാൽ ആഹുതിസംഖ്യ എത്രയാണോ അത്രയും ബ്രാഹ്മണൎക്കു് വിധിപ്രകാരം ഭക്ഷണം കൊടുക്കുന്നതു് വളരെ നല്ലതാകുന്നു. ഇങ്ങിനെ ആപ്തവചനം.

വാ—ഏതദ്രോഗാദിനിരൂപണവിഷയം.

അ—ഇതു് രോഗാദിനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞിട്ടുള്ളതു് രോഗകാലങ്ങളേയും അതിൻെറ പ്രതിവിധികളേയും മററും കുറിച്ചാണ്.

ഇതി പ്രശ്നമാൎഗ്ഗേ ത്രയോദശോദ്ധ്യായഃ.
ഇങ്ങിനെ പ്രശ്നമാൎഗ്ഗം പതിമൂന്നാം അദ്ധ്യായം അവസാനിച്ചു.

---

## അഥ ചതുൎദ്ദശാദ്ധ്യായപ്രാരംഭഃ.

വാ—അഥ ഭാവാ നിരൂപ്യന്തേ.

അ—അനന്തരം ഭാവങ്ങൾ നിരൂപിക്കപ്പെടുന്നു.

സാ—ഇനി ലഗ്നം തുടങ്ങിയുള്ള ഭാവങ്ങളെ ചിന്തിക്കേണ്ട രീതി പറയപ്പെടുന്നു.

വാച്യാഃ സുതാദയോ ഭാവാഃ പരോക്ഷസ്യാപി പൃച്ഛതഃ
സുവചാസ്തേ വയോ ജ്ഞാതാ യതസ്തദപി കഥ്യതേ. ൧

അ—പരോക്ഷനായാലും പ്രഷ്ടാവായവൻെറ സുതാദികളായ ഭാവങ്ങൾ വാച്യങ്ങളാകുന്നു. യാതൊന്നു ഹേതുവായിട്ടു് അതുകൾ വയസ്സിനെ അറിഞ്ഞിട്ടു സുവചങ്ങളായി ഭവിക്കുന്നു. അതു ഹേതുവായിട്ടു് അതും കഥിക്കപ്പെടുന്നു.

സാ—പ്രഷ്ടാവിനെ കാണുന്നതിനോ പ്രഷ്ടാവിൻെറ വയസ്സ് അറിയുന്നതിനോ ദൈവജ്ഞനു സാധിക്കാതെ പോയാലും പ്രഷ്ടാവിൻെറ സന്താനഫലം മുതലായ ഭാവഫലങ്ങൾ പറയേണ്ടതാണ്. അതിനു പ്രഷ്ടാവിൻെറ വയസ്സുതന്നെയാണു് ആദ്യമായി അറിയേണ്ടതു്. അതുകൊണ്ടു് പ്രശ്നവശാൽ പ്രഷ്ടാവിനു് ഇത്രവയസ്സു പ്രായമുണ്ടെന്നു് അറിയാനുള്ള രീതിയെ കാണിക്കുന്നു.

ലഗ്നേശേ ക്ഷിതിജേ ച ബാലഹിമഗൌ നോ പഞ്ചസംവത്സരാഃ
പൂൎണ്ണാഃ പ്രഷ്ടരഥേന്ദുജേഽഷ്ട ഭൃഗുജേ ഷട്സംയുതാ വാ ദശ
ത്രിംശദ്ദേവഗുരൌ രവൌ ദശഗുണാഃ ശൈലാശ്ച വൃദ്ധോഡുപേ
പ്രഷ്ടാ വൃദ്ധതരോൎക്കജേ ഫണിനി വാ ചൈഷാം തദൈവോ-
ദയേ—ഇതി.

അ—ക്ഷിതിജനും ബാലഹിമഗുവും ലഗ്നേശനായിരിക്കുമ്പോൾ പ്രഷ്ടാവിന്ന് അഞ്ചുസംവത്സരങ്ങളും ഇന്ദുജൻ ലഗ്നേശനായിരിക്കുമ്പോൾ എട്ടു സംവത്സരങ്ങളും ഭൃഗുജൻ ലഗ്നേശനായിരിക്കുമ്പോൾ ഷട്സംയുതങ്ങളായ പത്തു സംവത്സരങ്ങളും ദേവഗുരു ലഗ്നേശനായിരിക്കുമ്പോൾ മുപ്പതു സംവത്സരങ്ങളും രവിയും വൃദ്ധോഡുപനും ലഗ്നേശനായിരിക്കുമ്പോൾ ദശഗുണങ്ങളായി ശൈലസംഖ്യങ്ങളായ സംവത്സരങ്ങളും പൂർണ്ണങ്ങളായി ഭവിക്കുന്നില്ല. അർക്കജനോ ഫണിയോ ലഗ്നേശനായിരിക്കുമ്പോൾ പ്രഷ്ടാവ് വൃദ്ധതരനായി ഭവിക്കും. ഇവരുടെ ഉദയത്തിലും അപ്രകാരംതന്നെ.

സാ—ചൊവ്വായും ബാലചന്ദ്രനും ലഗ്നാധിപന്മാരായാലും അവർ ലഗ്നത്തിൽ നിന്നാലും പ്രഷ്ടാവിന് അഞ്ചുവയസ്സു പൂർത്തിയായില്ല എന്നു പറയണം. ചന്ദ്രൻ കറുത്ത വാവ് കഴിഞ്ഞ് ഉദിച്ചാൽ വെളുത്ത പഞ്ചമിവരെ ബാലനാകുന്നു. ബുധൻ ലഗ്നാധിപനായാലും ബുധൻ ലഗ്നത്തിൽ നിന്നാലും പ്രഷ്ടാവിന് എട്ടുവയസ്സു തികഞ്ഞിട്ടില്ല എന്നു പറയണം. അഞ്ചുവയസ്സു കഴിഞ്ഞു എന്നു സിദ്ധിക്കുമല്ലോ. ശുക്രൻ ലഗ്നാധിപനായി വരികയോ ശുക്രൻ ലഗ്നത്തിൽ വരികയോ ചെയ്താൽ പ്രഷ്ടാവിന് പതിനാറുവയസ്സ് പൂർണ്ണമായിട്ടില്ല എന്നും, വ്യാഴം ലഗ്നാധിപനായി വരികയോ ലഗ്നത്തിൽ നില്ക്കുകയോ ചെയ്താൽ മുപ്പതുവയസ്സു പൂർണ്ണമായിട്ടില്ല എന്നും, ആദിത്യനോ വൃദ്ധചന്ദ്രനോ ലഗ്നാധിപന്മാരാകുകയോ ലഗ്നത്തിൽ വരികയോ ചെയ്താൽ എഴുപതു വയസ്സു പൂർണ്ണമായിട്ടില്ല എന്നും, ശനി ലഗ്നാധിപനായാലും ശനിയും രാഹുവും ലഗ്നത്തിൽ നിന്നാലും പ്രഷ്ടാവ് ഏററവും വൃദ്ധനാണെന്നും അതായത് എഴുപതു വയസ്സിനുമേൽ പ്രായമുണ്ടെന്നും പറയണം. കൃഷ്ണപക്ഷത്തിലെ ദശമിമുതൽ കറുത്തവാവുവരെയുള്ള ചന്ദ്രൻ വൃദ്ധനാണ്. ഇവിടെ ബാലചന്ദ്രനെക്കൊണ്ട് അഞ്ചുവയസ്സും വൃദ്ധചന്ദ്രനെക്കൊണ്ട് എഴുപതു വയസ്സുമാണല്ലോ പറഞ്ഞിട്ടുള്ളത്. അപ്പോൾ ബാലതയുടേയും വൃദ്ധതയുടേയും മദ്ധ്യംകൊണ്ട് മദ്ധ്യവയസ്സിനേയും ഊഹിക്കാം. ഇതുപോലെ മററുള്ള ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള വയസ്സിന്റെ ഏററക്കുറച്ചിലുകൾ ഊഹിക്കേണ്ടതാണ്. എങ്ങിനെയെന്നാൽ ചൊവ്വായ്ക്കു ആദ്യംമുതൽ അഞ്ചുവയസ്സുവരെ പറയാം. ചൊവ്വാ അതിബാലനാണെങ്കിൽ പ്രസവിച്ചിട്ട് കുറച്ചുദിവസമേ ആയിട്ടുള്ളു എന്നും പൂർണ്ണബലവാനായോ മൌഢ്യം അടുത്തിരിക്കയോ ചെയ്യുന്നു എങ്കിൽ അഞ്ചുവയസ്സു തികയാറായിരിക്കുന്നു എന്നും ഇതിന്റെ മദ്ധ്യാവസ്ഥയുടെ താരതമ്യമനുസരിച്ച് ഇതിനുള്ളിലുള്ള വയസ്സുകളുടെ നിർണ്ണയവും ചെയ്തുകൊള്ളണം. കൂടാതെ,

> ഏകർക്ഷഗോऽർദ്ധമപഹൃത്യ ദദാതി തു സ്വം
> ത്ര്യംശം ത്രികോണഗൃഹഗസ്സ്മരഗസ്സപ്താംശം
> പാദം ഫലസ്യ ചതുരശ്രഗതസ്സഹോരാ-
> സ്ത്വേവം പരസ്പരഗതാഃ പരിപാചയന്തി.

ഇത്യാദി വചനങ്ങളുടെ സാരമനുസരിച്ച് മററു ഗ്രഹങ്ങളുടെ യോഗം, ദൃഷ്ടി, കേന്ദ്രത്രികോണങ്ങളിലെ സ്ഥിതി മുതലായവകൊണ്ട് തന്റെ അവസ്ഥയെ അല്പം ഭേദപ്പെടുത്തുമെന്നു കാണുന്നു. അതനുസരിച്ച് ലഗ്നാധിപൻ ലഗ്നത്തിൽ നിൽക്കുന്ന ഗ്രഹം ഇവരോട് മേൽപറഞ്ഞപ്രകാരം ബന്ധമുള്ള ഗ്രഹങ്ങളെക്കൊണ്ടുകൂടി വയസ്സിനെ നിർണ്ണയിക്കുന്ന ഘട്ടത്തിൽ വയസ്സിന്റെ നിർണ്ണയത്തെ ചെയ്തുകൊള്ളണം. അല്ലാതെ ഉദയത്തെയും ലഗ്നാധിപത്യത്തേയും മാത്രം അടിസ്ഥാനമാക്കി വയസ്സു നിർണ്ണയിക്കരുത്.

**ദേഹസ്യ സൌഷ്ഠവം സ്വാസ്ഥ്യം സ്ഥിതിഃ ശ്രേയോ യശസ്സുഖം**
**ജയോ വപുശ്ച തത് സർവ്വം ചിന്തനീയം വിലഗ്നതഃ. ൩**

അ—ദേഹത്തിന്റെ സൌഷ്ഠവവും സ്വാസ്ഥ്യവും സ്ഥിതിയും ശ്രേയസ്സും യശസ്സും സുഖവും ജയവും വപുസ്സും ആകുന്ന ആ സർവ്വവും വിലഗ്നംകൊണ്ടു ചിന്തനീയമാകുന്നു.

സാ—ലഗ്നാദിയായ പന്ത്രണ്ടു ഭാവങ്ങൾകൊണ്ട് പ്രഷ്ടാവിന്റെ ഇന്നിന്ന സംഗതികളെയാണ് ചിന്തിക്കേണ്ടതു് എന്നു പറയുന്നു.

ഇവിടെ ലഗ്നഭാവംകൊണ്ട് ശരീരത്തിന്റെ നന്മയേയും ആരോഗ്യത്തേയും ദേഹത്തിന്റെ അവസ്ഥയേയും ശ്രേയസ്സിനേയും കീർത്തിയേയും സുഖാവസ്ഥയേയും ലഗ്നത്തിന്റെ പ്രവൃത്തി മുതലായ കർമ്മങ്ങളിലുള്ള ജയത്തേയും വിചാരിക്കണം. കൂടാതെമാഹാ

ത്ത്വത്തേയും ശിരസ്സിനേയും ആ ജന്മത്തിലുള്ള അവസ്ഥകളേയും കൂടി ലഗ്നംകൊണ്ടു വിചാരിക്കേണ്ടതാണ്. "ലഗ്നം ഹോരാകല്യദേഹോദയാഖ്യംരൂപം ശീർഷം വർത്തമാനഞ്ചജന്മ" ഇത്യാദി അനേക വചനങ്ങൾ ഭാവാഭിധേയങ്ങളായി കാണുന്നു. വിസ്തരഭയം നിമിത്തം അവയെ ഇവിടെ കാണിക്കണമെന്നു വിചാരിക്കുന്നില്ല.

കർത്തവ്യമഖിലം വിത്തം വാണീ ചക്ഷുശ്ച ദക്ഷിണം
വിദ്യാ ച വിവിധാപ്യേതൽ സർവ്വം ചിന്ത്യം ദ്വിതീയതഃ. ൪

അ—കർത്തവ്യമായ അഖിലവും വിത്തവും വാണിയും ദക്ഷിണമായ ചക്ഷുസ്സും വിവിധകളായ വിദ്യകളും ആകുന്ന ഈ സർവ്വവും ദ്വിതീയംകൊണ്ടു ചിന്ത്യമാകുന്നു.

സാ—താൻ ഭരിക്കേണ്ടതായ എല്ലാററിനേയും ധനത്തേയും വാക്കിനേയും വലത്തെ കണ്ണിനേയും ബഹുമുഖങ്ങളായ വിദ്യകളേയും രണ്ടാംഭാവംകൊണ്ട് ചിന്തിക്കേണ്ടതാണ്. മനസ്സ് അന്നപാനാദി എഴുത്തുകുത്തു മുതലായ സംഗതികൾ ഇവകളുംകൂടി രണ്ടാംഭാവംകൊണ്ടു വിചാരിക്കേണ്ടതാണെന്ന് "വിത്തം വിദ്യാസ്വാന്നപാനാദിഭുക്തിം ദക്ഷാക്ഷ്യാസ്യംപത്രികാവാക് കുടുംബം" എന്നുള്ള വചനംകൊണ്ടു കാണുന്നു.

ധൈര്യം വീര്യഞ്ച ദുർബുദ്ധിഃ സഹോദരപരാക്രമൌ
ദക്ഷകർണ്ണസഹായൌ ച ചിന്തനീയാസ്തൃതീയതഃ. ൫

അ—ധൈര്യവും വീര്യവും ദുർബുദ്ധിയും സഹോദരപരാക്രമങ്ങളും ദക്ഷകർണ്ണസഹായങ്ങളും തൃതീയംകൊണ്ടു ചിന്തനീയമായി ഭവിക്കുന്നു.

സാ—ധൈര്യത്തേയും ഉത്സാഹാദിയേയും ദുർബുദ്ധിയേയും സഹോദരന്മാരേയും പരാക്രമത്തേയും വലത്തെ ചെവിയേയും സഹായത്തേയും മൂന്നാംഭാവംകൊണ്ട് ചിന്തിക്കേണ്ടതാണ്. കൂടാതെ മാറിടത്തേയും സൈന്യബലത്തേയും ഈ ഭാവംകൊണ്ടുതന്നെ വിചാരിക്കേണ്ടതാണെന്ന് "ദുശ്ചിൽക്യോരോദക്ഷകർണ്ണാംശ്ചസേനാം ധൈര്യം ശൌര്യം വിക്രമം ഭ്രാതരഞ്ച" ഇത്യാദി വചനംകൊണ്ടു കാണുന്നു.

മാതാ സുഹൃന്മാതുലഭാഗിനേയൌ
ക്ഷേത്രം സുഖം വാഹനമാസനഞ്ച
ലാളിത്യമംഭശ്ശയനഞ്ച വൃദ്ധിഃ
പശ്വാദികം വേശ്മ ഗൃഹാൽ ചതുർത്ഥാൽ. ൬

അ—മാതാവും സുഹൃത്തും മാതുലഭാഗിനേയന്മാരും ക്ഷേത്രവും സുഖവും വാഹനവും ആസനവും ശയനവും വൃദ്ധിയും പശ്വാദികളും വേശ്മവും ചതുർത്ഥമായ ഗൃഹത്തെ ആശ്രയിച്ച് ചിന്തനീയമാകുന്നു.

സാ—മാതാവ്, ബന്ധുക്കൾ, മാതുലന്മാർ, മരുമക്കൾ കൃഷിഭൂമി അഥവാ ദേവാലയം സുഖം വാഹനം അതായത് ആന കുതിര തേര് മുതലായവ പീഠം കസേര മുതലായ ആസനങ്ങൾ പരിഷ്കൃതശയനസാധനം അഭിവൃദ്ധി പശുക്കൾ മുതലായ നാല്ക്കാലികൾ തന്റെ ഗൃഹം ഇവകളെക്കുറിച്ച് നാലാംഭാവംകൊണ്ട് ചിന്തിക്കേണ്ടതാണ്. കൂടാതെ ഈ ഭാവംകൊണ്ടുതന്നെ രാജ്യത്തേയും മഹിഷത്തേയും സുഗന്ധവസ്ത്രഭൂഷണാദികളേയും പാതാളത്തേയും സമുദ്രം നദി ഇവകളേയും ചിന്തിക്കേണ്ടതാണെന്ന് "ഗേഹം ക്ഷേത്രം മാതുലം ഭാഗിനേയം ബന്ധും മിത്രം വാഹനം മാതരഞ്ച രാജ്യം ഗോമഹിഷസുഗന്ധവസ്ത്രഭൂഷാ പാതാളം ഹിബുകസുഖാംബുസേതുനദ്യാം" എന്ന വചനംകൊണ്ടു കാണുന്നു.

പ്രജ്ഞാ മേധാ പ്രതിഭാ വിവേകശക്തിഃ പുരാതനം പുണ്യം
മന്ത്രാമാത്യതനൂജാഃ പഞ്ചമതസ്സൌമനസ്യമപി ചിന്ത്യം. ൭

അ—പ്രജ്ഞയും മേധയും പ്രതിഭയും വിവേകശക്തിയും പുരാതനമായ പുണ്യവും മന്ത്രാമാത്യതനുജന്മാരും സൌമനസ്യവും പഞ്ചമംകൊണ്ടു ചിന്ത്യമാകുന്നു.

സാ—ബുദ്ധിയും ധാരണാശക്തിയും പ്രതിഭയും—പ്രതിഭ അപ്പോഴപ്പോൾ വേണ്ടവിധം യുക്തിയുക്തമായ വിധത്തിൽ ഉന്മേഷത്തെ ജനിപ്പിക്കുന്ന ബുദ്ധിയുടെ ഒരു വിശേഷഗുണമാകുന്നു. ഗുണദോഷങ്ങളെ തിരിച്ചറിവാനുള്ള സാമർത്ഥ്യം പൂർവ്വജന്മങ്ങളിൽ സമ്പാദിച്ചിട്ടുള്ള പുണ്യഫലങ്ങളുടെ നില കാര്യാലോചനമന്ത്രിമാർ പുത്രന്മാർ സുശീലതാ ഇവയെല്ലാം അഞ്ചാംഭാവംകൊണ്ടു് വിചാരിക്കേണ്ടവയാണ്. രാജചിഹ്നവും കപ്പവും ഭാവികാര്യവും—അടുത്ത ജന്മസ്ഥിതി മുതലായവ, വയറും ചെവിയും ഓർമ്മയും കൂടി ഈ ഭാവംകൊണ്ടു് വിചാരിക്കേണ്ടതാണെന്ന് "രാജാംഗം സചിവകരാത്മധീഭവിഷ്യൽജ്ഞാനാസൂൻസുതജഠരശ്രുതിസ്മൃതീശ്ച" എന്ന ഭാഗംകൊണ്ടു കാണുന്നു.

തസ്കരാരാതിവിഘ്നാധിവ്യാധയശ്ച തനുക്ഷതിഃ
മരണം ചാരിശസ്ത്രേണ ചിന്തനീയം ഹി ഷഷ്ഠതഃ. ൮

അ—തസ്കരാരാതിവിഘ്നാധിവ്യാധികളും തനുക്ഷിതിയും അരിശസ്ത്രംകൊണ്ടുള്ള മരണവും ഷഷ്ഠത്തിൽനിന്നു ചിന്തനീയമായി ഭവിക്കുന്നുവല്ലോ.

സാ—കള്ളന്മാരെ ശത്രുക്കളെ വിഘ്നങ്ങളെ മനോദുഃഖത്തെ രോഗങ്ങളെ ശരീരത്തിലുള്ള ഒടിവു ചതവു മുതലായ പരുക്കുകളെ ശത്രുവിൻെറ ആയുധാദികളിൽനിന്നുള്ള മരണത്തെ ഈവകകളെയെല്ലാം ആറാംഭാവംകൊണ്ടാണു വിചാരിക്കേണ്ടതു്. ജ്ഞാതിവർഗ്ഗത്തേയും കടത്തേയും യുദ്ധത്തേയും ദുഷ്കൃതത്തേയും ഭയത്തേയും അപമാനത്തേയും കൂടി ഈ ഭാവംകൊണ്ടു വിചാരിക്കേണ്ടതാണെന്ന് "ഋണാസ്ത്രചോരക്ഷതരോഗശത്രൂൻ ജ്ഞാത്യാജിദുഷ്കൃത്യഘഭീത്യവജ്ഞാഃ" എന്ന ഭാഗംകൊണ്ടു സൂചിപ്പിക്കുന്നു.

വിവാഹമദനാലോകഭാര്യാഭർത്തൃസമാഗമാഃ
ശയ്യാസ്ത്രീസത്മനഷ്ടാർത്ഥമൈഥുനാന്യപി സപ്തമാൽ. ൯

അ—വിവാഹമദനാലോകഭാര്യാഭർത്തൃസമാഗമങ്ങളും ശയ്യാസ്ത്രീസത്മനഷ്ടാർത്ഥമൈഥുനങ്ങളും സപ്തമത്തിൽനിന്നു ചിന്ത്യമാകുന്നു.

സാ—വിവാഹം കാമവിശേഷം ദർശനം ഭാര്യ ഭർത്താവു് പോവുക വരിക എന്നതു് ശയനസാധനങ്ങൾ ഭാര്യയുടെ വീടു് നഷ്ടപ്പെട്ട വസ്തുക്കൾ സംഭോഗം ഇവയെല്ലാം ഏഴാംഭാവംകൊണ്ടും വിചാരിച്ചറിയേണ്ടതാണ്. പുരുഷനെക്കുറിച്ചു ചിന്തിക്കുമ്പോൾ ഏഴാംഭാവംകൊണ്ടു് ഭാര്യയേയും സ്ത്രീയെക്കുറിച്ചു പ്രശ്നം ചിന്തിക്കുമ്പോൾ ഏഴാംഭാവംകൊണ്ടു ഭർത്താവിനേയും അതുപോലെതന്നെ അവരുടെ ഭവനത്തേയും വിചാരിച്ചുകൊള്ളണം. കൂടാതെ ജനസമൂഹത്തേയും മാർഗ്ഗവിശേഷത്തേയും മററുംകൂടി ഏഴാംഭാവംകൊണ്ടു ചിന്തിക്കേണ്ടതാണെന്ന് "ജാമിത്രചിത്തോത്ഥമദാസ്തകാമാൻ ദ്യൂനാലപലോകാൻപതിമാർഗ്ഗഭാര്യാഃ" എന്ന ഭാഗംകൊണ്ടു കാണുന്നു.

സർവ്വപ്രണാശശ്ച വിപദോഽപവാദോ ഹേതുപ്രദേശൌ മരണസ്യദാസഃ
മാരാദികം വേശ്മഗദാശ്ച വിഘ്നാ വിചിന്തനീയാഃ പുനരഷ്ടമേന. ൧൦

അ—സർവ്വപ്രണാശവും വിപത്തുകളും അപവാദവും മരണത്തിൻെറ ഹേതുപ്രദേശങ്ങളും ദാസനും മാരാദികമായ വേശ്മവും ഗദങ്ങളും വിഘ്നങ്ങളും അഷ്ടമംകൊണ്ടു ചിന്തനീയങ്ങളായി ഭവിക്കുന്നു.

സാ—എല്ലാം പദാർത്ഥങ്ങളുടേയും നാശത്തെക്കുറിച്ചു് അഷ്ടമംകൊണ്ടാണ് ചിന്തിക്കേണ്ടതു്. അതുപോലെതന്നെ ആപത്തുകൾ അന്യജനങ്ങളിൽനിന്നു കാരണമില്ലാതെ നിന്ദകൾ മരണത്തിനുള്ള ഹേതു മരണം സംഭവിക്കുന്ന പ്രദേശത്തിൻെറ അവസ്ഥ ഭൃത്യന്മാർ വെളിയിലുള്ള ഉപഗ്രഹങ്ങൾ രോഗങ്ങൾ കാര്യവിഘ്നങ്ങൾ ഇവകളെല്ലാം അഷ്ടമഭാവംകൊണ്ടാണ് വിചാരിക്കേണ്ടതു്. കൂടാതെ സ്ത്രീകളുടെ വിവാഹനിലനില്പും അശുചിയും പരിഭവവും ദുഃഖവും ഛിദ്രവും മററുംകൂടി ഈ ഭാവംകൊണ്ടുതന്നെയാണ് വിചാരിക്കേണ്ടതെന്ന് "മാംഗല്യരന്ധ്രമലിനാധിപരാഭവായുഃക്ലേശാപവാദ മരണാശുചിവിഘ്നദാസാൻ" എന്ന ഭാഗംകൊണ്ടു സൂചിപ്പിക്കുന്നു.

ഭാഗ്യധർമ്മദയാപുണ്യതപസ്താതസുതാത്മജാഃ
ദേവോപാസനസൌശീല്യഗുരവോ നവമാദമീ. ൫൧

അ—ഭാഗ്യധർമ്മദയാപുണ്യതപസ്താതസുതാത്മജന്മാരും ദേവോപാസനസൌശീല്യഗുരുക്കന്മാരുമാകുന്ന ഇവകൾ നവമത്തിൽനിന്ന് ചിന്തനീയങ്ങളായി ഭവിക്കുന്നു.

സാ—ഭാഗ്യം ധർമ്മം ദയ പുണ്യം തപസ്സ് അച്ഛൻ പ്രാതസ്നാനം മുതലായ കർമ്മങ്ങൾ പിതാവ് മക്കളുടെ മക്കൾ ദാനം മന്ത്രജപംകൊണ്ടും മററുമുള്ള ദേവോപാസനം സ്വഭാവനന്മ ഗുരുക്കന്മാർ ഇവകളെല്ലാം ഒൻപതാമെടംകൊണ്ട വിചാരിക്കണം. കൂടാതെ സദാചാരം ഇഷ്ടദേവതാ പൂർവ്വപുണ്യം വംശശുദ്ധി ഔഷധം ഇവയും ഒൻപതാം ഭാവംകൊണ്ടുതന്നെയാണ് വിചാരിക്കേണ്ടതെന്നു",

ആചാര്യദൈവതപിതൃൻശുഭപൂർവ്വഭാഗ്യ-
പൂജാതപസ്സുകൃതപൌത്രജപാര്യവംശാൻ—എന്നും
ഗുരുജനപരപുണ്യാന്യൌഷധം ഭാഗ്യസിദ്ധിം
നവമഭവനതഃ. എന്നും ഉള്ള ഭാഗംകൊണ്ട കാണുന്നു.

ദേവാലയനഗരസഭാമാർഗ്ഗാലയദാസസർവ്വകർമ്മാണി
ആജ്ഞാലംബനമേതൽ സർവ്വം ചിന്ത്യം ഹി ദശമേന. ൫൨

അ—ദേവാലയനഗരസഭാമാർഗ്ഗാലയസർവ്വകർമ്മങ്ങളും ആജ്ഞയും ആലംബനവും ആകുന്ന ഈ സർവ്വവും ദശമംകൊണ്ട ചിന്ത്യമായി ഭവിക്കുന്നു.

സാ—ദേവാലയം നഗരം സഭാ വഴിയമ്പലം ഭൃത്യന്മാർ എല്ലാവിധത്തിലുമുള്ള കർമ്മങ്ങൾ കല്പനാശക്തി ആശ്രയം ഇവയെല്ലാം പത്താംഭാവംകൊണ്ട വിചാരിക്കേണ്ടതാണ്. കൂടാതെ വാസസ്ഥാനം ഈർഷ്യ ജയം യാഗാദികർമ്മങ്ങൾ സൽക്കീർത്തി ആകാശം ജീവിതരീതി തൊഴില് അന്യദേശഗമനം ഇത്യാദികളും പത്താംഭാവംകൊണ്ടുതന്നെ വിചാരിക്കേണ്ടതാണെന്നു",

"വ്യാപാരാസ്പദമാനകർമ്മജയസൽകീർത്തിം ക്രതും ജീവനം
വ്യോമാചാരഗുണപ്രവൃത്തിഗമനാന്യാജ്ഞാംചമേഷൂരണാൽ."
എന്ന ഭാഗംകൊണ്ട് കാണുന്നു.

സർവാഭീഷ്ടാഗമശ്ച ജ്യേഷ്ഠഭ്രാതാ ജാതാ നിജാത്മജാഃ
വാമകർണ്ണോऽർത്ഥലാഭശ്ച ചിന്ത്യാ ഹ്യേകാദശേന തേ. ൫൩

അ—സർവ്വാഭീഷ്ടാഗമവും ജ്യേഷ്ഠഭ്രാതാവും ജാതന്മാരായ നിജാത്മജന്മാരും വാമകർണ്ണവും അർത്ഥലാഭവുമാകുന്ന അവകൾ ഏകാദശംകൊണ്ട ചിന്ത്യമാകുന്നുവല്ലോ.

സാ—എല്ലാവിധത്തിലുമുള്ള തന്റെ അഭീഷ്ടങ്ങളുടെ പ്രാപ്തിയും ജ്യേഷ്ഠസഹോദരീസഹോദരന്മാരും ഉണ്ടായിട്ടുള്ള പുത്രന്മാരും ദ്രവ്യലാഭവും ഇടത്തെ ചെവിയും പതിനൊന്നാംഭാവംകൊണ്ട് വിചാരിക്കേണ്ടതാണ്. കൂടാതെ വരവുകൊണ്ടുള്ള ഫലം ഐശ്വര്യവിഭവം സംസാരബന്ധം മനസ്തുഷ്ടി ശ്രവണഗുണം മുതലായവയും ഈ ഭാവംകൊണ്ടുംതന്നെ വിചാരിക്കേണ്ടതാണെന്ന്,

ലാഭായാഗമനാപ്തിസിദ്ധിവിഭവം പ്രാപ്തിം ഭവം ശ്ലാഘ്യതാം
ജ്യേഷ്ഠഭ്രാതരമന്യകർണ്ണസരസാൻ സന്തോഷമാകർണ്ണനം എന്ന ഭാഗംകൊണ്ട കാണുന്നു.

പാപം വ്യയഞ്ച പതനം നിരയം വാമമംബകം
സ്ഥാനഭ്രംശഞ്ച വൈകല്യം ദ്വാദശേന വിചിന്തയേൽ. ൫൪

അ—പാപത്തേയും വ്യയത്തേയും പതനത്തേയും നിരയത്തേയും വാമമായ അംബകത്തേയും സ്ഥാനഭ്രംശത്തേയും വൈകല്യത്തേയും ദ്വാദശംകൊണ്ടു ചിന്തിക്കണം.

സാ—പാപം ചിലവ് വീഴ്ച നരകഗതി ഇടത്തെ കണ്ണ് സ്ഥാനഭ്രഷ്ടത അവയവങ്ങളുടെ വികലത ഇവ പന്ത്രണ്ടാംഭാവംകൊണ്ടാണ് വിചാരിക്കേണ്ടത്. കൂടാതെ

കാല്യ് ക്ഷയം ദാരിദ്ര്യം ശയനം ബന്ധനം ഇത്യാദികളെ കൂടിയും പന്ത്രണ്ടാംഭാവംകൊണ്ടു് വിചാരിക്കേണ്ടതാണെന്നു്,

ദുഃഖാംഘ്രിവാമനയനക്ഷയസൂചകാന്ത്യ-
ദാരിദ്ര്യപാപശയനവ്യയരിഃഫബന്ധാൻ, എന്ന ഭാഗംകൊണ്ടു കാണുന്നു.

ചിന്ത്യം ചംക്രമണം ലഗ്നാച്ഛയനം ഹി ചതുർത്ഥതഃ
സപ്തമേനോപവേശശ്ച ചിന്ത്യാ ദശമതഃ സ്ഥിതിഃ. ൧൩

അ—ലഗ്നത്തിൽനിന്നു ചംക്രമണവും ചതുർത്ഥത്തിൽനിന്നു ശയനവും സപ്തമംകൊണ്ടു ഉപവേശവും ചിന്ത്യമാകുന്നു. ദശമംകൊണ്ടു സ്ഥിതിയും ചിന്ത്യയാകുന്നു.

സാ—സഞ്ചാരം ലഗ്നംകൊണ്ടും ശയനം നാലാംഭാവംകൊണ്ടും ഉപവേശം (ഇരിപ്പ്) ഏഴാംഭാവംകൊണ്ടും സ്ഥിതി (നിൽപു) പത്താംഭാവംകൊണ്ടും വിചാരിക്കേണ്ടവയാണു്.

ഹിബുകേനാധഃസലിലം നദ്യാഗമനം തു സപ്തമേനൈവ
ദശമേന വൃഷ്ടിപതനം ബ്രൂയാദുദയേന തത്ത്രിതയം. ൧൪

അ—ഹിബുകംകൊണ്ടു് അധഃസലിലത്തെയും സപ്തമംകൊണ്ടു നദ്യാഗമനത്തേയും ദശമംകൊണ്ടു വൃഷ്ടിപതനത്തേയും ബ്രവിക്കണം. തത്ത്രിതയത്തെ ഉദയംകൊണ്ടും ബ്രവിക്കാം.

സാ—താണസ്ഥലത്തു വെള്ളമുള്ളതായ കിണറ് കുളം മുതലായ ജലാശയങ്ങളെ നാലാംഭാവംകൊണ്ടു ചിന്തിക്കണം. നദിയിൽ വെള്ളപ്പൊക്കമുണ്ടാകുന്നതു് ഏഴാംഭാവംകൊണ്ടാണ് വിചാരിക്കേണ്ടതു്. മഴയുണ്ടാകുമോ എന്നു വിചാരിക്കേണ്ടതു് പത്താംഭാവംകൊണ്ടാണു്. ഇപ്പറഞ്ഞ മൂന്നു ചിന്തയും ലഗ്നഭാവംകൊണ്ടുതന്നെ വിചാരിക്കാവുന്നതാണു്.

വിശേഷാസ്സന്തി ഭാവാനാം ഭുക്തിപ്രശ്നേ ച ഭൂപതേഃ
തേ ചാപ്യത്ര വിലിഖ്യന്തേ ലഗ്നാദ്യാ ദ്വാദശ ക്രമാൽ. ൧൫

അ—ഭുക്തിപ്രശ്നത്തിലും ഭൂപതിയുടെ പ്രശ്നത്തിലും ഭാവങ്ങൾക്കു വിശേഷം ഭവിക്കുന്നു. ലഗ്നാദ്യങ്ങളായ ആ പന്ത്രണ്ടു വിശേഷങ്ങളും ഇവിടെ വിലേഖനം ചെയ്യപ്പെടുന്നു.

സാ—ഭോജനപ്രശ്നത്തിനും രാജാക്കന്മാരെക്കുറിച്ചുള്ള പ്രശ്നത്തിനും മേൽപറഞ്ഞ ക്രമത്തിൽനിന്നും ഭാവങ്ങൾക്കു ചില വ്യത്യാസങ്ങളുണ്ടു്. ലഗ്നംമുതൽ പന്ത്രണ്ടു ഭാവങ്ങൾക്കുള്ള വിശേഷങ്ങളെ ഇവിടെ പറയുന്നു.

മൂർത്തിരമത്രം ഭക്ഷ്യം ഭോജ്യം ഭോജയിതൃഭാവ ഉപദംശഃ
സേചനമന്നം സഹഭുക് പൂർത്തികഥാശയനമപി വിലഗ്നാൽ.

അ—വിലഗ്നത്തിൽനിന്നും ക്രമേണ മൂർത്തിയും അമത്രവും ഭക്ഷ്യവും ഭോജ്യവും ഭോജയിതൃഭാവവും ഉപദംശവും സേചനവും അന്നവും സഹഭുക്കും പൂർത്തികഥാശയനവും ചിന്ത്യമാകുന്നു.

സാ—ഭോജനപ്രശ്നത്തിൽ ലഗ്നഭാവംകൊണ്ടു ഊണുകഴിക്കുന്ന ആളിന്റെ ശരീരസ്ഥിതിയും രണ്ടാംഭാവംകൊണ്ടു് ഊണുകഴിച്ച പാത്രത്തേയും മൂന്നാംഭാവംകൊണ്ടു പഴം തുടങ്ങിയ ഭക്ഷ്യസാധനങ്ങളേയും നാലാംഭാവംകൊണ്ടു് വട അപ്പം മുതലായ ഭോജ്യവസ്തുക്കളേയും അഞ്ചാംഭാവംകൊണ്ടു് വിളമ്പുന്ന മനുഷ്യനേയും അല്ലെങ്കിൽ ഊണുതരുന്ന ആളിനേയും ആറാംഭാവംകൊണ്ടു് അവിയൽ തുവരൻ മുതലായ കൂട്ടുസാധനങ്ങളേയും ഏഴാംഭാവംകൊണ്ടു രസം മോരു് മുതലായ സേചനവസ്തുക്കളേയും എട്ടാംഭാവംകൊണ്ടു് ചോറിനേയും ഒൻപതാംഭാവംകൊണ്ടു് ഒരുമിച്ചു ഭക്ഷിക്കുന്നവരേയും പത്താംഭാവംകൊണ്ടു ഊണിന്റെ പൂർത്തിയേയും പതിനൊന്നാംഭാവംകൊണ്ടു് ഊണുകഴിച്ചപ്പോൾ നടന്ന സംഭാഷണത്തേയും പന്ത്രണ്ടാംഭാവംകൊണ്ടു് ഊണുകഴിച്ചതിൽപിന്നെ ഉള്ള ശയനത്തേ

യും ചിന്തിച്ചുകൊള്ളണം. ഭോജനപ്രശ്നത്തിന്റെ വിശദമായ അറിവു് ഇതിന്റെ ഉത്തരാർദ്ധത്തിൽനിന്നും ഉണ്ടാകുന്നതാണു്.

മൂർത്തിഃ കോശോ ധനാദിനോ വാഹനാനി
മന്ത്രശ്ശത്രുർമ്മാർഗ്ഗ ആയുർ മനശ്ച
വ്യാപാരശ്ച പ്രാപ്തിരപ്രാപ്തിരേവം
ലഗ്നാദ്ഭാവാ ഭൂമിഭർത്തുർവ്വിചിന്ത്യാഃ. ൧൯

അ—മൂർത്തിയും കോശവും ധനാദികളും വാഹനങ്ങളും മന്ത്രവും ശത്രുവും മാർഗ്ഗവും ആയുസ്സും മനസ്സും വ്യാപാരവും പ്രാപ്തിയും അപ്രാപ്തിയും ഇപ്രകാരം ഭൂമിഭർത്താവിന്നു് ലഗ്നത്തിൽനിന്നു തുടങ്ങി ഭാവങ്ങൾ ചിന്ത്യങ്ങളായി ഭവിക്കുന്നു.

സാ—രാജാക്കന്മാരെക്കുറിച്ചുള്ള പ്രശ്നങ്ങളിൽ രാജാവിന്റെ ശരീരത്തെ ലഗ്നംകൊണ്ടും ധനവൃദ്ധിയെ രണ്ടാംഭാവംകൊണ്ടും കാലാൾപടകളെ മൂന്നാംഭാവംകൊണ്ടും ആന തേരു് കുതിര മുതലായ വാഹനങ്ങളെ നാലാംഭാവംകൊണ്ടും മന്ത്രിമാരും മററും കൂടിയുള്ള ആലോചനം അഞ്ചാംഭാവംകൊണ്ടും എതിരാളിയായ രാജാവിന്റെ സ്ഥിതിഗതികൾ ആറാംഭാവംകൊണ്ടും മാർഗ്ഗത്തെ ഏഴാംഭാവംകൊണ്ടും ആയുസ്സിന്റെ പരിണാമത്തെ എട്ടാംഭാവംകൊണ്ടും മനസ്സിന്റെ സ്ഥിതി ഒൻപതാംഭാവംകൊണ്ടും പ്രവൃത്തികൾ പത്താമെടംകൊണ്ടും ആഗ്രഹത്തിന്റെ ലാഭത്തെ പതിനൊന്നാമെടംകൊണ്ടും ആഗ്രഹത്തിന്റെ അസാദ്ധ്യത പന്ത്രണ്ടാമെടംകൊണ്ടും വിചാരിക്കേണ്ടതാണു്. ഇങ്ങിനെ ഭാവങ്ങളെ സംബന്ധിച്ച വിശേഷങ്ങൾ ഇവിടെ പറഞ്ഞുകഴിഞ്ഞു.

ബാഹ്യാഭ്യന്തരഭേദാദ്ദ്വിവിധാ ഭാവാഃ സമീരിതാ ഹ്യേതേ
ബാഹ്യാഃ ഖലു തന്വാദ്യാ ജ്ഞേയാഃ പുനരാന്തരാസ്തു കല്യാദ്യാഃ.

അ—ബാഹ്യാഭ്യന്തരഭേദം ഹേതുവായിട്ടു് ഈ ഭാവങ്ങൾ ദ്വിവിധങ്ങളായി സമീരിതങ്ങളാകുന്നു. തന്വാദ്യങ്ങൾ ബാഹ്യങ്ങളെന്നും കല്യാദ്യങ്ങൾ ആന്തരങ്ങളെന്നും ഭാവങ്ങൾ ജ്ഞേയങ്ങളാകുന്നു.

സാ—ലഗ്നം മുതലായ ഭാവങ്ങൾക്കു ഓരോന്നിന്നും ബാഹ്യങ്ങളെന്നും ആഭ്യന്തരങ്ങളെന്നും ഓരോ ഭേദംകൂടി ഉണ്ടു്. ബൃഹജ്ജാതകത്തിൽ തനുകുടുംബഭാഗംകൊണ്ടു് ബാഹ്യഭാവങ്ങളേയും "കല്യസ്വവിക്രമഗൃഹപ്രതിഭാക്ഷതാനി ചിത്തോത്ഥരന്ധ്രഗുരുമാനഭവവ്യയാനി" എന്ന ഭാഗംകൊണ്ടു് ആഭ്യന്തരഭാഗങ്ങളെയും പറഞ്ഞിരിക്കുന്നു. ദേഹം കുടുംബം മുതലായവ തന്റെ ബാഹ്യഭാവങ്ങളും ആരോഗ്യം ധനം തുടങ്ങിയുള്ളവ ആഭ്യന്തരഭാവങ്ങളുമാകുന്നു.

യദ്യല്ലഗ്നാദിഭിഃ ചിന്ത്യം തത്തൽസ്വാമിസമാഗമേ
അഭ്യന്തരം ഭവേൽ സർവ്വം വിജ്ഞേയം ബാഹ്യമന്യഥാ. ൨൦

അ—യാതൊന്നു യാതൊന്നു ലഗ്നാദികൾകൊണ്ടു് ചിന്ത്യമാകുന്നുവോ; അതു് സർവ്വവും തൽസ്വാമിസമാഗമം സത്തായിരിക്കുമ്പോൾ ആഭ്യന്തരമായി ഭവിക്കും. അന്യവിധമായാൽ ബാഹ്യമെന്നു വിജ്ഞേയമാകുന്നു.

സാ—ലഗ്നം മുതലായ ഓരോ ഭാവങ്ങൾക്കു് അതാതു ഭാവങ്ങളുടെ അധിപന്മാരോടുള്ള യോഗമുണ്ടായാൽ ആഭ്യന്തരമായ ഭാവത്തെയും ഭാവാധിപന്മാരോടു് യോഗമില്ലാതെ പോയാൽ ബാഹ്യഭാവത്തെയും വിചാരിച്ചുകൊള്ളണം.

രണ്ടാംഭാവത്തിന്റെ ചിന്തയിൽ ആ ഭാവത്തിന്നു നാശലക്ഷണം കണ്ടാൽ ഭാവാധിപയോഗമുണ്ടെങ്കിൽ ധനനാശമാണെന്നും ഭാവാധിപയോഗമില്ലെങ്കിൽ ഭരണിയനാശമാണെന്നും അറിയണം. സമാഗമം എന്നുള്ള ഭാഗത്തിന്നു യോഗമെന്നും ദൃഷ്ടിയെന്നും ഉള്ള അർത്ഥത്തെ ഗ്രഹിക്കാമെന്നു് ഉപദേശമുണ്ടു്.

മൂർദ്ധാസ്യഗളസ്കന്ധാ ഹൃദയോദരവസ്തിദേശഗുഹ്യാനി
ഊരൂ ജാനൂ ജംഘേ പാദൗ ഭാവാഃ ക്രമാദ്വിലഗ്നാദ്യാഃ. ൨൧

അ—മൂർദ്ധാസ്യഗളസ്കന്ധങ്ങളും ഹൃദയോദരവസ്തിദേശഗുഹ്യങ്ങളും ഊരുക്കളും ജാനുക്കളും ജംഘകളും പാദങ്ങളും ക്രമേണ വിലഗ്നാദ്യങ്ങളായ ഭാവങ്ങളായി ഭവിക്കുന്നു.

സാ—ശിരസ്സ ലഗ്നംകൊണ്ടും, മുഖം രണ്ടാംഭാവംകൊണ്ടും, കഴുത്തു മൂന്നാംഭാവംകൊണ്ടും, തോൾ നാലാംഭാവംകൊണ്ടും; ഹൃദയം അഞ്ചാംഭാവംകൊണ്ടും, ഉദരം ആറാംഭാവംകൊണ്ടും, വസ്തി ഏഴാംഭാവംകൊണ്ടും, ഗുഹ്യം എട്ടാംഭാവംകൊണ്ടും, തുടകൾ ഒൻപതാംഭാവംകൊണ്ടും, മുട്ടുകൾ പത്താംഭാവംകൊണ്ടും, കണങ്കാലുകൾ പതിനൊന്നാം ഭാവംകൊണ്ടും, പാദം പന്ത്രണ്ടാംഭാവംകൊണ്ടും ചിന്തിച്ചുകൊള്ളണം.

അംഗാനാം ഹ്രസ്വദീർഘത്വം ലഗ്നാദ്യാശ്രിതരാശിഭിഃ
വാച്യം തൽകഥനേ പ്രായ ഏവമേവമുപയുജ്യതേ. ൨൩

അ—ലഗ്നാദ്യാശ്രിതരാശികൾകൊണ്ടു് അംഗങ്ങളുടെ ഹ്രസ്വദീർഘത്വം വാച്യമാകുന്നു. ഇതു് മിക്കവാറും തൽകഥനത്തിൽതന്നെ ഉപയോഗിക്കപ്പെടുന്നു.

സാ—മേൽപറഞ്ഞ പദ്യം അവയവങ്ങളുടെ ഹ്രസ്വതയേയും ദൈർഘ്യത്തേയും അറിയുന്നതിന് ഉപയോഗിക്കപ്പെടേണ്ടതാണു്. ലഗ്നം ഹ്രസ്വരാശി ആയാൽ ശിരസ്സ് ചെറിയതാണെന്നും രണ്ടാംഭാവം ഹ്രസ്വരാശിയായാൽ മുഖം ചെറിയതാണെന്നും മൂന്നാംഭാവം ദൈർഘ്യരാശി ആയാൽ കഴുത്തു നീണ്ടതാണെന്നും ഇങ്ങിനെ ക്രമേണ അറിയേണ്ടതാണു്. രാശികളുടെ ഹ്രസ്വദീർഘത്വം അറിയുന്നതിന് പല വചനങ്ങളുമുണ്ടെങ്കിലും, "പൂർവാർദ്ധേ വിഷമാദയഃ കൃതഗുണം മാനം പ്രതീപഞ്ച തദ്" എന്നുള്ള ബൃഹജ്ജാതകവചനത്തെ ആണു് മിക്കവാറും ഉപയോഗിച്ചുവരുന്നതു്.

ലഗ്നരാശിഃ സ്വയം പ്രഷ്ടാ തൽസംബന്ധിധനാദയഃ
ദ്വിതീയാദ്യന്യഭാവാസ്തൽ പുഷ്ടിഹാനീ ശുഭാശുഭൈഃ. ൨൪

അ—ലഗ്നരാശി താനേതന്നെ പ്രഷ്ടാവായി ഭവിക്കുന്നു. ദ്വിതീയാദ്യന്യഭാവങ്ങൾ തൽസംബന്ധിധനാദികളായും ഭവിക്കുന്നു. തൽപുഷ്ടിഹാനികൾ ശുഭാശുഭന്മാരെക്കൊണ്ടു വാച്യങ്ങളാകുന്നു.

സാ—ലഗ്നരാശികൊണ്ടു മാത്രം പ്രഷ്ടാവിന്റെ ശാരീരങ്ങളായ ഗുണദോഷങ്ങൾ ചിന്തിക്കണം. ധനം മുതലായ പ്രഷ്ടാവിനെ സംബന്ധിച്ച മററ പദാർത്ഥങ്ങൾ രണ്ടാംഭാവം മുതലായ മററ ഭാവങ്ങളെക്കൊണ്ടു ചിന്തിച്ചുകൊള്ളണം. ഉക്ത ഭാവങ്ങളിൽ ശുഭന്മാരുടെ സംബന്ധമുണ്ടെങ്കിൽ ആ ഭാവത്തിന്റെ ഫലത്തിനു പുഷ്ടിയും അശുഭസംബന്ധമുണ്ടായാൽ ഹാനിയും പറഞ്ഞുകൊള്ളണം. "ലഗ്നരാശിഃ സ്വയംപ്രഷ്ടാ" എന്നുള്ള ഭാഗം കൊണ്ടു് എല്ലാ ഭാവങ്ങളിലുംവച്ചു ലഗ്നത്തിനു പ്രാമാണ്യം കല്പിച്ചിരിക്കുന്നു. പ്രഷ്ടാവു മുഴുക്കെ ലഗ്നരാശി ആണെന്നു ഗ്രഹിക്കണം.

വാ—അത്ര ഷട്പഞ്ചാശികാ.

അ—ഇവിടെ ഷട്പഞ്ചാശിക ഭവിക്കുന്നു.

സാ—ഭാവവിചാരം ചെയ്യുന്ന ഘട്ടത്തിൽ ഷട്പഞ്ചാശികയിലെ വചനംകൂടി എടുത്തുകാണിക്കുന്നു.

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൗമ്യൈർവ്വാ സ്യാത്തസ്യ തസ്യാഭിവൃദ്ധിഃ
പാപൈരേവം തസ്യ ഭാവസ്യ ഹാനി-
ർന്നിർദ്ദേഷ്ടവ്യാ പ്രശ്നതോ ജന്മതോ വാ—ഇതി. ൨൫

അ—യാതൊരുയാതൊരു ഭാവം സ്വാമിദൃഷ്ടമായോ യുതമായോ സൗമ്യന്മാരാൽ ദൃഷ്ടമായോ യുതമായോ ഭവിക്കുന്നു. ആ ആ ഭാവത്തിനു് അഭിവൃദ്ധി വാച്യമാകുന്നു. യാതൊരു ഭാവം ഇപ്രകാരം പാപന്മാരാൽ ദൃഷ്ടമായോ യുതമായോ ഭവിക്കുന്നു. ആ ഭാവത്തിനു് ഹാനിയും വാച്യമാകുന്നു. ഇതു പ്രശ്നത്തിലും ജാതകത്തിലും നിർദ്ദേഷ്ടവ്യമാകുന്നു.

൧൬

സാ—ലഗ്നാദിയായ ഏതൊരു ഭാവത്തെ ആണോ വിചാരിക്കുന്നതു് ആ ഭാവത്തിന്നു് അതിന്റെ അധിപന്റെയും ശുഭഗ്രഹങ്ങളുടേയും യോഗമോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ ആ ഭാവംകൊണ്ടു് പറയാവുന്ന ഫലങ്ങൾക്കു് അഭിവൃദ്ധിയും പാപഗ്രഹങ്ങളുടെ ദൃഷ്ടിയോ യോഗമോ ഉണ്ടായാൽ ആ ഭാവംകൊണ്ടു പറയാവുന്ന പദാൎത്ഥങ്ങൾക്കു് ഹാനിയും പറയണം. ഇതു് ജാതകത്തിലും പ്രശ്നത്തിലും ഒന്നുപോലെ വിചാരിക്കാവുന്നതാണു്. ഇവിടെ ഭാവാധിപനെ പ്രത്യേകമായും സൌമ്യന്മാരെ പ്രത്യേകമായും പറഞ്ഞിട്ടുള്ളതുകൊണ്ടു് ലഗ്നാധിപന്റെ യോഗദൃഷ്ട്യാദികൾക്കു വിശേഷമുണ്ടെന്നു് ഗ്രാഹ്യമാകുന്നു. "സൎവ്വത്ര ലഗ്നേശപരയോഗദൃഷ്ടികേന്ദ്രത്രികോണാപഗതത്വമിഷ്ടം" എന്ന ഇതു ഭാഗം അതിനെ വെളിപ്പെടുത്തുന്നു.

വാ—ആയുസ്സപൂൎത്തിശ്ച

അ—ആയുസ്സപൂൎത്തിയും ഭവിക്കുന്നു.

സാ—ഭാവചിന്തയിൽ ആയുസ്സപൂൎത്തിയിലെ വചനത്തെ കൂട്ടിക്കാണിക്കുന്നു.

യോ യോ ഭാവഃ പ്രഭുണാ യുക്തോ ദൃഷ്ടോഽഥവാ പ്രശ്നേ
ഗുരുബുധശുക്രൈരേവം വക്തവ്യം തസ്യ തസ്യ ശുഭം. ൨൩

അ—പ്രശ്നത്തിൽ യാതൊരു യാതൊരു ഭാവം പ്രഭുവിനാൽ യുക്തമായോ ദൃഷ്ടമായോ അല്ലെങ്കിൽ ഇപ്രകാരം ഗുരുബുധശുക്രന്മാരാൽ യുക്തമായോ ദൃഷ്ടമായോ ഭവിക്കുന്നു. ആ ആ ഭാവത്തിന്നു ശുഭം വക്തവ്യമാകുന്നു.

സാ—ഏതോ ഒരു ഭാവത്തിന്നു ഭാവാധിപന്റെയും വ്യാഴം, ബുധൻ, ശുക്രൻ ഇവരുടെയും ദൃഷ്ടിയോ യോഗമോ ഉണ്ടായാൽ ആ ഭാവംകൊണ്ടു വിചാരിക്കേണ്ട പദാൎത്ഥങ്ങൾക്കു ശുഭത്വമുണ്ടെന്നു പറയണം. ഈ ദൃഷ്ടിയോഗങ്ങൾ ലഗ്നത്തിന്നാണെങ്കിൽ ദേഹത്തിന്നും രണ്ടാംഭാവത്തിന്നാണെങ്കിൽ ധനത്തിന്നും ശുഭത്വമാണെന്നു ക്രമേണ അറിഞ്ഞുകൊൾക.

യസ്മിൻ യസ്മിൻ ഭാവേ ദ്വിദ്വാദശസപ്തമസ്ഥിതാഃ സൌമ്യാഃ
തസ്മിൻ തസ്മിൻ വൃദ്ധിൎദ്ദശമചതുൎത്ഥസ്ഥിതൈസ്തദ്വൽ. ൨൪

അ—സൌമ്യന്മാർ യാതൊരു യാതൊരു ഭാവത്തിൽനിന്നു ദ്വിദ്വാദശസപ്തമസ്ഥിതന്മാരായി ഭവിക്കുന്നു. ആ ഭാവത്തിങ്കൽ വൃദ്ധി ഭവിക്കുന്നു. ദശമചതുൎത്ഥസ്ഥിതന്മാരായ ശുഭന്മാരെക്കൊണ്ടും അതുപോലെ വാച്യമാകുന്നു.

സാ—ഏതൊരു ഭാവത്തിന്റെ പന്ത്രണ്ടിലും രണ്ടിലും ശുഭഗ്രഹങ്ങൾ നില്ക്കുന്നു, ആ ഭാവത്തിന്നു് അഭിവൃദ്ധി ഉണ്ടാകും. ഏതൊരു ഭാവത്തിന്റെ നാലിലും പത്തിലും ശുഭഗ്രഹങ്ങൾ വന്നാലും അഭിവൃദ്ധി പറയാവുന്നതാണു്. ഏതു ഭാവത്തിന്റെയും പന്ത്രണ്ടിലും രണ്ടിലും നാലിലും എട്ടിലും അഞ്ചിലും ഒൻപതിലും ശുഭന്മാർ വന്നാൽ ആ ഭാവത്തിന്നു് അഭിവൃദ്ധിയും പാപന്മാർ വന്നാൽ നാശവുംകൂടി പറയേണ്ടതാണു്. ഏതൊരു ഭാവത്തെയാണോ വിചാരിക്കുന്നതു് ആ ഭാവത്തിന്റെ കാരകഗ്രഹത്തെ ലഗ്നമാക്കി സങ്കല്പിച്ചും ഇപ്രകാരം ചിന്തിക്കേണ്ടതാണു്. ഇതു്,

"പാൎശ്വദ്വയസ്ഥൈശ്ചതുരഷ്ടഗൈൎവ്വാ
ത്രികോണഗൈൎവ്വാ നിഖിലൈശ്ച പാപൈഃ
ഭാവസ്യ നാശം ശുഭദൈസ്തു വൃദ്ധിം
സമാദിശേൽ കാരകതോ വിശേഷാൽ." എന്ന ഭാഗംകൊണ്ടു വെളിവാകുന്നു.

ഷഷ്ഠാഷ്ടമരിഃഫേശാ ഭാവപരിപവഃ ശുഭാശ്ച ഭാവഹനഃ
ഭാവത്ദീശപരകാരകദുൎബ്ബലതാ ചാസ്തി തദ്വദാപൂൎവ്വചഃ. ൨൫

അ—ഷഷ്ഠാഷ്ടമരിഃഫേശന്മാരും ഭാവപരിപുക്കളും ആയ ശുഭന്മാരും ഭാവഹാക്കളായി ഭവിക്കുന്നു. ഭാവതദീശപരകാരകദുൎബ്ബലതയും ഭാവഹാവായി ഭവിക്കുന്നു. അതുപോലെ ആപൂൎവ്വചസ്സു ഭവിക്കുന്നു.

സാ—ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളുടെ അധിപന്മാരും ഭാവനാഥന്റെ ശത്രുക്കളും ശുഭന്മാരായിരുന്നാലും ഭാവത്തെ (ഭാവംകൊണ്ടു ചിന്തനീയങ്ങളായ ഫലങ്ങ

ളെ) നശിപ്പിക്കും. ശുഭന്മാരുടെ ദൃഷ്ടിയോഗങ്ങൾ ഭാവവൃദ്ധികരങ്ങളാണെന്നു മുൻപേ പറഞ്ഞുവല്ലോ. പക്ഷേ അവക്ക് ഇപ്പറഞ്ഞ ബന്ധങ്ങളുണ്ടായാൽ ശുഭം പറഞ്ഞുകൂടാ.

അരാതിരോഗാദ്യമരാതിനാഥോ
മൃതീശ്വരോ മൃത്യുഭയം കരോതി
വ്യയാധിപോ ഭംശദരിദ്രതാദ്യം
യോഗേക്ഷണാദ്യൈരശുഭം പ്രദിഷ്ടം എന്നും,
ഷഷ്ഠാഷ്ടമാന്ത്യേശ്വരയോഗദൃഷ്ട്യാ-
ദ്യൈസ്ത്വാന്യബന്ധസ്ത്വശുഭഃ പ്രദിഷ്ടഃ,—എന്നും,

നീചർക്ഷരിപുഗേഹസ്ഥോ ഗ്രഹോ ഭാവവിനാശകൃൽ എന്നും മററുമുള്ള വചനങ്ങൾ ഇതിന്നനുകൂലങ്ങളാകുന്നു ഭാവത്തിന്നും അതിൻെറ അധിപന്നും ആ ഭാവത്തിൻെറ കാരകഗ്രഹത്തിന്നും ബലഹാനി ഉണ്ടായാലും ഭാവനാശമുണ്ടാകുമെന്നു പറയണം. ഇങ്ങിനെ ആപ്തന്മാർ പറഞ്ഞിട്ടുണ്ട്.

ഷഷ്ഠം ദ്വാദശമഷ്ടമഞ്ച മുനയോ ഭാവാനനിഷ്ടാൻ വിദു-
സ്തന്നാഥാനപിതവീക്ഷിതാ യദധിപാ യേ വാ ച ഭാവാസ്സ്വയം
തത്രസ്ഥാശ്ച യദീശ്വരാസ്ത്വയ ഇമേ നോ സന്തി ഭാവാ നൃണാം
ജാതാ വാ വിഫലാ വിനഷ്ടവികലാസ്തത്രാതികഷ്ടോഽഷ്ടമഃ. ൧൯

അ—ഷഷ്ഠത്തേയും ദ്വാദശത്തേയും അഷ്ടമത്തേയും അനിഷ്ടങ്ങളായ ഭാവങ്ങളാണെന്നു മുനിമാർ അറിയുന്നു. യദധിപന്മാർ തന്നാഥാനപിതവീക്ഷിതന്മാരായി ഭവിക്കുന്നു ആ ഭാവങ്ങളും യാവചില ഭാവങ്ങൾ തന്നാഥാനപിതവീക്ഷിതങ്ങളായി ഭവിക്കുന്നു. ആ ഭാവങ്ങളും, യദീശ്വരന്മാർ തത്രസ്ഥന്മാരായി ഭവിക്കുന്നു. ആ ഭാവങ്ങളും ആകുന്ന ഈ മൂന്നുകൾ നൃക്കൾക്കു ഭവിക്കുന്നില്ല. ജാതങ്ങളാകുന്നു എങ്കിൽ വിഫലങ്ങളായോ വിനഷ്ടവികലങ്ങളായോ ഭവിക്കുന്നു. അവകളിൽവച്ച് അഷ്ടമം അതികഷ്ടമാകുന്നു.

സം—ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങൾ അനിഷ്ടഭാവങ്ങളാണെന്ന് ഋഷികൾ കല്പിക്കുന്നു. അഷ്ടമഭാവം ഇവയിൽ ഏററവും അനിഷ്ടപ്രദമാകുന്നു. ഈ അനിഷ്ടഭാവങ്ങളുടെ അധിപന്മാർ ഏതൊരു ഭാവത്തിൻെറ അധിപനെ നോക്കുകയോ ചേരുകയോ ചെയ്യുന്നു ആ ഭാവം ഉണ്ടാകുന്നില്ല. അതായത് അഷ്ടമാധിപൻ അഞ്ചാംഭാവാധിപനെ നോക്കുകയോ അഞ്ചാംഭാവാധിപനോടു ചേരുകയോ ചെയ്താൽ പുത്രലാഭം സിദ്ധിക്കയില്ല. അതുപോലെ ആ അനിഷ്ടസ്ഥാനാധിപന്മാർ ഏതൊരു ഭാവത്തിലേക്കു ദൃഷ്ടിയോഗങ്ങളെക്കൊണ്ട് സംബന്ധിക്കുന്നുവോ ആ ഭാവവും സംഭവിക്കയില്ല. അതായത് അഷ്ടമാധിപൻ അഞ്ചാംഭാവത്തിൽ നോക്കുകയോ നിൽക്കുകയോ ചെയ്താൽ പുത്രസമ്പത്ത് ഉണ്ടാവുകയില്ല. ഏതൊരു ഭാവത്തിൻെറ അധിപൻ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽപോയി നിൽക്കുന്നു, ആ ഭാവവും സംഭവിക്കയില്ല. അതായത് അഞ്ചാംഭാവാധിപൻ അഷ്ടമത്തിൽ പോയി നിന്നാലും പുത്രസമ്പത്തുണ്ടാകുന്നതല്ല. അഥവാ അനിഷ്ടഫലദാതാക്കന്മാരായ ഈ ഗ്രഹങ്ങൾക്കു ദോഷാധിക്യം കുറവാണെങ്കിൽ ഭാവഫലം ഉണ്ടായി എന്നുവരാം. അങ്ങിനെ ഉണ്ടായാൽതന്നെയും പ്രയോജനമില്ലാതാകുകയോ നശിക്കുകയോ പരിപൂർണ്ണതയില്ലാതാകുകയോ ചെയ്യും.

ഭാവാധീശേ ച ഭാവേ സതി ബലരഹിതേ ച ഗ്രഹേ കാരകാഖ്യേ
പാപാന്തസ്ഥേ ച പാപൈരരിഭിരപി സമേതേക്ഷിതേ നാന്യഖേടൈഃ
പാപൈസ്തൽബന്ധുമൃത്യുവ്യയഭവനഗതൈസ്ത്രികോണസ്ഥിതൈർവാ
വാച്യാ ഭാവസ്യ ഹാനിഃ സ്ഫുടമിഹ ഭവതി ദേവിത്രിസംവാദതോ വാൽ. ൨൦

അ—ഭാവാധിശന്നും ഭാവവും കാരകാഖ്യനായ ഗ്രഹവും ബലരഹിതനായിരിക്കുമ്പോഴും പാപാന്തസ്ഥനായിരിക്കുമ്പോഴും പാപന്മാരാലും അരികളാലും സമേതേക്ഷിതനായിരിക്കുമ്പോഴും, തൽബന്ധുമൃത്യുവ്യയഭവനഗതന്മാരായോ ത്രികോണസ്ഥിതന്മാരാ

യോ ഇരിക്കുന്ന പാപന്മാരെക്കൊണ്ടും അന്യന്മാരായ ശുഭന്മാരാൽ സമേതരേക്ഷിതമായി ഭവിക്കുന്നില്ല എങ്കിൽ ഭാവത്തിന്റെ ഹാനി വാച്യയാകുന്നു. ഇവിടെ ഭക്തിസംവാദഭാവംഹേതുവായിട്ട് സ്പഷ്ടമാകുന്നില്ലെന്നും വാച്യമാകുന്നു.

സാ—ഭാവാധിപൻ ഭാവം കാരകഗ്രഹം ഇവറ്റക്കു ബലമില്ലാതെ വരിക, ഇവർ പാപഗ്രഹങ്ങളുടെ മദ്ധ്യേ വരിക, പാപന്മാരുടെ യോഗദൃഷ്ടികൾ ഉണ്ടാവുക, അതുപോലെ ശത്രുഗ്രഹങ്ങളുടെ ദൃഷ്ടിയോഗങ്ങൾ വരിക, നാല് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിലും അഞ്ചിലും ഒൻപതിലും പാപന്മാർ വരിക, ഇങ്ങിനെ വന്നാൽ ഭാവനാശം പറയണം. എന്നാൽ ശുഭഗ്രഹങ്ങളുടെ യോഗം ദൃഷ്ടി ത്രികോണം മുതലായ ബന്ധങ്ങൾ ഉണ്ടായിരിക്കരുത്. ശുഭഗ്രഹബന്ധം മേൽപറഞ്ഞ യോഗത്തിന്റെ അപവാദമാണ്. മേൽ പറഞ്ഞ ദോഷയോഗങ്ങളിൽ രണ്ടുമൂന്നിന്റെ സംബന്ധമുണ്ടായാൽ സംശയംകൂടാതെ ഭാവനാശത്തെ പറയാവുന്നതാണ്.

ഭാവേ ശുഭൈർയുക്തേ ശുഭനാഥമിത്രൈ-
ര്യുക്തേ ബലാഢ്യൈരവലോകിതേ വാ
ഭാവാധിപേ കാരകഖേചരേ വാ
ബലാന്വിതേ സിദ്ധിമുപൈതി ഭാവഃ.

പാപാരിനീചാസ്തഗതൈരധീശൈഃ
ഷഷ്ഠാദിഗൈഃ ഷ്ടൈർവിനാശം ഭാവനാശം
ബലാന്വിതേഷ്വേഷു ശുഭേശമിത്രൈ-
രയുക്തദൃഷ്ടേഷു ന ഭാവലാഭഃ.

ഇത്യാദി അനേക വചനങ്ങൾ ഇതിന്നനുകൂലങ്ങളായി ഭവിക്കുന്നു.

താതാശ്ചാത്മപ്രഭാവൌ ദ്യുമണിരഥ മനോമാതരൌ ശീതരശ്മിർ-
ഭ്രാതാ സത്വഞ്ച ഭൌമഃ ക്ഷിതിരപി വചനം ജ്ഞാനമിന്ദോസ്തനൂജഃ
ധീചിൽപുത്രാംഗസൌഖ്യം സുരഗുരുരബലാഭോഗയാനാനി ശുക്രാ
മൃത്യുർവ്യാധിശ്ച ദുഃഖം ശനിരിഹ ഗദിതോ ദാസഭൃത്യാദികോപി.

അ—താതനും ആത്മപ്രഭാവവും ദ്യുമണിയാകുന്നു. മനോമാതാക്കന്മാർ ശീതരശ്മിയാകുന്നു. ഭ്രാതാവും സത്വവും ക്ഷിതിയും ഭൌമനാകുന്നു. വചനവും ജ്ഞാനവും ഇന്ദുവിന്റെ തനൂജനാകുന്നു. ധീചിൽപുത്രാംഗസൌഖ്യം സുരഗുരുവാകുന്നു. അബലാഭോഗയാനങ്ങൾ ശുക്രനാകുന്നു. മൃത്യുവും വ്യാധിയും ദുഃഖവും ദാസഭൃത്യാദികവും ശനിയെന്ന് ഗദിതമാകുന്നു.

സാ—മുൻപേ ലഗ്നാദികളായ ഭാവങ്ങളെക്കൊണ്ട് ഓരോ ഭാവങ്ങളെ ആശ്രയിച്ച് ഇന്നിന്നവയാണ ചിന്തിക്കേണ്ടതെന്നു പറഞ്ഞുവല്ലോ. അതുപോലെതന്നെ സൂൎയ്യൻ മുതലായ ഓരോ ഗ്രഹങ്ങളെക്കൊണ്ടും ഇന്നിന്ന പദാൎത്ഥങ്ങളെ ചിന്തിക്കേണ്ടതാണെന്ന് ഈ ശ്ലോകംകൊണ്ടു പറയുന്നു.

പിതാവിനേയും ആത്മാവിനേയും പ്രഭാവത്തേയും ആദിത്യനെക്കൊണ്ടു വിചാരിക്കണം. ഈ വസ്തുക്കളുടെ കാരകൻ ആദിത്യനാണ്. മനസ്സ് മാതാവ് ഇവയെ ചന്ദ്രനെക്കൊണ്ടു വിചാരിക്കണം. ഭൂമി ഭ്രാതാവ് സത്വം (ധൈൎയ്യം) ഇവ ചൊവ്വയെക്കൊണ്ടു വിചാരിക്കണം. അറിവും വാക്കും ബുധനെക്കൊണ്ടും ബുദ്ധിയും ആത്മജ്ഞാനവും പുത്രനും ശരീരസുഖവും വ്യാഴത്തെക്കൊണ്ടും ഭാൎയ്യാസുഖം വാഹനം അഥവാ യാനം ഇവ ശുക്രനെക്കൊണ്ടും ദാസന്മാരെയും ഭൃത്യന്മാരെയും വ്യാധിയെയും ദുഃഖം മരണം മുതലായവയേയും ശനിയെക്കൊണ്ടും വിചാരിക്കേണ്ടതാണ്. ഗ്രഹങ്ങളുടെ കാരകത്വബോധം ബൃഹജ്ജാതകം, സംജ്ഞ, കൎമ്മാജീവം, ദശ ഈ അദ്ധ്യായങ്ങളിൽനിന്നു ഗ്രഹിക്കേണ്ടതാണ്. എങ്കിലും അവയുടെ അല്പബോധത്തിനുവേണ്ടി പരാശരഹോരയിലെ വചനങ്ങൾ താഴെ കാണിക്കുന്നു.

രാജ്യവിദ്രുമരക്തവസ്ത്രമാണിക്യരാജവനാദ്ധ്വതക്ഷേത്രപിതൃകാരകോ രവിഃ

മാതൃമനഃ പുഷ്ടിഗന്ധരസേക്ഷുഗോധൂമക്ഷാരകടിജശക്തികാര്യസസ്യരജതാദികാരകശ്ചന്ദ്രഃ.

സത്വസത്വഭൂമിപുത്രശീലചൌര്യരോഗ ബുദ്ധ്യഭ്രാതൃപരാക്രമാഗ്നിസാഹസരാജശകാരകഃ കുജഃ.

ജ്യോതിർവിദ്യാമാതുലഗണിതകാര്യനർത്തനവൈദ്യഹാസ്യദിവ്യശ്രീ ശില്പവിദ്യാദികാരകോ ബുധഃ.

സ്വകർമ്മയജനദേവബ്രാഹ്മണ ധനഗൃഹകാഞ്ചന വസ്ത്രപുത്രമിത്രാന്ദോളനാദി കാരകോ ഗുരുഃ.

കളത്രകാർമ്മുകസുരഗീതഗന്ധകാവ്യ പുഷ്പസുകുമാരയൌവനാഭരണരജതയാനഗജാലാകമൌക്തികവിഭവകവിതാരസാദികാരകഃ ശുക്രഃ.

മഹിഷഹയഗജതൈലവസ്ത്രശൃംഗാരപ്രയാണസഞ്ചാരജ്വരാദ്യായുധഗ്രഹയുദ്ധസഞ്ചാരശൂദ്രനീലമണിവിഘ്നകേശശലശൂലരോഗദാസദാസീജനായുഷ്യകാരകഃ ശനിഃ.

ഭയാണസമയസമ്പദ്രാത്രിസകലസുഖാത്മഭൃതകാരകോ രാഹുഃ
വ്രണരോഗചർമ്മാദിശൂലസ്ഫുടക്ഷുദ്രാർത്തികാരകഃ കേതുഃ.

ഇനിയും കാരകത്വത്തെക്കുറിച്ചു പറയുന്ന ഭാഗങ്ങൾ പലതുമുണ്ട്. അവയെ ഉദ്ധരിച്ചു് ഇവിടെ ദീർഘിപ്പിക്കേണ്ട ആവശ്യമില്ല. ഈ പ്രശ്നമാർഗ്ഗത്തിൽതന്നെ ഓരോ ഗ്രഹങ്ങളെക്കൊണ്ടു് പല ഘട്ടങ്ങളിലും ഏതേതു ഫലങ്ങൾ പറയപ്പെട്ടുവോ അതുകളുടെ കാരകത്വം ആ ഗ്രഹത്തിനാണെന്നു ഗ്രാഹ്യമാകുന്നു. അതായതു് കാലഹോരാവിചാരത്തിൽ "സൂര്യസ്യകാലഹോരായാം പ്രശ്നശ്ചേൽ ഭൂമിപാഗമഃ" എന്ന ഭാഗംകൊണ്ടു് രാജകാരകത്വം സൂര്യനാണെന്നുവരുന്നു.

അഷ്ടമംഗലവിചാരത്തിൽ "അഭീഷ്ടാർത്ഥാഗമം കീർത്തിംജയം ഭൂപതിമാനനം സജ്ജനപദഗ്രാമസൽകൃതിംകുരുതേരവിഃ" എന്ന ഭാഗംകൊണ്ടു് അഭീഷ്ടകാര്യസിദ്ധി കീർത്തി ജയം രാജബഹുമാനം സഭ ജനസമൂഹം ഗ്രാമം ഇതിൽനിന്നുമുള്ള സൽക്കാരം ഇവയുടെ കാരകൻ ആദിത്യനാണെന്നു കാണുന്നു. ഇങ്ങിനെ ഓരോരോ ഘട്ടങ്ങളിൽനിന്നു ഗ്രഹങ്ങളുടെ കാരകത്വം ഈ ഗ്രന്ഥത്തിൽനിന്നുതന്നെ ഗ്രഹിക്കാവുന്നതാണ്.

**ആത്മാദയോ ഗഗനഗൈർബലിഭിർബലവത്തരാഃ**
**ദുർബലൈർദ്ദുർബലാ ജ്ഞേയാ വിപരീതം ശനേഃ സ്മൃതം. ൧൨**

അ—ആത്മാദികൾ ബലികളായ ഗഗനഗന്മാർ ഹേതുവായി ബലവത്തരങ്ങളെന്നും ജ്ഞേയങ്ങളാകുന്നു ദുർബലന്മാരായ ഗഗനഗന്മാർ ഹേതുവായി ആത്മാദികൾ ദുർബലങ്ങളെന്നും ജ്ഞേയങ്ങളാകുന്നു. ശനിക്കു വിപരീതമെന്നു സ്മൃതമാകുന്നു.

സാ—സൂര്യാദികളായ ഗ്രഹങ്ങൾക്കു ബലമുണ്ടെങ്കിൽ ആത്മാവു് മുതലായവസ്തുക്കൾക്കു പ്രാബല്യമുണ്ടെന്നു ഗ്രഹിക്കണം. അതുപോലെ സൂര്യാദികളായ കാരകഗ്രഹങ്ങൾതന്നെ ദുർബലങ്ങളാകയാൽ ആത്മാവു തുടങ്ങിയുള്ള കാര്യങ്ങൾക്കും ബലമില്ലെന്നുതന്നെ ഗ്രഹിക്കണം. അതായതു് പുത്രകാരകനായ വ്യാഴത്തിനു ബലമുണ്ടെങ്കിൽ പുത്രസമ്പത്തുണ്ടെന്നും ബലമില്ലെങ്കിൽ പുത്രസമ്പത്തില്ലെന്നും സാരം. ഗ്രഹങ്ങളുടെ ബലാബലങ്ങൾ "സ്വോച്ചസുഹൃൽസ്വദ്രേക്കാണനവാംശൈഃ" എന്നു തുടങ്ങിയുള്ള വചനങ്ങളെക്കൊണ്ടും മറ്റും ഗ്രഹിച്ചുകൊള്ളണം. എന്നാൽ ശനിയുടെ കാരകത്വവ്യവസ്ഥ ഇപ്പറഞ്ഞതിനു വിപരീതമാണ്. മൃത്യു വ്യാധി ദുഃഖം ഇവയുടെ കാരകനാണല്ലൊ ശനി. ശനിക്കു ബലമുണ്ടായാൽ മേല്പറഞ്ഞ ശനിയുടെ കാര്യങ്ങളായ മൃത്യു വ്യാധി മുതലായവയെ ദുർബലപ്പെടുത്തുകയും ബലഹീനനായാൽ അവയെ വർദ്ധിപ്പിക്കയും ചെയ്യും.

**അർക്കാംശകേ സൌരസ്യാംശ സ്ഥിതോ താതശ്ചാദ്യുദിതസ്വാംശവസ്ത്വനാം**
**കാരകത്വാംശാദീനാം വിജ്ഞേയാ പോഷണേ തഥാ ഹനനേ.**

അ—"അൎക്കാംശേ സൗൎയ്യം സ്വം" താതശ്ചാഭ്യുദിതസൎവ്വവസ്തുക്കളുടെ പോഷണത്തിലും അപ്രകാരം ഹനനത്തിലും അൎക്കാദികൾക്കു കാരകത്വം വിജ്ഞേയമായി ഭവിക്കുന്നു.

സാ—"അൎക്കാംശേ തൃണകനകോൎണ്ണഭേഷജാദ്യൈഃ" എന്നാദിയായും "സൌൎയ്യാംസ്വം നഖദന്തചൎമ്മകനകക്രൌൎയ്യാദ്ധ്വശൌൎയ്യാചലൈഃ" എന്നാദിയായും മററുമുള്ള ഹോരാവചനാദികളിൽ പറഞ്ഞിട്ടുള്ള സകല വസ്തുക്കളുടെയും കാരകത്വം (അതിനെ വൎദ്ധിപ്പിക്കുന്നതിനും നശിപ്പിക്കുന്നതിനും മററുമുള്ള അവകാശം) സൂൎയ്യൻ മുതലായ ഗ്രഹങ്ങൾക്കാണ്.

ഭാഗ്യാദ്യഭീഷ്ടഭാവേശോഽപ്യശുഭോ ഭാവപുഷ്ടികൃത്
ലഗ്നാൽ പുത്രേതി പദ്യേ തദ്വരാഹമിഹിരോദിതം. ൩൪

അ—ഭാഗ്യാദ്യഭീഷ്ടഭാവേശൻ അശുഭനായാലും ഭാവപുഷ്ടിപ്രദനാകുന്നു. അത് "ലഗ്നാൽ പുത്രേ"തിപദ്യത്തിൽ വരാഹമിഹിരോദിതമായി ഭവിക്കുന്നു.

സാ—ഒമ്പതാമെടം മുതലായ ഇഷ്ടഭാവങ്ങളുടെ അധിപന്മാർ പാപന്മാരായാലും തങ്ങളുടെ യോഗദൃഷ്ടികൾ ഭാവത്തിനു അഭിവൃദ്ധികരമാണ്. ഇവിടെ പാപനായ ഒൻപതാം ഭാവാധിപൻെറ ബന്ധം ഒൻപതാംഭാവത്തെ മാത്രമേ പുഷ്ടിപ്പെടുത്തുകയുള്ളു എന്നൊരു പക്ഷക്കാരുണ്ട്. അതു ശരിയല്ല. അഭീഷ്ടഭാവങ്ങളുടെ അധിപന്മാർ ദൃഷ്ടിയോഗാദികളെക്കൊണ്ട് ഏതു ഭാവത്തേയും പുഷ്ടിപ്പെടുത്തുകതന്നെ ചെയ്യും. അല്ലെങ്കിൽ ഇവിടെ ഉദാഹരണത്തിനായി "ഹോരാസ്വാമിഗുരുജ്ഞവീക്ഷിതയുതാ" എന്നാദിയായ പദ്യഭാഗം ഉദാഹരണമായി കാണിക്കുമായിരുന്നു. എന്നുതന്നെയല്ല അതാതു ഭാവത്തിൻെറ അധിപന്മാർ പാപന്മാർതന്നെ ആയിരുന്നാലും ഭാവവൃദ്ധിയെ ചെയ്യുമെന്ന് ഈ അദ്ധ്യായത്തിൽതന്നെ മേൽ ധാരാളം പറഞ്ഞുകഴിഞ്ഞിരിക്കുന്നു.

"ലഗ്നാൽ പുത്രകളത്രഭേശുഭപതിപ്രാപ്തഃ" എന്നാദിയായ ശ്ലോകത്തിലെ ശുഭപതി എന്ന പദത്തിന് ശുഭത്തിൻെറ (ഒൻപതാംഭാവത്തിൻെറ) പതി എന്നും ശുഭന്മാരും പതിയും എന്നും ഉള്ള അൎത്ഥം സ്പഷ്ടമാണല്ലോ.

ശുഭാനാം പ്രാബല്യേ ശുഭപൌഷ്കല്യം പുനസ്തു ദോഷകൃതാം
വൈബല്യേ ദോഷാണാം പൌഷ്കല്യം വദതി തദഭിയുക്തഃ.

അ—ശുഭന്മാൎക്ക് പ്രാബല്യത്തിൽ ശുഭപൌഷ്കല്യത്തേയും ദോഷകൃത്തുക്കളുടെ വൈബല്യത്തിൽ അതുപോലെ ദോഷങ്ങളുടെ പൌഷ്കല്യത്തേയും അഭിയുക്തൻ വദിക്കുന്നു.

സാ—ശുഭഫലദാതാക്കന്മാരായ ഗ്രഹങ്ങൾക്കു പ്രാബല്യമുണ്ടെങ്കിൽ അവരെക്കൊണ്ടു വിചാരിക്കേണ്ട ഫലങ്ങൾക്ക് പരിപൂൎണ്ണത പറയണം. അതുപോലെ ദോഷഫലദാതാക്കന്മാരായ ഗ്രഹങ്ങൾ ബലഹീനന്മാരായാൽ അവരെക്കൊണ്ടു പറയാവുന്ന ദോഷഫലങ്ങൾ പ്രബലങ്ങളാണെന്നും പറയണം. ഇതിനുദാഹരണമായി ആ അഭിയുക്തവചനത്തെത്തന്നെ കാണിക്കുന്നു.

പഞ്ചമസംസ്ഥഃ പാപഃ പുത്രവിനാശം കരോതി ബലഹീനഃ
സൌമ്യസ്സുതം വിധത്തേ ബലസഹിതശ്ചാഷ്ടമാധിപം ഹിത്വാ.

അ—പഞ്ചമസംസ്ഥനായി ബലഹീനനായ പാപൻ പുത്രനാശത്തെ ചെയ്യുന്നു. അഷ്ടമാധിപനെ ഒഴിച്ചു പഞ്ചമസംസ്ഥനായി ബലസഹിതനായ സൌമ്യൻ സുതനെ വിധാനം ചെയ്യുന്നു.

സാ—അഞ്ചാംഭാവത്തിൽ ബലഹീനനായ പാപഗ്രഹം നിന്നാൽ പുത്രനാശത്തെ പറയണം. പാപൻ ബലഹീനനല്ലെങ്കിൽ പുത്രനാശത്തെ പറയരുത്. അഞ്ചാം ഭാവത്തിൽ പ്രബലന്മാരായ ശുഭഗ്രഹങ്ങൾ നിന്നാൽ പുത്രസമ്പത്തിനെ പറയണം. ഈ ശുഭഗ്രഹം അഷ്ടമാധിപനായിരിക്കരുത്. അഷ്ടമാധിപൻ ശുഭഗ്രഹമായാലും ഭാവനാശകരനാണെന്നു മുൻപേ പറഞ്ഞുവല്ലോ. ഇതുകൊണ്ടു പാപഗ്രഹങ്ങൾക്കു ബലഹാനി മുതലായ അശുഭാവസ്ഥകൊണ്ടു പാപത്വവും പ്രാബല്യം മുതലായ ശുഭാവസ്ഥകൊണ്ടു ശുഭത്വവും അതേവിധം ശുഭഗ്രഹങ്ങൾക്കും പ്രാബല്യം മുതലായ ഗുണങ്ങളെക്കൊണ്ടു ശുഭത്വവും ബലഹാനി മുതലായവകൊണ്ട് അശുഭത്വവും സംഭവിക്കുന്നു. ഇതിനു,

പാപഗ്രഹാ ബലയുതാഃ ശുഭവർഗസംസ്ഥാ-
സ്സൌമ്യാ ഭവന്തി ശുഭവർഗഗസൌമ്യദൃഷ്ടാഃ
പ്രായേണ പാപഗണഗാ വിബലാശ്ച സൌമ്യാഃ
പാപാഃ ശുഭാന്യശുഭവർഗഗപാപദൃഷ്ടാഃ.

എന്നും മററുമുള്ള വചനങ്ങൾ ഇതിനു ദൃഷ്ടാന്തമാണ്.

യേന ഗ്രഹേണ നൽ പ്രോക്തമശുഭം വാ ശുഭം ഫലം
ബലീ ചേത്സശുഭം പൂർണ്ണമശുഭം ദുർബലോ യദി—ഇതി. ൩൭

അ—അശുഭമായോ ശുഭമായോ ഉള്ള യാതൊരുഫലം യാതൊരു ഗ്രഹത്തെക്കൊണ്ടു പ്രോക്തമായി ഭവിക്കുന്നു. ആ ഗ്രഹം ബലിയാകുന്നുവെങ്കിൽ ശുഭം പൂർണ്ണമായും ദുർബ്ബലനാകുന്നു എങ്കിൽ അശുഭം പൂർണ്ണമായും ഭവിക്കുന്നു.

സാ—ഏതൊരു ഗ്രഹത്തെക്കൊണ്ടു് ശുഭഫലം പറയേണ്ടതായി വരുന്നുവോ ആ ഗ്രഹത്തിനു ബലമുണ്ടെങ്കിൽ ആ ശുഭഫലത്തിന് പൂർണ്ണത പറയണം. ബലമില്ലെങ്കിൽ ആ ശുഭഫലത്തിന് അല്പതാമേ പറയാവൂ. ഇതു് പാപന്മാൎക്കും ശുഭന്മാൎക്കും സാമാന്യേന ഒന്നുപോലെ വിചാരിക്കാവുന്നതാണ്. ശുഭനായാലും പാപനായാലും ബലവാനായ ഗ്രഹം ഇഷ്ടത്തേയും ദുർബലനായഗ്രഹം അനിഷ്ടത്തേയും ചെയ്യുമെന്നു സാരം. ഇങ്ങിനെ അഭിയുക്തവചനങ്ങൾ കാണിച്ചു.

ഭാവേഷ്വഭീഷ്ടേഷു വർഗ്ഗോത്തമനിജരിപുഭേഷ്വാസ്ഥിതോ യോ ഗ്രഹോഽസൌ
പൂർണ്ണം മദ്ധ്യം തദാല്പം ദിശതി ശുഭഫലം സ്വോദിതം പൃച്ഛകാനാം
ഭാവേഷ്വിഷ്ടേതരേഷ്വപ്യശുഭമപി തഥാ പുഷ്ടമദ്ധ്യാല്പരൂപം
വൈരിസ്വീയാംശവർഗ്ഗോത്തമഗത ഉദിതം ദ്രവ്യനാശാമയാദ്യം
—ഇതി ച.

അ—യാതൊരു ഗ്രഹം ഇഷ്ടങ്ങളായ ഭാവങ്ങളിൽ വർഗോത്തമനിജരിപുഭങ്ങളിൽ ആസ്ഥിതനായി ഭവിക്കുന്നു. ഈ ഗ്രഹം പൃച്ഛകന്മാൎക്ക് സ്വോദിതമായ ശുഭഫലത്തെ പൂർണ്ണമായും മദ്ധ്യമായും അല്പമായും ദേശിക്കുന്നു. അപ്രകാരം ഇഷ്ടേതരങ്ങളായ ഭാവങ്ങളിൽ വൈരിസ്വീയാംശവർഗോത്തമഗതനായ ഗ്രഹം ദ്രവ്യനാശാമയാദ്യമായി ഉദിതമായ അശുഭത്തേയും അപ്രകാരം പുഷ്ടമദ്ധ്യാല്പരൂപമാക്കി ദേശിക്കുന്നു.

സാ—ഇഷ്ടഭാവത്തിൽ നില്ക്കുന്ന ഗ്രഹം ഇഷ്ടഫലങ്ങളെയാണല്ലോ ദാനം ചെയ്യുന്നതു്. ആ ഇഷ്ടഗ്രഹം വർഗോത്തമാംശകത്തിൽ നില്ക്കുയാണെങ്കിൽ ആ ഇഷ്ടഫലം പരിപൂർണ്ണമായി സിദ്ധിക്കുമെന്നും തന്റെ നവാംശകത്തിലാണെങ്കിൽ ഇഷ്ടഫലം മദ്ധ്യമമായി സിദ്ധിക്കുമെന്നും ശത്രുനവാംശകത്തിലാണെങ്കിൽ ഇഷ്ടഫലം അല്പമായി സിദ്ധിക്കുമെന്നും പറയണം. അനിഷ്ടഭാവത്തിൽ നില്ക്കുന്ന ഗ്രഹം അനിഷ്ടഫലങ്ങളെ ദാനം ചെയ്യുന്നവനാണല്ലോ. എന്നാൽ ആ ഗ്രഹം വർഗോത്തമനവാംശകത്തിൽ നില്ക്കുകയാണെങ്കിൽ ആ അനിഷ്ടഫലങ്ങൾ അല്പമായും സ്വനവാംശകത്തിൽ നില്ക്കുയാണെങ്കിൽ അനിഷ്ടഫലങ്ങൾ മദ്ധ്യമായും ശത്രുനവാംശകത്തിലാണെങ്കിൽ അനിഷ്ടഫലങ്ങൾ പൂർണ്ണമായും പറയേണ്ടതാണ്. ഇതും അഭിയുക്തവചനംതന്നെ.

സ്വാമീ കാരകഖേചരശ്ച ബലിനൌ യദ്യേഷ്ടഭാവസ്ഥിതൌ
സമ്പൂർണ്ണോഽനുഭവക്ഷമശ്ച നിയതം ഭാവസ്തു നൄണാം ഭവേൽ
രിഃഫാരാതിമൃതിസ്ഥിതൌ ച വിബലൌ യൽകാരകാധീശ്വരൌ
ഭാവഃ പാഽയം ന ഹി സംഭവേദപി നൄണാം കാസ്യാനുഭൂതൌ കഥാ.

അ—യാതൊരുഭാവത്തിന്റെ സ്വാമിയും കാരകഖേചരനും ബലികളായി ഇഷ്ടഭാവസ്ഥിതന്മാരായി ഭവിക്കുന്നു. ആ ഭാവം നിയതമാകുംവണ്ണം നൃക്കൾക്കു് സമ്പൂർണ്ണമായി അനുഭവക്ഷമമായി ഭവിക്കുന്നു. യത്കാരകാധീശ്വരന്മാർ രിപ്ഫാരാതിമൃതിസ്ഥിതന്മാരായും വിബലന്മാരായും ഭവിക്കുന്നു. ഈ ഭാവം നൃക്കൾക്കു സംഭവിക്കുകയേയില്ല. ഇതിന്റെ അനുഭൂതിയിലെ കഥ പിന്നെ എന്തു്?

സാ—ഏതൊരു ഭാവത്തെക്കുറിച്ചു വിചാരിക്കുന്നുവോ ആ ഭാവത്തിന്റെ അധിപനും അതിന്റെ കാരകഗ്രഹവും പ്രബലന്മാരായി ഇഷ്ടഭാവങ്ങളിൽ നില്ക്കുന്നു എങ്കിൽ ആ ഭാവംകൊണ്ടു ചിന്തനീയങ്ങളായ ഫലങ്ങൾ ജനങ്ങൾ സംപൂർണ്ണമായി അനുഭവിക്കുന്നതിനു് ഇടവരും. ഇപ്രകാരം ഭാവാധിപനും കാരകഗ്രഹവും ബലഹീനന്മാരായി ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ ആ ഭാവംകൊണ്ടു ചിന്തനീയങ്ങളായ ഫലങ്ങൾ ഉണ്ടാവുകയേയില്ല. പിന്നെ അതിന്റെ അനുഭവത്തെപ്പററി പറയേണ്ട ആവശ്യമില്ലല്ലൊ.

**സ്വോച്ചാദിഷ്ടഗൃഹേഷു കാരകപതീ രന്ധ്രാദ്യനിഷ്ടസ്ഥിതൌ**
**യദ്ഭാവസ്യ സ സംഭവേദവികലോ നാസ്യാനുഭൂതിർന്നൃണാം**
**നീചാദ്യാശ്രയതോഽബലൌ ശുഭതരേ ലാഭാദിഭാവേ സ്ഥിതൌ**
**യദ്ഭാവാധിപകാരകോ സ വികലോപ്യസ്യാനുഭൂതിർഭവേൽ. ൪൦**

അ—യദ്ഭാവത്തിന്റെ കാരകപതികൾ സ്വോച്ചാദീഷ്ടഗൃഹങ്ങളിൽ രന്ധ്രാദ്യനിഷ്ടസ്ഥിതന്മാരായി ഭവിക്കുന്നു. അതു് അവികലമായുംകൂടി സംഭവിക്കും. നൃക്കൾക്കു് ഇതിന്റെ അനുഭൂതി ഭവിക്കുന്നില്ല. യദ്ഭാവാധിപകാരകന്മാർ നീചാദ്യാശ്രയം ഹേതുവായി അബലന്മാരായി ശുഭതരമായ ലാഭാദിഭാവത്തിൽ സ്ഥിതന്മാരായി ഭവിക്കുന്നുവോ അതു വികലമായിട്ടു സംഭവിക്കുമെങ്കിലും നൃക്കൾക്കു് ഇതിന്റെ അനുഭൂതി ഭവിക്കും.

സാ—ഭാവാധിപനും കാരകഗ്രഹവും മൌഢ്യം മുതലായ ദോഷങ്ങളൊന്നുംകൂടാതെ പ്രബലന്മാരായി ഉച്ചം മൂലത്രികോണം മുതലായ രാശികളിൽ നില്ക്കുന്നു എന്നു വിചാരിക്കുക അതു് ലഗ്നംമുതൽ അഷ്ടമം തുടങ്ങിയ അനിഷ്ടഭാവങ്ങളിലായി വന്നാൽ ആ ഭാവാധിപനെക്കൊണ്ടും കാരകഗ്രഹത്തെക്കൊണ്ടും വിചാരിക്കേണ്ട ഫലങ്ങൾ സമൃദ്ധിയായി ഉണ്ടാകുമെങ്കിലും അതിനെ അനുഭവിക്കുന്നതിനു് ഇടവരികയില്ലെന്നു പറയണം. അതുപോലെ ഭാവാധിപനും കാരകഗ്രഹവും നീചം ശത്രുക്ഷേത്രം മുതലായ രാശികളിൽ മററു തരത്തിൽ ദുർബലന്മാരായി ഒൻപതാംഭാവം മുതലായ ഇഷ്ടഭാവങ്ങളിൽ നിന്നാൽ ആ ഭാവാധിപനെക്കൊണ്ടും കാരകഗ്രഹത്തെക്കൊണ്ടും വിചാരിക്കേണ്ട ഫലങ്ങൾ അല്പമാത്രമായി ഉണ്ടാകുമെന്നും ഉള്ളതു പ്രഷ്ടാവിനു് അനുഭവിക്കുന്നതിനു് ഇടവരുമെന്നും അറിയണം. ഇതുകൊണ്ടു് ഭാവദാതാക്കന്മാരായ ഗ്രഹങ്ങളുടെ ബലാബലംകൊണ്ടു് ഫലത്തിന്റെ പൂർണ്ണവൈകല്യങ്ങൾ വെളിപ്പെടുന്നു. ഇഷ്ടഭാവസ്ഥിതികൊണ്ടാണു് അനുഭവയോഗ്യത ചിന്തിക്കേണ്ടതു്. രണ്ടാംഭാവാധിപനു ഉച്ചമുണ്ടായാൽ ധനം വളരെ സമ്പാദിക്കുന്നതിടവരും. ആ ഉച്ചം ലഗ്നാൽ അഷ്ടമമായാൽ ആ ധനം അനുഭവിക്കുന്നതിനിടവരികയില്ല. ഇങ്ങനെ ഭാവങ്ങളും വിചാരിക്കണം.

**നാഥകാരകയോരേകോ ബലവാനിഷ്ടഭാവഗഃ**
**അന്യോഽന്യഥേതി മിശ്രത്വേ യുക്തരീത്യൂഹ്യതാം ഫലം. ൪൧**

അ—നാഥകാരകന്മാരിൽവെച്ചു് ഏകൻ ബലവാനായും ഇഷ്ടഭാവഗനായും അന്യൻ അന്യപ്രകാരമായും ഇങ്ങനെ മിശ്രത്വം സത്തായിരിക്കുമ്പോൾ ഉക്തരീതികൊണ്ടു ഫലം ഊഹിക്കപ്പെടണം.

സാ—ഭാവാധിപൻ കാരകഗ്രഹം ഇവരിൽ ഒരാൾക്കു പ്രാബല്യം ഇഷ്ടഭാവസ്ഥിതി ഈ വക ഗുണങ്ങളും മററൊരാൾക്കു് ബലഹാനി അനിഷ്ടസ്ഥിതി മുതലായ ദോഷങ്ങളും നിമിത്തം മിശ്രങ്ങളായിവന്നാൽ മേൽ പറയപ്പെട്ട രീതി അനുസരിച്ചു യുക്തികൊണ്ടു ഊഹിച്ചു് ഫലത്തെ നിർണ്ണയിച്ചുകൊള്ളണം. "ഏകഗ്രഹസ്യ സദ്ദശോഃ ഫലയോർവിരോധേ"—ഇത്യാദി വചനസാരം അനുസരിച്ചു് ശുഭത്തെച്ചെയ്യുന്ന ഗ്രഹവും അശുഭത്തെച്ചെയ്യുന്ന ഗ്രഹവും ഒന്നുപോലെ ബലവാന്മാരാണെങ്കിൽ ശുഭത്തേയും അശുഭത്തേയും പറയരുതെന്നും ഏതൊരാൾക്കാണോ ബലാധിക്യമുള്ളതു് അയാളിന്റെ ഫലം അനുഭവയോഗ്യമായി തീരുമെന്നും കാണുന്നു. ആ ന്യായമനുസരിച്ചു് ഇവിടെ ഫലനിർണ്ണയം ചെയ്തുകൊള്ളണം.

ഭാവാത്തദീശ്വരേ സുസ്ഥേ ഭാവസംപന്ന ചാന്യഥാ
ലഗ്നാത്തദനുഭവശ്ചൈവം ചിന്ത്യതാമിതികേചന. ൨൨

അ—ഭാവത്തിൽനിന്ന തദീശ്വരൻ സുസ്ഥനായിരിക്കുമ്പോൾ ഭാവസമ്പത്തുവേിക്കുന്നു. അന്യപ്രകാരമായാൽ ഭവിക്കുന്നില്ല. ഈവണ്ണം ലഗ്നത്തിൽനിന്ന് അനുഭവവും ചിന്തിക്കപ്പെടണം. ഇങ്ങനെ ചിലർ വചിക്കുന്നു.

സം—ഭാവാധിപനായ ഗ്രഹം ആ ഭാവത്തിൽനിന്ന് ഇഷ്ടമായ ഭാവത്തിൽ നിൽക്കുന്നു എങ്കിൽ ഭാവഫലത്തിന്ന പരിപൂർണ്ണത പറയണം. അനിഷ്ടഭാവത്തിലാണെങ്കിൽ അല്പത്വം പറയണം. ഇതു് ലഗ്നത്തിൽനിന്ന് ഇഷ്ടഭാവസ്ഥനായാൽ ഇതിന്റെ അനുഭവമുണ്ടാകുമെന്നും അനിഷ്ടഭാവസ്ഥനായാൽ അനുഭവിക്കാനിടവരികയില്ലെന്നും പറയണം. ഇങ്ങനെയാണ് ചില ആചാര്യന്മാരുടെ അഭിപ്രായം. ഏതൊരു ഭാവത്തെയാണോ വിചാരിക്കുന്നതു്, ആ ഭാവത്തെ ലഗ്നമാക്കി സങ്കല്പിച്ചാണ് വിചാരിക്കുന്നതു്. അപ്പോൾ ലഗ്നത്തിനും ഭാവത്തിനും ഒന്നുപോലെ പ്രാമാണ്യമുണ്ടെന്നു സിദ്ധിക്കുന്നുവല്ലോ.

വാ—അത്ര ഗ്രന്ഥാന്തരം.

അ—ഇവിടെ ഗ്രന്ഥാന്തരം ഭവിക്കുന്നു.

സാ—ഭാവഫലങ്ങളുടെ അനുഭവവിഷയത്തിൽ ഗ്രന്ഥാന്തരവചനംകൂടി കാണിക്കുന്നു.

യസ്യ യസ്യ വിലഗ്നേന സംബന്ധോ ലഗ്നപേന വാ
ദൃഗ്യോഗകേന്ദ്രഗത്യാദ്യൈഃ സ സ ഭാവോƒനുഭൂയതേ—ഇതി ൨൩

അ—യാതൊരു യാതൊരു ഭാവത്തിന്ന് ദൃഗ്യോഗകേന്ദ്രഗത്യാദ്യങ്ങൾകൊണ്ട് വിലഗ്നത്തോടോ ലഗ്നപനോടോ സംബന്ധം ഭവിക്കുന്നു. ആ ആ ഭാവം അനുഭവിക്കപ്പെടുന്നു.

സം—ഏതോ ഒരു ഭാവത്തിന്ന് ലഗ്നരാശിയോടോ ലഗ്നാധിപനായ ഗ്രഹത്തോടോ യോഗം ദൃഷ്ടി കേന്ദ്രം നവാംശകം മുതലായ സംബന്ധമുണ്ടായാൽ ആ ഭാവം അനുഭവിക്കാനിടവരും. അതുപോലെ ഭാവത്തിനും ലഗ്നത്തിനും തമ്മിലുള്ള സംബന്ധം ഭാവാധിപനേയും ലഗ്നാധിപനേയും കൊണ്ടാണു വിചാരിക്കേണ്ടതു്.

വാ—ഗ്രഹാണാമിഷ്ടാനിഷ്ടഭാവാശ്ചോച്യന്തേ.

അ—ഗ്രഹങ്ങളുടെ ഇഷ്ടാനിഷ്ടഭാവങ്ങളും വചിക്കപ്പെടുന്നു.

സം—സൂര്യാദികളായ ഗ്രഹങ്ങൾക്ക് ഇന്നിന്ന ഭാവങ്ങൾ ഇഷ്ടങ്ങളാണെന്നും ഇന്നിന്ന ഭാവങ്ങൾ അനിഷ്ടങ്ങളാണെന്നും പറയുന്നു.

സൌമ്യാനാം വ്യയശത്രുമൃത്യുസഹജാ നേഷ്ടാ അഭീഷ്ടാഃ പരേ
പാപാനാമഭിമാനിസോദരഭവാ ഇഷ്ടാ അനിഷ്ടാഃ പരേ
ഭാവേഷ്വേഷു ഹി മുഖ്യതാ തു വപുഷോ ധർമ്മാത്മജൌ തത്സമൌ
തേഷു ത്രിഷ്വധികം ശുഭാശുഭഫലം വിദ്യാൽ സതാമസതാം. ൨൪

അ—സൌമ്യന്മാർക്ക് വ്യയശത്രുമൃത്യുസഹജങ്ങൾ നേഷ്ടങ്ങളായും പരങ്ങൾ അഭീഷ്ടങ്ങളായും ഭവിക്കുന്നു. പാപന്മാർക്ക് അഭിമാനസോദരഭവങ്ങൾ ഇഷ്ടങ്ങളായും പരങ്ങൾ അനിഷ്ടങ്ങളായും ഭവിക്കുന്നു ഈ ഭാവങ്ങളിൽവച്ച് വപുസ്സിന്ന് മുഖ്യത പ്രസിദ്ധമാകുന്നു. ധർമ്മാത്മജങ്ങൾ തൽസമങ്ങളായി ഭവിക്കുന്നു. ആ മൂന്നെണ്ണത്തിലും സത്തുകളുടേയും അസത്തുകളുടേയും ശുഭാശുഭഫലത്തെ അധികമെന്നു വേദിക്കുന്നു.

സം—മൂന്ന് ആറ് എട്ട് പന്ത്രണ്ട് ഈ നാലുഭാവങ്ങളും ശുഭഗ്രഹങ്ങൾക്ക ഇഷ്ടങ്ങളല്ല. ശേഷമുള്ള എട്ടു ഭാവങ്ങൾ ഇഷ്ടങ്ങളാണ്. മൂന്ന് ആറ് പതിനൊന്ന് ഈ മൂന്നു ഭാവങ്ങളും പാപഗ്രഹങ്ങൾക്ക ഇഷ്ടങ്ങളാണ്. ശേഷമുള്ള ഭാവങ്ങൾ അനിഷ്ടങ്ങളുമാണ്. ഇതു് മിക്കവാറും ബൃഹജ്ജാതകത്തിലെ "ശശാങ്കലഗ്നോപഗതൈഃശുഭഗ്രഹൈഃ" എന്നാദിയായ പദ്യത്തിന്റെ സാരാംശങ്ങളാണ്. ഈ പന്ത്രണ്ടു ഭാവങ്ങളിൽ

വച്ചു് ഏററവും പ്രാമാണ്യം ലഗ്നത്തിനാണുള്ളതു്. അഞ്ചും ഒൻപതും ഭാവങ്ങളും ലഗ്നത്തെപ്പോലെതന്നെ പ്രാമാണ്യമുള്ളവയാണ്. ഈ മൂന്നു ഭാവങ്ങളിലുമുള്ള ശുഭാശുഭന്മാരുടെ ദൃഷ്ടിയോഗംകൊണ്ടുള്ള ശുഭാശുഭഫലങ്ങൾ പ്രബലങ്ങളാണ്.

**താമ്രഹേമാദിവസ്തൂനാം ഭോക്താനാം ലാഭദാ അപി**
**തൽപ്രദത്വാത്തു രോഗാദിപ്രശ്നേƒനിഷ്ടാ രിപൗ ഖരാഃ. ൨൭**

അ—രിപുവിൽ സ്ഥിതന്മാരായ ഖരന്മാർ ഭോക്താക്കളായ താമ്രഹേമാദിവസ്തുക്കളുടെ ലാഭദന്മാരാകുന്നു എങ്കിലും തൽപ്രദത്വം ഹേതുവായിട്ടു രോഗാദിപ്രശ്നത്തിൽ അനിഷ്ടന്മാരായി ഭവിക്കുന്നു.

സാ—മേൽപറഞ്ഞ പദ്യംകൊണ്ടു് ആറാംഭാവവും പാപന്മാൎക്ക് ഇഷ്ടമാണെന്നു വന്നിട്ടുണ്ടല്ലോ. അവിടെ നില്ക്കുന്ന പാപന്മാർ അവരവരുടെ കാരകത്വം അനുസരിച്ചു് ചെമ്പു് സ്വൎണ്ണം മുതലായ പദാൎത്ഥങ്ങളുടെ ലാഭത്തെ ചെയ്യും. എന്നിരുന്നാലും ആറാംഭാവം രോഗസ്ഥാനമായതുകൊണ്ടു് അവിടെ നില്ക്കുന്ന പാപന്മാർ രോഗാഭിവൃദ്ധിയെ ചെയ്യും. അതുകൊണ്ടു രോഗാദിവിഷയമായ പ്രശ്നങ്ങളിലെല്ലാം ആറാംഭാവത്തിലെ പാപന്മാർ അനിഷ്ടന്മാർതന്നെയാണ്.

**പുഷ്ണന്തി ശുഭാ ഭാവാൻ മൂൎത്ത്യാദീൻ ഘ്നന്തി സംസ്ഥിതാഃ പാപാഃ**
**സൌമ്യാഃ ഷഷ്ഠേƒരിഘ്നാഃ സൎവ്വേ നേഷ്ടാ വ്യയാഷ്ടമഗാഃ—ഇതി.**

അ—ശുഭന്മാർ സംസ്ഥിതന്മാരായി ഭവിക്കുന്നു എങ്കിൽ മൂൎത്ത്യാദികളായ ഭാവങ്ങളെ പോഷിപ്പിക്കുന്നു. പാപന്മാർ ഹനിക്കുന്നു. ഷഷ്ഠത്തിലെ സൌമ്യന്മാർ അരിഘ്നന്മാരായി ഭവിക്കുന്നു. വ്യയാഷ്ടമഗന്മാരായ സൎവ്വന്മാരും നേഷ്ടന്മാരായിഭവിക്കുന്നു.

സാ—ലഗ്നാദികളായ ഏതൊരു ഭാവത്തിൽ ശുഭഗ്രഹങ്ങൾ നില്ക്കുന്നു ആ ഭാവംകൊണ്ടു പറയാവുന്ന ശരീരം ധനം മുതലായ പദാൎത്ഥങ്ങൾക്കു പുഷ്ടിയുണ്ടെന്നു പറയണം. പാപന്മാർ നില്ക്കുന്ന ഭാവഫലങ്ങൾക്കു ഹാനിയേയും പറയണം. ആറാംഭാവത്തിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ശത്രുക്കൾക്കു നാശത്തെയാണു പറയേണ്ടതു്. മുൻപേ പറഞ്ഞ ന്യായമനുസരിച്ചു് ശുഭഗ്രഹങ്ങൾ നിന്നാൽ ഭാവഫലങ്ങളെ പുഷ്ടിപ്പെടുത്തുമെന്നാണല്ലോ വന്നുകൂടിയതു്. ആറാംഭാവംകൊണ്ടു ശത്രു രോഗം മുതലായവയെ ആണല്ലോ വിചാരിക്കേണ്ടതു്. ആ ന്യായമനുസരിച്ചു് ശത്രുവിനും രോഗത്തിനും പുഷ്ടി പറയണം എന്നു വരും; അങ്ങിനെയല്ല. ആറാംഭാവത്തിൽ ശുഭൻ നിന്നാൽ ശത്രു രോഗം മുതലായവയെ നശിപ്പിക്കുയാണു ചെയ്യുന്നതു്. പന്ത്രണ്ടാംഭാവവും എട്ടാംഭാവവും ഒരു ഗ്രഹങ്ങൾക്കും ഇഷ്ടങ്ങളല്ല.

**ദശാഫലാനി യാന്യുക്താന്യശുഭാനി ശുഭാനി വാ**
**പ്രശ്നേƒപി താനി വാച്യാനി ദുഃസ്ഥേ സുസ്ഥേ ച ഖേചരേ.**

അ—യാവ ചില ദശാഫലങ്ങൾ അശുഭങ്ങളായും ശുഭങ്ങളായും ഉക്തങ്ങളായി ഭവിക്കുന്നുവോ; അതുകൾ പ്രശ്നത്തിൽ ഖേചരൻ ദുഃസ്ഥനായും സുസ്ഥനായും ഇരിക്കും സമയത്തിൽ വാച്യങ്ങളായി ഭവിക്കുന്നു.

സാ—ഹോര മുതലായ ഗ്രന്ഥങ്ങളിൽ ഗ്രഹങ്ങളുടെ ദശാഫലങ്ങൾ ശുഭരൂപമായും അശുഭരൂപമായും പറഞ്ഞിട്ടുണ്ടു്. പ്രശ്നത്തിൽ ഇഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ശുഭഫലങ്ങളേയും അനിഷ്ടഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു് അശുഭഫലങ്ങളേയും പറഞ്ഞുകൊള്ളണം.

**ഇഷ്ടാനിഷ്ടഗതത്വേന ശുഭാശുഭഫലപ്രദേ**
**ഗ്രഹേ സത്യഖിലം യോജ്യം സംജ്ഞാദ്ധ്യായസമീരിതം. ൨൮**

അ—ഇഷ്ടാനിഷ്ടഗതത്വം ഹേതുവായി ഗ്രഹം ശുഭാശുഭഫലപ്രദനായിരിക്കുമ്പോൾ സംജ്ഞാദ്ധ്യായസമീരിതമായ അഖിലവും യോജ്യമായി ഭവിക്കുന്നു.

സാ—സൂൎയ്യൻ മുതലായ ഗ്രഹങ്ങൾ ഇഷ്ടഭാവങ്ങളിൽ ശുഭദാതാക്കന്മാരായി നിന്നാലും അനിഷ്ടഭാവങ്ങളിൽ അശുഭദാതാക്കന്മാരായി നിന്നാലും വരാഹഹോരയിൽ സം

ജ്ഞാദ്ധ്യായത്തിൽ അവരവക്ക് പറഞ്ഞിരിക്കുന്ന ശുഭാശുഭങ്ങളെ യോജിപ്പിച്ചു പറഞ്ഞു കൊള്ളണം.

എങ്ങിനെയെന്നാൽ ആദിത്യനോ ചന്ദ്രനോ ഇഷ്ടസ്ഥനായാൽ രാജാനുകൂല്യമുണ്ടാകുമെന്നും അനിഷ്ടസ്ഥനായാൽ രാജകോപമുണ്ടാകുമെന്നും യുക്തികൊണ്ടു ചിന്തിച്ചു പറഞ്ഞുകൊള്ളണം.

**മൃത്ത്യാദ്യാ നിജരന്ധ്രപേന ശനിനാ വാ സ്പൃഷ്ടാ സംയുതാഃ**
**സ്വസ്വാരിവ്യയരന്ധ്രപാപഹൃതയസ്തൽസ്ഥസ്യ വാ ചേത്തദാ**
**തത്തൽഭാവവിപത്തിരസ്തി നിയമാദേവം വരാംഗാദിഷു**
**ഭ്രൂയാദംഘ്രിയുഗാന്തിമേഷു ച വപുർഭാഗേഷു രോഗാൻ സുധീഃ.**

അ—മൃത്ത്യാദ്യങ്ങൾ നിജരന്ധ്രപനോടോ ശനിയോടോ എപ്പോൾ സംയുതങ്ങളായി ഭവിക്കുന്നു. അപ്പോൾ സ്വസ്വാരിവ്യയരന്ധ്രപാപഹൃതികളോ തൽസ്ഥന്റെ അപഹൃതിയോ ഭവിക്കുന്നു എങ്കിൽ അപ്പോൾ തത്തൽഭാവവിപത്തി നിയമേന ഭവിക്കുന്നു. ഇപ്രകാരം വരാംഗാദികളായി അംഘ്രിയുഗാന്തിമങ്ങളായ വപുർഭാഗങ്ങളിൽ സുധി രോഗങ്ങളേയും ബ്രവിക്കണം.

സാ—ലഗ്നാദികളായ ഏതൊരു ഭാവത്തെക്കുറിച്ചു ചിന്തിക്കുന്നുവോ ആ ഭാവത്തിന്റെ അഷ്ടമാധിപനോ ശനിയോ ചാരവശാൽ ആ ഭാവത്തിൽ വരുമ്പോൾ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളുടെ അധിപന്മാരുടേയോ ഈ ഭാവങ്ങളിൽ നിൽക്കുന്നവരുടെയോ അപഹാരവുംകൂടി വന്നാൽ അക്കാലത്ത് ആ ഭാവനാശം സംഭവിക്കുമെന്നു തീർച്ചപ്പെടുത്തിപ്പറയാം. ലഗ്നാദികളായ ഭാവങ്ങളെക്കൊണ്ടു ശിരസ്സ് മുതലായ അവയവങ്ങളെ മുൻപേ കല്പിച്ചിട്ടുണ്ടല്ലോ. മുൻപറഞ്ഞ ന്യായമനുസരിച്ചു അഷ്ടമാധിപനോ ശനിയോ ചാരവശാൽ വരികയും അനിഷ്ടന്മാരുടെ അപഹാരംകൂടി അപ്പോൾ സംഭവിക്കയും ചെയ്താൽ ആ ഭാവംകൊണ്ടു പറയാവുന്ന അവയവത്തിൽ രോഗമുണ്ടാകുമെന്നും പറയാം. വിശേഷിച്ചു ബുദ്ധിപൂർവ്വം ആലോചിച്ചുവേണം ഈ സംഗതി പറയേണ്ടതു്.

**ലഗ്നാദ്യൈർവ്വാച്യമസത്സദ്യോഗേ സതി ഫലം സമുച്ചിത്യ**
**സൌകര്യാത്ഥം പ്രഷ്ടുഃ ഫലനിർദ്ദേശസ്യ കഥ്യതേ തദനു. ൬൦**

അ—അസത്സദ്യോഗം സത്തായിരിക്കുമ്പോൾ പ്രഷ്ടാവിനു ലഗ്നാദ്യങ്ങളെക്കൊണ്ടു വാച്യമായ ഫലം ഫലനിർദ്ദേശത്തിന്റെ സൌകര്യത്തിനായി അനന്തരം സമുച്ചയിച്ചു കഥിക്കപ്പെടുന്നു.

സാ—ലഗ്നം തുടങ്ങിയ ഓരോ ഭാവങ്ങളിലും പാപന്മാർ നിന്നാലും ശുഭന്മാർ നിന്നാലും പറയേണ്ട ഫലങ്ങളെ പറയേണ്ടതിന്ന് എളുപ്പമുണ്ടെന്നു കരുതി അവ താഴെ ചേർത്തു പറയുന്നു.

**പാപേ ലഗ്നഗതേ പരാജയശിരോരുഗ്ദുഃഖദുഷ്കീർത്തയഃ**
**സ്ഥാനഭ്രംശധനക്ഷയാഖിലശരീരാസ്വാസ്ഥ്യദുഃഖാന്വിതാഃ**
**സൌമ്യേ ലഗ്നഗതേ സുഖസ്ഥിതിജയാരോഗ്യാർത്ഥസമ്പത്തയഃ**
**കീർത്തിസ്ഥാനവിശേഷലബ്ധിരിതി ച ജ്ഞേയം ഫലം പൃച്ഛതാം.**

അ—പാപൻ ലഗ്നഗതനായിരിക്കുമ്പോൾ സ്ഥാനഭ്രംശധനക്ഷയാഖിലശരീരാസ്വാസ്ഥ്യദുഃഖാന്വിതങ്ങളായ പരാജയശിരോരുഗ്ദുഃഖദുഷ്കീർത്തികളും സൌമ്യൻ ലഗ്നഗതനായിരിക്കുമ്പോൾ സുഖസ്ഥിതിജയാരോഗ്യാർത്ഥസമ്പത്തികളും കീർത്തിസ്ഥാനവിശേഷലബ്ധിയും എന്നിങ്ങനെയുള്ള ഫലം പൃച്ഛകൾക്കു വിജ്ഞേയമായി ഭവിക്കുന്നു.

സാ—ലഗ്നരാശിയിൽ പാപഗ്രഹങ്ങൾ നിന്നാൽ കാര്യങ്ങളിൽ പരാജയവും ശിരോരോഗവും ദുഃഖവും ദുഷ്കീർത്തിയും പൂർവ്വസ്ഥിതിയിൽനിന്നു ഭ്രംശവും ദ്രവ്യനാശവും സർവ്വാവയവങ്ങൾക്കും അസ്വാസ്ഥ്യവും പലവിധത്തിലും സുഖക്കേടും പറയേണ്ടതാണ്. ലഗ്നഭാവത്തിൽ ശുഭൻ നിന്നാൽ സുഖാവസ്ഥയും ജയവും ശരീരത്തിനാരോഗ്യവും സമ്പ

ത്തും കീൎത്തിയും ബഹുമാനസൂചകമായ സ്ഥാനലാഭവും പറയണം. ഇങ്ങിനെ ലഗ്നഭാവംകൊണ്ടു പ്രഷ്ടാവിന്റെ ഫലങ്ങളെ ചിന്തിക്കേണം.

പാപേ വിത്തഗതേ സ്വപൂൎവ്വനിചിതദ്രവ്യക്ഷയോ വക്ത്രരു-
ഗ്ഭൎത്ത്വാമേതരദക്ഷിണാംബകരുജോ ദുരുക്തിപാത്രക്ഷതീ
സൌമ്യേ വിത്തഗതേ പുരാൎജ്ജിതധനാനാമേവ വൃദ്ധ്യുദ്ഭവഃ
പാത്രാപ്തിൎഭരണീയരഞ്ജനസുഖം പ്രഷ്ടേതി ധ്യായാൽഫലം. ൫൨

അ—പാപൻ വിത്തഗതനായിരിക്കുമ്പോൾ സ്വപൂൎവ്വനിചിതദ്രവ്യക്ഷയവും വക്ത്രരുക്കും ഭൎത്ത്വാമേതരദക്ഷിണാംബകരുക്കുകളും ദുരുക്തിപാത്രക്ഷതികളും സൌമ്യൻ വിത്തഗതനായിരിക്കുമ്പോൾ പുരാൎജ്ജിതധനങ്ങൾക്കുതന്നെ വൃദ്ധ്യുത്ഭവവും പാത്രാപ്തിയും ഭരണീയരഞ്ജനസുഖവും ഇപ്രകാരമുള്ള ഫലത്തെ പ്രഷ്ടാവു ധ്യാനം ചെയ്യും.

സാ—രണ്ടാംഭാവത്തിൽ പാപഗ്രഹം നിന്നാൽ പൂൎവ്വന്മാർ സമ്പാദിച്ചിട്ടുള്ള ധനങ്ങൾക്കു ഹാനിയും മുഖരോഗവും കുടുംബജനങ്ങൾക്കും വലത്തെ കണ്ണിനും വ്യാധിയും നിന്ദ്യമായ വചനവും പാത്രനാശവും, ശുഭഗ്രഹങ്ങൾ രണ്ടിൽനിന്നാൽ പൂൎവ്വന്മാർ സമ്പാദിച്ച ധനത്തെക്കൂടി വൎദ്ധിപ്പിക്കയും പാത്രലാഭവും കുടുംബജനസന്തോഷവും ഉണ്ടാകും. രണ്ടാംഭാവംകൊണ്ടു ഇങ്ങിനെ പ്രഷ്ടാവിന്റെ ഫലങ്ങളെ ചിന്തിക്കേണ്ടതാണ്.

പാപേ ഭ്രാതൃഗതേ സഹായവിഗമഃ സോദൎയ്യരോഗാദികം
വക്ഷഃകന്ധരദക്ഷിണശ്രവണരുഗ്ധീദൌൎബ്ബല്യധൈൎയ്യക്ഷയാഃ
സൌമ്യേ ഭ്രാതൃഗതേ സഹോദരസഹായാരോഗ്യലാഭാദികം
സദ്ബുദ്ധേരുദയശ്ച ധൈൎയ്യമിതി തത്ഫലം പൃച്ഛതാം. ൫൩

അ—പാപൻ ഭ്രാതൃഗതനായിരിക്കുമ്പോൾ സഹായവിഗമവും സോദൎയ്യരോഗാദികവും വക്ഷഃകന്ധരദക്ഷിണശ്രവണരുഗ്ധീദൌൎബ്ബല്യധൈൎയ്യക്ഷയങ്ങളും സൌമ്യൻ ഭ്രാതൃഗതനായിരിക്കുമ്പോൾ സഹോദരസഹായാരോഗ്യലാഭാദികവും സൽബുദ്ധിയുടെ ഉദയവും ഇങ്ങിനെ ഈ ഫലം പൃച്ഛകന്മാൎക്കു വിജ്ഞേയമായി ഭവിക്കുന്നു.

സാ—മൂന്നാംഭാവത്തിൽ പാപൻ നിന്നാൽ സഹായമില്ലാതെ വരിക സഹോദരന്മാൎക്കു രോഗം മുതലായ ആപത്തുവരിക, മാറിലും കഴുത്തിലും വലത്തെ ചെവിയിലും രോഗമുണ്ടാവുക, ദുൎബ്ബുദ്ധി വൎദ്ധിക്കുക, ധൈൎയ്യമില്ലാതാവുക ഈ ഫലങ്ങളും ശുഭഗ്രഹം മൂന്നാംഭാവത്തിൽ നിന്നാൽ ബുദ്ധിക്കു നന്മയുണ്ടാവുക ധൈൎയ്യമുണ്ടാവുക സഹോദരങ്ങൾക്കു സുഖംവരിക സഹായഗുണം ആരോഗ്യലാഭം ഈ ഫലങ്ങളും പ്രഷ്ടാക്കന്മാൎക്കു പറഞ്ഞുകൊള്ളണം.

മാതൃമാതുലഭാഗിനേയസുഹൃദാം ഗോരേവശ്വശയ്യാസന-
ക്ഷേത്രാണാമപി വാഹനസ്യ ച വിപദ്ധൃദ്ദേശരുക് ചാസുഖം
കൂപാദ്യംബുവിദൂഷണം സുഖഗതേ പാപേ ശുഭേ വാഹനം
ക്ഷേത്രം ഗോശയനാസനാദിസുഖമിത്യേഷാം ഹി ലാഭോ ഭവേൽ

അ—പാപൻ സുഖഗതനായിരിക്കുമ്പോൾ മാതാവിനും മാതുലഭാഗിനേയസുഹൃത്തുക്കൾക്കും ഗോരേവശ്വശയ്യാസനക്ഷേത്രങ്ങൾക്കും വാഹനത്തിനും വിപത്തും ഹൃദ്ദേശരുക്കും അസുഖവും കൂപാദ്യംബുവിദൂഷണവും, ശുഭൻ സുഖഗതനായിരിക്കുമ്പോൾ ക്ഷേത്രവും ഗോശയനാസനങ്ങളും സുഖവും ഇങ്ങിനെയുള്ള ഇതുകളുടെ ലാഭവും ഭവിക്കും.

സാ—പാപഗ്രഹം നാലാംഭാവത്തിൽ നിന്നാൽ മാതാവു മാതുലൻ മരുമകൻ ബന്ധുജനങ്ങൾ പശുക്കൾ ഗൃഹങ്ങൾ ശയനസാധനങ്ങൾ ഇരിപ്പാനുള്ള സാധനങ്ങൾ കൃഷിഭൂമി വാഹനങ്ങൾ ഈവക പദാൎത്ഥങ്ങൾക്കു യഥായോഗ്യം ദോഷത്തെ പറഞ്ഞുകൊള്ളണം. കൂടാതെ ഹൃദയത്തിനു രോഗം, ദുഃഖം; കിണറു മുതലായ ജലാശയങ്ങളിലെ ജലത്തിനു ദൂഷണം ഇവയും പറഞ്ഞുകൊള്ളണം. നാലാംഭാവത്തിൽ ശുഭഗ്രഹങ്ങൾ

നിന്നാൽ വാഹനം, ക്ഷേത്രം പാത്രങ്ങൾ ശയനസാധനങ്ങൾ ആസനങ്ങൾ ഇതുകളുടെ ലാഭത്തേയും സുഖത്തേയും പറയണം.

പാപേ പഞ്ചമഗേഽസ്യ ദോഷവശതോ മൌഢ്യാദിനാ ദുർമ്മതി-
ർവ്വാപത്യസ്യ പുരാണപുണ്യവിലയോ ഭവേദ്യം മനഃകുണ്ഠതാ
ക്രോധാമാത്യരുഗാദികം തഥാ ശുഭേ പുത്രസ്യ ലാഭോഽഥവാ-
രോഗ്യം ധീപ്രതിഭോദയശ്ച മനസസ്തുഷ്ടിശ്ച പുണ്യോദയഃ.

അ—പാപൻ പഞ്ചമഗനായിരിക്കുമ്പോൾ മൌഢ്യാദിയായ ഇവന്റെ ദോഷവശത്തെ ആശ്രയിച്ചു ദുർമ്മതിയോ പുരാണപുണ്യവിലയവും മനഃകുണ്ഠിതയും ക്രോധം മാത്യരുഗാദികവും അനന്തരം ശുഭൻ പഞ്ചമഗനായിരിക്കുമ്പോൾ പുത്രന്റെ ലാഭവും അല്ലെങ്കിൽ ആരോഗ്യവും ധീപ്രതിഭോദയവും മനസ്സിന്റെ തുഷ്ടിയും പുണ്യോദയവും വേദ്യമായി ഭവിക്കുന്നു.

സം—അഞ്ചാമെടത്തു പാപഗ്രഹം നിന്നാൽ പുത്രമരണവും പുത്രന്മാൎക്കു രോഗവും പറയാം. ആ പാപന് മൌഢ്യം നീചാധിതി മുതലായ അനിഷ്ടങ്ങളുണ്ടെങ്കിൽ മരണത്തെയും അല്ലെങ്കിൽ രോഗത്തെയും പറഞ്ഞുകൊള്ളണം. കൂടാതെ പൂൎവ്വപുണ്യത്തിന്റെ നാശം മനസ്സിന്റെ മന്ദത കോപം മന്ത്രിമാർ മുതലായവൎക്കു രോഗം മുതലായ അനിഷ്ടം ഈ വക ഫലങ്ങളേയും. അഞ്ചാമെടത്തു ശുഭഗ്രഹം നിന്നാൽ പുത്രലാഭവും പുത്രന്മാൎക്കു് ആരോഗ്യവും ബുദ്ധിഗുണവും സമയോചിതം ബുദ്ധിക്കു ചൈതന്യവും മനസ്സന്തോഷവും പുണ്യവൃദ്ധിയും പറഞ്ഞുകൊള്ളണം.

പാപേ ഷഷ്ഠഗതേ തു ഷഷ്ഠഭവനോക്താംഗേ വ്രണസ്യോത്ഭവ-
ശ്ചോരാരിവ്യസനഞ്ച നാഭികടിരുഗ്വിഘ്നോദ്ഭവഃ കൎമ്മസു
പാപസ്യാസ്യ ച ദോഷസംഭവഗദഃ സൌമ്യേ ച ശത്രുക്ഷയോ
രോഗാണാമഭവഃ സതാം തു ശമനം പ്രഷ്ടുഃ സമാദിശ്യതാം.

അ—പാപൻ ഷഷ്ഠഗതനായിരിക്കുമ്പോൾ പ്രഷ്ടാവിന്റെ ഷഷ്ഠഭവനോക്താംഗത്തിൽ വ്രണത്തിന്റെ ഉത്ഭവവും ചോരാരിവ്യസനവും നാഭികടിരുക്കും കൎമ്മങ്ങളിൽ വിഘ്നോത്ഭവവും ഈ പാപന്റെ ദോഷസംഭവഗദവും സമാദേശിക്കപ്പെടണം. സൌമ്യൻ ഷഷ്ഠഗതനായിരിക്കുമ്പോൾ ശത്രുക്ഷയവും രോഗങ്ങളുടെ അഭവവും സത്തുക്കളായ രോഗങ്ങളുടെ ശമനവും സമാദേശിക്കപ്പെടണം.

സാ—ആറാംഭാവത്തിൽ പാപൻ നിന്നാൽ ആറാംഭാവംകൊണ്ടു കല്പിക്കപ്പെടാവുന്ന അവയവത്തിന് വ്രണരോഗവും കള്ളന്മാർ ശത്രുക്കൾ ഇവരിൽനിന്നു വേദനയും നാഭി അരക്കെട്ടു് ഈ പ്രദേശങ്ങളിൽ രോഗവും കൎമ്മങ്ങൾക്കു തടസ്സവും ആ പാപന് പറഞ്ഞിട്ടുള്ള വാതാദിദോഷങ്ങളുടെ കോപംകൊണ്ടുത്ഭവിക്കുന്ന വ്യാധികളും പറയേണ്ടതാണ്. ആറാംഭാവത്തിൽ ശുഭഗ്രഹം നിന്നാൽ ശത്രുനാശവും രോഗങ്ങൾ വരാതിരിക്കുകയും ഉള്ള രോഗങ്ങൾ ശമിക്കയും ഈ ഫലങ്ങളും പ്രഷ്ടാവിനു പറയേണ്ടതാണ്.

പാപേ സപ്തമഗേ കളത്രമരണം രോഗോ വിയോഗോഽസ്യവാ
ഭൎത്തുർവ്വാ ഗമനാന്തരായ ഉദിയാൽ സ്യുർമ്മൂത്രകൃച്ഛ്രാദയഃ
സൌമ്യേ സപ്തമഗേ വിവാഹഘടനാ നഷ്ടാൎത്ഥലാഭഃ സ്വദൃ-
ഗ്ഭോഗാവാപ്തിവിദേശയാതസുഹൃദായാനാദികം സ്യാൽ ഫലം.
മദനേ പാപസമേതേ ദാഹാദികമപി ഗ്രഹസ്യ ഭാൎയ്യായാഃ
ബലവൽശുഭസംയുക്തേ ഗൃഹകരണം സംഭവേച്ച ജായായാഃ.

അ—പാപൻ സപ്തമഗനായിരിക്കുമ്പോൾ കളത്രമരണമോ രോഗമോ ഭൎത്താവിന്റെ മരണമോ രോഗമോ വിയോഗമോ ഗമനാന്തരായമോ മൂത്രകൃച്ഛ്രാദികളോ ഭവിക്കും. സൌമ്യൻ സപ്തമഗമനായിരിക്കുമ്പോൾ വിവാഹഘടനയും നഷ്ടാൎത്ഥലാഭവും

സുദൃഗ്ഭോഗാവാപ്തിയും വിദേശസുഹൃദായാനാദികമായ ഫലവും ഭവിക്കും. മദനം പാപസമേതമായാൽ ഭാൎയ്യയുടെ ഗൃഹത്തിനു ദാഹാദികവും ബലവൽശുഭസംയുക്തമായാൽ ജായയ്ക്കു ഗൃഹകരണവും സംഭവിക്കും.

സാ—ഏഴാംഭാവത്തിൽ പാപഗ്രഹങ്ങൾ നിന്നാൽ അവരുടെ മൌഢ്യം മുതലായ ദോഷസ്ഥിതി അനുസരിച്ചു ഭാൎയ്യയ്ക്കു രോഗമോ വിയോഗമോ മരണമോ ഉണ്ടാകുമെന്നു പറയണം. സ്ത്രീയെക്കുറിച്ചുള്ള പ്രശ്നമായാൽ ഇതുപോലെതന്നെ ഭൎത്താവിനു രോഗമോ വിരഹമോ മരണമോ ഉണ്ടാകുമെന്നു പറയണം. പിന്നീട് പോകേണ്ട കാൎയ്യങ്ങൾക്കു പോകാൻ സാധിക്കാതെ വരികയും മൂത്രകൃഛ്റം മുതലായ വസ്തിരോഗങ്ങളുണ്ടാകയും ചെയ്യും. ഭാൎയ്യാഗൃഹത്തിന് അഗ്നിബാധ മുതലായ ദോഷങ്ങൾ സംഭവിക്കയും സ്ത്രീയെക്കുറിച്ചുള്ള പ്രശ്നമാണെങ്കിൽ ഭൎത്താവിന്റെ ഗൃഹത്തിനു അഗ്നിബാധ മുതലായ ആപത്തുകളുണ്ടെന്നും പറയണം.

ഏഴിൽ ശുഭൻ നിന്നാൽ വിവാഹലാഭവും നഷ്ടപ്പെട്ടുപോയ ദ്രവ്യത്തിന്റെ പിന്നീടുള്ള ലാഭവും സൌന്ദൎയ്യവതികളായ സ്ത്രീകളിൽനിന്നു സുരതസുഖവും ദൂരദേശങ്ങളിൽ പോയിരുന്ന ബന്ധുക്കളുടെ സംഗമവും ഭാൎയ്യക്കു വീടു പണിചെയ്യിക്കുന്നതിനും സ്ത്രീവിഷയപ്രശ്നമാണെങ്കിൽ ഭൎത്താവിനു വീടു പണിചെയ്യിക്കുന്നതിനും ഇടയാവുമെന്നും പറയണം.

പാപേ രന്ധ്രഗതേ തു ദാസജനതാഃ പ്രത്യൂഹഗൎഹ്യാമയാ
ലോകൈൎവിഗ്രഹണം ധനാദിഹരണം ചോരൈൎന്നൃപൈശ്ചാരിഭിഃ
രോഗാശ്ചാരുചിപൂൎവ്വകാഃ സ്മൃതമപി ച സ്യാച്ഛങ്കനീയാ മൃതിഃ
സൌമ്യേ രന്ധ്രഗതേ തു രോഗവിരഹോ ദൈൎഘ്യം തഥാ ചായുഷഃ.
അപവാദോ മഹാപത്തിരപി പാപേഽഷ്ടമസ്ഥിതേ
മഹാദ്യാലയസമ്പത്തിമപി കുൎയ്യാച്ഛുഭോഽഷ്ടഗഃ. ൩൦

അ—പാപൻ രന്ധ്രഗതനായിരിക്കുമ്പോൾ ദാസജനങ്ങൾക്കു പ്രത്യൂഹഗൎഹ്യാമയങ്ങളും ലോകത്തോടു വിഗ്രഹവും ചോരന്മാരെക്കൊണ്ടും നൃപന്മാരെക്കൊണ്ടും അരികളെക്കൊണ്ടും ധനാദിഹരണവും അരുചിപൂൎവ്വകങ്ങളായ രോഗങ്ങളും ഭവിക്കുന്നു. മൃതിയും ശങ്കനീയമായി ഭവിക്കും. സൌമ്യൻ രന്ധ്രഗതനായിരിക്കുമ്പോൾ രോഗവിരഹവും ആയുസ്സിനു ദൈൎഘ്യവും ഭവിക്കും. പാപൻ അഷ്ടമസ്ഥിതനായിരിക്കുമ്പോൾ അപവാദവും മഹാപത്തിയും ഭവിക്കും. ശുഭൻ അഷ്ടഗനായി ഭവിക്കുന്നു എങ്കിൽ മഹാദ്യാലയസമ്പത്തിയേയും ചെയ്യും.

സാ—പാപൻ എട്ടാമെടത്തു നിന്നാൽ ഭൃത്യന്മാൎക്കു രോഗവും കാൎയ്യങ്ങളിലെല്ലാം വിഘ്നവും ലിംഗം യോനി മുതലായ സ്ഥാനങ്ങളിൽ രോഗവും ജനങ്ങളോടു കലഹവും കള്ളന്മാരിൽനിന്നും ചോരന്മാദികൾകൊണ്ടു് ധനനാശവും രാജചോദ്യംനിമിത്തവും ശത്രുക്കളുടെ ഉപദ്രവംകൊണ്ടും മററും ധനനഷ്ടവും അരോചകം തുടങ്ങിയുള്ള രോഗങ്ങളുമുണ്ടാകും എന്നുതന്നെയല്ല മരിക്കുമോ എന്നു തോന്നത്തക്കവിധം രോഗം പ്രബലമായിത്തീരുകയും ചെയ്യും. കൂടാതെ തങ്ങളെ സംബന്ധിച്ചു് അന്യന്മാരിൽനിന്നു അപവാദവും മററും മുതലായ ഉപദ്രവങ്ങൾക്ക നാശവും പറയണം. എട്ടിൽ ശുഭഗ്രഹം നിന്നാൽ രോഗം മുതലായ ദുഃഖങ്ങൾ ഒഴിഞ്ഞു് സ്വസ്ഥനായിട്ടു വളരെക്കാലം ജീവിച്ചിരിക്കുന്നതിനും മററും മുതലായ ഉപദ്രവങ്ങൾ ഉണ്ടാകുന്നതിനും മററും ഇടവരുമെന്നും പറയണം.

പാപേ ധൎമ്മസ്ഥിതേ സ്യാദ്ഗുരുജനപിതൃപൌത്രാദികൾഭാഗ്യഹാനി-
ൎവേദ്യാ ധൎമ്മേശ്വരാനുഗ്രഹസുകൃതതപോഹാനയോ നിഷ്കൃപത്വം
സൌമ്യേ ധൎമ്മസ്ഥിതേ സ്യാദ്ഗുരുപിതൃമനസശ്ചേശ്വരാണാം പ്രസാദോ
വൃദ്ധിൎഭാഗ്യസ്യ ധൎമ്മസ്യ ച ശുഭതപസാമാൎദ്രതാപൌത്രസൌഖ്യം.

അ—പാപൻ ധൎമ്മസ്ഥിതനായിരിക്കുമ്പോൾ ഗുരുജനപിതൃപൌത്രാദികൾക്കും ഭാഗ്യഹാനിയും ധൎമ്മേശ്വരാനുഗ്രഹസുകൃതതപോഹാനികളും നിഷ്കൃപത്വവും വേദ്യങ്ങളായി ഭവിക്കുന്നു. സൌമ്യൻ ധൎമ്മസ്ഥിതനായിരിക്കുമ്പോൾ ഗുരുപിതൃമനസ്സിന്റെയും

ഈശ്വരന്മാരുടേയും പ്രസാദവും ഭാഗ്യത്തിന്റെയും ധർമ്മത്തിന്റെയും ശുഭതപസ്സുകളുടെയും വൃദ്ധിയും ആർദ്രതാപൌത്രസൌഖ്യവും ഭവിക്കും.

സാ—ഒൻപതാംഭാവത്തിൽ പാപൻ നിന്നാൽ ഗുരുക്കന്മാർക്കും പിതാവിനും മക്കളുടെ മക്കൾക്കും മററും രോഗവും ഭാഗ്യമില്ലാതാവുകയും ധർമ്മകർമ്മങ്ങൾക്കും ഈശ്വരാനുഗ്രഹങ്ങൾക്കും ഹാനിവരികയും പുണ്യങ്ങൾക്കും വ്രതാദികളായ നിഷ്ഠകൾക്കും ദോഷം സംഭവിക്കയും കൃപയില്ലാതാവുകയും മററും ഫലം. ശുഭഗ്രഹം ഒൻപതാംഭാവത്തിൽ നിന്നാൽ ഗുരുപ്രീതി പിതൃസന്തോഷം മനസ്സന്തുഷ്ടി ദൈവാനുകൂല്യം ഭാഗ്യോദയം വളരെ ധർമ്മകൃത്യങ്ങൾ പുണ്യാഭിവൃദ്ധി വ്രതാദികളായ സൽകർമ്മാനുഷ്ഠാനം മനസ്സിന്ന് വളരെ ദയവ് പൌത്രന്മാർകാരണം സുഖവും താൻനിമിത്തം അവർക്ക് സൌഖ്യവും ഫലമാകുന്നു.

പാപേ കർമ്മഗതേ തു കർമ്മവിഹതിർദ്ദുഷ്കീർത്തിരാജ്ഞാക്ഷതിർ-
ദാസാലംബനദ്വയാവിനാശനമപി സ്യാജ്ജന്തുകപ്രോഷണം
സൌമ്യേ പദ്ധതിമണ്ഡപാമരഗൃഹാദ്യുൽപാദനം കർമ്മണാ-
മാജ്ഞാലംബനയോശ്ച സിദ്ധിരപി ദാസാവാപ്തികീർത്ത്യുദ്ഗമാഃ.

അ—പാപൻ കർമ്മഗതനായിരിക്കുമ്പോൾ കർമ്മവിഹതിയും ദുഷ്കീർത്തിയും ആജ്ഞാക്ഷതിയും ദാസാലംബനങ്ങളുടെ വിനാശനവും ജന്തുക്കും പ്രോഷണവും ഭവിക്കും. സൌമ്യൻ കർമ്മഗതനായിരിക്കുമ്പോൾ പദ്ധതിമണ്ഡപാമരഗൃഹാദ്യുല്പാദനവും കർമ്മങ്ങളുടേയും ആജ്ഞാലംബനങ്ങളുടേയും സിദ്ധിയും ദാസാവാപ്തികീർത്ത്യുദ്ഗമങ്ങളും ഭവിക്കും.

സാ—പത്തിൽ പാപൻനിന്നാൽ തുടങ്ങുന്ന കർമ്മങ്ങൾക്ക് വിഘാതവും അപമാനവും തന്റെ അനുവാദം അനുസരിച്ച് ഒന്നും നടക്കാതാവുകയും ഭൃത്യന്മാർക്കും തനിക്കാശ്രയമായിട്ടുള്ളവർക്കും നാശവും കാലിന്റെ മുട്ടിന്മേൽ രോഗവും പരദേശഗമനത്തിനിടയാവുകയും മററും ഫലം.

അവിടെത്തന്നെ ശുഭൻനിന്നാൽ വഴിയമ്പലം ദേവാലയം ഇവകൾ പണിചെയ്യിക്കുകയും പ്രവർത്തിക്കുന്ന പ്രവൃത്തികൾ സഫലമായി തീരുകയും തന്റെ ആജ്ഞയ്ക്കും ശക്തിയുണ്ടാവുകയും ആശ്രയജനങ്ങൾക്ക അഭിവൃദ്ധിയും നല്ല ദാസന്മാരുടെ ലാഭവും സൽകീർത്തിയും ഫലമാകുന്നു.

പാപേ ലാഭേ സ്ഥിതവതി സുതജ്യേഷ്ഠയോരാമയാദ്യം
ജംഘാവാമശ്രവണരുഗമുഷ്യാക്തതാമ്രാദിനാശഃ
സൌമ്യേ ദുഃഖപ്രശമനസമസ്തേപ്സിതാപ്ത്യർത്ഥലാഭാഃ
സംജ്ഞാദ്ധ്യായാദിഷു തദുദിതസ്യാപി ലാഭാഗമാദ്യം. ൩൨

അ—പാപൻ ലാഭത്തിൽ സ്ഥിതവാനായിരിക്കുമ്പോൾ സുതജ്യേഷ്ഠന്മാർക്കും ആമയാദ്യവും ജംഘാവാമശ്രവണരുക്കും ഇവന്ന് ഉക്തതാമ്രാദിനാശവും ഭവിക്കും. സൌമ്യൻ സ്ഥിതവാനായിരിക്കുമ്പോൾ ദുഃഖപ്രശമനസമസ്തേപ്സിതാപ്ത്യർത്ഥലാഭങ്ങളും സംജ്ഞാദ്ധ്യായാദികളിൽ തദുദിതത്തിന്റെ ലാഭാഗമാദ്യവും ഭവിക്കും.

സാ—പതിനൊന്നാമെടത്തു പാപഗ്രഹം നിന്നാൽ പുത്രൻ ജ്യേഷ്ഠൻ ഇവർക്കും മുഴങ്കാലിനും ഇടത്തെ ചെവിക്കും രോഗവും ഈ പാപന്ന് സംജ്ഞാദ്ധ്യായം കർമ്മാജീവം, ദശാഫലം മുതലായ സ്ഥലങ്ങളിൽ ഏതെല്ലാം ദ്രവ്യങ്ങളുടെ കാരകത്വം പറഞ്ഞിരിക്കുന്നുവോ, ഈ ദ്രവ്യങ്ങളുടെ നാശവും പറയണം. "അമുഷ്യാക്തതാമ്രാഭിലാഭഃ" എന്നും ഒരു പാഠം ഉണ്ട്. ആ പാഠം സ്വീകരിക്കുമ്പോൾ ഏവംവിധങ്ങളായ പദാർത്ഥങ്ങളുടെ ലാഭത്തെ പറയണം. പതിനൊന്നാംഭാവം ശുഭന്മാർക്ക് ഇഷ്ടമാകയാൽ ആ പാഠംതന്നെയാണു നല്ലതെന്നു തോന്നുന്നു.

പതിനൊന്നിൽ ശുഭൻ നിന്നാൽ ദുഃഖങ്ങൾ ഇല്ലാതാവുകയും താൻ ആഗ്രഹിക്കുന്ന കാര്യങ്ങൾ സാധിക്കയും ദ്രവ്യലാഭമുണ്ടാവുകയും ആ ശുഭഗ്രഹത്തിന്റെ കാരകത്വം അനുസരിച്ചുള്ള സകല വസ്തുക്കളുടേയും ലാഭം മുതലായ ശുഭപ്രാപ്തി സിദ്ധിക്കയും ചെയ്യുമെന്നു പറയണം.

പാപേ ദ്വാദശഗേ തു ദ്രവ്യവ്യയപദഭ്രംശാംഘ്രിവാമാക്ഷിരുക്-
പാതാഃ പാപമതിപ്രവൃദ്ധമിതി വക്തവ്യം ഫലം പൃച്ഛതാം
സൌമ്യേ ദ്വാദശഗേ വ്യയോ വിതരണപ്രായോ ന ദുഷ്ടവ്യയഃ
പാപാനാം ക്ഷയ ആമയോപശമനം പ്രത്യാദികം സ്യാൽ ഫലം.

അ—പാപൻ ദ്വാദശഗനായിരിക്കുമ്പോൾ ദ്രവ്യയപദഭ്രംശാംഘ്രിവാമാക്ഷിരുക്പാതങ്ങളും അതിപ്രവൃദ്ധമായ പാപവും എന്നിങ്ങനെയുള്ള ഫലം പൃച്ഛകന്മാൎക്ക വക്തവ്യമായി ഭവിക്കുന്നു. സൌമ്യൻ ദ്വാദശഗനായിരിക്കുമ്പോൾ വിതരണപ്രായമായ വ്യയം ഭവിക്കുന്നു. ദുഷ്ടവ്യയം ഭവിക്കുന്നില്ല. പാപങ്ങളുടെ ക്ഷയവും ആമയോപശമനവും ഇത്യാദികമായ ഫലം ഭവിക്കും.

സാ—പന്ത്രണ്ടിൽ പാപഗ്രഹങ്ങൾ നിന്നാൽ ദുഷ്കാൎയ്യങ്ങളിൽ ഭ്രമിച്ചു ധനനാശവും സ്ഥാനത്തിൽനിന്നു ചലനവും പാദത്തിനും ഇടത്തെ കണ്ണിന്നും രോഗവും വീഴ്ചകളും പാപകൎമ്മത്തിന്നു ശക്തിയും ഉണ്ടാകുമെന്നും പറയണം.

പന്ത്രണ്ടിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ദാനം ധൎമ്മം മുതലായ സൽകാൎയ്യങ്ങളിൽ ധാരാളം ധനം ചെലവുചെയ്യാനിടവരും. ദുഷ്കാൎയ്യങ്ങൾക്കായി ധനവ്യയം ചെയ്യാൻ ഇടവരികയില്ല. കൂടാതെ പാപശാന്തിയും രോഗശമനവും മററും പറഞ്ഞുകൊള്ളണം.

എന്നാൽ ഒരു ഭാവത്തിൽ പാപൻ നിന്നാൽ ഏതെല്ലാം ഭാവങ്ങൾക്കു ദോഷം കല്പിച്ചുവോ ശുഭൻ നിന്നാൽ അവയെല്ലാം അതുപോലെ ഗുണത്തേയും കല്പിച്ചുകൊള്ളണം.

സദസത്സാമാന്യഫലം ലഗ്നാദിഷ്വിതി പുനൎവ്വിശേഷഫലം
ശൂരസ്തബ്ധാദ്യുദിതം ഹോരായാമിഹ വിചിന്ത്യ വാച്യമിഹ.

അ—ലഗ്നാദികളിലെ സദസത്സാമാന്യഫലം ഇപ്രകാരം ഉക്തമായി. പിന്നെ ഹോരയിൽ ശൂരസ്തബ്ധാദ്യുദിതമായ വിശേഷഫലവും ഇവിടെ ചിന്തിച്ചു വാച്യമാകുന്നു.

സാ—ലഗ്നം തുടങ്ങിയ ഭാവങ്ങളിൽ ശുഭന്മാരും പാപന്മാരും നില്ക്കുമ്പോഴുള്ള സാമാന്യഫലമാണ് ഇവിടെ പറഞ്ഞതു്. അതായതു് ഇന്ന ഭാവത്തിൽ ഇന്ന ശുഭഗ്രഹം നിന്നാൽ ഇന്നിന്ന ഫലങ്ങൾ എന്നും ഇന്ന പാപഗ്രഹങ്ങൾ നിന്നാൽ ഇന്നിന്ന ഫലങ്ങളെന്നും വിവരിച്ചു പറഞ്ഞിട്ടില്ല. അതുകൾ വരാഹഹോരയിൽ "ശൂരസ്തബ്ധോ വികലനയനോനിൎഘൃണോൎക്കേ തനുസ്ഥേ" എന്നുതുടങ്ങി പറഞ്ഞിട്ടുണ്ടു്. ആ ഫലങ്ങളേയും ഇവിടെ എടുത്തു യോജിപ്പിച്ചു പറഞ്ഞുകൊള്ളണം.

ഹോരായാം നോദിതം മാന്ദേൎവിലഗ്നാദിസ്ഥിതേഃ ഫലം
വിലിഖ്യതേ തദപ്യത്ര ദൃഷ്ടം ഗ്രന്ഥാന്തരേ ക്വചിൽ. ൩൩

അ—മാന്ദിയുടെ വിലഗ്നാദിസ്ഥിതിയുടെ ഫലം ഹോരയിൽ ഉദിതമായി ഭവിക്കുന്നില്ല. ഗ്രന്ഥാന്തരത്തിൽ ഒരിടത്തു ദൃഷ്ടമായ അതും ഇവിടെ വിലേഖനം ചെയ്യപ്പെടുന്നു.

സാ—ഗുളികൻ ലഗ്നാദിഭാവങ്ങളിൽ നിന്നാലുള്ള ഫലം ബൃഹജ്ജാതകത്തിൽ പറഞ്ഞുകാണുന്നില്ല. വേറെ ഒരു ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടു്. അതിനെ ഇവിടെ എടുത്തു് എഴുതുന്നു.

രോഗീ ക്ഷതാംഗോ ഗുളികേ തനുസ്ഥേ
നിന്ദ്യാഭിഭാഷീ ധനഗേ വിവേഷഃ
സോദരഥപിഷ്ടൎഭ്രാതൃഗതേ സശൌൎയ്യഃ
സുഖാദിഹീനഃ സുഖഗേ ഭീതഃ. ൩൪

അ—ഗുളികൻ തനുസ്ഥനായിരിക്കുമ്പോൾ രോഗിയായും ക്ഷതാംഗനായും ഭവിക്കും. ധനഗനായിരിക്കുമ്പോൾ നിന്ദ്യാഭിഭാഷിയായും വിവേഷനായും ഭവിക്കും. ഭ്രാതൃഗതനായിരിക്കുമ്പോൾ സോദരഥപിഷ്ടനായും സശൌൎയ്യനായും ഭവിക്കും. സുഖഗനായിരിക്കുമ്പോൾ സുഖാദിഹീനനായും അരിഭീതനായും ഭവിക്കും.

സാ—ലഗ്നഭാവത്തിൽ ഗുളികൻ വന്നാൽ രോഗത്തേയും ഒടിവു് ചതവു് മുതലായ പരുക്കുകളേയും പറയണം. രണ്ടാംഭാവത്തിൽനിന്നാൽ നിന്ദ്യങ്ങളായ വാക്കു പറയുക

യും കുളിക്കാതെയും ശുദ്ധവസ്ത്രം ധരിക്കാതെയും മലിനനായിരിക്കുകയും ചെയ്യുമെന്നു പറയണം. മൂന്നാംഭാവത്തിൽ നിന്നാൽ സഹോദരനോട്ട് കലഹിക്കയും ശൌര്യമുണ്ടാക്കുകയും ചെയ്യും. ഗുളികൻ നാലാംഭാവത്തിൽ നിന്നാൽ സുഖാവസ്ഥ നശിക്കയും ശത്രുക്കളിൽ നിന്ന് പലതരത്തിൽ ഭയപ്പെടാനിടവരികയും ചെയ്യും.

ഗുർവ്വാദിനിന്ദാകൃദനാത്മജഃ സ്യാൽ
ശ്ശൂലീ സുതഃസ്ഥ രിപുഗേ നിജഭൃത്യ:
വിശേഷക്ഷണോ വംശവിഭൂഷണശ്ച
കളത്രഹന്താ മദഗോതികാമഃ. ൩൮

അ—ഗുളികൻ സുതസ്ഥനായിരിക്കുമ്പോൾ ഗുർവ്വാദിനിന്ദാകൃത്തായും അനാത്മജനായും ശൂലിയായും ഭവിക്കും. രിപുഗനായിരിക്കുമ്പോൾ നിജഭൃത്യനായിട്ടു ഭവിക്കും. മദഗനായിരിക്കുമ്പോൾ വിശേഷക്ഷണനായും വംശവിഭൂഷണനായും കളത്രഹന്താവായും അതികാമനായും ഭവിക്കും

സാ—ഗുളികൻ അഞ്ചാംഭാവത്തിൽ നിന്നാൽ ഗുരുനാഥന്മാർ പിതാക്കന്മാർ മുതലായവരെ നിന്ദിക്കയും പുത്രന്മാരില്ലാതെവരികയും ചെയ്യും. ഗുളികൻ ആറാംഭാവത്തിൽ നിന്നാൽ തന്നെ സംബന്ധിച്ചവർ തന്നെ തനിക്കു വിരോധികളായിത്തീരും. ഏഴാംഭാവത്തു വന്നാൽ തന്റെ ദൃഷ്ടിപഥത്തിൽപെടുന്നതു് ഏവർക്കും അസഹ്യമായി തോന്നുകയും വംശനന്മയെ മലിനപ്പെടുത്തുകയും ഭാര്യയെ നശിപ്പിക്കയും അധികമായി കാമപരവശനായിരിക്കയും ചെയ്യും.

ധീമാൻ ബഹുവ്യാധിരനായതായു-
ർവ്വിഷാഗ്നിശസ്ത്രൈർമൃതിരഷ്ടമസ്ഥ
ധർമ്മസ്ഥിതഃ ധർമ്മതപോമനന്തഃ
പദസ്ഥ സുകീർത്തിഃ പരകാര്യസക്തഃ. ൩൯

അ—ഗുളികൻ അഷ്ടമസ്ഥനായിരിക്കുമ്പോൾ ധീമാനായും ബഹുവ്യാധിയായും അനായതായുസ്സായും വിഷാഗ്നിശസ്ത്രങ്ങളെക്കൊണ്ടു മൃതിയും ഭവിക്കും. ഗുളികൻ ധർമ്മസ്ഥിതനായിരിക്കുമ്പോൾ ധർമ്മതപോമന്ത്രനനായി ഭവിക്കും. ഖസ്ഥനായിരിക്കുമ്പോൾ സുകീർത്തിയായും പരകാര്യസക്തനായും ഭവിക്കും.

സാ—ഗുളികൻ അഷ്ടമത്തിൽ നിന്നാൽ ബുദ്ധിശക്തിയുണ്ടാകും. വളരെ രോഗങ്ങളും വന്നുകൂടും; ആയുസ്സ് അല്പമായിരിക്കുമത്രെ; വിഷം നിമിത്തമോ അഗ്നിഭയത്താലോ ആയുധമേററിട്ടോ മരിക്കുന്നതിനും ഇടവരും. ഗുളികൻ ഒൻപതിൽ നിന്നാൽ ധർമ്മകൃത്യങ്ങളും തപോനിഷ്ഠകളും മന്ത്രജപങ്ങളും ഇവയൊന്നും ഇല്ലാത്തവനായിരിക്കും. ഗുളികൻ പത്താംഭാവത്തിൽ നിന്നാൽ സല്ക്കീർത്തിയും പരോപകാരശ്രദ്ധയും ഉണ്ടായിരിക്കും.

കുര്യാച്ച പൌരുഷയുതോ ധനവാനനർത്ഥാ-
നൈശ്വര്യവാൻ ഭവഗതഃ ബഹുഭൃത്യയുക്തഃ
ദുഃസ്വപ്നവാംശ്ച കനഘീ വികലോ വ്യയസ്ഥ
ലഗ്നാദിഭാവഗതമാന്ദിഫലം പ്രദിഷ്ടം—ഇതി. ൪൦

അ—ഗുളികൻ ഭവഗതനായിരിക്കുമ്പോൾ പൌരുഷയുതനായും ധനവാനായും അനർത്ഥങ്ങളെ ചെയ്യുന്നവനായും ഐശ്വര്യവാനായും ബഹുഭൃത്യയുക്തനായും ഭവിക്കയും ചെയ്യും. വ്യയസ്ഥനായിരിക്കുമ്പോൾ ദുഃസ്വപ്നവാനായും കനഘിയായും വികലനായും ഭവിക്കും. ലഗ്നാദിഭാവഗതമാന്ദിഫലം ഇപ്രകാരം പ്രദിഷ്ടമായി.

സാ—ഗുളികൻ പതിനൊന്നാംഭാവത്തിൽ നിന്നാൽ പലവിധേന ഉത്സാഹംകൊണ്ടു പുരുഷാർത്ഥങ്ങളെ സാധിക്കുകയും ധനാദിസൌഭാഗ്യങ്ങളാൽ മാന്യനായിരിക്കുകയും തന്റെ ആജ്ഞകളും നിറവേററുന്നതിനു വേണ്ടടത്തോളം ആളുകളുണ്ടായിരിക്കയും ചെയ്യും.

ഗുളികൻ പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ ചിത്തസംപൂർണ്ണങ്ങൾ കാണുകയും രോഗം കൊണ്ടുംമററുംനവത്തിന് ഭംഗിയില്ലാതാവുകയും അംഗവൈകല്യം സംഭവിക്കയുംചെയ്യും. ഇങ്ങിനെ ലഗ്നംതുടങ്ങി പന്ത്രണ്ടു ഭാവങ്ങളിലും ഗുളികൻ നിന്നാലുള്ള ഫലം ഇവിടെ കാണിച്ചു. ഇങ്ങിനെ മറെറാരു ഗ്രന്ഥത്തിലെ വചനം ഇവിടെ അവസാനിച്ചു.

ലഗ്നാദിഗതാ വപുരാദ്യുപചയഹാനീഃ ശുഭാശുഭാഃ കുര്യുഃ
വിപരീതം ഷഷ്ഠമൃതിദ്വാദശഗാഃ കഥിതമിതി ഹി സത്യേന ൧൧

അ—ലഗ്നാദിഗതന്മാരായ ശുഭാശുഭന്മാർ വപുരാദ്യുപചയഹാനികളെ ചെയ്യും. ഷഷ്ഠമൃതിദ്വാദശഗന്മാരായ ശുഭാശുഭന്മാർ വപുരാദ്യുപചയഹാനികളെ വിപരീതമാകുംവണ്ണം ചെയ്യും. ഇപ്രകാരം സത്യനാൽ കഥിതമാകുന്നുവല്ലോ.

സാ—ലഗ്നാദികളായ ഭാവങ്ങളിൽ വ്യാഴം മുതലായ ശുഭഗ്രഹങ്ങൾ നിന്നാൽ ശരീരം ധനം മുതലായ ഭാവപദാർത്ഥങ്ങൾക്ക് അഭിവൃദ്ധിയെയും പാപഗ്രഹങ്ങൾ നിന്നാൽ നാശത്തെയും പറയണം. ആറാംഭാവത്തിൽ ശുഭഗ്രഹങ്ങൾ നിന്നാൽ ആ ഭാവപദാർത്ഥങ്ങളായ രോഗം ശത്രു മുതലായവയ്ക്കു നാശവും പാപഗ്രഹങ്ങൾ നിന്നാൽ അവയ്ക്കു് അഭിവൃദ്ധിയും പറയണം. ഇതുപോലെ അഷ്ടമത്തിൽ പാപഗ്രഹങ്ങൾ നിന്നാൽ ആയുസ്സ് മുതലായ ഭാവഫലങ്ങൾക്കു ഹാനിയും ശുഭഗ്രഹങ്ങൾ നിന്നാൽ വൃദ്ധിയും പറയണം. പന്ത്രണ്ടിൽ പാപഗ്രഹങ്ങൾ നിന്നാൽ വ്യയം മുതലായ ഭാവഫലങ്ങൾക്ക് അഭിവൃദ്ധിയുണ്ടെന്നും ശുഭഗ്രഹങ്ങൾ നിന്നാൽ വ്യയാദികൾ ഉണ്ടാകയില്ലെന്നും പറയണം.

സൌമ്യാശ്ശുഭാനി ഖലു ഭാവഫലാനി കുര്യു-
രന്യാനി ഹന്യുരപരേ വിപരീതമേവ
ഏകഗ്രഹസ്യ തു ശുഭാശുഭകാരകത്വേ
പ്രാപ്തേ വ്യയം ബലയുതശ്ശുഭദോന്യഥാന്യൽ.

ഇത്യാദി വചനങ്ങളുടെ സാരാംശങ്ങൾ ഇതിന്നനുകൂലങ്ങളാണ്.

ധൂമാദി പഞ്ചദോഷാണാം വിലഗ്നാദിഷു സംസ്ഥിതൌ
ഫലം യൽ ലിഖ്യതേ തച്ച സമം പ്രശ്നേ ച ജാതകേ. ൧൨

അ—ധൂമാദിപഞ്ചദോഷങ്ങളുടെ വിലഗ്നാദികളിലെ സംസ്ഥിതിയിൽ യാതൊരുഫലം ഭവിക്കുന്നു. അതും ലേഖനം ചെയ്യപ്പെടുന്നു. അതു് പ്രശ്നത്തിലും ജാതകത്തിലും സമമായി ഭവിക്കുന്നു.

സാ—ധൂമം, വ്യതിപാതം, പരിവേഷം, ഇന്ദ്രചാപം, കേതു ഈ അഞ്ചു സാധനങ്ങളെയാണ് ധൂമാദികൾ എന്നു പറഞ്ഞതു്. ഇതുകൾ ലഗ്നം മുതലായ ൧൨ ഭാവങ്ങളിൽ നിന്നാലുണ്ടാകുന്ന ഫലവും ഇവിടെ എഴുതുന്നു. ഇതു പ്രശ്നത്തിലേക്കും ജാതകത്തിലേക്കും ഒന്നുപോലെ ഉപയോഗിക്കാവുന്നതാണ്. ധൂമാദികളുടെ സ്ഫുടം ഗണിച്ചു വരുത്തേണ്ട രീതി അഞ്ചാം അദ്ധ്യായത്തിൽ പറഞ്ഞിട്ടില്ല. അതുകൊണ്ടു് ആ വചനം താഴെ കാണിക്കുന്നു.

നാനാലോകവിതനിഘ്നതാ ദിനകരോ ധൂമാഹ്വയോ മണ്ഡലാൽ
ശുദ്ധേƒസ്മിൻ വ്യതിപാതകോƒത്ര ഭഗണാദ്ധാഢ്യേ പരിവേഷകഃ
തസ്മിൻ മണ്ഡലശോധിതേ ഖലു ഭവേദൈന്ദ്രം ധനുസ്തത്ര തു
ജ്ഞാനൈൽസുകൃയുതേ തു കേതുരുദിതാ തദ്വൈകഭാഢ്യോ രവിഃ.

ആദിത്യസ്ഫുടംവച്ചു നാനാലോകവിൽ, എന്നു കൂട്ടുമ്പോൾ ധൂമസ്ഫുടം വരും. ആ സ്ഫുടത്തെ പന്ത്രണ്ടു രാശിവച്ചു് അതിൽനിന്നു വാങ്ങുമ്പോൾ വ്യതിപാതസ്ഫുടം വരും. അതിൽ ആറുരാശി കൂട്ടുമ്പോൾ പരിവേഷസ്ഫുടം വരും. അതിനെ പന്ത്രണ്ടു രാശിവച്ചു് അതിൽനിന്നു വാങ്ങുമ്പോൾ ഇന്ദ്രചാപസ്ഫുടം വരും. അതിൽ ജ്ഞാനൈൽസുകൃം എന്നു് കൂട്ടുമ്പോൾ കേതുസ്ഫുടം വരും. കേതുസ്ഫുടത്തിൽ ഒരു രാശി കൂട്ടിയാൽ ആദ്യംവച്ച ആദിത്യസ്ഫുടമായി തീരുകയും ചെയ്യും.

കൂപേ സ്യാൽ പതനം തനൌ യദി വചസ്ഖാലിത്യമർത്ഥസ്ഥിതഃ
പംഗുർഭ്രാതരി സോദരസ്സ്വഗൃഹം രക്ഷേൽ സുഖേ മാതുലഃ
ക്രുദ്ധഃ പഞ്ചമഗേഽരിഭേ ഖലു ഭവേദ്വ്യാളേന ദഷ്ടോ മുഖേ
യാതി ഭ്രഷ്ടതയാ മദേ തു നിധനേ ധൂമേ ക്ഷതിഃ ശസ്ത്രതഃ.

അ—ധൂമം തനുവിൽ സ്ഥിതമായി ഭവിക്കുന്നു എങ്കിൽ കൂപത്തിൽ പതനവും അർത്ഥസ്ഥിതമായി ഭവിക്കുന്നു എങ്കിൽ വചസ്ഖാലിത്യവും ഭവിക്കും. ഭ്രാതാവിൽ സ്ഥിതമായി ഭവിക്കുന്നു എങ്കിൽ സോദരൻ പംഗുവായി ഭവിക്കും. സുഖത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ മാതുലൻ സ്വഗൃഹത്തെ രക്ഷിക്കും. പഞ്ചമത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ ക്രുദ്ധനായി ഭവിക്കും. അരിഭത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ മുഖത്തിൽ വ്യാളത്തിനാൽ ദഷ്ടനായി ഭവിക്കും. മദത്തിൽ സ്ഥിതനാകുന്നു എങ്കിൽ ഭ്രഷ്ടതയോടുകൂടി യാത്രചെയ്യും. നിധനത്തിൽ സ്ഥിതനാകുന്നു എങ്കിൽ ശസ്ത്രംകൊണ്ടു ക്ഷതി ഭവിക്കും.

സാ—ധൂമം ലഗ്നത്തിൽ നിന്നാൽ പ്രഷ്ടാവു് കിണററിൽ വീഴാൻ ഇടവരും. രണ്ടാമെടത്തുനിന്നാൽ വാക്കിന്നു് കൊഞ്ഞയുണ്ടാകും. മൂന്നാംഭാവത്തിൽ നിന്നാൽ പ്രഷ്ടാവിൻെറ അനുജൻ മുടന്തനായിരിക്കും. നാലാംഭാവത്തിൽ നിന്നാൽ പ്രഷ്ടാവിൻെറ അമ്മാവൻ ദേവസ്വം കാൎയ്യക്കാരായിരിക്കും. അഞ്ചാം ഭാവത്തിൽ നിന്നാൽ പ്രഷ്ടാവു് കോപശീലനായിരിക്കും. ആറാംഭാവത്തിൽ നിന്നാൽ പ്രഷ്ടാവിൻെറ മുഖത്തിൽ വ്യാഘ്രം കടിക്കും. ജാതകാൽ ഈ യോഗമുള്ളവരെ പട്ടികടിച്ചതായും അനുഭവമുണ്ടു്. ഏഴാംഭാവത്തിൽ നിന്നാൽ ജാതിഹീനത പറഞ്ഞുതള്ളുക നിമിത്തമോ മററോ വീടുവിട്ടു പോകാനിടവരും. അഷ്ടമത്തിൽ നിന്നാൽ ആയുധാദികളിൽനിന്നു മുറിവോ മററോ സംഭവിക്കും

ധർമ്മേ സ്വല്പതപാഃ പദേഽശനിഹതിർല്ലാഭേ ലഭേതേതര-
ദ്വേശ്മാപി പ്രവസേദ്വ്യയേഽഥ തനഗഃ സ്യാച്ചേദ്വ്യതീപാതകഃ
ശ്വിത്രീ വാചി സകൌശലഃ സഹജഗേ ഗാനീ സുഖേഽശ്വാഗമാ
ദ്ദുഃഖം പുത്രഭവം സുതേഽരിഭവനേ ഛിദ്രാവഹോഽസ്തേഽധനഃ.

അ—ധൂമം ധർമ്മത്തിൽ സ്ഥിതമായി ഭവിക്കുന്നു എങ്കിൽ സ്വല്പതപസ്സായി ഭവിക്കും. പദത്തിൽ സ്ഥിതമായി ഭവിക്കുന്നുവെങ്കിൽ അശനിഹതി ഭവിക്കും. ലാഭത്തിൽ സ്ഥിതമാകുന്നു എങ്കിൽ ഇതരമായ വേശ്മത്തെ ലഭിക്കും. വ്യയത്തിൽ സ്ഥിതമായി ഭവിക്കുന്നു എങ്കിൽ പ്രവാസത്തെ ചെയ്യും. വ്യതീപാതം തനുഗമാകുന്നു എങ്കിൽ ശ്വിത്രിയായും വാക്കിൽ സ്ഥിതമാകുന്നു എങ്കിൽ കൌശലനായും സഹജഭത്തിൽ സ്ഥിതനാകുന്നു എങ്കിൽ ഗാനിയായും ഭവിക്കും. സുഖത്തിൽ സ്ഥിതമാകുന്നുവെങ്കിൽ അശ്വാഗമവും സുതത്തിൽ സ്ഥിതമാകുന്നു എങ്കിൽ പുത്രഭവമായ ദുഃഖവും ഭവിക്കും. അരിഭവനത്തിൽ സ്ഥിതമാകുന്നു എങ്കിൽ ഛിദ്രാവഹനായി ഭവിക്കും. അസ്തത്തിൽ സ്ഥിതമാകുന്നു എങ്കിൽ അധനനായി ഭവിക്കും.

സാ—ധൂമം ഒൻപതിൽനിന്നാൽ തപസ്സ് മുതലായ നിഷ്ഠകൾ കുറഞ്ഞിരിക്കും. പത്താമടത്തു നിന്നാൽ ഇടിത്തീയേററു മരിക്കും. പതിനൊന്നാംഭാവത്തിൽ നിന്നാൽ സ്വന്തഗൃഹമല്ലാതെ മറെറാരു ഗൃഹംകൂടി സിദ്ധിക്കും. പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ നാടുവിട്ടുപോകുന്നതിനിടവരും. ഇങ്ങനെ ധൂമത്തിൻെറ ഫലം കഴിഞ്ഞു.

ഇനി വ്യതീപാതദോഷത്തിൻെറ ഫലം പറയുന്നു. വ്യതീപാതം ലഗ്നത്തിൽ നിന്നാൽ ശ്വിത്രരോഗരോഗത്തേയും രണ്ടാമെടത്തുനിന്നാൽ വാക്സാമൎത്ഥ്യത്തേയും മൂന്നാംഭാവത്തിൽ നിന്നാൽ സംഗീതവിദ്യയേയും നാലാംഭാവത്തിൽ നിന്നാൽ കുതിരയുടെ ലാഭത്തേയും അനുഭവിക്കും. വ്യതീപാതം ആറാമടത്തു നിന്നാൽ ഗൃഹച്ഛിദ്രത്തിനു കാരണഭൂതനായിത്തീരും. ഏഴാമെടത്തു നിന്നാൽ ദരിദ്രനായിരിക്കും.

വേത്താ സർവ്വകലാ മൃതൌ തപസി ഭാഗ്യാന്വിതോ നഭസ്യഗ്നിദീർ-
ല്ലാഭേ ഭൂപതിസൽകൃതോ വ്യയഗൃഹേ ഭ്രഷ്ടോഽഥ സർപ്പാൻമൃതിഃ

ലഗ്നേസ്ഥേ പരിവേഷനാമ്നി നിധികൃൽ സ്വേ ഭ്രാന്തിമാൻ സോദരേ
വാസോ നാത്മഗൃഹേ സുഖേ മനസി ബദ്ധോഽന്തഃസ്ഥചോരോരിപൗ

അ—വ്യതീപാതം മൂർത്തിയിൽ സ്ഥിതമാകുന്നു എങ്കിൽ സർവ്വകലകളെ വേത്താവായി ഭവിക്കും. തപസ്സിൽ സ്ഥിതമായി ഭവിക്കുന്നു എങ്കിൽ ഭാഗ്യവാനായി ഭവിക്കും നഭസ്സിൽ സ്ഥിതമാകുന്നു എങ്കിൽ അഗ്നിഭീ ഭവിക്കും. ലാഭത്തിൽ സ്ഥിതമായി ഭവിക്കുന്നുവെങ്കിൽ ഭൂപതിസൽകൃതനായി ഭവിക്കും. വ്യയഗൃഹത്തിൽ സ്ഥിതമായാൽ ഭഗ്നനായിഭവിക്കും. അനന്തരം പരിവേഷനാമം ലഗ്നസ്ഥമായിരിക്കുമ്പോൾ സർപ്പത്തിൽനിന്നു മൂർത്തിയും സ്വത്തിൽ സ്ഥിരമായിരിക്കുമ്പോൾ നിധികൃത്തായും സോദരത്തിൽ സ്ഥിതനായിരിക്കുമ്പോൾ ഭ്രാന്തിമാനായും ഭവിക്കും. സുഖത്തിൽ സ്ഥിതനായിരിക്കുമ്പോൾ ആത്മഗൃഹത്തിൽ വാസം ഭവിക്കയില്ല മനസ്സിൽ സ്ഥിതനായിരിക്കുമ്പോൾ ബദ്ധനായും രിപുവിൽ സ്ഥിതനായിരിക്കുമ്പോൾ അന്തഃസ്ഥചോരനായും ഭവിക്കും.

സാ—വ്യതീപാതം അഷ്ടമത്തിൽ വന്നാൽ പ്രഷ്ടാവു് കലാവിദ്യകളിൽ അറിവുള്ളവനായിരിക്കും. ഒൻപതാമെടത്തു നിന്നാൽ ഭാഗ്യഹീനനായി ഭവിക്കും. പത്താമെടത്തു നിന്നാൽ അഗ്നിഭയമുണ്ടാകും. പതിനൊന്നാമെടത്തു നിന്നാൽ രാജസമ്മാനം ലഭിക്കും. പന്ത്രണ്ടാമെടത്തു നിന്നാൽ സ്ഥാനത്യാഗം മുതലായ ഭംഗത സംഭവിക്കും. ഇങ്ങിനെ വ്യതീപാതദോഷഫലം കഴിഞ്ഞു.

ഇനി പരിവേഷഫലം പറയുന്നു. പരിവേഷം ലഗ്നത്തിൽ വന്നാൽ സർപ്പം കടിക്കനിമിത്തം പ്രഷ്ടാവു് മരിക്കും. രണ്ടാമെടത്തുവന്നാൽ ധനം കുഴിച്ചുവച്ചു സൂക്ഷിക്കും. മൂന്നാമെടത്തു നിന്നാൽ പ്രഷ്ടാവിനു ഭ്രാന്തുവരും. നാലാമെടത്തു നിന്നാൽ തന്റെ ഗൃഹത്തിൽ താമസിക്കയില്ല. അഞ്ചാമെടത്തുനിന്നാൽ ജയിലിൽ കിടപ്പാനിടവരും. ആറാമെടത്തു നിന്നാൽ അന്തർഭാഗത്തിലുള്ള ദ്രവ്യങ്ങളെ ചോരണം ചെയ്യും

കാണോഽസ്തേ ക്ഷതിരായുധേന നിധനേ ഗുർവ്വാദ്യഭക്തോ ഗുരൗ
ഔദ്ധത്യം ദശമേ ഭവേ തു ജളവാൿ ദീർഘാമയോ ദ്വാദശേ
വ്രാതവ്യാധ്യവശീകൃതാഖിലതനുർവൃത്രാരിചാപോദയേ
ബാധിര്യം വചസി ദ്വിജന്മവധപൂർവ്വാകൃത്യകൃദ്വിക്രമേ.

അ—പരിവേഷനാമാവു് അസ്തത്തിൽ സ്ഥിതമായിരിക്കുമ്പോൾ കാണനായി ഭവിക്കും. നിധനത്തിൽ സ്ഥിതമായിരിക്കുമ്പോൾ ആയുധംകൊണ്ടു ക്ഷതി ഭവിക്കും. ഗുരുവിൽ സ്ഥിതമായിരിക്കുമ്പോൾ ഗുർവ്വാദ്യഭക്തനായി ഭവിക്കും. ദശമത്തിൽ സ്ഥിതമായിരിക്കുമ്പോൾ ഔദ്ധത്യവും ഭവത്തിൽ സ്ഥിതമായിരിക്കുമ്പോൾ ജളവാക്കും ദ്വാദശത്തിൽ സ്ഥിതമായിരിക്കുമ്പോൾ ദീർഘാമയവും ഭവിക്കും.

അനന്തരം വൃത്രാരിചാപം ഉദയത്തിൽ സ്ഥിതമായിരിക്കുമ്പോൾ വ്രാതവ്യാധിവശീകൃതാഖിലതനുവായി ഭവിക്കും. വചസ്സിൽ സ്ഥിതമായിരിക്കുമ്പോൾ ബാധിര്യം ഭവിക്കും. വിക്രമത്തിൽ സ്ഥിതമായിരിക്കുമ്പോൾ ദ്വിജന്മവധപൂർവ്വാകൃത്യകൃത്തായി ഭവിക്കും.

സാ—പരിവേഷദോഷം ഏഴിൽ നിന്നാൽ ഒരു കണ്ണിനു കാഴ്ചയില്ലാതെവരും. എട്ടാംഭാവത്തിൽ നിന്നാൽ ആയുധംകൊണ്ടു ശരീരത്തിൽ മുറിവുണ്ടാകും. ഒൻപതാംഭാവത്തിൽ നിന്നാൽ ഗുരുക്കന്മാർ മുതലായ പൂജ്യന്മാരിൽ ഭക്തിയില്ലാതെവരും. പത്താംഭാവത്തിൽ നിന്നാൽ ദാനശീലനായിത്തീരും. പതിനൊന്നാംഭാവത്തിൽ നിന്നാൽ സംസാരിക്കുന്നതിനു് സാമർത്ഥ്യം കാണുകയില്ല. പന്ത്രണ്ടാമെടത്തു നിന്നാൽ വളരെക്കാലം നീണ്ടുനില്ക്കുന്ന രോഗങ്ങളുണ്ടായിരിക്കും. ഇങ്ങിനെ പരിവേഷദോഷഫലം കഴിഞ്ഞു.

ഇന്ദ്രചാപം ലഗ്നത്തിൽവന്നാൽ വാതരോഗംനിമിത്തം ഒരവയവങ്ങൾക്കും സ്വാധീനമില്ലാതെ സർവ്വാംഗവും സ്തംഭിച്ചുപോകും. രണ്ടാംഭാവത്തിൽ വന്നാൽ ചെവി കേൾക്കാൻ നിവൃത്തില്ലാതെവരും. മൂന്നാംഭാവത്തിൽ നിന്നാൽ ബ്രാഹ്മണഹിംസ തുടങ്ങിയ നിന്ദ്യകർമ്മങ്ങൾ ചെയ്യും.

[illegible]ദേസ്ഥ ഗണമക്ഷ്യഹാ മനസി വാഗ്ഭീമന്ത്രവാദാവുഭൗ
ത്രുദയം മദേഽംഗവികലോ ഭാഗ്യാനുഭൂതിശ്ച നോ

ബദ്ധോ ഭൂരിതരാശയാ പ്രകടയൻ ജാള്യം ചരേദഷ്ടമേ
ബന്ധാദാത്മജതോ മൃതിസ്തപസി ഖേ സ്വല്പാംബരശ്ശീഘ്രഭുക്.

അ—വൃശ്ചാരിചാപം വേശ്മസ്ഥമായിരിക്കുമ്പോൾ ഗണരക്ഷ്യഹാവായി ഭവിക്കും. മനസ്സിൽ സ്ഥിതമായിരിക്കുമ്പോൾ വാഗ്മിമന്ത്രവാദങ്ങളാകുന്ന രണ്ടുകളും ഭവിക്കും. ഷഷ്ഠത്തിൽ സ്ഥിതമായിരിക്കുമ്പോൾ ശത്രുഭയം ഭവിക്കും. മദത്തിൽ സ്ഥിതമായിരിക്കുമ്പോൾ അംഗവികലനായി ഭവിക്കും. ഭാര്യാനുഭൂതി ഭവിക്കയുമില്ല. അഷ്ടമത്തിൽ സ്ഥിതമായിരിക്കുമ്പോൾ ഭൂരിതരാശയാൽ ബദ്ധനായി ജാള്യത്തെ പ്രകടയനായിട്ടു ചരിക്കും. തപസ്സിൽ സ്ഥിതമായിരിക്കുമ്പോൾ ബന്ധം ഹേതുവായിട്ടോ ആത്മജൻ ഹേതുവായിട്ടോ മൃതി ഭവിക്കും. ഖത്തിൽ സ്ഥിതമായിരിക്കുമ്പോൾ സ്വല്പാംബരനായും ശീഘ്രഭുക്കായും ഭവിക്കും.

സാ—ഇന്ദ്രചാപം നാലാമെടത്തു നിന്നാൽ സമുദായംവക ധനത്തെ നശിപ്പിക്കും. അഞ്ചാമെടത്തു നിന്നാൽ ഭയജനകങ്ങളായ വചനങ്ങളും മന്ത്രവാദവിദ്യയും ഉണ്ടാകും. ആറാമെടത്തു നിന്നാൽ ശത്രുക്കളിൽനിന്നു ഭയപ്പെടാനിടവരും. ഏഴാമെടത്തു നിന്നാൽ കരചരണാദികളായ അവയവങ്ങൾക്കു കേടു സംഭവിക്കും. ഭാര്യയും ഉണ്ടാകയില്ല. എട്ടാംഭാവത്തിൽ നിന്നാൽ പലവിധമുള്ള ആഗ്രഹംനിമിത്തം ഓരോന്നിനെ പ്രകടിപ്പിച്ചുകൊണ്ട് അങ്ങുമിങ്ങും സഞ്ചരിക്കും. ഒൻപതാംഭാവത്തിൽനിന്നാൽ ബന്ധനത്തിൽ കിടന്നോ പുത്രന്റെ ദുഷ്കർമ്മാദികൾ ഹേതുവായിട്ടോ മരിക്കാനിടവരും. പത്താംഭാവത്തിൽ നിന്നാൽ ഉടുക്കുന്നതിനു വസ്ത്രം ഒരിക്കലും തൃപ്തികരമായി ലഭിക്കയില്ല. ക്ഷണനേരംകൊണ്ടു ഊണുകഴിക്കയും ചെയ്യും.

ലാഭേ ഭൂരിപരാക്രമശ്ച മൃഗയാസക്തോ വ്യയേ പ്രേഷണം
കോപാദ് ഭൂമിപതേരഥോദയഗതേ കേതൌ വികേശോƒഗ്രതഃ
ദൌർബല്യം ഗിരി സാഹസാധികവചാ വാഗ്മീ ച സോദര്യഭേ
വേശ്മസ്ഥേ സുരഭിഃ സദാ ഹൃദി ഗതഃ ശൂലീ വധൂയുഗ്മവാൻ. വൈ

അ—വൃശ്ചാരിചാപം ലാഭത്തിൽ സ്ഥിതമായിരിക്കുമ്പോൾ ഭൂരിപരാക്രമനായും മൃഗയാസക്തനായും ഭവിക്കും. വ്യയത്തിൽ സ്ഥിതമായിരിക്കുമ്പോൾ ഭൂമിപതിയുടെ കോപം ഹേതുവായി പ്രേഷണം ഭവിക്കും. അനന്തരം കേതു ഉദയഗതനായിരിക്കുമ്പോൾ അഗ്രത്തിൽ വികേശനായി ഭവിക്കും. ഗിരിൽ സ്ഥിതനായിരിക്കുമ്പോൾ ദൌർബല്യവും സാഹസാധികവചസ്സും ഭവിക്കും. സോദരനിൽ സ്ഥിതമായിരിക്കുമ്പോൾ സാഹസാധികവചസ്സും വാഗ്മിയുമാകുന്ന രണ്ടും ഭവിക്കും. വേശ്മസ്ഥമായിരിക്കുമ്പോൾ എപ്പോഴും സുരഭിയായി ഭവിക്കും. ഹൃത്തിൽ സ്ഥിതമായിരിക്കുമ്പോൾ നരൻ ശൂലിയായും വധൂയുഗ്മവാനായും ഭവിക്കും.

സാ—ഇന്ദ്രചാപം പതിനൊന്നാംഭാവത്തിൽ വന്നാൽ വളരെ പരാക്രമശാലിയായും നായാട്ടുചെയ്യുന്നതിൽ ഉത്സാഹമുള്ളവനായും തീരും. പന്ത്രണ്ടാമെടത്തുവന്നാൽ രാജശിക്ഷ ഹേതുവായിട്ടോ മറ്റോ സ്വപ്രദേശംവിട്ടു പോകാനിടവരും. ഇങ്ങിനെ ഇന്ദ്രചാപഫലം കഴിഞ്ഞു.

കേതു എന്ന ദോഷം ലഗ്നത്തിൽ വന്നാൽ ശിരസ്സിന്റെ മുൻവശത്തു തലമുടിയില്ലാതെ വരും. രണ്ടാംഭാവത്തിൽ വന്നാൽ ശരീരത്തിനു ബലഹാനിയും സംസാരത്തിനു മൂക്കിന്റെ സഹായവുംകൂടി വരികയാൽ ഒരുതരം കിണുങ്ങലുണ്ടായിരിക്കയും മൂന്നാംഭാവത്തിൽ നിന്നാൽ മേൽപറഞ്ഞവണ്ണം സംസാരിക്കുന്നതിനു വൈകല്യവും മററുള്ളവരുടെ വാക്കു കേൾക്കുമ്പോൾ ഭയപ്പാടും ഉണ്ടാകും. നാലാംഭാവത്തിൽ വന്നാൽ ചന്ദനം പനിനീർ മുതലായ ലേപനവസ്തുക്കളെക്കൊണ്ടും മററും എപ്പോഴും സൌരഭ്യമുള്ളവനായി ഭവിക്കും. കേതു അഞ്ചാംഭാവത്തിൽ വന്നാൽ പ്രഷ്ടാവു പുരുഷനാണെങ്കിൽ ശൂലരോഗത്തോടും സ്ത്രീയാണെങ്കിൽ ഇരട്ട പ്രസവിക്കുമെന്നും പറയണം.

ഓനധാ ദ്ധമതൻക്രിയേത പശുഗേഹേടന മൂദ്ര മോഷണം—
ഭ്രഷ്ടഃ സ്ഥാ വിഷദാജ്ഞനാത്തപസി വിക്രാന്തശ്ച ദുഷ്കൃത്യഭാക്

വൃക്ഷാദ്യഭിഹതോ നിപതിതോ വാ ഖേ മൃതിം പ്രാപ്നുയാ-
ദായേ ശേവധിഭാഗ് വ്യയേ ശയനസൌഖ്യാഭാവദുഃഖവ്യയാഃ-ഇതി. ൬൯

അ—കേതു അരിയിൽ സ്ഥിതനായിരിക്കുമ്പോൾ അന്ധനായി തുഷ്ടമനസ്സായി പരഗേഹത്തിൽവച്ചു മരിക്കും. മദത്തിൽ സ്ഥിതനായിരിക്കുമ്പോൾ മോഷണം ഹേതുവായി മരിക്കും. രന്ധ്രസ്ഥനായിരിക്കുമ്പോൾ വിഷഭോജനം ഹേതുവായി മരിക്കും. തപസ്സിൽ സ്ഥിതനായിരിക്കുമ്പോൾ ദുർമൃത്യുഭാക്കായും ഭവിക്കും. ഖത്തിൽ സ്ഥിതനായിരിക്കുമ്പോൾ വൃക്ഷത്താൽ അഭിഹതനായിട്ടോ തരുവിൽനിന്നു നിപതിച്ചിട്ടോ മൃതിയെ പ്രാപിക്കും. ആയത്തിൽ സ്ഥിതനായിരിക്കുമ്പോൾ ശേവധിഭാക്കായും വ്യയത്തിൽ സ്ഥിതനായിരിക്കുമ്പോൾ ശയനസൌഖ്യാഭാവദുഃഖവ്യയങ്ങളും ഭവിക്കും.

സാ—കേതു ആറാംഭാവത്തിൽ വന്നാൽ കണ്ണുകാണാതെ വന്ന് കാസം മുതലായ രോഗങ്ങളാൽ ശ്വാസം തടഞ്ഞ് അന്യന്മാരുടെ വീട്ടിൽവച്ചു മരിക്കാനിടവരും. കേതു ഏഴാംഭാവത്തിൽ നിന്നാൽ മോഷണസ്ഥലത്തുവച്ചോ മോഷണം ഹേതുവായ ദുഷ്ടഉപദ്രവംകൊണ്ടോ മറ്റോ മരിക്കാനിടവരും. അഷ്ടമത്തിൽ നിന്നാൽ വിഷഭക്ഷണത്താൽ മരിക്കും. ഒൻപതാംഭാവത്തിൽ നിന്നാൽ വളരെ പരാക്രമമുള്ളവനായിരിക്കുമെങ്കിലും അവസാനം ദുർമ്മരണമായിരിക്കും. കേതു പത്താമെടത്തു നിന്നാൽ വൃക്ഷത്തിൽനിന്നു വീണിട്ടോ അവന്റെ പുറത്തു വൃക്ഷം വീണിട്ടോ മരണത്തിനിടവരും. പതിനൊന്നാംഭാവത്തിൽ നിന്നാൽ ഇരിപ്പുധനം കിട്ടി അനുഭവിക്കുന്നതിനിടവരും. കേതു പന്ത്രണ്ടാംഭാവത്തിൽ വന്നാൽ ശയനസുഖമുണ്ടാകയില്ല. ദുഃഖങ്ങളും ധനവ്യയങ്ങളും ഉണ്ടാകയും ചെയ്യും. ഇങ്ങിനെ ധൂമാദിപഞ്ചദോഷങ്ങളുടെ ഫലങ്ങൾ പറഞ്ഞു.

ലാഭനാശാദികം സൎവ്വഭാവാനാം യദിഹോദിതം
കദാ തൽ സംഭവേദിത്യാകാംക്ഷായാം കാല ഉച്യതേ. ൭൦

അ—സൎവ്വഭാവങ്ങളുടെയും ലാഭനാശാദികമായ യാതൊന്ന് ഇവിടെ ഉദിതമായി. അത് എപ്പോൾ സംഭവിക്കും, ഇങ്ങിനെയുള്ള ആകാംക്ഷയിൽ കാലം വചിക്കപ്പെടുന്നു.

സാ—ഓരോ ഭാവങ്ങളെ ആശ്രയിച്ച് അവയുടെ ലാഭത്തെയും നാശത്തെയും അതിന്റെ പരിപൂൎണ്ണതയെയും അല്പതയെയുംമററും ചിന്തിക്കേണ്ട രീതികൾ മേല്പറഞ്ഞിട്ടുണ്ടല്ലോ. അങ്ങിനെ ഉള്ള ലാഭം നാശം മുതലായവ എപ്പോഴാണ് സംഭവിക്കുന്നത് എന്ന് അറിയേണ്ടതായി വന്നാൽ അതിനെ അറിവാനുള്ള ക്രമം താഴെ പറയപ്പെടുന്നു.

ഫലപ്രദഃ സ്മൃതോ യോ യസ്തസ്യ കാലോഽയനാദികഃ
തദ്ഭുക്താംശകസംഖ്യഘ്നസ്തത്സിദ്ധ്യൈ സമുദീൎയ്യതാം. ൭൧

അ—യാതൊരു ഗ്രഹത്തെക്കൊണ്ടു ഫലപ്രാപ്തി കഥിക്കപ്പെടുന്നു. തൽഭുക്താംശകസംഖ്യാഘ്നമായി അയനാദികമായ അവന്റെ കാലം തത്സിദ്ധിയിൽ സമുദീരണം ചെയ്യപ്പെടണം.

സാ—ഭാവലാഭം സിദ്ധിക്കുമെന്നോ അഥവാ നശിക്കുമെന്നോ പറഞ്ഞത് ഏതൊരു ഗ്രഹത്തെ ആസ്പദമാക്കിയാണോ ആ ഗ്രഹത്തിന്റെ "അയനക്ഷണവാസരർത്തവോ" എന്ന വചനപ്രകാരമുള്ള കാലത്തെ ആ ഗ്രഹം ഭുജിച്ചിട്ടുള്ള അംശകസംഖ്യകൊണ്ടു പെരുക്കിയാൽ കാലം എത്രമാത്രം കിട്ടുമോ അത്രയുംകാലം വേണ്ടിവരും മേൽപറഞ്ഞ ഭാവത്തിന്റെ ലാഭനാശങ്ങൾക്ക് എന്നറിഞ്ഞു വഴിപോലെ പറയേണ്ടതാണ്.

അതായത് വ്യാഴത്തെക്കൊണ്ട് ഒരു ധനലാഭയോഗം പറഞ്ഞു എന്നു വിചാരിക്കുക. ആ വ്യാഴത്തിന് അഞ്ചംശകം തികഞ്ഞിട്ടുണ്ടെന്നും കരുതുക. അപ്പോൾ വ്യാഴത്തിന് അയനാദി ക്രമേണ സിദ്ധിക്കുന്ന കാലം ഒരു മാസമാണല്ലോ. ഇതിനെ അംശകസംഖ്യയായ അഞ്ചുകൊണ്ടു പെരുക്കുമ്പോൾ അഞ്ചുമാസമാകും. ഈ കാലമാണ് മേൽപറഞ്ഞ ധനലാഭത്തിന്റെ അവസാനമെന്നറിയണം. ഇങ്ങിനെ മററു സ്ഥലങ്ങളിലും വിചാരിച്ചുകൊള്ളുക.

ലഗ്നേ യാവാനതീതോംശസ്തത്സംഖ്യാഘ്നോഽയനാദികഃ
പാച്യോഽംശകേശസ്യ കാലോ വൈരിജയാദികേ. ൭൨

അ—ലഗ്നത്തിൽ എത്രാമത്തെ അംശം ഉദിക്കുന്നു. തൽസംഖ്യാതുല്യമായി അയനാദികമായ അംശകേശന്റെ കാലം വൈരിജയാദികമായ കാൎയ്യത്തിൽ വാച്യമാകുന്നു.

സാ—ലഗ്നസ്ഫുടത്തിൽ എത്ര അംശകം തികഞ്ഞുവോ ആ സംഖ്യയേ ലഗ്നത്തിന്റെ അംശകാധിപന്റെ അയനം മുതലായ കാലംകൊണ്ടു പെരുക്കിയാൽ കിട്ടുന്ന കാലത്തെ ശത്രുജയം മുതലായവയുടെ പ്രാപ്തിക്ക് അവസരമെന്നു ചിന്തിച്ചു പറയണം.

ലഗ്നാദ്യാവതി ഭേ പാപസ്താവത്യബ്ദേƨഹ്നി മാസി വാ
പക്ഷേ ക്ഷണേƨയനേ വൎത്തൗ ലഗ്നേശസ്യോദിതേ വ്യഥാ.

അ—ലഗ്നത്തിൽനിന്നു എത്രാമത്തെ ഭത്തിൽ പാപൻ സ്ഥിതിചെയ്യുന്നു. ലഗ്നേശനു ഉദിതമായി താവത്തായ അബ്ദത്തിലോ അഹസ്സിലോ മാസത്തിലോ പക്ഷത്തിലോ ക്ഷണത്തിലോ അയനത്തിലോ ഋതുവിലോ വ്യഥ ഭവിക്കുന്നു.

സാ—രോഗം മുതലായ അനിഷ്ടങ്ങൾ എപ്പോൾ സംഭവിക്കുമെന്നുള്ളതിനെയാണു ഇവിടെ പറയുന്നതു്. അനിഷ്ടഫലദാതാവായ പാപൻ ലഗ്നരാശിയിൽനിന്ന് എത്രാമത്തെ രാശിയിൽ പോയി നില്ക്കുന്നുവോ ലഗ്നാധിപനായ ഗ്രഹത്തിന്റെ അയനാദിയായ കാലത്തെ മേൽപറഞ്ഞ സംഖ്യകൊണ്ടു പെരുക്കുമ്പോൾ ഏതൊരുകാലം സിദ്ധിക്കുമോ ആ കാലത്താണു് ലഗ്നത്തിനു രോഗദുരിതാദികൾ സംഭവിക്കുന്നതെന്നു പറയണം

അന്യേനാപി പ്രകാരേണ കാലോ ഗ്രന്ഥാന്തരോദിതഃ
ശുഭാശുഭഫലപ്രാപ്തൌ സ ച സംപ്രതി ലിഖ്യതേ. ൪൪

അ—അന്യമായപ്രകാരംകൊണ്ടും ശുഭാശുഭപ്രാപ്തിയിലുള്ള കാലം ഗ്രന്ഥാന്തരോദിതമാകുന്നു. അതും ഇപ്പോൾ ലേഖനം ചെയ്യപ്പെടുന്നു.

സാ—ശുഭാശുഭഫലങ്ങൾ അനുഭവിക്കുന്നതിനുള്ള കാലം നിൎണ്ണയിക്കാൻ വേറെ ചില ഗ്രന്ഥങ്ങളിൽ മററുചില മാൎഗ്ഗംകൂടി പറഞ്ഞുകാണുന്നുണ്ടു്. അവയേയും ഇവിടെ എഴുതുന്നു.

ഭാവാദ്ഭാവപതൗ തു ദൃശ്യദലഗേ തദ്ഭാവലാഭോƨചിരാ-
ത്തത്രാദൃശ്യഗതേ ശനൈരിതി ഭിദാ ഭാവാൽ പുനസ്തൽപതിഃ
രാശൗ യാവതി തത്സമേ തു ദിവസേ മാസേƨഥവാ ഭാവനാ-
ഥാരൂഢാലയഗേƨഥവാ ഹിമകരേ ഭാവസ്യ ലാഭോ ഭവേൽ. ൪൫

അ—ഭാവത്തിൽനിന്നു ഭാവപതി ദൃശ്യദലഗനായിരിക്കുമ്പോൾ തൽഭാവലാഭം വേഗത്തിലും അവൻ അദൃശ്യഗതനായിരിക്കുമ്പോൾ പതുക്കെയും ഇപ്രകാരം ഭിദ ഭവിക്കും. പിന്നെ തൽപതി ഭാവത്തിൽനിന്നു എത്രാമത്തെ രാശിയിൽ സ്ഥിതിചെയ്യുന്നു തൽസമമായ ദിവസത്തിലോ അല്ലെങ്കിൽ മാസത്തിലോ അഥവാ ഹിമകരൻ ഭാവനാഥാരൂഢാലയഗനായിരിക്കും സമയത്തിലോ ഭാവത്തിന്റെ ലാഭം ഭവിക്കും.

സാ—ഭാവചിന്തയിൽ ഒരുഭാവം അനുഭവിക്കുമെന്നു നിശ്ചയിക്കുമല്ലോ. ആ അനുഭവം ആ ഭാവത്തിന്റെ അധിപൻ ഭാവത്തിൽനിന്നു ദൃശ്യാൎദ്ധഭാഗത്തിൽ നില്ക്കുയാണെങ്കിൽ ഉടനേതന്നെ അനുഭവിക്കുമെന്നും അതുപോലെ അദൃശ്യാൎദ്ധത്തിലാണു് നില്ക്കുന്നതു് എങ്കിൽ കുറേനാൾ കഴിഞ്ഞതിനുശേഷമേ അനുഭവിക്കൂ എന്നും പറയണം. ലഗ്നത്തിൽ ചെന്നഭാഗവും പന്ത്രണ്ടു പതിനൊന്നു പത്തു് ഒൻപതു് എട്ടു് ഈ ഭാഗങ്ങളും ഏഴാംഭാവത്തിൽ ലഗ്നത്തിൽ ചെല്ലാനുള്ളിടത്തോളം ഭാഗവും ദൃശ്യാൎദ്ധവും ശേഷം അദൃശ്യാൎദ്ധവുമാണു്. ഇതിനു യുക്തിക്കു പുറമേ;

ഭാഗോ ലഗ്നോദിതോ രിഃഫ ആയഃ കൎമ്മ തപോƨഷ്ടമഃ
ദ്യൂനേ ലഗ്നേഷ്യതുല്യോംശ ഇതി ദൃശ്യാൎദ്ധമുച്യതേ, എന്ന വചനവും അടിസ്ഥാനമാണു്. ഇങ്ങിനെ ഭാവലാഭത്തിന്റെ ഏകദേശക്കാലം വരുത്തിയിട്ടു അതിനെ സൂക്ഷ്മപ്പെടുത്താനുള്ള മാൎഗ്ഗം താഴെ കാണിക്കുന്നു. ഭാവാധിപൻ ഭാവത്തിൽനിന്ന് എത്രാമത്തെ ഭാവത്തിൽ നില്ക്കുന്നുവോ അത്രയും മാസമോ, ദിവസമോ കഴിയുമ്പോൾ ഭാവം അനുഭവിക്കുമെന്നു പറയണം. മേൽപറഞ്ഞ ലക്ഷണം കാണുകയാണെങ്കിൽ ദിവ

സമെന്നും അല്ലെങ്കിൽ മാസമെന്നും പറയണം. ഭാവാധിപൻ നില്ക്കുന്ന രാശിയിൽ ചാരവശാൽ ചന്ദ്രൻ വരുമ്പോഴാണ് ഭാവത്തിൻെറ അനുഭവം. ഇതുകൊണ്ടു ഭാവഫലത്തിൻെറ അനുഭവകാലത്തെ ക്രമം തദ്വാരാ നക്ഷത്രവും നിശ്ചയിച്ചുകൊൾക. ഭാവഫലലാഭവിഷയത്തിൽ മററു ചില വചനങ്ങളെക്കൂടി ഇവിടെ കാണിക്കുന്നു.

ഭാവേ തദീശാധിതഭാംശകേ വാ തേഷാം ത്രികോണേ ച യദാ ചരന്തി
ലഗ്നേശഭാവാധിപകാരകാഖ്യാഃ സദാ തു ഭാവാഃ സഫലാ ഭവന്തി.

ലഗ്നാധിപനും ഭാവാധിപനും കാരകഗ്രഹവും ഭാവത്തിലോ ഭാവാധിപൻ നില്ക്കുന്ന രാശിയിലോ അംശകത്തിലോ ഇപ്പറഞ്ഞ രാശികളുടെ ത്രികോണരാശികളിലോ ചാരവശാൽ ഏതൊരുകാലത്തു ചെല്ലുമോ അപ്പോൾ ഭാവഫലം സിദ്ധിക്കും.

യദാ ചരതി തത്രൈവ രന്ധ്രപോ മാന്ദിപേശ്വരഃ
ഖരദ്രേക്കാണപോ വാപി ഭാവനാശസ്തദാ ഭവേൽ.

ഭാവത്തിലും ഭാവാധിപൻെറ രാശ്യംശങ്ങളിലും അവയുടെ ത്രികോണരാശികളിലും എപ്പോൾ ചാരവശാൽ അഷ്ടമാധിപനോ ഗുളികഭവനാധിപനോ ഇരുപത്തിരണ്ടാം ദ്രേക്കാണാധിപനോ ചെല്ലുന്നു. അപ്പോൾ ഭാവനാശത്തെയും പറയണം. ഈ ശ്ലോകം അധികം ദീർഘിപ്പിക്കേണമെന്നു വിചാരിക്കുന്നില്ല.

ലഗ്നം വാ ഫലദാതൃഗേഹമഥവാ തസ്യോച്ചഭം വാ യദാ
യായാദിന്ദുരിനോഽഥവാഥ ഫലദോ വാച്യം തദാ തൽഫലം
ഭൂതേ വാ സമയേ ഭവിഷ്യതി യദാ ലഗ്നസ്യ പാപാന്വയ-
സ്തൽകാലേ ശുഭമാദിശേച്ഛുഭസമായോഗേ ശുഭം പൃച്ഛതാം. ൨൩

അ—ലഗ്നത്തെയോ ഫലദാതൃഗേഹത്തെയോ അല്ലെങ്കിൽ അവൻെറ ഉച്ചഭത്തെയോ ഇന്ദുവോ ഇനനോ അല്ലെങ്കിൽ ഫലദനായ ഗ്രഹമോ എപ്പോൾ യാനംചെയ്യുമോ അപ്പോൾ ആ ഫലം വാച്യമാകുന്നു. ഭൂതമോ ഭവിഷ്യത്തോ ആയ സമയത്തിൽ എപ്പോൾ ലഗ്നത്തിനു പാപാന്വയം ഭവിക്കുമോ തല്കാലത്തിൽ അശുഭത്തെയും ശുഭസമായോഗത്തിൽ ശുഭത്തെയും പൃച്ഛകന്മാർക്ക് ആദേശിക്കണം.

സാ—ആദിത്യനോ ചന്ദ്രനോ ഫലദാതാവായ ഗ്രഹമോ ലഗ്നരാശിയിലോ ഫലദാതാവായ ഗ്രഹത്തിൻെറ രാശികളിലോ അല്ലെങ്കിൽ ആ ഗ്രഹത്തിൻെറ ഉച്ചരാശികളിലോ ചാരവശാൽ വരുന്നകാലം ഫലപ്രാപ്തിയുണ്ടാകുമെന്നു പറയണം. ലഗ്നത്തിൽ അങ്ങനെകാലം പാപയോഗം വരുമെങ്കിൽ ആ കാലം ദുഃഖാദ്യനിഷ്ടങ്ങളുണ്ടാകുമെന്നും ശുഭയോഗം വരുമ്പോൾ ശുഭപ്രാപ്തിയുണ്ടാകുമെന്നും പറയണം. ഇതുപോലെ കഴിഞ്ഞ കാലത്തു എപ്പോൾ ലഗ്നത്തിൽ പാപയോഗമുണ്ടായോ അപ്പോൾ അശുഭാവസ്ഥയുണ്ടായിട്ടുണ്ടെന്നും എപ്പോൾ ശുഭയോഗമുണ്ടായോ അപ്പോൾ ശുഭാവസ്ഥയുണ്ടായിട്ടുണ്ടെന്നും പറയണം. ശുഭാശുഭങ്ങൾ ഇന്നിന്നവയാണെന്ന് ആ ശുഭപാപന്മാരുടെ കാരകത്വം കൊണ്ടും മററും ചിന്തിച്ചുകൊള്ളണം.

ഫലപ്രദാനസമയാഃ സർവ്വേഷാം വ്യോമചാരിണാം
വിദ്യന്തേ കേചനാന്യേഽപി ലിഖ്യന്തേ തേഽപി സംപ്രതി ൨൪

അ—സർവ്വന്മാരായ വ്യോമചാരികൾക്ക് അന്യങ്ങളായ ചില ഫലപ്രദാനസമയങ്ങളും ഭവിക്കുന്നു. അതുകളും ഇപ്പോൾ ലേഖനം ചെയ്യപ്പെടുന്നു.

അ—എല്ലാ ഗ്രഹങ്ങളെക്കൊണ്ടും ഫലസിദ്ധിയുടെ സമയം വിചാരിപ്പാൻ വേറെയും ഒരു വഴിയുണ്ടു്. ആ വഴിയും ഇവിടെത്തന്നെ കാണിക്കാം.

കാലഃ സപർക്ഷദിനത്തഥവാ നിജഗൃഹസ്ഥഃ കേന്ദ്രേ ജീവാദയഃ
സർവ്വേഷാം സ്വദശാനിജാപഹൃതയഃ സ്വീയോദയാസ്താ അപി
ഖേടാനാം രവിചന്ദ്രയോരയനമപ്യേത്രോത്തരം ദക്ഷിണം
ദാതും സ്യാദ്ഗുണദോഷസംഭവഫലം സർവ്വം ബുധൈരൂഹ്യതാം. ൨൫

അ—സൂൎയ്യന്മാരായ ദേവന്മാരുടെ സൂക്ഷ്മമായ ഗുണദോഷഫലത്തെ ദാനംചെയ്യാനുള്ള കാലം സപൎക്ഷാദിനുളളുകളും നിജഗ്രഹസ്ഥാനങ്ങളും ജീവാദികളും. സ്വദശാനിജാപഹൃതികളും സ്വീയോദയാസ്തങ്ങളും രവിചന്ദ്രന്മാൎക്ക് ഇവിടെ ഉത്തരമായും ദക്ഷിണമായും ഇരിക്കുന്ന അയനവും ഭവിക്കുന്നു. ഇങ്ങിനെ ബുധന്മാരാൽ ഊഹിക്കപ്പെടണം.

സാ—ഓരോ ഗ്രഹങ്ങളും ഫലത്തെ ദാനംചെയ്യുന്നകാലം താഴെപ്പറയുന്ന ക്രമമനുസരിച്ചു ചിന്തിച്ചറിയേണ്ടതാണ്. തങ്ങളുടെ നക്ഷത്രങ്ങളിലും തങ്ങളുടെ ആളുകളിലും, തങ്ങളുടെ ഋതുക്കളിലും താൻ നില്ക്കുന്ന രാശിയിൽ സൂൎയ്യൻ ചന്ദ്രൻ ജീവൻ ശനി ഇവർ വരുന്ന കാലവും തന്റെ ദശാകാലവും അപഹാരകാലവും താൻ നില്ക്കുന്ന രാശി ഉദയമായി വരുന്ന കാലവും ഫലാനുഭവത്തിന്റെ സമയമാണെന്നറിയണം. ആദിത്യന് ഉത്തരായനകാലവും ചന്ദ്രനു ദക്ഷിണായനകാലവും ഫലദേയാഗ്യമാണ്. ഇങ്ങിനെ വിദ്വാന്മാർ നല്ലപോലെ ചിന്തിച്ചു പറഞ്ഞുകൊള്ളണം.

ദശ ഫലാദിരനിഷ്ടാനിഷ്ടാദിനാ പ്രോക്തമത്ര യത്
സംക്ഷേപേണ തദേവേഹ വിസ്തരേണ നിഗദ്യതേ ൨൯

അ—ദശാഫലാദികൊണ്ടും ഇഷ്ടാനിഷ്ടാദികൊണ്ടും യാതൊന്ന് ഇവിടെ സംക്ഷേപേണ ഉക്തമായി ഭവിക്കുന്നു. അതുതന്നെ ഇവിടെ വിസ്തരേണ നിഗദിക്കപ്പെടുന്നു.

സാ—ഈ അദ്ധ്യായത്തിൽ "ദശാഫലാനി യാന്യുക്താനി" എന്നും "ഇഷ്ടാനിഷ്ടഗതശ്ചേന" എന്നും തുടങ്ങിയുള്ള ശ്ലോകങ്ങളെക്കൊണ്ടു ചുരുക്കിപ്പറഞ്ഞിരിക്കുന്ന ദശാഫലത്തെ ഇവിടെ വിസ്തരമായി പറയുന്നു.

മാൎത്താണ്ഡേ നിഷ്ടസംസ്ഥേ നൃപശിവപിതൃകോപാ-
ദിഹൃൽക്രോഡനേത്ര-
വ്യാധ്യസ്ഥിസ്രാവപിത്താമയശിഖിപശുഭീ-
താമ്രനാശാത്മപീഡാഃ
ഇഷ്ടസ്ഥേ സാത്വികത്വം ശിവപിതൃനൃപതി-
പ്രീതയസ്താമ്രലാഭ-
ശ്ചാൎത്ഥാപ്തിഃ കംബളാധ്വാടനതൃണകനകാദ്യൈരഥ-
ശൈലശ്രേഷ്ഠാദ്യൈഃ സ്യാൽ ൩൦

അ—മാൎത്താണ്ഡൻ അനിഷ്ടസംസ്ഥാനായിരിക്കുമ്പോൾ നൃപശിവപിതൃകോപാദിഹൃത്ക്രോഡനേത്രവ്യാധ്യസ്ഥിസ്രാവപിത്താമയശിഖിപശുഭീതാമ്രനാശാത്മപീഡകളും മാൎത്താണ്ഡൻ ഇഷ്ടസ്ഥനായിരിക്കുമ്പോൾ സാത്വികത്വവും ശിവപിതൃനൃപതിപ്രീതികളും താമ്രലാഭവും കംബളാധ്വാടനതൃണകനകാദ്യൈരഥയങ്ങളെക്കൊണ്ട് അൎത്ഥാപ്തിയും ഉദ്യമവും ഭവിക്കും.

സാ—ആദിത്യൻ അനിഷ്ടസ്ഥാനായിവന്നാൽ രാജകോപം, ശിവകോപം, പിതൃകോപം തുടങ്ങിയവയും, ഹൃദയത്തിലും ഉദരത്തിലും നേത്രത്തിലും രോഗം അസ്ഥിസ്രാവം പിത്തകോപംകൊണ്ടുള്ള രോഗങ്ങൾ അഗ്നിഭയം പശുക്കളിൽനിന്നു ഭയം ചെമ്പുപാത്രങ്ങളുടെ നാശം ആത്മദുഃഖം മുതലായ അനിഷ്ടഫലങ്ങളെ പറയണം. ആദിത്യൻ ഇഷ്ടസ്ഥാനത്തുനിന്നാൽ സത്വഗുണത്തിന്റെ ഉദയവും ശിവപ്രസാദം പിതൃപ്രസാദം രാജാനുകൂല്യം ചെമ്പുകൊണ്ടുള്ള പാത്രാദികളുടെ ലാഭം കമ്പിളിവസ്ത്രത്തിൽനിന്നും വഴിയാത്രചെയ്തിട്ടും തൃണവൎഗ്ഗങ്ങളിൽനിന്നും സ്വൎണ്ണാദികളെക്കൊണ്ടും ഔഷധംകൊണ്ടും മറ്റും ദ്രവ്യലാഭത്തെയും പറയണം.

ക്രോധോ രാജ്ഞ്യോ ജനന്യാതശ്ച്പികഫസമീരാസ്രരോഗശീൎഷവരോസ്യ-
വൈവൎണ്യം കോപശ്ച ദേവ്യോഃ കൃഷിധനയശസാം സംക്ഷയോ ടവിപ്പ-
(ശേടമ്പേഃ ജ

**രാജ്ഞീദുർഗ്ഗാപ്രസൂനാം മുദണതിലഗുളാച്ഛാദനാജ്യദധിക്ഷീരസ്ത്രീ-**
**ഗോനാശന്താദിതോഽബ്ജാഃ കൃഷിധനയശസാം വൃദ്ധിരിഷ്ടസ്ഥി-**
**(തേഽബ്ജേ.**

അ—അബ്ജൻ അനിഷ്ടഗനായിരിക്കുമ്പോൾ രാജ്ഞിയുടെ കോപവും ജനനിയുടെ കോപവും ശക്കം കഫസമീരാസ്രങ്ങൾക്കും വിഷ്ണുവത്സപന്മാരോടു വൈരവും ദൗർഗ്ഗമായ കോപവും കൃഷിധനയശസ്സുകളുടെ സംക്ഷയവും ഭവിക്കും. അബ്ജൻ ഇഷ്ടസ്ഥിതനായിരിക്കുമ്പോൾ രാജ്ഞീദുർഗ്ഗാപ്രസൂക്കളുടെ മുദ്ദും അണതിലഗുളാച്ഛാദനാജ്യദധിക്ഷീരസ്ത്രീഗോനൈരന്താദിഹേതുവായി അർത്ഥവും കൃഷിധനയശസ്സുകളുടെ വൃദ്ധിയും ഭവിക്കും.

സാ—ചന്ദ്രൻ അനിഷ്ടസ്ഥാനത്തുനിന്നാൽ രാജ്ഞിയുടെ കോപം, മാതൃകോപം, മാതൃരോഗം, കഫം, വാതം, രക്തം ഇവകളുടെ കോപംകൊണ്ടുള്ള രോഗം തന്നേക്കാൾ വലിയവരോടും തന്റെ ആളുകളോടും വിരോധവും ദുർഗ്ഗാദേവിയുടെ കോപവും കൃഷിനഷ്ടവും ദ്രവ്യനാശവും കീർത്തിനാശവും സംഭവിക്കും. ചന്ദ്രൻ ഇഷ്ടസ്ഥാനത്തു നിന്നാൽ രാജ്ഞിയുടെ സന്തോഷവും ദുർഗ്ഗാദേവിയുടെയും മാതാവിന്റെയും പ്രസാദവും മന്ത്രജപാദികൊണ്ടും എള്ള്, ശർക്കര, വസ്ത്രം, നെയ്യ് ഈ വസ്തുക്കളിൽനിന്നും പശുവിൽനിന്നും തോണി മുതലായ വാഹനങ്ങളിൽനിന്നും പത്മരാഗാദിരത്നങ്ങളിൽനിന്നും ബ്രാഹ്മണരിൽനിന്നും സ്ത്രീകളിൽനിന്നും ദ്രവ്യലാഭവും കൃഷിഗുണവും കീർത്തിലാഭവും ധനപുഷ്ടിയും ഫലമാകുന്നു.

**പ്രദ്വേഷഃ സോദരാദ്യൈഃ ക്ഷിതികനകവിനാശോഽഗ്നിചോരാദിഭീതിഃ**
**സേനാനീരക്തകോപജ്വരനയനരുജാപാത്രശസ്ത്രാംഗഭംഗാഃ**
**ഭൗമേഽനിഷ്ടസ്ഥിതേഽസ്മിൻ പുനരിതരഗതേ ഭൂമിഹേമായുധാപ്തിഃ**
**സേനാനീതുഷ്ടതാ സ്യാദ്ധനമരിവധതോ ഭ്രാതൃതോ ഭൂപതേശ്ച.**

അ—ഭൗമൻ—അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ സോദരാദ്യന്മാരോടു പ്രദ്വേഷവും ക്ഷിതികനകവിനാശവും അഗ്നിചോരാദിഭീതിയും സേനാനീരക്തകോപജ്വരനയനരുജാപാത്രശസ്ത്രാംഗഭംഗങ്ങളും ഭവിക്കും. പിന്നെ ഇവൻ ഇതരഗതനായിരിക്കുമ്പോൾ ഭൂമിഹേമായുധാപ്തിയും സേനാനീതുഷ്ടതയും അരിവധം ഹേതുവായും ഭ്രാതാവിൽനിന്നും ഭൂപതിയിൽനിന്നും ധനവും ഭവിക്കും.

സാ—ചൊവ്വ അനിഷ്ടസ്ഥാനത്തു നിന്നാൽ സഹോദരന്മാരോടും സഹായജനങ്ങളോടും കലഹവും ഭൂമി സ്വർണ്ണം ഇവകളുടെ നാശവും അഗ്നിഭയവും കള്ളന്മാരിൽനിന്ന് നഷ്ടവും ശത്രുക്കളിൽനിന്ന് ഉപദ്രവവും സുബ്രഹ്മണ്യകോപവും രക്തം ദുഷിക്കനിമിത്തമുള്ള വ്യാധികളും ജ്വരവും കണ്ണിൽ ദീനവും പാത്രങ്ങൾ നശിക്കുക ശസ്ത്രംകൊണ്ടു മുറിവേൽക്കുക മുതലായവയും ഫലമാകുന്നു

ചൊവ്വാ ഇഷ്ടസ്ഥാനത്തു നിന്നാൽ ഭൂമിലാഭവും സ്വർണ്ണലാഭവും ആയുധലാഭവും സുബ്രഹ്മണ്യപ്രസാദവും ശത്രുക്കളുടെ വധംനിമിത്തവും സഹോദരന്മാരിൽനിന്നും രാജാവിൽനിന്നും ധനാദികളുടെ ലാഭവും ഫലമാകുന്നു

**ജ്ഞേഽനിഷ്ടസ്ഥേ കോപോ ഹരിയുവനൃപയോർദുർവ്വചസ്തസ്കരാർത്തി-**
**സ്തത്രേഷ്ടസ്ഥേഽശ്വഹേമക്ഷിതിസുഹൃദവനീദേവഭൂർവ്വർത്ഥലാഭാഃ**
**അർത്ഥം ശൗര്യാച്ച ശില്പൈസ്തുതിരപി വിദുഷാം വർദ്ധനം ബുദ്ധിവൃത്തേഃ**
**സിദ്ധിർധർമ്മക്രിയാണാം ലിപിഗണിതധനം ഗോപസൂനുപ്രസാദഃ.**

അ—ജ്ഞൻ അനിഷ്ടസ്ഥനായിരിക്കുമ്പോൾ ഹരിയുവനൃപന്മാരുടെ കോപവും ദുർവചസ്സും തസ്കരാർത്തിയും ഭവിക്കും. അവൻ ഇഷ്ടസ്ഥനായിരിക്കുമ്പോൾ അശ്വഹേമക്ഷിതിസുഹൃദവനീദേവഭൂർവ്വർത്ഥലാഭങ്ങളും ശൗര്യം ഹേതുവായും ശില്പങ്ങളെക്കൊണ്ടും അർത്ഥവും വിദ്വാന്മാരുടെ സ്തുതിയും ബുദ്ധിവൃത്തിയുടെ വർദ്ധനവും ധർമ്മക്രിയകളുടെ സിദ്ധിയും ലിപിഗണിതധനവും ഗോപസൂനുപ്രസാദവും ഭവിക്കും.

സാ—ബുധൻ അനിഷ്ടസ്ഥാനത്തു നിന്നാൽ വിഷ്ണുവിന്റെയും യുവരാജാവിന്റെയും കോപവും ദുർഭാഷണങ്ങളും തൊലിപ്പുറത്തും കണ്ണിലും ചില രോഗങ്ങളും ഉണ്ടാകും.

ബുധൻ ഇഷ്ടസ്ഥാനത്തു നിന്നാൽ അശ്വം സ്വൎണ്ണം ഭൂമി ബന്ധു ഇവയുടെ ലാഭവും ബ്രാഹ്മണരിൽനിന്നും ഗുരുക്കന്മാരിൽനിന്നും ധനപ്രാപ്തിയും ഒരാളിനുവേണ്ടി മദ്ധ്യസ്ഥത കൈക്കൊണ്ടു് ചില കാൎയ്യം സാധിക്കുക നിമിത്തമായും കരകൌശലവിദ്യകൊണ്ടും ധനസമ്പാദ്യവും അറിവുള്ളവരുടെ അഭിനന്ദനവും ബുദ്ധിക്കു ആലോചനാശക്തിയുടെ വളൎച്ചയും ധൎമ്മവൃത്തി നിൎവ്വഹിക്കയും കയ്യെഴുത്തുകൊണ്ടും കണക്കുകൊണ്ടും ധനാൎജ്ജനവും വിഷ്ണുപ്രീതിയും ഫലമാകുന്നു.

ജീവേഽനിഷ്ടസ്ഥിതേ സ്യാച്ഛ്രവണതനയരോഗോ ദ്വിജേന്ദ്രദേവപ്രകോപോ
വൈരം വാ ധൎമ്മഹീനൈഃ പുനരിതരഗതേ വൎദ്ധനം ധീഗുണാനാം
നിത്യം യജ്ഞേന വേദാദ്ധ്യയനമനുജപൈൎഭൂപതേശ്ചാൎത്ഥലാഭോ
ലാഭോ ദായാദഗേഹാംബരഹയകരിണാം വിപ്രദേവപ്രസാദഃ. ൯൮

അ—ജീവൻ അനിഷ്ടസ്ഥനായിരിക്കുമ്പോൾ ശ്രവണതനയരുക്കും വിപ്രദേവപ്രകോപവും ധൎമ്മഹീനന്മാരോടു വൈരവും ഭവിക്കും. ജീവൻ ഇതരഗതനായിരിക്കുമ്പോൾ ധീഗുണങ്ങളുടെ വൎദ്ധനവും യജ്ഞംകൊണ്ടും വേദാദ്ധ്യയനമനുജപങ്ങളെക്കൊണ്ടും ഭൂപതിയിൽ നിന്നും നിത്യമാകുംവണ്ണം അൎത്ഥലാഭവും ദായാദഗേഹാംബരഹയകരികളുടെ ലാഭവും വിപ്രദേവപ്രസാദവും ഭവിക്കും

സാ—വ്യാഴം അനിഷ്ടസ്ഥാനത്തു നിന്നാൽ കൎണ്ണരോഗവും പുത്രനു രോഗവും ബ്രാഹ്മണരുടേയും ദേവന്മാരുടേയും കോപവും അസജ്ജനങ്ങളുമായി വിരോധവും ഉണ്ടാകും

വ്യാഴം ഇഷ്ടസ്ഥാനത്തു നിന്നാൽ ബുദ്ധിയുടെ സല്ഗുണങ്ങൾ വൎദ്ധിച്ചുവരികയും യാഗകൎമ്മമനുഷ്ഠിച്ചും വേദമന്ത്രം ജപിച്ചും ധനം സമ്പാദിക്കയും രാജാക്കന്മാരിൽനിന്നു് ശമ്പളമോ സമ്മാനമോ വാങ്ങിക്കയും ബന്ധുപ്രാപ്തി വരികയും പൊന്നു് കുതിര ആന ഇവയെ ലഭിക്കുന്നതിനു സംഗതിയാകുകയും ബ്രാഹ്മണസന്തോഷത്തിനും ദേവന്മാരുടെ അനുഗ്രഹത്തിനും ഇടയാവുകയും ചെയ്യും.

ശുക്രേഽനിഷ്ടസ്ഥിതേ സ്ത്രീജനഗദവസനാപായലക്ഷ്മീവിയോഗാഃ
ശോകഃ സ്നേഹാന്നിഷാദക്ഷിതിപതിസചിവദ്വേഷഗോത്രവ്യനാശാഃ
ഇഷ്ടസ്ഥേ ദ്രവ്യവസ്ത്രാഭരണമണിനിധിസ്ത്രീവിവാഹാൎത്ഥലാഭാഃ
ശ്രദ്ധാ ഗീതേ സുഖാദിഷ്വപി ച മഹിഷഗോമിത്രമൃഷ്ടാന്നലാഭാഃ.

അ—ശുക്രൻ അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ സ്ത്രീജനഗദവസനാപായലക്ഷ്മീവിയോഗങ്ങളും സ്നേഹം ഹേതുവായി ശോകവും നിഷാദക്ഷിതിപതിസചിവദ്വേഷഗോത്രവ്യനാശങ്ങളും ഭവിക്കും. ശുക്രൻ ഇഷ്ടസ്ഥിതനായിരിക്കുമ്പോൾ ദ്രവ്യവസ്ത്രാഭരണമണിനിധിസ്ത്രീവിവാഹാൎത്ഥലാഭങ്ങളും ഗീതത്തിലും സുഖാദികളിലും ശ്രദ്ധയും മഹിഷഗോമിത്രമൃഷ്ടാന്നലാഭങ്ങളും ഭവിക്കും

സാ—ശുക്രൻ അനിഷ്ടസ്ഥാനത്തു നിന്നാൽ ഭാൎയ്യ മുതലായ സ്ത്രീകൾക്കു രോഗങ്ങളും വസ്ത്രങ്ങൾക്കു നാശവും ഐശ്വൎയ്യനാശവും സ്നേഹംനിമിത്തം ഏതോ ആപത്തുവന്നു തന്നിമിത്തം ദുഃഖിക്കുന്നതിനും നികൃഷ്ടജനങ്ങളോടും രാജഭൃത്യന്മാരോടും ദ്വേഷിക്കുന്നതിനും നാല്ക്കാലികൾക്കും വെള്ളികൊണ്ടുള്ള ദ്രവ്യങ്ങൾക്കും നാശം അനുഭവിക്കുന്നതിനും ഇടയാവും. ശുക്രൻ ഇഷ്ടസ്ഥാനത്തു നിന്നാൽ വെള്ളികൊണ്ടുള്ള നാണയം മുതലായവ വിശിഷ്ടവസ്ത്രം ആഭരണങ്ങൾ രത്നങ്ങൾ ഇവയുടേയും നിക്ഷേപധനത്തിന്റേയും ലാഭവും സാദ്ധ്വിയായ സ്ത്രീയുടെ വിവാഹലാഭവും ദ്രവ്യലാഭവും സംഗീതത്തിലും സുഖാനുഭവങ്ങളിലും ആഗ്രഹവും പോത്തു പശു മുതലായ നാല്ക്കാലികളുടെ ലാഭവും തൃപ്തിപൂൎവ്വമായ ഭക്ഷണവും ഫലമാകുന്നു.

മന്ദേഽനിഷ്ടസ്ഥിതേ സ്യാദനിലകഫരുജാ ജ്ഞാതിചൌരാദിപീഡാ-
വ്യാപത്സ്ത്രീശ്രമാഃ സ്ത്രീഭൃതകതനുജൈഃ വാം ഭൎത്സനം വൃന്ദഭൎതുഃ
ഇഷ്ടസ്ഥേ ദുഃഖനാശഃ പതിതനൃപതിതോ ഗ്രാമദാസാനസം ച
ശ്രേണീഗ്രാമാധിപത്യസ്യ ച വൃഷമഹിഷ്യാദികാനാം ച ലാഭഃ. ൯൯

അ—മന്ദൻ അനിഷ്ടസ്ഥനായിരിക്കുമ്പോൾ അനിലകഫരുജയും അജ്ഞാനചെഷ്ടാദികോപവ്യാപത്തുസ്ത്രീശ്രമങ്ങളും സ്ത്രീഭൃതകതനുജന്മാക്കളുടെ ഭർത്സനവും വ്യംഗരവും ഈർഷ്യയും ഭവിക്കും. മന്ദൻ ഇഷ്ടസ്ഥിതനായിരിക്കുമ്പോൾ ദുഃഖനാശവും പരിണതവനിതാരോഗദാസായസ്സുകളുടേയും ക്ഷേത്രശ്രേണിഗ്രാമാധിപത്യത്തിന്റേയും വരകമാഷ്യാദികളുടേയും ലാഭവും ഭവിക്കും.

സാ—ശനി അനിഷ്ടസ്ഥാനത്തു നിന്നാൽ വാതവും കഫവും കോപിച്ചു തന്മൂലമുള്ള രോഗങ്ങളും അറിവില്ലായ്മയും കോപവും ആപത്തുകളും മടിയും ഉത്സാഹക്കുറവും ക്ഷീണവും സ്ത്രീകൾ ഭൃത്യന്മാർ മക്കൾ ഇവരുടെ നിന്ദയും അംഗങ്ങൾക്കു കേടുകളും അന്യന്മാരുടെ ഗുണഗണങ്ങളിൽ അസൂയയും സംഭവിക്കും. ശനി ഇഷ്ടസ്ഥാനത്തു നിന്നാൽ ദുഃഖശാന്തിയും തന്നിൽ കവിഞ്ഞ പ്രായമുള്ള സ്ത്രീകളുടെ ലാഭവും ഭൃത്യന്മാരുടെ സിദ്ധിയും ഇരുമ്പുകൊണ്ടുള്ള പദാർത്ഥങ്ങളുടെ ലാഭവും പുരത്തിലോ സദസ്സിലോ ഗ്രാമത്തിലോ നിന്ന് ഉയൎന്ന സ്ഥാനപ്രാപ്തിയുണ്ടാകുകയും വരക് എന്ന ധാന്യത്തിന്റേയും എരുമകളുടേയും ലാഭമുണ്ടാകുകയും ചെയ്യും.

മന്ദോദിതം സ്വാശ്രിതഭേശഭോക്തം
സ്വോക്തഞ്ച രാഹോരഥ ഭൂമിജോക്തം
സ്വോക്തം നിജാധിഷ്ഠിതരാശിപോക്തം
കേതോശ്ച വാച്യം ത്രിതയം ഫലാനാം. ൯൧

അ—രാഹുവിന്ന് മന്ദോദിതമായും സ്വാശ്രിതഭേശപ്രോക്തമായും സ്വോക്തമായുമുള്ള ഫലങ്ങളുടെ ത്രിതയം വാച്യമാകുന്നു. കേതുവിന്ന് ഭൂമിജോക്തമായും സ്വോക്തമായും നിജാധിഷ്ഠിതരാശിപോക്തമായും ഉള്ള ഫലങ്ങളുടെ ത്രിതയവും വാച്യമാകുന്നു.

സാ—രാഹുവിന്ന് ശനിക്കു പറഞ്ഞ ഫലങ്ങളും താൻ ഏതു രാശിയിൽ നില്ക്കുന്നുവോ ആ രാശിനാഥന്റെ ഫലങ്ങളും തനിക്കു (രാഹുവിന്ന്) പറഞ്ഞിട്ടുള്ള ഫലങ്ങളും പറയണം. ഇങ്ങിനെതന്നെ കേതുവിന്നു ചൊവ്വയുടെ ഫലങ്ങളും കേതു നില്ക്കുന്ന രാശിനാഥന്റെ ഫലങ്ങളും കേതുവിന്നുതന്നെ പറഞ്ഞിട്ടുള്ള ഫലങ്ങളും പറയണം.

രാഹുകേതുക്കൾക്ക് ഉച്ചം സ്വക്ഷേത്രം മുതലായ ബന്ധമില്ലല്ലോ. എങ്കിലും പരാശരഹോരയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

രാഹോസ്തു വൃഷഭഃ കേതോർവൃശ്ചികം തുംഗസംജ്ഞകം
മൂലത്രികോണം കർക്കി ച യുഗ്മം ചാപം തഥൈവ, ച.
കന്യാ ച സ്വഗൃഹം പ്രോക്തം മീനഞ്ച സ്വഗൃഹം സ്മൃതം.

ഈ വചനം അനുസരിച്ച് രാഹുകേതുക്കളുടെ ബലാബലങ്ങൾ നിശ്ചയിക്കാവുന്നതാണ്. കൂടാതെ,

നീലദ്യുതിർ ദീർഘതനുഃ കുവർണ്ണോ
വാമീ സപാഷണ്ഡമതസ്സഹിക്കഃ
അസത്യവാദീ കപടീ ച രാഹുഃ
കുഷ്ഠീ പരാൻ നിന്ദതി ബുദ്ധിഹീനഃ.
രക്തോഗ്രദൃഷ്ടിർവ്വിഷവാനുദഗ്ര-
ദേഹസ്സശസ്ത്രഃ പതിതശ്ച കേതുഃ
ധൂമ്രദ്യുതിർധൂമമയശ്ച നിത്യം
വ്രണാങ്കിതാംഗശ്ച കൃശോനൃശംസഃ.

ഈ വചനങ്ങൾകൊണ്ട് രാഹുകേതുക്കളുടെ സ്വരൂപവൃത്തികളും,

സീസഞ്ച ജീർണ്ണവസനം തമസസ്തു കേതോർ-
മൃൽഭാജനം വിവിധചിത്രപടം പ്രദിഷ്ടം.

ഈ വചനംകൊണ്ട് ലോഹാദികളായ പാത്രഭേദങ്ങളും വസ്ത്രഭേദവും

മിത്രാണി വിൽശനിസിതാസ്തമസോ ദ്വയോസ്തു
ഭൌമസ്സമോ നിഗദിതോ രിപവശ്ച ശേഷാഃ

എന്ന ഭാഗംകൊണ്ടു് രാഹുകേതുക്കളുടെ ബന്ധുമിത്രത്വവും ഗ്രാഹ്യമാകുന്നു.

ദോഷാഃ കേവലമേവ ചേദതിപദതീവാരാദ്വിനിർദ്ദിശ്യതാം
പ്രശ്നേ കേവലമേവ ചേൽ ഖലു ഗുണാ വാച്യാസ്തഥാ സമ്പദഃ.
മിശ്രത്വേ ഗുണദോഷയോരധിഗതാമാലോച്യ വാച്യം ഫലം
യദ്വാ ദോഷജമേവ ഭാഗ്യവികലാഃ പ്രായോത്ര ലോകാ യതഃ. ൪൮

അ—പ്രശ്നത്തിൽ കേവലം ദോഷങ്ങൾതന്നെ ആകുന്നു എങ്കിൽ അത്യന്തകാലത്തു തന്നെ ഏററവും വിപത്തു വിനിർദ്ദേശിക്കപ്പെടണം. അപ്രകാരം കേവലം ഗുണങ്ങൾതന്നെയെങ്കിൽ സമ്പത്തുകൾ വാച്യങ്ങളാകുന്നു. ഗുണദോഷങ്ങൾക്കു മിശ്രത്വം സത്തായിരിക്കുമ്പോൾ അധികതയെ ആലോചിച്ചു ഫലം വാച്യമാകുന്നു. യാതൊന്നു ഹേതുവായിട്ടു ഇവിടെ ലോകങ്ങൾ മിക്കവാറും ഭാഗ്യവികലന്മാരായി ഭവിക്കുന്നു. അതു ഹേതുവായിട്ടു ദോഷജമായ ഫലംതന്നെയോ വാച്യമാകുന്നു.

സാ—ഇപ്രകാരം പ്രശ്നംകൊണ്ടും മററും ചിന്തിക്കുമ്പോൾ ഏററവും ദോഷങ്ങൾ തന്നെ കാണുന്നു എങ്കിൽ ഏററവും അടുത്തുതന്നെ ആപത്തുകൾ വന്നുകൂടുമെന്നു് പറയണം. അപ്രകാരം ഗുണങ്ങൾ മാത്രമായി കണ്ടാൽ ഉടൻതന്നെ സമ്പത്തു് അനുഭവിക്കുന്നതിനിടവരുമെന്നും, ഏതാനും ഗുണങ്ങളും ഏതാനും ദോഷങ്ങളും ഇടകലൎന്നു കണ്ടാൽ ഗുണദോഷങ്ങളിൽ ഏതാണോ അധികമായിരിക്കുന്നതു് അതിന്റെ അനുഭവത്തെയും പറയണം.

കലിയുഗകാലത്തു് ജനങ്ങൾ മിക്കവാറും ഭാഗ്യഹീനന്മാരായതുകൊണ്ടു് ഗുണദോഷങ്ങളെക്കൊണ്ടു പ്രശ്നം മിശ്രരൂപമായിക്കണ്ടാൽ കൂടുതൽകുറവിനെ ആലോചിക്കേണ്ട. ദോഷത്തെത്തന്നെ പറയാം എന്നും പക്ഷമുണ്ടു്.

നിസ്സ്വത്വം വിഷമാമയോ നിജജനാപായോ ഗൃഹപ്ലോഷണം
സ്ഥാനഭ്രംശനരേന്ദ്രകോപജനവിദ്വേഷാൎത്ഥഭൂരിവ്യയാഃ
ചോരാൎത്ഥാപഹൃതിശ്ച മാനവിഹതിർദുഷ്കീർത്തിരേവംവിധാ
വാച്യാസ്സ്യുർവിപദോ വിലോക്യ വിഹഗാൻ ഭാവാനനിഷ്ടപ്രദാൻ.

അ—അനിഷ്ടപ്രദങ്ങളായ വിഹഗന്മാരേയും ഭാവങ്ങളേയും വിലോകനംചെയ്തിട്ടു് നിസ്സ്വത്വവും വിഷമാമയവും നിജജനാപായവും ഗൃഹപ്ലോഷണവും സ്ഥാനഭ്രംശനരേന്ദ്രകോപജനവിദ്വേഷാൎത്ഥഭൂരിവ്യയങ്ങളും ചോരാൎത്ഥാപഹൃതിയും മാനവിഹതിയും ദുഷ്കീർത്തിയും ഏവംവിധങ്ങളായ വിപത്തുകൾ വാച്യങ്ങളാകുന്നു.

സാ—മേല്പറഞ്ഞിട്ടുള്ള ന്യായങ്ങളെക്കൊണ്ടു് ചിന്തിക്കുമ്പോൾ ഭാവങ്ങളും ഗ്രഹങ്ങളും ദോഷമാത്രരൂപമായിക്കണ്ടാൽ ആപത്തുകളെയാണല്ലോ പറയേണ്ടതു്. മരണം, കഠിനതരവും ദീർഘരൂപവുമായ രോഗം, സ്വജനങ്ങളുടെ നാശം, ഗൃഹത്തിനു് അഗ്നിഭയം, അവസ്ഥയ്ക്കു ഭ്രംശം; രാജകോപം, പൊതുജനങ്ങളുമായി വിരോധം, ധനത്തിന്നധികമായ വ്യയം, കള്ളന്മാരുടെ മോഷണം, മാനഹാനി ഇവയെല്ലാമാണു് ആപത്തുകൾ. അനിഷ്ടങ്ങളായ ഗ്രഹങ്ങൾക്കും ഭാവങ്ങൾക്കും ഏതെല്ലാം ഫലം യോജിക്കുമോ ആ ഫലങ്ങളെയെല്ലാം ഇവിടെ പറഞ്ഞുകൊള്ളണം.

ആരോഗ്യം നൃപമാനനം ധനസമായാനം സുഹൃത്സംഭവഃ
സാഫല്യം സകലക്രിയാസു സതതം ചിത്തപ്രസാദോദയഃ
സ്ഥാനപ്രാപ്തിജനാനുരാഗസുയശഃസന്താനലാഭാദയോ
വാച്യാഃ സ്യുഃ ഖലു സമ്പദോऽഭിമതഭാവോപേതഖേടോദിതാഃ.

അ—ആരോഗ്യവും നൃപമാനനവും ധനസമായാനവും സുഹൃത്സംഭവവും സകലക്രിയകളിലും സാഫല്യവും നിത്യവും ചിത്തപ്രസാദോദയവും സ്ഥാനപ്രാപ്തിജനാനുരാ

ഗന്ധയശസ്സന്താനലാഭാദികളുമായ അഭിമതഭാവോപേതഭവേടോചിതകളായ സമ്പത്തുകൾ വാച്യകളാകുന്നു.

സാ—മേല്പറഞ്ഞവണ്ണം ഭാവങ്ങളും ഗ്രഹങ്ങളും ഇഷ്ടപ്രദങ്ങളായാൽ സമ്പത്തിനെയാണല്ലോ പറയേണ്ടതു്. ആരോഗ്യം രാജാനുകൂല്യം ബന്ധുജനലാഭം എല്ലാ കൎമ്മങ്ങളിലും ഫലപൂൎത്തി എല്ലായ്പോഴും മനസ്സിന്നാനന്ദം ഉയൎന്ന നില ജനങ്ങളുമായി സ്നേഹാദരങ്ങൾ കീൎത്തി സന്താനലാഭം ഇത്യാദികളാണു് സമ്പത്തുകൾ. ഇവിടേയും അഭീഷ്ടങ്ങളായ ഭാവങ്ങൾക്കും ഗ്രഹങ്ങൾക്കും അനുകൂലങ്ങളായ സമ്പത്തുകളെ പറഞ്ഞുകൊള്ളണം.

ദൃഷ്ടാദൃഷ്ടക്രിയാജനിതഫലം ശുഭാശുഭഭേദം ദ്വിധാ
മനോവാക്കൎമ്മജം തച്ച ത്രിവിധം തദിഹോച്യതേ. ൧൦൭

അ—ദൃഷ്ടാദൃഷ്ടക്രിയാജനിതം ഹേതുവായി ശുഭാശുഭഫലം രണ്ടുപ്രകാരം ഭവിക്കുന്നു. മനോവാക്കൎമ്മജമായി അതും ത്രിവിധമാകുന്നു തദിഹ വചിക്കപ്പെടുന്നു.

സാ—വൈദ്യുത്തോടുകൂടി ചെയ്ത കൎമ്മംകൊണ്ടും അനുഭവയോഗ്യമായിത്തീൎന്ന ഫലം ദൃഷ്ടഫലവും അറിവില്ലാഞ്ഞും മററും സംഭവിച്ചുപോയ കൎമ്മംകൊണ്ടു് അനുഭവയോഗ്യമായ ഫലം അദൃഷ്ടഫലവുമാകുന്നു. ഇങ്ങിനെ ശുഭങ്ങൾക്കും അശുഭങ്ങൾക്കും ഭേദമുണ്ടു്. കൂടാതെ ഈ ഓരോന്നിനും മാനസികമായും വാചികമായും ശാരീരമായും മൂന്നു ഭേദങ്ങൾകൂടിയുണ്ടു്. എങ്ങനെയെന്നാൽ ഒരു ശുഭഫലം അനുഭവയോഗ്യമായിക്കണ്ടാൽ അതു ദൃഷ്ടകൎമ്മംകൊണ്ടു സമ്പാദിക്കപ്പെട്ടതോ അദൃഷ്ടകൎമ്മംകൊണ്ടു് സമ്പാദിക്കപ്പെട്ടതോ എന്നു് ആദ്യമായി അറിയണം. പിന്നീടു് ആ കൎമ്മം മനസ്സുകൊണ്ടോ വാക്കുകൊണ്ടോ കൎമ്മംകൊണ്ടോ അതോ ഈ മൂന്നുകൊണ്ടോ പ്രവൎത്തിച്ചതെന്നു് പിന്നീടു് അറിയണം. അതിന്റെ ന്യായംതന്നെയാണു് ഇവിടെ പറയപ്പെടുന്നതു്.

ചരന്ത്രാത്രിഷഡ്ഢാദ്ദ്വലഗാവ്യയരിപുമൃതിഗാഃ സദ്ഗ്രഹാഃ പാപഖേടാ-
സ്സ്ഥാഃ കേന്ദ്രത്രികോണേഷ്വപി യദി കഥയേദ്ദുഷ്കൃതം സമ്പ്രവൃദ്ധം
ദേവാത്കോപാദ്വിജാനാം ക്ഷിതിവിബുധഭവാച്ഛാപതോ രിപൂണാം-
ആഭിചാരാൽ
ലോകാക്രോശാച്ച തത്സ്യാദദൃഷ്ടമപി ദൃഷ്ടമേതി വേദ്യം ദ്വിധൈ-
തൽ. ൧൦൮

അ—സദ്ഗ്രഹങ്ങൾ ചന്ദ്രാത്രിഷഡ്ഢാദ്ദ്വലഗവ്യയരിപുമൃതിഗന്മാരായും പാപഖേടന്മാർ അതുകളുടെ കേന്ദ്രത്രികോണങ്ങളിൽ സ്ഥിതന്മാരായും ഭവിക്കുന്നു എങ്കിൽ ദേവീകോപം ഹേതുവായും ക്ഷിതിവിബുധഭാവം ഹേതുവായ ശാപം ഹേതുവായും വിദ്വിട്ടുകളുടെ അഭിചാരം ഹേതുവായും ലോകാക്രോശം ഹേതുവായും സംപ്രവൃദ്ധമായ ദുഷ്കൃതത്തെ കഥിക്കണം. ഇതു് അദൃഷ്ടമായും ദൃഷ്ടമായും രണ്ടുവിധം വേദ്യമാകുന്നു.

സാ—ചന്ദ്രരാശിയുടെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ശുഭന്മാരും അതിന്റെ നാലു് അഞ്ചു് ഏഴു് ഒൻപതു് പത്തു് ഈ ഭാവങ്ങളിൽ പാപന്മാരും വന്നാൽ ദേവകോപംനിമിത്തം ദുരിതം വളരെ കൂടിയിരിക്കുന്നു എന്നും പറയണം. അതുപോലെ ആരൂഢത്തിന്റെ ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവങ്ങളിൽ ശുഭന്മാരും മേല്പറഞ്ഞവണ്ണം കേന്ദ്രത്രികോണങ്ങളിൽ പാപന്മാരും നിന്നാൽ ബ്രാഹ്മണശാപംനിമിത്തം ദുരിതം വളരെ വൎദ്ധിച്ചിരിക്കുന്നു എന്നു് പറയണം. അതുപോലെതന്നെ ചന്ദ്രൻ നില്ക്കുന്ന രാശിയിൽ നിന്നു് ആറെട്ടു പന്ത്രണ്ടുകളിൽ ശുഭന്മാരും കേന്ദ്രത്രികോണങ്ങളിൽ പാപന്മാരും വന്നാൽ ശത്രുക്കളുടെ ആഭിചാരംനിമിത്തം ദുരിതം കൂടിയിരിക്കുന്നു എന്നും ഉദയലഗ്നത്തിൽനിന്നു് മേൽപ്രകാരം ഗ്രഹസ്ഥിതി വന്നാൽ തന്റെ പ്രവൃത്തി സഹിക്കായ്കയാൽ ജനങ്ങൾ നിലവിളിച്ചു പ്രാൎത്ഥിക്കനിമിത്തം ദുരിതം വൎദ്ധിച്ചിരിക്കുന്നു എന്നും പറയണം. ഈ ദുരിതത്തിനു ഹേതുഭൂതമായ പ്രവൃത്തി ദൃഷ്ടമായും അദൃഷ്ടമായും രണ്ടുപ്രകാരമായി ഭവിക്കും.

ചേതോവാക്കൎമ്മജന്തു ത്രിവിധമപി വിധോസ്തത്ര ഹോരാദിവൎഗ്ഗ
[illegible]ൻ ഖേടഃ പ്രദദ്യാദ്ദൃഷ്ടഫലമദൃഷ്ടം ഭാസ്വതോ ഗോചരസ്ഥ

ഖേടേ പുണ്യസ്യ പാകഃ പുനരിതരഗതേ കർമ്മണോഽന്യസ്യ വേദ്യ-
ശ്ചിത്താദ്യേ തത്ത്രികേ യദ്വിബലഖരയുതം തേന ദോഷാനുഭൂതിഃ.

അ—ചേതോവാക്കർമ്മജമായ അതു് ദ്വിവിധമായി ഭവിക്കും. അതുകളിൽവെച്ചു് വിധുവിന്റെ ഹോരാദിവർഗ്ഗത്തിൽ തിഷ്ഠന്നായ ഖേടൻ ദൃഢഫലത്തെ പ്രദാനം ചെയ്യും. ഭാസ്വാന്റെ ഹോരാദിവർഗ്ഗത്തിൽ തിഷ്ഠന്നായ ഖേടൻ അദൃഢഫലത്തെ പ്രദാനം ചെയ്യും. ഖേടൻ ഗോചരസ്ഥനായിരിക്കുമ്പോൾ പുണ്യത്തിന്റെ പാകം വേദ്യമാകുന്നു. ഇതരഗതനായിരിക്കുമ്പോൾ അന്യമായ കർമ്മത്തിന്റെ പാകം വേദ്യമാകുന്നു. ചിത്താദ്യമായ തത്ത്രികത്തിൽ യാതൊന്നു വിബലഖരയുതമായി ഭവിക്കുന്നു. അതുകൊണ്ടു ദോഷാനുഭൂതി വേദ്യമാകുന്നു.

സാ—മേല്പറഞ്ഞ രീതിയനുസരിച്ചു ചിന്തിക്കുമ്പോൾ ദുരിതമുണ്ടെന്നുവന്നാൽ ദുരിതകർത്താക്കന്മാരിൽവെച്ചു് അതിദോഷിയായ ഗ്രഹം ചന്ദ്രന്റെ ഹോരാദ്രേക്കാണാംനവാംശകം മുതലായ വർഗ്ഗങ്ങളിൽ നില്ക്കുകയാണെങ്കിൽ ദുരിതം ദൃഢകർമ്മംകൊണ്ടു സമ്പാദിച്ചതാണെന്നും സൂര്യന്റെ ഹോരാദിവർഗ്ഗത്തിൽ നില്ക്കുകയാണെങ്കിൽ അദൃഢകർമ്മംകൊണ്ടു സമ്പാദിച്ചതാണെന്നും ഗ്രഹങ്ങൾ ഇഷ്ടഭാവങ്ങളിൽ നിന്നാൽ സുകൃതവും അനിഷ്ടഭാവങ്ങളിൽ നിന്നാൽ ദുഷ്കൃതവും ആണെന്നുംകൂടി അറിയണം. ആറു് എട്ടു പന്ത്രണ്ടു് ഈ ഭാവങ്ങൾ പാപന്മാർക്കും കേന്ദ്രത്രികോണങ്ങൾ ശുഭന്മാർക്കും ഇഷ്ടങ്ങളാണെന്നു് മേല്പറഞ്ഞ വചനംകൊണ്ടു് മനസ്സ് വാക്ക് കർമ്മം അഞ്ചു് രണ്ടു് പത്തു് ഈ ഭാവങ്ങളിൽവെച്ചു് എവിടെയാണോ ബലഹീനനായ പാപൻ നില്ക്കുന്നതു്, അതുനിമിത്തമാണു ദുരിതമുണ്ടായതെന്നു് അറിയണം. അതിന്റെ രീതി താഴെ കാണിക്കുന്നു.

ചിത്തേ വാചി ച കർമ്മണി ത്രിഷു പരോപേതേഷു തൈസ്ത്രിഭിർ-
ജ്ജായന്തേ ദുരിതാനി കർമ്മ സശുഭം സാസച്ച ചേതോ വചഃ
യദ്യത്ര ക്രിയമാണകർമ്മസു മനഃഖേദാൽ ഗിരാനിഷ്ടയാ
പാപാശ്ചേന്നവി വാക്ച ഖഞ്ച ശുഭയുക് ചേൽ കർമ്മ ചാശ്രദ്ധയാ.

അ—ചിത്തവും വാക്കും കർമ്മവും ഈ മൂന്നും ഖരോപേതങ്ങളായിരിക്കുമ്പോൾ ആ മൂന്നുകൾകൊണ്ടും ദുരിതം ജനിക്കുന്നു. കർമ്മം സശുഭമായിട്ടും ചേതസ്സും വചസ്സും സാസത്തായിട്ടും ഭവിക്കുന്നു എങ്കിൽ ഇവിടെ ക്രിയമാണകർമ്മങ്ങളിൽ മനഃഖേദം ഹേതുവായും അനിഷ്ടയായ ഗീർഹേതുവായും ദുരിതങ്ങൾ ജനിക്കുന്നു. ചേതസ്സിൽ പാപന്മാരും വാക്കും ഖവും ശുഭയുക്കായിട്ടും ഭവിക്കുന്നു എങ്കിൽ അശ്രദ്ധയോടുകൂടിയുള്ള കർമ്മം ഭവിക്കുന്നു.

സാ—അഞ്ചു് രണ്ടു് പത്തു് ഈ മൂന്നു ഭാവങ്ങളിലും പാപന്മാർ നിന്നാൽ വാക്കുകൊണ്ടും മനസ്സുകൊണ്ടും പ്രവൃത്തികൊണ്ടും ഇങ്ങനെ മൂന്നുവിധത്തിലും കൂടിയുള്ള ദുഷ്കർമ്മമാണു് ഉണ്ടായിരിക്കുന്നതു് എന്നു പറയണം.

പത്തിൽ ശുഭഗ്രഹങ്ങളും രണ്ടിലും അഞ്ചിലും പാപഗ്രഹങ്ങളും നിന്നാൽ തന്റെ പ്രവൃത്തി നല്ലതാണെങ്കിലും മനസ്സില്ലാതെ വാഗ്ദൂഷണങ്ങളോടുകൂടിയുമാണു് പ്രവർത്തിച്ചിട്ടുള്ളതെന്നും അതുനിമിത്തമാണു് ദുരിതമുണ്ടായിരിക്കുന്നതു് എന്നും പറയണം.

അഞ്ചിൽ പാപന്മാരും രണ്ടിലും പത്തിലും ശുഭന്മാരും നിന്നാൽ മനഃപൂർവ്വമായ ശ്രദ്ധകൂടാതെ ചെയ്ത കർമ്മങ്ങളാണു് ദുരിതത്തിനു ഹേതു എന്നും പറയണം.

തദ്ദ്രാഷ്ടസ്ഥനയാപദേഽധികതമഃ പാപഃ പരം വാചി ചേൽ
സൌമ്യഃ കർമ്മണി മാനസേ ച ദുരിതം വാഗ്ദോഷതോ ജായതേ
തദ്ദോഷാധികമത്രഹാഥ തിപ്പനീചർക്ഷേ ച വൈരസ്യ പരാ-
സ്തംഗസപർക്ഷസുഹൃൽഗ്രഹേഷ്വപി ക്രൂരാ ദോഷേഷ്വണ ചാധികാഃ.

അ—തദ്ദ്രാഷ്ടം ഏതാവും തനയാപത്തിനായി ഭവിക്കും. വാക്കിൽ പാപനും കർമ്മത്തിലും മനസ്സിലും സൌമ്യനും നിന്നാൽ വാഗ്ദോഷം ഹേതുവായി ദുരിതം

ജനിക്കുന്നു. തദ്ദോഷം ഏററവും അൎത്ഥഹാവായി ഭവിക്കുന്നു. അനന്തരം രിപുനീചൎക്ഷത്തിലും മൌഢ്യത്തിലുമുള്ള ഖരന്മാർ ദോഷത്തിലും ശുഭസ്വൎക്ഷസുഹൃൽഗ്രഹങ്ങളിലെ ശുഭന്മാർ ഗുണത്തിലും അധികന്മാരാകുന്നു.

സാ—പ്രവൃത്തി ശുഭയോഗക്രൂരാതെ ചെയ്താൽ അശുഭനിമിത്തം സന്താനഹാനി മുതലായ ദുരിതത്തെ ഏററവും വൎദ്ധിപ്പിക്കും. (ഇതു് അഞ്ചിൽ പാപൻ നിന്നാലുള്ള ഫലമാകുന്നു; രണ്ടിൽ പാപന്മാരും അഞ്ചിലും പത്തിലും ശുഭന്മാരും നിന്നാൽ ദോഷശുഭങ്ങളായ വാക്കനിമിത്തമാണ് ദുരിതം ഉണ്ടായതെന്നും അശുഭനിമിത്തമാണു് ദ്രവ്യനാശമുണ്ടായതെന്നും അറിയണം. ഇങ്ങിനെ രണ്ടു് അഞ്ചു് പത്തു് ഈ ഭാവങ്ങളെക്കൊണ്ടു് മനോവാക്കൎമ്മസ്വകൃതദുഷ്കൃതങ്ങളെ അറിഞ്ഞുകൊള്ളണം.

സാ—ശത്രുക്ഷേത്രം നീചം മൌഢ്യം ഇവകളെ സംബന്ധങ്ങളുള്ള പാപന്മാർ ദോഷത്തെ സുലഭമായി ചെയ്യും.

ശുഭം മിത്രക്ഷേത്രം സ്വക്ഷേത്രം മുതലായ രാശികളിൽ നില്ക്കുന്ന ശുഭന്മാർ ഗുണങ്ങളെയും സുലഭമായി ചെയ്യും.

സാ—അഥ പിത്രാദിവിഷയം ബന്ധനാദികം കിഞ്ചില്ലിഖ്യതേ.

അ—അനന്തരം പിത്രാദിവിഷയമായ ബന്ധനാദികം അല്പമൊന്നു ലേഖനം ചെയ്യപ്പെടുന്നു.

സാ—ഇനി പിതാവിനേയും മററും സംബന്ധിക്കുന്ന ബന്ധനലക്ഷണത്തെപ്പററി വിചാരിപ്പാനുള്ള രീതി അല്പമായി ഇവിടെ എഴുതുന്നു.

സൂൎയ്യാൽ സപ്തമധൎമ്മധീഷ്വശുഭയോഃ പാപേ പിതുൎബന്ധനം
കാൎയ്യാദ്ദായൃണതശ്ച ബന്ധനമിഹ പ്രാബല്യദൌൎബ്ബല്യതഃ
സൂൎയ്യസ്യൎക്ഷവശാച്ച ദൂരസവിധാദ്യൂഹ്യം നവാംശൈരപി
സ്യാദ്യോഗോയമിദം സ്വകാരകവശാദൂഹ്യം സുതാദിഷ്വപി.

അ—സൂൎയ്യനിൽനിന്നു് അശുഭന്മാരായ സപ്തമധൎമ്മധീകളിൽ രണ്ടു പാപന്മാർ ഭവിക്കുന്നു എങ്കിൽ പിതാവിനു് ബന്ധനമോരായി ഭവിക്കുന്നു. ഇവ പ്രാബല്യദൌൎബ്ബല്യങ്ങൾ ഹേതുവായോ കാൎയ്യം ഹേതുവായോ ഋണം ഹേതുവായോ ബന്ധനം ഭവിക്കും. സൂൎയ്യന്റെ ഋക്ഷവശം ഹേതുവായി ദൂരസവിധാദിയും ഊഹ്യമാകുന്നു. ഈ യോഗം നവാംശങ്ങളെക്കൊണ്ടും ഭവിക്കും. ഇതു് സ്വകാരകവശത്തെ ആശ്രയിച്ചു് സുതാദികളിലും യോജ്യമാകുന്നു.

സാ—സൂൎയ്യന്റെ ഏഴിലും ഒൻപതിലും അഞ്ചിലുംകൂടി രണ്ടു പാപഗ്രഹങ്ങൾ വരികയും ആ പാപഗ്രഹങ്ങൾ നില്ക്കുന്ന രാശി പാപക്ഷേത്രവുമായി വരികയും ചെയ്താൽ പ്രഷ്ടാവിനു് ജയിൽവാസം പറയണം. ഇവിടെ ആദിത്യനു ബലമുണ്ടെങ്കിൽ ഏതോ കുററംനിമിത്തമാണെന്നും ആദിത്യനു ബലമില്ലെങ്കിൽ കടംനിമിത്തമാണെന്നും പറഞ്ഞുകൊള്ളണം. സൂൎയ്യൻ ചരരാശിയിലാണെങ്കിൽ ജയിൽവാസം ദൂരദേശത്താണെന്നും സ്ഥിരരാശിയിലാണെങ്കിൽ അടുത്ത പ്രദേശത്താണെന്നും ഉഭയരാശിയിലാണെങ്കിൽ അധികം ദൂരവും അടുപ്പവുമില്ലാത്ത പ്രദേശത്തുവച്ചാണെന്നും പറയണം. പിതാവിനു ബന്ധനം പറഞ്ഞ ഈ യോഗം നവാംശകങ്ങളെക്കൊണ്ടും വിചാരിക്കാവുന്നതാണ്. സൂൎയ്യൻ നില്ക്കുന്ന രാശിയുടെ ൭-൯-൫ ഈ ഭാവങ്ങൾ പാപക്ഷേത്രങ്ങളാകുകയും അവിടെ രണ്ടു പാപഗ്രഹങ്ങളുടെ അംശകം വരികയും ചെയ്താലും പിതാവിനു ബന്ധനം പറയാവുന്നതാണ്. പുത്രകാരകനായ വ്യാഴത്തിൽനിന്നു് ഈ യോഗമുണ്ടെങ്കിൽ പുത്രനു് ജയിൽവാസമുണ്ടാകുമെന്നും മാതുലകാരകനായ ബുധങ്കൽനിന്നു ഈ യോഗമുണ്ടെങ്കിൽ അമ്മാവനു് ജയിൽവാസമുണ്ടാകുമെന്നും മററും നല്ലപോലെ ചിന്തിച്ചു പറഞ്ഞുകൊള്ളണം.

കൃത്വാ ലഗ്നം രവേഃ സ്ഥാനേ പ്രഷ്ടുൎബ്ബന്ധോപി കഥ്യതാം
ലഗ്നേ ചരസ്ഥിരദ്വന്ദ്വേ ബന്ധോ ദൂരാന്തികാദ്ധ്വസു. ൧൦൬

അ—രവിയുടെ സ്ഥാനത്തിൽ ലഗ്നത്തെ ചെയ്തിട്ടു പ്രഷ്ടാവിന്റെ ബന്ധവും കഥി

ക്ഷണം. ലഗ്നം ചരസ്ഥിരദ്വന്ദ്വമായിരിക്കുമ്പോൾ ബന്ധം ദൂരാന്തികാദ്ധ്വാക്കളിൽവച്ചു ഭവിക്കും.

സാ—ആദിത്യന്റെ സ്ഥാനം ലഗ്നമെന്നു സങ്കല്പിച്ചു് പ്രഷ്ടാവിന്റെ ബന്ധനത്തേയും പറഞ്ഞുകൊള്ളണം. എങ്ങനെയെന്നാൽ ലഗ്നത്തിന്റെ ഏഴ് അഞ്ചു് ഒമ്പതു് ഈ ഭാവങ്ങൾ പാപക്ഷേത്രങ്ങളാവുകയും ഇതിൽ എവിടെയെങ്കിലും രണ്ടു പാപന്മാർ നില്ക്കുകയോ അവരുടെ അംശകം വരികയോ ചെയ്താൽ പ്രഷ്ടാവിനു് ജയിൽവാസമുണ്ടാകുമെന്നു പറയണം. ചരരാശി ലഗ്നമായാൽ ദൂരെവച്ചാണെന്നും സ്ഥിരരാശി ലഗ്നമായാൽ സമീപപ്രദേശത്തുവച്ചാണെന്നും ഉഭയരാശി ലഗ്നമായാൽ വഴിയിൽവച്ചാണെന്നും പറയണം.

വരാഹമിഹിരേണാപി സ്വഹോരായാം സമീരിതം
ലക്ഷണം ബന്ധനസ്യാഥ തദപ്യത്ര വിലിഖ്യതേ. ൧൦൨

അ—ബന്ധനത്തിന്റെ ലക്ഷണം സ്വഹോരയിൽ വരാഹമിഹിരനാലും സമീരിതമാകുന്നു. അനന്തരം അതും ഇവിടെ വിലേഖനം ചെയ്യപ്പെടുന്നു.

സാ—വരാഹമിഹിരൻ ബന്ധനലക്ഷണത്തെ ബൃഹജ്ജാതകത്തിൽ കാണിച്ചിട്ടുണ്ടു്. അതും ഇവിടെ എടുത്തുകാണിക്കുന്നു.

വ്യയസുതധനധർമ്മഗൈരസൗമ്യൈ-
ർഭവനസമാനനിബന്ധനാ വികല്പ്യാ
ഭുജഗനിഗളപാശഭൃദ്ദൃഗാണൈർ-
ബലവദസൗമ്യനിരീക്ഷിതൈശ്ച തദ്വൽ. ൧൦൩

അ—വ്യയസുതധനധർമ്മഗന്മാരായ അസൗമ്യന്മാരെക്കൊണ്ടും അതുപോലെ ബലവദസൗമ്യനിരീക്ഷിതങ്ങളായ ഭുജഗനിഗളപാശഭൃദ്ദൃഗാണങ്ങളെക്കൊണ്ടും ഭവനസമാനനിബന്ധന വികല്പ്യയാകുന്നു.

സാ—ലഗ്നത്തിൽനിന്നു പന്ത്രണ്ടിലും അഞ്ചിലും രണ്ടിലും ഒൻപതിലും പാപഗ്രഹങ്ങൾ നിന്നാൽ പ്രഷ്ടാവിനു് ബന്ധനസ്ഥിതി അനുഭവിക്കേണ്ടിവരുമെന്നു പറയണം. അല്ലെങ്കിൽ ലഗ്നത്തിൽ സർപ്പദ്രേക്കാണമോ നിഗളദ്രേക്കാണമോ പാശദ്രേക്കാണമോ ഉദിക്കയും അതിനു പ്രബലന്മാരായ പാപന്മാരുടെ ദൃഷ്ടി വരികയും ചെയ്താലും ബന്ധനത്തെ പറയണം. ഇവിടത്തെ ബന്ധനം ഭവനസമാനമാണ്. അതായതു് മേടസ്വരൂപം ആടാണല്ലോ. അതിനെ കയറുകൊണ്ടാണല്ലോ ബന്ധിക്കുന്നതു്. ഇടവവും ഇപ്രകാരംതന്നെ. മിഥുനം നരരാശിയാണല്ലോ. ഈ രാശി ലഗ്നമായാൽ നരന്മാരിൽനിന്നും മറവുമുള്ള ബന്ധനത്തെയാണു പറയേണ്ടതു്. ഇതുപോലെ അതാതു രാശിദ്രവ്യങ്ങളുടെ ബന്ധനരീതിയനുസരിച്ചു മറവുള്ളിടത്തും വിചാരിച്ചുകൊള്ളണം. ദ്രേക്കാണങ്ങളുടെ ജ്ഞാനം ഹോരയിൽ ദ്രേക്കാണാദ്ധ്യായത്തിൽനിന്നു ഗ്രഹിച്ചുകൊള്ളണം.

വേശ്യാഹേതുർദ്ദൃണേന വാ വ്യയഗതേ പാപേ ധനസ്ഥേ പുനർ-
ബന്ധോ രാജകൃതോഽസ്യ ദൂഷണവശാൽ പുത്രസ്ഥിതേ കഥ്യതാം
തദ്ധേതുർന്നവമസ്ഥിതേ പിതൃനിമിത്തോയം യഥാ ബദ്ധ്യതേ
മേഷാദിഃ ഖലു ലഗ്നയോർഭുവി തഥാ പശ്വാദിഭിഃ പൃച്ഛകഃ. ൧൦൪

അ—പാപൻ വ്യയഗതനായിരിക്കുമ്പോൾ ബന്ധനം വേശ്യാഹേതുവായിട്ടോ ഋണം ഹേതുവായിട്ടോ ഭവിക്കും. പാപൻ ധനസ്ഥനായിരിക്കുമ്പോൾ ഇവന്റെ ദൂഷണവശം ഹേതുവായി രാജകൃതമായി ഭവിക്കും. പാപൻ നവമസ്ഥിതനായിരിക്കുമ്പോൾ ഇതു പിതൃനിമിത്തമായി കഥിക്കപ്പെടണം. ലഗ്നമായിരിക്കുന്ന മേഷാദിഭുവിൽ പശ്വാദികളെക്കൊണ്ടു യാതൊരുപ്രകാരം ബന്ധിക്കപ്പെടുന്നു. പൃച്ഛകൻ അപ്രകാരം ബന്ധിക്കപ്പെടും.

സാ—പന്ത്രണ്ടു് അഞ്ചു് രണ്ടു് ഒൻപതു് ഈ നാലുഭാവങ്ങളിൽ പാപഗ്രഹങ്ങൾ നിന്നാൽ ബന്ധനം ഉണ്ടാകുമെന്നു പറഞ്ഞുവല്ലോ. ഇവയിൽ പന്ത്രണ്ടിൽ പാപൻ നിന്നാൽ വേശ്യാസ്ത്രീകൾ നിമിത്തമോ കടംനിമിത്തമോ ബന്ധനത്തിലിരിക്കുമെന്നും

രണ്ടിൽ പാപഗ്രഹങ്ങൾ നിന്നാൽ രാജദ്രോഹകുററംനിമിത്തം ബന്ധനത്തിലിരിക്കാനിടവരുമെന്നും അഞ്ചിൽ പാപഗ്രഹങ്ങൾ നിന്നാൽ പുത്രൻെറ ദുഷ്കൎമ്മാദികൾ നിമിത്തമായും മററും ബന്ധനത്തിലിരിക്കാനിടവരുമെന്നും ഒൻപതാംഭാവത്തിൽ പാപൻ നിന്നാൽ പിതാവിനെ സംബന്ധിച്ച ചില കാരണങ്ങളാൽ ബന്ധനത്തിലിരിക്കാനിടവരുമെന്നും പറയണം. ഇവിടെ ഈ നാലു ഭാവങ്ങളിൽവച്ച് ഏതെങ്കിലും ഒരു ഭാവത്തിൽ പാപൻ വന്നാൽ ബന്ധനത്തെ പറയരുത്. ഈ നാലു ഭാവങ്ങളിലും ഇല്ലെങ്കിൽ മൂന്നുഭാവങ്ങളിലെങ്കിലും പാപസ്ഥിതിയുണ്ടെങ്കിലേ ബന്ധനം പറയാവു. ഇവരിൽ ബലവാനായ ഗ്രഹം ഏതു ഭാവത്തിൽ നില്ക്കുന്നുവോ ആ ഭാവംകൊണ്ടു പറഞ്ഞ വേശ്യാദിഹേതുവാദികൾ ബന്ധനത്തിനു കാരണങ്ങളാണെന്നും പറയണം.

വാ—അത്ര കൃഷ്ണീയം.

അ—ഇവിടെ കൃഷ്ണീയം ഭവിക്കുന്നു.

സാ—ബന്ധനലക്ഷണം നിരൂപിക്കുന്നതിന് കൃഷ്ണീയവചനത്തെക്കൂടി ഇവിടെ എടുത്തുകാണിക്കുന്നു.

സൌരദ്രേക്കാണേ വാ ഭുജംഗപതിവേഷ്ടിതേഽഥവാ ലഗ്നേ
ശശിസൌരാഭ്യാം ദൃഷ്ടേ ബന്ധനമിഹ വാച്യമാദേശേ. ൧൧൧

അ—ലഗ്നം സൌരദ്രേക്കാണമായോ ഭുജംഗപരിവേഷ്ടിതമായോ ശശിസൌരന്മാരാൽ ദൃഷ്ടമായോ ഇരിക്കുമ്പോൾ ആദേശത്തിൽ ബന്ധനം വാച്യമാകുന്നു.

സാ—ശനിദ്രേക്കാണമോ സൎപ്പദ്രേക്കാണമോ ലഗ്നത്തിലുദിക്കയും അവിടെ ശനിയുടേയും ചന്ദ്രൻേറയും ദൃഷ്ടി വരികയും ചെയ്താലും പ്രഷ്ടാവിനു ബന്ധനമുണ്ടാകുമെന്നു പറയണം.

പാപക്ഷേത്രേഷു യമേ ത്രികോണചതുരശ്രസപ്തമേഷു ഗതേ
ക്രൂരൈർന്നിരീക്ഷ്യമാണേ ബന്ധോസ്തീത്യാദിശേൽ ക്ഷിപ്രം. ൧൧൨

അ—യമൻ പാപക്ഷേത്രങ്ങളിൽ ത്രികോണചതുരശ്രസപ്തമങ്ങളിൽ ഗതനായും ക്രൂരന്മാരാൽ നിരീക്ഷ്യമാണനായുമിരിക്കുമ്പോൾ ബന്ധം ഭവിക്കുന്നു. ഇപ്രകാരം ആദേശിക്കണം.

സാ—അഞ്ച് ഒൻപതു് നാല് എട്ട് ഏഴ് ഈ ഭാവങ്ങൾ പാപന്മാരുടെ ക്ഷേത്രമായി വരികയും അവിടെ ശനി നില്ക്കുകയും അവിടെ പാപഗ്രഹങ്ങളുടെ ദൃഷ്ടി വരികയും ചെയ്താൽ ബന്ധനം പറയാവുന്നതാണ്.

അചിരേണ ചരേ മോക്ഷഃസ്ഥിരഭേ മോക്ഷസ്തു ദീർഘകാലേന
ദ്വിശരീരഗതേ സൌരേ മദ്ധ്യമകാലേന മോക്ഷഃ സ്യാൽ—ഇതി.

അ—സൌരൻ ചരത്തിൽ സ്ഥിതനായിരിക്കുമ്പോൾ മോക്ഷം അല്പകാലംകൊണ്ടും സ്ഥിരഭത്തിൽ സ്ഥിതനായിരിക്കുമ്പോൾ മോക്ഷം ദീർഘകാലംകൊണ്ടും ദ്വിശരീരഗതനായിരിക്കുമ്പോൾ മോക്ഷം മദ്ധ്യകാലംകൊണ്ടും വാച്യമായി ഭവിക്കും.

സാ—പ്രഷ്ടാവിൻെറ ജയിൽവാസത്തിൻെറകാലം ഇത്രകാലമെന്നു പറയുന്നു:—ശനി ചരരാശിയിൽ നില്ക്കുന്നു എങ്കിൽ വേഗേന ബന്ധനം വിട്ടുപോരാനിടവരുമെന്നും ശനി സ്ഥിരരാശിയിലാണെങ്കിൽ ബന്ധനത്തിൽ വളരെക്കാലം കിടക്കേണ്ടിവരുമെന്നും ശനി ഉഭയരാശിയിൽ നിന്നാൽ ഏററവും അടുത്തും ഏററവും ദൂരവുമല്ലാത്തകാലത്തു ബന്ധനമോചനം സംഭവിക്കുമെന്നും പറയണം. ഇങ്ങിനെ കൃഷ്ണീയവചനം കഴിഞ്ഞു.

അസതാമശുഭഫലാനാം ഭേദഃ പ്രോക്തസ്തഥൈവ സൌമ്യാനാം
ഭേദോഽഭീഷ്ടഫലാനാമപി കൃഷ്ണീയേ വിലിഖ്യതേ സോഽപി. ൧൧൩

അ—അസത്തുകളുടെ അശുഭഫലങ്ങളുടെ ഭേദവും അപ്രകാരം സൌമ്യന്മാരുടെ അഭീഷ്ടഫലങ്ങളുടെ ഭേദവും കൃഷ്ണീയത്തിൽ പ്രോക്തമായി ഭവിക്കുന്നു. അതും വിലേഖനം ചെയ്യപ്പെടുന്നു.

സാ—ശനി മുതലായ പാപഗ്രഹങ്ങളുടെ ഓരോരോ അനിഷ്ടങ്ങളേയും വ്യാഴം മുതലായ ശുഭഗ്രഹങ്ങൾക്കു വെവ്വേറെയുള്ള ഇഷ്ടഫലങ്ങളേയും കൃഷ്ണീയത്തിൽ പറഞ്ഞിട്ടുണ്ട്. ആ കൃഷ്ണീയവചനത്തെ ഇവിടെ കാണിക്കുന്നു.

ഭൗമോ രോഗം കുരുതേ ഭോഗം ശുക്രസ്ത്വരോഗതാം സൌമ്യഃ
സൌരോ മരണം ദിനകൃന്നാശം ചിരജീവനം ജീവഃ—ഇതി. ഫ.ദീ

അ—ഭൌമൻ രോഗത്തേയും ശുക്രൻ ഭോഗത്തേയും സൌമ്യൻ അരോഗതയേയും സൌരൻ മരണത്തേയും ദിനകൃത്ത് നാശത്തേയും ജീവൻ ചിരജീവനത്തേയും ചെയ്യുന്നു.

സാ—ചൊവ്വാ അനിഷ്ടപ്രദനായാൽ രോഗവും ശുക്രൻ ഇഷ്ടപ്രദനായാൽ ഭോഗസുഖവും സൌമ്യൻ ഇഷ്ടദനായാൽ ആരോഗ്യം മുതലായ ദേഹസുഖവും ശനി അനിഷ്ടദനായാൽ മരണവും ആദിത്യൻ അനിഷ്ടദനായാൽ പലവിധനാശവും വ്യാഴം ഇഷ്ടദനായാൽ ദീർഘായുസ്സും ഫലമാണ്. ഇങ്ങിനെ കൃഷ്ണീയവചനം.

ദ്യൂനസ്ഥൌ കുജഭാനുജൌ ചേദ് രുജഃ സ്യാതാം തയോഃ കസ്യചി-
ദ്യോഗോഽന്യസ്യ മദസ്ഥിതിശ്ച മൃതയേ രിഃഫാർത്ഥസംസ്ഥൌ ച തൌ.
പാപാഃ സ്യുശ്ചതുരശ്രഗാശ്ച മൃതിദാഃ പ്രോക്തം ത്വിദം ചിന്തനം
ഭാവാനാം തദധീശകാരകവിഹംഗാനാം ത്രയാണാമപി ഫ.ന

അ—കുജഭാനുജന്മാർ ദ്യൂനസ്ഥരാകുന്നു എങ്കിൽ രുക്കിനായിത്തന്നെ ഭവിക്കും. അവരിൽവച്ച് ഒരാളിന്റെ യോഗവും അന്യന്റെ മദസ്ഥിതിയും രിഃഫാർത്ഥസംസ്ഥന്മാരായ അവരും മൃതിക്കായിഭവിക്കും. ചതുരശ്രഗന്മാരായ പാപന്മാരും മൃതിദന്മാരാകുന്നു. പ്രോക്തമായ ഈ ചിന്തനം ഭാവങ്ങൾക്കും തദധീശകാരകവിഹംഗങ്ങൾ മൂവർക്കും കാര്യമായി ഭവിക്കുന്നു.

സാ—ചൊവ്വയും ശനിയും ഏഴാംഭാവത്തിൽ നിന്നാൽ രോഗത്തെ പറയണം. അവരിൽ ഒരാൾ ലഗ്നത്തിലും ഒരാൾ ഏഴാംഭാവത്തിലും നിന്നാലും ആ കുജശനികൾ പന്ത്രണ്ടിലും രണ്ടിലുമായി നിന്നാലും നാലിലുമെട്ടിലുമായി നിന്നാലും മരണത്തെ പറയേണ്ടതാണ്. ഈ യോഗം പറയപ്പെട്ടതു് ലഗ്നത്തെ ആസ്പദമാക്കിയാണല്ലോ. അതുപോലെ ലഗ്നാധിപനേയും കാരകഗ്രഹമായ ചന്ദ്രനേയും ആസ്പദമാക്കിയും ചിന്തിക്കേണ്ടതാണ്. അതുപോലെ ഏതൊരു ഭാവത്തെക്കുറിച്ചു വിചാരിക്കുന്നുവോ ആ ഭാവത്തേയും ഭാവാധിപനേയും കാരകഗ്രഹത്തേയും ആസ്പദമാക്കി ചിന്തിച്ചുകൊള്ളണം. ഈ യോഗം, "ദിവാകരേന്ദ്വോ സ്മരഗൌ കുജാർക്കീ" എന്നുള്ള ബൃഹജ്ജാതകവചനത്തിന്റെ മിക്കവാറുമുള്ള സാരാംശമാണ്.

ചന്ദ്രേ പാപയുതേഽഥവാ ഭൃഗുസുതേ കാമേഽഥവാ വേശ്മനി
സ്ത്രീഭിഃ സ്യാൽ കലഹോഽഥ ബന്ധുകലഹഃ പാപേ ഭവേദ്ബന്ധുഗേ
മാതുഃ ക്ലേശകരോ ശുഭേഽസ്തസുഖഗഃ സൌമ്യേഽസ്തഗേ ബന്ധുഗഃ
പാപശ്ചേദബലാവശാൽ സ്വജനനീം പ്രഷ്ടാധികം പീഡയേൽ.

അ—ചന്ദ്രനോ അഥവാ ഭൃഗുസുതനോ പാപയുതനായി കാമത്തിലോ അല്ലെങ്കിൽ വേശ്മത്തിലോ സ്ഥിതനായിരിക്കുമ്പോൾ സ്ത്രീകളോടുകൂടി കലഹം ഭവിക്കും. പാപൻ ബന്ധുഗനായിരിക്കുമ്പോൾ ബന്ധുകലഹം ഭവിക്കും. അസ്തഗനായ ശുഭൻ മാതുഃക്ലേശകരനായി ഭവിക്കുന്നു. സൌമ്യൻ അസ്തഗനായിരിക്കുമ്പോൾ പാപൻ ബന്ധുഗനായി ഭവിക്കുന്നു എങ്കിൽ പ്രഷ്ടാവ് അബലാവശം ഹേതുവായി സ്വജനനിയെ അധികം പീഡിപ്പിക്കും.

സാ—ചന്ദ്രനോ ശുക്രനോ പാപഗ്രഹത്തോടുകൂടി ഏഴാംഭാവത്തിൽ നിന്നാൽ സ്ത്രീകളോടു (ഭാര്യമാരോട്) കലഹം ഉണ്ടാകും. നാലിൽ പാപഗ്രഹം നിന്നാൽ ബന്ധു

ജനങ്ങളുമായി കലഹമുണ്ടാകും. നാലാംഭാവത്തിലും ഏഴാംഭാവത്തിലും പാപഗ്രഹം നിന്നാൽ കലഹാദികളെക്കൊണ്ടു മാതാവിനെ ദുഃഖിപ്പിക്കും. നാലിൽ പാപനും ഏഴിൽ ശുഭനുംകൂടി വന്നാൽ പ്രഷ്ടാവു് ഭാര്യമാൎക്കു് അധീനനായിട്ടു് അമ്മയെ ക്ലേശിപ്പിക്കും.

വിദ്യാദ്ദൃശ്യാൎദ്ധമാസ്ഥാനമദൃശ്യം വിജനസ്ഥലം
ലഗ്നാധിപഃ സ്ഥിതോ യത്ര തദ്വാസീ പൃച്ഛകോ ഭവേൽ. ൧൨൪

അ—ദൃശ്യാൎദ്ധത്തെ ആസ്ഥാനമെന്നും അദൃശ്യത്തെ വിജനസ്ഥലമെന്നും വിചാരിക്കണം. യാതൊരിടത്തു ലഗ്നാധിപൻ സ്ഥിതനാകുന്നു, പൃച്ഛകൻ തദ്വാസിയായി ഭവിക്കും.

സാ—ദൃശ്യാൎദ്ധത്തിലുൾപ്പെട്ട ആറുരാശി ആസ്ഥാനസ്ഥലമാണെന്നും അദൃശ്യാൎദ്ധമായ ആറുരാശി രഹസ്യപ്രദേശമാണെന്നും അറിയണം. ലഗ്നാധിപന്റെ സ്ഥിതി ദൃശ്യാൎദ്ധത്തിലാണെങ്കിൽ പ്രഷ്ടാവിന്റെ സ്ഥിതി ജനസമൂഹമായ പ്രദേശത്താണെന്നും അദൃശ്യാൎദ്ധത്തിലാണെങ്കിൽ രഹസ്യപ്രദേശങ്ങളിലാണെന്നും ഗ്രഹിക്കണം. ഇതിനെ അടുത്ത പദ്യംകൊണ്ടു സ്പഷ്ടമാക്കുന്നു.

ഏവം ധനാദിഭാവാനാം സ്പഷ്ടതാഞ്ച നിഗൂഢതാം
വിദ്യാദീശൈഃ പ്രകാശത്വമപി സൂൎയ്യേന്ദുയോഗതഃ. ൧൨൫

അ—ഇപ്രകാരം ധനാദിഭാവങ്ങളുടെ സ്പഷ്ടതയേയും നിഗൂഢതയേയും ഈശന്മാരെക്കൊണ്ടു വേദിക്കണം. സൂൎയ്യേന്ദുയോഗംകൊണ്ടു പ്രകാശത്വത്തേയും വേദിക്കണം.

സാ—മേൽപറഞ്ഞവണ്ണം ധനാദികളായ ഭാവങ്ങളുടെ പരസ്യമായ ബോധത്തേയും രഹസ്യമായ നിലയേയും അറിയണം. ധനാധിപൻ ദൃശ്യാൎദ്ധത്തിലാണെങ്കിൽ ധനസ്ഥിതി എല്ലാവൎക്കും അറിയത്തക്ക നിലയിലാണെന്നും അദൃശ്യാൎദ്ധത്തിലാണെങ്കിൽ അയാളിന്റെ ധനസ്ഥിതി ആൎക്കും ഗ്രാഹ്യമല്ലാത്തവിധം രഹസ്യത്തിലാണെന്നും അറിയണം. ധനാദികളുടെ പ്രസരിപ്പു് അറിയേണ്ടതു് ഭാവാധിപനോടു ആദിത്യചന്ദ്രന്മാരുടെ യോഗദൃഷ്ടി മുതലായവകൊണ്ടാണു്.

വാ—അതസ്യോദാഹരണം.

അ—ഇതിനു ഉദാഹരണം കഥിക്കപ്പെടുന്നു.

സാ—മേൽപറഞ്ഞതിന്റെ ബോധത്തിനുവേണ്ടി ഒരു ഉദാഹരണം പറയുന്നു.

അദൃശ്യാൎദ്ധസ്ഥിതേഽസ്തേശേ പ്രഷ്ടുഃ സ്യാദ്ഗൂഢകാമതാ
സ്പഷ്ടകാമോ ഭവേൽ പ്രഷ്ടാ ദ്യൂനേശേ ദൃശ്യഭാഗഗേ. ൧൨൬

അ—അസ്തേശൻ അദൃശ്യാൎദ്ധസ്ഥിതനായിരിക്കുമ്പോൾ പ്രഷ്ടാവിനു ഗൂഢകാമത ഭവിക്കും. ദ്യൂനേശൻ ദൃശ്യഭാഗഗനായിരിക്കുമ്പോൾ പ്രഷ്ടാവു് സ്പഷ്ടകാമനായി ഭവിക്കും.

സാ—ഏഴാം ഭാവാധിപൻ അദൃശ്യാൎദ്ധഭാഗത്തിൽ നിൽക്കുകയാണെങ്കിൽ പ്രഷ്ടാവിന്റെ കാമത്തെ രഹസ്യമായിവച്ചു് പെരുമാറും (അനുഭവിക്കും). ഏഴാംഭാവാധിപൻ ദൃശ്യത്തിൽ നിൽക്കയാണെങ്കിൽ പ്രഷ്ടാവിന്റെ കാമവിചാരത്തെ പരസ്യമായി പ്രകടിപ്പിക്കും.

ശുഭാശുഭൎക്ഷജീൎണ്ണസംസ്കൃതാദിഭ്യാം യദീരിതം
തൽ സൎവ്വം സൎവ്വഭാവേഷു യോജനീയം ഹി യുക്തിതഃ. ൧൨൭

അ—ശുഭാശുഭൎക്ഷജീൎണ്ണസംസ്കൃതാദികളെക്കൊണ്ടു് യാതൊന്നു ഈരിതമായി ഭവിക്കുന്നു. സൎവ്വമായ അതു സൎവ്വഭാവങ്ങളിലും യുക്തികൊണ്ടു യോജനീയമായി ഭവിക്കുന്നു.

സാ—"ശുഭാശുഭൎക്ഷേരുചിരംകുത്സിതലേ" എന്നും "ജീൎണ്ണസംസ്കൃതമഹൎക്ഷേ" എന്നും മറ്റുമാദിയായ പദ്യങ്ങളെക്കൊണ്ടു വരാഹമിഹിരൻ ഏതെല്ലാം ഫലങ്ങൾ അടക്കിട്ടുണ്ടോ ആ ഫലങ്ങളെല്ലാം എല്ലാഭാവങ്ങളിലെ ചിന്തകളിലും ആലോചിച്ചു യോജിപ്പിച്ചുകൊള്ളണം. ലഗ്നാധിപനായ ശുഭൻ അശുഭന്റെ രാശിയിൽ പോയിരുന്നാൽ

സത്സ്വഭാവിയായ പ്രഷ്ടാവു് ദുഃസ്വഭാവികളുടെ കൂടെയാണ് സഹവാസമെന്നോ അല്ലെങ്കിൽ നല്ല കുടുംബത്തിൽ ജനിച്ച പ്രഷ്ടാവു് നികൃഷ്ടകുടുംബത്തിൽ വസിക്കുന്നു എന്നോ പറയണം. അങ്ങിനെ താൻ താമസിക്കുന്ന വീടു് "ലഗ്നാധിപൻ നില്ക്കുന്നതു് ചന്ദ്രക്ഷേത്രത്തിലാണെങ്കിൽ ഏററവും പുതിയതാണെന്നും ചൊവ്വാക്ഷേത്രത്തിലാണെങ്കിൽ ദഗ്ദ്ധമായിട്ടുള്ളതാണെന്നും" ഇങ്ങിനെ ആലോചിച്ചു യോജിപ്പിച്ചു പറഞ്ഞുകൊള്ളണം.

ഇതി പ്രശ്നമാർഗ്ഗേ ചതുർദ്ദശോദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാർഗ്ഗം പതിന്നാലാം അദ്ധ്യായം അവസാനിച്ചു.

---

# അഥ പഞ്ചദശാദ്ധ്യായ പ്രാരംഭഃ.

---

വാ—അഥ ദൈവാനുകൂല്യാദി നിരൂപ്യതേ.

അ—അനന്തരം ദൈവാനുകൂല്യാദി നിരൂപിക്കപ്പെടുന്നു.

സാ—പതിന്നാലാം അദ്ധ്യായംവരെ ഭാവാന്തങ്ങളായ ഫലങ്ങളെ പറഞ്ഞുകഴിഞ്ഞു. ഇനി ദൈവാനുകൂല്യം മുതലായവയെ ചിന്തിക്കേണ്ടരീതി പതിനഞ്ചാംഅദ്ധ്യായംകൊണ്ടു പറയപ്പെടുന്നു.

ദേവൈർവ്വാ ധർമ്മദൈവൈഃ ഫണിപിതൃഗുരുഭിർ-
ബ്ബ്രാഹ്മണൈഃ പ്രേതഭൂതൈഃ
പീഡാ യാ സ്യാൽ കൃതാ സാ തദനു ഭവതി യാ
ദൃഗ്ഭവാ വാഗ്ഭവാ വാ
യാ സ്യാദ്ഭൂയോ വിശേഷാത്ഥാ പുനരിഹ രിപുഭി-
ശ്ച്ചാ കൃതാ സാ ച താസാം
ഹേതുശ്ചാപി ക്രമേണ പ്രതിവിധിരപി ച
പ്രോച്യതേ പൃച്ഛകാനാം. ൧

അ—പൃച്ഛകന്മാർക്ക് ദേവന്മാരെക്കൊണ്ടും ധർമ്മദൈവങ്ങളെക്കൊണ്ടും ഫണിപിതൃഗുരുക്കന്മാരെക്കൊണ്ടും ബ്രാഹ്മണരെക്കൊണ്ടും പ്രേതഭൂതങ്ങളെക്കൊണ്ടും യാതൊരു പീഡ കൃതയായി ഭവിക്കുമോ അതും പിന്നെ യാതൊരു പീഡ ദൃഗ്ഭവമായോ വാഗ്ഭവമായോ ഭവിക്കുമോ അതും യാതൊന്നു വിശേഷാത്ഥമായി ഭവിക്കുമോ അതും പിന്നെ യാതൊന്നു രിപുക്കളാൽ കൃതമായി ഭവിക്കുമോ അതും അതുകളുടെ ഹേതുവും പ്രതിവിധിയും ക്രമേണ പ്രവചിക്കപ്പെടുന്നു.

സാ—ഒന്നാമതായി ദേവകോപവും പിന്നീടു ക്രമേണ ധർമ്മദൈവകോപം സർപ്പബാധ പിതൃകോപം ഗുരുശാപം ബ്രാഹ്മണകോപം പ്രേതബാധ ദൃഷ്ടിബാധ വാഗ്ദോഷം കൈവിഷം ആഭിചാരം ഇവകളേയും ഈ അദ്ധ്യായത്തിൽ ഈ ക്രമത്തിൽ പറയപ്പെടുന്നു. ഈ ഓരോന്നിന്റെയും കാരണങ്ങളേയും അതുനിമിത്തമുണ്ടാകുന്ന ഉപദ്രവങ്ങളേയും അതിനുള്ള ശമനക്രിയകളേയുംകൂടി അവിടവിടെ പറയപ്പെടുന്നു.

ദൈവാനുകൂല്യം പ്രതികൂലതാം വാ
വിചാര്യ സത്യാം പ്രതികൂലതായാം
തദാനുകൂല്യായ വിധിർവ്വിധേയോ
യതസ്തതഃ സംപ്രതി കഥ്യതേ തൽ. ൨

അ—ദൈവാനുകൂല്യത്തെയോ പ്രതികൂലതയെയോ വിചാരിച്ച് പ്രതികൂലത സതിയായിരിക്കുമ്പോൾ യാതൊന്നു ഹേതുവായി വിധി വിധേയമായി ഭവിക്കുന്നു. അതു ഹേതുവായി അതും ഇപ്പോൾ കഥിക്കപ്പെടുന്നു.

സാ—പ്രഷ്ടാവിന് ദേവന്റെ ആനുകൂല്യമുണ്ടോ അതല്ല ദേവപ്രതികൂലതയാണോ ഉള്ളത് എന്നു വിചാരിച്ചുനോക്കിയാൽ ദേവപ്രാതികൂല്യമാണ് ഉള്ളതെന്നുകണ്ടാൽ അതിന്റെ അനുകൂലത സമ്പാദിക്കുന്നതിനായി വേണ്ടതെല്ലാം പ്രവൎത്തിക്കേണ്ട ആവശ്യമുള്ളതിനാൽ ദേവന്റെ ആനുകൂല്യാദിയെത്തന്നെ ഇവിടെ ആദ്യമായി പറയുന്നു.

സൎവ്വേശ്വരാണാം ധിഷണേഽസ്തി നിത്യം
സാന്നിദ്ധ്യമസ്മാദ്ധിഷണേഽനുകൂലേ
പ്രായോഽനുകൂലാസ്സകലാശ്ച ദേവാ-
സ്തൽപ്രാതികൂല്യേ സതി നാനുകൂലാഃ. ൩

അ—ധിഷണനിൽ നിത്യമാകുംവണ്ണം സൎവ്വേശ്വരന്മാരുടെ സാന്നിദ്ധ്യം ഭവിക്കുന്നു ഇതു ഹേതുവായി ധിഷണൻ അനുകൂലനായിരിക്കുമ്പോൾ സകലന്മാരായ ദേവന്മാരും പ്രായേണ അനുകൂലന്മാരായി ഭവിക്കുന്നു. തൽപ്രാതികൂല്യം സത്തായിരിക്കുമ്പോൾ അനുകൂലന്മാരായി ഭവിക്കുന്നില്ല.

സാ—വിഷ്ണു മുതലായ എല്ലാ ദേവന്മാരുടേയും സാന്നിദ്ധ്യം വ്യാഴത്തിൽ നിയമേനയുണ്ട്. വ്യാഴം സൎവ്വേശ്വരകാരകനാകുന്നു. അതിനാൽ വ്യാഴത്തിന് ഇഷ്ടസ്ഥിതി മുതലായ അനുകൂലഭാവം ഉണ്ടെങ്കിൽ മിക്കവാറും ദേവന്മാരും അനുകൂലന്മാരാണെന്ന് ധരിക്കണം. വ്യാഴത്തിന് അനിഷ്ടസ്ഥിതി മുതലായ ദോഷങ്ങൾ ഉണ്ടെങ്കിൽ മിക്ക ദേവന്മാരും പ്രഷ്ടാവിന് അനിഷ്ടന്മാരാണെന്നും ധരിക്കണം.

ഇനി സൂൎയ്യൻ മുതലായ ഓരോ ഗ്രഹങ്ങളെക്കൊണ്ട് ശിവൻ തുടങ്ങിയ ഓരോ ദേവന്മാരുടെയും ഇഷ്ടാനിഷ്ടങ്ങളെ വിചാരിക്കുന്നു.

അൎക്കശ്ശംഭുരശേഷഭേഷ്വപി ഗൃഹേഷ്വൎക്കോ യദി ദ്വന്ദ്വഭേ
ദ്രേക്കാണേ പ്രഥമേ ഗുഹോഽത്ര കഥിതോ വിഘ്നേശ്വരോ മദ്ധ്യമേ
ദുൎഗ്ഗാ ശീതകരോ ബലീ ഹി വിബലഃ കാളീ സ ഏവാബല-
ശ്ചാമുണ്ഡീപ്രമുഖാസ്തമോഗുണജുഷോ ഭൗമാലയസ്ഥോ യദി. ൪

അ—അഖിലഗൃഹങ്ങളിൽ സ്ഥിതനായ അൎക്കൻ ശംഭു എന്ന് ഉദാഹൃതനാകുന്നു. ഉഭയഭത്തിൽ പ്രഥമമായ ദ്രേക്കാണത്തിൽ അൎക്കൻ സ്ഥിതനാകുന്നു എങ്കിൽ ഗുഹനെന്നു കഥിതനായി ഭവിക്കുന്നു. ഇതിൽ മദ്ധ്യമമായ ദ്രേക്കാണത്തിൽ സ്ഥിതനാകുന്നു എങ്കിൽ വിഘ്നേശ്വരനെന്നു കഥിതനായി ഭവിക്കുന്നു. ബലിയായ ശീതകരൻ ദുൎഗ്ഗയായി ഭവിക്കുന്നു. അവൻ വിബലനാകുന്നു എങ്കിൽ കാളിയെന്നും അവൻതന്നെ അബലനായി ഭൗമാലയത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ തമോഗുണജുഷ്ടകളായ ചാമുണ്ഡീപ്രമുഖകളെന്നും കഥിതനായി ഭവിക്കുന്നു.

സാ—ആദിത്യൻ ഏതുരാശിയിൽ നിന്നാലും ശിവനെയാണ് വിചാരിക്കേണ്ടത്. ശിവൻ രവികാരകനാണ്. മിഥുനം കന്നി ധനു മീനം ഈ ഉഭയരാശികളിൽ ആദ്യത്തെ ദ്രേക്കാണത്തിൽ നിന്നാൽ സുബ്രഹ്മണ്യനെയാണ് വിചാരിക്കേണ്ടത്. ഈ ഉഭയരാശികളിൽതന്നെ രണ്ടാമത്തെ ദ്രേക്കാണത്തിലാണ് ആദിത്യന്റെ സ്ഥിതിയെങ്കിൽ ഗണപതിയെ വിചാരിക്കണം. മറ്റുള്ളേടത്തെ സ്ഥിതികൊണ്ടെല്ലാം ശിവനെത്തന്നെ ചിന്തിച്ചുകൊൾക. ബലവാനായ ചന്ദ്രനെക്കൊണ്ടു ദുൎഗ്ഗാഭഗവതിയെ ചിന്തിക്കണം. ചന്ദ്രന് ബലമില്ലാതെപോയാൽ ഭദ്രകാളിയെയാണ് പറയേണ്ടത്. ചന്ദ്രൻ ബലഹീനനായി മേടത്തിലോ വൃശ്ചികത്തിലോ നിന്നാൽ തമോഗുണമയികളായ ചാമുണ്ഡി മുതലായ ദേവീവിഭാഗങ്ങളെ വിചാരിച്ചുകൊള്ളണം.

കുമാരോ ഭൈരവാദിൎവ്വാ സ്ഥിരചരൎക്ഷവശാൽ കുജഃ
ചാമുണ്ഡീഭദ്രകാള്യാദ്യാസ്സ്യുർദൃശ്യമവമാശ്രിതഃ. ൫

അ—കുജൻ സ്വാശ്രിതർക്ഷവശം ഹേതുവായി കുമാരനായോ ഭൈരവനായോ ഭവിക്കുന്നു. അവൻ യുഗ്മസമാശ്രിതനാകുന്നു എങ്കിൽ ചാമുണ്ഡീഭദ്രകാള്യാദ്യമാരായും ഭവിക്കുന്നു.

സാ—ചൊവ്വാ ശുഭന്മാരുടെ രാശികളായ ഓജരാശിയിൽ നിന്നാൽ സുബ്രഹ്മണ്യനേയും അശുഭന്മാരുടെ ഭവനങ്ങളായ ഓജരാശികളിൽ നിന്നാൽ ഭൈരവൻ ഘണ്ടാകർണ്ണൻ മുതലായവരേയും വിചാരിക്കണം. ചൊവ്വാ യുഗ്മരാശിയിൽ നിന്നാൽ ചാമുണ്ഡി ഭദ്രകാളി രക്തേശ്വരി മുതലായവരെ വിചാരിക്കണം. ഇവിടെ ചൊവ്വാ സ്വക്ഷേത്രത്തിലോ ശുഭക്ഷേത്രത്തിലോ യുഗ്മസ്ഥിതി വന്നാൽ ഭദ്രകാളിയേയും പാപക്ഷേത്രങ്ങളിൽ വന്നാൽ ചാമുണ്ഡിയേയും പാപക്ഷേത്രങ്ങളിൽതന്നെ ശത്രുക്ഷേത്രം മുതലായ ബന്ധം വന്നാൽ രക്തേശ്വരിയേയും മററും വിചാരിക്കണം.

ശ്രീരാമാദ്യവതാരവിഷ്ണുരിതരക്ഷേത്രേഷു ചന്ദ്രാത്മജോ
വ്യന്ത്യത്രിംശഗഃ സ്ഥിരേ തു ഭവനേ യദ്യേഷു ഗോപാലകഃ
ത്ര്യംശേഽന്ത്യേഽത്ര സ വിഷ്ണുരേവ ഹി പുനർജ്ജീവോ മഹാവിഷ്ണുര-
പ്യുക്തോഽയം ഹ്യഖിലേശ്വരോഽത്ര തു ഭിദാ ജ്ഞേയാ ഗ്രഹർക്ഷാന്വയാൽ

അ—ഇതരക്ഷേത്രങ്ങളിൽ സ്ഥിതനായ ചന്ദ്രാത്മജൻ ശ്രീരാമാദ്യവതാരവിഷ്ണുവായി ഭവിക്കുന്നു. ഇവൻ സ്ഥിരമായ ഭവനത്തിൽ വ്യന്ത്യത്ര്യംശഗതനാകുന്നു എങ്കിൽ ഗോപാലനായി ഭവിക്കും അവൻ ഇതിൽ അന്ത്യമായ ത്ര്യംശത്തിൽ സ്ഥിതനാകുന്നു എങ്കിൽ വിഷ്ണുവായി ഭവിക്കും. ജീവൻ മഹാവിഷ്ണു എന്നു് ഉക്തനാകുന്നു. ഇവൻതന്നെ അഖിലേശ്വരനായി ഭവിക്കുന്നുവല്ലോ. ഇതിലുള്ള ഭിദ ഗ്രഹർക്ഷാന്വയത്തെ അനുസരിച്ചു് ജ്ഞേയയായി ഭവിക്കുന്നു.

സാ—ബുധൻ ചരരാശികളിലും ഉഭയരാശികളിലും നില്ക്കുകയാണെങ്കിൽ ശ്രീരാമൻ ശ്രീകൃഷ്ണൻ മുതലായ വിഷ്ണ്വംശങ്ങളായ അവതാരമൂർത്തികളെയാണു് പറയേണ്ടതു്. ബുധൻ സ്ഥിരരാശിയിൽ ഒന്നാമത്തേയും രണ്ടാമത്തേയും ദ്രേക്കാണത്തിൽ നിന്നാൽ കൃഷ്ണസ്വാമിയെ പറയണം. സ്ഥിരരാശികളിൽ ഒടുവിലത്തെ ദ്രേക്കാണത്തിൽ നിന്നാൽ വിഷ്ണുവിനെത്തന്നെ പറയണം. വ്യാഴം എവിടെ നിന്നാലും സാക്ഷാൽ വിഷ്ണുവിനെയാണല്ലോ വിചാരിക്കേണ്ടതു്. എങ്കിലും വ്യാഴത്തിനു് സർവ്വേശ്വരകാരകത്വം ഉള്ളതുകൊണ്ടു് താൻ നില്ക്കുകയും അംശകിക്കുകയും ചെയ്യുന്ന രാശിഭേദം അനുസരിച്ചു തന്റെ ദേവകത്വത്തിനും ഭേദം ഉണ്ടാകും. എങ്ങിനെയെന്നാൽ ചിങ്ങത്തിൽ നില്ക്കുക അവിടെ നോക്കുക ആദിത്യനോടു ചേരുക ആദിത്യന്റെ ദൃഷ്ടിവരിക ഷഡ്വർഗ്ഗങ്ങളിൽ ആദിത്യന്റെ വർഗ്ഗാധിക്യം വരിക ഇവയുണ്ടായാൽ ആ വ്യാഴത്തെക്കൊണ്ടു് ശിവനെപ്പറയണം. ഇതുപോലെ ചന്ദ്രൻ മുതലായവരുടെ ബന്ധംകൊണ്ടു് ഭഗവതി മുതലായവരേയും പറഞ്ഞു കൊള്ളണം.

അന്നപൂർണ്ണേശ്വരീ ലക്ഷ്മീ യക്ഷീ വാ ഭൃഗുനന്ദനഃ
മന്ദശ്ശാസ്താദികം ദൈവം രാഹുസ്സർപ്പഗണഃസ്മൃതഃ. ൭

അ—ഭൃഗുനന്ദനൻ അന്നപൂർണ്ണേശ്വരിയായോ ലക്ഷ്മിയായോ യക്ഷിയായോ ഭവിക്കുന്നു. മന്ദൻ ശാസ്താദികമായ ദൈവമായി ഭവിക്കുന്നു. രാഹു സർപ്പഗണമെന്നു സ്മൃതമാകുന്നു.

സാ—ശുക്രനു് ഉച്ചം സ്വക്ഷേത്രം മുതലായ ശുഭാവസ്ഥകളുണ്ടെങ്കിൽ അതിന്റെ താരതമ്യമനുസരിച്ചു് അന്നപൂർണ്ണേശ്വരിയേയും ലക്ഷ്മിയേയും പറയണം. പാപക്ഷേത്രസ്ഥിതി മുതലായ ദോഷബന്ധമുണ്ടെങ്കിൽ യക്ഷിയെപ്പറയണം. ഇവിടെ ശുഭന്മാരുടേയും പാപന്മാരുടേയും ദൃഷ്ടിയോഗകേന്ദ്രാദികളെക്കൂടി വിചാരിച്ചുകൊള്ളണം. ശനിയെക്കൊണ്ടു് ശാസ്താവു് കിരാതമൂർത്തി മുതലായ ദേവന്മാരെ വിചാരിക്കണം. രാഹുവിനെക്കൊണ്ടു് സർപ്പദൈവത്തെയാണു് ചിന്തിക്കേണ്ടതു്. ഇവരുടെ ഇഷ്ടാനിഷ്ടങ്ങളറിവാനുള്ള രീതി താഴെപ്പറയുന്നു.

ബാധകാധീശപാസ്സന്തോ യദി സൂര്യാദിഖേചരാഃ
ദേവതാനാം നിർദ്ദിഷ്ടാനാം പീഡാം ബ്രൂയുരനിഷ്ടഗാഃ. ൮

അ—സൂര്യാദി ഖേചരന്മാർ ബാധകാധീശപന്മാരായി സന്തുക്കളായിട്ട് അനിഷ്ടഗന്മാരായി ഭവിക്കുന്നു എങ്കിൽ നിർദ്ദിഷ്ടകളായ ദേവതകളുടെ പീഡയെ ബ്രവിക്കണം.

സാ—സൂര്യൻ മുതലായ ഗ്രഹങ്ങൾ ബാധകരാശിയുടെ നാഥന്മാരായി അനിഷ്ട ഭാവങ്ങളിൽ നിന്നാൽ ആ ഗ്രഹങ്ങളെക്കൊണ്ട് മേല്പറഞ്ഞ ന്യായമനുസരിച്ച് ഏതൊരു ദേവനെയാണോ വിചാരിക്കേണ്ടതു് ആ ദേവൻെറ കോപം പ്രഷ്ടാക്കന്മാൎക്കു സംഭവിച്ചിരിക്കുന്നു എന്നു പറയണം.

കോപസ്യ കാരണം കോപശമനായ പ്രതിക്രിയാ
ദേവതാനാം ഗ്രഹാരൂഢസ്ഥാനഭേദാദഥോച്യതേ. ൯

അ—ദേവതമാരുടെ കോപത്തിൻെറ കാരണവും കോപശമനത്തിനായുള്ള പ്രതിക്രിയയും ഗ്രഹാരൂഢസ്ഥാനഭേദത്തെ ആശ്രയിച്ച് അനന്തരം വചിക്കപ്പെടുന്നു.

സാ—ദേവതാനിഷ്ടത്തിന് ഹേതുഭൂതനായ ഗ്രഹത്തിൻെറ രാശി മുതലായവയെ ആസ്പദമാക്കി കോപത്തിൻെറ ഹേതു ഇന്നതാണെന്നും കോപശമനത്തിനുവേണ്ടി ഇന്നത നഷ്ഠിക്കേണ്ടതാണെന്നും താഴെ പറയാൻ പോകുന്നു.

സൂര്യാദീനാം ഗ്രഹാണാം വ്യയഭവനഗതഃ പാപഖേടോ യദി സ്യാൽ
സേവ്യാക്താനാം ദേവതാനാം വപുഷി വികലതാധ്വംസ്ഥഭസ്പർശനാദ്യം
സംയോഗേ മാന്ദിരാഹ്വോരഥ രവിജയുതോ ജീർണ്ണതാ ചാശുചിർവാ
യോഗേ ഭൗമസ്യ രക്ഷാവിഹതിരഭിഹിതാ രക്ഷകസ്വാന്തഭേദാൽ. ൧൦

അ—പാപഖേടൻ സൂര്യാദികളായ ഗ്രഹങ്ങളുടെ വ്യയഭവനഗതനാകുന്നു എങ്കിൽ സേവ്യാക്തകളായ ദേവതകളുടെ വപുസ്സിൽ വികലത ഭവിക്കും. മാന്ദിരാഹുക്കളുടെ സംയോഗം സത്തായി ഭവിക്കുമ്പോൾ ധ്വംസ്ഥഭസ്പർശനാദ്യം ഭവിക്കും. അനന്തരം രവിജയുതിയിൽ ജീർണ്ണതയോ അശുചിയോ ഭവിക്കും. ഭൗമൻെറ യോഗത്തിൽ രക്ഷകസ്വാന്തഭേദം ഹേതുവായി രക്ഷാവിഹതി അഭിഹിതയായിഭവിക്കും.

സാ—സൂര്യാദികളായ ഏതൊരു ഗ്രഹത്തെക്കൊണ്ടാണോ ദേവകോപം പറയപ്പെട്ടതു്. ആ ഗ്രഹത്തിൻെറ പന്ത്രണ്ടാംഭാവത്തിൽ പാപഗ്രഹം നിന്നാൽ ബിംബത്തിന്നംഗഭംഗം സംഭവിക്കുക നിമിത്തമാണ് ദേവൻ കോപിച്ചിരിക്കുന്നതെന്നു പറയണം. ദേവകോപകാരകനായ ഗ്രഹത്തിന് ഗുളികയോഗമോ രാഹുയോഗമോ ഉണ്ടായാൽ ബിംബത്തിൽ ചേര പാമ്പ് മുതലായവ ചുററുകനിമിത്തം ദേവൻ കോപിച്ചിരിക്കുന്നു എന്നു പറയണം. ദേവകോപകാരകനായ ഗ്രഹത്തോട് ശനിയുടെ യോഗമുണ്ടെങ്കിൽ ക്ഷേത്രത്തിനൊ ബിംബത്തിനോ പഴക്കം മുതലായ കേടുകൾ നിമിത്തമോ അല്ലെങ്കിൽ അവിടെ അശുദ്ധി സംഭവിക്കുകയാലൊ ദേവൻ കോപിച്ചിരിക്കുന്നു എന്നു പറയണം. ഈ ഗ്രഹത്തോട് ചൊവ്വയുടെ യോഗമുണ്ടായാൽ രക്ഷിക്കേണ്ടവരായ ജനങ്ങളുടെ അന്യോന്യമുള്ള മത്സരാദികൾ നിമിത്തം ദേവൻെറ സംരക്ഷണാദികൾ മുടങ്ങിയിരിക്കുന്നു എന്നും അതുകൊണ്ട് ദേവകോപം സംഭവിച്ചിരിക്കുന്നു എന്നും പറയണം. ഒന്നുരണ്ടു കാരണങ്ങൾ സന്ദേഹസൂചകങ്ങളായി കാണുന്നേടത്തു് ഭാവഗോചരങ്ങളെ ആസ്പദമാക്കി കാരണങ്ങളെ പറഞ്ഞുകൊള്ളണം.

ലഗ്നസ്ഥേ പാപയുക്തേ സതി ഖലു വിഹഗേ ബിംബദോഷോऽത്ര- ബിംബം
ഭിന്നം തസ്മിൻ സമേതേ ധരണിതനയുവാऽശുദ്ധിരേവാന്യപാപൈഃ
ബിംബം തത്ര പ്രദേയം ഭവതി ഖലു മൃതേ ഖേചരേ ലഗ്നസ്ഥേ
ജീർണ്ണം വേശ്മാലയം തം നവമഥ കുരുതാം ദീയതാം വാന്യവേശ്മ. ൧൧

അ—ഇവിടെ ലഗ്നസ്ഥനായ വിഹഗൻ പാപയുക്തനായി സന്നായിരിക്കുമ്പോൾ ബിംബദോഷം വാച്യമാകുന്നു. അവൻ ധരണിതനൂഭവിനോട് യുക്തനായിരിക്കുമ്പോൾ ബിംബം ഭിന്നമായി ഭവിക്കുന്നു. അന്യപാപന്മാരോട് യുക്തനായിരിക്കുമ്പോൾ അശുദ്ധിതന്നെ വാച്യയായി ഭവിക്കുന്നു. അവിടെ മൂർത്തിനായിട്ട് ബിംബംതന്നെ പ്രദേയമാകുന്നു. പിന്നെ ആലയസ്ഥനായ വിഹഗൻ പാപയുക്തനായി സന്നായിരിക്കുമ്പോൾ വേശ്മം ജീർണ്ണമായി ഭവിക്കുന്നു. ആ ആലയത്തെ നവമാക്കിച്ചെയ്യണം. അന്യവേശ്മത്തെ ദാനം ചെയ്യുകയും ചെയ്യാം.

സാ—ഏതൊരു ഗ്രഹത്തെക്കൊണ്ടാണോ ദേവകോപം പറഞ്ഞതു് ആ ഗ്രഹം പാപഗ്രഹത്തോടു ചേർന്ന് ലഗ്നത്തിൽനിന്നാൽ ബിംബത്തിന് ദോഷം സംഭവിച്ചിട്ടുണ്ടെന്നും ആ പാപൻ ചൊവ്വായാണെങ്കിൽ ബിംബത്തിന് ഒടിവുമുതലായ അംഗവൈകല്യം സംഭവിച്ചിട്ടുണ്ടെന്നും ശനി മുതലായ മററു പാപന്മാരാണെങ്കിൽ അശുദ്ധി സംഭവിച്ചിരിക്കുന്നു എന്നും പറയണം. ബിംബത്തിനു അംഗവൈകല്യം സംഭവിച്ചാൽ പകരം ബിംബം കൊത്തിച്ച് പ്രതിഷ്ഠിപ്പിക്കുകയും അശുദ്ധിയെയുള്ളൂ എന്നുവന്നാൽ കലശം നടത്തുകയുമാണ് വേണ്ടതു്. ദേവകോപത്തിനു കാരണഭൂതനായ ഗ്രഹം നാലാംഭാവത്തിൽ പാപനോടുകൂടി നിന്നാൽ ക്ഷേത്രത്തിനു പഴക്കം മുതലായതിനാൽ കേടുസംഭവിച്ചിരിക്കുന്നു എന്നും തൽശാന്തിക്കായി കേടുപാടുകൾ തീർക്കുകയോ അല്ലെങ്കിൽ പുതുതായി പണിചെയ്യിക്കുകയോ വേണം. ഇങ്ങനെയുള്ള ദേവകോപങ്ങൾ പറയേണ്ടതു് പ്രഷ്ടാവിനു അവകാശപ്പെട്ട ക്ഷേത്രങ്ങളുണ്ടെന്നും അവിടത്തെ കോപമുണ്ടെന്നും കാണുമ്പോഴാണ്.

നൃത്തം ദ്യൂനഗതേ കുജാംശ്ശഗൃഹഗേ ഖേടേ പ്രദീപഃ സ്മൃതഃ
ശുക്രേന്ദ്വാലയഗേ തു പായസമഥ ക്ഷീരം ഘൃതം വാ പുനഃ
ബൌധേ ചന്ദനമാര്യമന്ദിരഗതേ മാലാപ്രസൂനാദി വാ
മന്ദർക്ഷേ ഖലു ഭൂഷണാനി വസനം തന്മൂർത്തി ദീയതാം. ൫൨

അ—ഖേടൻ ദ്യൂനഗതനായിരിക്കുമ്പോൾ നൃത്തവും കുജാംശ്ശഗൃഹനായിരിക്കുമ്പോൾ പ്രദീപവും സ്മൃതമാകുന്നു. ശുക്രേന്ദ്വാലയഗനായിരിക്കുമ്പോൾ പായസവും ക്ഷീരവും ഘൃതവും ബൌധമായ ഗ്രഹത്തിൽ സ്ഥിതമായിരിക്കുമ്പോൾ ചന്ദനവും ആര്യമന്ദിരഗതനായിരിക്കുമ്പോൾ മാലാപ്രസൂനങ്ങളും മന്ദർക്ഷത്തിൽ സ്ഥിതനായിരിക്കുമ്പോൾ ഭൂഷണങ്ങളും വസനവും ആകുന്നു അതാതു് മൂർത്തിനായി ദാനം ചെയ്യപ്പെടണം

സാ—ഏതു ഗ്രഹത്തെക്കൊണ്ടു ദേവകോപം പറഞ്ഞുവോ ആ ഗ്രഹം ഏഴാംഭാവത്തിൽ നിന്നാൽ കോപശാന്തിക്കായി നൃത്തം ചെയ്യിക്കയും ഈ ഗ്രഹം സൂര്യന്റേയോ ചൊവ്വായുടേയോ രാശിയിൽ നിന്നാൽ കോപശാന്തിക്കു വിളക്കുവെയ്പിക്കയും ചന്ദ്രക്ഷേത്രത്തിലോ ശുക്രക്ഷേത്രങ്ങളിലോ നിന്നാൽ പായസം പാല് നെയ് ഇതുകൾ നിവേദിപ്പിക്കയും ബുധക്ഷേത്രത്തിൽ നിന്നാൽ ചന്ദനം ചാർത്തിക്കയും, ജീവക്ഷേത്രത്തിൽ നിന്നാൽ മാലചാർത്തിക്കയും പുഷ്പാഞ്ജലി നടത്തിക്കയും ശനിക്ഷേത്രത്തിലാണെങ്കിൽ ആഭരണങ്ങളേയും പട്ടു മുതലായ വസ്ത്രങ്ങളേയും സമർപ്പിച്ചു ദേവനെ പ്രസാദിപ്പിക്കേണ്ടതാണ്. ദേവന്റെ ആനുകൂല്യത്തിന് ഈ ന്യായം അനുസരിച്ച് അതാതു പദാർത്ഥങ്ങളെ ദാനം ചെയ്യുന്നതും വിശേഷമായിരിക്കും.

രന്ധ്രഗേ കർമ്മസംസ്ഥേ ച പൂജാ വാ ബലികർമ്മ വാ
ഗീതം വാദ്യഞ്ച ലാഭസ്ഥേ തത്തൽപ്രീത്യൈ പ്രദീയതാം. ൫൩

അ—ഖേടൻ രന്ധ്രഗനായും കർമ്മസംസ്ഥനായും ഇരിക്കുമ്പോൾ പൂജയോ ബലികർമ്മമോ ലാഭസ്ഥനായിരിക്കുമ്പോൾ ഗീതവും വാദ്യവും തത്തൽപ്രീതിക്കായി പ്രദാനം ചെയ്യപ്പെടണം.

സാ—അനിഷ്ടസ്ഥനായ ഗ്രഹം അഷ്ടമത്തിലോ പത്തിലോ നിന്നാൽ പൂജാകർമ്മങ്ങൾകൊണ്ടോ ബലികർമ്മങ്ങൾകൊണ്ടോ ദേവനെ പ്രീതിപ്പെടുത്തണം. ആ ഗ്രഹം പതിനൊന്നാമടത്തു നിന്നാൽ വാദ്യവിശേഷങ്ങളെക്കൊണ്ടും ഗാനവിശേഷങ്ങളെക്കൊണ്ടും ദേവന്റെ പ്രീതി വരുത്തിക്കൊള്ളണം.

വാ—അത്ര ഗ്രന്ഥാന്തരം.

അ—ഇവിടെ ഗ്രന്ഥാന്തരം ഭവിക്കുന്നു

സാ—ദേവകോപശാന്തിക്കായി പ്രതിക്രിയ വിധിക്കുന്ന ഘട്ടത്തിൽ വേറൊരു ഗ്രന്ഥത്തിലെ വചനംകൂടി താഴെ ചേൎക്കുന്നു.

ലഗ്നാദൌ പ്രതിബിംബദാനജപപൂജാദ്യാമസന്തൎപ്പണൈ-
ൎദൃക്ശാന്തിഃ പ്രതികാരനൃത്തബലിദൈവോപാസനൈശ്ച ക്രമാൽ
മന്ത്രിസ്കന്ധസമൎപ്പിതേന ബലിനാംഭസ്തൎപ്പണേനാന്ത്യഗേ
ബാധേശാകൃതൌ തു തദീശ്വരേ ന ച തതഃ പ്രോക്തം ന കിഞ്ചിദ്വ്യ-
യേ—ഇതി. ൧൪

അ—ബാധകാധിപൻ ലഗ്നാദിയിൽ സ്ഥിതനായിരിക്കുമ്പോൾ പ്രതിബിംബദാനജപപൂജാദ്യാമസന്തൎപ്പണങ്ങളെക്കൊണ്ടും പ്രതികാരനൃത്തബലിദൈവോപാസനങ്ങളെക്കൊണ്ടും മന്ത്രിസ്കന്ധസമൎപ്പിതമായ ബലികൊണ്ടും അംഭസ്തൎപ്പണംകൊണ്ടും ക്രമേണ ദൃക്ശാന്തി ഭവിക്കുമെന്നു വാച്യമാകുന്നു. ബാധേശാകൃതിയിൽ തദീശ്വരൻ അന്ത്യഗനായിരിക്കുമ്പോൾ ബാധ ഭവിക്കുന്നില്ല, അതു ഹേതുവായിട്ട് വ്യയത്തിൽ ഒന്നും പ്രോക്തമായില്ല.

സാ—ബാധകാധിപനായ ഗ്രഹം ലഗ്നത്തിൽ നിന്നാൽ സ്വൎണ്ണംകൊണ്ടോ മറെറാ പ്രതിമയുണ്ടാക്കി ദേവസന്നിധിയിൽ സമൎപ്പിച്ചാൽ കോപശാന്തിവരും. രണ്ടാം ഭാവത്തിൽ നിന്നാൽ മന്ത്രജപാദികൾ നടത്തുകയോ നടത്തിക്കയോ ചെയ്യണം. മൂന്നാം ഭാവത്തു നിന്നാൽ പൂജനടത്തുകയും നാലാംഭാവത്തു നിന്നാൽ ക്ഷേത്രം പണിചെയ്യിച്ചു കൊടുക്കയും അഞ്ചാംഭാവത്തുനിന്നാൽ ദേവപ്രീതിക്കുവേണ്ടി എണ്ണ വസ്ത്രം ഭക്ഷണം മുതലായവയെ ദാനംചെയ്തു സന്തോഷിപ്പിക്കയും ആറാംഭാഗത്തു നിന്നാൽ പ്രതികാരബലി നടത്തുകയും ഏഴാമേടത്തു നിന്നാൽ നൃത്തം ചെയ്യിക്കുകയും അഷ്ടമത്തിൽ നിന്നാൽ ശ്രീഭൂതബലി മുതലായ ബലിക്രിയകൾ ചെയ്യിക്കയും ഒൻപതാംഭാവത്തു നിന്നാൽ ക്ഷേത്രസന്നിധിയിൽചെന്നു ദേവനെ ഉപാസിക്കയും പത്താംഭാവത്തിൽ നിന്നാൽ മന്ത്രിസ്കന്ധബലി നടത്തുകയും പതിനൊന്നാമേടത്തുനിന്നാൽ ജലതൎപ്പണംചെയ്യുകയും ചെയ്താൽ ക്രമേണ രോഗം മുതലായ അനിഷ്ടങ്ങൾ മാറുമെന്നു ഗ്രഹിക്കണം. ബാധകാധിപൻ പന്ത്രണ്ടാംഭാവത്തു നിന്നാൽ ബാധാബന്ധം ഇല്ല. അതിനാലാണ് പന്ത്രണ്ടാംഭാവംകൊണ്ട് പ്രതിവിധി വിധിക്കാഞ്ഞതു്.

അൎക്കേ വാക്ഗ്രഹഗേഹഗേ വാ വിഹഗേഽനിഷ്ടസംസ്ഥിതേ
ദേവാരാധനമാധേയം വൃദ്ധാനാം രോഗശാന്തയേ. ൧൫

അ—അൎക്കനോ അൎക്ഗ്രഹസ്ഥനായ വിഹഗമോ അനിഷ്ടസംസ്ഥിതനായിരിക്കുമ്പോൾ വൃദ്ധന്മാരുടെ രോഗശാന്തിക്കായി ദേവാരാധനം ആധേയമായി ഭവിക്കുന്നു.

സാ—സൂൎയ്യനൊ ചിങ്ങത്തിൽ നില്ക്കുന്ന മററു ഗ്രഹമൊ ദേവകോപകാരണഭൂതനായാൽ വൃദ്ധന്മാരുടെ രോഗത്തിനു ശമനമുണ്ടാക്കുവാൻ പുഷ്പാഞ്ജലി മുതലായ കൎമ്മങ്ങളെക്കൊണ്ട് ദേവനെ ആരാധിക്കേണ്ടതാണെന്നു പറയണം.

ചന്ദ്രേ വാ തദ്ഗ്രഹസ്ഥേ വാ യവാഗൂപ്രതിപാദനം
ശംഖാഭിഷേകധാരാദ്യമപി ദേവേ വിധീയതാം. ൧൬

അ—ചന്ദ്രനോ തൽഗ്രഹസ്ഥനോ അനിഷ്ടസംസ്ഥിതനായിരിക്കുമ്പോൾ യവാഗൂപ്രതിപാദനവും ദേവങ്കൽ ശംഖാഭിഷേകധാരാദ്യവും വിധിക്കപ്പെടണം.

സാ—ചന്ദ്രൻ അനിഷ്ടസ്ഥനായാലും ചന്ദ്രക്ഷേത്രത്തിൽ അനിഷ്ടസ്ഥനായ ഗ്രഹം നിന്നാലും കഞ്ഞി, സദ്യ ഇവ നടത്തുകയും ദേവനു ശംഖാഭിഷേകം ധാര മുതലായ അഭിഷേകാദികൾ നടത്തുകയും ആണ് വേണ്ടതു്.

ദേവേ ദീപസമർപ്പണഞ്ച ഹവനം ഭൌമേ ച തൽക്ഷേത്രഗേ
ചാന്ദ്രൌ തദ്ഗൃഹഗേ ച നൃത്തകരണം ജീവേ ച തൽക്ഷേത്രഗേ
കർത്തവ്യം ദ്വിജഭോജനഞ്ച വിതരേദ്ദേവായ ഹേമാദികം
ശുക്രേ തദ്ഗൃഹഗേ ച രോഗശമനായാന്നം പ്രദേയം ബഹു. ൧൩

അ—ഭൌമനും തൽക്ഷേത്രഗനും അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ രോഗശമനത്തിനായി ദേവനിൽ ദീപസമർപ്പണവും ഹവനവും കർത്തവ്യമാകുന്നു. ചാന്ദ്രിയും തൽഗൃഹഗനും അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ നൃത്തകരണവും ജീവനും തൽക്ഷേത്രഗനും അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ ദ്വിജഭോജനവും കർത്തവ്യമാകുന്നു. ദേവനായിക്കൊണ്ടു ഹേമാദികത്തെ വിതരണം ചെയ്കയും വേണം. ശുക്രനും തൽഗൃഹഗനും അനിഷ്ടസ്ഥിതനായിരിക്കുമ്പോൾ അന്നം പ്രദേയമായി ഭവിക്കുന്നു.

സാ—ചൊവ്വായോ ചൊവ്വയുടെ രാശിയിൽ നില്ക്കുന്ന ഗ്രഹമോ ദൈവകോപത്തെ സൂചിപ്പിച്ചാൽ ദേവപ്രീതിക്കുവേണ്ടി വിളക്കുവെയ്പ് ഗണപതിഹോമം മുതലായവ നടത്തുകയും ബുധനോ ബുധക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹമോ ദേവകോപത്തെ സൂചിപ്പിച്ചാൽ ദേവപ്രീതിക്കുവേണ്ടി നൃത്തം ചെയ്യിക്കയും വ്യാഴമോ വ്യാഴക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹമോ ദേവകോപത്തെ സൂചിപ്പിച്ചാൽ, ബ്രാഹ്മണർക്കു മൃഷ്ടാന്നദാനം ചെയ്കയും ദേവന് സ്വർണ്ണം മുതലായവകൊണ്ടു് ആഭരണം സമർപ്പിക്കയും ശുക്രനോ ശുക്രക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹമോ ദേവകോപത്തെ സൂചിപ്പിച്ചാൽ വളരെ അന്നദാനം ചെയ്യുകയുംവേണമെന്നും അതിനാൽ രോഗശമനമുണ്ടാകുമെന്നും പറയണം.

മന്ദേ മന്ദഗൃഹസ്ഥേ വാ വിഹഗേഽനിഷ്ടസംസ്ഥിതേ
നീചാനാമന്നദാനം സ്യാദ്ഭൂദാനഞ്ചാർത്തിശാന്തയേ. ൧൪

അ—മന്ദനോ മന്ദഗൃഹസ്ഥനായ വിഹഗമോ അനിഷ്ടസംസ്ഥിതനായിരിക്കുമ്പോൾ നീചന്മാൎക്കു അന്നദാനവും ഭൂദാനവും ആൎത്തിശാന്തിക്കായി ഭവിക്കും.

സാ—ശനിയൊ ശനിക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹമോ ദേവകോപത്തെ സൂചിപ്പിച്ചാൽ നീചന്മാരെ അന്നദാനംകൊണ്ടും ഭൂദാനംകൊണ്ടും തൃപ്തിപ്പെടുത്തേണ്ടതാണു്. ശനിയുടെ കോപശാന്തിക്കായി വടക്കൻദിക്കുകളിൽ നായാടികൾക്കും തെക്കൻദിക്കുകളിൽ പറയർക്കും ഭക്ഷണം കൊടുക്കാറുണ്ടു്.

ലഗ്നസ്ഥേഷു സസത്സു ഇനാദിഷു വദേത്തദ്ദേവതാനുഗ്രഹം
പ്രഷ്ടൄണാമഥ ബാധകാലയഗതേ ധൎമ്മാധിപേ പ്രാക്ചിരാ
യൽകിഞ്ചിൽ സമുപാസ്യ ദൈവതമുപേക്ഷ്യോപേക്ഷയാ സാമ്പ്രതം
തൽകോപോഽസ്തി ഭജേത ദൈവതമതോ ഭക്ത്യേതിത്യാദിശേൽ. ൧൫

അ—ഇനാദികൾ സത്തുകളോടുകൂടി ലഗ്നസ്ഥന്മാരായിരിക്കുമ്പോൾ പ്രഷ്ടാക്കന്മാൎക്കു തദ്ദേവതാനുഗ്രഹത്തെ വദിക്കണം. അനന്തരം ധൎമ്മാധിപൻ ബാധകാലയഗതനായിരിക്കുമ്പോൾ ഏതോ ഒരു ദൈവതത്തെ മുമ്പു വളരെക്കാലം ഉപാസിച്ചിട്ടു ഇപ്പോൾ അതിന്റെ ഉപേക്ഷ ഹേതുവായി തൽകോപം ഭവിക്കുന്നു. ഈ ദൈവതത്തെ ഭക്തിനായി ഭജിക്കണം എന്നിങ്ങനെ ആദേശിക്കണം.

സാ—സൂൎയ്യാദികളിൽ ഒരു ഗ്രഹം ഒരു ശുഭഗ്രഹത്തോടുകൂടി ലഗ്നത്തിൽ നിന്നാൽ ആ ഗ്രഹത്തെക്കൊണ്ടു് പറയേണ്ട ദേവന്റെ സഹായം പ്രഷ്ടാക്കന്മാൎക്കുണ്ടെന്നു പറയണം. ഒൻപതാംഭാവാധിപൻ ബാധാരാശിയിൽ നിന്നാൽ ഒരു ദേവനെ മുൻപേ ഏറെക്കാലം ശ്രദ്ധയോടുകൂടി സേവിച്ചിരുന്നു എന്നും ഇപ്പോൾ ആ ദേവോപാസനത്തെ ആചരിക്കുന്നില്ലെന്നും അതിനാൽ ആ ദേവന്റെ കോപം വൎദ്ധിച്ചിരിക്കുന്നു എന്നും പറയണം. കോപശമനം വരുത്തുന്നതിനും രോഗാദ്യനിഷ്ടം മാറി ആരോഗ്യാദ്യൈശ്വൎയ്യം വൎദ്ധിക്കുന്നതിനുമായി ഈ ദേവനെ ഭജിക്കേണ്ടതാണെന്നു നിൎബന്ധമായി പറയണം.

ബാധകാദ്യഹിതസ്ഥാനനാഥേ ചാരാർത്ഥഗേ ഗ്രഹേ
തത്തദ്ദൈവതകോപസ്സ്യാത്തദ്ദേവസ്യാപഹാരതഃ. ൨

അ—ബാധകാദ്യരിഷ്ടസ്ഥാനനാഥനായ ഗ്രഹം ധനലാഭഗനായിരിക്കുമ്പോൾ ദേവസ്വത്തിന്റെ അപഹാരം ഹേതുവായിട്ട് തത്തദ്ദൈവതകോപം ഭവിക്കും.

സാ—ബാധകാധിപനോ അഷ്ടമം മുതലായ അനിഷ്ടഭാവങ്ങളുടെ അധിപനോ രണ്ടാംഭാവത്തിലോ പതിനൊന്നാംഭാവത്തിലോ നിന്നാൽ ആ ഗ്രഹത്തെക്കൊണ്ടു പറയാവുന്ന ദേവന്റെ കോപമുണ്ടെന്നും അതിന്നു കാരണം ആ ദേവന്റെ ധനത്തെ അപഹരിച്ചതാണെന്നും പറയണം. ആ ധനത്തിന്റെ ധാതുമൂലജീവാദികളെ അടുത്ത പദ്യം കൊണ്ടു പറയുന്നു.

ഹേതുർദ്ധാതുരുദാഹൃതശ്ചരഗ്രഹേ ധാതുഗ്രഹേ ചോദിതേ
മൂലം മൂലഖഗേ സ്ഥിരേ ദ്വിതനുഭേ ജീവശ്ച ജീവഗ്രഹേ
മൂലം ഭൂമിമഹീരുഹാദ്യമുദിതം ഹേമാദയോ ധാതവോ
ജീവാ മർത്ത്യചതുഷ്പദപ്രഭൃതയോ രാശേഃ സമാനാശ്ച തേ. ൨൯

അ—ചരഗ്രഹമോ ധാതുഗ്രഹമോ ഉദിതമായിരിക്കുമ്പോൾ ധാതു ഹേതുവായിട്ട് ഉദാഹൃതമാകുന്നു. സ്ഥിരമോ മൂലഖഗമോ ഉദിതമായിരിക്കുമ്പോൾ മൂലം ഹേതുവായിട്ട് ഉദാഹൃതമാകുന്നു. ദ്വിതനുഭമോ ജീവഗ്രഹമോ ഉദിതമായിരിക്കുമ്പോൾ ഹേതു ജീവനാണെന്ന് ഉദിതമാകുന്നു. ഭൂമിമഹീരുഹാദ്യം മൂലമെന്ന് ഉദിതമാകുന്നു. ഹേമാദികൾ ധാതുക്കളെന്ന് ഉദിതമാകുന്നു. മർത്ത്യചതുഷ്പദപ്രഭൃതികൾ ജീവങ്ങളെന്ന് ഉദിതങ്ങളാകുന്നു. അതുകൾ രാശിക്കും സമാനങ്ങളായി ഭവിക്കും

സാ—കഴിഞ്ഞ പദ്യത്തിൽ ധനാപഹരണം നിമിത്തം ദേവകോപം പറഞ്ഞുവല്ലോ. ആ ധനം ഇന്നരൂപത്തിലുള്ളതാണെന്നു പറയുന്നു. ചരരാശി ലഗ്നമായി വരികയോ ലഗ്നത്തിൽ ധാതുകാരകനായ ഗ്രഹം വരികയോ ചെയ്താൽ അപഹരിച്ച ദേവധനം ധാതുരൂപമായിട്ടുള്ളതാണെന്നു പറയണം. സ്ഥിരരാശി ലഗ്നമാകുകയോ മൂലകാരകനായ ഗ്രഹം ലഗ്നത്തിൽ വരികയോ ചെയ്താൽ മൂലദ്രവ്യത്തിന്റെ അപഹരണം നിമിത്തമാണ് ദേവകോപമുണ്ടായതെന്നും പറയണം. ഉഭയരാശി ലഗ്നമായാലും ജീവകാരകനായ ഗ്രഹം ലഗ്നത്തിൽ നിന്നാലും ജീവധനംനിമിത്തം ദേവകോപത്തെ പറയണം. ഭൂമി വൃക്ഷങ്ങൾ സസ്യങ്ങൾ മുതലായവ മൂലദ്രവ്യങ്ങളും സ്വർണ്ണം വെള്ളി മുതലായ ലോഹാദികൾ ധാതുദ്രവ്യങ്ങളും മനുഷ്യർ പശുക്കൾ മുതലായവ ജീവദ്രവ്യങ്ങളുമാണ്. ജീവദ്രവ്യങ്ങളെ അതാതുരാശിക്കു തുല്യങ്ങളായി വിചാരിക്കണം. മേടം രാശികൊണ്ട് ആട്ടും ഇടവംകൊണ്ടു കാളയും മിഥുനംകൊണ്ടു മനുഷ്യരും ഇങ്ങിനെ ക്രമേണ അറിഞ്ഞുകൊള്ളണം.

ജീവേ ഹേതൌ ത്വാത്മനാ കല്പിതാനാം
പശ്വാദീനാമീശ്വരസ്യാപ്രദാനാത്
കോപോ ദേവസ്യാപഹൃത്യാഥ തേഷാം
ജീവാർത്ഥം വാ കല്പിതാനർപ്പണാദ്വാ. ൩൦

അ—ജീവൻ ഹേതുവായിരിക്കുമ്പോൾ ഈശ്വരന്ന് ആത്മാവുകൊണ്ടു കല്പിതങ്ങളായ പശ്വാദികളുടെ അപ്രദാനം ഹേതുവായോ അല്ലെങ്കിൽ അതുകളുടെ അപഹൃതി ഹേതുവായോ ജീവന്നുവേണ്ടി വാക്കല്പിതാനർപ്പണം ഹേതുവായോ ദേവന്റെ കോപം വാച്യമാകുന്നു.

സാ—ദേവകോപത്തിന്നുള്ള കാരണം ജീവധനമാണെന്നു വന്നാൽ ദേവസന്നിധിയിൽ സമർപ്പിക്കാമെന്നു നിശ്ചയിച്ച പശുക്കൾ മുതലായ ജന്തുക്കളെ സമർപ്പിക്കായ്കകൊണ്ടോ അല്ലെങ്കിൽ പശുക്കൾ മുതലായ ദേവസ്വത്തിനെ കൈവശപ്പെടുത്തുകയാലോ അതല്ല മനുഷ്യർ മുതലായ ജീവജന്തുക്കളുടെ സംരക്ഷയ്ക്കുവേണ്ടി ദേവന്നു വഴിപാടു നടത്താമെന്നു പറഞ്ഞതനുസരിച്ചു നടത്തായ്കയാലോ ആണ് ദേവൻ കോപിച്ചിരിക്കുന്നതെന്നു പറയണം.

ധാതൌ ഹേതൌ ദേയഹേമാദ്യദാനാത്
സ്വീകാരാദ്വാ ദേവസംബന്ധിനോഽസ്യ

മൂലേ ഹേതൌ ഭൂമിധാന്യാദികാനാം
കോപോ ദേവസ്യാപഹാരാദ്യവദ്യൈഃ. ൨൨

അ—ധാതു ഹേതുവായിരിക്കുമ്പോൾ ദേയഹേമാദ്യദാനം ഹേതുവായോ ദേവസംബന്ധിയായ ഇതിന്റെ സ്വീകാരം ഹേതുവായോ ദേവന്റെ കോപം ഭവിക്കുന്നു. മൂലം ഹേതുവായിരിക്കുമ്പോൾ ഭൂമിധാന്യാദികങ്ങളുടെ അപഹാരാദ്യവദ്യങ്ങൾ ഹേതുവായി ദേവന്റെ കോപം ഭവിക്കുന്നു.

സാ—ധാതുദ്രവ്യമാണ് ദേവകോപത്തിനു കാരണമെന്നു കാണുന്നപക്ഷം ദേവന് ദേവസന്നിധിയിൽ സമർപ്പിക്കേണ്ടതായ സ്വർണ്ണം മുതലായ ധാതുപദാർത്ഥങ്ങളെ സമർപ്പിക്കാഞ്ഞിട്ടോ അല്ലെങ്കിൽ ദേവന്റെ വകയായ സ്വർണ്ണാദിപദാർത്ഥങ്ങൾ അപഹരിക്കകൊണ്ടോ ആണ് ദേവകോപം സംഭവിച്ചതെന്നു പറയണം. മൂലദ്രവ്യം ദേവകോപകാരണമായി വന്നാൽ ദേവനെ സംബന്ധിച്ച ഭൂമി ധാന്യം മുതലായവയെ അപഹരിക്കയാലോ ഈവക ദ്രവ്യങ്ങൾ ദേവനു സമർപ്പിക്കേണ്ടതു സമർപ്പിക്കായ്കയാലോ ദേവകോപത്തിന് ഇടവന്നിരിക്കുന്നു എന്നു പറയണം.

ചന്ദ്രാരാഹ്യസിതാഃ സൂര്യശുക്രൌ ജ്ഞാര്യൌ ചരാദയഃ
ധാതുർമ്മൂലഞ്ച ജീവശ്ച ക്രമേണ ഗ്രഹരാശയഃ. ൨൩

അ—ചന്ദ്രാരാഹ്യസിതന്മാരും സൂര്യശുക്രന്മാരും ജ്ഞാര്യന്മാരും ചരാദികളുമായ ഗ്രഹരാശികൾ ക്രമത്താലേ ധാതുവും മൂലവും ജീവനുമായി ഭവിക്കുന്നു.

സാ—ചന്ദ്രൻ ചൊവ്വാ ശനി രാഹു ഈ നാലു ഗ്രഹങ്ങളും മേടം കർക്കടകം തുലാം മകരം ഈ നാലു രാശികളും ധാതുക്കളാണ്. ആദിത്യൻ ശുക്രൻ ഈ രണ്ടു ഗ്രഹങ്ങളും ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ നാലു രാശികളും മൂലങ്ങളാണ്. ബുധൻ വ്യാഴം ഈ രണ്ടു ഗ്രഹങ്ങളും മിഥുനം കന്നി ധനുസ്സ് മീനം ഈ നാലു രാശികളും ജീവങ്ങളാണ് ഇങ്ങിനെ ഗ്രഹങ്ങളുടേയും രാശികളുടേയും ധാതുമൂലജീവഭേദങ്ങളെ അറിഞ്ഞു് മേൽ പറഞ്ഞപ്രകാരം ചിന്തിച്ചുകൊള്ളണം.

വാ—അത്ര കൃഷ്ണീയം.

അ—ഇവിടെ കൃഷ്ണീയം ഭവിക്കുന്നു.

സാ—ധാതുവിനേയും മൂലത്തേയും ജീവനേയും ചിന്തിക്കുന്ന വിഷയത്തിൽ കൃഷ്ണീയവചനത്തെക്കൂടി കാണിക്കുന്നു.

ചന്ദ്രാരോരഗസൌരൈർദ്ധാതുർമ്മൂലം കിലാർക്കശുക്രാഭ്യാം
ജീവോ ജീവബുധാഭ്യാം മേഷാദേഃ ഹിന്യാദി ധാതപാദി-ഇതി.

അ—ധാതു ചന്ദ്രാരോരഗസൌരന്മാരെക്കൊണ്ടും മൂലം അർക്കശുക്രന്മാരെക്കൊണ്ടും ജീവൻ ജീവബുധന്മാരെക്കൊണ്ടും ചിന്ത്യമാകുന്നു. മേഷാദേഃ ഹിന്യാദി ധാതപാദിയായി ഭവിക്കുന്നു.

സാ—ചന്ദ്രൻ കുജൻ രാഹു ശനി ഇവർ ധാതുദ്രവ്യകാരകന്മാരാകുന്നു. ആദിത്യനും ശുക്രനും മൂലദ്രവ്യകാരകന്മാരാകുന്നു. ബുധനും വ്യാഴവും ജീവദ്രവ്യകാരകന്മാരാണ്. മേടം ധാതുരാശിയും ഇടവം മൂലരാശിയും മിഥുനം ജീവരാശിയും ഇങ്ങനെതന്നെ കർക്കടകം മുതലും വിചാരിച്ചുകൊൾക. ഇതുപോലെതന്നെ അശ്വതി ധാതുനക്ഷത്രമെന്നും ഭരണി മൂലനക്ഷത്രമെന്നും കാർത്തിക ജീവനക്ഷത്രമെന്നും ഇങ്ങിനെ രോഹിണിമുതലിങ്ങിനേയും വിചാരിച്ചുകൊൾക.

വാ—അത്ര ഗ്രന്ഥാന്തരം.

അ—ഇവിടെ ഗ്രന്ഥാന്തരം ഭവിക്കുന്നു.

സാ—ഈ ചിന്തിച്ചുവരുന്ന വിഷയത്തിൽ മറ്റൊരു ഗ്രന്ഥത്തിലെ വചനംകൂടി കാണിക്കുന്നു.

ജീവേനാ ജീവന വാച്യഃ ക്ഷിതിസുതഫണിനൌ ധാതുദൌ സർവ്വപക്ഷേ
ധാതുർമ്മൂലം വികല്പാദ്രവിരവിതനയൌ ദ്വൌ ച ധത്തേ ദ്വയഞ്ച
ജീവം വാ മൂലഞ്ച തദ്വദ് ബുധഭൃഗുതനയൌ ധാതുജീവൌ ശശാങ്കോ
ധാതുർമ്മൂലം ച ജീവഃ ക്രമശ ഇഹ മതാ രാശയോ വൈ ചരാദ്യാഃ-
ഇതി. ൨൰

അ—ജീവനെക്കൊണ്ട് ജീവൻ വാച്യമാകുന്നു. സർവ്വപക്ഷത്തിലും ക്ഷിതിസുതഫണികൾ ധാതുദന്മാരായി ഭവിക്കുന്നു. രവിരവിതനയന്മാർ വികല്പത്തെ ആശ്രയിച്ചു ധാതുവായും മൂലമായും ഭവിക്കുന്നു. ഇരുവരും ദ്വയത്തെ ധരിക്കയും ചെയ്യുന്നു അതുപോലെ ബുധഭൃഗുതനയന്മാർ ജീവനും മൂലവുമായിഭവിക്കുന്നു. ശശാങ്കൻ ധാതുജീവന്മാരായി ഭവിക്കുന്നു. ഇവിടെ ചരാദ്യങ്ങളായ രാശികൾ ക്രമേണ ധാതുവും മൂലവും ജീവനും എന്നു മതങ്ങളാകുന്നു.

സാ—വ്യാഴത്തിനെക്കൊണ്ട് ജീവസാധനത്തെ വിചാരിക്കണം. ചൊവ്വയെക്കൊണ്ടും രാഹുവിനെക്കൊണ്ടും ധാതുപദാർത്ഥത്തെ പറയണം. ഇതിന് എല്ലാ ആചാര്യന്മാരുടേയും അഭിപ്രായം അനുകൂലമാണ്. ആദിത്യനെക്കൊണ്ട് ധാതുവും ശനിയെക്കൊണ്ട് മൂലദ്രവ്യവും വിചാരിക്കണം വേറൊരു പക്ഷത്തിൽ ആദിത്യനെക്കൊണ്ടുതന്നെ ധാതുമൂലങ്ങളേയും അതുപോലെ ശനിയെക്കൊണ്ടും പറയാം. ബുധൻ ജീവകാരകനും ശുക്രൻ മൂലകാരകനുമാണ്. ജീവകാരകത്വവും മൂലകാരകത്വവും ബുധശുക്രന്മാർക്ക് ഇരുവർക്കും പറയാമെന്നു മററു ചിലരുടെ അഭിപ്രായം. ചന്ദ്രനു ധാതുകാരകത്വവും മൂലകാരകത്വവും ഉണ്ട്. എന്നാൽ ഒന്നിലധികം കാരകത്വമുള്ള ഗ്രഹങ്ങളെക്കൊണ്ട് അവർ നില്ക്കുന്ന രാശികളുടേയും ദൃഷ്ടിയോഗാദികളുള്ള ഗ്രഹങ്ങളുടേയും കാരകത്വത്തോടു യോജിപ്പിച്ചു നിശ്ചയിച്ചുകൊള്ളണം. ചരരാശി ധാതുവും സ്ഥിരരാശി മൂലവും ഉഭയരാശി ജീവനുമാണ്. ഇങ്ങിനെ ഇവിടെ ഗ്രന്ഥാന്തരവചനം അവസാനിച്ചു.

വാ—ഏതദീശപരകോപനിരൂപണവിഷയം.

അ—ഇതു് ഈശപരകോപനിരൂപണവിഷയമാകുന്നു.

സാ—"ദൈവാനുകൂല്യം പ്രതികൂലതാം വാ" എന്നു തുടങ്ങി ഇവിടംവരെ പറഞ്ഞിട്ടുള്ളതു് ഈശപരകോപവും മററും ചിന്തിക്കാനുള്ള ക്രമങ്ങളാണ്.

ധർമ്മദൈവകൃതാ ബാധാ തദനു പ്രോച്യതേഽത്ര തു
അർക്കസ്ത്രീദാദിഭിഃ പദ്യൈസ്തദ്ഭിദാ ചാവഗമ്യതാം. ൨൧

അ—അനന്തരം ധർമ്മദൈവകൃതയായ ബാധയെ പ്രവചിക്കപ്പെടുന്നു. ഇവിടെ അർക്കസ്ത്രീദാദികളായ പദ്യങ്ങൾകൊണ്ട് തദ്ഭേദവും അവഗമിക്കപ്പെടണം.

സാ—ഇനി ധർമ്മദൈവകോപത്തെ ചിന്തിക്കേണ്ട രീതി പറയപ്പെടുന്നു. ധർമ്മദൈവത്തെ ചിന്തിക്കുമ്പോൾ ആ ദേവൻ ഇന്നതാണെന്നു ദേവഭേദത്തെ വിധിച്ച ഘട്ടത്തിലുള്ള "അർക്കസ്ത്രീദതുഭാവേഷ്വതാഖിലഗ്രഹേഷു" ഇത്യാദി പദ്യങ്ങളനുസരിച്ചുതന്നെ ചിന്തിച്ചുകൊള്ളണം.

ബാധാധീശേ ഗതവതി സുഖം ബാധകസ്ഥാനസംസ്ഥ
വേശ്മേശേ വാ സുഖപതിഗൃഹാധിഷ്ഠിതേ ബാധകേശേ
വേശ്മേശേ വാച്യമുകഗൃഹഗേ ധർമ്മദൈവസ്യ ബാധാ
വാച്യാ പ്രഷ്ടുഃ പുനരധികതാ ലക്ഷണാധിക്യതോഽസ്യാഃ.

അ—ബാധാധീശൻ സുഖത്തെ ഗതവാനായോ വേശ്മേശൻ ബാധകസ്ഥാനസംസ്ഥനായോ ബാധകേശൻ സുഖപതിഗൃഹാധിഷ്ഠിതനായോ വേശ്മേശൻ അമുകഗൃഹഗനായോ ഇരിക്കുമ്പോൾ പ്രഷ്ടാവിനു ധർമ്മദൈവത്തിൻെറ ബാധ വാച്യയായി ഭവിക്കുന്നു. ലക്ഷണാധിക്യം ഹേതുവായി ഇതിൻെറ അധികത വാച്യമാകുന്നു.

സാ—ബാധകാധിപൻ നാലാംഭാവത്തിൽ നിന്നാലും നാലാംഭാവാധിപൻ ബാധാരാശിയിൽ നിന്നാലും ബാധകാധിപൻ ൪-ാംഭാവാധിപൻെറ ക്ഷേത്രത്തിൽ നിന്നു

ല്പം നാലാംഭാവാധിപൻ ബാധകാധിപൻെറ ക്ഷേത്രത്തിൽ നിന്നാലും ധമ്മദൈവകോപമുണ്ടെന്നു പറയണം. ഈ നാലു യോഗങ്ങളിൽ ഒന്നുകൊണ്ടുതന്നെ ധമ്മദൈവകോപത്തെപ്പറയാം. ഒന്നിലധികം യോഗങ്ങളുണ്ടെങ്കിൽ കോപത്തിൽ ആധിക്യമുണ്ടെന്നും പറയണം.

ചതുൎത്ഥനാഥസ്യ തു ദൈവതം യ-
ത്തസ്യാനുരൂപം ഖലു ധമ്മദൈവം
തൽപ്രീതയേ യൽ ക്രിയതേ സ്മ പൂൎവ്വൈഃ
പൂജാദികം തത്ര വിധേയമത്ര. ൨൯

അ—ചതുൎത്ഥനാഥൻെറ ദൈവതം യാതൊന്നോ ധമ്മദൈവം അതിന്നനുരൂപമാകുന്നു. തൽപ്രീതിക്കായി പൂൎവ്വന്മാരാൽ യാതൊരു പൂജാദികം ചെയ്യപ്പെടുന്നുവോ ഇവിടെയും അതുതന്നെ വിധേയമാകുന്നു.

സാ—നാലാംഭാവാധിപനെക്കൊണ്ടു "അൎക്കസ്സ്വംഭുരുമാംഹ്വത" എന്നാദിയായ പദ്യാനുസരിച്ച് ഏതൊരു ദേവനെയാണോ ചിന്തിക്കേണ്ടതു്; ആ ദേവനാണ് ധമ്മദൈവമെന്നു പറയണം. "തസ്യാനുരൂപം" എന്നുള്ള ഭാവംകൊണ്ടു് നാലാംഭാവാധിപൻ ആദിത്യനാണെങ്കിൽ ശൈവവൎഗ്ഗത്തിൽപെട്ടതാണ് ധമ്മദൈവമെന്നും വ്യാഴമാണെങ്കിൽ വൈഷ്ണവവൎഗ്ഗത്തിൽ പെട്ടതാണെന്നും മററും വിചാരിച്ചുകൊള്ളണം. ആ ധമ്മദൈവപ്രീതിക്കായി തങ്ങളുടെ പൂൎവ്വന്മാർ പൂജ മുതലായ ഏതെല്ലാം കമ്മങ്ങളാണോ അനുഷ്ഠിച്ചുവന്നതു് അപ്രകാരം ഇനിയും അനുഷ്ഠിച്ചുകൊള്ളണമെന്നു പറയണം.

കോപേ ഹേതുഃ പ്രതിവിധിരമുഷ്യാപി യോ ദേവതാനാം
പൂൎവ്വം പ്രോക്തഃ സ ഇഹ സുധിയാ യോജനീയോഽപി യോജ്യഃ
ബാധാസംസ്ഥേ ശശിനി ച രവൌ ധമ്മദൈവസ്യ ബാധാ
വാച്യാ ഭക്ത്യാ പ്രതിസമമിദം പൂജനീയം സമൃദ്ധ്യൈ. ൩൦

അ—ദേവതകളുടെ കോപത്തിൽ മുൻപേ പ്രോക്തമായ ഹേതുവും ഇതിൻെറ പ്രതിവിധിയും യാതൊന്നോ ഇവിടെ യോജനീയമായ അതു് സുധിയാൽ യോജ്യമാകുന്നു. ശശിയോ രവിയോ ബാധാസംസ്ഥനായിരിക്കുമ്പോഴും ധമ്മദൈവത്തിൻെറ ബാധ വാച്യയാകുന്നു. ഇതു് ഭക്തിയോടുകൂടെ സമതോറും സമൃദ്ധിക്കായി പൂജനീയമാകുന്നു.

സാ—ദേവകോപത്തിനുള്ള കാരണവും അതിൻെറ പ്രതിശാന്തിയും മുൻപേ പറഞ്ഞുവല്ലോ. ആ ന്യായമനുസരിച്ചുതന്നെ ധമ്മദൈവകോപത്തിൻെറ കാരണത്തെയും അതിൻെറ പ്രതിശാന്തിയേയും ഇവിടെ യോജിക്കത്തക്ക ഘട്ടത്തിൽ യോജിപ്പിച്ചു പറഞ്ഞുകൊള്ളണം. വിശേഷിച്ച് ആദിത്യനോ ചന്ദ്രനോ ബാധാരാശിയിൽ വന്നാലും ധമ്മദൈവകോപം പറയാം. സാമാന്യേന ധമ്മദൈവകോപശമനത്തിനായി ആണ്ടുതോറും ഭക്തിസമേതം പൂജാദികൾ നടത്തി അവരെ സേവിച്ചുകൊള്ളണം. ഇങ്ങനെ ചെയ്താൽ ഐശ്വൎയ്യസമൃദ്ധി മുതലായ ഗുണങ്ങൾ ഉണ്ടാകും.

വാ—ഏതദ്ധമ്മദൈവബാധാനിരൂപണവിഷയം.

**അ—ഇതു് ധമ്മദൈവബാധാനിരൂപണവിഷയമാകുന്നു.**

**സാ—ദേവകോപനിരൂപണത്തിനുശേഷം ഇതുവരെ പറഞ്ഞിട്ടുള്ളതു് ധമ്മദൈവകോപത്തെ ചിന്തിക്കേണ്ട രീതിയാണ്.**

വാ—**അഥ സൎപ്പബാധാ നിരൂപ്യതേ.**

**അ—അനന്തരം സൎപ്പബാധ നിരൂപിക്കപ്പെടുന്നു.**

സാ—ഇനി സൎപ്പകോപത്തെ ചിന്തിക്കേണ്ട രീതി പറയപ്പെടുന്നു.

ജീവസ്സൻ ബാധകേശോ വ്യയമൃതിരിപുഗോ യദ്യഹേഃ കേന്ദ്രസംസ്ഥഃ
സൎപ്പാണാമുത്തമാനാം യദി സ സുരഗുരുൎമ്മാന്ദികേന്ദ്രേഽധമാനാം

പീഡാ വാച്യാഥ ബാധാ ഭവനമുപഗതേ ഭോഗേ സർപ്പബാധാ
തേഷാംഹീനോത്തമത്വംശശിദിനകരയോർയോഗവീക്ഷാദിഭിസ്സ്യാൽ

അ—ജീവൻ ബാധകേശനായി സന്നായി വ്യയമൃതിരിപുഗനായി അഹിയുടെ കേന്ദ്രസംസ്ഥനായി ഭവിക്കുന്നു എങ്കിൽ ഉത്തമങ്ങളായ സർപ്പങ്ങളുടെ പീഡ വാച്യയായി ഭവിക്കുന്നു. ആ സുരഗുരു മാന്ദികേന്ദ്രത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ അധമങ്ങളായ സർപ്പങ്ങളുടെ ബാധ വാച്യയാകുന്നു. അനന്തരം ഉരഗൻ ബാധാഭവനത്തെ ഉപഗതനായിരിക്കുമ്പോഴും സർപ്പബാധ വാച്യയായി ഭവിക്കുന്നു. ശശിദിനകരന്മാരുടെ യോഗവീക്ഷാദികൾകൊണ്ട് അവരുടെ ഹീനോത്തമത്വം ചിന്ത്യമാകുന്നു.

സാ—വ്യാഴം ബാധകാധിപനായി ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നില്ക്കുകയും ആ വ്യാഴത്തിന്റെ കേന്ദ്രത്തിൽ രാഹു വരികയും ചെയ്താൽ ഉത്തമങ്ങളായ സർപ്പദൈവതങ്ങളുടെ കോപമുണ്ടെന്നു പറയണം. വ്യാഴം ബാധകാധിപനായി ഗുളികന്റെ കേന്ദ്രത്തിൽ മേൽപറഞ്ഞവണ്ണം ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ അധമങ്ങളായ സർപ്പദൈവതങ്ങളുടെ കോപമുണ്ടെന്നു പറയണം. പിന്നീട് രാഹു ബാധാരാശിയിൽ വന്നാലും സർപ്പകോപത്തെ പറയാം. ഈ രാഹുവിന് ആദിത്യന്റെ യോഗദൃഷ്ടി മുതലായവ ഉണ്ടെങ്കിൽ ഉത്തമസർപ്പങ്ങളാണെന്നും ചന്ദ്രന്റെ യോഗദൃഷ്ട്യാദികളുണ്ടെങ്കിൽ അധമസർപ്പങ്ങളാണെന്നും പറഞ്ഞുകൊള്ളണം.



രാഹൌ ബാധകഷഷ്ഠരന്ധ്രഭവനോപഗതേ കാര്യാ
ബലിഃ പ്രീതയേ
വേശ്മസ്ഥേ ഖലു ചിത്രകൂടകരണം ഗാന-
ക്രിയാ ദിക്ഫഗേ
ലഗ്നസ്ഥേ ച സുധാപയോവിതരണം നൃത്ത-
ക്രിയാ ചാസ്തഗേ
സ്ഥാനേഷ്വേഷ്വപി കീർത്തനാൽ പ്രതിവിധിർബാധോ-
ച്യതാം ഭോഗിനാം. ൩൨

അ—രാഹു ബാധകഷഷ്ഠരന്ധ്രഭഗതനായിരിക്കുമ്പോൾ പ്രീതിക്കായിട്ട് ബലി കാര്യമായി ഭവിക്കുന്നു. വേശ്മസ്ഥനായിരിക്കുമ്പോൾ ചിത്രകൂടകരണം കാര്യമായി ഭവിക്കുന്നു. ദിക്ഫഗനായിരിക്കുമ്പോൾ ഗാനക്രിയ കാര്യമായി ഭവിക്കുന്നു. ലഗ്നത്തിലും അസ്തത്തിലും സ്ഥിതനായിരിക്കുമ്പോൾ സുധാപയോവിതരണം കാര്യമാകുന്നു അസ്തഗനായിരിക്കുമ്പോൾ നൃത്തക്രിയയും കാര്യമാകുന്നു. ഈ സ്ഥാനങ്ങളിൽ പ്രതിവിധിയുടെ കീർത്തനം ഹേതുവായി ഭോഗികളുടെ ബാധ വചിക്കപ്പെടണം.

സാ—രാഹു ബാധാരാശിയിലോ പത്തിലോ അഷ്ടമത്തിലോ ആറിലോ നിന്നാൽ സർപ്പകോപമുണ്ടെന്നും തൽശാന്തിക്കായി സർപ്പബലി നടത്തണമെന്നും പറയണം. രാഹു നാലിൽ നിന്നാൽ ചിത്രകൂടം കെട്ടിച്ച് പ്രതിഷ്ഠ മുതലായ കർമ്മങ്ങൾ നടത്തി സർപ്പകോപശമനം വരുത്തണമെന്നും രാഹു പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ സർപ്പപ്പാട്ട് നടത്തി സർപ്പപ്രീതി വരുത്തണമെന്നും രാഹു ഏഴിലോ ലഗ്നത്തിലോ നിന്നാൽ നൂറും പാലും നടത്തി സർപ്പകോപശാന്തി വരുത്തിക്കൊള്ളണമെന്നും പറയണം. രാഹു ഏഴിൽ നിന്നാൽ സർപ്പപ്പാട്ടുതന്നെ നടത്തിയാലും മതി. ലഗ്നം നാല് ആറ് എട്ട് പത്ത് ഏഴ് പന്ത്രണ്ട് ഈ ഭാവങ്ങളിൽ രാഹുവിന്റെ സ്ഥിതി വന്നാൽ പ്രതിശാന്തി ചെയ്യണമെന്നാണല്ലോ ഇവിടെ വിധിക്കുന്നത്. അതുകൊണ്ട് മേൽപറഞ്ഞ ഭാവങ്ങൾ രാഹുവിന് അനിഷ്ടങ്ങളാണെന്ന് ഗ്രഹിക്കേണ്ടതാണ്.

സ്ഥാനേഷ്വേഷ്വപി ലഘു സർപ്പബലിർഭവേദീര്യതാം വാ പുന-
സ്തൃപ്യന്ത്യുത്തമഭോഗിനസ്തു ബലിനാ നീചാസ്തു ഗാനാദിഭിഃ

സൎവ്വേഷാം ബലികൎമ്മ തുഷ്ടികരണം വക്തവ്യമേവം ഹി വാ
സൎപ്പ്രീതിരവശ്യമേവ കരണീയാരോഗ്യപുത്രാപ്തയേ. ൩൩

അ—അഖിലങ്ങളായ സ്ഥാനങ്ങളിലും സൎപ്പബലിതന്നെ ഉദീരണം ചെയ്യപ്പെടുകയും ചെയ്യാം. ഉത്തമഭോഗികൾ ബലി ഹേതുവായിട്ട് തൃപ്തന്മാരായി ഭവിക്കുന്നു. നീചങ്ങളായ ഭോഗികൾ ഗാനംകൊണ്ട് തൃപ്തന്മാരായി ഭവിക്കുന്നു. സൎപ്പന്മാൎക്കും ബലികൎമ്മം തുഷ്ടികരണമെന്ന് വ്യക്തവ്യമാകുന്നുവല്ലോ. ആരോഗ്യപുത്രാപ്തിക്കായി സൎപ്പപ്രീതി അവശ്യമായി കരണീയമാകുന്നു.

സാ—രാഹു ഏതുസ്ഥാനത്തുനിന്നാലും ശരി സൎപ്പബലി നടത്തി പ്രീതിവരുത്തേണ്ടതാണെന്നു പറയണം. അനിഷ്ടങ്ങളായ ഓരോ ഭാവങ്ങളേയും അവിടെ നിന്നാലുള്ള പ്രതിവിധികളേയും കഴിഞ്ഞ പദ്യംകൊണ്ടു പറഞ്ഞുവല്ലോ. ആ അനിഷ്ടഭാവങ്ങളിലെവിടെ നിന്നാലും ബലി നടത്തി സന്തോഷിപ്പിക്കണമെന്നാണ് ഇതിന്റെ സാരം. ഉത്തമഭോഗികളെ സൎപ്പബലി നടത്തിയും നീചസൎപ്പങ്ങളെ സൎപ്പപ്പാട്ടു നടത്തിയും സന്തോഷിപ്പിച്ചുവരാറുണ്ട്. ഉത്തമനീചഭേദംകൂടാതെ ബലികൎമ്മം എല്ലാ സൎപ്പങ്ങളുടേയും പ്രീതിക്കു വിശേഷമാണെന്നു പ്രസിദ്ധമാണല്ലോ. ആരോഗ്യം സന്താനപ്രാപ്തി മുതലായവയുടെ അഭിവൃദ്ധിയുണ്ടാകണമെങ്കിൽ നിശ്ചയമായും സൎപ്പപ്രീതി സമ്പാദിക്കേണ്ടതാണ്. സൎപ്പകോപമുണ്ടായാൽ രോഗദുഃഖം സന്താനനാശം മുതലായ അനിഷ്ടങ്ങളുണ്ടാകുമെന്നു സിദ്ധമാണല്ലോ.

അണ്ഡാനാം ചരഗേ കിശോരഫണിനാം നാശോഽസുരേ ദ്വന്ദ്വഗേ
ലഗ്നസ്ഥേ തദിദം ദ്വയം സ്ഥിരഗതേ ബാധാകരോ ഭ്രൂണഹാ
കൃത്വാണ്ഡാന്യഹയശ്ച നീചഫണിനാം താമ്രേണ ഹേമ്നാ മുദേ
ദേയാശ്ചോത്തമഭോഗിനാം യദി നഗാ നഷ്ടാശ്ച താൻ സ്ഥാപയേൽ.

അ—അസുരൻ ചരഗനായിരിക്കുമ്പോൾ അണ്ഡങ്ങളുടെ നാശവും അസുരൻ ദ്വന്ദ്വഗനായിരിക്കുമ്പോൾ കിശോരഫണികളുടെ നാശവും അസുരൻ ലഗ്നസ്ഥനായിരിക്കുമ്പോൾ ആ ഈ ദ്വയവും അസുരൻ സ്ഥിരഗതനായിരിക്കുമ്പോൾ ഭ്രൂണങ്ങളുടെ നാശവും ബാധാകരമായി ഭവിക്കുന്നു. നീചഫണികളുടെ മുദത്തിനായി താമ്രംകൊണ്ടുള്ള അഹികളും അണ്ഡങ്ങളും ദേയങ്ങളാകുന്നു. ഉത്തമഭോഗികളുടെ മുദത്തിനായി ഹേമംകൊണ്ടുള്ള അണ്ഡങ്ങളും അഹികളും ദേയങ്ങളാകുന്നു. നഗങ്ങൾ നഷ്ടങ്ങളായി എങ്കിൽ അതുകളെ സ്ഥാപിക്കയും വേണം.

സാ—മേല്പറഞ്ഞ ന്യായമനുസരിച്ച് സൎപ്പകോപമുണ്ടെന്നു കണ്ടാൽ ആ രാഹു ലഗ്നത്തിൽ ചരരാശിയിലാണു നില്ക്കുന്നതു് എങ്കിൽ സൎപ്പത്തിന്റെ മുട്ടകൾ നശിപ്പിച്ചതാണ് സൎപ്പകോപത്തിനു കാരണമെന്നും രാഹു ലഗ്നത്തിൽ ഉഭയരാശിയിൽ നില്ക്കുന്നു എങ്കിൽ സൎപ്പത്തിന്റെ കുട്ടികളെ നശിപ്പിച്ചതാണ് സൎപ്പകോപത്തിനു കാരണമെന്നും പറയണം. രാഹു സ്ഥിരരാശിയിൽ നിന്നാൽ സൎപ്പക്കാവിൽനിന്നും വൃക്ഷനാശം ചെയ്തിരിക്കുന്നു എന്നും തന്നിമിത്തം സൎപ്പകോപമുണ്ടായിരിക്കുന്നു എന്നും പറയണം. നീചസൎപ്പങ്ങളുടെ കോപമാണുള്ളതെങ്കിൽ അണ്ഡനാശപരിഹാരമായി മുട്ടകളുടേയും സൎപ്പനാശപരിഹാരമായി സൎപ്പങ്ങളുടേയും പ്രതിമ ചെമ്പുകൊണ്ടു ചെയ്യിച്ച് സൎപ്പക്കാവിലോ സൎപ്പദൈവതങ്ങളുടെ മൂലസ്ഥാനമായ സ്ഥലത്തോ സമൎപ്പിക്കണം. ഉത്തമസൎപ്പങ്ങളുടെ കോപമാണെങ്കിൽ സ്വൎണ്ണംകൊണ്ട് സൎപ്പങ്ങളേയും മുട്ടകളേയും ചെയ്യിച്ച് മേല്പറഞ്ഞവണ്ണം സൎപ്പദൈവസ്ഥാനത്തു സമൎപ്പിക്കണം. വൃക്ഷങ്ങൾ നശിപ്പിച്ചിട്ടുണ്ട് എന്നു കണ്ടാൽ ആ വൃക്ഷങ്ങളെത്തന്നെ വെച്ചു പിടിപ്പിക്കയും വേണം.

ഏകാദശ ചരേ ലഗ്നേ ദ്വന്ദ്വേ സപ്ത സ്ഥിരേ നവ
അണ്ഡാ ഹി ചാഹയശ്ചേതി സമ്പ്രദായവിദാം വചഃ.

അ—ചരം ലഗ്നമായിരിക്കുമ്പോൾ അണ്ഡങ്ങളും അഹികളും പതിനൊന്നും സ്ഥിരം ലഗ്നമായിരിക്കുമ്പോൾ ഒൻപതും ദ്വന്ദ്വം ലഗ്നമായിരിക്കുമ്പോൾ ഏഴും ഉണ്ടെന്നു സമ്പ്രദായവിത്തുകളുടെ വചസ്സ് ഭവിക്കുന്നു.

സാ—ലഗ്നം ചരരാശിയാണെങ്കിൽ സർപ്പപ്രീതിക്കായി പതിനൊന്നു മുട്ടകളുടേയും പതിനൊന്നു സർപ്പങ്ങളുടേയും പ്രതിമ ഉണ്ടാക്കിച്ചുവേണം സമർപ്പിക്കേണ്ടതു്. സ്ഥിരരാശി ലഗ്നമായാൽ ഒൻപതുവീതവും ഉഭയരാശി ലഗ്നമായാൽ ഏഴുവീതവും ആണു വേണ്ടതു്. വൃക്ഷനാശമുണ്ടായാൽ ഈ സംഖ്യ അനുസരിച്ചുതന്നെ വൃക്ഷങ്ങളും വച്ചു പിടിപ്പിക്കണം.

രാഹുർമാന്ദിയുതസ്തദസ്തനവമാപത്യസ്ഥിതോ വാ യദി
പ്രഷ്ടുഃ സ്യാൽ ഫണിബാധനം ക്ഷിതിസുതഃ കേന്ദ്രേഷു രാഹോർ യദി
ബാധാഹേതുരുദീര്യതാം ഫണിഗൃഹക്ഷോണീരുഹച്ഛേദനം
ഭൂമേർവ്വാ ഖനനം വിഹിംസനമഹേർവല്മീകഭേദോഽഥവാ. ൩൩

അ—രാഹു മാന്ദിയുതനായോ തദസ്തനവരാപത്യസ്ഥിതനായോ ഭവിക്കുന്നു എങ്കിൽ പ്രഷ്ടാവിനു ഫണിബാധനം ഭവിക്കും. ക്ഷിതിസുതൻ രാഹുവിൻെറ കേന്ദ്രത്തിൽ ഭവിക്കുന്നു എങ്കിൽ ഫണിഗൃഹക്ഷോണീരുഹച്ഛേദനമോ ഭൂമിയുടെ ഖനനമോ അഹിയുടെ വിഹിംസനമോ വല്മീകഭേദമോ വാച്യമാകുന്നു.

സാ—രാഹു ഗുളികനോടു ചേരുകയോ അല്ലെങ്കിൽ ഗുളികൻെറ ഏഴു് ഒൻപതു് അഞ്ചു് ഈ സ്ഥാനങ്ങളിൽ നില്ക്കുകയോ ചെയ്താൽ പ്രഷ്ടാവിനു സർപ്പകോപമുണ്ടെന്നു പറയണം. രാഹുവിൻെറ കേന്ദ്രത്തിൽ ചൊവ്വാ നിന്നാൽ ആ സർപ്പകോപത്തിനുള്ള കാരണം സർപ്പക്കാവിൽനിന്നു് വൃക്ഷനാശം ചെയ്കയോ സർപ്പക്കാവിൽ കിളയ്ക്കുകയോ സർപ്പങ്ങളെ ഹിംസിക്കുകയോ പുററുടയ്ക്കുകയോ ചെയ്തതാണെന്നു പറയണം.

യദ്വോദ്യാനമഹീരുഹാദിദഹനം വാ ചിത്രകൂടച്യുതിർ
രാഹോഃ കേന്ദ്രഗതഃ പുനര്യദി ശനിർമ്മാന്ദിശ്ച നാഗാലയേ
മൂത്രോച്ഛിഷ്ടശകൃദ്വിസർഗ്ഗകരണം നിഷ്ഠീവനം വാന്യതോ
ചണ്ഡാലോപഗതിശ്ച സൈരിഭകരിപ്രക്ഷോഭണം വാ പുനഃ. ൩൪

അ—അല്ലെങ്കിൽ ഉദ്യാനമഹീരുഹാദിദഹനമോ ചിത്രകൂടച്യുതിയോ ബാധാഹേതുവായി ഭവിക്കുന്നു. പിന്നെ ശനിയും മാന്ദിയും രാഹുവിൻെറ കേന്ദ്രഗതനായി ഭവിക്കുന്നു എങ്കിൽ നാഗാലയത്തിൽ മൂത്രോച്ഛിഷ്ടശകൃദ്വിസർഗ്ഗകരണമോ നിഷ്ഠീവനമോ അന്തികത്തിൽ ചണ്ഡാലോപഗതിയോ സൈരിഭകരിപ്രക്ഷോഭണമോ വാച്യമായി ഭവിക്കുന്നു.

സാ—രാഹുവിൻെറ കേന്ദ്രത്തിൽ ചൊവ്വാ നിന്നാൽ കാവിലുള്ള വൃക്ഷങ്ങളെ തീവച്ചു നശിപ്പിച്ചെന്നോ ചിത്രകൂടമുടച്ചെന്നോ പറയാം. രാഹുവിൻെറ കേന്ദ്രത്തിൽ ശനിയും ഗുളികനുംകൂടി നിന്നാൽ സർപ്പക്കാവിൽ മലമൂത്രവിസർജ്ജനം ചെയ്കയോ ഉച്ഛിഷ്ടമിടുകയോ തുപ്പുകയോ ഏവംവിധങ്ങളായ നികൃഷ്ടകർമ്മങ്ങൾ ചെയ്തിട്ടുണ്ടെന്നും നീചജനങ്ങൾ സർപ്പക്കാവിനടുത്തു പ്രവേശിച്ചിട്ടുണ്ടെന്നും പോത്തും ആനയും കയറി സർപ്പക്കാവിൽ ഉപദ്രവം (വൃക്ഷാദികളിലും മററും) ചെയ്തിട്ടുണ്ടെന്നും അതാണു് കോപകാരണമെന്നും പറയണം.

മാന്ദിഃ കേന്ദ്രഗതോ യദീഹ ഫണിനോ നിഷ്ഠീവനം മൈഥുനം
മൂത്രോച്ഛിഷ്ടശകൃദ്വിസൃഷ്ടിരുത വാ നാഗാലയേ വാന്തികേ
വൃക്ഷാദ്യം യദി ചേൽ പ്രണഷ്ടമിഹ തൽകാര്യം പുനഃ പൂർവ്വവൽ
ത്യക്തോച്ഛിഷ്ടമലാദിസംഭവമിദം പുണ്യാഹമപ്യാചരേൽ. ൩൫

അ—മാന്ദി ഫണിയുടെ കേന്ദ്രഗതനായി ഭവിക്കുന്നുവെങ്കിൽ നാഗാലയത്തിലോ അന്തികത്തിലോ നിഷ്ഠീവനമോ മൈഥുനമോ മൂത്രോച്ഛിഷ്ടശകൃദ്വിസർഗ്ഗമോ വാച്യമാകുന്നു. ഇവിടെ വൃക്ഷാദ്യം പ്രണഷ്ടമായി എങ്കിൽ അതു പിന്നെ മുൻപിലത്തെപ്പോലെ കാര്യമായി ഭവിക്കുന്നു. ഉച്ഛിഷ്ടമലാദിസംഭവം സത്തായിരിക്കുമ്പോൾ ഇതിനെ ത്യജിച്ചു പുണ്യാഹത്തെ ആചരിക്കണം.

സാ—രാഹുവിൻെറ കേന്ദ്രരാശിയിൽ ഗുളികൻ വന്നാൽ സർപ്പക്കാവിൽ തുപ്പുക സ്ത്രീസംയോഗം ചെയ്യുക മലമൂത്രവിസർജ്ജനം ചെയ്യുക ഉച്ഛിഷ്ടമിടുക ഈ വക കാരണ

ങ്ങും ഉണ്ടായിട്ടുണ്ടെന്നു പറയണം. ഇതു സപ്പക്കാവിലോ കാവിന് അശുദ്ധി സംഭവിക്കത്തക്ക അതൃത്തിക്കുള്ളിലോ വച്ചാണ് സംഭവിച്ചതു് എന്നുകൂടി വിചാരിക്കാം. വൃക്ഷം വള്ളി ചിത്രകൂടം മുതലായവ നശിച്ചിട്ടുണ്ടെങ്കിൽ പൂർവ്വസ്ഥിതിയിൽ ചിത്രകൂടാദികളെ നന്നാക്കുകയും വൃക്ഷാദികളെ വച്ചുപിടിപ്പിക്കയും വേണം. മലമൂത്രവിസർജ്ജനാദികൾ സംഭവിച്ചിട്ടുണ്ടെങ്കിൽ അവയെല്ലാം മാററി സ്ഥലം ശുദ്ധിവരുത്തി പുണ്യാഹം നടത്തണം.

വാ—ഏതൽ സപ്പബാധാനിരൂപണവിഷയം.
അഥ പിതൃശാപാദികം നിരൂപ്യതേ.

അ—ഇതു് സപ്പബാധാനിരൂപണവിഷയമാകുന്നു. അനന്തരം പിതൃശാപാദികം നിരൂപിക്കപ്പെടുന്നു.

സാ—ധർമ്മദൈവകോപം നിരൂപിച്ചതിനുശേഷം ഇതുവരെയുള്ള ഭാഗംകൊണ്ടു് സപ്പബാധയെ ചിന്തിപ്പാനുള്ള രീതി കാണിച്ചു. ഇനി പിതൃക്കളുടെ അനിഷ്ടം ശാപം മുതലായവയെ ചിന്തിക്കേണ്ട വഴി പറയാൻ പോകുന്നു.

ഭൈമർക്ഷാംശകസ്ഥോശീതകിരണോ ബാധാഗതശ്ചേൽ പിതുഃ
ശാപഃസ്യാൽ പ്രകൃതിദ്യുപ്രഭൃതിഭിർവ്വേചൃശ്ച പം ജനന്യാ ബദൽ
പിത്രോസ്താപ ഇനേന്ദുനാഥഗൃഹയോശ്ചാനിഷ്ടഗേ ദ്യൂനേ പരാൽ
ശുശ്രൂഷാർത്ഥസമർപ്പണാദിഭിരിഹ പ്രീതിം വിദധ്യാത്തയോഃ. വർ

അ—അശീതകിരണൻ ഭൈമർക്ഷാംശകങ്ങളിൽ സ്ഥിതനായി ബാധാഗതനായി ഭവിക്കുന്നു എങ്കിൽ പിതാവിന്റെ ശാപം ഭവിക്കുന്നു. ഇപ്രകാരം ഉഡുപ്രഭൃ ഭവിക്കുന്നു. എങ്കിൽ ജനനിയുടെ ശാപത്തെ വദിക്കണം. ഖരൻ ഇനേന്ദുനാഥഗൃഹങ്ങളിൽ അനിഷ്ടഗനായിരിക്കുമ്പോൾ പിതാക്കന്മാരുടെ ശാപം വാച്യമാകുന്നു. ഇതിനു് ശുശ്രൂഷാർത്ഥസമർപ്പണാദികളെക്കൊണ്ടു് അവരുടെ പ്രീതിയെ വിധാനം ചെയ്യണം.

സാ—കുജന്റെ ക്ഷേത്രം ബാധാരാശിയാകുകയും അവിടെ ആദിത്യന്റെ സ്ഥിതിയോ അംശകമോ വരികയും ചെയ്താൽ പ്രഷ്ടാവിനെ പിതാവു ശപിച്ചിട്ടുണ്ടെന്നു പറയണം. ചൊവ്വായുടെ ക്ഷേത്രം ബാധകസ്ഥാനമാകുകയും അവിടെ ചന്ദ്രന്റെ സ്ഥിതിയോ അംശകമോ വരികയും ചെയ്താൽ പ്രഷ്ടാവിനു മാതൃശാപം സംഭവിച്ചിട്ടുണ്ടെന്നു പറയണം. ഏതോ ഒരു പാപൻ അനിഷ്ടഭാവമായ ചിങ്ങംരാശിയിൽ നിന്നാൽ പിതൃശാപവും മേൽപറഞ്ഞവണ്ണം അനിഷ്ടഭാവമായ കക്കടകം രാശിയിൽ നിന്നാൽ മാതൃശാപവുമുണ്ടെന്നു പറയണം. മാതാപിതാക്കന്മാരുടെ ഈ ശാപനിവൃത്തിക്കായി അവർ ജീവിച്ചിരിപ്പുണ്ടെങ്കിൽ അവരുടെ ഇഷ്ടാനുസരണം വേണ്ടതെല്ലാം കൊടുത്തു ശുശ്രൂഷിക്കണം മരിച്ചുപോയി എങ്കിൽ തിലഹവനാദികർമ്മങ്ങളെക്കൊണ്ടു് ഗതി വരുത്തുകയാണു് വേണ്ടതെന്നു് അടിയിൽ പറയാൻപോകുന്ന ഭാവംകൊണ്ടു വെളിപ്പെടും.

പാപശ്ചേദ് ബാധകസ്ഥഃ സുരഗുരുസഹിതഃ തദ്ഗൃഹേവാദ്വിജാനാം
ദേവാനാം വാസ്തി ശാപോ യദി രവിഭവനേ തദ്യുതോ വാത്ര പാപഃ
പൂർവ്വേഷാം വാ ഗുരൂണാം യദി സധനിജസ്ഥഹിശാപോമഹാൻ
സ്യാൽ
പ്രീതിം ദേവദ്വിജാനാം സ്വഗുരുജനമനഃപ്രീണനഞ്ചാത്ര കുര്യാൽ.

അ—പാപൻ സുരഗുരുസഹിതനായോ തൽഗൃഹത്തിൽ സ്ഥിതനായോ ബാധകസ്ഥനായി ഭവിക്കുന്നു എങ്കിൽ ദ്വിജന്മാരുടേയോ ദേവന്മാരുടേയോ ശാപം ഭവിക്കുന്നു. പാപൻ രവിഭവനത്തിൽ സ്ഥിതനായോ തദ്യുതനായോ ഇവിടെ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ പൂർവ്വന്മാരുടേയോ ഗുരുക്കന്മാരുടേയോ ശാപം ഭവിക്കുന്നു. ആ പാപൻ ധനനിജനാകുന്നു എങ്കിൽ ആ ശാപം മഹത്തായി ഭവിക്കും. ഇവിടെ ദേവദ്വിജന്മാരുടെ പ്രീതിയേയും സ്വഗുരുജനമനഃപ്രീണനത്തേയും ചെയ്യണം.

സാ—ഏതോ ഒരു പാപൻ വ്യാഴത്തോടുകൂടി നില്ക്കയോ അല്ലെങ്കിൽ ബാധാരാശിയായ വ്യാഴത്തിന്റെ ക്ഷേത്രത്തിൽ നില്ക്കയോ ചെയ്താൽ ദേവശാപമോ ബ്രാഹ്മണശാ

പമോ സംഭവിച്ചിട്ടുണ്ടെന്നു പറയണം. അപ്രകാരം ഒരു പാപൻ ആദിത്യനോടുകൂടി നില്ക്കയോ ബാധകസ്ഥാനമായ ചിങ്ങംരാശിയിൽ നില്ക്കയോ ചെയ്താൽ അച്ഛൻ അപ്പൂപ്പൻ മുതലായ തന്റെ പൂർവന്മാരുടെയോ ഗുരുനാഥന്മാരുടെയോ ശാപമുണ്ടായിട്ടുണ്ടെന്നു പറയണം. ഈ ശാപത്തെ സൂചിപ്പിച്ച പാപഗ്രഹം ചൊവ്വയാണെങ്കിൽ ശാപത്തിനു വളരെ ശക്തിയുണ്ടെന്നു പറയണം. ദേവന്മാരുടേയും ബ്രാഹ്മണരുടേയും ശാപമുണ്ടെന്നുകണ്ടാൽ ശിവദ്വ്യാദികളെക്കൊണ്ടും മൃത്യുഞ്ജയാദികളെക്കൊണ്ടും സന്തോഷിപ്പിക്കയും പിതൃക്കളുടേയും ഗുരുക്കന്മാരുടേയും ശാപമുണ്ടെന്നു കണ്ടാൽ അവരുടെ ഇഷ്ടാനുസരിച്ചു വേണ്ടതെല്ലാം ചെയ്തു് അവരുടെ മനഃപ്രസാദം സമ്പാദിക്കണമെന്നും പറയണം.

ഷഷ്ഠേശോ നവമേ രിപൌ നവമപഃ സ്യാച്ചേൽ പിതുർവാ ഗുരോഃ
പൂർവേഷാമഥവാ മനഃ സവിഷമം വിത്തേന ചാപ്രീണനം
സൂര്യേ ഷഷ്ഠഗതേ തദീശസഹിതേ വാ താദൃശമേതൽ പിതു-
ശ്ചന്ദ്രേണാപി ചതുർത്ഥഷഷ്ഠപതിഭിശ്ചൈവം ജനന്യാ വദേൽ. ൭൫

അ—ഷഷ്ഠേശൻ നവമത്തിലും നവമേശൻ രിപുവിലും ഭവിക്കുന്നു എങ്കിൽ ഇതു് പിതാവിന്റെയോ ഗുരുവിന്റെയോ പൂർവന്മാരുടെയോ മനസ്സ് സവിഷമമായി അപ്രീണനമായി ഭവിക്കുന്നു എന്ന് വിജ്ഞേയമാകുന്നു. സൂര്യൻ ഷഷ്ഠഗതനായോ തദീശസഹിതനായോ ഇരിക്കയാൽ പിതാവിന്റെ ഇതു് വാച്യമാകുന്നു. ചന്ദ്രനെക്കൊണ്ടും ചതുർത്ഥഷഷ്ഠപതികളെക്കൊണ്ടും ഇപ്രകാരം ജനനിയുടെ ഇതിനെയും വദിക്കണം.

സാ—ആറാംഭാവനാഥൻ ഒൻപതാംഭാവത്തിലും ഒൻപതാംഭാവാധിപൻ ആറാംഭാവത്തിലും വന്നാൽ അച്ഛൻ അമ്മാവൻ മുതലായ ഗുരുജനങ്ങൾക്ക് തന്റെമേൽ സന്തോഷമില്ലെന്നും പറയണം. ആറാംഭാവത്തിൽ ആദിത്യന്റെ സ്ഥിതി വരികയോ ആറാംഭാവാധിപനോടു യോഗം വരികയോ ചെയ്താൽ പിതാവിനു തന്റെമേൽ അപ്രീതിയാണുള്ളതെന്നു പറയണം. ചന്ദ്രൻ ആറാംഭാവത്തിൽ നില്ക്കുകയോ ആറാംഭാവാധിപനോടു കൂടുകയോ ചെയ്താൽ അമ്മയ്ക്കു തന്റെമേൽ പ്രീതിയില്ലെന്നു പറയണം. ഷഷ്ഠാധിപൻ നാലിലും നാലാംഭാവാധിപൻ ആറിലും വന്നാലും മാതാവിനു തന്റെമേൽ സന്തോഷമില്ലെന്നു പറയണം.

വാ—ഏവം പിതൃശാപാദിനിരൂപണവിഷയം. അഥ പ്രേതബാധാനിരൂപണം.

അ—ഇതു് പിതൃശാപാദിനിരൂപണവിഷയമാകുന്നു. അനന്തരം പ്രേതബാധ നിരൂപിക്കപ്പെടുന്നു.

സാ—സപ്പകോപചിന്തയ്ക്കുശേഷം ഇതുവരെയുള്ള ഭാഗം പിതൃകോപം മാതൃകോപം മുതലായവയുടെ ചിന്തയാണ്. ഇനി പ്രേതബാധകളെ ചിന്തിക്കേണ്ട രീതി പറയാൻ പോകുന്നു.

അബ്ദികാദിലോപേന പ്രേതാ യാന്തി പിശാചതാം
സജ്ജനാൻ ബാധമാനാസ്തു ചരന്തീതി ച സ്മൃതിഃ. ൭൬

അ—അബ്ദികാദിലോപം ഹേതുവായി പ്രേതങ്ങൾ പിശാചതയെ യാതങ്ങളായി ഭവിക്കുന്നു. അവർ സജ്ജനങ്ങളെ ബാധമാനന്മാരായി ചരിക്കുന്നു. ഇപ്രകാരം സ്മൃതി ഭവിക്കുന്നു.

സാ—ഒരാൾ മരിച്ചാൽ ശേഷശ്രാദ്ധം മുതലായ ശ്രാദ്ധകർമ്മങ്ങളും മറ്റും അനുഷ്ഠിക്കാതെപോയാൽ അവന്റെ ആത്മാവിനു ഗതിവരാതെ പൈശാചികനിലയിൽ കിടക്കാനിടവരും. ആ പ്രേതങ്ങളുടെ പൈശാചികത്വം നിമിത്തം സജ്ജനങ്ങളെത്തന്നെയും ഉപദ്രവിച്ചുകൊണ്ടിരിക്കും. ഇങ്ങിനെ സ്മൃതിയിൽ പറയുന്നു. ഇതു് സ്മൃതിയിലെ സിദ്ധാന്തമാണ്.

ബാധാ പ്രേതോത്ഭവാ സ്യാൽ സ്ഥിതവതി ഗുളികേ
ബാധകേ ഽനിഷ്ടഗേ വാ
തത്രാർക്ഷാംശസംസ്ഥോ യദി കുജസഹിതോ
മാന്ദിരാരേക്ഷിതോ വാ
പ്രേതഃ സ്യാദഗ്നിശസ്ത്രപ്രഭൃതികൃതമൃതി-
ർമന്ദസംബന്ധ ഏവം
മാന്ദേശ്ചേൽ പ്രേത ഏഷ സ്വവിരഹിതതയാ
ദുഃഖിതസ്സൻ പരേതഃ. ൩൨

അ—ഗുളികൻ ബാധകത്തിലോ അനിഷ്ടഭത്തിലോ സ്ഥിതവാനായിരിക്കുമ്പോൾ പ്രേതോത്ഭവയായ ബാധ ഭവിക്കും. മാന്ദി അവിടെ ആരർക്ഷാംശസംസ്ഥനായോ കുജസഹിതനായോ ആരേക്ഷിതനായോ ഭവിക്കുന്നു എങ്കിൽ പ്രേതം അഗ്നിശസ്ത്രപ്രഭൃതികൃതമൃതിയായി ഭവിക്കും. മാന്ദിക്ക് ഇപ്രകാരം മന്ദസംബന്ധം ഭവിക്കുന്നു എങ്കിൽ ഈ പ്രേതം സ്വവിരഹിതഹേതുവായി ദുഃഖിതനായിട്ട് പരേതനായി ഭവിക്കും.

സാ—ഗുളികൻ ബാധാരാശിയിലോ അനിഷ്ടഭാവങ്ങളിലോ നിന്നാൽ പ്രേതകോപമുണ്ടെന്നു പറയണം. ഈ ഗുളികൻ ചൊവ്വാക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചൊവ്വയോടു കൂടുകയോ ചൊവ്വയുടെ ദൃഷ്ടിയിൽ നില്ക്കുകയോ ചെയ്താൽ കോപിച്ചിരിക്കുന്ന പ്രേതം അഗ്നിനിമിത്തമോ ആയുധംകൊണ്ടോ ചൊവ്വയുടെ കാരകത്വമനുസരിച്ച് ജ്വരവ്രണാദികളായ രോഗങ്ങളെക്കൊണ്ടോ മൃതി സംഭവിച്ചതാണെന്നു പറയണം. ഈ ഗുളികൻ ശനിയുടെ ക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ഗുളികനു ശനിയുടെ യോഗദൃഷ്ടി വരികയോ ചെയ്താൽ സ്വജനങ്ങളുടെ വിരഹം ഹേതുവായിട്ട് വളരെ ദുഃഖത്തോടുകൂടി മരിച്ചിരിക്കുന്നു എന്നു പറയണം.

പ്രാപ്തോ മൃത്യുമസൗ ഭുജംഗദശനാദ്യുക്തേക്ഷിതേ രാഹുണാ
നദ്യാദൗ പതനേന തോയഭവനേ മാന്ദൗ സപാപാന്വിതേ
സംബന്ധേ ഗുളികസ്യ ചൈവമസതാം പ്രേതാസ്തു ദുർമൃത്യവോ
വിജ്ഞേയാ ഗുളികാംശരാശിവശതോ വാച്യാ ച പുംസ്ത്രീഭിദാ. ൩൩

അ—മാന്ദി രാഹുവിനാൽ യുക്തേക്ഷിതനായിരിക്കുമ്പോൾ ഭുജംഗദശനം ഹേതുവായി ഇവൻ മൃത്യുവിനെ പ്രാപ്തനെന്നു വിജ്ഞേയനായി ഭവിക്കുന്നു. സപാപാന്വിതനായ മാന്ദി തോയഭവനത്തിൽ സ്ഥിതനായിരിക്കുമ്പോൾ ഇവൻ നദ്യാദിയിൽ പതനം ഹേതുവായി മൃത്യുവിനെ പ്രാപ്തനെന്നു വിജ്ഞേയനാകുന്നു. ഇപ്രകാരം ഗുളികന് അസത്തുക്കളുടെ സംബന്ധം സത്തായിരിക്കുമ്പോൾ പ്രേതങ്ങൾ ദുർമ്മൃത്യുക്കളെന്നു വിജ്ഞേയന്മാരാകുന്നു. ഗുളികാംശരാശിവശത്തെ ആശ്രയിച്ച് പുംസ്ത്രീഭിദയും വാച്യയാകുന്നു.

സാ—ഗുളികൻ ബാധാരാശിയിലോ അനിഷ്ടഭാവങ്ങളിലോ രാഹുവിന്റെ യോഗദൃഷ്ടികളോടുകൂടി നിന്നാൽ പ്രേതം പാമ്പുകടിച്ചു മരിച്ചതാണെന്നു പറയണം. ഗുളികൻ പാപനോടുകൂടി അനിഷ്ടരാശിയിലോ ബാധയിലൊ നില്ക്കുകയും അതു ജലരാശിയായിരിക്കയും ചെയ്താൽ നദി പുഴ മുതലായ ജലാശയത്തിൽ വീണുമരിച്ചതാണെന്നു പറയണം. ഇപ്രകാരം ഗുളികന് പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികളുണ്ടായാൽ സാമാന്യേന പ്രേതങ്ങൾ ദുർമൃതിപ്പെട്ടവയാണെന്നും പറയണം. ഗുളികന്റെ സ്ഥിതിയും അംശകവും ഓജരാശിയിലാണെങ്കിൽ പുരുഷപ്രേതമാണെന്നും യുഗ്മരാശിയിലാണെങ്കിൽ സ്ത്രീപ്രേതമാണെന്നും പറയണം. അംശകസ്ഥിതികൾ ഓജയുഗ്മങ്ങളിലായിവന്നാൽ ബലമനുസരിച്ച് സ്ത്രീപുരുഷവിഭാഗം ചെയ്തുകൊള്ളണം. ബലം മിക്കവാറും സമാനമാണെങ്കിൽ സ്ത്രീപ്രേതത്തേയും പുരുഷപ്രേതത്തേയും പറയണം.

മന്ദേ ഭ്രാത്രാദിഭാവസ്ഥിതിതദധിപതൽകാരകേക്ഷാന്വയാദ്യൈഃ
പ്രേതാസ്സ്യുഃ സോദരാദ്യാഃ സ്ഥിരഭവനഗതേ മന്ദജേ പ്രേത ഏഷഃ

മൃത്യുഃ പ്രാപ്തസ്തദിദാനീം യദി സ ചരഗതഃ പ്രാക്തനഃ സ്യാത് മാന്ദൌ
വേശ്മസ്ഥേ തത്പതീക്ഷാനയവതി ഗൃഹസംബന്ധവാൻ നാന്യ-
ഥാ ചേൽ. ൭൩

അ—മാന്ദിയുടെ ഭാത്രാദിഭാവസ്ഥിതിതദധിപതൽകാരകക്ഷാനയാദ്യങ്ങളും കൊണ്ടു് പ്രേതങ്ങളും സോദരാദ്യന്മാരായി ഭവിക്കും. മന്ദജൻ സ്ഥിരഭവനഗതനായിരിക്കുമ്പോൾ ഈ പ്രേതം ഇപ്പോൾ മൃത്യുവിനെ പ്രാപ്തനാണെന്നും അവൻ ചരഗതനാകുന്നുഎങ്കിൽ പ്രാക്തനനാണെന്നും വാച്യമാകുന്നു. മാന്ദി വേശ്മസ്ഥനായും തൽപതീക്ഷാനയവാനായും ഇരിക്കുമ്പോൾ അവൻ ഗൃഹസംബന്ധവാനാണെന്നും അന്യപ്രകാരമായാൽ ഗൃഹസംബന്ധവാനല്ലെന്നും ജ്ഞേയമാകുന്നു

സാ—ഗുളികൻ മൂന്നാംഭാവത്തിൽ നില്ക്കുകയോ മൂന്നാംഭാവാധിപന്റേയോ ചൊവ്വായുടെയോ യോഗമോ ദൃഷ്ടിയോ വരികയോ ചെയ്താൽ പ്രേതം സഹോദരനാണെന്നു അറിയണം. ഇതുപോലെ ഗുളികൻ നാലാംഭാവത്തിൽ വരികയും നാലാംഭാവാധിപന്റേയോ മാതൃമാതുലകാരകന്മാരുടെയോ യോഗദൃഷ്ടികൾവരികയും ചെയ്താൽ പ്രേതം അമ്മ അമ്മാവൻ മുതലായവരാണെന്നും ഇങ്ങിനെതന്നെ ക്രമേണ മററു ഭാവങ്ങളെക്കൊണ്ടും പറയണം. ഗുളികൻ നില്ക്കുന്നതു സ്ഥിരരാശിയിലാണെങ്കിൽ അടുത്തകാലത്തു മൃതിഭവിച്ചതാണെന്നും ചരരാശിയിലാണെങ്കിൽ മൃതിഭവിച്ചിട്ടധികകാലമായെന്നും പറയണം. ഉഭയരാശികൊണ്ടു മദ്ധ്യകാലത്തെ ഊഹിക്കാമല്ലൊ. ഗുളികനു് നാലാംഭാവസ്ഥിതി നാലാംഭാവാധിപന്റെ യോഗദൃഷ്ട്യാദികൾ ഇവയുണ്ടായാൽ പ്രേതങ്ങൾ ഗൃഹസംബന്ധികളായവരുടെ മരണം നിമിത്തമുള്ളതാണെന്നും നാലാംഭാവാധിപന്റെ യോഗദൃഷ്ട്യാദി സംബന്ധങ്ങളൊന്നുമില്ലെങ്കിൽ അന്യപ്രേതത്തിന്റെ ബാധയാണെന്നും പറയണം.

പ്രേതസ്യ ബാലതാ വാച്യാ മന്ദേ രാശ്യാദിസംസ്ഥിതേ
രാശ്യന്തസ്ഥേ ജരന്നാഃ മദ്ധ്യസ്ഥേ വയ ഊഹ്യതാം. ൭൪

അ—മാന്ദി രാശ്യാദിസംസ്ഥിതനായിരിക്കുമ്പോൾ പ്രേതത്തിനു് ബാലത വാച്യയാകുന്നു. രാശ്യന്തസ്ഥിതനായിരിക്കുമ്പോൾ ജരന്നാണെന്നുതന്നെ വാച്യനാകുന്നു. മദ്ധ്യസ്ഥനായിരിക്കുമ്പോൾ വയസ്സു് ഊഹിക്കപ്പെടണം.

സാ—ഗുളികൻ നില്ക്കുന്നതു് രാശിയുടെ ആദ്യഭാഗത്തിലാണെങ്കിൽ (രാശിതുടങ്ങി മൂന്നു തീയതി പൂൎത്തിയായിട്ടില്ലെങ്കിൽ) കോപിച്ചിരിക്കുന്നതു് ബാലപ്രേതമാണെന്നു പറയണം. രാശിയുടെ അന്ത്യഭാഗത്തിൽ നില്ക്കുകയാണെങ്കിൽ പ്രേതം അതിവൃദ്ധനായി മൃതിഭവിച്ചതാണെന്നും പറയണം. രാശിയുടെ മദ്ധ്യഭാഗത്തു നില്ക്കുകയാണെങ്കിൽ പ്രായത്തെ ഊഹിച്ചറിഞ്ഞുകൊള്ളണം. ഗുളികസ്ഫുടത്തിൽ ഒരു തീയതി ചെന്നിട്ടുണ്ടെങ്കിൽ മൂന്നുവയസ്സു പ്രായമുണ്ടെന്നും രണ്ടുതീയതി ചെന്നിട്ടുണ്ടെങ്കിൽ ആറുവയസ്സു പ്രായമുണ്ടെന്നും ഇങ്ങനെ ക്രമേണ ഗുളികസ്ഫുടംകൊണ്ടു് പ്രേതത്തിന്റെ പ്രായത്തെ നിശ്ചയിക്കണം. ഗുളികസ്ഫുടത്തിൽ ഒരു തീയതിചെന്നാൽപ്രേതം നാലുവയസ്സിൽ മൃതിഭവിച്ചതാണെന്നും രണ്ടു തീയതിചെന്നാൽ എട്ടുവയസ്സിൽ മൃതി ഭവിച്ചതാണെന്നും പറയേണ്ടതാണെന്നും മറെറാരു പക്ഷക്കാരുണ്ടു്. ഇതു് ആദ്യം പറഞ്ഞതു് തൊണ്ണൂറുവയസ്സു് പരമായുസ്സാക്കിയും രണ്ടാമതു പറഞ്ഞതു് നൂററിരുപതുവയസ്സു പരമായുസ്സാക്കിയുമാണു്. ഇവിടെ ഗുരൂപദേശമാൎഗ്ഗത്തെത്തന്നെ അനുസരിച്ചുകൊള്ളുക.

ചന്ദ്രാദ്യാലയതത്യുക്തേ മാന്ദൌ വൈകാദികം വയഃ
പ്രേതസ്യൈകേ സ്വബാല്യാദിവശദ്ദുഡുപതേർവയഃ. ൭൫

അ—മാന്ദി ചന്ദ്രാദ്യാലയതത്യുക്തനായിരിക്കുമ്പോൾ പ്രേതത്തിനു് ഏകാദികമായ വയസ്സു വാച്യമാകുന്നു. ഉഡുപതിയുടെ വയസ്സിനെ സ്വബാല്യാദിവശത്തെ അനുസരിച്ചും ചിലർ പറയുന്നു.

സാ—ഗുളികൻ ചന്ദ്രൻ മുതലായവരുടെ ക്ഷേത്രത്തിൽനിന്നാൽ ചന്ദ്രാദികളുടെ നിസൎഗ്ഗദശാവത്സരങ്ങളെക്കൊണ്ടു് പ്രായത്തെ നിശ്ചയിക്കണം. നിസൎഗ്ഗദശയിൽ "ഏകം

ഭൌമ നവവിംശതി" എന്ന വചനപ്രകാരം ചന്ദ്രന് ഒരു വയസ്സും ചൊവ്വായ്ക്കു രണ്ടു വയസ്സും ബുധന് ഒൻപതുവയസ്സും ശുക്രന് ഇരുപതുവയസ്സും വ്യാഴത്തിന്നു പതിനെട്ടു വയസ്സും ആദിത്യന് ഇരുപതുവയസ്സും ശനിക്കു അൻപതുവയസ്സുമാണ് പറഞ്ഞിട്ടുള്ളതു്. ഉച്ചം വക്രം മുതലായവയെക്കൊണ്ടു ഈ സംഖ്യയെ യഥാക്രമം വർദ്ധിപ്പിക്കയും നീചസ്ഥിതി മുതലായവകൊണ്ടു് അപ്രകാരം കുറയ്ക്കുകയും ചെയ്യാം. ചന്ദ്രന്റെ ബാല്യവാർദ്ധക്യാവസ്ഥയെ അനുസരിച്ചാണ് പ്രേതത്തിന്റെ പ്രായം നിശ്ചയിക്കേണ്ടതു് എന്ന് ചിലർ പറയുന്നു. ഇതും ഗുളികസ്ഫുടംകൊണ്ടു മുൻപേ വയസ്സിനെ ഊഹിച്ചവിധം ഊഹിച്ചുകൊള്ളണം.

പ്രേതസ്യ ജാതിജിജ്ഞാസാ ജായതേ യദി കുത്രചിൽ
മാന്ദ്യധിഷ്ഠിതരാശീശജാതിം തത്ര വിനിർദ്ദിശേൽ. ൮൯

അ—പ്രേതത്തിന്റെ ജാതിജിജ്ഞാസ ഒരിടത്തുണ്ടാകുന്നു എങ്കിൽ മാന്ദ്യധിഷ്ഠിതരാശീശജാതിയെ അവിടെ വിനിർദ്ദേശിക്കണം.

സാ—ഗൃഹസംബന്ധികളല്ലാത്ത മററുപ്രേതങ്ങളുടെ കോപമുണ്ടെന്നുവന്നാൽ ആ പ്രേതം ഏതുജാതിയിൽ പെട്ടതാണെന്ന് അറിയേണ്ട ആവശ്യം പക്ഷെ ചിലപ്പോൾ നേരിടുമല്ലോ. അങ്ങിനെ വരുമ്പോൾ ഗുളികൻ നില്ക്കുന്ന രാശിനാഥന്റെ ജാതി—"വിപ്രാഭിതഃ ശുക്രഗുരു" എന്ന വചനമനുസരിച്ചു് ഏതാണോ ആ ജാതിയിലുൾപ്പെട്ടതാണ് പ്രേതമെന്നു പറഞ്ഞുകൊള്ളണം. ഇവിടെ ശനിവരാതെ ബാധാരൂപത്തിലുള്ള പ്രേതങ്ങൾ എത്രയാണെന്ന് അറിയാവുന്നതിന് "പ്രേതസംഖ്യാവിചാരേത്ര മാന്ദ്യംശൈഃ കപാപിതല്ലവൈഃ" എന്ന വചനമനുസരിച്ചു ഗുളികന്റെ അംശകംകൊണ്ടും പക്ഷെ ഗുളികസ്ഫുടത്തിലുള്ള ഭാഗങ്ങളെക്കൊണ്ടും വിചാരിച്ചുകൊള്ളണം.

പ്രേതബാധാമിതി ജ്ഞാത്വാ കാര്യാവശ്യം പ്രതിക്രിയാ
ആപന്നോ യദി തൽപ്രീതൌ സമ്പച്ചാത്രാഭിയുക്തവാക്. ൯൦

അ—ഇപ്രകാരം പ്രേതബാധയെ അറിഞ്ഞു് പ്രതിക്രിയ നിശ്ചയമായും കാര്യമാകുന്നു. ആപത്തു ഭവിക്കുന്നില്ല എങ്കിലും തൽപ്രീതി സതിയായിരിക്കുമ്പോൾ സമ്പത്തു ഭവിക്കും. ഇവിടെ അഭിയുക്തവാക്കു ഭവിക്കുന്നു.

സാ—ഇവിടെ പറഞ്ഞപ്രകാരമെല്ലാം ചിന്തിച്ചുനോക്കിയാൽ പ്രേതംബാധാകോപമുണ്ടെന്നുകണ്ടാൽ തൽശാന്തിക്കായി വേണ്ടതെല്ലാം പ്രവർത്തിക്കണം. പക്ഷേ പ്രേതബാധയില്ലെങ്കിലും പ്രേതങ്ങളെ തുഷ്ടിപ്പെടുത്തിയാൽ ഐശ്വര്യാദിസമ്പത്തുണ്ടാകും. ഇങ്ങനെതന്നെ അഭിജ്ഞന്മാരുടെ അഭിപ്രായവുമുണ്ടു്.

കോപഃ പ്രേതസ്യകുര്യാത്തനയവിഹനനഞ്ചാമയാദീനനർത്ഥാൻ
തൽപ്രീത്യൈ പാർവ്വണാദ്യം പിതൃഗണമനസഃ പ്രീണനം ശ്രാദ്ധകർമ്മം.
കുര്യാച്ച ക്ഷേത്രപിണ്ഡം തിലഹവനമപി ബ്രാഹ്മണാനാഞ്ച ഭുക്തി
പ്രീതാഃ പ്രേതാസ്തദാനീം ദിവ്യദധതി സകലാഃ സമ്പദസ്സന്തതിഞ്ച—ഇതി.

അ—പ്രേതത്തിന്റെ കോപം ഭവിക്കുന്നു എങ്കിൽ തനയവിഹനനത്തെയും ആമയാദികളായ അനർത്ഥങ്ങളേയും ചെയ്യും. തൽപ്രീതിക്കായി പിതൃഗണമനസ്സിന്ന് പ്രീണനമായ ശ്രാദ്ധകർമ്മത്തേയും ക്ഷേത്രപിണ്ഡത്തേയും തിലഹവനത്തെയും ബ്രാഹ്മണഭുക്തിയേയും ചെയ്യണം. പ്രേതങ്ങൾ ഇതിനാൽ പ്രീതന്മാരായി സകലകളായ സമ്പത്തുകളേയും സന്തതിയേയും വിധാനംചെയ്യുന്നു.

സാ—പ്രേതകോപം നിമിത്തം സന്താനനാശം രോഗദുരിതം മുതലായ അനർത്ഥങ്ങൾ കഠിനമായി സംഭവിക്കും. അതിനാൽ പാർവ്വണശ്രാദ്ധം അഷ്ടകശ്രാദ്ധം മുതലായ ശ്രാദ്ധകർമ്മം നടത്തിയും ക്ഷേത്രപിണ്ഡം ഏകാദശപിണ്ഡം മുതലായ പിണ്ഡകർമ്മങ്ങൾ ചെയ്തും തിലഹവനം മുതലായ ഹോമങ്ങൾ നടത്തിയും ഉത്തമന്മാരായ ബ്രാഹ്മണർക്ക് ഭക്ഷണം ദക്ഷിണ മുതലായതുകൾചെയ്തും ആ പ്രേതങ്ങളെ പ്രീതിപ്പെടുത്തിക്കൊള്ളണം. പ്രേതങ്ങൾ സന്തോഷിച്ചാൽ എല്ലാവിധത്തിലും സമ്പത്തും സന്താനലാഭവും സംഭവിക്കും. ഇതിനാൽ പ്രേതപ്രീതി നിശ്ചയമായും സമ്പാദിക്കേണ്ടതാണെന്നു കാണുന്നു.

ഭാ—ഏതൽ പ്രേതബാധാനിരൂപണവിധാനം

അ—ഇതു് പ്രേതബാധാനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞവാസാനിപ്പിച്ചതു് പ്രേതബാധയേയും തൽപരിഹാരത്തേയും കുറിച്ചാണ്.

അഥ ദൃഷ്ടിഭവാ ബാധാ കഥ്യന്തേ തത്ര യേ നരാഃ
നാര്യോഽഥവാ ഗ്രഹൈർബ്ബാധ്യാശ്ശാസ്ത്രജ്ഞാസ്താൻ കീർത്തയന്തി താൻ.

അ—അനന്തരം ദൃഷ്ടിഭവകളായ ബാധകൾ കഥിക്കപ്പെടുന്നു. അവിടെ യാവചില നരന്മാരോ അല്ലെങ്കിൽ യാവചില നാരികളൊ ഗ്രഹങ്ങളാൽ ബാദ്ധ്യന്മാരായി ഭവിക്കുന്നു. ശാസ്ത്രജ്ഞന്മാരായ അവരെ കീർത്തനം ചെയ്യുന്നു.

സാ—പ്രേതബാധയെ നിരൂപിച്ചുവല്ലോ. ഇനി അതിൻെറ ക്രമമനുസരിച്ചു ദൃഷ്ടി ബാധയാണല്ലോ നിരൂപിക്കേണ്ടതു്. ദൃഷ്ടിബാധ സംഭവിക്കുന്നതു് ഇന്നവിധമുള്ള പുരുഷന്മാർക്കും ഇന്നവിധമുള്ള സ്ത്രീകൾക്കുമാണെന്ന് ശാസ്ത്രപ്രസിദ്ധമാണ്. അങ്ങിനെയുള്ള പുരുഷന്മാരും സ്ത്രീകളും ഗ്രഹങ്ങളുടെ (ബാധകളുടെ) ദൃഷ്ടിയിൽ പെട്ടോ അല്ലെങ്കിൽ ബാധകൾ ആ സ്ത്രീപുരുഷന്മാരുടെ ദൃഷ്ടിയിൽപ്പെട്ടു ഭയപ്പെട്ടോ ദൃഷ്ടിബാധയുടെ പീഡ സംഭവിക്കുന്നതാണ്. ദൃഷ്ടിബാധോപദ്രവത്തിന് അനുകൂലന്മാരായ പുരുഷന്മാരുടേയും സ്ത്രീകളുടേയും ഭേദത്തെ ഇവിടെ പറയുന്നു

ലുബ്ധം ക്രൂരം ഭിയാർത്തം ഹൃഷിതമതിശഠം പൂർവ്വവൈരാനുബന്ധം
നഷ്ടദ്രവ്യം വിയുക്തം പ്രതിഹതമശുചിം പ്രാപ്തകാലം സരോഗം
ഹാസാന്ധം കാന്തദേഹം നിധിവിലയകരം കാതരം ഭൂഷിതാംഗം
രാത്രാവേകാകിനഞ്ചോ സ്മരമഥനഗണാസ്തം പുമാംസം ഗ്രസന്തി. ൩൨

അ—യാവനൊരുത്തൻ ലുബ്ധനായും ക്രൂരനായും ഭയാർത്തനായും ഹൃഷിതനായും അതിശഠനായും പൂർവ്വവൈരാനുബന്ധനായും നഷ്ടദ്രവ്യനായും വിയുക്തനായും പ്രതിഹതനായും അശുചിയായും പ്രാപ്തകാലനായും സരോഗനായും ഹാസാന്ധനായും കാന്തദേഹനായും നിധിവിലയകരനായും കാതരനായും ഭൂഷിതാംഗനായും രാത്രിയിൽ ഏകാകിയായും ഇരിക്കുന്നുവോ ആ പുരുഷനെ സ്മരമഥനഗണങ്ങൾ ഗ്രസിക്കുന്നു.

സാ—ദൃഷ്ടിബാധകളിൽ പെട്ടതു് മിക്കവാറും ശിവഭൂതഗണങ്ങളിൽ പെട്ടവയാണ്. ഈ ശിവഭൂതങ്ങൾ ഏതോ വസ്തുവിൽ അധികമായ ആസക്തിയുള്ളവനേയും ക്രൂരസ്വഭാവിയേയും പേടിച്ചു ദുഃഖിച്ചിരിക്കുന്നവനേയും സന്തോഷംനിമിത്തം മതിമറന്നവനേയും ശാഠ്യക്കാരനേയും ആരുടേയോ നേരേ പഴയ വിരോധം ലാക്കാക്കി പ്രവർത്തിക്കുന്നവനേയും പ്രധാനമായി ധനനഷ്ടം അനുഭവിച്ചവനേയും ഇഷ്ടജനങ്ങളോടു വേർപെട്ടവനേയും മത്സരാദികളിലും മററും തോററ് ഇച്ഛാഭംഗപ്പെട്ടവനേയും വൃത്തിഹീനനേയും ദശാപഹാരാദി സംബന്ധത്താൽ ബാധാവേശത്തിനുള്ള കാലം അടുത്തിരിക്കുന്നവനേയും രോഗിയേയും അധികമായി ഹസിക്കയാൽ മതിമറന്നവനേയും സൌന്ദര്യമുള്ളവനേയും നിധിദ്രവ്യം കിട്ടിയാൽ അതിനെ നശിപ്പിക്കുന്നവനേയും (നിധി വെട്ടിയിളക്കി അതിൻെറ സ്ഥാനഭ്രംശം വരുത്തുന്നവനേയും) ഭയപ്പെട്ടോടുന്നവനേയും ആഭരണമധികമായി ധരിച്ചിരിക്കുന്നവനേയും രാത്രിയിൽ ഒററയായി സഞ്ചരിക്കുന്നവനേയും മേല്പറഞ്ഞ ഭൂതബാധാദികൾ പീഡിപ്പിക്കുന്നു.

തൈലാഭ്യക്താം പ്രസൂതാമഭിനവസുരതാം മദ്യപാനാനുരക്താം
നഗ്നാമുല്പന്നസത്വാം സ്മരശരവിവശാം മുഹ്യമാനാം വിഹാരൈഃ
ഛിദ്രാശ്ശൃംഗാടകസ്ഥാമൃതുസമയയുതാം പുംശ്ചലീം വാ രുദന്തീ-
മേകാന്താം കാന്തദേഹാം സ്ത്രിയമപി വിഷമാ ഗുഹ്യകാസ്താം
സ്പൃശന്തി—ഇതി.

അ—തൈലാഭ്യക്തയായും പ്രസൂതയായും അഭിനവസുരതയായും മദ്യപാനാനന്തരയായും നഗ്നയായും ഉത്പന്നസത്വയായും സ്മരശരവിവശയായും വിചാരങ്ങളാൽ മുഹ്യമാനയായും രഥ്യാശ്മശാനാടകസ്ഥയായും ഋതുസമയയുതയായും പുംശ്ചലിയായും രുദന്തിയായും ഏകാന്തയായും കാന്തഭേദയായും ഇരിക്കുന്ന സ്ത്രീയേ വിഷമന്മാരായ ഗുഹ്യകന്മാർ സംസ്പർശിക്കുന്നു.

സാ—എണ്ണതേച്ചിരിക്കുന്നവളേയും പ്രസവിച്ചുകിടക്കുന്നവളേയും ആദ്യമായി പുരുഷസംയോഗമുണ്ടായവളേയും മദ്യം സേവിച്ചവളേയും വസ്ത്രം ധരിക്കാതെ നഗ്നയായിരിക്കുന്നവളേയും ഗർഭമുള്ളവളേയും അധികമായി വിഷയാർത്തിയുള്ളവളേയും വിഷയാദികളാൽ മതിമറന്നവളേയും നാല്ക്കൂട്ടൽപെരുവഴികളിലും തെരുവുകളിലും സഞ്ചരിക്കുന്നവളേയും തീണ്ടായിരുന്നവളേയും വ്യഭിചരിക്കുന്നവളേയും നിലവിളിച്ച് സ്വശക്തി വിട്ടവളേയും ഒററയായി സഞ്ചരിക്കുന്നവളേയും അതിസൌന്ദര്യശാലിനിയേയും മേല്പറഞ്ഞ ശിവഭൂതഗണങ്ങൾ ഉപദ്രവിക്കുന്നു. ഇവരുടെ ഉപദ്രവം നിമിത്തം ശരീരത്തിനും ബുദ്ധിക്കും പലവിധ വൈകല്യം സംഭവിക്കും. അവ ക്രമേണ അടിയിൽ വിവരിക്കപ്പെടും.

ഗ്രഹാണാം പീഡനേ യാനി കാരണാനീഹ താനി ച
തേഷാം സ്ഥാനാനി ചോച്യന്തേ പരിഹാരായ ദൂരതഃ. ൩൨

അ—ഗ്രഹങ്ങളുടെ പീഡനത്തിൽ യാവചില കാരണങ്ങൾ ഭവിക്കുന്നുവോ അവകളും സ്ഥാനങ്ങളും ദൂരത്തിൽ പരിഹരിപ്പാനായി ഇവിടെ വചിക്കപ്പെടുന്നു.

സാ—ഗ്രഹങ്ങൾ (ബാധകൾ) ഉപദ്രവിക്കുന്നതിനുള്ള കാരണങ്ങൾ ഇന്നിന്നവയാണെന്നും അവർ (ബാധകൾ) സഞ്ചരിക്കുന്ന സ്ഥലങ്ങൾ ഇന്നവിധമുള്ളവയാണെന്നും ഇവിടെ പറയപ്പെടുന്നു. ഉപദ്രവകാരണങ്ങളും ബാധാസഞ്ചാരസ്ഥലങ്ങളും അറിഞ്ഞിരുന്നാൽ ആവക ദോഷങ്ങൾ സംഭവിക്കാതിരിക്കുന്നതിന് എളുപ്പമുണ്ടല്ലോ.

അവമാനഃ ഗുരൂണാം വൈരം വിഘ്നോ ഭാഗ്യവിപര്യയഃ
ഈശ്വരാജ്ഞാ ച ലക്ഷ്യന്തേ കാരണം ഗ്രഹപീഡനേ ൩൩

അ—ഗ്രഹപീഡനത്തിൽ അവമാനവും ഗുരുവും വൈരവും വിഘ്നവും ഭാഗ്യവിപര്യയവും ഈശ്വരാജ്ഞയും കാരണമായി ലക്ഷിക്കപ്പെടുന്നു.

സാ—ഗ്രഹങ്ങളേയോ ആ ഗ്രഹങ്ങളുടെ കർത്താക്കന്മാരായ മററു ദേവന്മാരേയോ നിന്ദിക്കുന്നതും അവക്ക് ചെയ്യേണ്ടതായ ബലിപൂജാദികൾ ചെയ്യാതെ മുടക്കം വരുത്തുന്നതും വിശേഷിച്ച് അവക്ക് ഏതോ കാരണവശാൽ തന്റെമേൽ വിരോധം ഉണ്ടായാലും അവക്കുവേണ്ടി ചെയ്യേണ്ട കർമ്മങ്ങൾ മുടക്കം വരുത്തിയാലും ഭാഗ്യദോഷം സംഭവിക്കുമ്പോഴും ദൈവകോപമുണ്ടാകത്തക്ക ഏതെങ്കിലും കാരണങ്ങൾ തന്നിൽനിന്നുണ്ടായാലും ഗ്രഹങ്ങളുടെ ഉപദ്രവം സംഭവിക്കുമെന്നാണ് അഭിജ്ഞന്മാർ പറയുന്നതു്. തനിക്ക് അവമാനം വരുമ്പോഴും അധികമായി കടംവന്നുകൂടുമ്പോഴും കർമ്മവിഘ്നം വരുമ്പോഴും ദുഷ്കാലങ്ങളും ഈശ്വരവിരോധവുമുള്ള പ്രവൃത്തികളെക്കൊണ്ടും തനിക്കു ഗ്രഹപീഡനം സംഭവിക്കുമെന്നും ചിലർ പറയുന്നുണ്ടു്. ഈ രണ്ടു ന്യായങ്ങളും ഉചിതങ്ങളാണ്. ഭാഗ്യഹാനിയും ദൈവകാരുണ്യക്കുറവും ഉണ്ടാകുമ്പോൾ അവമാനാദികളായ ഏതെങ്കിലും ദന്തങ്ങൾക്കോ ഗ്രഹങ്ങൾക്കോ സംഭവിക്കുന്നതിനിടയായാൽ അവരുടെ കോപം ഉണ്ടാകുമെന്ന് സാമാന്യേന ഗ്രഹിച്ചുകൊള്ളണം.

ഗുഹാശൂന്യകൂടശൈലാഗ്രവനോപവനസാനുഷു
സരിദ്വാപീസരഃകൂപതടാകോദപാനതഃ തടേ. ൩൪
സംഗമേ സരിതാം വർത്തേ ഗോകുലേ ശൂന്യമന്ദിരേ
ഏകവൃക്ഷേ ചിതാസ്ഥാനേ പ്രഭ്രഷ്ടേ ദേവതാഗൃഹേ. ൩൫
നിശാന്തേശേ സരക്ഷേത്രേ വിഷ്ടാഗാരേ ചതുഷ്പഥേ
ഗ്രാമസീമാന്തരേ മാതൃസ്ഥാനേ ച രൌദ്രതീർത്ഥയോഃ ൩൬

ആരാമോദ്യാനയോഃ സൌധപ്രാസാദാട്ടാലകേഷു ച
ക്രീഡാപരാ വസന്ത്യേതേ സ്ഥാനേഷ്വേതേഷു ഹി ഗ്രഹാഃ—ഇതി.

അ—ഈ ഗ്രഹങ്ങൾ ഗൃഹാഗ്രകൂടശൈലാഗ്രവനോപവനസാനുക്കളിലും സരിദ്വാപീസരഃകൂപതടാകോദപാനങ്ങളുടെ തടത്തിലും സംഗമത്തിലും സരിദാവർത്തത്തിലും ഗോകുലത്തിലും ശൂന്യമന്ദിരത്തിലും ഏകവൃക്ഷത്തിലും ചിതാസ്ഥാനത്തിലും പ്രഭ്രഷ്ടമായ ദേവതാഗൃഹത്തിലും നിധിദേശത്തിലും രസക്ഷേത്രത്തിലും വിലദ്വാരത്തിലും ചതുഷ്പഥത്തിലും ഗ്രാമസീമാന്തരത്തിലും മാതൃസ്ഥാനത്തിലും ക്ഷേത്രതീർത്ഥങ്ങളിലും ആരാമോദ്യാനങ്ങളിലും സൌധത്തിലും പ്രാസാദാട്ടാലകങ്ങളിലും ഈ സ്ഥാനങ്ങളിൽ ക്രീഡാപരന്മാരായിട്ടുവസിക്കുന്നു.

സാ—ഗൃഹ വാതുക്കൽ മലയുടെ മേൽഭാഗം കാവ് കാടിന്റെ സമീപം പൂന്തോട്ടം മലകളുടെ താഴ്‌വരപ്രദേശം പുഴവക്ക് താമരപ്പൊയ്കയുടേയും മററും കര കിണററിന്റെ സമീപം കുളങ്ങളുടെതീരം കടൽവാരം നദിയും സമുദ്രവും തമ്മിൽ ചേരുന്ന സ്ഥാനം നദികളിൽ ചുഴിയുള്ള സ്ഥലം പശുക്കൂട്ടം സഞ്ചരിക്കുന്ന സ്ഥലം ജനസഞ്ചാരമില്ലാത്ത വീട് വഴികളിലും മററും നില്ക്കുന്ന ഒററവൃക്ഷം ചുടുകാട് ജീർണ്ണിച്ചുകിടക്കുന്ന ക്ഷേത്രം നിധിദ്രവ്യമിരിക്കുന്ന പ്രദേശം രസമെന്ന ധാതു വിളയുന്ന ഭൂമി ഗുഹകൾ നാല്ക്കൂട്ടൽപെരുവഴി ഗ്രാമാദികളുടെ അതിർത്തിസ്ഥലം സപ്തമാതൃക്കളെ കുടിയിരുത്തിയ സ്ഥാനം ക്ഷേത്രം ക്ഷേത്രപ്രദേശം പൂങ്കാവ് ദേവസാന്നിദ്ധ്യത്തിലുള്ള പൂന്തോട്ടം വെൺകളിമാടം ഏഴുനിലമാളിക കൊത്തളം ഇങ്ങിനെയുള്ള സ്ഥലങ്ങളിൽ അമരാദികളായ ഗ്രഹങ്ങൾ വിനോദതല്പരന്മാരായിട്ടുവസിക്കുന്നു. ഈ സ്ഥലങ്ങളിൽ അകാലങ്ങളിലും ഏകാകിയായും സഞ്ചരിക്കുകകൊണ്ടും അവരെ നിന്ദിക്ക മുതലായവചെയ്കയാലും അവർ ഉപദ്രവിക്കുന്നു. അതിനാൽ ഈവക ദോഷങ്ങൾക്ക് ഇടവരാതെ സൂക്ഷിച്ചുകൊള്ളണം. ഇങ്ങിനെ ഗ്രഹകോപത്തിന്റെ കാരണവും അവരുടെ വാസസ്ഥാനവും പറഞ്ഞുകഴിഞ്ഞു.

സംഖ്യാഃ സംജ്ഞാഃ സ്വഭാവാശ്ച സന്തി ശാസ്ത്രാന്തരോദിതാഃ
ബാധന്തേ യേ നരാംസ്തേഷാം കഥ്യന്തേ തേഽത്യനന്തരം. ൬൦

അ—നരന്മാരെ യാവചില ഗ്രഹങ്ങൾ ബാധിക്കുന്നു. അവരുടെ സംഖ്യകളും സംജ്ഞകളും സ്വഭാവങ്ങളും ശാസ്ത്രാന്തരോദിതങ്ങളായി ഭവിക്കുന്നു. അനന്തരം അതുകളും കഥിക്കപ്പെടുന്നു.

സാ—മനുഷ്യരെ ഉപദ്രവിക്കുന്ന ഗ്രഹങ്ങൾ ഇത്രയുണ്ടെന്നും അവരുടെ പേരുകൾ ഇന്നിന്നതാണെന്നും അവരുടെ സ്വഭാവങ്ങൾ ഇന്നവിധത്തിലാണെന്നും മററു ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്. ആ വകകൾകൂടി ഇവിടെ പറയുന്നുണ്ട്.

പീഡകാ യേ മനുഷ്യാണാം ഗ്രഹാസ്തേ സപ്തവിംശതിഃ
അഷ്ടാദശ മഹാന്തസ്തേഷൂച്യന്തേഽത്രാഖിലാശ്ച തേ. ൬൧

അ—യാവചില ഗ്രഹങ്ങൾ മനുഷ്യർക്കു പീഡകന്മാരായി ഭവിക്കുന്നു. അവർ ഇരുപത്തേഴാകുന്നു. അവരിൽവച്ചു പതിനെട്ടു ഗ്രഹങ്ങൾ മഹാന്മാരാകുന്നു. അഖിലന്മാരായ അവരും ഇവിടെ വചിക്കപ്പെടുന്നു.

സാ—മനുഷ്യരെ ഉപദ്രവിക്കുന്ന ഗ്രഹങ്ങൾ ആകെ ഇരുപത്തേഴുണ്ട്. അവയിൽ പ്രാബല്യമുള്ളവർ പതിനെട്ടു പ്രാബല്യം കുറഞ്ഞവർ ഒൻപതും ആണു. ഇവിടെ ആ ഇരുപത്തേഴു ഗ്രഹങ്ങളേയും ക്രമേണ പറയുന്നു. ഗ്രഹങ്ങളുടെ കൂട്ടത്തിൽ മററു ഗ്രഹങ്ങളുമുണ്ട്. അവർ മനുഷ്യോപദ്രവികളല്ലാത്തതുകൊണ്ട് അവരുടെ സംജ്ഞാദികൾ ഇവിടെ പറയുന്നില്ല.

അമരാ അസുരാ നാഗാ യക്ഷഗന്ധർവ്വരാക്ഷസാഃ
ഹേശ്രുകശ്മലനിഃസ്തജ്ഞദസ്മകാഃ പിതരഃ കൃശാഃ. ൬൨

വിനായകാഃ പ്രലാപാശ്ച പിശാചാന്ത്യജയോനിജാഃ
ഭൂതാശ്ചേതി സമാഖ്യാതാ അഷ്ടാദശ മഹാഗ്രഹാഃ. ൩൭
അപസ്മാരോ ദ്വിജോ ബ്രഹ്മരാക്ഷസോऽവനിഭൃദ്വിശൗ
വൃഷലോ നീചചണ്ഡാലൌ വ്യന്തരാശ്ച നവഗ്രഹാഃ. ൩൮

അ—അമരന്മാരും അസുരന്മാരും നാഗന്മാരും യക്ഷന്മാരും ഗന്ധർവരാക്ഷസന്മാരും ഹേഡ്രുകശ്മലനിഃസ്തേജഭസ്മകന്മാരും പിതൃക്കളും കൃശന്മാരും വിനായകന്മാരും പ്രലാപന്മാരും പിശാചാന്ത്യജയോനിജന്മാരും ഭൂതങ്ങളും ഇങ്ങിനെ പതിനെട്ടു മഹാഗ്രഹങ്ങൾ സമാഖ്യാതങ്ങളായി ഭവിക്കുന്നു. അപസ്മാരവും ദ്വിജനും ബ്രഹ്മരാക്ഷസനും അവനിഭൃദ്വിട്ടുകളും വൃഷലനും നീചചണ്ഡാലന്മാരും വ്യന്തരന്മാരും ഇങ്ങിനെ ഒൻപതു ഗ്രഹങ്ങളും സമാഖ്യാതന്മാരായി ഭവിക്കുന്നു.

സാ—അമരന്മാർ അസുരന്മാർ നാഗന്മാർ യക്ഷന്മാർ ഗന്ധർവ്വന്മാർ രാക്ഷസന്മാർ ഹേഡ്രുന്മാർ കശ്മലന്മാർ നിഃസ്തേജന്മാർ ഭസ്മകന്മാർ പിതൃക്കൾ കൃശന്മാർ വിനായകന്മാർ പ്രലാപന്മാർ പിശാചന്മാർ അന്ത്യജന്മാർ യോനിജന്മാർ ഭൂതന്മാർ ഈ ഗ്രഹങ്ങൾ പതിനെട്ടും മഹാഗ്രഹങ്ങളുടെ വർഗ്ഗത്തിൽപെട്ടവയാണ്. അപസ്മാരം ദ്വിജൻ ബ്രഹ്മരാക്ഷസൻ ക്ഷത്രിയൻ വൈശ്യൻ ശൂദ്രൻ നീചൻ ചണ്ഡാലൻ ഈ ഒൻപതു ഗ്രഹങ്ങളും ലഘുഗ്രഹങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടവയാണ്. ഈ ഇരുപത്തേഴുഗ്രഹങ്ങളും സാമാന്യേന മനുഷ്യരെ ഉപദ്രവിച്ചുവരുന്നു.

രുദ്രക്രോധോത്ഭവാ ഏതേ ഹ്യന്യേ ച ബഹവോ ഗ്രഹാഃ
ബലികാമാ രന്തുകാമാ ഹന്തുകാമാ ഇതി ത്രിധാ. ൩൯

അ—ഈ ഗ്രഹങ്ങളും അന്യങ്ങളായി ബഹുക്കളായ ഗ്രഹങ്ങളും രുദ്രക്രോധോത്ഭവങ്ങളായി ഭവിക്കുന്നു. ഇവർ ബലികാമന്മാരെന്നും രന്തുകാമന്മാരെന്നും ഹന്തുകാമന്മാരെന്നും മൂന്നുപ്രകാരം ഭവിക്കുന്നു.

സാ—ഇവിടെ പറയപ്പെട്ട ഇരുപത്തേഴു ഗ്രഹങ്ങളും കൂടാതെ മറ്റുവളരെ ഗ്രഹങ്ങളും ഉണ്ടെന്നു മുൻപേതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഇതെല്ലാം ശിവന്റെ കോപസന്ദർഭത്തിൽ ഉണ്ടായവയാണ്. ഇവയിൽ മനുഷ്യരെ ഉപദ്രവിക്കുന്ന ഗ്രഹങ്ങൾ ചിലർ രന്തുകാമന്മാരാണ്. മനുഷ്യരോടുചേൎന്ന് വിനോദിക്കുന്നതിനായി അവർ മനുഷ്യരെ പ്രാപിക്കുന്നു ചിലർ ബലികാമന്മാരാണ്. അവർ ബലി മുതലായ ആഗ്രഹപൂർത്തിക്കുവേണ്ടി മനുഷ്യരെ ഉപദ്രവിക്കുന്നു. ചിലർ ഹന്തുകാമന്മാരാണ്. അവർ മനുഷ്യരെ ഹനിക്കുന്നതിനായിത്തന്നെ ഉപദ്രവിക്കുന്നു.

ഏതേ ഗ്രഹാഃ പുനർജ്ഞേയാഃ സൌമ്യതാഗ്നേയതാവശാൽ
ദ്വിധാ ച തദ്ഭിദാ ജ്ഞേയാ ഗ്രഹതൽസ്ഥിതിഭേദതഃ. ൪൦

അ—പിന്നെ സൌമ്യതാഗ്നേയതാവശത്തെ ആശ്രയിച്ച് ഈ ഗ്രഹങ്ങൾ രണ്ടു പ്രകാരേണ ജ്ഞേയന്മാരായും ഭവിക്കുന്നു. തദ്ഭിദ ഗ്രഹതൽസ്ഥിതിഭേദം ഹേതുവായിട്ടു ജ്ഞേയമാകുന്നു.

സാ—മേല്പറഞ്ഞ ഗ്രഹങ്ങളെ സൌമ്യന്മാരെന്നും ആഗ്നേയന്മാരെന്നും രണ്ടായി വിഭജിച്ചിരിക്കുന്നു. സൂൎയ്യൻ മുതലായ പാപഗ്രഹങ്ങളേക്കൊണ്ടും അവരുടെ രാശിയിൽ നില്ക്കുന്നവരേക്കൊണ്ടും ആഗ്നേയന്മാരേയും, ശുഭഗ്രഹങ്ങളേക്കൊണ്ടും ശുഭഗ്രഹങ്ങളുടെ രാശിയിൽ നില്ക്കുന്നവരെക്കൊണ്ടും സൌമ്യന്മാരേയും തിരിച്ചറിഞ്ഞുകൊള്ളണം.

വാ—അത്ര ഗ്രന്ഥാന്തരം.

അ—ഇവിടെ ഗ്രന്ഥാന്തരം ഭവിക്കുന്നു.

സാ—ഈ വിഷയത്തിൽ വേറൊരു ഗ്രന്ഥത്തിലെ വചനത്തെക്കൂടി കാണിക്കുന്നു.

ബാധന്തേ ഹന്തുകാമാ കതിചന കതിചിദ്ദേവതാ ഭോക്തുകാമാഃ
പുംനാരീ രന്തുകാമാഃ പുനരപി കതിചിന്നാസ്യയാ ഹന്തുകാമാഃ

ഹന്തുമേതാ ദേവതാ ഗൃഹീത്വാ ബലിമപി വിസൃജന്ത്യന്യാ ഭോക്തുകാമാ
രന്തും യാ ബാധമാനാ അപി ച ബലിശതൈർനൈവ താസ്സന്ത്യജന്തി
— ഇതി. ൩൭

അ—ചില ദേവതകൾ ഹന്തുകാമകളായും ചില ദേവതകൾ ഭോക്തുകാമകളുമായും പിന്നെ ചില ദേവതകൾ രന്തുകാമകളായും പുംനാരികളെ ബാധിക്കുന്നു. അവരിൽ വച്ചു യാവചില ദേവതകൾ ഹന്തുകാമകളായി ഭവിക്കുന്നു. ഇവർ ഹനിക്കതന്നെ ചെയ്യുന്നു. യാവചിലർ ഭോക്തുകാമകളായി ഭവിക്കുന്നു. അവർ ബലിയേയും ഗ്രഹിച്ചിട്ടു വിസൎജ്ജിക്കുന്നു. യാവചിലർ രമിപ്പാനായിക്കൊണ്ടു ബാധമാനകളായി ഭവിക്കുന്നുവോ അവർ ബലിശതങ്ങളെക്കൊണ്ടും സന്ത്യജിക്കുന്നില്ലതന്നെ.

സാ—മേല്പറഞ്ഞ ദേവതമാരിൽ ചിലർ പുരുഷന്മാരെയും സ്ത്രീകളെയും ഉപദ്രവിക്കുന്നതു അവരെ നശിപ്പിക്കുന്നതിനുതന്നെയാണ്. ചിലർ ബലികൊണ്ടു തൃപ്തിപ്പെടാമെന്നു ആഗ്രഹിച്ചുകൊണ്ടു സ്ത്രീപുരുഷന്മാരെ ഉപദ്രവിക്കുന്നു. മറ്റുചിലർ ഇവരോടുചേൎന്നു വിനോദിച്ചു രസിച്ചുകൊണ്ടിരിക്കാമെന്നു കരുതി ഇവരെ പ്രാപിക്കുന്നു ഇങ്ങിനെ ഉപദ്രവിക്കുന്ന ബാധകൾ മൂന്നുവിധമാണ്. ഇവരിൽ നശിപ്പിക്കുന്നതിനായി ഉപദ്രവിക്കുന്ന ബാധകളെ മാറ്റാൻ കഴികയില്ല. അവരുടെ ഉപദ്രവംകൊണ്ടു മരിക്കതന്നെ ചെയ്യും. ബലിയെ മോഹിച്ചു ഉപദ്രവിക്കുന്ന ഗ്രഹങ്ങൾ ബലികൊടുത്താൽ തൃപ്തിപ്പെട്ടു മാറിക്കൊള്ളും. രമിച്ചുകൊണ്ടിരിപ്പാൻ മോഹിച്ചു സ്ത്രീപുരുഷന്മാരെ ബാധിക്കുന്ന ബാധകൾ എത്ര വളരെ ബലിചെയ്താലും വിട്ടുപോകുന്നതല്ല. ഇങ്ങിനെ ഗ്രന്ഥാന്തരവചനം.

ദേവഗ്രഹാദിഭിഃ പ്രോക്തം പീഡിതാനാം പൃഥക് പൃഥക്
ലക്ഷണം തേന ച ജ്ഞേയാ ഗ്രഹഭേദാ ഹി തദ്യഥാ. ൩൮

അ—ദേവഗ്രഹാദികളാൽ പീഡിതന്മാരായവരുടെ ലക്ഷണം വെവ്വേറെ പ്രോക്തമായി ഭവിക്കുന്നു. അതു യാതൊരു പ്രകാരമോ അതുകൊണ്ടും ഗ്രഹഭേദങ്ങൾ ജ്ഞേയങ്ങളായി ഭവിക്കുന്നു.

സാ—ദേവഗ്രഹാദികളായ ദേവതമാരുടെ ഉപദ്രവം നേരിട്ടവൎക്കുള്ള ലക്ഷണം വേറെ ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്. അവരുടെ ലക്ഷണങ്ങൾ യാതൊരു പ്രകാരമാണെന്നു മനസ്സിലാക്കിയാൽ അതുകൊണ്ടും ഇന്ന ദേവതയാണ് ഉപദ്രവിക്കുന്നതെന്നും അറിയാൻ കഴിയുമല്ലോ. ഇനി ആ ഇരുപത്തേഴു ഗ്രഹങ്ങളുടേയും ഉപദ്രവപീഡയുണ്ടായാൽ പീഡിതന്മാരിൽ പ്രത്യക്ഷപ്പെടുന്ന ലക്ഷണങ്ങൾ താഴെ പറയപ്പെടുന്നു.

സ്നാതഃ സുഗന്ധസ്തേജസ്വീ ഹൃഷ്ടോ ദേവാലയേ രതഃ
അല്പവാഗല്പവിൺമൂത്രഃ സ്വല്പഭുക്തിരകോപനഃ. ൩൯

ഗന്ധമാല്യപ്രിയോ ധീരഃ സൌമ്യദൃഷ്ടിഃ സുരഗ്രഹീ
ദേവാൻ നിന്ദൻ സ്തുവൻ ദൈത്യാൻ ഭ്രൂകുടീ ജിഹ്മലോചനഃ.
ദുഷ്ടാത്മാ നിർഭയോ ദൃപ്തോ ഗർവ്വഹാസീ സവിസ്മയഃ
മുദ്രാം ബധ്നൻ പ്രഭൂതാശീസ്സകമ്പാംഗോഽസുരഗ്രഹീ. ൪൦

അ—സുരഗ്രഹിയായവൻ സ്നാതനായി സുഗന്ധനായി തേജസ്വിയായി ഹൃഷ്ടനായി ദേവാലയത്തിൽ രതനായി അല്പവാക്കായി അല്പവിൺമൂത്രനായി സ്വല്പഭുക്തിയായി അകോപനനായി ഗന്ധമാല്യപ്രിയനായി ധീരനായി സൌമ്യദൃഷ്ടിയായി ഭവിക്കുന്നു.

അസുരഗ്രഹിയായവൻ ദേവന്മാരെ നിന്ദനനായും ദൈത്യന്മാരെ സ്തുവനനായും ഭ്രുകുടിട്ടായും ജിഹ്മലോചനനായും ദുഷ്ടാത്മാവായും നിർഭയനായും ദൃപ്തനായും ഗർവ്വഹാസിയായും സവിസ്മയനായും മുദ്രയെ ബന്ധനനായും പ്രഭൂതാശിസ്സായും സകമ്പാംഗനായും ഭവിക്കുന്നു.

സാ—ദേവഗ്രഹത്തിൻെറ പീഡയുള്ളവൻ കുളിച്ചു സുഗന്ധവസ്തുക്കൾ പൂശി സന്തോഷത്തോടുകൂടി തേജസ്സിനെ പ്രകടിപ്പിച്ചു ക്ഷേത്രങ്ങളിലും മററും വസിക്കുന്നതിനായി താല്പൎയ്യമുള്ളവനായിരിക്കയും അല്പമായി സംസാരിക്കയും മലവും മൂത്രവും കുറഞ്ഞിരിക്കയും മിതഭക്ഷണംകൊണ്ടു തൃപ്തിപ്പെടുകയും കോപിക്കാതിരിക്കയും സുഗന്ധപദാൎത്ഥങ്ങളിലും പുഷ്പമാലയിലും താല്പൎയ്യം തോന്നുകയും ധീരനായിരിക്കയും ദർശനത്തിനു ശാന്തതയുണ്ടായിരിക്കയും ചെയ്യും.

അസുരഗ്രഹത്തിൻെറ ഉപദ്രവമുള്ള മനുഷ്യനിൽ ദേവന്മാരെക്കുറിച്ചുള്ള നിന്ദ അസുരന്മാരെക്കുറിച്ചുള്ള നന്ദി ബ്രാഹ്മണരെക്കുറിച്ചു ദ്വേഷം നോട്ടത്തിനു വക്രത മനസ്സിനു ദുഷ്ടത ഭയമില്ലായ്മ ഗൎവ്വം ഗൎവ്വത്തോടുകൂടിയ ചിരി ആശ്ചൎയ്യകരങ്ങളായ നില അത്യധികമായ ഭക്ഷണശീലം അവയവങ്ങൾക്കു വിറയൽ ഈ വക ലക്ഷണങ്ങൾ ഉണ്ടായിരിക്കും. കൈകൊണ്ടു ചില മുദ്രകളെയും കാണിക്കും.

പാനീയഗുളദുഗ്ദ്ധാദിപിപാസുഃ സൃക്കിണീ ലിഹൻ
ഭുവി പ്രസൎപ്പിതതാക്ഷഃ ക്രോധാലുരചലേ വസൻ. ൧൨
സകമ്പാംഗോ ദശൻ ദന്താൻ പുഷ്പേച്ഛുൎന്നാഗപീഡിതഃ
അല്പവാഗ്ഗന്ധമാല്യാദിപ്രിയസ്സംഗീതനൃത്തകൃൽ. ൧൩
പുളിനാദൌ വസൻ ജാനൻ പരോക്ഷം മുഖവാദകൃൽ
പിബൻ ക്ഷീരം ഹസൻ ക്രീഡൻ ഹൃഷ്ടോ ഗന്ധൎവ്വപീഡിതഃ. ൧൪

അ—നാഗപീഡിതനായവൻ പാനീയഗുളദുഗ്ദ്ധാദിപിപാസുവായി സൃക്കങ്ങളെ ലിഹന്നായി ഭുവിൽ പ്രസൎപ്പിതാക്ഷനായി ക്രോധാലുവായി അചലത്തിൽ വസന്നായി സകമ്പാംഗനായി ദന്തങ്ങളെ ദശന്നായി പുഷ്പേച്ഛുവായി ഭവിക്കുന്നു.

ഗന്ധൎവ്വപീഡിതനായവൻ അല്പവാക്കായി ഗന്ധമാല്യാദിപ്രിയനായി സംഗീതനൃത്തകൃത്തായി പുളിനാദിയിൽ വസന്നായി പരോക്ഷത്തെ ജാനന്നായി മുഖവാദ്യകൃത്തായി ക്ഷീരത്തെ പിബന്നായി ഹസന്നായി ക്രീഡന്നായി ഹൃഷ്ടനായി ഭവിക്കുന്നു.

സാ—നാഗദേവത ബാധിച്ചാൽ ആ മനുഷ്യരിൽ പാനകം (ശൎക്കരയും പേരായവും മററും ചേൎത്തുണ്ടാക്കുന്ന ഒരുതരം പാനീയസാധനം) പാലു മുതലായ പദാൎത്ഥങ്ങളിൽതാല്പൎയ്യം, ചുണ്ടുകളെ നാക്കുകൊണ്ടു നനയ്ക്കുക, കണ്ണുകളെ ചുവപ്പിച്ചു ചുററും ഭൂമിയിൽ നോക്കുക, വളരെ കോപമുണ്ടായിരിക്കുക, പൎവ്വതങ്ങളിൽ വസിക്കുക, അവയവങ്ങൾ വിറയ്ക്കുക, ദന്തങ്ങളെ കടിക്കുക, പുഷ്പങ്ങളിലാഗ്രഹമുണ്ടാകുക ഈ വക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

ഗന്ധൎവ്വബാധയുടെ ഉപദ്രവമുള്ളവരിൽ മിതമായ ഭാഷണം ചന്ദനം മാല മുതലായവയിൽ സന്തോഷം സംഗീതം നൃത്തം ഇവയുടെ പ്രവൃത്തനം നദീതീരത്തിലുള്ള മണൽതിട്ടുകളിൽ വാസം ബാഹ്യേന്ദ്രിയംകൊണ്ടു അറിയാൻ പാടില്ലാത്തവയെ അറിയാനുള്ള ശക്തി വാദ്യസ്വരത്തിലുള്ള ശബ്ദങ്ങളെ മുഖത്തിൽനിന്നും പുറപ്പെടുവിക്കുക. പാലുകുടിക്കുക ചിരിക്കുക കളിക്കുക സന്തോഷത്തെ വെളിപ്പെടുത്തുക ഈ വക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

പ്രധാവന്നാമമാംസാനി ഖാദൻ മദ്യാസൃജീ പിബൻ
ശൂന്യഗ്രാമോഷിതസ്താമ്രോ നിൎല്ലജ്ജോ നിഷ്ഠുരഃ സദാ. ൧൫
ശൌചദ്വേഷീ നിശാചാരീ ബലവാൻ രാക്ഷസഗ്രഹീ
ത്രസ്തമാസ്യാദധോമുഖഃ കിഞ്ചിദപശ്യൻ ഛന്നമുഷ്ടികഃ. ൧൬
ജാനന്യസ്തശിരാഃ ക്രൂരദൃഷ്ടിൎമ്മഹാബ്രഹ്മഗ്രഹീ നരഃ
വിൺമൂത്രകേലീപി നിൎല്ലജ്ജോ ദസ്യുശായീ രുദൻ ഹസൻ. ൧൭

സ്ത്രീദ്രോഹീ ത്രാസയൻ ജന്തൂൻ സദാശ്നൻ കലഹപ്രിയഃ
രാഗീ പരാൎത്ഥഗ്രാഹീ ക്രുദ്ധഃ സ്വല്പവാക്കശ്ശൂലഃ ഗ്രഹീ. ൭൮

അ—രാക്ഷസഗ്രഹിയായവൻ പ്രധാവനനായും ആത്മമാംസങ്ങളെ ഖാദനനായും മദ്യാസൃക്കുകളെ പിബനനായും ശൂന്യഗ്രാമോഷിതനായും താമ്രനായും നിൎല്ലജ്ജനായും നിഷ്ഠുരനായും സന്തുഷ്ടനായും സൌചഃദ്വേഷിയായും നിശാചാരിയായും ബലവാനായും ഭവിക്കുന്നു.

ഹേഡ്യഗ്രഹിയായ നരൻ സ്മേരാസ്യനായും അധോമുഖനായും ഒന്നിനേയും അപശ്യനായും ഛന്നമുഷ്ടികനായും ജാനുന്യസ്തശിരസ്സായും ക്രൂരദൃഷ്ടിയായും ഭവിക്കുന്നു—കൂശ്മലഗ്രഹിയായ നരൻ വിൺവിംകലേപിയായും നിശ്ശൌചനായും ഭസ്മശായിയായും രുദനനായും ഹസനനായും സ്ത്രീദ്രോഹിയായും ജന്തുക്കളെ ത്രാസയനനായും എല്ലായ്പോഴും അശ്നനായും കലഹപ്രിയനായും രാഗിയായും പരാൎത്ഥഗ്രാഹിയായും ക്രുദ്ധനായും സ്വല്പവാക്കായും ഭവിക്കുന്നു.

സാ—രാക്ഷസഗ്രഹത്തിന്റെ ഉപദ്രവമുള്ളവരിൽ ഓട്ടം തന്റെ ശരീരത്തിലുള്ള മാംസങ്ങളെത്തന്നെ ഭക്ഷിക്കുന്ന സ്വഭാവം മദ്യവും ചോരയും കുടിക്കുക ആരുമില്ലാത്ത പ്രദേശങ്ങളിൽ വസിക്കുക ശരീരം ചെമ്പിന്റെ നിറമായി വരിക ലജ്ജയില്ലായ്മ കഠിനത (പ്രവൃത്തികളിൽ നിഷ്ഠുരത) കോപം വൃത്തിഹീനത രാത്രിയിൽ സഞ്ചരിക്കുന്നതിൽ താല്പൎയ്യം ശരീരത്തിനു ഏററവും ബലമുണ്ടായിരിക്കുക, ഈവക ലക്ഷണങ്ങൾ ഉണ്ടായിരിക്കുന്നതാണ്. ഹേഡ്യഗ്രഹത്തിന്റെ ഉപദ്രവമുള്ളവരിൽ പുഞ്ചിരി അധോദൃഷ്ടി ഒന്നിനെയും സൂക്ഷിച്ചു നോക്കാതിരിക്കുക കൈവിരലുകൾ മടക്കി ആരെയും കാണിക്കാതെ ഒളിച്ചുവെയ്ക്കുക കാലിന്റെ മുട്ടിന്മേൽ തലവെച്ചിരിക്കുക കണ്ണുമിഴിച്ചു നോക്കി ഭയപ്പെടുത്തുക ഈ ലക്ഷണങ്ങളുണ്ടായിരിക്കുന്നതാണ്. കൂശ്മലഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ മലവും അഴുക്കും ശരീരത്തിൽ പൂശുക കുളി മുതലായ ശൌചക്രിയകളില്ലാതിരിക്കുക ചാരത്തിൽ കിടക്കുക കരയുക ചിരിക്കുക സ്ത്രീകളെ ഉപദ്രവിക്കുക ഏതു ജീവികളെയും ഭയപ്പെടുത്തുക വേഗം വേഗം ഭക്ഷണം കഴിക്കുക കലഹിക്കുന്നതിൽ താല്പൎയ്യം പ്രദൎശിപ്പിക്കുക രാഗപീഡ വരിക പരധനത്തെ അപഹരിക്കുക കോപിക്കുക അല്പമായി സംസാരിക്കുക ഈവക ലക്ഷണങ്ങളും ഉണ്ടായിരിക്കുന്നതാണ്.

നിസ്തേജാ വിഹ്വലഃ പശ്യന്നിനിമേഷണമല്പവൻ
പരിഹാസിതവൈദ്യശ്ച നിസ്തേജോഗ്രഹപീഡിതഃ. ൭൯

അ—നിസ്തേജോഗ്രഹപീഡിതനായവൻ നിസ്തേജസ്സായും വിഹ്വലനായും നിനിമേഷണമാകുംവണ്ണം പശ്യനായും അല്പവനായും പരിഹാസിതവൈദ്യനായും ഭവിക്കുന്നു.

സാ—നിസ്തേജഗ്രഹത്തിന്റെ ഉപദ്രവമുള്ളവരിൽ ശരീരത്തിനു തേജോഹാനി പാരവശ്യം കണ്ണുമിഴിക്കാതുള്ള ദൎശനം മിണ്ടാതിരിക്കുക വൈദ്യനെ പരിഹസിക്കുക, ഈവക ലക്ഷണങ്ങളുണ്ടായിരിക്കും.

അസംഗതാൎത്ഥവാഗ് ദ്വേഷീ ശീതാംഗസ്തിൎയ്യഗീക്ഷണഃ
ഭുക്താവതൃപ്തഃ കൃഷ്ണാംഗോ നിൎമ്മലാ ഭസ്മകഗ്രഹീ. ൮൦

അ—ഭസ്മകഗ്രഹിയായവൻ അസംഗതാൎത്ഥവാക്കായി ദ്വേഷിയായി ശീതാംഗനായി തിൎയ്യഗീക്ഷണനായി ഭുക്തിയിൽ അതൃപ്തനായി കൃഷ്ണാംഗനായി നിൎമ്മലനായി ഭവിക്കുന്നു.

സാ—ഭസ്മകഗ്രഹത്തിന്റെ ഉപദ്രവമുള്ളവരിൽ പരസ്പരവിരുദ്ധങ്ങളായ സംസാരം സ്വഭാവേന ദ്വേഷം ശരീരത്തിൽ തണുപ്പ് ഇടം വലം നോട്ടം എത്ര ഭക്ഷിച്ചാലും തൃപ്തിയില്ലാതിരിക്കുക അവയവങ്ങൾക്കു കറുപ്പ് പരിശുദ്ധി ഈവക ലക്ഷണങ്ങളുണ്ടായിരിക്കും.

ദൎഭേഷു നിൎവ്വപൻ പിണ്ഡാൻ പ്രേതാനാം സോദകക്രിയഃ
തിലമാംസഗുളാദീനി കാംക്ഷൻ ശാന്തഃ പിതൃഗ്രഹീ. ൮൧

അ—പിതൃഗ്രഹിയായിരിക്കുന്നവൻ പ്രേതങ്ങൾക്ക് ദർഭകളിൽ പിണ്ഡങ്ങളെ നിർവപനായി ഉദകക്രിയനായി തിലമാംസഗുളാദികളെ കാംക്ഷനായി ശാന്തനായി ഭവിക്കുന്നു.

സാ—പിതൃഗ്രഹത്തിന്റെ ഉപദ്രവമുള്ളവരിൽ ദർഭവിരിച്ച് പ്രേതങ്ങൾക്കായി പിണ്ഡംവെയ്ക്കുക ഉദകക്രിയ ചെയ്യുക എള്ള് മാംസം ശർക്കര മുതലായ വസ്തുക്കളെ ആഗ്രഹിക്കുക ശാന്തനായിരിക്കുക ഈവക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

ഏകാന്തവാസീ ശുഷ്കാംഗഃ പ്രധാവൻ ദാരുണധ്വനിഃ
പൃഷ്ടോനവ്യാഹരൻ ഭുക്ത്വാ ന തൃപ്യതി കൃശഗ്രഹീ ൮൨

അ—കൃശഗ്രഹിയായവൻ ഏകാന്തവാസിയായി ശുഷ്കാംഗനായി പ്രധാവനായി ദാരുണധ്വനിയായി പൃഷ്ടനായാൽ നവ്യാഹരനായി ഭവിക്കുന്നു. ഭുക്തിയിൽ തൃപ്തനായി ഭവിക്കുന്നില്ല.

സാ—കൃശഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ വിജനപ്രദേശങ്ങളിൽ വസിക്കുക ശരീരം മെലിയുക അങ്ങുമിങ്ങുമോടിനടക്കുക ഭയങ്കരമായി ശബ്ദിക്കുക ചോദിച്ചാൽ സമാധാനം പറയാതിരിക്ക ഊണുകഴിച്ചാൽ തൃപ്തിവരാതിരിക്കുക ഈവക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

മാർജ്ജൻ പാദരജോ മുഞ്ചൻ ശ്ശൂൽക്കാരാൻ ചർവ്വയൻ സദാ
ദന്താൻ കടകടായൻ യഃ സ ഗ്രഹഃ സ്യാദ്വിനായകഃ. ൮൩

അ—യാതൊരു ഗ്രഹം പാദരജസ്സിനെ മജ്ജനായും ശ്ശൂൽക്കാരങ്ങളെ മുഞ്ചനായും എല്ലായ്പോഴും ചർവ്വയനായും ദന്തങ്ങളെ കടകടായനായും ഭവിക്കുന്നു ആ ഗ്രഹം വിനായകനാകുന്നു.

സാ—വിനായകനെന്നു പേരുള്ള ഗ്രഹത്തിന്റെ ബാധയുള്ളവരിൽ പാദത്തിൽനിന്നു പൊടി തുടച്ചുകളയുക ശ്ശൂൽശ്ശൂൽ എന്നുള്ള ശബ്ദത്തെ പുറപ്പെടുവിക്കുക മുറയ്ക്കു മുറയ്ക്കു ശബ്ദിക്കുക പല്ലുകടിച്ചു കടകടാ എന്നുള്ള ശബ്ദം പുറപ്പെടുവിക്കുക ഈവക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

ഭഞ്ജൻ ഗാത്രാണി ശുഷ്കാംഗോ നൃത്യൻ സ്വസ്ഥഃ സകൃദ്ധസൻ
ബഹുഭുഗ് ബഹുഭാഷീ ച പ്രലാപഗ്രഹപീഡിതഃ. ൮൪

അ—പ്രലാപഗ്രഹപീഡിതൻ ഗാത്രങ്ങളെ ഭഞ്ജനായി ശുഷ്കാംഗനായി നൃത്യനായി സ്വസ്ഥനായി ഒരിക്കൽ ഹസനായി ബഹുഭുക്കായി ബഹുഭാഷിയായി ഭവിക്കുന്നു.

സാ—പ്രലാപഗ്രഹത്തിന്റെ പീഡയുള്ളവരിൽ വടി മുതലായ ആയുധങ്ങളാൽ തന്റെ ശരീരത്തെ താൻതന്നെ പരുക്കേല്പിക്കുക ശരീരം മെലിയുക സ്വസ്ഥനായിരിക്കുക ചിലപ്പോൾമാത്രം ചിരിക്കുക അധികം ഭക്ഷിക്കുക അധികം സംസാരിക്കുക ഈവക ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

ഖരരൂക്ഷസ്വരഃ ശൂന്യഭിന്നസേവീ പ്രലാപകഃ
ദുർഗ്ഗന്ധശ്ചാശുചിർലോലഃ പിശാചഗ്രഹപീഡിതഃ. ൮൫

അ—പിശാചഗ്രഹപീഡിതൻ ഖരരൂക്ഷസ്വരനായും ശൂന്യഭിന്നസേവിയായും പ്രലാപകനായും ദുർഗന്ധനായും അശുചിയായും ലോലനായും ഭവിക്കുന്നു.

സാ—പിശാചഗ്രഹത്തിന്റെ പീഡയുള്ളവരിൽ ഉറക്കെ മാത്രവമില്ലാത്ത ശബ്ദവും അർത്ഥമൊന്നുമില്ലാത്ത വാക്കുകളെ പറയുക കീറുക മുറിക്കുക മുതലായ ഭേദക്രിയകൾ ചെയ്യുക കരയുക ശരീരത്തിൽനിന്ന് ദുർഗ്ഗന്ധം പുറപ്പെടുക ശൌചമില്ലാതിരിക്കുക ശരീരത്തെ വിറപ്പിക്കുക ഈ വക സ്വഭാവങ്ങളും ഉണ്ടായിരിക്കും.

തർജ്ജയൻ ലോലരക്താക്ഷോ രൂക്ഷോ വിട്പങ്കലേപകഃ
രൌദ്രുക് സാംഗകമ്പശ്ച ദീനവാഗന്ത്യഗ്രഹീ. ൮൬

ലായവയെ പറിച്ചു കയ്യിൽ വയ്ക്കുക പ്രാതഃസ്നാനാദികളായ ബ്രാഹ്മണരുടെ അനുഷ്ഠാനങ്ങൾ അനുഷ്ഠിക്കുക ശുദ്ധനായിരിക്കുക ദേവന്മാരെ ഭജിക്കുക ഈവക ലക്ഷണങ്ങളുണ്ടായിരിക്കും.

ബ്രഹ്മരാക്ഷസഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ മേൽപറഞ്ഞ ദ്വിജഗ്രഹത്തിന്റെ ഉപദ്രവലക്ഷണങ്ങൾതന്നെ മിക്കവാറും ഉണ്ടായിരിക്കും.

രക്തപുഷ്പാദിയുങ് നിത്യം ധാവൻ വല്ഗൻ ഹസൻ ലിഖൻ
സഹിഷ്ണുഃ ക്ഷത്രചേഷ്ടാകൃൽ ഗായൻ ഗർജ്ജൻ നൃപഗ്രഹീ. ൫൨

അ—നൃപഗ്രഹിയായ നരൻ നിത്യമാകുംവണ്ണം രക്തപുഷ്പാദിയുക്കായും ധാവന്നായും വല്ഗന്നായും ഹസന്നായും ലിഖന്നായും സഹിഷ്ണുവായും ക്ഷത്രചേഷ്ടാകൃത്തായും ഗായന്നായും ഗർജ്ജന്നായും ഭവിക്കും.

സാ—ക്ഷത്രിയഗ്രഹം ബാധിച്ചാൽ എപ്പോഴും ചുവന്നപുഷ്പം വസ്ത്രം മുതലായവയെ ധരിക്കുക ഓടുക നൃത്തംചെയ്യുക ചിരിക്കുക ഭിത്തികളിലും ഭൂമിയിലും കടലാസ്സിലും മററും എഴുതുക മററുള്ളവരുടെ ഉപദ്രവങ്ങളേയും മററും സഹിക്കുക ക്ഷത്രിയന്മാരുടെ ചേഷ്ടകളെ പ്രകടിപ്പിക്കുക പാട്ടുകൾ ഉച്ചത്തിൽ ശബ്ദിക്കുക ഈവക ലക്ഷണങ്ങളുണ്ടായിരിക്കും.

ജൃംഭമാണോ ഹസൻ ക്രന്ദന്നാക്രോശൻ കർഷകോ വണിക്
നൃത്യന്നവാച്യവാക്കുപ്യൻ ദുർവ്വിനീതോ വിശാതുരഃ. ൫൩

അ—വിട്ഹേതുവായി ആതുരനായ നരൻ ജൃംഭമാണനായി ഹസന്നായി ക്രന്ദന്നായി ആക്രോശന്നായി കർഷകന്നായി വണിക്കായി നൃത്യന്നായി അവാച്യവാക്കായി കുപ്യന്നായി ദുർവ്വിനീതനായി ഭവിക്കുന്നു.

സാ—വൈശ്യഗ്രഹത്തിന്റെ പീഡയുണ്ടായാൽ കോട്ടുവായിടുക ഉച്ചത്തിൽ ചിരിക്കുക നിലവിളിക്കുക ഉച്ചത്തിൽ നിലവിളികൂട്ടുക കൃഷിയെക്കുറിച്ചു പറയുക വൃഥാ കൃഷിപ്രവൃത്തി ചെയ്യുക കച്ചവടത്തെക്കുറിച്ചു സംസാരിക്കുക കച്ചവടം നടത്തുന്ന വിധത്തിൽ ചേഷ്ടിക്കുക നൃത്തംചെയ്യുക അസഭ്യവാക്കു പറയുക അധികം കോപിക്കുക ആരെയും വണങ്ങാതിരിക്കുക ഈവക ലക്ഷണങ്ങളെല്ലാമുണ്ടായിരിക്കും.

വിൺമൂത്രാദിഭുഗവ്യക്തവാങ് മേധ്യസ്പൃഗ് രുദൻ ഹസൻ
വിപ്രദ്വിട് സ്ത്രീപ്രിയസ്സാംഗകമ്പഃ സ്യാദ്വൃഷലഗ്രഹീ. ൫൪

അ—വൃഷലഗ്രഹിയായ നരൻ വിൺമൂത്രാദിഭുക്കായും അവ്യക്തവാക്കായും മേധ്യസ്പൃക്കായും രുദന്നായും ഹസന്നായും വിപ്രദ്വിട്ടായും സ്ത്രീപ്രിയനായും സാംഗകമ്പനായും ഭവിക്കും.

സാ—വൃഷലഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ മലം മൂത്രം മുതലായവയെ ഭക്ഷിക്കുക തിരിച്ചറിവാൻ പാടില്ലാത്തവിധം സംസാരിക്കുക ലിംഗത്തെ സ്പർശിച്ചുകൊണ്ടിരിക്കുക കരയുക ഉറക്കെ ചിരിക്കുക ബ്രാഹ്മണരെ ദ്വേഷിക്കുക സ്ത്രീകളെ സന്തോഷിപ്പിക്കുക അവയവങ്ങളെ ചലിപ്പിക്കുക ഈവക ലക്ഷണങ്ങളുണ്ടായിരിക്കും.

മിശ്രചിഹ്നാഃ സ്മൃതാ നീചചണ്ഡാലവ്യന്തരാ ഗ്രഹാഃ
മുഞ്ചാമി കിഞ്ചിദ്ദേഹീതി ബ്രുവൻ ഗായൻ ഹസൻ മുഹുഃ. ൫൫
ന മുഞ്ചാമീതി വാഗാത്മപ്രഹർത്താ പുരുഷം വദൻ
സൌമ്യാദ്യാഗ്നേയഗ്രഹാദ്വേതൌ ഹന്തുകാമം വിവർജ്ജയേൽ. ൫൬

അ—നീചചണ്ഡാലവ്യന്തരന്മാരാകുന്ന ഗ്രഹങ്ങൾ മിശ്രചിഹ്നന്മാരായിട്ട് സ്മൃതന്മാരാകുന്നു.

ഞാൻ മോചിക്കുന്നതിനു് എന്തെങ്കിലും ദാനംചെയ്താലും ഇപ്രകാരം ബ്രുവന്നായി മുഹുവാകുംവണ്ണം ഗായന്നായി ഹസിക്കുന്നവനും നമുഞ്ചാമീതിവാക്കായി ആത്മപ്രഹർത്താവാ

യി പരുഷമാകുംവണ്ണം വദനായിരിക്കുന്നവനും ഇവർ സൌമ്യാഗ്നേയഗ്രഹങ്ങളായി ഭവിക്കുന്നു. ഹന്തുകാമനെ വർജ്ജിക്കണം.

സാ—നീചഗ്രഹങ്ങളുടേയും ചണ്ഡാലഗ്രഹങ്ങളുടേയും വ്യന്തരഗ്രഹങ്ങളുടേയും ഉപദ്രവമുണ്ടായാൽ അമരാദികളായ മററു ഗ്രഹങ്ങളുടെ ഉപദ്രവത്തിൽ മേൽപറയപ്പെട്ട ലക്ഷണങ്ങളിൽ ചിലതെല്ലാം അന്യോന്യം ഇടകലൎന്നുണ്ടായിരിക്കും. സൌമ്യഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ എനിക്കെന്തെങ്കിലും ദാനംചെയ്താലും എനിക്കെന്തെങ്കിലും തരിക ഞാൻ പൊയ്ക്കൊള്ളാം, ഇങ്ങിനെ പറയുകയും പാടുകയും ചെറുതായി പുഞ്ചിരിയിടുകയും ചെയ്യും. ആഗ്നേയഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ ഞാൻ ഒരിക്കലും വിട്ടുപിരിഞ്ഞുപോകില്ല. ഇങ്ങനെ പറയുകയും താൻ തന്റെ ദേഹത്തെ തന്നെ ഉപദ്രവിക്കയും കഠിനങ്ങളായ വാക്കു പറയുകയും ചെയ്യും. ഗ്രഹബാധയിൽ ഹന്തുകാമന്റെ ഉപദ്രവമുണ്ടായാൽ ഉപദ്രവശമനം അസാദ്ധ്യമാണ്. അതിനാൽ ഹന്തുകാമന്റെ ഉപദ്രവമുള്ളവരെ മാന്ത്രികന്മാരും വൈദ്യന്മാരും ഉപേക്ഷിക്കേണ്ടതാണ്.

നിപതൻ വപ്രവൃക്ഷാദേർവഹ്ന്യാദാവംഭസാം വിശൻ
വിധുനാനൻ മൂൎദ്ധജാൻ ഹൃഷ്ടോ വൈദ്യം പശ്യൻ പ്രഭാഷിതഃ
രുദൻ നൃത്യതി രക്താക്ഷോ ഹന്തുകാമഗ്രഹീ നരഃ. ൯൮

അ—ഹന്തുകാമഗ്രഹിയായ നരൻ വപ്രവൃക്ഷാദിയിൽനിന്നു നിപതനായി വഹ്ന്യാദ്യാംഭസ്സുകളെ വിശനായി മൂൎദ്ധജങ്ങളെ വിധൂനാനനായി ഹൃഷ്ടനായി വൈദ്യനെ പശ്യനായി പ്രഭാഷിതനായി രുദനായി രക്താക്ഷനായി നൃത്തം ചെയ്യുകയും ചെയ്യുന്നു.

സാ—മേൽപറഞ്ഞ ഇരുപത്തേഴ ഗ്രഹങ്ങളേയും ഹന്തുകാമനെന്നും രന്തുകാമനെന്നും ഭോക്തുകാമനെന്നും മൂന്നായി വിഭജിച്ചിട്ടുണ്ടല്ലോ. അവരിൽ ഹന്തുകാമഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ ഉയൎന്ന മതിലിന്മേലോ മരത്തിന്മേലോ മറേറാ കയറി കീഴ്പോട്ടു പതിക്കുക, തീയിലോ അധികം ആഴമുള്ള ജലാശയങ്ങളിലോ ചാടുക, തലമുടി കുടയുക എപ്പോഴും സന്തുഷ്ടനായിരിക്കുക, പ്രതിശാന്തിക്കു വരുന്ന വൈദ്യന്മാരോടു നല്ലപോലെ സംസാരിക്കുക ചിലപ്പോൾ കരയുക, കണ്ണു ചുവപ്പിക്കുക, നൃത്തംചെയ്യുക ഈവക ലക്ഷണങ്ങളെല്ലാമുണ്ടായിരിക്കും.

പശ്യൻ സമന്താദുദ്വിഗ്നഃ ശൂലദാഹജ്വരാൎദ്ദിതഃ
ക്ഷുത്തൃഷ്ണാൎത്തിഃ ശിരോരോഗീ ദേഹി ദേഹീതി യോ ബ്രുവൻ
ഉദ്വിഗ്നസ്ത്രീതനൌ ക്രീഡൻ പ്രിയവാദ്യനുപദ്രവീ. ൯൯
സ്നാതോ മാല്യാദ്യലംകാരീ രതിം യോ യാചതേƒശുചിഃ
ബലികാമോ രന്തുകാമശ്ചൈതൌ സാദ്ധ്യൌ തു മന്ത്രിണാ. ൧൦൦

അ—യാവനൊരുത്തൻ ചുററും പശ്യനായി ഉദ്വിഗ്നനായി ശൂലദാഹജ്വരാൎദ്ദിതനായി ക്ഷുത്തൃഷ്ണാൎത്തിയായി ശിരോരോഗിയായി ദാനംചെയ്താലും ദാനംചെയ്താലും എന്നിപ്രകാരം ബ്രുവനായി ഭവിക്കുന്നു. അവനും യാവനൊരുത്തൻ ഉദ്വിഗ്നനായി സ്ത്രീതനുവിൽ ക്രീഡനായി പ്രിയവാദിയായി അനുപദ്രവിയായി സ്നാതനായി മാല്യാദ്യലങ്കാരിയായി അശുചിയായി രതിയെ യാചിക്കുന്നുവോ ഇവർ ബലികാമനും രന്തുകാമനുമാകുന്നു. ഇവർ മന്ത്രികളാൽ സാദ്ധ്യന്മാരായും ഭവിക്കുന്നു.

സാ—ബലികാമഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ നാലുപുറവും നോക്കുക ഭയപ്പെടുക ശൂലരോഗം ശരീരംനീററൽ ജ്വരം ഇവയാൽ ദുഃഖം വിശപ്പ് തണ്ണീർദാഹം ശിരോരോഗം എനിക്കു വല്ലതും തരിക തരിക എന്നിങ്ങനെയുള്ള ലക്ഷണങ്ങൾ ഉണ്ടായിരിക്കും.

രന്തുകാമഗ്രഹത്തിന്റെ ഉപദ്രവമുണ്ടായാൽ ഭയപ്പെടുക സ്ത്രീകളോടു ഇടകലൎന്നു വിനോദിക്കുക പ്രിയതരങ്ങളായ സംഭാഷണം ചെയ്യുക ആരെയും ഉപദ്രവിക്കാതിരിക്കുക കളിക്കുക പുഷ്പമാല മുതലായവയെ ധരിക്കുക സംഭോഗസുഖത്തെ ആവശ്യപ്പെടുക സ്വതഃസിദ്ധമായിട്ട് അശുചിതന്നെ പ്രത്യക്ഷപ്പെടുക ഈ ലക്ഷണങ്ങളുണ്ടായിരിക്കും.

ബലികാമഗ്രഹത്തിന്റേയും ഹന്തുകാമഗ്രഹത്തിന്റേയും ഉപദ്രവങ്ങളുണ്ടായാൽ ശമിപ്പിക്കുന്നതിന് മന്ത്രവാദികളെക്കൊണ്ട് സാധിക്കുന്നതാണ്. ഹന്തുകാമനെ ഉപേക്ഷിക്കണമെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ.

ചേഷ്ടാഭിരേവം പ്രഥഗീരിതാഭി-
ർവിജ്ഞായ ഭൂതാന്യഖിലാനി മന്ത്രീ
തേഷാം ചികിത്സാം വിദധാതു തത്ത-
ദ്യോഗ്യാഭിരവ്യഗ്രമനാഃ ക്രിയാഭിഃ. ൧൦൧

അ—മന്ത്രി വെവ്വേറെ ഇങ്ങിനെ ഈരിതങ്ങളായ ചേഷ്ടകളെക്കൊണ്ട് അഖിലങ്ങളായ ഭൂതങ്ങളെ അറിഞ്ഞിട്ട് അവ്യഗ്രമനസ്സായി തത്തദ്യോഗ്യകളായിരിക്കുന്ന ക്രിയകളെക്കൊണ്ട് അവക്കു ചികിത്സയെ വിധാനം ചെയ്യണം.

സാ—ഓരോ ഗ്രഹങ്ങളുടേയും ഉപദ്രവലക്ഷണങ്ങൾ പ്രത്യേകം ഇവിടെ പറഞ്ഞുവല്ലോ. അതുകൊണ്ട് രോഗിയുടെ ചേഷ്ടകളെനോക്കി ഇന്ന ഗ്രഹത്തിന്റെ ഉപദ്രവമാണുള്ളതെന്നു മനസ്സിലാക്കി വളരെ സമാധാനത്തോടുകൂടി അതാതിനു ഉചിതങ്ങളായ പ്രവൃത്തികൾകൊണ്ടു ചികിത്സിച്ചുകൊള്ളണം.

ഗ്രഹാണാം പുനരേതേഷാം ഖേടസംബന്ധ ഈര്യതേ
തഥൈവ ബാധകസ്ഥാനമപി ശാസ്ത്രാന്തരോദിതം. ൧൦൨

അ—പിന്നെ ഈ ഗ്രഹങ്ങൾക്കുള്ള ഖേടസംബന്ധം ഈരണം ചെയ്യപ്പെടുന്നു. അപ്രകാരംതന്നെ ശാസ്ത്രാന്തരോദിതമായ ബാധകസ്ഥാനവും ഈരണം ചെയ്യപ്പെടുന്നു.

സാ—അമരാദികളായ ഈ ഗ്രഹങ്ങൾക്ക് സൂര്യാദികളായ ഗ്രഹങ്ങളോടുള്ള സംബന്ധത്തെയാണ് ഇനി ഇവിടെ പറയാൻ പോകുന്നത്. അതുപോലെതന്നെ മററു ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ബാധകസ്ഥാനത്തേയും ഇവിടെ പറയുന്നു. സൂര്യനെക്കൊണ്ടു ഇന്നിന്ന ഗ്രഹങ്ങ(ബാധക)ളെ ചിന്തിക്കണമെന്നും ഇങ്ങിനെതന്നെ മററു ഗ്രഹങ്ങളെക്കൊണ്ടും അറിയേണ്ടതാണല്ലോ. ദേവകോപം സർപ്പകോപം മുതലായ കഴിഞ്ഞ ഘട്ടങ്ങളിലും ശത്രുബാധ മുതലായി അടുത്തുവരുന്ന ഘട്ടങ്ങളിലും ബാധാസ്ഥാനത്തിന്റെ ബോധവും അത്യാവശ്യമാണ്.

വാ—അത്ര സാരസംഗ്രഹഃ.

അ—ഇവിടെ സാരസംഗ്രഹം ഭവിക്കുന്നു.

സാ—സൂര്യാദികളെക്കൊണ്ട് ബാധാനിരൂപണം ചെയ്യുന്നതിനു സാരസംഗ്രഹവചനത്തെ താഴെ കാണിക്കുന്നു.

ഭാനോ രുദ്രഗണോഗ്രഭൂതഭുജഗാധിശാ വിധോഃ കിന്നരാ
യക്ഷാദ്യാ ഗ്രഹപന്നഗാഃ ക്ഷിതിസുതസ്യോഗ്രാ ഹി രക്ഷോഗ്രഹാഃ
ഭൂതാ ഭൈരവദേവതാശ്ച ശശിജസ്യാട്ടാലകാഃ കിന്നരാ.
വാഗീശസ്യ ശുഭഗ്രഹാശ്ശുഭതരാ നാഗാസ്ത്രിമൂർത്ത്യാദയഃ. ൧൦൩

അ—ഭാനുവിന് രുദ്രഗണോഗ്രഭൂതഭുജഗാധീശന്മാരും വിധുവിന് കിന്നരന്മാരും യക്ഷന്മാരും ഗ്രഹപന്നഗങ്ങളും ക്ഷിതിസുതന് ഉഗ്രങ്ങളായ രക്ഷോഗ്രഹങ്ങളും ഭൂതങ്ങളും ഭൈരവദേവതകളും ശശിജന്ന് അട്ടാലകന്മാരായ കിന്നരന്മാരും വാഗീശന് ശുഭഗ്രഹങ്ങളും ശുഭതരങ്ങളായ നാഗങ്ങളും ത്രിമൂർത്ത്യാദികളും ഭവിക്കുന്നു.

സാ—ആദിത്യനെക്കൊണ്ടു രുദ്രഗണങ്ങളെയും ശക്തിമത്തുകളായ ഭൂതങ്ങളെയും നാഗങ്ങളെയും വിചാരിക്കണം. ചന്ദ്രനെക്കൊണ്ട് കിന്നരന്മാർ യക്ഷന്മാർ നാഗഗ്രഹങ്ങൾ ഇവരെ വിചാരിക്കണം. ചൊവ്വയെക്കൊണ്ട് രൂക്ഷന്മാരായ രാക്ഷസഗ്രഹങ്ങൾ അഗ്നിഭൈരവൻ കാലഭൈരവൻ മുതലായവരെ വിചാരിക്കണം. ബുധനെക്കൊണ്ട്

അട്ടാലങ്ങളിൽ സ്ഥിതിചെയ്യുന്ന കിന്നരന്മാരെ പറയണം. വ്യാഴത്തെക്കൊണ്ട് ശുഭശ്രേപങ്ങളായ ദേവഗ്രഹങ്ങളേയും ഏറാവും ശുഭന്മാരായ നാഗഗ്രഹങ്ങളേയും ത്രിമൂൎത്ത്യാദികളേയും പറയണം.

യക്ഷീമാതൃഭുജംഗമാ ഭൃഗുസുതസ്യാൎക്കാത്മജസ്യാശുഭാ
ഭസ്മാശ്രുകപിശാചകശ്മലമുഖാ നിസ്സ്തജസംജ്ഞാ ഗ്രഹാഃ
രാഹോഃ സൎപ്പപിശാചപന്നഗഭൃതഃ പ്രേതഗ്രഹാദ്യുത്ഭവാഃ
കേതോസ്സൂടഖിലദേഹിനാം വിദധതേ രോഗാനനിഷ്ടൎക്ഷഗാഃ.

അ—ഭൃഗുസുതന് യക്ഷീമാതൃഭുജംഗമങ്ങളും അൎക്കാത്മജന് അശുഭങ്ങളായ ഭസ്മാശ്രുക്ഷപിശാചകശ്മലമുഖന്മാരും നിസ്സ്തജസംജ്ഞങ്ങളായ ഗ്രഹങ്ങളും രാഹുവിന്നു സൎപ്പപിശാചപന്നഗഭൃത്തുകളായ ഗ്രഹങ്ങളും കേതുവിന്നു പ്രേതഗ്രഹാദ്യുത്ഭവങ്ങളായ ഗ്രഹങ്ങളും ഭവിക്കുന്നു. അനിഷ്ടൎക്ഷഗന്മാരായ അവർ അഖിലദേഹികൾക്കു രോഗങ്ങളെ വിധാനം ചെയ്യുന്നു.

സാ—ശുക്രനെക്കൊണ്ട് യക്ഷിമാതൃക്കൾ സൎപ്പങ്ങൾ ഇവരെ വിചാരിക്കണം. ശനിയെക്കൊണ്ട് നിസ്സ്തജന്മാർ ഭസ്മഗന്മാർ പിശാചന്മാർ കശ്മലന്മാർ മുതലായ അശുഭഗ്രഹങ്ങളെ വിചാരിക്കണം. രാഹുവിനെക്കൊണ്ട് നാഗഗ്രഹങ്ങൾ പിശാചഗ്രഹങ്ങൾ സൎപ്പങ്ങൾ ഇവയെ വിചാരിക്കണം. കേതുവിനെക്കൊണ്ട് പ്രേതഗ്രഹങ്ങൾ തന്നിമിത്തമുള്ള ബാധകൾ ഇവയെ വിചാരിക്കണം.

സൂൎയ്യൻ മുതലായ ഗ്രഹങ്ങൾ അനിഷ്ടരാശിയിൽ നില്ക്കുമ്പോൾ അവരവൎക്കു പറഞ്ഞിട്ടുള്ള ഗ്രഹങ്ങളുടെ പീഡയുണ്ടെന്നു പറയണം. ഈ ഗ്രഹപീഡയുണ്ടായാൽ ഏവൎക്കും രോഗം മുതലായ അനിഷ്ടങ്ങളെ ഉണ്ടാക്കിത്തീൎക്കും.

വാ—സന്താനദീപികായാം.

അ—സന്താനദീപികയും ഭവിക്കുന്നു.

സാ—ഗ്രഹസംബന്ധം ചിന്തിക്കുന്നതിനു സന്താനദീപികയിലെ വചനത്തെക്കൂടി കാണിക്കുന്നു.

ബാധകസ്ഥാനഗേ സൂൎയ്യേ ശൈവഭൂതാദിപീഡനം
ചന്ദ്രേ ദുൎഗ്ഗാകൃതം രോഗം ധൎമ്മദൈവകൃതം ഗദം ൧൦൩
ഭൌമേ സ്കന്ദകൃതം വ്യാധിം ഭൈരവാദിനിപീഡനം
സൌമ്യേ ഗന്ധൎവ്വയക്ഷാദിവിമാനസ്ഥാനവാസിനാം. ൧൦൪
ജീവേ ബ്രാഹ്മണശാപഞ്ച ദേവാനാമപി കോപനം
ശുക്രേ യക്ഷീകൃതം രോഗം ബ്രഹ്മരാക്ഷസപീഡനം. ൧൦൫
മന്ദേ തു ഭൂതനാഥാനാം ശൈവാനാം പീഡനം തഥാ
രാഹൌ സൎപ്പകൃതം രോഗം കേതൌ ചണ്ഡാലദൈവതം
മാന്ദൌ പ്രേതകൃതം രോഗം പ്രവദേന്മതിമാൻ നരഃ. ൧൦൬

അ—സൂൎയ്യൻ ബാധകസ്ഥാനസംസ്ഥനായിരിക്കുമ്പോൾ ശൈവഭൂതാദിപീഡനത്തെയും ചന്ദ്രൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ ദുൎഗ്ഗാകൃതമായ രോഗത്തേയും ധൎമ്മദൈവകൃതമായ ഗദത്തേയും ഭൌമൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ സ്കന്ദകൃതമായ വ്യാധിയേയും ഭൈരവാദിനിപീഡനത്തേയും സൌമ്യൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ ഗന്ധൎവ്വയക്ഷാദിവിമാനസ്ഥാനവാസികളുടെ നിപീഡനത്തേയും ജീവൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ ബ്രാഹ്മണശാപത്തേയും ദേവന്മാരുടെ കോപത്തേയും ശുക്രൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ യക്ഷീകൃതമായ രോഗത്തേയും ബ്രഹ്മരാക്ഷസപീഡനത്തേയും മന്ദൻ ബാധകസ്ഥാനഗനായിരിക്കുമ്പോൾ ശൈവന്മാരായിരിക്കുന്ന ഭൂതനാഥന്മാരുടെ പീഡനത്തേയും അപ്രകാരം രാഹു ബാധകസ്ഥാനഗനായിരിക്കുമ്പോൾ

സർപ്പകൃതമായ രോഗത്തേയും കുളു ബാധകസ്ഥാനാധനായിരിക്കുമ്പോൾ ചണ്ഡാലദൈവതത്തേയും മാന്ദി ബാധകസ്ഥാനഗനായിരിക്കുമ്പോൾ പ്രേതകൃതമായ രോഗത്തേയും മതിമാനായിരിക്കുന്ന നരൻ പ്രവദിക്കണം.

സാ—ആദിത്യൻ ബാധാരാശിയിൽ നിന്നാൽ ശിവഭൂതങ്ങളുടേയും മററം കോപമുണ്ടെന്നും ചന്ദ്രൻ ബാധാരാശിയിൽ നിന്നാൽ ദുർഗ്ഗാഭഗവതിയുടേയും ധർമ്മദൈവങ്ങളുടേയും കോപമുണ്ടെന്നും ചൊവ്വാനിന്നാൽ സുബ്രഹ്മണ്യകോപവും ഭൈരവൻ ഘണ്ടാകർണ്ണൻ മുതലായവരുടെ ഉപദ്രവവും ഉണ്ടെന്നും ബുധൻ ബാധയിൽനിന്നാൽ ഗന്ധർവ്വൻ യക്ഷൻ മുതലായ വിമാനസഞ്ചാരികളായ ദേവന്മാരുടെ ഉപദ്രവമുണ്ടെന്നും വ്യാഴം ബാധയിൽ നിന്നാൽ ബ്രാഹ്മണശാപം ദേവകോപം മുതലായവയുണ്ടെന്നും ശുക്രൻ ബാധയിൽ നിന്നാൽ യക്ഷിയുടേയും ബ്രഹ്മരാക്ഷസൻേറയും പീഡയുണ്ടെന്നും ശനി ബാധയിൽനിന്നാൽ ശാസ്താവു മുതലായ ശിവഭൂതങ്ങളുടെ ബാധയുണ്ടെന്നും കേതുനിന്നാൽ ചണ്ഡാലദൈവങ്ങളുടെ ബാധയുണ്ടെന്നും ഗുളികൻ ബാധയിൽ നിന്നാൽ പ്രേതകോപമുണ്ടെന്നും ബുദ്ധിമാനായ ദൈവജ്ഞൻ നിശ്ചയിച്ചു പറയേണ്ടതാണ്. ഇങ്ങിനെ സന്താനദീപികാവചനം അവസാനിച്ചു.

ആരൂഢരാശൌ ചര ആയരാശൌ
സ്ഥിരേ തു ബാധാ നവമേ വിചിന്ത്യാ
തത്രോഭയേ കാമഗൃഹേ ത്രയാണാം
കേന്ദ്രേഷു ചൈഷാമിതി കേചിദൂചുഃ. ൧൧൦

അ—ആരൂഢരാശി ചരമായിരിക്കുമ്പോൾ ആയരാശിയിലും സ്ഥിരമായിരിക്കുമ്പോൾ നവമത്തിലും അപ്രകാരം ഉഭയമായിരിക്കുമ്പോൾ കാമഗൃഹത്തിലും ബാധ വിചിന്ത്യയായി ഭവിക്കുന്നു. ഈ മൂന്നുരാശികളുടേയും കേന്ദ്രങ്ങളിലും ബാധ വിചിന്ത്യയാകുന്നു. ഇപ്രകാരം ചിലർ പറയുന്നു.

സാ—മേടം കർക്കടകം തുലാം മകരം ഈ ചരരാശികളിൽ ഏതെങ്കിലും ഒന്ന് ആരൂഢമായി വന്നാൽ അതിൻെറ പതിനൊന്നാമത്തെ രാശി ബാധകസ്ഥാനമാണ്. ഇടവം ചിങ്ങം വൃശ്ചികം കുംഭം ഈ സ്ഥിരരാശികളിൽ ഏതെങ്കിലും ഒന്ന് ആരൂഢമായാൽ അതിൻെറ ഒമ്പതാംരാശി ബാധാസ്ഥാനമാണ്. മിഥുനം കന്നി ധനു മീനം ഈ ഉഭയരാശികളിൽ ഒന്ന് ആരൂഢമായാൽ അതിൻെറ ഏഴാമത്തെ രാശി ബാധകസ്ഥാനമാണ്. ഇങ്ങിനെ ഒരുപക്ഷം. ഈ ബാധകസ്ഥാനങ്ങളുടെ കേന്ദ്രരാശികളും ബാധാസ്ഥാനങ്ങളാണെന്ന് ചിലർ അഭിപ്രായപ്പെടുന്നു. ഇങ്ങിനെ ഈ ശ്ലോകംകൊണ്ട് രണ്ടുപക്ഷത്തിൽ ബാധകസ്ഥാനം പറയപ്പെട്ടു.

കുംഭശ്ചരാണാമളിചാപസിംഹ-
സ്ത്രീണാമളിർഗോവൃഷഭസ്യ നക്രഃ
കുംഭസ്യ കർക്കീ മിഥുനസ്യ ധന്വീ
മീനസ്യ ചാപം ഖലു ബാധകം സ്യാൽ. ൧൧൧

അ—ചരങ്ങൾക്കു കുംഭവും അളിചാപസിംഹസ്ത്രീകൾക്ക് അളിയും ഗോവൃഷഭത്തിന്നു നക്രവും കുംഭത്തിന്നു കർക്കിയും മിഥുനത്തിന്നു ധന്വിയും മീനത്തിന്നു ചാപവും ബാധകമായി ഭവിക്കുന്നു.

സാ—മേടം മുതലായ ചരരാശികളിൽ ഒന്ന് ആരൂഢമായാൽ കുംഭം ബാധാരാശിയാണ്. വൃശ്ചികം ധനുസ്സ ചിങ്ങം കന്നി ഈ രാശികളിൽ ഒന്ന് ആരൂഢമായാൽ വൃശ്ചികം ബാധാരാശിയാണ്. ഇടവംരാശി ആരൂഢമായാൽ മകരം ബാധാരാശിയാണ്. കുംഭംരാശി ആരൂഢമായാൽ കർക്കടകം ബാധാരാശിയാണ്. മിഥുനം ആരൂഢമായാൽ ധനുരാശി ബാധകസ്ഥാനമാണ്. മീനംരാശി ആരൂഢമായാലും ബാധകസ്ഥാനം ധനുരാശിതന്നെയാണ്. ഇതു ബാധാസ്ഥാനനിയമത്തിൻെറ മറെറാരു മതമാണ്.

ബാധാനിരൂപണേ പക്ഷാന്തരേ ഉക്തേഷു ഗൃഹ്യതാം
ഉദിതേഽന്ത്യേ ച സപ്തമേ ഗ്രാഹ്യം വാ മധ്യമഃ കചിൽ. ൧൧൨

അ—ബാധാനിരൂപണത്തിൽ ഇങ്ങിനെ മൂന്നുപക്ഷം ഭവിക്കുന്നു. ഇതുകളിൽ വച്ച് ആദിമവും അന്ത്യവും എല്ലായിടവും ഗ്രഹിക്കപ്പെടണം. മദ്ധ്യമമായ പക്ഷം ചിലേടത്തു് ഗ്രാഹ്യമായും ഭവിക്കുന്നു.

സാ—മേൽ ബാധകസ്ഥാനത്തെ മൂന്നുവിധത്തിൽ നിണ്ണയിച്ചു് ഇതു മൂന്നും ആചാൎയ്യമതാന്തരേണ സിദ്ധങ്ങളാണ് എങ്കിലും ഇവകളിൽ ഒന്നാമത്തെയും മൂന്നാമത്തെയും പക്ഷങ്ങൾ ബാധാസ്ഥാനനിരൂപണത്തിൽ എവിടെയും സ്വീകരിക്കേണ്ടതാണ്. "ത്രയാണാം കേന്ദ്രേഷ്വപ്യേഷാമിതികേചിദ്വദന്തി" എന്ന വചനപ്രകാരം അത്യാവശ്യം നേരിടുന്നപക്ഷം ചിലേടത്തു വിചാരിക്കാം ഇപ്പോൾ ആ വചനമനുസരിച്ചു് ഒരിടത്തും വിചാരിക്കാറില്ല ഇങ്ങിനെ ഗ്രഹഭേദങ്ങളും ബാധകസ്ഥാനവും പറഞ്ഞുകഴിഞ്ഞു.

പിത്തോന്മത്ത്യാദയഃ ശ്ലോകാഃ പ്രശ്നാനുഷ്ഠാനപദ്ധതൌ
യേ പ്രാഗ്ഗദവിഷയേ പ്രോക്താശ്ചിന്ത്യന്തേഽത്ര താനപി.

അ—പ്രശ്നാനുഷ്ഠാനപദ്ധതിയിലെ പിത്തോന്മത്ത്യാദികളായ യാവ ചില ശ്ലോകങ്ങൾ മുൻപെ പ്രാഗ്ഗദവിഷയത്തിൽ പ്രോക്തങ്ങളായി. അതുകളേയും ഇവിടെ ചിന്തിക്കണം.

സാ—പന്ത്രണ്ടാം അദ്ധ്യായത്തിൽ രോഗചിന്തചെയ്ത കൂട്ടത്തിൽ "പിത്തോന്മത്തജ്വരതാപദേഹ" എന്നു മുതലായി അനുഷ്ഠാനപദ്ധതിയിലെ ചില പദ്യങ്ങൾ കാണിച്ചിട്ടുണ്ടല്ലോ. അതുകളെ ഈ ബാധാനിരൂപണത്തിലും വിചാരിക്കേണ്ടതാണ്. ആദിത്യനെക്കൊണ്ടു് അപസ്മാരം സൎപ്പങ്ങൾ ശിവഭൂതങ്ങൾ ചന്ദ്രനെക്കൊണ്ടു് കിന്നരന്മാർ യക്ഷന്മാർ മുതലായവർ ഇങ്ങിനെ മററു ഗ്രഹങ്ങളെക്കൊണ്ടും ആ പദ്യങ്ങളനുസരിച്ചു് വിചാരിച്ചുകൊള്ളണമെന്നു സാരം.

വാ—പ്രകൃതമേവാനുസര. ൨൬.

അ—പ്രകൃതത്തെത്തന്നെ അനുസരിക്കുന്നു.

സാ—ഒരാളിന്റെ ശാരീരമായ പ്രശ്നചിന്തയിൽ അയാൾക്കുള്ള രോഗങ്ങളേയും ബാധകളേയും പറയണമെന്നല്ലാതെ ബാധകളുടെ ചേഷ്ടകളേയും മററും പറഞ്ഞേതീരു എന്നില്ല. എങ്കിലും പ്രകൃതംവിട്ടു് അവയെല്ലാം അല്പമൊന്നു് വിസ്തരിച്ചു പറഞ്ഞു. ഇനിയും അതിനെത്തന്നെ വിസ്തരിക്കുന്നതു് ഉചിതമല്ല. അതുകൊണ്ടു് പ്രകൃതമായ ദൃഷ്ടിബാധാചിന്തനയെത്തന്നെ അവലംബിക്കുന്നു.

ബാധകാധിപതിർല്ലഗ്നം ലഗ്നേശം വാ യദീക്ഷതേ
ത്രിദശാദീക്ഷണേനാപി ബാധാ സ്യാദ്ദൃഷ്ടിസംഭവാ. ൨൭

അ—ബാധകാധിപതി ലഗ്നത്തെയോ ലഗ്നാധിപനേയോ ഈക്ഷിക്കുന്നു എങ്കിൽ ത്രിദശാദീക്ഷണംകൊണ്ടും ദൃഷ്ടിസംഭവയായിരിക്കുന്ന ബാധ ഭവിക്കും.

സാ—ബാധകാധിപതി ലഗ്നരാശിയെയോ ലഗ്നാധിപനെയോ നോക്കുന്നു എങ്കിൽ ദൃഷ്ടിബാധയുണ്ടെന്നു പറയണം. ഇവിടെ ഗ്രഹങ്ങളുടെ പൂൎണ്ണദൃഷ്ടിതന്നെ വേണമെന്നില്ല, മൂന്നിലും പത്തിലും എല്ലാ ഗ്രഹങ്ങൾക്കും കാൽദൃഷ്ടിയും അഞ്ചിലും ഒൻപതിലും അരദൃഷ്ടിയും നാലിലും എട്ടിലും മുക്കാൽദൃഷ്ടിയും ഉണ്ടു്. ഇങ്ങിനെയുള്ള അല്പദൃഷ്ടിബന്ധമുണ്ടായാലും മതി. പൂൎണ്ണദൃഷ്ടിയുണ്ടെങ്കിൽ ദൃഷ്ടിബാധായോഗം പ്രബലമായിത്തന്നെ പറയാം.

ബാധകസ്ഥാനഗേഽസ്തേശേ തദ്വ്യയാധിപയോർമ്മിഥഃ
യോഗേ ദൃഷ്ടൌ ച വക്തവ്യാ ബാധാ ദൃഷ്ടിസമുദ്ഭവാ. ൨൮

അ—അസ്തേശൻ ബാധകസ്ഥാനഗനായിരിക്കുമ്പോഴും തദ്വ്യയാധിപന്മാക്കും പരസ്പരം യോഗമോ ദൃഷ്ടിയോ സത്തായിരിക്കുമ്പോഴും ദൃഷ്ടിസമുത്ഭവയായ ബാധ വാച്യയാകുന്നു.

സാ—ഏഴാംഭാവാധിപൻ ബാധാരാശിയിൽ നില്ക്കുകയോ അല്ലെങ്കിൽ ബാധകാധിപനും ഏഴാംഭാവാധിപനും തമ്മിൽ തമ്മിൽ നോക്കുകയോ ചെയ്താൽ ദൃഷ്ടിബാധയെ

പറയാം ഇവിടെ ലഗ്നാധിപൻ ബാധകാധിപനേയും ബാധകാധിപൻ ലഗ്നാധിപനേയും ദൃഷ്ടിചെയ്യുന്നു എങ്കിൽ മാത്രമേ ഈ യോഗം പറയാവൂ.

വാ—അത്ര സന്താനദീപികാ.

**അ**—ഇവിടെ സന്താനദീപിക ഭവിക്കുന്നു.

സാ—ദൃഷ്ടിബാധാവിചാരത്തിലേയ്ക്കു സന്താനദീപികയിലെ വചനത്തെക്കൂടി ഇവിടെ കാണിക്കുന്നു.

ചരരാശിഗതേ ലഗ്നേ ധരാസുതയുതേ മദേ
ലഗ്നേ സഹിതപാപേ ച ദേവതാദർശനാദ്രുജാ. ൧൮൩

**അ**—ലഗ്നം ചരരാശിഗതമായും മദം ധരാസുതയുതമായും ഇരിക്കുമ്പോഴും ലഗ്നം സഹിതപാപമായും മദം ധരാസുതയുതമായുമിരിക്കുമ്പോഴും ദേവതാദർശനം ഹേതുവായിട്ടു രുജ വാച്യയാകുന്നു.

സാ—ചരരാശി ലഗ്നംവരിക ഏഴാംഭാവത്തിൽ ചൊവ്വ നില്ക്കുക ഇങ്ങിനെ വന്നാലും ലഗ്നത്തിൽ പാപൻ വരിക ഏഴാംഭാവത്തിൽ ചൊവ്വാവരിക ഇങ്ങിനെ വന്നാലും രോഗത്തിൻെറ കാരണം ബാധാദർശനമാണെന്നു പറയണം. ബാധകന്മാരുടെ ദൃഷ്ടിക്കു വിഷയമാകുകനിമിത്തം അവരുടെ ആവേശമുണ്ടായാലും തന്നിമിത്തം രോഗം ആരംഭിച്ചു എന്നു പറയണം.

ശുക്രേതരയുതേ ലഗ്നേ സപ്തമസ്ഥേ ശനൈശ്ചരേ
ചന്ദ്രേ പാപഗ്രഹൈർദൃഷ്ടേ പിശാചാലോകനാദ്രുജാ—ഇതി.

**അ**—ലഗ്നം ശുക്രേതരയുതമായും ശനൈശ്ചരൻ സപ്തമസ്ഥനായും ചന്ദ്രൻ പാപഗ്രഹങ്ങളാൽ ദൃഷ്ടനായും ഇരിക്കുമ്പോൾ പിശാചാലോകനം ഹേതുവായിട്ടു രുജ വാച്യയാകുന്നു.

സാ—ലഗ്നത്തിൽ പാപയോഗവും ഏഴാംഭാവത്തിൽ ശനിയുടെ യോഗവും ചന്ദ്രന് പാപദൃഷ്ടിയും ഉണ്ടായാലും ദേവതകളുടെ ദർശനം ഹേതുവായിട്ടാണ് രോഗമുണ്ടായതെന്നു പറയണം. ഇങ്ങിനെ സന്താനദീപിക.

ലഗ്നേശബന്ധുര്യദി ബാധകേശോ
രന്തും നിഹന്തും യദി തസ്യ ശത്രുഃ
ഭോക്തും സമശ്ചേദ്ഗ്രഹപീഡനം സ്യാ-
ദേവം ത്രിധാ ദൈവവിദോ വദന്തി. ൧൮൪

**അ**—ബാധകേശൻ ലഗ്നേശബന്ധുവാകുന്നു എങ്കിൽ രമിപ്പാനായും അവൻെറ ശത്രുവായി ഭവിക്കുന്നു എങ്കിൽ നിഹനിപ്പാനായും സമനായി ഭവിക്കുന്നു എങ്കിൽ ഭുജിപ്പാനായിക്കൊണ്ടും ഗ്രഹപീഡനം ഭവിക്കും ദൈവവിത്തുകൾ ഗ്രഹപീഡനത്തെ ഇങ്ങിനെ മൂന്നുവിധമായി വദിക്കുന്നു.

**സാ**—ദൃഷ്ടിബാധായോഗമുണ്ടായാൽ ആ ബാധ രന്തുകാമൻ ഹന്തുകാമൻ ഭോക്തുകാമൻ ഇവരിൽ ആരാണെന്ന് അറിയേണ്ടതാണല്ലോ. ബാധകാധിപൻ ലഗ്നാധിപൻെറ ബന്ധുവാണെങ്കിൽ ആ ബാധരന്തുകാമനാണെന്നും ബാധകാധിപൻ ലഗ്നാധിപൻെറ ശത്രുവായാൽ ഹന്തുകാമനാണെന്നും ബാധകാധിപൻ ലഗ്നാധിപൻെറ സമനാണെങ്കിൽ ഭോക്തുകാമനാണെന്നും പറയണം. ബന്ധുശത്രുതാദി "ശത്രൂമന്ദസിതൌ സമശ്ശശിസുതൌ" ഇത്യാദിയായ ഹോരാപദ്യങ്ങളെക്കൊണ്ടും മററും ഗ്രാഹ്യമാകുന്നു. രന്തുകാമൻ മുതലായവരെ ചിന്തിച്ചറിയുന്നതിനു വേറേയും ചില അഭിപ്രായങ്ങളുണ്ട്. അതിനെ താഴെ കാണിക്കുന്നു

ശൈന്യ ... ലഗ്നാശ ... യുക്തേ
രന്തും നിഹന്തും ... 

ബാധാധിപേഽഗ്നേന്ദൂരിഹ ഭോക്തുരേവം
ഗ്രാഹ്യാ വിരോധേ സതി പൂർവ്വപക്ഷഃ. ൧൯

അ—ബാധകാധിപൻ ലഗ്നശചന്ദ്രദൃഷ്ടിയുക്തനായിരിക്കുമ്പോൾ രമിപ്പാനായിക്കൊണ്ടും മൃതിഷഷ്ഠപന്മാരാൽ ദൃഷ്ടയുക്തനായിരിക്കുമ്പോൾ നിഗ്രഹിപ്പാനായും അന്യന്മാരാൽ ദൃഷ്ടയുക്തനായിരിക്കുമ്പോൾ ഭുജിപ്പാനായിക്കൊണ്ടും ഗ്രഹപീഡനം ഭവിക്കുന്നു എന്ന് അന്യന്മാർ പറയുന്നു. വിരോധം സത്യമായിരിക്കുമ്പോൾ പൂർവ്വപക്ഷം ഗ്രാഹ്യമാകുന്നു.

സാ—ലഗ്നാധിപന്ന് ബാധകാധിപന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ ഉപദ്രവിക്കുന്ന ബാധാരന്തുകാമനെന്നും ബാധകാധിപന്ന് ആറാംഭാവത്തിന്റെയും എട്ടാംഭാവത്തിന്റെയും യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ഉപദ്രവിക്കുന്ന ബാധ ഹന്തുകാമനാണെന്നും ലഗ്നാധിപനും ഷഷ്ഠാഷ്ടമാധിപന്മാരും ഒഴികെ മററുള്ളവരുടെ ദൃഷ്ടിയോഗങ്ങളുണ്ടായിരുന്നാൽ ഭോക്തുകാമനാണെന്നും പറയണം. ഇങ്ങിനെയാണ് ചിലരുടെപക്ഷം. ആദ്യം പറഞ്ഞതും ഇപ്പോൾ പറഞ്ഞതും തമ്മിൽ പരസ്പരവിരുദ്ധങ്ങളായി വന്നാൽ ആദ്യം പറഞ്ഞവയെ—'ലഗ്നേശബാധേശ്വരദി' ഇത്യാദി പദ്യംകൊണ്ടു പറഞ്ഞവയെത്തന്നെയാണ് സ്വീകരിക്കേണ്ടതു്.

ശുക്രർക്ഷഗോഽഥ തദ്ദൃഷ്ടോ ബാധകസ്ഥാനഗോ ഗ്രഹഃ
യദി ബാധോത്ഭവം വിദ്യാദ് ഭാര്യാഭർത്തൃസമാഗമേ ൨൦

അ—ബാധകസ്ഥാനഗനായ ഗ്രഹം ശുക്രർക്ഷഗനായോ തദ്ദൃഷ്ടനായോ ഭവിക്കുന്നുവെങ്കിൽ ഭാര്യാഭർത്തൃസമാഗമം സത്യമായിരിക്കുമ്പോൾ ബാധോത്ഭവത്തെ വേദിക്കണം.

സാ—ബാധാരാശിയിൽ ഒരു ഗ്രഹം വരികയും ആ ഗ്രഹം ശുക്രന്റെ ക്ഷേത്രത്തിൽ വരികയോ ശുക്രന്റെ ദൃഷ്ടിവരികയോ ചെയ്താൽ ബാധാവേശമുണ്ടായതു് ഭാര്യാഭർത്താക്കന്മാരുടെ വിനോദസമയമായിരുന്നു എന്നു പറയണം.

ബാധാസംഭവദേശസ്തു ബാധകസ്ഥാനരാശിനാ
വാച്യാ മേഷാദിരാശീനാം പ്രദേശാൻ കഥയാമ്യതഃ. ൨൧

അ—ബാധാസംഭവദേശം ബാധകസ്ഥാനരാശികൊണ്ടു വാച്യമാകുന്നു. ഇതു ഹേതുവായിട്ട് മേഷാദിരാശികളുടെ പ്രദേശങ്ങളെ കഥിക്കുന്നു.

സാ—ബാധാവേശമുണ്ടായതു് ഏതൊരു സ്ഥലത്തുവച്ചാണെന്നുള്ളതു ബാധകസ്ഥാനരാശികൊണ്ടാണ് ചിന്തിച്ചറിയേണ്ടതു്. അതിനാൽ മേടം തുടങ്ങിയ രാശികളെക്കൊണ്ടു നിശ്ചയിക്കേണ്ട പ്രദേശങ്ങളെ പറയാൻ പോകുന്നു

മേഷസ്യ ധാതൂപാകരരത്നഭൂമിഃ
കല്യാപ്രദേശോ ഭുജഗാലയശ്ച
പൂർവ്വപ്രദേശോ വൃഷഭസ്യ പശ്ചാൽ
കൃഷീവലക്ഷേത്രസുരമ്യഭൂമിഃ. ൨൨

അ—മേഷത്തിന്ന് ധാതൂപാകരരത്നഭൂമിയും കല്യാപ്രദേശവും ഭുജഗാലയവും വാച്യമാകുന്നു. വൃഷഭത്തിന്നു പൂർവ്വപ്രദേശവും പിന്നെ കൃഷീവലക്ഷേത്രസുരമ്യഭൂമിയും വാച്യമാകുന്നു.

സാ—മേടംരാശി ബാധാസ്ഥാനമായാൽ സ്വർണ്ണം മുതലായ ധാതുദ്രവ്യങ്ങൾ വിളയുന്ന പ്രദേശത്തേയും കൈത്തോടുകൾ സർപ്പക്കാവ് ഇവകളുള്ള പ്രദേശത്തേയും പറയണം. ഇടവംരാശി ബാധകസ്ഥാനമായാൽ മേടംരാശിക്കു പറഞ്ഞിട്ടുള്ള പ്രദേശവും കൃഷിക്കുപയുക്തമായ സ്ഥലവും നെൽകൃഷിസ്ഥലവും മനോഹരങ്ങളായ പ്രദേശങ്ങളും പറയേണ്ടതാണ്. ബാധോപദ്രവമുണ്ടെങ്കിൽ ബാധാരാശിക്കു പറഞ്ഞിട്ടുള്ള സ്ഥലത്തുവച്ചാണ് ബാധാവേശം സംഭവിച്ചതെന്നു ഗ്രാഹ്യമാണല്ലോ.

ഉദ്യാന ദേവാലയ നൃത്തഭൂമീ-
ർമ്മിഥുനസ്യ രമ്യം പ്രവദന്തി തജ്ജ്ഞാഃ

ദേവാംഗനാവാസതടാകരമ്യം
ജലാന്തികം കർക്കടകസ്യ രാശേഃ. ൧൨൩

അ—യമത്തിന്ന് ഉദ്യാനദേവാലയനൃത്തഭൂമികളേയും രമ്യമായ പ്രദേശത്തെയും തജ്ഞന്മാർ പ്രവദിക്കുന്നു. കർക്കടകമായ രാശിക്കു ദേവാംഗനാവാസതടാകരമ്യമായ ജലാന്തികത്തെ പ്രവദിക്കുന്നു.

സാ—ബാധകസ്ഥാനം മിഥുനംരാശിയാണെങ്കിൽ പുഷ്പവനം ദേവാലയം നൃത്തസ്ഥലം മനസ്സിന്നു സന്തോഷകരമായ പ്രദേശം ഇങ്ങിനെയുള്ള സ്ഥലത്തുവച്ചാണ് ബാധാവേശം സംഭവിച്ചതെന്നു പറയണം. ബാധകസ്ഥാനം കർക്കടകംരാശിയാണെങ്കിൽ ദേവസ്ത്രീകൾ ചേർന്നു വിനോദിക്കുന്നതിന് ഉചിതങ്ങളായ തടാകങ്ങളുടെയുംമററും തീരപ്രദേശത്തുവച്ചാണ് ബാധാവേശം സംഭവിച്ചതെന്നു പറയണം.

സ്ഥാനം മൃഗേന്ദ്രസ്യ തു തുംഗദേശാ
ഗോക്ഷേത്രദേവദ്വിജവാസഭൂമിഃ
ദേവാലയാശ്വദ്വിപമന്ദിരാബ്ധി
ക്ഷേത്രേഷു വാസോ വനിതാഗ്രഹസ്യ. ൧൨൪

അ—മൃഗേന്ദ്രന്ന് തുംഗദേശവും ഗോക്ഷേത്രദേവദ്വിജവാസഭൂമിയും വാച്യമാകുന്നു. വനിതാഗൃഹത്തിന്ന് ദേവാലയാശ്വദ്വിപമന്ദിരാബ്ധിക്ഷേത്രങ്ങളിൽ വാസം വാച്യമാകുന്നു.

സാ—ബാധകസ്ഥാനം ചിങ്ങംരാശിയാണെങ്കിൽ ഉയൎന്ന പ്രദേശം ക്ഷേത്രം പശുക്കളും ബ്രാഹ്മണരും ദേവന്മാരും നിവസിക്കുന്ന സ്ഥലം ഇങ്ങിനെയുള്ള പ്രദേശത്തെയാണു പറയേണ്ടതു്. ബാധകസ്ഥാനം കന്നിരാശിയാണെങ്കിൽ ദേവാലയം കുതിരപ്പന്തി ആനപ്പന്തി സമുദ്രതീരം കൃഷിഭൂമി ഇങ്ങിനെയുള്ള പ്രദേശത്തെയാണ് പറയേണ്ടതു്.

ജൂകസ്യ വീഥ്യാപണകാനനേഷു
കീടസ്യ വല്മീകതടാകയോശ്ച
ആരാമസേനാഗൃഹയുദ്ധഭൂമി-
സാലേഷു വാസോ നവമസ്യ രാശേഃ ൧൨൫

അ—ജൂകത്തിൻെറ വാസം വീഥ്യാപണകാനനങ്ങളിലും കീടത്തിൻെറ വാസം വല്മീകതടാകങ്ങളിലും നവമമായ രാശിയുടെ വാസം ആരാമസേനാഗൃഹയുദ്ധഭൂമിസാലങ്ങളിലും ഭവിക്കുന്നു.

സാ—ബാധകസ്ഥാനം തുലാംരാശിയായാൽ തെരുവുകൾ കച്ചവടസ്ഥലങ്ങൾ കാടുകൾ ഈ പ്രദേശങ്ങളേയും വൃശ്ചികംരാശി ബാധകസ്ഥാനമായാൽ പുററുള്ള സ്ഥലംകളും ചിറ മുതലായ ജലാശയങ്ങൾ ഇങ്ങനെയുള്ള പ്രദേശങ്ങളേയും ധനുരാശി ബാധകസ്ഥാനമായാൽ പൂങ്കാവ് സൈന്യങ്ങൾ വസിക്കുന്ന സ്ഥലം യുദ്ധഭൂമി മതിൽക്കെട്ട് ഇങ്ങിനെയുള്ള സ്ഥലങ്ങളേയും ബാധാവേശസ്ഥാനമാണെന്നു പറയണം.

നദീമുഖാരണ്യനിഷാദവാസ-
ഷ്വേണസ്യ രാശേർഘടഭസ്യ തദ്വൽ
ശ്വഭ്രാംബുപൂർണ്ണാമരമന്ദിരേഷു
ഝഷസ്യ വാസഃ കഥിതോ മുനീന്ദ്രൈഃ. ൧൨൬

അ—ഏണമാകുന്ന രാശിയുടെ വാസം നദീമുഖാരണ്യനിഷാദവാസങ്ങളിലാകുന്നു. ഘടഭത്തിൻെറ വാസവും അപ്രകാരം അവിടെത്തന്നെ ഝഷത്തിൻെറ വാസം ശ്വഭ്രാംബുപൂർണ്ണാമരമന്ദിരങ്ങളിലാണെന്ന് മുനീന്ദ്രന്മാരാൽ കഥിതമാകുന്നു.

സാ—ബാധകസ്ഥാനം മകരംരാശിയായാൽ നദികളും മററും ചെന്നു സമുദ്രത്തിൽ ചേരുന്ന സംഗമസ്ഥലം അരണ്യം (കാട്ടുപ്രദേശം) കാട്ടാളന്മാർ പാൎക്കുന്ന സ്ഥലം

ഇങ്ങനെയുള്ള പ്രദേശത്തെ പറയണം. കുംഭംരാശി ബാധകസ്ഥാനമായാലും മേൽപറഞ്ഞ മകരം രാശിയുടെ പ്രദേശത്തെത്തന്നെ പറഞ്ഞുകൊള്ളണം. മീനംരാശി ബാധകസ്ഥാനമായാൽ ചില ജലമയമായ കുഹരങ്ങളും വെള്ളം ധാരാളമുള്ള പ്രദേശങ്ങളും ക്ഷേത്രങ്ങളും ഇങ്ങിനെയുള്ള സ്ഥലത്തുവച്ചാണ് ബാധാവേശം സംഭവിച്ചതെന്നു പറയണം.

വനം ക്ഷേത്രം പുരം കന്യാശൈലഗ്രാമാപണാഃ ക്രമാൽ
കൂപകാന്താരജലധിതടാകസരിതസ്ത്വജാൽ. ൨൩

അ—വനവും ക്ഷേത്രവും പുരവും കന്യയും ശൈലഗ്രാമാപണങ്ങളും കൂപകാന്താരജലധിതടാകസരിത്തുകളും അജത്തിങ്കൽനിന്നു തുടങ്ങി ക്രമേണ ഭവിക്കുന്നു.

സാ—മേടംരാശികൊണ്ടു വനം ഇടവം നെൽകൃഷിസ്ഥലം മിഥുനംകൊണ്ടു രാജധാനി കർക്കടകംകൊണ്ടു ചെറിയതോട്, ചിങ്ങംകൊണ്ടു പർവ്വതം കന്നികൊണ്ടു ഗ്രാമം തുലാംകൊണ്ടു കച്ചവടത്തെരുവ് വൃശ്ചികംകൊണ്ടു കിണറ് ധനുകൊണ്ട് കാട് മകരംകൊണ്ട് സമുദ്രം കുംഭംകൊണ്ട് കുളം മീനംകൊണ്ടു നദി ഇങ്ങിനെ രാശികളെക്കൊണ്ട് പ്രദേശങ്ങളും ഗ്രഹിച്ചുകൊള്ളണം.

വാ—ഏതദ്ദൃഷ്ടിബാധാവിഷയം.

അഥ ജിഹ്വാദോഷം നിരൂപ്യതേ.

അ—ഇതു് ദൃഷ്ടിബാധാവിഷയമാകുന്നു. അനന്തരം ജിഹ്വാദോഷത്തെ നിരൂപിക്കപ്പെടുന്നു.

സാ—ഇവിടെ പറഞ്ഞവസാനിപ്പിച്ചതു് ദൃഷ്ടിബാധയെ ചിന്തിച്ചറിയാനുള്ള മാർഗ്ഗങ്ങളാണ്. ഇനി പറയാൻ പോകുന്നതു് നാവിൻദോഷത്തെ ചിന്തിക്കേണ്ട രീതിയാണ്.

ബാധകേശാദയുക്തോ വാ ദൃഷ്ടോ വാ യദി വാക്പതിഃ
തർഹി രോഗം വദേൽ നൄണാം ജിഹ്വാദോഷസമുത്ഭവം. ൨൪

അ—വാക്പതി ബാധകേശാദയുക്തനായോ ദൃഷ്ടനായോ ഭവിക്കുന്നു എങ്കിൽ നൃക്കൾക്കു് ജിഹ്വാദോഷസമുത്ഭവമായ രോഗത്തെ പറയണം.

സാ—രണ്ടാംഭാവാധിപനു് ബാധകാധിപതിയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ നാവിൻദോഷംകൊണ്ടാണ് രോഗമുണ്ടായതെന്നു പറയണം.

വാ—ഏതൽ ജിഹ്വാദോഷനിരൂപണവിഷയം.

അ—ഇതു് ജിഹ്വാദോഷനിരൂപണവിഷയമാകുന്നു.

സാ—ഇവിടെ പറഞ്ഞതു് നാവിൻദോഷത്തെ ചിന്തിച്ചറിയേണ്ട ക്രമമാണ്.

ബാലഗ്രഹാഭിധാ ബാധാസ്തേഽർഭകാനേവ ബാധതേ
പ്രസിദ്ധാഃ പൂതനാദ്യാ യേ തൽപീഡാഥ നിരൂപ്യതേ. ൨൫

അ—പൂതനാദ്യങ്ങളായി പ്രസിദ്ധങ്ങളായി ബാലഗ്രഹാഭിധങ്ങളായ ചില ഗ്രഹങ്ങൾ അർഭകന്മാരെത്തന്നെ ബാധിക്കുന്നു അനന്തരം തൽപീഡ നിരൂപിക്കപ്പെടുന്നു.

സാ—കുട്ടികളെമാത്രം ഉപദ്രവിക്കുന്ന പൂതന തുടങ്ങിയ ചില ബാലഗ്രഹങ്ങളുണ്ട്. അവരുടെ ഉപദ്രവത്തെ നിരൂപിക്കാനുള്ള മാർഗ്ഗത്തെയാണ് ഇവിടെ പറയാൻ പോകുന്നതു്.

മന്ദചന്ദ്രജയോരേകോ രാശിർവാ മിഥുനനക്രയോഃ
ബാധകസ്ഥാനസംസ്ഥശ്ചേദ്ബാലപീഡാം വിനിർദ്ദിശേൽ.

അ—മന്ദചന്ദ്രജന്മാരിൽവച്ച് ഒരുത്തനോ അല്ലെങ്കിൽ മിഥുനനക്രങ്ങളിൽവച്ച് ഒന്നോ ബാധകസ്ഥാനസംസ്ഥനമായി ഭവിക്കുന്നു എങ്കിൽ ബാലപീഡയെ വിനിർദ്ദേശിക്കണം.

സാ—ബുധനോ ശനിയോ ബാധാരാശിയിൽ നില്ക്കുകയോ മിഥുനമോ മകരമോ ബാധാരാശിയായി വരികയോചെയ്താൽ പ്രഷ്ടാവിനു ബാലഗ്രഹങ്ങളുടെ ഉപദ്രവം രോഗഹേതുകമാണെന്നു പറയണം. ഇവിടെ പ്രഷ്ടാക്കന്മാരും ബാലന്മാരായിത്തന്നെയിരിക്കണം.

വാ—ഏതദ്ബാലപീഡാനിരൂപണവിഷയം. അഥ വിഷഭോജനം നിരൂപ്യതേ.

അ—ഇത് ബാലപീഡാനിരൂപണവിഷയമാകുന്നു. അനന്തരം വിഷഭോജനം നിരൂപിക്കപ്പെടുന്നു.

സാ—ഇവിടെ പറയപ്പെട്ടതു് ബാലപീഡയെ ചിന്തിക്കേണ്ടതിനെ കുറിച്ചാണ്. ഇനി ഇവിടെ ചിന്തിക്കാൻ പോകുന്നതു് കൈവിഷദോഷത്തെപ്പററിയാണ്.

മിത്രേ പുത്രേ സപ്തമേ വാഷ്ടമേ വാ
മാന്ദൌ വാഹൌ തിഷ്ഠതി ക്ഷ്വേളഭുക്തിഃ
തത്രസ്ഥേ വായീശപക്ഷേ രിപുയുക്താ
വിജ്ഞാതവ്യാ സാ ഹി ചേദ് ദൈവയോഗാൽ. ൧൩൧

അ—മിത്രത്തിലോ പുത്രത്തിലോ സപ്തമത്തിലോ അഷ്ടമത്തിലോ മാന്ദിയോ അഹിയോ നില്പുന്നായിരിക്കുമ്പോൾ ക്ഷ്വേളഭുക്തി ഭവിക്കുന്നു. അരിശപക്ഷനും തത്രസ്ഥനായിരിക്കുമ്പോൾ അരിപ്രയുക്തയാണെന്നും അപ്രകാരം അല്ലെങ്കിൽ അതു ദൈവയോഗം ഹേതുവായിട്ടാണെന്നും വിജ്ഞാതവ്യയായി ഭവിക്കുന്നു.

സാ—ഗുളികനോ രാഹുവോ രണ്ടാം നാലു് അഞ്ചു് ഏഴ് എട്ടു് ഈ ഭാവങ്ങളിൽ ഏതെങ്കിലും ഒരു ഭാവത്തിൽനിന്നാൽ വിഷഭക്ഷണം സംഭവിച്ചിട്ടുണ്ടെന്നും അതു് രോഗഹേതുവായി തീർന്നിട്ടുണ്ടെന്നും പറയണം. മേൽപറഞ്ഞ ഭാവങ്ങളിൽ ഏതിലെങ്കിലും ഒന്നിൽ ആറാംഭാവാധിപന്റെ സ്ഥിതികൂടി ഉണ്ടെങ്കിൽ ശത്രുക്കൾ മനഃപൂർവം വിഷം കൊടുത്തതാണെന്നു പറയണം. ആറാംഭാവാധിപനും ഗുളികനുംകൂടി മേൽപറഞ്ഞ ഭാവങ്ങളിൽ ഒന്നിൽ നില്ക്കുന്നെങ്കിൽ മാത്രമേ കൈവിഷത്തെ പറയാവൂ എന്നും പക്ഷമുണ്ടു്.

ആരൂഢേ സിംഹരാശൌ കടുകരസയുതം നാഗവല്ലീദലാദ്യേ
ഭൌമക്ഷേത്രേ തഥാജ്യേ മധുനി ബുധഗൃഹേ തക്രദധ്നോഃ സിതർക്ഷേ
ക്ഷീരേ വാ കാമ്ലേ വാ വിഷമമരഗുരോർധാമ്നി നിക്ഷിപ്യ ദത്തം
പൂപാദൌ മന്ദഗേഹേ ലവണരസവതി ദ്രവ്യ ഇന്ദോർദ്രവേ വാ.

അ—ആരൂഢം സിംഹരാശിയായിരിക്കുമ്പോൾ വിഷം കടുകരസയുതമായിരിക്കുന്ന നാഗവല്ലീദലാദ്യത്തിലും ഭൌമക്ഷേത്രമായിരിക്കുമ്പോൾ അപ്രകാരം ആജ്യത്തിലും ബുധഗൃഹമായിരിക്കുമ്പോൾ മധുവിലും സിതർക്ഷമായിരിക്കുമ്പോൾ തക്രദധികളിലും അമരഗുരുവിന്റെ ധാമമായിരിക്കുമ്പോൾ ക്ഷീരമോ കാമ്ലമോ ആയ പദാർത്ഥത്തിലും മന്ദഗേഹമായിരിക്കുമ്പോൾ പൂപാദിയിലും ഇന്ദുവിന്റെ ഗേഹമായിരിക്കുമ്പോൾ ലവണരസവത്തായ ദ്രവ്യത്തിലും അല്ലെങ്കിൽ ദ്രവമായ ദ്രവ്യത്തിലും നിക്ഷേപിച്ചിട്ടു വിഷം ദത്തമായി ഭവിക്കുന്നു.

സാ—കൈവിഷം കൊടുത്തിട്ടുണ്ടെങ്കിൽ അതു് എന്തൊരു പദാർത്ഥത്തിലുൾപ്പെടുത്തിയാണ് എന്നു് അറിവാനുള്ള ക്രമം പറയുന്നു. ആരൂഢം ചിങ്ങംരാശിയായാൽ വെററില മുതലായ എരിവു് രസപ്രധാനങ്ങളായ ദ്രവ്യങ്ങളിൽ ചേർത്താണ് വിഷംകൊടുത്തതെന്നും മേടമോ വൃശ്ചികമോ ആരൂഢമായാൽ വിഷം നെയ്യിൽ കലർത്തി കൊടുത്തു എന്നും ഇടവമോ തുലാമോ ആരൂഢമായാൽ തൈരിലോ മോരിലോ കലർത്തിയാണ് വിഷം കൊടുത്തതെന്നും ധനുവോ മീനമോ ആരൂഢമായാൽ പാലിലോ പഴത്തിലോ വിഷംകലർത്തി കൊടുത്തു എന്നും മകരമോ കുംഭമോ ആരൂഢമായാൽ അപ്പം മുതലായ സാധനങ്ങളിൽ വിഷംകലർത്തി കൊടുത്തിരിക്കുന്നു എന്നും കർക്കടകംരാശി ആരൂഢമായാൽ ഉപ്പുരസമുള്ള പദാർത്ഥത്തിലോ അല്ലെങ്കിൽ ജലമയങ്ങളായ പദാർത്ഥങ്ങളിലോ കലർത്തിയാണ് വിഷം കൊടുത്തിരിക്കുന്നതെന്നും പറയണം. ഔഷധയോഗംകൊണ്ടും മന്ത്രോച്ചാരണംകൊണ്ടും വിഷമുണ്ടാക്കാവുന്നതാണ്. ശത്രുകൃതമല്ലാതെയും വിഷാഹാരം സംഭവിക്കാനെളുപ്പമുണ്ടു്. പരസ്പരവിരുദ്ധങ്ങളായ ആഹാരസാധനങ്ങളിൽനിന്നും കൂടാതെ വിഷജന്തുക്കളുടെ മലമൂത്രാദികളിൽനിന്നും വിഷം അകത്തേക്കു കടക്കാൻ എളുപ്പമു

ണ്ട്. ശത്രുദത്തയോഗമില്ലെങ്കിൽ ഇതിൽ പൃതാണെന്നു ചിന്തിച്ചറിഞ്ഞ് അതിനും പരിഹാരം ചെയ്തുകൊള്ളണം.

ലഗ്നാരാതീശസംബന്ധേ ഹിംസായൈ ശത്രുകല്പനം
ലഗ്നാസ്തേശസംബന്ധേ സ്വാധീനീകരണായ തൽ. ൧൩൩

അ—ലഗ്നാരാതീശസംബന്ധം സത്തായിരിക്കും സമയത്തിങ്കൽ, ശത്രുകല്പനം ഹിംസയ്ക്കായിക്കൊണ്ടും, ലഗ്നാസ്തേശസംബന്ധം സത്തായിരിക്കും സമയത്തിങ്കൽ അതു വശീകരണത്തിനായിക്കൊണ്ടും ഭവിക്കുന്നു.

സാ—ലഗ്നാധിപനും ആറാംഭാവാധിപനും തമ്മിൽ യോഗം, ദൃഷ്ടി മുതലായ ബന്ധങ്ങളിൽ ഏതെങ്കിലും ഉണ്ടെങ്കിൽ കൈവിഷംകൊടുത്തതു കൊല്ലാനാണെന്നും ലഗ്നാധിപനും ഏഴാംഭാവാധിപനും തമ്മിൽ യോഗദൃഷ്ടി മുതലായ സംബന്ധങ്ങളിൽ ഏതെങ്കിലും ഉണ്ടെങ്കിൽ വശീകരണത്തിനായിട്ടാണെന്നും പറയണം. (ശത്രുപ്രയുക്തത ലക്ഷണം ഉണ്ടെങ്കിലേ ഇതു ചിന്തിക്കാവൂ.)

വാ—ഇതി വിഷഭോജന നിരൂപണവിഷയം. അഥ ശത്രുബാധാനിരൂപ്യതേ

അ—ഇതു കൈവിഷബാധയെപ്പററി ചിന്തിക്കേണ്ട വിഷയമാകുന്നു. അനന്തരം ശത്രുബാധ നിരൂപിക്കേണ്ടതിനെപ്പററി പറയുന്നു.

ദോഷത്രിതയസംഭൂതാഃ കേവലം ബാധയാ കൃതാഃ
ദ്വൈവിധ്യമിതി രോഗാണാം തദ്ഭേദം പ്രാങ് നിഗദ്യതേ.

അ—കേവലം ദോഷത്രിതയസംഭൂതങ്ങളും ബാധയാൽ കൃതങ്ങളുമായി ഭവിക്കുന്നതുകൊണ്ടു രോഗങ്ങൾക്കു ദ്വൈവിധ്യം ഭവിക്കുന്നു.

സാ—രോഗങ്ങൾ രണ്ടുപ്രകാരത്തിൽ ഉണ്ട്, അതായതു—(൧) ബാധാസംബന്ധമില്ലാതെ കേവലം ത്രിദോഷങ്ങളായ വാതം, പിത്തം, കഫം ഇവകളുടെ കോപംകൊണ്ടുതന്നെ ഉണ്ടാകുന്നതു്. (൨) ബാധാകോപം ഹേതുവായിട്ടും ത്രിദോഷങ്ങൾ കോപിച്ചുണ്ടാകുന്നതു്. പൃച്ഛകന്റെ രോഗം ഇവയിൽ ഏതുകൊണ്ടുണ്ടായതാണെന്നുള്ള വഴി മേലേ പറയുന്നു.

ആരൂഢേ പ്രബലേ വദന്തി സുധിയോ രോഗോത്ഭവം ബാധയാ
പ്രാഗ്ലഗ്നേ പ്രബലേ തഥാമയഗണാ വാച്യാസ്ത്രിദോഷോദ്ഭവാഃ
തദ്വത് ഷഷ്ഠപതൗ ബലിന്യപി ഗദാൻ ബാധോദ്ഭവാൻ നിർദ്ദിശേ-
ദ്രന്ധ്രേശേ ത്വതിബാലിനി ത്രിദോഷജനിതാ രോഗാ സ്വതോ ദ്വിധാ.

അ—സുധികൾ ആരൂഢം പ്രബലമായിരിക്കുമ്പോൾ ബാധ ഹേതുവായിട്ടു രോഗോത്ഭവത്തെ വദിക്കുന്നു. അതുപോലെ പ്രാഗ്ലഗ്നം പ്രബലമായിരിക്കുമ്പോൾ ത്രിദോഷോത്ഭവങ്ങളായ ആമയഗണങ്ങൾ വാച്യങ്ങളാകുന്നു. അതുപോലെ ഷഷ്ഠപതി ബലിയായിരിക്കുമ്പോൾ ബാധോത്ഭവങ്ങളായ ഗദങ്ങളെ നിർദ്ദേശിക്കണം. രന്ധ്രേശൻ അതിബലിയായിരിക്കുമ്പോൾ രോഗങ്ങൾ ത്രിദോഷജനിതങ്ങളായി ഭവിക്കുന്നു. ഇങ്ങിനെ രോഗങ്ങൾ രണ്ടുവിധമാകുന്നു.

സാ—ആരൂഢോദയങ്ങളിൽവച്ചു് ആരൂഢത്തിനാണ് ബലമെങ്കിൽ പ്രഷ്ടാവിന്റെ രോഗം ബാധാവേശംനിമിത്തം ഉത്ഭവിച്ചതാണെന്നു പറയണം. അതല്ല ലഗ്നത്തിനാണ് ബലമധികമെങ്കിൽ വാതാദികളായ ദോഷങ്ങളുടെ കോപംനിമിത്തമായിട്ടുതന്നെ ഉണ്ടായതാണ് രോഗം എന്നു പറയണം. ആരൂഢലഗ്നങ്ങളുടെ ബലാബലചിന്ത "ഹോരാസ്വാമി ഗുരുജ്ഞവീക്ഷിതയുതാ" ഇത്യാദി ഹോരാവചനങ്ങൾകൊണ്ടു് അറിയേണ്ടതാണ്. ഇതുപോലെതന്നെ ഷഷ്ഠാഷ്ടപന്മാരിൽവച്ചു് ഷഷ്ഠാധിപൻ ബലിയായിരുന്നാൽ രോഗകാരണം ബാധാവേശമാണെന്നും അഷ്ടമാധിപൻ ബലിയായിരുന്നാൽ ത്രിദോഷകോപംകൊണ്ടാണെന്നും അറിയണം. ബാധോപദ്രവംകൊണ്ടും ത്രിദോഷങ്ങളുടെ വൈഷമ്യംകൊണ്ടും രോഗം രണ്ടുവിധമാകുന്നു. ഷഷ്ഠാഷ്ടമാധിപന്മാരുടെ ബലാബല

മറിയേണ്ടതു് "സോപാച്ഛസ്വഹൽസപുഗാണനാവാംശൈഃ" ഇത്യാദി ഹോരാവചനങ്ങളെക്കൊണ്ടാണു്.

വ്യാധീനാമീശപതോ ജ്ഞേയഃ ഷഷ്ഠപോ രന്ധ്രപസ്തഥാ
ബാധയാ സബലേƒരീശേ രന്ധ്രേശേ രുക് ത്രിദോഷതഃ. ൧൩൭

അ—ഷഷ്ഠപനും അപ്രകാരം രന്ധ്രപനും വ്യാധികളുടെ ഈശപരന്മാരെന്ന ജ്ഞേയന്മാരായി ഭവിക്കുന്നു. അരീശൻ സബലനായിരിക്കുമ്പോൾ ബാധഹേതുവായും രന്ധ്രേശൻ സബലനായിരിക്കുമ്പോൾ ത്രിദോഷങ്ങൾ ഹേതുവായും രുക്ക വാച്യയായി ഭവിക്കുന്നു.

സാ—ആറാംഭാവാധിപനും അഷ്ടമാധിപനും രോഗകർത്താക്കന്മാരാണ്. ആറാംഭാവംകൊണ്ടും അഷ്ടമംകൊണ്ടും രോഗത്തെ വിധിച്ചിട്ടുണ്ടല്ലോ അവരിൽ ആറാംഭാവാധിപന്ന ബലമധികമുണ്ടെങ്കിൽ ബാധോപദ്രവംകൊണ്ടാണു് രോഗമുണ്ടായതെന്നും അഷ്ടമാധിപന്നു് ബലമധികമുണ്ടെങ്കിൽ വാതപിത്തകഫാദികളായ ത്രിദോഷങ്ങളുടെ കോപംകൊണ്ടാണു് രോഗമുണ്ടായതെന്നും പറയണം.

ബാധേശസ്യാരിഭേ വാ രിപുഭവനപതേർബാധകർക്ഷേ യദി സ്യാ-
ദ്യോഗോ വാ ദർശനം വാ പുനരഥ യദി വാ തൗ മിഥഃക്ഷേത്രസംസ്ഥൗ
ബാധാധീശാരിനാഥാവപിയദിസഹിതൗ പശ്യതോƒന്യോന്യതോ വാ
ശത്രോസ്തത്രാഭിചാരം വദതു ബഹുതയാ ലക്ഷണാനാം സ ഭൂയാൻ.

അ—ബാധേശന്റെ അരിഭത്തിലോ രിപുഭവനപതിക്കു ബാധകർക്ഷത്തിലോ യോഗമോ ദർശനമോ ഭവിക്കുമെങ്കിലും അല്ലെങ്കിൽ അവർ മിഥഃക്ഷേത്രസംസ്ഥന്മാരായി ഭവിക്കുന്നു എങ്കിലും ബാധാധീശാരിനാഥന്മാർ സഹിതന്മാരായി ഭവിക്കുന്നു എങ്കിലും അന്യോന്യമായി ദർശിക്കുന്നു എങ്കിലും അവിടെ ശത്രുവിന്റെ ആഭിചാരത്തെ വദിക്കണം. ലക്ഷണങ്ങളുടെ ബഹുത ഹേതുവാൽ അതു ഭൂയാനായി ഭവിക്കുന്നു.

സാ—രോഗം രണ്ടുവിധമാണെന്നും അവയിൽ ഒന്നു ബാധാനിമിത്തവും മറ്റൊന്നു ത്രിദോഷകോപം നിമിത്തവുമാണെന്നു് മുൻപേ പറഞ്ഞുവല്ലോ. അവയിൽ രോഗത്തിന്നു ഹേതുഭൂതമായ ബാധാവേശവും പലവിധത്തിൽ സംഭവിക്കാവുന്നതാണ്. അവയിൽ ശത്രുബാധാലക്ഷണത്തെ ഇവിടെ പറയുന്നു.

ബാധകാധിപൻ ആറാംഭാവത്തിൽ നില്ക്കുക അല്ലെങ്കിൽ ആറാംഭാവത്തിൽ നോക്കുക, ആറാംഭാവാധിപൻ ബാധകസ്ഥാനത്തു നില്ക്കുക അല്ലെങ്കിൽ ബാധകസ്ഥാനത്തു നോക്കുക, ആറാംഭാവാധിപൻ ബാധകാധിപന്റെ ബാധാരാശി ഒഴിച്ചുള്ള രാശിയിലും ബാധകാധിപൻ ആറാംഭാവാധിപന്റെ മറ്റു ക്ഷേത്രത്തിൽ വന്നാലും അവൻ ഒരുമിച്ചുനിന്നാലും ആറാംഭാവാധിപനും ബാധകാധിപനും പരസ്പരം ദൃഷ്ടിചെയ്താലും ശത്രുക്കൾ ആഭിചാരം ചെയ്തിട്ടുണ്ടെന്നും അതാണു രോഗത്തിന്നു കാരണമെന്നും പറയണം. മേൽപറഞ്ഞ ലക്ഷണങ്ങൾ ഒന്നിലധികമുണ്ടെങ്കിൽ ആഭിചാരപ്രവൃത്തികളും അതിന്റെ സംഖ്യ അനുസരിച്ചു ഒന്നിലധികമുണ്ടെന്നു പറയണം.

മഹാഭിചാരോ വക്തവ്യഃ ശുഭശ്ചേദ് ബാധകാധിപഃ
പാപശ്ചേൽ ക്ഷുദ്ര ഏവ സ്യാദാഭിചാര ഇതി ദ്വിധാ. ൧൩൮

അ—ബാധകാധിപൻ ശുഭനായി ഭവിക്കുന്നു എങ്കിൽ മഹാഭിചാരം വക്തവ്യമാകുന്നു. ബാധകാധിപൻ പാപനായി ഭവിക്കുന്നു എങ്കിൽ ക്ഷുദ്രംതന്നെ വക്തവ്യമായി ഭവിക്കുന്നു. ആഭിചാരം ഇങ്ങിനെ രണ്ടുവിധമായി ഭവിക്കും.

സാ—മഹാഭിചാരമെന്നും ക്ഷുദ്രാഭിചാരമെന്നും ആഭിചാരം രണ്ടുവിധത്തിലാണ്. ബാധകാധിപൻ ശുഭഗ്രഹമാണെങ്കിൽ പ്രശ്നാവിനുവേണ്ടി ശത്രുക്കൾ ചെയ്തിട്ടുള്ളതു് മഹാഭിചാരമാണെന്നും പാപഗ്രഹമായാൽ ക്ഷുദ്രാഭിചാരമാണെന്നും പറയണം.

മഹാഭിചാര ഏവ സ്യാദ്വൈരിഭിർമാരണാദികം
യൽ കർമ്മ ക്രിയതേ ക്ഷുദ്രാഭിചാരോ നിഗദ്യതേ. ൧൩൯

അ—വൈരികളാൽ മാരണാദികമായ യാതൊരുകർമ്മം ചെയ്യപ്പെട്ടുവോ ഇതു് മഹാഭിചാരമായി ഭവിക്കും. വൈരികളാൽ യാതൊരു കീലാദിനിഖനനം ചെയ്യപ്പെടുന്നു അതു ക്ഷുദ്രമായി ഭവിക്കും.

സാ—തന്റെ വിരോധികൾ തനിക്കുവേണ്ടി മന്ത്രവാദികളെക്കൊണ്ടു് മാരണം, ഉച്ചാടനം മുതലായവയെ ചെയ്യിക്കുന്നതിനെ മഹാഭിചാരമെന്നും ആണി തറയ്ക്കുക പൊടിച്ചുവെക്കുക ഏവംവിധങ്ങളായ സ്ഥാപനങ്ങൾ ക്ഷുദ്രാഭിചാരമെന്നും പറയുന്നു.

രിപുപാശ്ച തന്നിയോഗാദ്യോ മരണാദികൃതസ്യ ച
ജാതിർദ്വയോരപ്യേഷാം വക്തവ്യാ തത്പ്രകാരോഽഥ കഥ്യതേ. ൧൬൦

അ—രിപുവും തന്നിയോഗം ഹേതുവായി മരണാദികൃത്തായിരിക്കുന്ന ഇവനുമാകുന്ന രണ്ടുപേരുടേയും ജാതി വക്തവ്യയായി ഭവിക്കുന്നു അനന്തരം തൽപ്രകാരം കഥിക്കപ്പെടുന്നു.

സാ—തന്റെ വിരോധിയുടെ ജാതിയും അയാളുടെ പ്രേരണയനുസരിച്ചു് മാരണം മുതലായ ആഭിചാരങ്ങളെ പ്രവർത്തിച്ച കർമ്മിയുടെ ജാതിയും ദൈവജ്ഞൻ പറയേണ്ടതാണു്. ഇനി അതിന്റെ വഴി പറയപ്പെടുന്നു.

വർണ്ണോ യഃ ഷഷ്ഠരാശേസ്സ ഭവതി ഹി രിപോഃ ഷഷ്ഠരാശീശിതുർവ്വാ
വാച്യോ ബാധാപ്രദക്ഷേത്രതദധിപതയോർവാപി വർണ്ണഃ പ്രയോക്തുഃ
വിപ്രഃ സ്യാന്മീനരാശിസ്ത്രികോണപതിരജോ ഭൂപതിർവൈശ്യ ഉക്ഷോ നൃയുഗ്മം
ശൂദ്രഃ സ്യാത്തത്ത്രികോണം പുനരപി വിഹഗാശ്ചൈവ വിപ്രാദിരുക്താഃ

അ—ഷഷ്ഠരാശിയുടെ വർണ്ണം യാതൊന്നോ അതോ ഷഷ്ഠരാശീശിതാവിന്റെ വർണ്ണമോ രിപുവിന്റെ വർണ്ണമെന്നു വാച്യമാകുന്നു. ബാധാപ്രദരാശിയുടേയോ തദധിപതിയുടേയോ വർണ്ണം പ്രയോക്താവിന്റെ വർണ്ണമെന്നും വാച്യമാകുന്നു. മീനരാശി സത്രികോണമാകുംവർണ്ണം വിപ്രനായി ഭവിക്കും. അജം സത്രികോണമാകുംവർണ്ണം ധരണിപതിയായും ഉക്ഷം സത്രികോണമാകുംവർണ്ണം വൈശ്യനായും നൃയുഗ്മം സത്രികോണമാകുംവർണ്ണം ശൂദ്രനായും ഭവിക്കും. പിന്നെ വിഹഗങ്ങൾ വിപ്രാദികൊണ്ടുതന്നെ ഉക്തന്മാരാകുന്നു.

സാ—ആറാംഭാവരാശിയുടെയോ ആറാംഭാവാധിപന്റെയോ ജാതിയിൽപെട്ട ആളാണു് ശത്രു എന്നു പറയണം. ബാധകസ്ഥാനരാശിയുടെയോ ബാധകാധിപന്റെയോ ജാതിയിൽപെട്ട ആളാണു് ശത്രുകർമ്മം പ്രവർത്തിച്ച മാന്ത്രികനെന്നു പറയണം. മീനം രാശിയും അതിന്റെ ത്രികോണങ്ങളായ അഞ്ചും ഒൻപതും രാശികളും ബ്രാഹ്മണജാതികളാണു്. മേടവും അതിന്റെ അഞ്ചും ഒൻപതും രാശികളും ക്ഷത്രിയജാതികളാണു്. ഇടവവും അതിന്റെ അഞ്ചും ഒൻപതും രാശികളും വൈശ്യജാതികളാണു്. മിഥുനവും അതിന്റെ അഞ്ചും ഒൻപതും രാശികളും ശൂദ്രജാതികളാണു്. ഇങ്ങിനെ രാശികളുടെ ജാതിവിഭാഗം അറിയുക. ഗ്രഹങ്ങളുടെ ജാതിവിഭാഗം "വിപ്രാദിതഃ ശുക്രഗുരു കുജാർക്കൌ" ഇത്യാദി ഹോരാപദ്യങ്ങൾകൊണ്ടും ഗ്രഹിച്ചുകൊള്ളണം.

ബാധകാധിപസംബന്ധോ ദൃഷ്ട്യാ യോഗേന വാ യദി
ഷഷ്ഠസ്യ രിപോർവ്വർണ്ണം ഷഷ്ഠരാശ്യുദിതം വദേൽ. ൧൬൨

അ—ഷഷ്ഠത്തിന്നു് ബാധകാധിപസംബന്ധം ദൃഷ്ടികൊണ്ടോ യോഗംകൊണ്ടോ ഭവിക്കുന്നു എങ്കിൽ രിപുവിന്നു ഷഷ്ഠരാശ്യുദിതമായ വർണ്ണത്തെ വദിക്കണം.

സാ—ശത്രുവിന്റെ ജാതി നിശ്ചയിക്കേണ്ടതു് ആറാംഭാവംകൊണ്ടും അതിന്റെ അധിപനെക്കൊണ്ടും വേണമെന്നാണല്ലോ കഴിഞ്ഞ പദ്യംകൊണ്ടു പറഞ്ഞതു്. അതിൽ ഏതുകൊണ്ടാണു് പറയേണ്ടതെന്നു് ഇവിടെ പറയുന്നു. ആറാംഭാവത്തിന്നു് ബാധകാധിപന്റെ ദൃഷ്ടിയോ യോഗമോ ഉണ്ടെങ്കിൽ ശത്രുവിന്റെ ജാതി ആറാംഭാവരാശിയുടെ ജാതിയാകുന്നു.

ബാധകസ്ഥാനതന്നാഥയോഗദൃഷ്ട്യാദയോ യദി
ഷഷ്ഠേശസ്യ രിപോസ്തർഹി വർണ്ണഃ ഷഷ്ഠാധിപോദിതഃ. ൧൬൩

അ—ഷഷ്ഠേശനു ബാധകസ്ഥാനത്തനാഥയോഗദൃഷ്ട്യാദികൾ ഭവിക്കുന്നു എങ്കിൽ രിപുവിന് ഷഷ്ഠാധിപോദിതമായ വർണ്ണം ഭവിക്കും.

സാ—ആറാംഭാവാധിപനായ ഗ്രഹത്തിന് ബാധകാധിപൻെറ ദൃഷ്ടിയോ യോഗമോ കേന്ദ്രമോമറേറാ ഉണ്ടെങ്കിൽ ആറാംഭാവാധിപൻെറ ജാതിയിൽ ജനിച്ച ആളാണ് പ്രഷ്ടാവിൻെറ ശത്രു എന്നു പറയണം.

ഷഷ്ഠാധിപതിസംബന്ധോ ബാധകസ്യ ഗ്രഹസ്യ ചേൽ
യോഗാദിനാ പ്രയോക്തുഃ സ്യ ദ്വർണ്ണോ ബാധകഭേദിതഃ
ബാധകേശസ്യ ചേൽ ഷഷ്ഠഷഷ്ഠേശസ്ഥാനതാദയഃ
ബാധകാധിപതേവർണ്ണംപ്രയോക്തുസ്തർഹി നിർദ്ദിശേൽ. ൧൬൪

അ—ബാധകമായ ഗ്രഹത്തിന് യോഗാദികൊണ്ടു ഷഷ്ഠാധിപസംബന്ധം ഭവിക്കുന്നു എങ്കിൽ പ്രയോക്താവിന്ന് ബാധകഭേദിതമായ വർണ്ണം ഭവിക്കും. ബാധകേശന്ന് ഷഷ്ഠഷഷ്ഠേശക്ഷേത്രസ്ഥാനതയാദികൾ ഭവിക്കുന്നു എങ്കിൽ പ്രയോക്താവിനു ബാധകാധിപതിയുടെ വർണ്ണത്തെ നിർദ്ദേശിക്കണം.

സാ—ബാധരാശികൊണ്ടും ബാധകാധിപനെക്കൊണ്ടും ആഭിചാരകർത്താവിൻെറ ജാതിനിർദ്ദേശം ചെയ്യുന്നതിനുള്ള വിഭാഗം ഇവിടെ പറയപ്പെടുന്നു. ബാധാരാശിക്ക് ആറാംഭാവാധിപൻെറ യോഗമോ ദൃഷ്ടിയോ കേന്ദ്രമോ ഉണ്ടെങ്കിൽ ബാധാരാശിക്കു പറഞ്ഞിട്ടുള്ള ജാതിയിൽ ജനിച്ച ആളാണ് ആഭിചാരകർത്താവെന്നു പറയണം. ബാധകാധിപൻെറ യോഗമോ ദൃഷ്ടിയോ കേന്ദ്രമോ ഉണ്ടെങ്കിൽ ബാധകാധിപതിയുടെ ജാതിയിൽ ജനിച്ച ആളാണ് ആഭിചാരകർത്താവെന്നും പറയണം. ഇങ്ങിനെ ശത്രുവിൻെറയും ആഭിചാരകർത്താവിൻെറയും ജാതിനിർണ്ണയം ചെയ്തുകൊള്ളുക.

ഇവിടെ ഗ്രഹങ്ങളെക്കൊണ്ടുള്ള ജാതി വിഭാഗം പറയപ്പെടുന്നു

വിപ്രാവസുരസുരേഡ്യൌ ഭൌമാർക്കൌ ക്ഷത്രിയൌ ശശീ വൈശ്യഃ
ശൂദ്രസ്തു ബുധോ മന്ദശ്ചാന്തരവർണ്ണോ വരാഹമിഹിരമതേ ൧൬൫

അ—വരാഹമിഹിരമതത്തിൽ അസുരസുരേഡ്യന്മാർ വിപ്രന്മാരും ഭൌമാർക്കന്മാർ ക്ഷത്രിയന്മാരും ശശി വൈശ്യനും ബുധനാകട്ടെ ശൂദ്രനും മന്ദൻ ആന്തരവർണ്ണനും ആയി ഭവിക്കുന്നു.

സാ—വ്യാഴം ശുക്രൻ ഇവരെക്കൊണ്ട് ബ്രാഹ്മണജാതിയേയും ആദിത്യൻ, ചൊവ്വാ ഇവരെക്കൊണ്ട് ക്ഷത്രിയജാതിയേയും ചന്ദ്രനെക്കൊണ്ടു വൈശ്യജാതിയേയും ബുധനെക്കൊണ്ടു ശൂദ്രജാതിയേയും ശനിയെക്കൊണ്ട് അവാന്തരജാതികളേയും ചിന്തിക്കണം. ഇങ്ങനെയാണ് വരാഹമിഹിരാചാര്യൻെറ അഭിപ്രായം "ശൂദ്രസ്തു ബുധോ മന്ദഃ" എന്ന ഭാഗംകൊണ്ടു ബുധനും മന്ദനും ശൂദ്രനാണെന്നുംകൂടി ധ്വനിപ്പിച്ചിരിക്കുന്നു.

വാ—അത്ര ഗ്രന്ഥാന്തരം.

അ—ഇവിടെ ഗ്രന്ഥാന്തരം ഭവിക്കുന്നു.

സാ—ജാതിവിഭാഗനിരൂപണത്തിൽ മററുചില ശാസ്ത്രങ്ങളിലെ ഏതാനും വചനങ്ങളെക്കൂടി ഇവിടെ കാണിക്കുന്നു.

വിപ്രോത്തമഃ സ്യാദ്ഗുരുരത്ര ശുക്രോ
വിപ്രാധമോഽന്യഗ്രഹരാശിയോഗാൽ
ഭേദോഽനയോഃ സ്യാദഥ സാർവ്വഭൌമോ
ഭാനുഃ കുജോ മാണ്ഡലികശ്ച വേദ്യഃ. ൧൬൬

അ—ഇവിടെ ഗുരു വിപ്രോത്തമനായി ഭവിക്കുന്നു. ശുക്രൻ വിപ്രാധമനായി ഭവിക്കും. അന്യഗ്രഹരാശിയോഗം ഹേതുവായി ഇവക്കു ഭേദം ഭവിക്കും. ഭാനുവിനെ സാർവ്വഭൌമനെന്നും കുജൻ മാണ്ഡലികനെന്നും വേദ്യനാകുന്നു.

സാ—വ്യാഴത്തെക്കൊണ്ട് ഉത്തമബ്രാഹ്മണനെ വിചാരിക്കണം. ശുക്രനെക്കൊണ്ട് അധമബ്രാഹ്മണനെ വിചാരിക്കണം. ഇവക്ക് ഏതേതു രാശികളുടേയും ഏതേതു ഗ്രഹങ്ങളുടേയും സംബന്ധം സംഭവിക്കുന്നുവോ ആ രാശികളുടെ നിലയ്ക്കനുസ്രുപമായി ഉൽകൃഷ്ടതയേയും നികൃഷ്ടതയേയുംകൂടി ഗ്രഹിക്കേണ്ടതാണ്. ആദിത്യനെക്കൊണ്ടു ചക്രവർത്തിയേയും ചൊവ്വയെക്കൊണ്ട് മണ്ഡലാധിപത്യമുള്ള രാജാവിനേയും ചിന്തിച്ചുകൊള്ളണം.

ഭൂമിജോഽന്ത്യപവീതിഃ സ്യാദ്രാജതുല്യോഽഥ ബോധനഃ
വിദ്വാനന്ത്യപവീതീ ച ദേവദാസ ഇതീര്യതേ. ൧൭൪

അ—ഭൂമിജൻ അന്ത്യപവീതിയും രാജതുല്യനും ആയി ഭവിക്കുന്നു. അനന്തരം ബോധനൻ വിദ്വാനായും അന്ത്യപവീതിയായും ഭവിക്കുന്നു. ദേവദാസനെന്നും ഈരണം ചെയ്യപ്പെടണം.

സാ—ചൊവ്വയെക്കൊണ്ട് ബ്രാഹ്മണ്യകൃത്യങ്ങളുണ്ടെങ്കിൽ പൂണൂനൂൽ ധരിക്കാത്ത രാജസമാനന്മാരായ ജനങ്ങളെ വിചാരിക്കണം. ബുധനെക്കൊണ്ടും പൂണൂനൂൽധരിക്കാത്ത അമ്പലവാസികളേയും വിദ്വാന്മാരേയും ചിന്തിച്ചുകൊള്ളണം. ഇവരുടെ അനുഷ്ഠാനം ബ്രാഹ്മണരെപ്പോലെ ആയിരിക്കും പൂണൂനൂൽമാത്രം ഇല്ലാതിരിക്കും.

ഉച്ചാദിനീചപര്യന്തസ്ഥാനഭേദാച്ഛനേരപി
ദേവദാസാദിചണ്ഡാലപര്യന്താ ജാതയഃ സ്മൃതാഃ—ഇതി. ൧൭൫

അ—ശനിക്കും ഉച്ചാദിനീചപര്യന്തസ്ഥാനഭേദം ഹേതുവായി ദേവദാസാദി ചണ്ഡാലപര്യന്തകളായ ജാതികൾ സ്മൃതകളായി ഭവിക്കുന്നു.

സാ—ശനിക്ക് ഉച്ചസ്ഥിതിയുണ്ടെങ്കിൽ അമ്പലവാസികളേയും നീചസ്ഥിതിയാണുള്ളതെങ്കിൽ ചണ്ഡാല (ഏററവും നികൃഷ്ടവർഗ്ഗത്തിൽപ്പെട്ടവ) ന്മാരേയും ഗ്രഹിക്കണം ഇതൊഴിച്ചുള്ള രാശികളിൽ നിന്നാൽ ശനിയുടെ ബലമനുസരിച്ച് അമ്പലവാസി മുതൽ ചണ്ഡാലൻവരെയുള്ള മററ ജാതികളെ ചിന്തിച്ചുകൊള്ളണം. ഇവിടെയും മററ ഗ്രഹങ്ങളുടെ യോഗദൃഷ്ട്യാദിസംബന്ധങ്ങൾ വിസ്മരിക്കത്തക്കതല്ല. ഉച്ചത്തിൽ നില്ക്കുന്ന ശനിയെക്കൊണ്ട് അമ്പലവാസിയെ പറയുമ്പോൾ മൂലത്രികോണത്തിൽ നിൽക്കുന്ന ശനിയെക്കൊണ്ട് അമ്പലവാസികളിൽ നിന്ന് അല്പം താണ വർഗ്ഗക്കാരെ പറയണം. ബന്ധുക്ഷേത്രത്തിലും സ്വക്ഷേത്രത്തിലും നില്ക്കുന്ന ശനിയെക്കൊണ്ട് അതിലും താണവർഗ്ഗക്കാരെ ഇങ്ങിനെ ക്രമേണ യുക്തികൊണ്ടു ചിന്തിച്ചുകൊള്ളണം. ഇങ്ങിനെ ഗ്രന്ഥാന്തരവചനം.

വാ—അത്ര മാധവീയം.

അ—ഇവിടെ മാധവീയം ഭവിക്കുന്നു.

സാ—ജാതിഭേദചിന്തയിൽ മാധവീയവചനത്തെക്കൂടി എടുത്തു ചേർക്കുന്നു.

വിപ്രാഹ്വയൗ ഗുരുസിതൗ നൃപതീ കുജാർക്കൗ
വൈശ്യശ്ശശീ ശശിസുതോ വൃഷലോഽർക്കജോഽന്ത്യഃ—ഇതി. ൧൭൬

അ—ഗുരുസിതന്മാർ വിപ്രാഹ്വയന്മാരാകുന്നു; കുജാർക്കന്മാർ നൃപതികളാകുന്നു. ശശി വൈശ്യനാകുന്നു. ശശിസുതൻ വൃഷലനാകുന്നു. അർക്കജൻ അന്ത്യനാകുന്നു.

സാ—ഗുരുശുക്രന്മാരെക്കൊണ്ടു ബ്രാഹ്മണരേയും ആദിത്യനെക്കൊണ്ടും ചൊവ്വയെക്കൊണ്ടും ക്ഷത്രിയന്മാരെയും ചന്ദ്രനെക്കൊണ്ടു വൈശ്യനേയും ബുധനെക്കൊണ്ടു ശൂദ്രനേയും വിചാരിക്കണം. ശനിയെക്കൊണ്ടു ചണ്ഡാലവർഗ്ഗത്തിൽ പെട്ട പറയർ പുലയർ മുതലായവരെ ചിന്തിക്കണം. ഇങ്ങിനെ മാധവീയവചനം.

വാ—കൃഷ്ണീയം ച.

അ—കൃഷ്ണീയവും ഭവിക്കുന്നു.

സാ—ജാതിയെ വിചാരിക്കുന്നതിലേയ്ക്കായി കൃഷ്ണീയവചനംകൂടി താഴെ ചേർക്കുന്നു.

വിപ്രൗ ഭൃഗുർദേവഗുരു ക്ഷത്രിയഭൗമൗ ദിവാകരോഽപ്യൂഹ്യഃ
വൈശ്യൗ ബുധ ചന്ദ്രമസൗ ശനൈശ്ചരഃ ശൂദ്രസംകരകൃൽ. ൧൭൭

അ—ഭൃഗുദേവഗുരുക്കൾ വിപ്രന്മാരായും ദിവാകരോഷ്ണരശ്മിജന്മാർ ക്ഷത്രിയഭാവന്മാരായും ബുധചന്ദ്രമസ്സുകൾ വൈശ്യന്മാരായും ശനൈശ്ചരൻ ശൂദ്രസംകരകൃത്തായും ഭവിക്കുന്നു.

സാ—വ്യാഴവും ശുക്രനും ബ്രാഹ്മണകാരകന്മാരാണ്. ആദിത്യനും ചൊവ്വയും ക്ഷത്രിയകാരകന്മാരാണ്. ചന്ദ്രനും ബുധനും വൈശ്യകാരകന്മാരാണ്. ശനിക്കു ശൂദ്രകാരകത്വവും സംകരകാരകത്വവും ഉണ്ട്. സങ്കരന്മാർ എന്നു പറയുന്നതു് രണ്ടുവർഗ്ഗത്തിൽപ്പെട്ട മാതാപിതാക്കന്മാരുടെ സന്തതികളെ ആണ് ഉയൎന്ന വർഗ്ഗങ്ങളിൽ ഈവക ദോഷം സംഭവിക്കനിമിത്തം ശ്രേഷ്ട്യ കല്പിച്ച താഴ്ത്തുകനിമിത്തമാണ് സംകരന്മാരെന്ന നിലയിൽ ഒട്ടധികം വർഗ്ഗക്കാരുണ്ടായതെന്നു ഒരു പക്ഷമുണ്ട്. ഏതായാലും ശൂദ്രർ മുതൽ കീഴ്പോട്ടുള്ളവരെ സാമാന്യേന ശനിയെക്കൊണ്ടുതന്നെയാണ് ചിന്തിക്കേണ്ടതു്. ശനിയുടെ ബലാബലമനുസരിച്ചു് അവരുടെ ഉൽകൃഷ്ടനികൃഷ്ടതയേയും ചിന്തിച്ചുകൊള്ളണം.

വാ—സാരസമുച്ചയശ്ച.

അ—സാരസമുച്ചയവും ഭവിക്കുന്നു.

സാ—ഈ പ്രകരണത്തിലുള്ള സാരസമുച്ചയവചനവുംകൂടി താഴെ എടുത്തെഴുതുന്നു.

അൎക്കസ്യ വിപ്രോ രാജാ വാ ശൂദ്രോ വാ മണ്ഡലാധിപഃ
ഇന്ദോൎവ്വിപ്രോഽഥവാ വൈശ്യോ ഭൌമസ്യ ദ്വിജശൂദ്രകൌ
സൌമ്യസ്യ ശൂദ്രോ വൈശ്യോ വാ ശനേഃ ശൂദ്രോഽന്ത്യജോഽപി വാ
ജീവസ്യ വിപ്രഃ ശുക്രസ്യ ശൂദ്രോ വിപ്രോഽഥവാ സ്ത്രിയഃ
നീചാരിമൂഢഗൈരേതൈൎന്നീചജാതിം വിനിർദ്ദിശേൽ—ഇതി.

അ—അൎക്കന്നു വിപ്രനോ രാജാവോ മണ്ഡലാധിപനായ ശൂദ്രനോ വാച്യനാകുന്നു. ഇന്ദുവിന്നു വിപ്രനോ വൈശ്യനോ വാച്യനാകുന്നു. ഭൌമന്നു ദ്വിജശൂദ്രകന്മാർ വാച്യന്മാരാകുന്നു. സൌമ്യന്നു ശൂദ്രനോ വൈശ്യനോ വാച്യനാകുന്നു. ശനിക്കു ശൂദ്രനോ അന്ത്യജനോ വാച്യനാകുന്നു ജീവന്നു വിപ്രൻ വാച്യനാകുന്നു. ശുക്രന്നു ശൂദ്രനോ വിപ്രനോ അല്ലെങ്കിൽ സ്ത്രീകളോ വാച്യന്മാരാകുന്നു. നീചാരിമൂഢഗന്മാരായ ഇവരെക്കൊണ്ടു നീചജാതിയെ വിനിർദ്ദേശിക്കണം.

സാ—ആദിത്യനെക്കൊണ്ടു ബ്രാഹ്മണൻ രാജാവ് നാടുവാഴിയായ ശൂദ്രൻ ഇവരെ വിചാരിക്കണം. ആദിത്യൻ പ്രബലനാണെങ്കിൽ (വ്യാഴക്ഷേത്രസ്ഥിതി മുതലായ സംബന്ധങ്ങളുണ്ടെങ്കിൽ) ബ്രാഹ്മണനേയും അതുപോലെ ബലവാനാണെങ്കിൽ (സ്വക്ഷേത്രം ഉച്ചം മുതലായ ബന്ധങ്ങളുണ്ടെങ്കിൽ) രാജാവിനേയും ബന്ധുക്ഷേത്രസ്ഥിതി മുതലായവയിൽ സാമാന്യബലവാനാണെങ്കിൽ ദേശാധിപനായ പ്രഭുവിനേയും ഗ്രഹിച്ചുകൊള്ളണം. ചന്ദ്രനെക്കൊണ്ടു ബ്രാഹ്മണനേയും വൈശ്യനേയും ഗ്രഹിക്കാം. ഇവരുടെ ഭേദവും ചന്ദ്രന്റെ ബലാബലവുമനുസരിച്ചുതന്നെ ചിന്തിച്ചുകൊള്ളണം. ചൊവ്വയെക്കൊണ്ടു ബ്രാഹ്മണരേയും ശൂദ്രരേയും വിചാരിക്കാം. ഗുരുശുക്രന്മാരുടെ ക്ഷേത്രത്തിൽ നില്ക്കുന്ന ചൊവ്വയെക്കൊണ്ടു ബ്രാഹ്മണനേയും ബുധശനികളുടെ ക്ഷേത്രത്തിൽ നില്ക്കുന്ന ചൊവ്വയെക്കൊണ്ടു ശൂദ്രനേയും വിചാരിക്കണം. ആദിത്യന്റെയും ചൊവ്വയുടേയും ക്ഷേത്രത്തിൽ നില്ക്കുന്ന ചൊവ്വയെക്കൊണ്ടു ദേശവാഴിയായ ശൂദ്രനേയും ശുക്രക്ഷേത്രത്തിൽ നില്ക്കുന്ന ചൊവ്വയെക്കൊണ്ടു അധമബ്രാഹ്മണനേയും വിചാരിച്ചുകൊള്ളണം. ബുധനെക്കൊണ്ടു ശൂദ്രനേയും വൈശ്യനേയും വിചാരിക്കണം. ഇവിടെയും ബലാബലം ചിന്തിച്ചുകൊള്ളണം. ശനിയെക്കൊണ്ടു ശൂദ്രനേയും ചണ്ഡാലന്മാരെയും വിചാരിക്കണം. ഇതിന്റെ ന്യായം (ദേവതാസാദിചണ്ഡാലപര്യന്തം) എന്ന ഭാഗംകൊണ്ടു് പറഞ്ഞിട്ടുണ്ടു്. വ്യാഴത്തെക്കൊണ്ടു ബ്രാഹ്മണനെത്തന്നെ ചിന്തിക്കണം. ശുക്രനെക്കൊണ്ടു ശൂദ്രനേയും ബ്രാഹ്മണനേയും അഥവാ സ്ത്രീകളേയും വിചാരിക്കാം. മൂഢാദികളായ ഈ ഗ്രഹങ്ങൾക്കു ശത്രുക്ഷേത്രസ്ഥിതി മൌഢ്യം ഇതുവക ദോഷങ്ങളുണ്ടെങ്കിൽ

ആചാരങ്ങൾകൊണ്ടു പതിതന്മാരായി നീചകൎമ്മത്തിന്ന് അൎഹന്മാരായി തീൎന്നിരിക്കുന്നു എന്നു പറയണം. നീചസ്ഥിതിയുള്ള വ്യാഴത്തെക്കൊണ്ട് ശ്രേഷ്ഠമായ ബ്രാഹ്മണകുലത്തിൽ ജനിച്ചു എങ്കിലും മദ്യപാനം മുതലായ നിന്ദ്യവൃത്തികളാൽ നികൃഷ്ടനായവനാണെന്നു പറയണം. ഇങ്ങനെ മറ്റുള്ള ഗ്രഹങ്ങളെക്കൊണ്ടും ചിന്തിച്ചുകൊള്ളാം.

**ശത്രുപ്രയോക്തൃവൎണ്ണാകൃതാവസ്തി ഗ്രന്ഥാന്തരഞ്ച തൽ**
**ലിഖ്യതേ ശത്രുതാഹേതുസ്തത്രാപി ച മതാന്തരം.** ൧൩൪

അ—ശത്രുപ്രയോക്തൃവൎണ്ണാകൃതിയിൽ ഗ്രന്ഥാന്തരം ഭവിക്കുന്നു. അതും ശത്രുതാഹേതുവും അതിനുള്ള മതാന്തരവും ലേഖനം ചെയ്യപ്പെടുന്നു.

സാ—ശത്രുവിന്റെ പ്രേരണനിമിത്തം ആഭിചാരം പ്രവൎത്തിച്ചവന്റെ ജാതിയെ നിൎണ്ണയിക്കുന്നതിന്നു വേറെയും വചനമുണ്ട്. ആ വചനത്തെയും ശത്രുതയ്ക്കുള്ള കാരണത്തെയും ആ വിഷയത്തിലുള്ള മതഭേദങ്ങളേയുംകൂടി ഇവിടെ കാണിക്കുന്നു.

**ഷഷ്ഠേശജാതിം രിപുമേതോഽഭിദധ്യാൽ**
**കൎമ്മേശജാതിം ഖലു കൎമ്മകൎത്തുഃ**
**ഹേതുഞ്ച ഷഷ്ഠേശസമാശ്രിതൎക്ഷ-**
**നാഥാനുരൂപം തമിഹാഭിധാസ്യേ.** ൧൩൫

അ—രിപുമതത്തിന്നു ഷഷ്ഠേശജാതിയേയും കൎമ്മകൎത്താവിന്നു കൎമ്മേശജാതിയേയും ഷഷ്ഠേശസമാശ്രിതൎക്ഷനാഥാനുരൂപമായ ഹേതുവിനെയും അഭിധാനം ചെയ്യണം. ഞാൻതന്നെ അതിനെ ഇവിടെ അഭിധാനം ചെയ്യുന്നുണ്ട്.

സാ—ആറാംഭാവാധിപനായ ഗ്രഹത്തിന്ന് ഉചിതമായ ജാതിയിൽപെട്ട ആളാണ് ശത്രുവെന്നും പത്താംഭാവാധിപനായ ഗ്രഹത്തിന്റെ ജാതിയിൽപെട്ട ആളാണ് ആഭിചാരകൎത്താവെന്നും പറയണം. ആറാംഭാവാധിപൻ നില്ക്കുന്ന രാശിയുടെ അധിപന്ന് അനുരൂപമായ ദ്രവ്യത്തെ ആസ്പദമാക്കിയാണ് ഈ ശത്രുത പ്രവൎത്തിച്ചിട്ടുള്ളതെന്നും പറയണം. ആറാംഭാവാധിപൻ നിൽക്കുന്ന രാശിനാഥന്മാരായ സൂൎയ്യാദികളെക്കൊണ്ടു ഇന്നിന്ന പദാൎത്ഥങ്ങളെ വിചാരിക്കണമെന്നു ഞാൻതന്നെ പറയുന്നു. അതാതുഗ്രഹങ്ങളുടെ കാരകത്വമനുസരിച്ചു ചിന്തിച്ചു ദൈവജ്ഞന്മാർ ബുദ്ധിമുട്ടണമെന്നില്ല എന്നു സാരം.

**ഷഷ്ഠേശോ യദി ഭൌമവേശ്മനി ബുധൈൎഹേതും മഹീത്യുച്യതേ**
**ബൌധേ കാഞ്ചനമാൎയ്യഭേ പണഫലാന്യച്ഛസ്യ രൂപ്യം തഥാ**
**വാസോ ധാന്യചതുഷ്പദാശ്ച ശനിഭേ ചണ്ഡാലദാസായുധം**
**ചാന്ദ്രേ ഭാജനമംബു വാക്ഭവേ ന താമ്രം ച മൂലം ഫലം.** ൧൩൬

അ—ഷഷ്ഠേശൻ ഭൌമവേശ്മത്തിൽ സ്ഥിതനായിരിക്കും വിഷയത്തിങ്കൽ ഹേതു മഹി എന്നിങ്ങനെ ബുധന്മാരാൽ വചിക്കപ്പെടുന്നു. ബൌധത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ കാഞ്ചനമെന്നു വചിക്കപ്പെടുന്നു. ആൎയ്യഭത്തിൽ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ ഹേതു പണഫലങ്ങളാണെന്ന് വചിക്കപ്പെടുന്നു. അച്ഛന്റെ ഭത്തിങ്കലാകുന്നു എങ്കിൽ ഹേതു രൂപ്യമെന്നും അപ്രകാരം വാസോധാന്യചതുഷ്പദങ്ങളെന്നും വചിക്കപ്പെടുന്നു. ശനിഭത്തിലാകുന്നു എങ്കിൽ ചണ്ഡാലദാസായുധമെന്നും ചാന്ദ്രമായ ഭത്തിലാകുന്നു എങ്കിൽ ഭാജനവും അംബുവും ആണെന്നും അൎക്കഭവനത്തിലാകുന്നു എങ്കിൽ താമ്രവും മൂലവും ഫലവുമാണെന്നും വിചാരിക്കപ്പെടുന്നു.

സാ—ആറാംഭാവാധിപൻ നില്ക്കുന്നതു ചൊവ്വാക്ഷേത്രത്തിലാണെങ്കിൽ ഭൂമിനിമിത്തമാണ് ആഭിചാരം ചെയ്വാൻ ഇടയായതെന്നു പറയണം. ആറാംഭാവാധിപൻ ബുധന്റെ രാശിയിൽ നിന്നാൽ ആഭിചാരകാരണം സ്വൎണ്ണധനമാണെന്നു പറയണം. വ്യാഴത്തിന്റെ ക്ഷേത്രത്തിൽ നിന്നാൽ പണമോ ഫലങ്ങളോ കാരണമാണെന്നും ശുക്രന്റെ രാശികളിലാണെങ്കിൽ വെള്ളി വസ്ത്രം ധാന്യം നാല്ക്കാലികൾ ഈവക പദാൎത്ഥ

ങ്ങൾ കാരണങ്ങളാണെന്നും ആറാംഭാവാധിപൻ ശനിക്ഷേത്രത്തിലായാൽ അടിയാളുകളായ ചണ്ഡാലന്മാർ ദാസന്മാർ ആയുധങ്ങൾ ഇവ കാരണമാണെന്നും പറയണം. ആറാം ഭാവാധിപൻ ചന്ദ്രക്ഷേത്രത്തിൽ നിന്നാൽ പാത്രമോ വെള്ളമോ കാരണമായും ആദിത്യ ക്ഷേത്രത്തിൽ നിന്നാൽ ചെമ്പുപാത്രം മൂലദ്രവ്യങ്ങൾ ഫലപദാർത്ഥങ്ങൾ ഈവക വസ്തുക്കൾ നിമിത്തമായും ആഭിചാരം ചെയ്തിട്ടുണ്ടെന്നു പറയണം. മേല്പറഞ്ഞ വസ്തുക്കളെ സംബന്ധിച്ച് ശത്രുക്കളുമായി മത്സരാദികളുണ്ടായി അതിനാൽ ശത്രുക്കളുടെ വിജയത്തിനുവേണ്ടിയും മററും ആഭിചാരാദികൾ പ്രവർത്തിച്ചിരിക്കണം എന്നു ഗ്രാഹ്യമാകുന്നു.

ലഗ്നാദികേഷു ഭാവേഷു യത്രാസ്തേ ബാധകാധിപഃ
ഭാവമേനം നിമിത്തീകൃത്യാഭിചാരം വിനിർദ്ദിശേൽ. ൧൦൨

അ—ബാധകാധിപൻ ലഗ്നാദികങ്ങളായ ഭാവങ്ങളിൽവച്ച് യാതൊരിടത്തു ഭവിക്കുന്നുവോ ഈ ഭാവത്തെ നിമിത്തീകരിച്ചിട്ട് ആഭിചാരത്തെ വിനിർദ്ദേശിക്കണം.

സാ—ബാധകാധിപൻ ലഗ്നം മുതലായ ഏതൊരു ഭാവത്തിലാണോ നില്ക്കുന്നത് ഈ ഭാവം കാരണമായിട്ടാണ് ആഭിചാരമുണ്ടായതെന്നു പറയണം. ബാധകാധിപൻ രണ്ടാംഭാവത്തിൽ നിന്നാൽ ധനം കാരണമായും മൂന്നാംഭാവത്തിൽ നിന്നാൽ സഹോദരാദികൾ കാരണമായും ഇങ്ങിനെ മററു ഭാവങ്ങളെക്കൊണ്ടും ചിന്തിച്ചുകൊള്ളണം.

ധാതചാദിഭേദാനാമുദയേനാരാതിബാധകേശാഭ്യാം
ആശ്രിതഭാഭ്യാമഥവാ ധാതചാദ്യാ ഹേതവശ്ചിന്ത്യാഃ—ഇതി ച.

അ—ധാതചാദിഭേദന്മാരുടെ ഉദയംകൊണ്ടും അരാതിബാധകേശന്മാരെക്കൊണ്ടും അല്ലെങ്കിൽ അരാതിബാധകേശന്മാരാൽ ആശ്രിതഭങ്ങളെക്കൊണ്ടും ധാതചാദ്യങ്ങളായ ഹേതുക്കൾ ചിന്ത്യങ്ങളായി ഭവിക്കുന്നു.

സാ—ലഗ്നം ലഗ്നത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ ആറാംഭാവാധിപൻ ആറാംഭാവാധിപൻ നില്ക്കുന്ന രാശി ബാധകാധിപൻ ബാധകാധിപൻ നില്ക്കുന്ന രാശി ഇവകളെക്കൊണ്ട് ധാതുമൂലം ജീവൻ ഈ പദാർത്ഥങ്ങളിൽ ഏതിനെ ആസ്പദമാക്കിയാണ് ആഭിചാരം ചെയ്തിട്ടുള്ളതെന്നു ചിന്തിച്ചു പറയണം. മേല്പറഞ്ഞ ലക്ഷണങ്ങൾ ഭിന്നരൂപങ്ങളായി വന്നാൽ അവയുടെ ബലാധിക്യം നോക്കി പറഞ്ഞുകൊള്ളണം.

ശത്രുഃ പൃച്ഛകസംബന്ധീ വാന്യോ വാ ദൂരഗോഽഥവാ
സമീപഗഃ സ്ഥാനിഗോ വാ ഇത്യാദിഃ താവച്ചിന്ത്യതേ. ൧൦൩

അ—അനന്തരം ശത്രു പൃച്ഛകസംബന്ധിയാണോ അന്യനാണോ ദൂരഗനാണോ സമീപസ്ഥനാണോ ഇത്യാദി ഇവിടെ വിചാരിക്കപ്പെടുന്നു.

സാ—ശത്രുക്കൾ പ്രഷ്ടാവിൻെറ സ്വകീയജനങ്ങളാണോ അതല്ല യാതൊരു ബന്ധവുമില്ലാത്ത അന്യന്മാരാണോ എന്നും ശത്രു പാർക്കുന്നതു പ്രഷ്ടാവിൻെറ വാസസ്ഥാനത്തിന്റെ സമീപത്താണോ അതല്ല അകലെയാണോ എന്നും ചിന്തിക്കുന്നതിനുള്ള വഴി ഇവിടെ കാണിക്കുന്നു.

ശത്രുഃ സ്യാൽ സ്വജനശ്ചരേ സ്ഥിരഗൃഹേ ലഗ്നേ സുഹൃച്ഛത്രുവോ
ദ്വന്ദ്വേ സ്യാദിതരോഽഥവാ ഗ്രഹപതൌ ഷഷ്ഠസ്ഥിതേ ബാന്ധവഃ
പുത്രേശേ തനയാദികോഽഥ മദപേ ഭാര്യാഥ ധർമ്മാധിപേ
പിത്രാദ്യാ ഗുരവോ ഭവന്തി രിപവസ്ത്വേവം പരേഷ്വപ്യമീ. ൧൦൪

അ—ചരം ലഗ്നമായിരിക്കുമ്പോൾ ശത്രു സ്വജനമായി ഭവിക്കും. സ്ഥിരഗൃഹം ലഗ്നമായിരിക്കുമ്പോൾ ശത്രുവൻ സുഹൃത്തായി ഭവിക്കും. ഉഭയം ലഗ്നമായിരിക്കുമ്പോൾ ഇതരൻ ശത്രുവാനായി ഭവിക്കും. അല്ലെങ്കിൽ ഗ്രഹപതി ഷഷ്ഠസ്ഥിതനായിരിക്കുമ്പോൾ ബന്ധുവും പുത്രേശൻ ഷഷ്ഠസ്ഥിതനായിരിക്കുമ്പോൾ തനയാദികളും മദപൻ ഷഷ്ഠസ്ഥിതനായിരിക്കുമ്പോൾ ഭാര്യയും രിപുക്കളായി ഭവിക്കുന്നു. ധർമ്മാധിപൻ

ഷഷ്ഠസ്ഥിതനായിരിക്കുന്നാൽ പിതൃഭ്രാതാക്കന്മാരായ ഗുരുക്കന്മാർ ശത്രുക്കളായിട്ടു ഭവിക്കുന്നു. അല്ലെങ്കിൽ ഇവരുടെ ശാപം ഭവിക്കുന്നു.

സം—ചരരാശി ലഗ്നമാണെങ്കിൽ ശത്രുക്കൾ സ്വജനങ്ങളാണെന്നു പറയണം. സ്വജനങ്ങളെന്നു പറയുന്നത് സ്വജാതിയിൽപെട്ടവരേയും സ്വകുടുംബത്തിൽപെട്ടവരേയും സംബന്ധിക്കുന്നതാണ്. സ്ഥിരരാശി ലഗ്നമായാൽ വിവാഹാദി സംബന്ധംമൂലം ബന്ധപ്പെട്ട ജനങ്ങളാണ് ശത്രുക്കളായുള്ളത് എന്നു പറയണം. ഉഭയരാശി ലഗ്നമായാൽ യാതൊരു ബന്ധവുമില്ലാത്ത ജനങ്ങളാണ് ശത്രുക്കളെന്നു പറയണം. ഇനി മറ്റൊരു പ്രകാരത്തിൽ ശത്രുക്കളെ വിവരിപ്പാൻ പറയുന്നു. നാലാംഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ ബന്ധുക്കൾ മരുമക്കൾ മുതലായവരാണ് കാര്യവശാൽ ശത്രുക്കളെന്നു പറയണം. അഞ്ചാംഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ മക്കൾ മുതലായവരാണെന്നും ഏഴാംഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ ഭാര്യയാണെന്നും പറയണം. ഒൻപതാംഭാവാധിപൻ ആറാംഭാവത്തിൽ നിന്നാൽ പിതാവു ഗുരുക്കന്മാർ മുതലായവർ ശത്രുക്കളായിത്തീർന്നിട്ടുണ്ടെന്നോ അല്ലെങ്കിൽ ഇവരുടെ ശാപം സംഭവിച്ചിട്ടുണ്ടെന്നോ പറയണം.

സഹവാസീ സ്ഥിരേ ലഗ്നേ ദ്വന്ദ്വേഽഭ്യേതികഃ ശഠഃ
ചരേ ദൂരഗതഃ ശത്രുഃ ജ്ഞേയഃ സ്നിഗ്ദ്ധജനോഽഥവാ. ൧൩൨

അ—സ്ഥിരം ലഗ്നമായിരിക്കുമ്പോൾ ശത്രു സഹവാസി എന്നും ദ്വന്ദ്വം ലഗ്നമായിരിക്കുമ്പോൾ ശത്രു അഭ്യേതികൻ എന്നും ജ്ഞേയനായി ഭവിക്കുന്നു. ചരം ലഗ്നമായിരിക്കുമ്പോൾ ശത്രു ദൂരഗതനെന്നോ അല്ലെങ്കിൽ സ്നിഗ്ദ്ധജനമെന്നോ ജ്ഞേയനായി ഭവിക്കുന്നു.

സാ—ലഗ്നം സ്ഥിരരാശിയാണെങ്കിൽ പ്രഷ്ടാവിനു ശത്രുവായിത്തീർന്നിട്ടുള്ളത് തന്നോട് ഒരുമിച്ചു പാർക്കുന്ന ആളാണെന്നു പറയണം. ഉഭയരാശി ലഗ്നമായാൽ തന്റെ അയൽപക്കക്കാരൻ ആണ് ശത്രു എന്നു പറയണം. ലഗ്നം ചരരാശിയായാൽ ദൂരദേശവാസിയാണ് തന്റെ ശത്രു എന്നു പറയണം. അല്ലെങ്കിൽ തന്നോടു സ്നേഹിച്ചിരുന്നവരാണെന്നും പറയാം.

ശത്രോർദിഗ്രിപുനാഥവൈരിഗ്രഹയോരേകസ്യ വക്തവ്യാ തദ്വൽ
ബാധാരാശിതദീശയോരഭിചരേദ്വാച്യാ പ്രയോക്തുസ്തഥാ
പ്രാഗാദ്യേത്യുദിതാ വിഹഗദിക്പ്രാഗാദിതോ രാശിദിക്
താസാം ദൂരസമീപമധ്യഗതതാജ്ഞാത്ര്യാപ്തഭാംശൈസ്തയോഃ ൧൩൩

അ—ശത്രുവിനു ദിക്കു രിപുനാഥവൈരിഗ്രഹങ്ങളിൽവച്ച് ഒന്നിന്റെ ദിക്ക് വാച്യയായി ഭവിക്കുന്നു. അപ്രകാരം പ്രയോക്താവിന് ബാധാരാശിതദീശന്മാരിൽവച്ച് ഒന്നിന്റെ ദിക്ക് വാച്യയായി ഭവിക്കുന്നു. പ്രാഗാദ്യാ എന്നുള്ളതുകൊണ്ട് വിഹഗദിക്ക് ഉദിതയായി ഭവിക്കുന്നു. പ്രാഗാദികൊണ്ട് രാശിദിക്ക് ഉദിതയായി ഭവിക്കുന്നു. അവരുടെ ദൂരസമീപമധ്യഗതത്വം അവരുടെ അജ്ഞാത്ര്യാപ്തഭാംശങ്ങളെക്കൊണ്ട് വാച്യയായി ഭവിക്കുന്നു.

സാ—ശത്രുവിന്റെയും ആഭിചാരകർത്താവിന്റെയും വാസദിക്ക് അറിയുവാനുള്ള ന്യായത്തെയാണ് ഇവിടെ പറയുന്നത്. പ്രഷ്ടാവിന്റെ ശത്രുവിന്റെ ദിക്ക് ആറാംഭാവത്തിനു ബാധകാധിപസംബന്ധമുണ്ടെങ്കിൽ ആറാംഭാവരാശിയുടെ ദിക്കാണെന്നും ആറാംഭാവാധിപനു ബാധകാധിപസംബന്ധമുണ്ടെങ്കിൽ ആറാംഭാവാധിപന്റെ ദിക്കാണെന്നും പറയണം. രണ്ടു യോഗവുമുണ്ടെങ്കിൽ പ്രാബല്യംനോക്കി പറയുകയോ അല്ലെങ്കിൽ ആ രണ്ടുപേരുടേയും ദിക്കിൽ വാസമുണ്ടെന്നു പറയുകയോ ചെയ്യാം.

ആഭിചാരം ചെയ്തയാളിന്റെ ദിക്ക് ബാധാരാശിക്കു ഷഷ്ഠാധിപസംബന്ധമുണ്ടെങ്കിൽ ആ രാശിക്കു പറഞ്ഞിട്ടുള്ള ദിക്കാണെന്നും, ബാധകാധിപനു ഷഷ്ഠാധിപസംബന്ധമുണ്ടെങ്കിൽ ബാധകാധിപന്റെ ദിക്കാണെന്നും ഈ രണ്ടുയോഗവുമുണ്ടെങ്കിൽ രണ്ടുപേരുടെയും ദിക്കിൽ വാസമുണ്ടെന്നും അതിൽ പ്രാബല്യമുള്ള യോഗംകൊണ്ടു പറയപ്പെടുന്ന ദിക്കിൽ സ്ഥിരവാസമുണ്ടെന്നും പറഞ്ഞുകൊള്ളുക.

ഗ്രഹങ്ങളുടെ ദിക്കറിയേണ്ടത് "പ്രാഗാദ്യാ രവിശുക്രലോഹിതതമഃസൌരേന്ദുവിൽ സൂരയഃ" എന്ന ഭാഗംകൊണ്ടും, രാശികളുടെ ദിക്കറിയേണ്ടത് "പ്രാഗാദീശാഃ ക്രിയവൃഷനൃയുക്കർക്കടാസ്ത്രികോണാ" എന്ന ഭാഗംകൊണ്ടും ആണ്.

ശത്രുവിന്റെയും ആഭിചാരകർമ്മകർത്താവിന്റെയും വാസം ദൂരെയാണോ സമീപമാണോ രണ്ടിനും മദ്ധ്യമാണോ എന്നറിയാനുള്ള ക്രമം പറയപ്പെടുന്നു.

ശത്രുസ്ഥാനാധിപൻ ചരരാശിയിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ ശത്രുവിന്റെ വാസം ദൂരെയാണെന്നും സ്ഥിരരാശിയിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ അടുത്താണെന്നും ഉഭയരാശിയിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ മദ്ധ്യഭാഗത്താണെന്നും അംശകത്തിനും രാശിക്കും ഭേദം വന്നാൽ ബലം പരീക്ഷിച്ചു നിശ്ചയിച്ചുകൊള്ളണം. ഇതുപോലെതന്നെ ബാധകാധിപന്റെ ചരസ്ഥിരോഭയങ്ങളിലുള്ള സ്ഥിതിയേയും അംശകത്തേയും നോക്കി ആഭിചാരകർമ്മകർത്താവിന്റെ വാസം ദൂരെയാണോ അടുത്താണോ മദ്ധ്യത്താണോ എന്നുള്ളതു ചിന്തിച്ചുകൊള്ളണം.

**വാ—അത്ര ആഭിചാരലക്ഷണോക്തൗ സന്താനദീപികാ**

അ—ഇവിടെ ആഭിചാരലക്ഷണോക്തിയിൽ സന്താനദീപിക പറയുന്നു.

സാ—ആഭിചാരലക്ഷണം ചിന്തിക്കേണ്ട വിഷയത്തിൽ സന്താനദീപികാഗ്രന്ഥവചനംകൂടി എടുത്തുകാണിക്കുന്നു

ചരേ വിലഗ്നേ രിപുനാഥദൃഷ്ടേ
കുജേ ച ലാഭേ സ്ഥിരഭേ ച ധർമ്മേ
ദ്വന്ദ്വേഽസ്തരാശൗ പ്രവദന്തി തജ്ജ്ഞാ
രോഗം രിപൂണാം കൃതമാഭിചാരൈഃ. എന്നും

അ—വിലഗ്നം ചരമായി രിപുനാഥദൃഷ്ടമായി കുജൻ ലാഭത്തിൽ സ്ഥിതനായിരിക്കുമ്പോഴും, വിലഗ്നം സ്ഥിരഭമായി രിപുനാഥദൃഷ്ടമായി കുജൻ ധർമ്മത്തിൽ സ്ഥിതനായിരിക്കുമ്പോഴും, വിലഗ്നം ദ്വന്ദ്വമായി രിപുനാഥദൃഷ്ടമായി കുജൻ അസ്തരാശിയിൽ സ്ഥിതനായിരിക്കുമ്പോഴും രിപുക്കളുടെ ആഭിചാരങ്ങളാൽ നരന്മാരുടെ രോഗം കൃതമാണെന്നു പ്രവദിക്കണം.

സാ—ചരരാശി ലഗ്നമായി വരിക ആറാംഭാവാധിപൻ ലഗ്നത്തിലേക്കു നോക്കുക ചൊവ്വാ പതിനൊന്നാംഭാവത്തിൽ നില്ക്കുക ഇതു് ഒരു യോഗം.

സ്ഥിരരാശി ലഗ്നം വരിക ആറാംഭാവാധിപൻ നോക്കുക ചൊവ്വാ ഒൻപതാം ഭാവത്തിൽ നില്ക്കുക ഇതു് ഒരു യോഗം.

ഉഭയരാശി ലഗ്നം വരിക ആറാംഭാവാധിപൻ നോക്കുക ചൊവ്വാ ഏഴാംഭാവത്തിൽ നില്ക്കുക ഇങ്ങിനെ ശത്രുയോഗസൂചകങ്ങളായ ഈ മൂന്നു യോഗങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായാൽ പ്രഷ്ടാവിനുള്ള വ്യാധി ശത്രുക്കളുടെ ആഭിചാരം നിമിത്തം ഉണ്ടായിട്ടുള്ളതാണെന്നു പറയണം.

ലഗ്നത്തിൽ ശത്രുസ്ഥാനാധിപന്റെ ദൃഷ്ടിവരിക ബാധാരാശിയിൽ ശത്രുകാരകനായ ചൊവ്വാ നില്ക്കുക ഇതാണത്രെ ഈ യോഗത്തിന്റെ ലക്ഷണം.

ഹോരാനാഥയുതേ ഭൗമേ ലഗ്നകേന്ദ്രഗതേഽഥവാ
രിപുനാഥേ വിലഗ്നസ്ഥേ ഹ്യാഭിചാര ഉദീര്യതാം. എന്നു

അ—ഭൗമൻ ഹോരാനാഥയുതനായും അല്ലെങ്കിൽ ലഗ്നകേന്ദ്രഗതനായും രിപുനാഥൻ വിലഗ്നസ്ഥനായിരിക്കുമ്പോഴും ആഭിചാരം ഉദീരണം ചെയ്യപ്പെടണം

സാ—ചൊവ്വാ ലഗ്നാധിപനോടു ചേർന്നു നില്ക്കുകയോ ലഗ്നകേന്ദ്രത്തിൽ വരികയോ ആറാംഭാവാധിപൻ ലഗ്നത്തിൽ നിൽക്കുകയോ ചെയ്താൽ ആഭിചാരമുണ്ടെന്നു പറയണം.

ശത്രുസ്ഥാനാധിപേ ലഗ്നേ കൎമ്മണ്യസ്തംഗതേഽഥവാ
ലഗ്നേ ഭൌമയുതേ ദൃഷ്ടേ വാഭിചാര ഉദീൎയ്യതാം. ൫൩൩

അ—ശത്രുസ്ഥാനാധിപൻ ലഗ്നത്തിലോ കൎമ്മത്തിലോ സ്ഥിതനായിട്ടും അല്ലെങ്കിൽ അസ്തംഗതനായിട്ടും ലഗ്നം ഭൌമയുതമായോ അല്ലെങ്കിൽ ദൃഷ്ടമായോ ഇരിക്കുമ്പോഴും ആഭിചാരം ഉദീരണം ചെയ്യപ്പെടണം.

സാ—ആറാംഭാവാധിപൻ ലഗ്നത്തിലൊ ഏഴാംഭാവത്തിലൊ പത്താംഭാവത്തിലൊ നില്ക്കണം. അപ്പോൾ ചൊവ്വാ ലഗ്നത്തിൽ നില്ക്കുകയോ ലഗ്നത്തെ നോക്കുകയോ ചെയ്താലും ആഭിചാരദോഷമുണ്ടെന്നു പറയണം.

സുഖഭാവഗതേ കേതൌ കൎമ്മലഗ്നഗതേഽഥവാ
ലഗ്നേ ഭൌമയുതേ ദൃഷ്ടേ വാഭിചാര ഉദീൎയ്യതാം. ൫൩൪

അ—കേതു സുഖഭാവഗതനായും അല്ലെങ്കിൽ കൎമ്മലഗ്നഗതനായും ലഗ്നം ഭൌമയുതമായോ അല്ലെങ്കിൽ ദൃഷ്ടമായോ ഇരിക്കുമ്പോഴും ആഭിചാരത്തെ ഉദീരണം ചെയ്യപ്പെടണം.

സാ—കേതു ലഗ്നത്തിലൊ നാലാംഭാവത്തിലൊ പത്താംഭാവത്തിലൊ നില്ക്കയോ ലഗ്നത്തിലേക്കു ചൊവ്വായുടെ ദൃഷ്ടിയോ യോഗമോ ഉണ്ടായാൽ ആഭിചാരമുണ്ടെന്നു പറയണം.

സുഖഭാവഗതേ കേതൌ കൎമ്മലഗ്നഗതേഽഥവാ
കേന്ദ്രേ മാന്ദിസമായുക്തേ രോഗഃ ക്ഷുദ്രാഭിചാരജഃ—ഇതി.

അ—കേതു സുഖഭാവഗതനായും അല്ലെങ്കിൽ കൎമ്മലഗ്നഗതനായും കേന്ദ്രം മാന്ദിസമായുക്തമായുമിരിക്കുമ്പോൾ രോഗം ക്ഷുദ്രാഭിചാരജമെന്നു വാച്യമായി ഭവിക്കുന്നു.

സാ—കേതു ലഗ്നത്തിലൊ നാലാംഭാവത്തിലൊ പത്താംഭാവത്തിലൊ നില്ക്കയും അപ്പോൾ ഗുളികൻ കേന്ദ്രത്തിൽ വരികയും ചെയ്താൽ രോഗത്തിന്റെ കാരണം ശത്രുകൃതമായ ക്ഷുദ്രാഭിചാരമാണെന്നു പറയണം. ഇങ്ങിനെ സന്താനദീപികയിലെ വചനം അവസാനിച്ചു.

മാരണോച്ചാടനാദ്യൎത്ഥം രിപുഭിൎയ്യന്നിധീയതേ
ചൂൎണ്ണാദികം തദുദ്ധാരപ്രകാരോഽഥ നിഗദ്യതേ. ൫൩൫

അ—രിപുക്കളാൽ മാരണോച്ചാടനാദിക്കായി യാതൊരു ചൂൎണ്ണാദികം നിധാനം ചെയ്യപ്പെടുന്നുവോ തദുദ്ധാരപ്രകാരം അനന്തരം നിഗദിക്കപ്പെടുന്നു.

സാ—ഒരാളിനെ മരിപ്പിക്കുന്നതിനായോ നാട്ടിൽനിന്നു കളയുവാനായോ മറ്റോ വേണ്ടി അവന്റെ ശത്രുക്കൾ ബുദ്ധിയേയും മനസ്സിനേയും മററും വികലതപ്പെടുത്തി തീൎക്കുന്നതായ ചൂൎണ്ണം മുതലായ ആഭിചാരപദാൎത്ഥം അവന്റെ വാസഭവനത്തിലോ മറ്റോ കുഴിച്ചുവച്ചാൽ അതിനെ എടുത്തുകളയാതെ മിക്കവാറും രോഗശാന്തി ഉണ്ടാകുന്നതല്ല. അതിനാൽ ക്ഷുദ്രം എടുത്തുകളയുവാൻ വേണ്ട മാൎഗ്ഗം പറയപ്പെടുന്നു.

ഉദയാരൂഢചന്ദ്രാണാം ഗുളികേ കേന്ദ്രസംസ്ഥിതേ
മന്ദയുക്തേഽഥ ദൃഷ്ടേ വാ ക്ഷുദ്രം രിപുകൃതം വദേൽ. ൫൩൬

അ—ഗുളികൻ ഉദയാരൂഢചന്ദ്രന്മാരുടെ കേന്ദ്രസംസ്ഥിതനായി മന്ദയുക്തനായോ ദൃഷ്ടനായോ ഇരിക്കുമ്പോൾ രിപുകൃതമായ ക്ഷുദ്രത്തെ വദിക്കണം.

സാ—ഗുളികൻ ഉദയലഗ്നത്തിന്റെയോ ആരൂഢത്തിന്റെയോ കേന്ദ്രത്തിൽ നില്ക്കണം. ആ ഗുളികനു ശനിയുടെ ദൃഷ്ടിയോ യോഗമോ ഉണ്ടായിരിക്കയും വേണം, എന്നാൽ ശത്രുക്കൾ ക്ഷുദ്രത്തെ ചെയ്തിട്ടുണ്ടെന്നു പറയണം.

മാന്ദിശ്ചതുർത്ഥരാശൌ വാ ചതുത്ഥാംശേഽഥവാ സ്ഥിതഃ
യദി ക്ഷുദ്രം ഗൃഹേ വാച്യം ജലരാശ്യംശയോർജ്ജലേ. ൧൫

അ—മാന്ദി ചതുത്ഥരാശിയിലോ അല്ലെങ്കിൽ ചതുത്ഥാംശത്തിലോ സ്ഥിതനായി ഭവിക്കുന്നു എങ്കിൽ ഗൃഹത്തിൽ ക്ഷുദ്രം വാച്യമായി ഭവിക്കുന്നു. ജലരാശ്യംശങ്ങളിൽ സ്ഥിതനാകുന്നു എങ്കിൽ ജലത്തിൽ വാച്യമാകുന്നു.

സാ—ഗുളികൻ ഉദയത്തിന്റെയോ ആരൂഢത്തിന്റെയോ ചന്ദ്രന്റെയോ നാലാംഭാവത്തിൽ നില്ക്കുകയോ അംശിക്കുകയോ ചെയ്യുന്നു എങ്കിൽ പ്രഷ്ടാവിന്റെ ഗൃഹത്തിൽതന്നെ ശത്രുക്കൾ ക്ഷുദ്രത്തെ സ്ഥാപിച്ചിട്ടുണ്ടെന്നു പറയണം. അങ്ങനെ ഗുളികൻ നില്ക്കുന്നതു് ജലരാശിയിലൊ ജലരാശ്യംശകത്തിലൊ ആണെങ്കിൽ പ്രഷ്ടാവിന്റെ വാസസ്ഥലത്തു വെള്ളമുള്ള സ്ഥാനത്തു് സ്ഥാപിച്ചിരിക്കുന്നു എന്നും പറയണം.

വർഗ്ഗോത്തമാംശഗേ തസ്മിന്നുഭയത്ര വദേദിദം
മന്ദേന മാന്ദിനാ വാപി യുക്തേഽഹൌ സർപ്പസന്നിധൌ. ൧൬

അ—അവൻ വർഗ്ഗോത്തമാംശഗനായിരിക്കുമ്പോൾ ഇതിനെ രണ്ടെടത്തു വദിക്കണം. അഹി മന്ദനോടോ മാന്ദിയോടോ യുക്തനായിരിക്കുമ്പോൾ ഇതിനെ സർപ്പസന്നിധിയിൽ വദിക്കണം.

സാ—ഗുളികനു് വർഗ്ഗോത്തമാംശകം ഉണ്ടെങ്കിൽ ക്ഷുദ്രം രണ്ടുസ്ഥലത്തു സ്ഥാപിച്ചിട്ടുണ്ടെന്നു പറയണം. രാഹു ഗുളികനോടൊ ശനിയോടൊ കൂടിനിന്നാൽ സർപ്പക്കാവിന്റെ സമീപപ്രദേശത്താണു് ക്ഷുദ്രം സ്ഥാപിച്ചിരിക്കുന്നതെന്നു പറയണം.

തൽകേന്ദ്രേ ചേദ്രവിർവൃക്ഷേ കേദാരേ ഭൂമിജോ യദി
ജീവശ്ചേൽ ഗൃഹ ഏവ സ്യാൽ ശുക്രശ്ചേൽ ശയനാലയേ. ൧൭

അ—രവി തൽകേന്ദ്രത്തിൽ സ്ഥിതനാകുന്നു എങ്കിൽ ക്ഷുദ്രം വൃക്ഷത്തിലും ഭൂമിജൻ തൽകേന്ദ്രത്തിങ്കൽ സ്ഥിതനാകുന്നു എങ്കിൽ ക്ഷുദ്രം കേദാരത്തിലും ജീവൻ തൽകേന്ദ്രത്തിൽ ഭവിക്കുന്നു എങ്കിൽ ക്ഷുദ്രം ഗൃഹത്തിൽതന്നെയും തൽകേന്ദ്രത്തിൽ ശുക്രൻ ഭവിക്കുന്നു എങ്കിൽ ക്ഷുദ്രം ശയനാലയത്തിലും ഭവിക്കും.

സാ—ഗുളികന്റെയോ ശനിയുടേയോ കേന്ദ്രങ്ങളിൽ എവിടെയെങ്കിലും ആദിത്യൻ നിന്നാൽ ക്ഷുദ്രം സ്ഥാപിച്ചിരിക്കുന്നതു് വൃക്ഷത്തിന്റെ മുകളിലാണെന്നു പറയണം. അതുപോലെ അവരുടെ കേന്ദ്രരാശികളിൽ ചൊവ്വാ നിന്നാൽ ക്ഷുദ്രം വച്ചിരിക്കുന്നതു് നെൽകൃഷിസ്ഥലത്താണെന്നു പറയണം. വ്യാഴം അവരുടെ കേന്ദ്രരാശികളിൽ നിന്നാൽ ക്ഷുദ്രം വച്ചിരിക്കുന്നതു് പ്രധാനപ്പെട്ട ഗൃഹത്തിലാണെന്നു പറയണം. ശുക്രൻ തൽകേന്ദ്രങ്ങളിൽനിന്നാൽ ശയനഭവനത്തിലാണു് ക്ഷുദ്രം സ്ഥാപിച്ചിരിക്കുന്നതു് എന്നു പറയണം.

മന്ദശ്ചേന്മലമൂത്രാദിപരിഹാരോചിതാവനൌ
മാന്ദിർമേഷത്രികോണസ്ഥസ്തദംശസ്ഥോഽഥവാ യദി. ൧൮
ശിരഃകപാലേ നിഹിതം വ്യാഘ്രസ്യാഖുഭുജോഽഥവാ
ഗോത്രികോണേ ഘടേ വാച്യം വംശാദൌ മിഥുനസ്യ ച.

അ—മന്ദൻ തൽകേന്ദ്രത്തിൽ സ്ഥിതനാകുന്നു എങ്കിൽ മലമൂത്രാദിപരിഹാരോചിതാവനിയിൽ ക്ഷുദ്രം വാച്യമാകുന്നു. മാന്ദി മേഷത്രികോണസ്ഥനായോ അല്ലെങ്കിൽ തദംശസ്ഥനായോ ഭവിക്കുന്നു എങ്കിൽ ക്ഷുദ്രം വ്യാഘ്രത്തിന്റെയോ ആഖുഭുക്കിന്റെയോ ശിരഃകപാലത്തിൽ നിഹിതമെന്നു വാച്യമാകുന്നു. മാന്ദി ഗോത്രികോണത്തിൽ സ്ഥിതനാകുന്നു എങ്കിൽ ഘടത്തിൽ നിഹിതമെന്നു വാച്യമാകുന്നു. മാന്ദി മിഥുനത്തിന്റെ ത്രികോണത്തിൽ സ്ഥിതനാകുന്നു എങ്കിൽ ക്ഷുദ്രം വംശാദിയിൽ നിഹിതമെന്നു വാച്യമാകുന്നു.

സാ—ഗുളികന്റെ കേന്ദ്രഭാവങ്ങളിൽ ശനി നില്ക്കുന്നു എങ്കിൽ മലമൂത്രവിസർജ്ജനത്തിനു ഉപയോഗപ്പെട്ടുന്നതാവുന്ന പ്രദേശത്താണു ക്ഷുദ്രം വച്ചിരിക്കുന്നതു് എന്നു പറയണം. ഗുളികൻ മേഷസിംഹധനു ഈ രാശികളിൽ ഒന്നിൽ നില്ക്കുകയോ അംശകിക്കുക

യോ ചെയ്താൽ വ്യാഘ്രത്തിൻെറയോ പുലിയുടെയോ തലയോട്ടിയിലാണ് ക്ഷുദ്രംചെയ്തു സ്ഥാപിച്ചിരിക്കുന്നതു് എന്നു പറയണം. ഗുളികൻ ഇടവം കന്നി മകരം ഈ രാശികളിൽ നില്ക്കയോ അംശകിക്കയോ ചെയ്താൽ ക്ഷുദ്രം കുടത്തിലാക്കി സ്ഥാപിച്ചിരിക്കുന്നു എന്നു പറയണം. മിഥുനം തുലാം കുംഭം ഈ രാശികളിലോ അംശകത്തിലോ ഗുളികൻ വന്നാൽ മുളകൊണ്ടുള്ള കുഴലിലാക്കിയാണ് ക്ഷുദ്രം സ്ഥാപിച്ചിട്ടുള്ളതെന്നു പറയണം.

കർക്കിത്രികോണസംസ്ഥേ ചേൽ
കപാലേ നിഹിതഞ്ച തൽ
മാന്ദൌ സംഹാരനക്ഷത്ര-
സ്ഥിതേ വാച്യാ ഹി പുത്രികാ. ൨൧൬

അ—മാന്ദി കർക്കിത്രികോണസംസ്ഥനായി ഭവിക്കുന്നു എങ്കിൽ അതു് കപാലത്തിൽ നിഹിതമെന്നു വാച്യമാകുന്നു. മാന്ദി സംഹാരനക്ഷത്രസ്ഥിതനായിരിക്കുമ്പോൾ പുത്രിക വാച്യയായി ഭവിക്കുന്നു.

സാ—ഗുളികൻ കർക്കടകം വൃശ്ചികം മീനം ഈ രാശികളിലൊ അംശകങ്ങളിലോ നിന്നാൽ ക്ഷുദ്രം തൊണ്ണനിൽ നിക്ഷേപിച്ചു സ്ഥാപിച്ചിരിക്കുന്നു എന്നു പറയണം. ഗുളികൻ സംഹാരനക്ഷത്രത്തിൽ നിന്നാൽ മനുഷ്യപ്രതിമയുണ്ടാക്കി അതിൽ ക്ഷുദ്രംസ്ഥാപിച്ചു നിക്ഷേപിച്ചിരിക്കുന്നു എന്നു പറയണം.

കീടരാശിസ്ഥിതേ യന്ത്രം
ചതുരംശ്ല്യംശകേ ടസ്ഥി ച
ഏഷാം സംഖ്യാ തു വിജ്ഞേയാ
മാന്ദിഭുക്താംശകൈഃ സമാ. ൨൧൭

അ—മാന്ദി കീടരാശിസ്ഥിതനായിരിക്കുമ്പോൾ യന്ത്രം വാച്യമാകുന്നു. മാന്ദി ചതുരംശ്ല്യംശകത്തിൽ സ്ഥിതനായിരിക്കുമ്പോൾ അസ്ഥിയും വാച്യമാകുന്നു. ഇവകളുടെ സംഖ്യ മാന്ദിഭുക്താംശകങ്ങളോടു് സമയെന്നു വിജ്ഞേയയാകുന്നു.

സാ—ഗുളികൻ വൃശ്ചികത്തിൽ നിന്നാൽ ക്ഷുദ്രവസ്തുവായി യന്ത്രം സ്ഥാപിച്ചിരിക്കുന്നു എന്നു പറയണം. ആ ഗുളികൻെറ അംശകം നാല്ക്കാലിരാശിയിലാണെങ്കിൽ യന്ത്രം മാത്രമല്ല അസ്ഥിയുംകൂടിയുണ്ടു് എന്നു പറയണം. ഗുളികൻ എത്ര അംശകം ഭുജിച്ചിട്ടുണ്ടോ ആ അംശകസംഖ്യയോടു സമമായിട്ട് ക്ഷുദ്രസംഖ്യയേയും പറഞ്ഞുകൊള്ളണം.

മാന്ദിരാശ്യംശയോസ്ത്വാ ദിക് ദിശം താമത്ര നിർദ്ദിശേൽ
ഏവം ഹി സമ്പ്രദായോ ടത്ര കശ്ചിദന്യോ ടഥ കഥ്യതേ. ൨൧൮

അ—മാന്ദിരാശ്യംശങ്ങളുടെ ദിക്ക് യാതൊന്നോ ഇവിടെ ആ ദിക്കിനെ നിർദ്ദേശിക്കണം. ഇവിടെ ഇപ്രകാരവും ഒരു സംപ്രദായം ഭവിക്കുന്നു. അന്യമായ സമ്പ്രദായവും കഥിക്കപ്പെടുന്നു.

സാ—ഗുളികൻ നില്ക്കുന്ന രാശിയുടെ ദിക്കിലോ അല്ലെങ്കിൽ ഗുളികൻെറ അംശകരാശിക്കു പറഞ്ഞിട്ടുള്ള ദിക്കിലോ ആണ് ക്ഷുദ്രം സ്ഥാപിച്ചിട്ടുള്ളതെന്നു പറയണം. ക്ഷുദ്രസ്ഥിതിയേയും മററം കുറിച്ചു് ഇങ്ങിനെ ഒരു സമ്പ്രദായം പറഞ്ഞു. ഇനിയും ക്ഷുദ്രത്തെ സംബന്ധിച്ചുതന്നെ വേറൊരുവിധത്തിൽക്കൂടി പറയുന്നു.

ഉദ്ധ്വാരസ്യ ബാധകാധീശേ നിഹിതം ഭൂരുഹോപരി
നിപാതം കാവധോവക്ത്രേ തിഷ്ഠശാദനഗസ്സ ചേൽ. ൨൧൯
പാഷാണദ്രുമമദ്ധ്യാദിന്യസ്തം ചൂർണ്ണാദികം വദേൽ
ബാധശതൽസ്ഥരാശിഭ്യാം ദ്രുമതൽസ്ഥപ്രദേശയോഃ. ൨൨൦
ശുഭാശുഭർക്ഷ ഋത്യേതോ നേഹ്യാ ചോത്തമനീചതഃ
ബാധകാധിപതിസ്വാംശാന്നവാംശേ യാവതി സ്ഥിതഃ. ൨൨൧

**തൽസംഖ്യാഃ സ്യുർദ്രുമാസ്തത്ര മദ്ധ്യഗാംശകചോദിതാഃ. ൫൭**

അ—ബാധകാധീശൻ ഊർദ്ധ്വാസ്യത്തിൽ സ്ഥിതനായിരിക്കുമ്പോൾ ക്ഷുദ്രാദികത്തെ ഭൂരുഹോപരിയിൽ നിഹിതമെന്നു വദിക്കണം. അധോവക്ത്രത്തിൽ സ്ഥിതനായിരിക്കുമ്പോൾ ഭുവിൽ നിഖാതമെന്നു വദിക്കണം. അവൻ തിര്യ്ഗ്വദനഗനായി ഭവിക്കുന്നു എങ്കിൽ ക്ഷുദ്രാദികത്തെ പാഷാണദ്രുമമദ്ധ്യാദിന്യസ്തമെന്നു വദിക്കണം. ബാധേശതൽസ്ഥരാശികൾകൊണ്ടു് ദ്രുമതൽസ്ഥപ്രദേശങ്ങളുടെ ഉത്തമനീചതാ "ശുഭോശുഭർക്ഷ" എന്ന ഇതുകൊണ്ടു് ഊഹ്യയാകുന്നു. ബാധകാധിപതി സ്വാംശത്തിൽനിന്നു് എത്രാമത്തെ നവാംശത്തിൽ സ്ഥിതനായി ഭവിക്കുന്നു. തൽസംഖ്യകളായി മദ്ധ്യമാംശകചോദിതങ്ങളായ ദ്രുമങ്ങൾ അവിടെ വാച്യങ്ങളാകുന്നു. അതുകളിൽവച്ചു് ബാധേശവൃക്ഷത്തിലോ ഇതിന്റെ സമീപത്തിലോ അതു സ്ഥിതമായി ഭവിക്കും.

സാ—ബാധകാധിപൻ ഊർദ്ധ്വമുഖരാശിയിൽ നിന്നാൽ ക്ഷുദ്രം വച്ചിരിക്കുന്നതു വൃക്ഷത്തിന്റെ മുകളിലാണെന്നു പറയണം. അധോമുഖരാശിയിൽ നില്ക്കുകയാണെങ്കിൽ ഭൂമിയിൽ കുഴിച്ചുവച്ചിരിക്കുന്നു എന്നും തിര്യങ്മുഖരാശിയിൽ നില്ക്കുകയാണെങ്കിൽ കല്ലിന്റെ ഇടയിലോ മരങ്ങളുടെ പൊത്തുകളിലോ ആണു് ക്ഷുദ്രം വച്ചിരിക്കുന്നതു് എന്നും പറയണം. ബാധേശനെക്കൊണ്ടു് വൃക്ഷത്തിന്റെയും ബാധകാധിപൻ നില്ക്കുന്ന രാശിയെക്കൊണ്ടു് വൃക്ഷം നില്ക്കുന്ന പ്രദേശത്തിന്റെയും നന്മതിന്മകൾ ഊഹിച്ചറിയേണ്ടതാണു്. അതിനെ ഊഹിപ്പാനുള്ള മാർഗ്ഗം "ശുഭോശുഭർക്ഷരുചിരംകുത്സിതലേ" എന്നാദിയായ പദ്യമനുസരിച്ചു ചിന്തിക്കേണ്ടതാണു്. ശുഭനായ ബാധകാധിപൻ പാപക്ഷേത്രത്തിൽ നില്ക്കുന്നു എങ്കിൽ ശുഭരൂപമായ വൃക്ഷം നികൃഷ്ടപ്രദേശത്തു നില്ക്കുന്നു എന്നും പാപനായ ബാധകാധിപൻ ശുഭക്ഷേത്രത്തിൽ നില്ക്കുന്നു എങ്കിൽ വൃക്ഷം നിന്ദ്യമാണെന്നും ഉത്തമസ്ഥലത്താണു് നില്ക്കുന്നതെന്നും ബാധകാധിപൻ ശുഭൻ തന്നെ ശുഭക്ഷേത്രത്തിൽ നില്ക്കുകയാണെങ്കിൽ നല്ല വൃക്ഷമാണെന്നും നല്ല പ്രദേശത്തുതന്നെ നില്ക്കുകയാണെന്നും ബാധകാധിപൻ പാപനായി പാപരാശിയിൽ നില്ക്കുകയാണെങ്കിൽ വൃക്ഷവും നില്ക്കുന്ന പ്രദേശവും നിന്ദ്യമാണെന്നും ഊഹിച്ചുകൊള്ളണം. ബാധകാധിപൻ അംശകിച്ചിരിക്കുന്നതു് സ്വനവാംശകം മുതൽ എത്രാമത്തെ അംശകത്തിലാണോ അത്രയും വൃക്ഷങ്ങൾ അവിടെ ഉണ്ടെന്നു പറയണം. ആ വൃക്ഷങ്ങൾ ആ അംശകാധിപന്മാർക്കു് പറഞ്ഞിട്ടുള്ളവയാണെന്നു് ഗ്രാഹ്യമാകുന്നു. ചൊവ്വാ ബാധകാധിപത്യം വഹിച്ചു് കർക്കടകത്തിൽ അംശകിച്ചിരിക്കുന്നു എന്നു വിചാരിക്കുക. അപ്പോൾ സ്വാംശകമായ മേടം മുതൽ കർക്കടകംവരെ നാലാമത്തെ അംശകത്തിലാണല്ലൊ നില്ക്കുന്നതു്. അതുകൊണ്ടു് ക്ഷുദ്രം സ്ഥാപിച്ചിരിക്കുന്ന സ്ഥലത്തു് നാലു വൃക്ഷങ്ങളുണ്ടെന്നു പറയണം. ഈ അംശകാധിപന്മാർ ചൊവ്വാ ശുക്രൻ ബുധൻ ചന്ദ്രൻ ഇവരാണല്ലൊ. ഇവരിൽ ചൊവ്വയെക്കൊണ്ടു് മുള്ളുള്ള വൃക്ഷങ്ങളേയും ശുക്രനെക്കൊണ്ടു് പുഷ്പവൃക്ഷങ്ങളേയും ബുധനെക്കൊണ്ടു് ഫലമുണ്ടാകാത്ത വൃക്ഷങ്ങളേയും ചന്ദ്രനെക്കൊണ്ടു് പാലോ എണ്ണയോ ഉള്ള വൃക്ഷങ്ങളേയും വിചാരിച്ചുകൊള്ളണം. ഇക്കൂട്ടത്തിൽ ബാധകാധിപനെക്കൊണ്ടു് ഏതൊരു വൃക്ഷത്തെയാണോ ചിന്തിക്കപ്പെട്ടതു്, ആ വൃക്ഷത്തിന്റെ സമീപത്തുതന്നെ ഭൂമിയിലോ അഥവാ ആ വൃക്ഷത്തിന്റെ മദ്ധ്യത്തിലുള്ള കവരങ്ങളിലോ പൊത്തുകളിലോ ആണു് ക്ഷുദ്രം വച്ചിരിക്കുന്നതെന്നും പറയണം.

**ബാധേശേ ജലരാശിസ്ഥേ സിന്ധുനദ്യാദികൂലഗം**
**ജലേ ക്ഷിപ്തം നിഖാതം വാ വാച്യമൂർദ്ധ്വാനനാദിഭിഃ. ൫൮**

അ—ബാധേശൻ ജലരാശിസ്ഥനായിരിക്കുമ്പോൾ അതു് സിന്ധുനദ്യാദികൂലഗമെന്നു് വാച്യമാകുന്നു. ഊർദ്ധ്വാനനാദികളെക്കൊണ്ടു് ജലത്തിൽ ക്ഷിപ്തമെന്നോ നിഖാതമെന്നോ വാച്യമാകുന്നു.

സാ—ബാധകാധിപൻ ജലരാശിയിലാണെങ്കിൽ ക്ഷുദ്രം വച്ചിരിക്കുന്നതു് കടല്ക്കരയിലോ നദീതീരത്തിലോ മറ്റോ ആണെന്നു പറയണം. അവിടെയും ബാധകാധിപൻ നില്ക്കുന്ന ജലരാശി ഊർദ്ധ്വമുഖമാണെങ്കിൽ വെള്ളത്തിന്റെ മുകളിലാണു് ക്ഷുദ്രസാധനമിട്ടിരിക്കുന്നതെന്നും അധോമുഖരാശിയാണെങ്കിൽ വെള്ളത്തിനടിയിലുള്ള ഭൂമിയിൽ കുഴിച്ചിട്ടിരിക്കയാണെന്നും തിര്യങ്മുഖരാശിയാണെങ്കിൽ വെള്ളത്തിനടിയിൽ ഇട്ടിരിക്കുന്നു എന്നും പറയണം.

അൎക്കേ വാൎക്കേണ യുക്തേ വാ ബാധകേശേ ദേവസന്നിധൌ
ചന്ദ്രേ ചന്ദ്രാന്വിതേ തോയപ്രദേശേ വാഥവോഷരേ. ൧൪൪
കുജേ വാ കുജയുക്തേ വാ ശ്മശാനേ വാഗ്നിസന്നിധൌ
യുദ്ധോൎവ്യാം വൈവമാദ്യേഷു ശശിജേ വാഥ തദ്യുതേ. ൧൪൫
വിദ്യാഭ്യാസവിഹാരോൎവ്യാമഥ ജീവേ ച തദ്യുതേ
ദേശാന്തേ കോശഗേഹേ വാ തതഃ ശുക്രേ ച തദ്യുതേ. ൧൪൬
ശയ്യാഗൃഹേ വാ ഗ്രാമാന്തേ തതോ മന്ദേ ച തദ്യുതേ
ഉച്ഛിഷ്ടാദിപരിത്യാഗസ്ഥാനേ ചൂൎണ്ണാദികം വദേൽ. ൧൪൭

അ—ബാധേശൻ അൎക്കനായോ അൎക്കനോടു യുക്തനായോ ഇരിക്കുമ്പോൾ ദേവസന്നിധിയിലും ചന്ദ്രനായോ ചന്ദ്രാന്വിതനായോ ഇരിക്കുമ്പോൾ തോയപ്രദേശത്തിലും അല്ലെങ്കിൽ ഊഷരപ്രദേശത്തിലും കുജനായോ കുജയുക്തനായോ ഇരിക്കുമ്പോൾ ശ്മശാനത്തിലും അല്ലെങ്കിൽ അഗ്നിസന്നിധിയിലും യുദ്ധോൎവ്വി ഇപ്രകാരമുള്ള സ്ഥാനങ്ങളിലും ശശിജനായോ തദ്യുതനായോ ഇരിക്കുമ്പോൾ വിദ്യാഭ്യാസവിഹാരോൎവ്വിയിലും ജീവനായോ തദ്യുതനായോ ഇരിക്കുമ്പോൾ ദേശാന്തരത്തിലും കോശഗേഹത്തിലും പിന്നെ ശുക്രനായോ തദ്യുതനായോ ഇരിക്കുമ്പോൾ ശയ്യാഗൃഹത്തിലും ഗ്രാമാന്തത്തിലും മന്ദനായോ തദ്യുതനായോ ഇരിക്കുമ്പോൾ ഉച്ഛിഷ്ടാദിപരിത്യാഗസ്ഥാനത്തിലും ചൂൎണ്ണാദികം സ്ഥിതമാകുന്നു എന്നു വദിക്കണം.

സാ—ബാധകാധിപൻ സൂൎയ്യനായാലും സൂൎയ്യനോടു കൂടിയാലും ക്ഷുദ്രം വച്ചിരിക്കുന്നതു് ദേവാലയത്തിന്റെ സമീപത്താണെന്നും ബാധേശൻ ചന്ദ്രനാവുകയോ ചന്ദ്രനോടു കൂടുകയോ ചെയ്താൽ വെള്ളമുള്ള സ്ഥലത്തോ ഓരുള്ള സ്ഥലത്തോ ആണെന്നും ബാധകാധിപതി ചൊവ്വാ ആവുകയോ ചൊവ്വയോടു ചേരുകയോ ചെയ്താൽ ചുടുകാട്ട് അടുപ്പ് മുതലായ അഗ്നിസ്ഥാനങ്ങൾ യുദ്ധഭൂമി ഇങ്ങനെയുള്ള പ്രദേശത്താണെന്നും ബാധകാധിപൻ ബുധനാവുകയോ ബുധനോടു ചേരുകയോ ചെയ്താൽ എഴുത്തുപള്ളി, കളിസ്ഥലം ഇങ്ങനെയുള്ള പ്രദേശത്താണെന്നും ബാധേശൻ വ്യാഴമാവുകയോ വ്യാഴത്തോടു ചേരുകയോ ചെയ്താൽ ദേശത്തിന്റെ അതിൎത്തിസ്ഥാനത്തോ ഭണ്ഡാരപ്പുരയിലോ ആണെന്നും ശുക്രൻ ബാധകാധിപനാവുകയോ ബാധകാധിപനോടു കൂടുകയോ ചെയ്താൽ ശയനഭവനത്തിലോ ഗ്രാമത്തിന്റെ അതിൎത്തിസ്ഥലത്തോ ആണെന്നും ശനിയായോ ശനിയോടു ചേൎന്നോ നില്ക്കുന്നു എങ്കിൽ എച്ചിലും കുപ്പയും ഇടുന്ന സ്ഥലത്താണെന്നും പറയണം.

യുക്തേ തസ്മിൻ രാഹുകേതുഗുളികൈഃ സൎപ്പസന്നിധൌ
ദിഗത്ര രിപുനാഥസ്യ വാച്യാ വാ ബാധകേശിതുഃ. ൧൪൮
ബാധകാധിപസംയുക്തരാശേരപ്യംശകസ്യ വാ
അയത്നോദ്ധാൎയ്യമേവ സ്യാദ്ബാധേശേ ചരരാശിഗേ. ൧൪൯
ഉഭയസ്ഥേ പ്രയത്നേന നോദ്ധാൎയ്യം തൽസ്ഥിരസ്ഥിതേ. ൧൫൦

അ—അവൻ രാഹുകേതുഗുളികന്മാരോടു യുക്തനായിരിക്കുമ്പോൾ ചൂൎണ്ണാദികം സൎപ്പസന്നിധിയിൽ സ്ഥിതമെന്നു വാച്യമാകുന്നു. രിപുനാഥന്റെയോ ബാധകേശിതാവിന്റെയോ ബാധകാധിപസംയുക്തരാശിയുടെയോ അംശകത്തിന്റെയോ ദിക്ക് ഇവിടെ വാച്യമാകുന്നു. ബാധേശൻ ചരരാശിഗനായിരിക്കുമ്പോൾ അതു് അയത്നോദ്ധാൎയ്യമായിത്തന്നെ ഭവിക്കും. ഉഭയസ്ഥനായിരിക്കുമ്പോൾ അതു പ്രയത്നേന ഉദ്ധാൎയ്യമായി ഭവിക്കും. ബാധേശൻ സ്ഥിരസ്ഥിതനായിരിക്കുമ്പോൾ അതു് ഉദ്ധാൎയ്യമായി ഭവിക്കുന്നില്ല.

സാ—ബാധകാധിപൻ രാഹുകേതുഗുളികന്മാരോടുകൂടി നില്ക്കുന്നു എങ്കിൽ സൎപ്പക്കാവിന്റെ സമീപത്താണു് ക്ഷുദ്രം വച്ചിരിക്കുന്നതു് എന്നു പറയണം. ഇവിടെ ക്ഷുദ്രം ഇരിക്കുന്ന ദിക്ക് അറിവാനുള്ള ക്രമം പറയുന്നു.

ആറാംഭാവാധിപൻ പറഞ്ഞ ദിക്കിലോ ബാധകാധിപന്റെ ദിക്കിലോ ബാധകാധിപൻ നില്ക്കുന്ന രാശിയുടേയോ അംശകത്തിന്റേയോ ദിക്കിലോ ആയിരിക്കും ക്ഷുദ്രം വച്ചിരിക്കുന്നത്. ഇവിടെയും ബലാധിക്യം നോക്കി നിശ്ചയിച്ചുകൊള്ളണം. ബാധകാധിപൻ ചരരാശിയിലാണ് നില്ക്കുന്നതെങ്കിൽ പ്രയാസംകൂടാതെ ക്ഷുദ്രം എടുത്തുകളയാൻ സാധിക്കുമെന്നും ഉഭയരാശിയിൽ നില്ക്കുകയാണെങ്കിൽ കുറച്ചു പ്രയാസപ്പെട്ടതിനുശേഷമേ ക്ഷുദ്രം എടുക്കുവാൻ സാധിക്കയുള്ളു എന്നും ബാധകാധിപൻ സ്ഥിരരാശിയിലാണെങ്കിൽ ക്ഷുദ്രം എടുത്തുകളയുവാൻ സാധിക്കയില്ലെന്നും പറയണം.

ക്ഷുദ്രം തൽസ്ഥിതിദേശം ചൈവം ജ്ഞാത്വാ തദുക്തവിധിനാ തൽ
ത്യക്ത്വാ രക്ഷ്യം സ്ഥലമഥ മഹാഭിചാരപ്രതിക്രിയാം വക്ഷ്യേ. ൪൮

അ—ക്ഷുദ്രത്തേയും തൽസ്ഥിതിദേശത്തേയും ഇപ്രകാരം അറിഞ്ഞു തദുക്തവിധികൊണ്ട് അതിനെ ത്യജിച്ച് സ്ഥലം രക്ഷ്യമായി ഭവിക്കുന്നു. അനന്തരം മഹാഭിചാരപ്രതിക്രിയയെ വചിക്കാൻ പോകുന്നു.

സാ—മേൽപറഞ്ഞ ന്യായമനുസരിച്ച് ക്ഷുദ്രം ഇന്നവിധമുള്ളതാണെന്നും ഇന്ന പ്രദേശത്താണിരിക്കുന്നതെന്നും ഗ്രഹിച്ചു മന്ത്രശാസ്ത്രാദികളിൽ പറഞ്ഞിരിക്കുന്ന ക്രമമനുസരിച്ച് പ്രതിക്രിയാദികളെക്കൊണ്ട് അതിനേയും തജ്ജന്യങ്ങളായിരിക്കുന്ന ബാധാബന്ധങ്ങളേയും ഹനിക്കണം. മേലാൽ ആവിധം വരാതിരിക്കാൻ സ്ഥലത്തെ സൂക്ഷിക്കയും വേണം. ഇനി മഹാഭിചാരത്തിന്റെ പ്രതിക്രിയമാറ്റും പറയാൻ പോകുന്നു.

യുക്ത്വാ ഷഷ്ഠപതിം വിലഗ്നപതിനാ യോ രാശിരത്രാഗതഃ
സോƽദിത്യാന്വിതവീക്ഷിതോ യദി ബലിം കുര്യാദഘോരാഹ്വയം
കാര്യം ചന്ദ്രമസാ കപാലഹവനം സ്യാച്ചക്രഹോമം വിദാ
കർത്തവ്യം പ്രതികാരകർമ്മ ഗുരുണാ പ്രോക്തം തദേവാഗ്നിനാ. ൪൯

അ—ഷഷ്ഠപതിയെ വിലഗ്നപതിയോടു യോജിപ്പിച്ച് ഇതിൽ ആഗതമായ രാശി യാതൊന്നോ അതു് ആദിത്യാന്വിതവീക്ഷിതമായി ഭവിക്കുന്നു എങ്കിൽ അഘോരാഹ്വയമായ ബലിയെ ചെയ്യണം. ചന്ദ്രമസ്സിനാൽ അന്വിതവീക്ഷിതമായി ഭവിക്കുന്നു എങ്കിൽ കപാലഹവനം കാര്യമാകുന്നു. വിത്തിനാൽ അന്വിതവീക്ഷിതമായി ഭവിക്കുന്നു എങ്കിൽ ചക്രഹോമം കർത്തവ്യമായി ഭവിക്കും. ഗുരുവിനാൽ അന്വിതവീക്ഷിതമായി ഭവിക്കുന്നു എങ്കിൽ പ്രതികാരകർമ്മം കർത്തവ്യമാകുന്നു. അഗ്നിയാൽ അന്വിതവീക്ഷിതമായി ഭവിക്കുന്നു എങ്കിൽ അതുതന്നെ പ്രോക്തമാകുന്നു.

സാ—ലഗ്നാധിപന്റെ സ്ഫുടത്തേയും ഷഷ്ഠാധിപന്റെ സ്ഫുടത്തേയും ഒരുമിച്ചു കൂട്ടണം. അപ്പോൾ ആ യോഗസ്ഫുടം ഏതു രാശിയിൽ വരുന്നുവോ ആ രാശിയിൽ ആദിത്യന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ മഹാഭിചാരശമനത്തിനായി അഘോരബലി ചെയ്യണം. ആ യോഗസ്ഫുടരാശിയിൽ ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ കപാലഹോമം നടത്തണം. ബുധന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ ചക്രഹോമം നടത്തണം. വ്യാഴത്തിന്റെയോ ശനിയുടെയോ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ പ്രതികാരബലി നടത്തണം.

ഭൂമിജേക്ഷിതയുതേƽഥ യോഗഭേ
ഭൂതമാരണബലിർവിധീയതാം
ഖഡ്ഗരാവണബലിം കരോതു വാ
കൃത്തികാബലിമഥാതനോതു വാ. ൫൦

അ—അനന്തരം യോഗഭം ഭൂമിജേക്ഷിതയുതമായിരിക്കുമ്പോൾ ഭൂതമാരണബലി വിധിക്കപ്പെടണം. അല്ലെങ്കിൽ ഖഡ്ഗരാവണബലി ചെയ്താലും മതി. അഥവാ കൃത്തികാബലി തൊടുക്കയും ചെയ്യാം.

സാ—കഴിഞ്ഞ ശ്ലോകംകൊണ്ടു പറഞ്ഞ യോഗസ്ഫുടരാശിയിൽ ചൊവ്വയുടെ യോഗമോ ദൃഷ്ടിയോ വന്നാൽ ഭൂതമാരണബലി നടത്തി ആഭിചാരത്തെ ശമിപ്പിക്കണം. അ

ല്ലെങ്കിൽ ഖഡ്ഗരാവണബലിയോ കൃത്തികാബലിയോ നടത്തിയാലും മതിയാവും. ഇതിൽ ഏതെങ്കിലും ഒന്നുതന്നെ ചെയ്യേണ്ടതാണ്.

**ശുക്രാന്വിതേക്ഷിതേ യോഗേ പ്രതികാരബലിക്രിയാം**
**കുര്യാത്ത ശാന്തയേ വ്യാധേർബലിം വാ ഭൂതമാരണം.** ഫൻരു

അ—യോഗം ശുക്രാന്വിതേക്ഷിതമായിരിക്കുമ്പോൾ വ്യാധിയുടെ ശാന്തിക്കായി പ്രതികാരബലിക്രിയയേയോ ഭൂതമാരണമാകുന്ന ബലിയേയോ ചെയ്യണം.

സാ—മേൽപറഞ്ഞ യോഗസ്ഫുടരാശിയിൽ ശുക്രന്റെ യോഗദൃഷ്ടികളുണ്ടെങ്കിൽ പ്രതികാരബലി നടത്തേണ്ടതാണ്. ഭൂതമാരണബലി നടത്തിയാലും മതി. രോഗശാന്തിക്ക് ഇപ്രകാരം ചെയ്യേണ്ടതാണെന്നു പറയണം.

**അഥവാ ദശമേനൈവ രാശിനാ തദ്ഗതേന വാ**
**തദ്ദ്രഷ്ട്രാ വാ വിഹംഗേന വിധീയന്താമിമാഃ ക്രിയാഃ.** ഫൻരൂ

അ—അല്ലെങ്കിൽ ദശമമായ രാശികൊണ്ടോ തൽഗതനായോ തദ്ദ്രഷ്ടാവായോ ഇരിക്കുന്ന വിഹംഗത്തെക്കൊണ്ടോ ഈ ക്രിയകൾ വിധിക്കപ്പെടണം.

സാ—മറ്റൊരുവിധത്തിൽ ആഭിചാരത്തിന്റെ പ്രതിശാന്തി ചെയ്യാനുള്ള രീതി പറയുന്നു. ആരൂഢത്തിന്റെ പത്താംഭാവംകൊണ്ടോ പത്താംഭാവത്തിൽ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടോ അല്ലെങ്കിൽ അവിടെ നോക്കുന്ന ഗ്രഹത്തെക്കൊണ്ടോ മേൽപറഞ്ഞവ ഉണ്ടും പരിഹാരക്രിയ നിശ്ചയിച്ചുകൊള്ളണം. പത്താംഭാവം ആദിത്യക്ഷേത്രമാവുകയോ ആദിത്യൻ നില്ക്കുകയോ നോക്കുകയോ ചെയ്താൽ അഘോരബലിയെ വിധിക്കണം. ഇങ്ങിനെതന്നെ ചന്ദ്രാദികളെക്കൊണ്ടും കപാലഹോമാദികളെ നിശ്ചയിച്ചുകൊള്ളണം. ഏതെങ്കിലും ഒരു ഗ്രഹത്തിന്റെ ദൃഷ്ടിയുണ്ടെങ്കിൽ ആ ഗ്രഹത്തെക്കൊണ്ടുവേണം പറയേണ്ടത്. ആരുടേയും ദൃഷ്ടിയില്ലെങ്കിൽ അവിടെ നില്ക്കുന്ന ഗ്രഹത്തെക്കൊണ്ടു പറയണം. ദൃഷ്ടിയും യോഗവുമില്ലെങ്കിൽ ഭാവംകൊണ്ടുതന്നെ പറഞ്ഞുകൊള്ളുക.

**ദൂതോക്താദ്യക്ഷരേ ദീർഘേ രോഗശാന്തിസ്തു ഗാനതഃ**
**ഹ്രസ്വേ ഭോജനപൂജാദ്യൈസ്സംയുക്തേ നൃത്തകർമ്മണാ.** ഫൻന്ന

അ—ദൂതോക്താദ്യക്ഷരം ദീർഘമായിരിക്കുമ്പോൾ രോഗശാന്തി ഗാനംകൊണ്ടും ഹ്രസ്വമായിരിക്കുമ്പോൾ ഭോജനപൂജാദ്യങ്ങളെക്കൊണ്ടും സംയുക്തമായിരിക്കുമ്പോൾ നൃത്തകർമ്മങ്ങൾകൊണ്ടും ഭവിക്കുമെന്നു വാച്യമാകുന്നു.

സാ—ദൂതദൈവജ്ഞന്മാരുടെ ആദ്യമായ സംവാദത്തിൽ ദൂതൻ ഉപയോഗിക്കുന്ന വാക്യത്തിന്റെ ആദ്യക്ഷരം ആ ഈ മുതലായ ദീർഘാക്ഷരങ്ങളാണെങ്കിൽ പാട്ടുകഴിപ്പിച്ചാൽ രോഗശാന്തിയുണ്ടാകുമെന്നും അത് അ, ഇ മുതലായ ഹ്രസ്വാക്ഷരങ്ങളാണെങ്കിൽ അന്നദാനം പൂജ മുതലായ കർമ്മങ്ങൾകൊണ്ടു രോഗശാന്തി വരുമെന്നും ത്ത, ക്ക മുതലായ കൂട്ടക്ഷരങ്ങൾ ആദ്യക്ഷരമായി വന്നാൽ നൃത്തം ചെയ്യിച്ചാൽ രോഗശമനം വരുമെന്നും പറയണം.

**പ്രോക്തഃ പ്രതിക്രിയാകർത്തൃഭേദോ ദ്രഷ്ട്യാപി പൃച്ഛതാം**
**പ്രശ്നാനുഷ്ഠാനപദ്ധത്യാം തൽപ്രകാരോഽഥ കഥ്യതേ.** ഫൻരൊ

അ—പ്രശ്നാനുഷ്ഠാനപദ്ധതിയിൽ പൃച്ഛക്കുകളുടെ ദൃഷ്ടിഹേതുവായും പ്രതിക്രിയാകർത്തൃഭേദം പ്രോക്തമാകുന്നു. അനന്തരം തൽപ്രകാരം കഥിക്കപ്പെടുന്നു.

സാ—പ്രശ്നാനുഷ്ഠാനപദ്ധതി എന്ന ഗ്രന്ഥത്തിൽ ദൈവജ്ഞൻ പ്രഷ്ടാവിനെ ആദ്യമായി കാണുമ്പോഴുള്ള പ്രഷ്ടാവിന്റെ നോട്ടം ഏതൊരു രീതിയിലാണോ അതിനെ അനുസരിച്ച് പ്രതിക്രിയ ചെയ്യേണ്ട ജനങ്ങളെ നിശ്ചയിക്കുന്നതിനുള്ള മാർഗ്ഗം പറഞ്ഞിട്ടുണ്ട്. ആ രീതി ഇവിടെ പറയപ്പെടുന്നു.

**വ്യാധേശ്ശാന്തിർഭവതിമുഖജൈർദ്ദൃക്ഷിണോർദ്ധ്വാവലോകേ**
**പ്രഷ്ടുർദ്ദൃഷ്ടാവിഹ, പുനരധോ ദേവതാഗായകൈശ്ച**

വാമോൎദ്ധ്വാധസ്സൂദ്ധനിഹിതപ്രേക്ഷണേത്തു പ്രശസ്തൈഃ.
ചണ്ഡാലാനാമപി തദധമൈഃ സാ നിരുക്താ ക്രമേണ—ഇതി. ൧൯൮

അ—ദക്ഷിണോൎദ്ധ്വാവലോകത്തിൽ മുഖ്യജന്മാരെക്കൊണ്ടു വ്യാധിയുടെ ശാന്തി ഭവിക്കുന്നു. പിന്നെ ഇവിടെ പ്രഷ്ടാവിൻെറ ദൃഷ്ടി അധോഭാഗത്തിൽ ഭവിക്കുന്നെങ്കിൽ ദേവതാഗായകന്മാരെക്കൊണ്ടു് വ്യാധിയുടെ ശാന്തി ഭവിക്കുന്നു. വാമോൎദ്ധ്വാധസ്സൂദ്ധനിഹിതപ്രേക്ഷണം സത്തായിരിക്കുമ്പോൾ ക്രമേണ ചണ്ഡാലന്മാരിൽവച്ചു പ്രശസ്തന്മാരെക്കൊണ്ടും തദധമന്മാരെക്കൊണ്ടും വ്യാധിശാന്തി നിരുക്തയാകുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞൻെറ അടുത്തുവന്നപ്പോൾ വലത്തുവശമായി മേൽപ്പോട്ടായിരുന്നു നോക്കിയതു് എങ്കിൽ ബ്രാഹ്മണരെക്കൊണ്ടു് രോഗശമനത്തിനുവേണ്ട ക്രിയചെയ്യിക്കേണ്ടതാണെന്നു പറയണം. വലത്തുഭാഗത്തുകൂടിത്തന്നെ കീഴ്പ്പോട്ടു നോക്കിയിരുന്നാൽ ദേവാലയങ്ങളിൽ പാട്ടുനടത്തിവരുന്ന പണിക്കർ മുതലായവരെക്കൊണ്ടു പ്രതിക്രിയ ചെയ്യിക്കേണ്ടതാണെന്നു പറയണം. ഇടത്തുവശമായി മേൽപ്പോട്ടുനോക്കിയാൽ ചണ്ഡാലന്മാരിലുള്ള ഉത്തമജനങ്ങളെക്കൊണ്ടും ഇടത്തുഭാഗത്തുകൂടത്തന്നെ കീഴ്പ്പോട്ടുനോക്കിയാൽ ചണ്ഡാലവൎഗ്ഗത്തിലുള്ള അധമജനങ്ങളെക്കൊണ്ടും പ്രതിക്രിയ ചെയ്യിക്കേണ്ടതാണെന്നും പറയണം. ഇങ്ങിനെ അനുഷ്ഠാനപദ്ധതി.

ബാധാഭേദോऽത്ര വിജ്ഞേയഃ സ്പൎശനേനാപി പൃച്ഛതാം
പ്രായേണ ദൃഷ്ടിബാധായാം കേവലം തദുപയുജ്യതേ. ൧൯൯

അ—പൃച്ഛകന്മാരുടെ സ്പൎശംകൊണ്ടും ഇവിടെ ബാധാഭേദം വിജ്ഞേയമായി ഭവിക്കുന്നു. ഇതു മിക്കവാറും ദൃഷ്ടിബാധയിൽത്തന്നെ ഉപയോഗിക്കപ്പെടുന്നു.

സാ—പ്രഷ്ടാവു് ദൈവജ്ഞൻെറ അടുക്കൽ വരുമ്പോൾ പ്രഷ്ടാവിൻെറ അവയവസ്പൎശംകൊണ്ടും ഇന്നിന്ന ബാധകളാണു് ഉപദ്രവിക്കുന്നതെന്നു് അറിയാൻ കഴിയും. ഇതു് ഏററവും യോജിക്കുന്നതു് ദൃഷ്ടിബാധയെ ചിന്തിക്കുന്ന കൂട്ടത്തിലാണു്.

വാ—അത്ര അനുഷ്ഠാനപദ്ധതിഃ.

അ—ഇവിടെ അനുഷ്ഠാനപദ്ധതി ഭവിക്കുന്നു.

സാ—പ്രഷ്ടാവിൻെറ അംഗസ്പൎശംകൊണ്ടു് ബാധാനിരൂപണം ചെയ്യുന്നതിനു് അനുകൂലിക്കുന്ന അനുഷ്ഠാനപദ്ധതിവചനം താഴെ കാണിക്കുന്നു.

വക്ഷോലലാടതലഗുഹ്യതലാനി നാഭിം
പ്രഷ്ടാ സ്പൃശേദ്യദി വദന്തി ഹി ദേവതാൎത്തിം
പാൎശ്വേ കരാംഗുലിദളേ ച ഭുജംഗപീഡാം
ഭ്രൂകൎണ്ണകക്ഷയുഗളേഷു പിശാചപീഡാം. ൨൦൦

അ—പ്രഷ്ടാവു് വക്ഷോലലാടതലഗുഹ്യതലങ്ങളേയും നാഭിയേയും സ്പൎശിക്കുമെങ്കിൽ ദേവതാൎത്തിയെ വദിക്കുന്നു. പാൎശ്വത്തിലും കരാംഗുലിദളത്തിലും സ്പൎശിക്കുമെങ്കിൽ ഭുജംഗപീഡയെ വദിക്കുന്നു. ഭ്രൂകൎണ്ണകക്ഷയുഗളങ്ങളിൽ സ്പൎശിക്കുമെങ്കിൽ പിശാചപീഡയെ വദിക്കുന്നു.

സാ—പ്രഷ്ടാവിൻെറ സ്പൎശനം മാറിടം നെററി ഗുഹ്യപ്രദേശം പൊക്കിൾ ഈ പ്രദേശങ്ങളിലായിരുന്നു എങ്കിൽ ദേവതകളു(അമരാദിഗ്രഹങ്ങളു)ടെ പീഡയുണ്ടെന്നു പറയണം. പാൎശ്വങ്ങൾ കൈവിരൽ കഴുത്തു് ഈ ഭാഗങ്ങളിൽ തൊട്ടിരുന്നു എങ്കിൽ സൎപ്പപീഡയുണ്ടെന്നു പറയണം. പുരികം ചെവി കക്ഷങ്ങൾ ഈ ഭാഗങ്ങളിൽ തൊട്ടിരുന്നു എങ്കിൽ പിശാചുക്കളുടെ ഉപദ്രവമുണ്ടെന്നു പറയണം.

ബാധകഗതതന്നാഥഗ്രഹതോ ജ്ഞേയാ ഹി ദേവതാഭേദാഃ
തദധിപ്ഠിതരാശ്യംശൈരപി ഭേദഃ സ്യാൽ സ കഥ്യതേ തദനു. ൨൦൧

അ—ബാധകഗതതന്നാഥഗ്രഹങ്ങൾ ഹേതുവായി ദേവതാഭേദങ്ങൾ ജ്ഞേയങ്ങളായി ഭവിക്കുന്നു. തദധിഷ്ഠിതരാശ്യംശങ്ങളെക്കൊണ്ടും ഭേദം ഭവിക്കും. അനന്തരം അതു കഥിക്കപ്പെടുന്നു.

സാ—ബാധാരാശിയിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ബാധകാധിപനെക്കൊണ്ടും പീഡിക്കപ്പെട്ട ബാധകൾ ഇന്നതാണെന്നു നിശ്ചയിക്കേണ്ടതാണ്. കൂടാതെ മേൽപറഞ്ഞ ഗ്രഹങ്ങൾ ഏതു രാശികളിൽ അംശകിച്ചിരിക്കുന്നുവോ ആ അംശകങ്ങളെക്കൊണ്ട് ഉപദ്രവബാധയെ ചിന്തിക്കേണ്ടതാണ്. അങ്ങിനെ ചിന്തിക്കാനുള്ള രീതി ഇവിടെത്തന്നെ പറയുന്നു.

**സൗമ്യൎക്ഷാംശകയോസ്സ്ഥിതോയദിഭവേദ്ബാധാധിപഃസ്വാലയേ**
**സംസ്ഥാപ്യാന്വഹമൎച്ചിതോത്തമജനൈൎബാധാകരീ ദേവതാ**
**ജീവൎക്ഷാംശകയോഃസുരാലയഗതാ മാന്ദ്യേ തു നീചാൎച്ചിതാ**
**ഭീമോദ്യാനനിവാസിനീ സ യദി ചേൽ സ്വാംശേഽഥവാ സ്വാലയേ.**

അ—ബാധാധിപൻ സൌമ്യൎക്ഷാംശകങ്ങളിൽ സ്ഥിതനായിഭവിക്കുന്നു എങ്കിൽ ഉത്തമജനങ്ങളാൽ സ്വാലയത്തിൽ സംസ്ഥാപിച്ച് അഹസ്സുതോറും അൎച്ചിതയായ ദേവതബാധാകരിയായി ഭവിക്കും. ബാധാധിപൻ ജീവൎക്ഷാംശകങ്ങളിൽ സ്ഥിതനാകുന്നു എങ്കിൽ സുരാലയഗതയായ ദേവത ബാധാകരിയായി ഭവിക്കും. ബാധകാധിപൻ മാന്ദ്യത്തിൽ സ്ഥിതനാകുന്നു എങ്കിൽ നീചാൎച്ചിതയായ ദേവത ബാധാകരിയായി ഭവിക്കും. അവൻ സ്വാംശത്തിലോ സ്വാലയത്തിലൊ സ്ഥിതനാകുന്നു എങ്കിൽ ഭീമോദ്യാനനിവാസിനിയായ ദേവത ബാധാകരിയായി ഭവിക്കും.

സാ—ബാധകാധിപൻ ബുധക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ ശ്രേഷ്ഠന്മാർ തങ്ങളുടെ വീട്ടിൽവച്ചു നിത്യവും പൂജിച്ചുവരുന്ന ഏതോ ദേവതയാണ് ഇവിടെ ബാധയായി തീൎന്നിട്ടുള്ളതെന്നു പറയണം. ബാധകാധിപൻ വ്യാഴക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ട ദേവന്മാർ തന്നെയാണ് ഇവിടെ ബാധയായി തീൎന്നിരിക്കുന്നതു് എന്നു പറയണം. ബാധകാധിപൻ ശനിക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ നീചന്മാർ പൂജിച്ചുവരുന്ന ദേവതയാണ് ബാധയെന്നു പറയണം. ബാധകാധിപൻ സ്വക്ഷേത്രത്തിൽ നില്ക്കുകയോ അംശകിക്കുകയോ ചെയ്താൽ അതിഭയങ്കരമായ വനത്തിൽ നിവസിക്കുന്ന വനദേവതയാണ് ബാധയായി തീൎന്നിരിക്കുന്നതു് എന്നു പറയണം.

**ദിവാകീൎത്ത്യൎച്ചിതാ വാച്യാ ചാമുണ്ഡീ സഹകേതുനാ**
**പഞ്ചമീ ബുധയുക്തേന തൽക്ഷേത്രസ്ഥേന വാസൃജാ.** ൨൦൧

അ—സഹകേതുവായ അസൃക്കിനെക്കൊണ്ട് ദിവാകീൎത്ത്യൎച്ചിതയായ ചാമുണ്ഡി വാച്യയായി ഭവിക്കുന്നു. ബുധയുക്തനായോ തൽക്ഷേത്രസ്ഥനായോ ഇരിക്കുന്ന അസൃക്കിനെക്കൊണ്ട് പഞ്ചമി വാച്യയായി ഭവിക്കുന്നു.

സാ—ചൊവ്വാ ബാധകാധിപനായി കേതുവിനോടുകൂടി നിന്നാൽ പറയർ വച്ചു പൂജിച്ചുവരുന്ന ചാമുണ്ഡിയുടെ ബാധയുണ്ടെന്നു പറയണം. ചൊവ്വാ ബാധകാധിപനായി ബുധനോടുകൂടുകയോ ബുധക്ഷേത്രത്തിൽ നില്ക്കുകയോ ചെയ്താൽ വാരാഹി എന്ന ദേവിയുടെ ബാധയുണ്ടെന്നു പറയണം.

**ഭൗമേന ഭൈരവോ ഘണ്ടാകൎണ്ണ ഇത്യാദയഃ സ്മൃതാഃ**
**വാച്യാ രക്തേശ്വരീ രക്തചാമുണ്ഡ്യതിഭയങ്കരീ.** ൨൦൨
**കാളീ ചേത്യാദയസ്ത്വോജയുഗ്മരാശ്യംശഭേദതഃ**
**ഓജയുഗ്മതാഭേദേ തു ഭാംശയോൎദ്വിവിധാ അപി.** ൨൦൩

അ—ഓജയുഗ്മരാശ്യംശഭേദം ഹേതുവായി ഭൗമനെക്കൊണ്ട് ഭൈരവൻ ഘണ്ടാകൎണ്ണൻ ഇത്യാദികളും അതിഭയങ്കരിയായ രക്തേശ്വരിയും രക്തചാമുണ്ഡിയും കാളിയും ഇത്യാദികളും സ്മൃതങ്ങളാകുന്നു. ഭാംശങ്ങൾക്ക് ഓജയുഗ്മതാഭേദം സത്താതിരിക്കുമ്പോൾ ദ്വിവിധന്മാരും വാച്യന്മാരായി ഭവിക്കുന്നു.

സാ—ചൊവ്വാ ബാധകാധിപനായി ഓജരാശിയിൽ ഓജരാശ്യംശകത്തിൽ നിന്നാൽ ഭൈരവൻ ഘണ്ടാകൎണ്ണൻ മുതലായ ദേവതകളെ പറയണം. ചൊവ്വാ ബാധകാ

ധിപനായി യുഗ്മരാശിയിൽ നില്ക്കുകയും അംശകിക്കുകയും ചെയ്താൽ ഭയങ്കരസ്വരൂപി ണികളായ രക്തേശ്വരി, രക്തചാമുണ്ഡി, ഭദ്രകാളി മുതലായ ദേവതകളുടെ ബാധയെ പറയണം. ചൊവ്വാ ഓജരാശിയിൽ നില്ക്കുകയും യുഗ്മരാശിയിൽ അംശകിക്കുകയും ചെയ്താൽ ഭൈരവൻ മുതലായവർ രക്തേശ്വരി മുതലായവർ ഈ രണ്ടു കൂട്ടരേയും പറഞ്ഞുകൊള്ളണം.

**മേഷാദ്യാശ്രയഭേദാൽ മൂർത്തിവിശേഷാ ദിവാകരാദീനാം**
**കഥ്യന്തേ സംക്ഷേപാദിഹ ഖല്വന്യത്ര വിസ്തരേണോക്താഃ. ൨൦൩**

അ—മേഷാദ്യാശ്രയഭേദം ഹേതുവായും ദിവാകരാദികൾക്ക് മൂർത്തിവിശേഷങ്ങൾ മറ്റൊരേടത്തു് വിസ്തരംകൊണ്ടു് ഉക്തങ്ങളായി ഭവിക്കുന്നു. ഇവിടെ സംക്ഷേപത്തെ ആശ്രയിച്ചു കഥിക്കപ്പെടുന്നു.

സം—ആദിത്യൻ തുടങ്ങിയ ഓരോ ഗ്രഹങ്ങളും മേടം ആദിയായ ഓരോ രാശി കളിൽ നിന്നാൽ അവരെക്കൊണ്ടു വിചാരിക്കേണ്ട മൂർത്തികളുടെ വിഭാഗങ്ങൾ വേറെ ചില ഗ്രന്ഥങ്ങളിൽ വളരെ വിസ്തരിച്ചു പറഞ്ഞിട്ടുണ്ടു്. ഇവിടെ അതിനെ ചുരുക്കി പറയുന്നു.

**ഭൗമക്ഷേത്രഗതോ രവിസ്ത്രിനയനഃ കീടേ സ്വയംഭൂരജേ**
**മർത്ത്യൈരുച്ചത ഊർദ്ധ്വമത്ര തദധോ ദേവൈഃ പ്രതിഷ്ഠാപിതഃ**
**യക്ഷീ ഗോഗത ഏഷ ജൂകഗൃഹഗഃ കാളീ പുനഃ സ്ത്രീഗതഃ**
**ശ്രീരാമാദ്യവതാരവിഷ്ണുരഥ വിഷ്ണുസ്തേഷ്വഷ വീണാഗതഃ. ൨൦൪**

അ—ഭൗമക്ഷേത്രഗതനായ രവി ത്രിനയനനായി ഭവിക്കും. കീടത്തിൽ സ്ഥി തനായ രവി സ്വയംഭൂവായ ത്രിനയനനായി ഭവിക്കും. അജത്തിൽ ഉച്ചത്തിൽ നിന്നു ഊർദ്ധ്വഭാഗത്തിൽ സ്ഥിതനായ രവി മർത്ത്യന്മാരാൽ പ്രതിഷ്ഠാപിതനായ ത്രിനയനനാ യും തദധോഭാഗത്തിൽ സ്ഥിതനായ രവി ദേവന്മാരാൽ പ്രതിഷ്ഠാപിതനായ ത്രിനയന നായും ഭവിക്കുന്നു. ഇവൻ ഗോഗതനായി ഭവിക്കുന്നു എങ്കിൽ യക്ഷിയായി ഭവിക്കും. ജൂകഗൃഹഗനായി ഭവിക്കുന്നു എങ്കിൽ ഇവൻ കാളിയായി ഭവിക്കുന്നു. പിന്നെ ഇവൻ സ്ത്രീഗതനായി ഭവിക്കുന്നുവെങ്കിൽ ശ്രീരാമാദ്യവതാരവിഷ്ണുവായി ഭവിക്കുന്നു. വീണാഗ തനായി ഭവിക്കുന്നു എങ്കിൽ വിഷ്ണുവായിതന്നെ ഭവിക്കുന്നു.

സം—ആദിത്യൻ മേടത്തിലൊ വൃശ്ചികത്തിലൊ നിന്നാൽ ശിവനെ ആണു് വിചാരിക്കേണ്ടതു്. പക്ഷേ വൃശ്ചികത്തിൽ നില്ക്കുന്ന ആദിത്യനെക്കൊണ്ടു് സ്വയം ജാ തനായ (ആരും പ്രതിഷ്ഠിക്കാതെ ശക്തിവിശേഷംകൊണ്ടു താനെ ഉണ്ടായ) ശിവനെ പ റയണം. മേടത്തിൽ പരമോച്ചകാലം പത്തു തിയതികളിൽ നില്ക്കുന്ന ആദിത്യനെ ക്കൊണ്ടു ദേവന്മാരാൽ പ്രതിഷ്ഠിക്കപ്പെട്ട ശിവനെ പറയണം. ഈ മേടത്തിൽതന്നെ അ തിന്റശേഷമുള്ള ഭാഗത്തിൽ നില്ക്കുന്ന ആദിത്യനെക്കൊണ്ടു മനുഷ്യനാൽ പ്രതിഷ്ഠിക്കപ്പെട്ട ശിവനെ പറയണം. ആദിത്യൻ ഇടവത്തിൽ നിന്നാൽ യക്ഷിയെ പറയണം. തുലാം രാശിയിൽ നിന്നാൽ ഭദ്രകാളിയെ പറയണം. കന്നിരാശിയിൽ നിന്നാൽ ശ്രീരാമൻ മുതലായ വിഷ്ണുദശാവതാരങ്ങളായ ദേവന്മാരെ പറയണം. മിഥുനം രാശിയിൽ നി ന്നാൽ മഹാവിഷ്ണുവിനെതന്നെ പറയണം.

**ധർമ്മദൈവഞ്ച നാഗാശ്ച ഭാസ്കരഃ കർക്കടസ്ഥിതഃ**
**സിംഹസ്ഥോ ദേവതാ സാ യാ പൂജ്യതേ നിത്യമാത്മനാ. ൨൦൫**

അ—കർക്കടസ്ഥിതനായ ഭാസ്കരൻ ധർമ്മദൈവവും നാഗങ്ങളുമായി ഭവിക്കുന്നു. സിംഹസ്ഥനായ ഭാസ്കരൻ ആത്മാവിനാൽ നിത്യവും യാതൊരു ദേവത പൂജിക്കപ്പെട്ടു ന്നുവോ അതായി ഭവിക്കുന്നു.

സം—ആദിത്യൻ കർക്കടകത്തിൽ നിന്നാൽ ധർമ്മദൈവങ്ങളേയും സർപ്പദൈവങ്ങ ളേയും പറയണം. ചിങ്ങം രാശിയിൽ നിന്നാൽ തങ്ങൾ നിത്യവും ഉപാസിച്ചുവരുന്ന ദേവതയെത്തന്നെ പറയണം.

ഗന്ധൎവ്വയക്ഷൗ ധനുഷി സ്ഥിതോഽൎക്ക-
സ്തയോഃ സ്ത്രിയൗ മീനഗതസ്തു ഭാനുഃ
ശാസ്താ പിശാചോ മൃഗയാപ്രധാനഃ
കിരാതമൂൎത്തിശ്ച ശനേൎഗ്ഗൃഹസ്ഥഃ. ൨൦൬

അ—ധനുസ്സിൽ സ്ഥിതനായ അൎക്കൻ ഗന്ധൎവ്വയക്ഷന്മാരായി ഭവിക്കുന്നു. മീനഗതനായ ഭാനു അവരുടെ സ്ത്രീകളായി ഭവിക്കുന്നു. ശനിയുടെ ഗൃഹസ്ഥനായ ഭാനു മൃഗയാ പ്രധാനനായ ശാസ്താവും പിശാചനും കിരാതമൂൎത്തിയുമായി ഭവിക്കുന്നു.

സാ—ധനുസ്സിൽ നില്ക്കുന്ന ആദിത്യനെക്കൊണ്ടു ഗന്ധൎവ്വനേയും യക്ഷനേയും പറയണം. മീനത്തിൽ നില്ക്കുന്ന ആദിത്യനെക്കൊണ്ടു ഗന്ധൎവ്വസ്ത്രീയേയും യക്ഷിയേയും പറയണം. ആദിത്യൻ മകരത്തിലും കുംഭത്തിലും നിന്നാൽ ശാസ്താവിനേയും പിശാചിനേയും വേട്ടയ്ക്കൊരുമകൻ ഇങ്ങനെയുള്ള നായാട്ടുദേവന്മാരെയും പറയണം.

ചാമുണ്ഡീ സുരസത്മഗാജഗശശീ നീചാശ്രിതാ കീടഗ-
ശ്ചാമുണ്ഡീ യദി മേഷഗസ്സ വിബലോ വാച്യേ ഉഭേ തേ അപി
യക്ഷീ ശുക്രഗൃഹസ്ഥിതഃ ശിശിരഗുൎവ്വാ ധൎമ്മദൈവം ബുധ-
ക്ഷേത്രസ്ഥസ്തു വിമാനസുന്ദര ഉത സ്ത്രീ വാസ്യ പുംസ്ത്രീവശാൽ.

അ—അജഗശശി സുരസത്മഗയായ ചാമുണ്ഡിയായി ഭവിക്കും. കീടഗനായ ശശി നീചാശ്രിതയായ ചാമുണ്ഡിയായി ഭവിക്കും. അവൻ വിബലനായി മേഷഗനായി ഭവിക്കുന്നു എങ്കിൽ അവരിരുവരും വാച്യകളാകുന്നു. ശുക്രഗൃഹസ്ഥിതനായ ശിശിരഗു യക്ഷിയായും ധൎമ്മദൈവമായും ഭവിക്കുന്നു. ബുധക്ഷേത്രസ്ഥനായ ശിശിരഗുവും സ്ത്രീവശത്തെ ആശ്രയിച്ചു വിമാനസുന്ദരനായോ അല്ലെങ്കിൽ ഇവന്റെ സ്ത്രീയായോ ഭവിക്കുന്നു.

സാ—ചന്ദ്രൻ മേടം രാശിയിൽ നിന്നാൽ ക്ഷേത്രങ്ങളിൽ പ്രതിഷ്ഠിച്ചിട്ടുള്ള ചാമുണ്ഡിയേയും വൃശ്ചികം രാശിയിൽ നിന്നാൽ പറയർ മുതലായവർ പൂജിച്ചുവരുന്ന ചാമുണ്ഡിയേയും പറയണം. ചന്ദ്രൻ ബലഹീനനായി മേടത്തിൽ നില്ക്കുന്നു എങ്കിൽ മേല്പറഞ്ഞ ഈ ചാമുണ്ഡികളേയും പറയണം. ചന്ദ്രൻ ഇടവം തുലാം ഈ രാശികളിൽ നിന്നാൽ യക്ഷിയേയും ധൎമ്മദൈവത്തേയും പറയണം. ചന്ദ്രൻ മിഥുനത്തിലോ കന്നിയിലോ നിന്നാൽ വിമാനസുന്ദരനേയും വിമാനസുന്ദരിയേയും പറയണം.

സ്വഗൃഹസ്ഥഃ ശശീ നാഗോ ധൎമ്മദൈവം ബലീ സ ചേൽ
സിംഹരാശിസ്ഥിതശ്ചന്ദ്രോ ഭഗവത്യന്യപൂജിതാ. ൨൦൭

അ—സ്വഗൃഹസ്ഥനായ ശശി നാഗമായി ഭവിക്കും. അവൻ ബലിയാകുന്നു എങ്കിൽ ധൎമ്മദൈവമായി ഭവിക്കും. സിംഹരാശിസ്ഥിതനായ ചന്ദ്രൻ അന്യപൂജിതയായ ഭഗവതിയായി ഭവിക്കും.

സാ—കൎക്കടകത്തിൽ നില്ക്കുന്ന ചന്ദ്രനെക്കൊണ്ടു് നാഗങ്ങളെ പറയണം. ആ ചന്ദ്രൻ പ്രബലനാണെങ്കിൽ ധൎമ്മദൈവങ്ങളെയാണു പറയേണ്ടതു്. ചിങ്ങം രാശിയിൽ നില്ക്കുന്ന ചന്ദ്രനെക്കൊണ്ടു അന്യന്മാർ ഉപാസിച്ചുവരുന്ന ഭഗവതിയെയാണു പറയേണ്ടതു്.

ചാപസ്ഥോ വ്യോമഗന്ധൎവ്വസ്തൽസ്ത്രീ മീനഗതഃ ശശീ
പ്രേതശ്മശാനപിശാചാദ്യഃ ശശീ മന്ദഗൃഹസ്ഥിതഃ. ൨൦൮

അ—ചാപസ്ഥനായ ശശി വ്യോമഗന്ധൎവ്വനായും മീനഗതനായ ശശി തൽസ്ത്രീയായും ഭവിക്കുന്നു. മന്ദഗൃഹസ്ഥിതനായ ശശി പ്രേതശ്മശാനപിശാചാദ്യനായി ഭവിക്കുന്നു.

സാ—ചന്ദ്രൻ ധനുരാശിയിൽ നിന്നാൽ ആകാശഗന്ധൎവ്വനേയും മീനംരാശിയിൽ നിന്നാൽ ആകാശഗന്ധൎവ്വസ്ത്രീയേയും വിചാരിക്കണം. മകരത്തിലും കുംഭത്തിലും നില്ക്കുന്ന ചന്ദ്രനെക്കൊണ്ടു പ്രേതങ്ങൾ ശ്മശാനപിശാചൻ കശ്മലൻ മുതലായവരെ പറയണം.

സ്യാദ് ഭൂതരാക്ഷസോ ബ്രഹ്മരാക്ഷസോ നരഭോജിനീ
ബാലപ്രഭക്ഷിണീത്യാദ്യഃ സ്വർക്ഷസ്ഥഃ ക്ഷിതിനന്ദനഃ. ൨൧൩.

അ—സ്വർക്ഷസ്ഥനായ ക്ഷിതിനന്ദനൻ ഭൂതരാക്ഷസനായി ബ്രഹ്മരാക്ഷസനായി നരഭോജിനിയായി ബാലപ്രഭക്ഷിണീത്യാദ്യകളായി ഭവിക്കും.

സാ—ചൊവ്വാ മേടത്തിൽ നിന്നാൽ ഭൂതരാക്ഷസനേയും ബ്രഹ്മരാക്ഷസനേയും പറയണം. വൃശ്ചികത്തിൽ നിന്നാൽ നരഭോജിനി ബാലപ്രഭക്ഷിണി മുതലായവരെ പറയണം.

ഭൗമോ ഭൈരവയക്ഷ ഭൂതപബലാ ശൗക്രേഽഥ ബൗധേ സ്ഥിതോ
ഗന്ധർവ്വോ രതികാമ ഇത്യയമഥോ യക്ഷീ ച ദുഷ്ടോ ഹരിഃ
കർക്കിസ്ഥഃ പരദേവതാ ഭഗവതീ വാ കൃഷ്ണചാമുണ്ഡ്യസൃക്
സിംഹസ്ഥോ വനദേവതാശ്ച ശിവഭൂതൗഘാശ്ച ദുഷ്ടശ്ശിവഃ. ൨൧൪.

അ—ശൗക്രത്തിൽ സ്ഥിതനായ ഭൗമൻ ഭൈരവയക്ഷനും ഭൂതബലയുമായി ഭവിക്കുന്നു. അനന്തരം ബൗധത്തിൽ സ്ഥിതനായ ഇവൻ രതികാമനെന്ന ഗന്ധർവ്വനായും യക്ഷിയായും ദുഷ്ടനായ ഹരിയായും ഭവിക്കുന്നു. കർക്കിസ്ഥനായ അസൃക് പരദേവതയായ ഭഗവതിയായോ കൃഷ്ണചാമുണ്ഡിയായോ ഭവിക്കുന്നു. സിംഹസ്ഥനായ അസൃക് വനദേവതകളായും ശിവഭൂതൗഘങ്ങളായും ദുഷ്ടനായ ശിവനായും ഭവിക്കുന്നു.

സാ—ചൊവ്വാ ഇടവംരാശിയിൽ നിന്നാൽ ഭൈരവിയേയും യക്ഷിയേയും തുലാംരാശിയിൽ നിന്നാൽ ഭൈരവനേയും യക്ഷനേയും പറയണം. മിഥുനത്തിലോ കന്നിയിലോ നിന്നാൽ ഗന്ധർവ്വൻ മുതലായ വിഷ്ണ്വംശങ്ങളായ മൂർത്തികളെ പറയണം. വിശേഷിച്ചു മിഥുനംരാശിയിൽ നിന്നാൽ രതികാമനെന്ന ഗന്ധർവ്വനേയും കന്നിരാശിയിൽ നിന്നാൽ രതികാമിനി എന്ന യക്ഷിയേയും പറയണം. ചൊവ്വാ കർക്കടകംരാശിയിൽ നിന്നാൽ തങ്ങളുടെ ധർമ്മദൈവരൂപിണിയായ ഭഗവതിയേയും കൃഷ്ണചാമുണ്ഡിയേയും വിചാരിക്കണം. ചിങ്ങംരാശിയിൽ നിന്നാൽ സംഹാരരുദ്രൻ മുതലായ ശൈവമൂർത്തികളേയും വനദേവതകളേയും ശിവഭൂതങ്ങളേയും പറയണം.

ധനുർഝഷസ്ഥഃ ഖലു പക്ഷിശാസ്താ
സ വീരഭദ്രോഽഥ മൃഗേ ച കുംഭേ
നിജോത്സവഭോജനസന്തുഷ്ടദേവഃ
പരാഭിചാരോത്ഥവദേവതാശ്ച. ൨൧൫

അ—ധനുർഝഷസ്ഥനായ അവൻ പക്ഷിശാസ്താവായും വീരഭദ്രനായും ഭവിക്കുന്നു. അനന്തരം മൃഗത്തിലും കുംഭത്തിലും സ്ഥിതനായ അവൻ നിജോത്സവഭോജനസന്തുഷ്ടദേവനായും പരാഭിചാരോത്ഥവദേവതകളായും ഭവിക്കും.

സാ—ചൊവ്വാ ധനുരാശിയിലോ മീനംരാശിയിലോ നിന്നാൽ കുട്ടിച്ചാത്തനേയും വീരഭദ്രനേയും പറയണം. മകരത്തിലോ കുംഭത്തിലോ നില്ക്കുന്ന ചൊവ്വായെക്കൊണ്ട് ഉത്സവവിഘ്നനിമിത്തം കോപിച്ചിരിക്കുന്ന ദേവന്റെ ഉപദ്രവത്തെയും ശത്രുകൃതമായ ആഭിചാരം നിമിത്തം കോപിച്ചിട്ടുള്ള ദേവതകളുടെ അനിഷ്ടത്തേയും പറയണം.

ഭൗമക്ഷേത്രയുതോ ജ്വരോ ശുക്രഗൃഹേ ഗന്ധർവ്വ ഏഷഃ സ്വർക്ഷേ
ഗന്ധർവ്വോഽപി ച കിന്നരോഽപി ഹിമഗോരംഭഃപിശാചോ ഗൃഹേ
സിംഹേ പന്നഗകന്യകാ ഗുരുഗൃഹേ ദുഷ്ടദ്വിജഃപ്രേരിതാ
ചാമുണ്ഡീ കവചീ പിശാചയുഗമാഘോരാശ്രിതാ മന്ദഭേ. ൨൧൬

അ—ഭൗമക്ഷേത്രയുതൻ ജ്വരമായി ഭവിക്കും. ശുക്രഗൃഹത്തിൽ സ്ഥിതനായ ഇവൻ ഗന്ധർവ്വനായി ഭവിക്കും. സ്വർക്ഷത്തിൽ സ്ഥിതനായ ഇവൻ ഗന്ധർവ്വനായും കിന്നരനായും ഭവിക്കും. ഹിമഗുവിന്റെ ഗൃഹത്തിൽ സ്ഥിതനായ ഇവൻ അംഭഃപിശാച

നായി ഭവിക്കും. സിംഹത്തിൽ സ്ഥിതനായ ഇവൻ പന്നഗകന്യകയായി ഭവിക്കും. ഗുരുഗൃഹത്തിൽ സ്ഥിതനായ ഇവൻ ഉഗ്രഭിജപ്രേരിതയായ ചാമുണ്ഡിയായി ഭവിക്കും. മന്ദഭത്തിൽ സ്ഥിതനായ ഇവൻ ആഭിചാരാശ്രിതയായ കാളിയായും പിശാചയുഗമായും ഭവിക്കുന്നു.

സാ—ബുധൻ മേടത്തിലോ വൃശ്ചികത്തിലോ നിന്നാൽ ജപത്തിന്റെ ദേവതയെ പറയണം. ഇടവത്തിലോ തുലാത്തിലോ നിന്നാൽ ഗന്ധർവ്വനെയാണു പറയേണ്ടതു്. മിഥുനത്തിലോ കന്നിയിലോ നിന്നാൽ ഗന്ധർവ്വനേയും കിന്നരനേയും പറയണം. ബുധൻ കർക്കടകംരാശിയിൽ നിന്നാൽ ജലസഞ്ചാരികളായ പിശാചുക്കളെയും ചിങ്ങംരാശിയിൽ നിന്നാൽ നാഗകന്യകകളെയും പറയണം. ബുധൻ ധനുരാശിയിലോ മീനംരാശിയിലോ നിന്നാൽ ഒരു ബ്രാഹ്മണൻ കോപിച്ചു് ഒരു ചാമുണ്ഡിയെ അയച്ചിരിക്കുന്നു എന്നു പറയണം. മകരംരാശിയിലോ കുംഭംരാശിയിലോ നിന്നാൽ യുദ്ധാഗ്നിയിൽ നിവസിക്കുന്ന കവചി ശൂലപിശാചൻ ഇവരെ പറയണം.

ഭൌമർക്ഷേ കുപിതേശഭൂതനിവഹോ ദുർദ്ദേവതാ ചാഭിചാ-
രോത്ഥാ ഭൂമിസുരസ്യ ഭാർഗ്ഗവഗൃഹേ യക്ഷീച യക്ഷശ്ചാപ്യഥൌ
തീവ്രാപസ്മൃതിദൌ ഗുരുർബുധഗൃഹേ ക്ലീബാത്മികാ ദേവതാ
വിപ്രാണാമപി ചാഭിചാരജനിതാ വാ ദേവകോപോദ്ഭവാ. ൨൮൧

അ—ഭൌമർക്ഷത്തിൽ സ്ഥിതനായ ഗുരു കുപിതേശഭൂതനിവഹമായും ഭൂമിസുരന്റെ ആഭിചാരോത്ഥയായ ദുർദ്ദേവതയായും ഭവിക്കും. ഭാർഗ്ഗവഗൃഹത്തിൽ സ്ഥിതനായ ഗുരു തീവ്രാപസ്മൃതിദന്മാരായ യക്ഷിയും യക്ഷനുമാകുന്ന ഇരുവരായി ഭവിക്കും. ബുധഗൃഹത്തിൽ സ്ഥിതനായ ഗുരു വിപ്രന്മാരുടെ ആഭിചാരജനിതയായി ക്ലീബാത്മികയായ ദേവതയായോ ദേവകോപോത്ഭവയായ ദേവതയായോ ഭവിക്കുന്നു.

സാ—വ്യാഴം മേടത്തിലോ വൃശ്ചികത്തിലോ നിന്നാൽ ശിവകോപത്താൽ ശിവഭൂതങ്ങളും ബ്രാഹ്മണരുടെ ആഭിചാരം നിമിത്തം ആഭിചാരബാധകളായ ദുർദ്ദേവതകളും കോപിച്ചിരിക്കുന്നു എന്നു പറയണം. വ്യാഴം ഇടവത്തിലോ തുലാത്തിലോ നിന്നാൽ അപസ്മാരയക്ഷനേയും അപസ്മാരയക്ഷിയേയും പറയണം. മിഥുനത്തിലും കന്നിയിലും നില്ക്കുന്ന വ്യാഴത്തെക്കൊണ്ടു ബ്രാഹ്മണരുടെ ആഭിചാരപ്രവൃത്തി ഹേതുവായോ അല്ലെങ്കിൽ ദൈവകോപം ഹേതുവായോ നപുംസകദേവതകളുടെ ഉപദ്രവം സംഭവിച്ചിരിക്കുന്നു എന്നു പറയണം.

തുംഗസ്ഥഃ ഖലു ദേവതാഗ്നിഗൃഹഗാ ഗന്ധർവ്വമുഖ്യസ്ഥഥാ
സിംഹസ്ഥോ നൃപസേവകൈരിഹ നൃണാമുദ്ദിശ്യകാന്തം സ്ത്രിയഃ
നാരീണാഞ്ച കൃതാഭിചാരജനിതാ ദുർദ്ദേവതാ വാക്പതിർ-
ഭസ്മാപസ്മംഗിപിശാചകാവധമഗന്ധർവ്വശ്ശനേസ്സ്വഭേ. ൨൮൨

അ—തുംഗസ്ഥനായ വാക്പതി അഗ്നിഗൃഹഗയായ ദേവതയായും അപ്രകാരം ഗന്ധർവ്വമുഖ്യനായും ഭവിക്കുന്നു. സിംഹസ്ഥനായ വാക്പതി നൃക്കൾക്കു നൃപസേവകന്മാരാൽ കൃതാഭിചാരജനിതയായും നാരികൾക്കു കാന്തനെ ഉദ്ദേശിച്ചു സ്ത്രീയാൽ കൃതാഭിചാരജനിതയായും ഇരിക്കുന്ന ദുർദ്ദേവതയായി ഭവിക്കും. ശനിയുടെ ഭത്തിൽ സ്ഥിതനായ വാക്പതി ഭസ്മാപസ്മംഗിപിശാചകന്മാരായും അധമഗന്ധർവ്വനായും ഭവിക്കുന്നു. സ്വഭത്തിൽ സ്ഥിതനായ വാക്പതി ആരായും ഭവിക്കുന്നില്ല.

സാ—വ്യാഴം കർക്കടകരാശിയിൽ നിന്നാൽ യാഗസംരക്ഷകയായ ദേവതയേയും പ്രബലനായ ഗന്ധർവ്വനേയും പറയണം. വ്യാഴം ചിങ്ങംരാശിയിൽ നിന്നാൽ പുരുഷന്മാർക്കുവേണ്ടി രാജഭൃത്യന്മാരുടെ ആഭിചാരകർമ്മംനിമിത്തം ബാധിച്ചിരിക്കുന്ന ദേവതകളേയും അല്ലെങ്കിൽ സ്ത്രീകൾക്കു ഭർത്താവിനെ ഉദ്ദേശിച്ചു് മറെറാരു സ്ത്രീയെക്കൊണ്ടു് ആഭിചാരം ചെയ്യുകനിമിത്തം ഉണ്ടായിട്ടുള്ള ദേവതകളേയും പറയാം. വ്യാഴം മകരത്തിലോ കുംഭത്തിലോ നിന്നാൽ ഭസ്മപിശാചൻ ജലപിശാചൻ അധമഗന്ധർവ്വൻ ഇവരെ പറയണം. വ്യാഴം സ്വക്ഷേത്രങ്ങളിൽ നിന്നാൽ ബാധയെ പറഞ്ഞുകൂടാ.

**ഭൌമക്ഷേത്രേ ഗുരുസ്ഥ ജീവവദേജ്ജ യക്ഷസ്തഥാ രാക്ഷസഃ**
**സ്വർക്ഷേ കർക്കടകേ ച യക്ഷസഹിതാ യക്ഷീബുധർക്ഷേ പുനഃ**
**വിദ്യാഭ്യാസഭവാഭിചാര ഇനഭേ യക്ഷീ സുരക്ഷേത്രഗാ**
**ചാപേ ബ്രാഹ്മണശാപ ഏവ ഝഷഭേ ദുർഗ്ഗാ ദേവത് ഭാർഗ്ഗവഃ.**

അ—ഭൌമക്ഷേത്രത്തിൽ ആകട്ടെ ജീവനെപ്പോലെ ഭവിക്കുന്നു. അതിൽ സ്ഥിതനായ ഭാർഗ്ഗവൻ യക്ഷനും അപ്രകാരം രാക്ഷസനുമായി ഭവിക്കുന്നു. സ്വക്ഷേത്രത്തിലും കർക്കടകത്തിലും സ്ഥിതനായ ഭാർഗ്ഗവൻ യക്ഷസഹിതനായ യക്ഷിയായി ഭവിക്കുന്നു. ബുധക്ഷേത്രത്തിൽ സ്ഥിതനായ ഭാർഗ്ഗവൻ വിദ്യാഭ്യാസഭവാഭിചാരമായി ഭവിക്കുന്നു. ഇനഭത്തിൽ സ്ഥിതനായ ഭാർഗ്ഗവൻ സുരക്ഷേത്രഗയായ യക്ഷിയായി ഭവിക്കുന്നു ചാപത്തിൽ സ്ഥിതനായ ഭാർഗ്ഗവൻ ബ്രാഹ്മണശാപമായിത്തന്നെ ഭവിക്കുന്നു. ഝഷഭത്തിൽ സ്ഥിതനായ ഭാർഗ്ഗവൻ ദുർഗ്ഗയായി ഭവിക്കും.

സാ—ശുക്രൻ മേടത്തിലോ വൃശ്ചികത്തിലോ നിന്നാൽ ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന വ്യാഴത്തെക്കൊണ്ടു പറഞ്ഞിട്ടുള്ള ദേവതകളെയെല്ലാം പറയാം. വിശേഷിച്ചു മേടം രാശിയിൽ നിന്നാൽ യക്ഷനേയും രാക്ഷസനേയുംകൂടി പറഞ്ഞുകൊള്ളണം. ഇടവം തുലാം ഈ രാശികളിൽ നില്ക്കുന്ന ശുക്രനെക്കൊണ്ടു യക്ഷനേയും യക്ഷിയേയും പറയണം. മിഥുനം കന്നി ഈ രാശികളിൽ നില്ക്കുന്ന ശുക്രനെക്കൊണ്ടു വിദ്യാഭ്യാസസംബന്ധമായ സംഗതിവാശാൽ ചെയ്തിട്ടുള്ള ആഭിചാരദേവതകളെ പറയണം. ചിങ്ങത്തിൽ നില്ക്കുന്ന ശുക്രനെക്കൊണ്ടു ദേവാലയത്തിൽ വസിക്കുന്ന യക്ഷിയുടെ ബാധയെ പറയണം. ശുക്രൻ ധനുവിൽ നില്ക്കുന്നു എങ്കിൽ ബ്രാഹ്മണശാപത്തെയും മീനത്തിൽ നില്ക്കുകയാണെങ്കിൽ ദുർഗ്ഗാഭഗവതിയേയും പറയണം.

**മന്ദക്ഷേത്രഗതഃ ശുക്രഃ സ്യാദപസ്മാരദേവതാ**
**വാത്യാപ്രഭൃതയഃ കാലപിശാചശ്ചാത്ര ബാധകഃ. ൨൨൦**

അ—മന്ദക്ഷേത്രഗതനായ ശുക്രൻ ഇവിടെ അപസ്മാരദേവതയായും വാത്യാപ്രഭൃതികളായും കാലപിശാചനായും ബാധകനായി ഭവിക്കും.

സാ—മകരത്തിലോ കുംഭത്തിലോ നില്ക്കുന്ന ശുക്രനെക്കൊണ്ടു് അപസ്മാരദേവതയേയും ചുഴലിദേവത മുതലായവയേയും കാലപിശാചനേയും പറഞ്ഞുകൊള്ളണം.

**അസാദ്ധ്യാപസ്മൃതിർമ്മേഷേ കീടേ പ്രാഗ്ജന്മപീഡിതഃ**
**ശിവാലയസ്ഥസ്തദ്ഭൂതോ വക്തവ്യോ മാന്ദനന്ദനഃ. ൨൨൧**

അ—മേഷത്തിൽ സ്ഥിതനായ മാന്ദനന്ദനൻ അസാദ്ധ്യാപസ്മൃതിയായി ഭവിക്കും. കീടത്തിൽ സ്ഥിതനായ മാന്ദനന്ദനൻ പ്രാഗ്ജന്മപീഡിതമായി ശിവാലയസ്ഥനായ തദ്ഭൂതമെന്നു വക്തവ്യമാകുന്നു.

സാ—ശനി മേടത്തിൽ നിന്നാൽ ശമനംവരുത്താൻ നിവൃത്തിയില്ലാത്ത അതികഠിനമായ അപസ്മാരത്തെ പറയണം. വൃശ്ചികത്തിൽ നിന്നാൽ കഴിഞ്ഞജന്മത്തിൽ ഉപദ്രവിച്ചുവന്നതും ശിവക്ഷേത്രത്തിൽ ഉള്ളതും ആയ ശിവഭൂതത്തിൻെറ ഉപദ്രവത്തെ പറയണം.

**ഗവ്യപസ്മാരയക്ഷസ്തദ്യക്ഷീ ശാപോ ദ്വിജസ്യ ച**
**ജൂകേ ശാസ്ത്രാദിഭൂതേശഃ ക്രുദ്ധാ മഹാവിഘാതതഃ. ൨൨൨**

അ—ഗോവിൽ സ്ഥിതനായ മാന്ദനന്ദനൻ അപസ്മാരയക്ഷനും തദ്യക്ഷിയും ദ്വിജൻെറ ശാപവുമായി ഭവിക്കുന്നു. ജൂകത്തിലെ മാന്ദനന്ദനൻ മഹാവിഘാതം ഹേതുവായി ക്രുദ്ധന്മാരായ ശാസ്ത്രാദിഭൂതേശന്മാരായി ഭവിക്കും.

സാ—ഇടവംരാശിയിൽ ശനി നിന്നാൽ അപസ്മാരയക്ഷനേയും അപസ്മാരയ

സാ—ബാധകാധിപൻ നില്ക്കുന്ന രാശിയേയും അംശകത്തേയും അടിസ്ഥാനമാക്കിയും ബാധാശാന്തിപ്രവൎത്തകന്മാരുടെ ജാതിവിഭാഗത്തെ നിശ്ചയിക്കേണ്ടതാണെന്നു മററു ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്. അതു് ഇവിടെ പറയുന്നു.

**ബാധകവിഹഗാധിശ്രിത-**
**ഭവനാംശകയോൎന്നിരീക്ഷ്യ സത്വാദിഗ്ഗുണാൻ**
**സാത്വികരാജസതാമസ-**
**കൎമ്മാസ്സ്യുസ്തതൽപ്രതിക്രിയാകൎത്താ** ൨൨൯

അ—ബാധകവിഹഗാധിശ്രിതഭവനാംശങ്ങളുടെ സത്വാദിഗ്ഗുണങ്ങളെ നിരീക്ഷിച്ചു് ഏതൽപ്രതിക്രിയാകൎത്താവു് സാത്വികരാജസതാമസകൎമ്മാവായി ഭവിക്കണം.

സാ—ബാധകാധിപൻ നില്ക്കുന്നരാശി(ബാധകസ്ഥാനമെന്നും പക്ഷമുണ്ടു്)യോ നവാംശകമോ സത്വഗ്ഗുണമായിരുന്നാൽ ബാധയ്ക്കു പ്രതിക്രിയ ചെയ്യുന്നവൻ സാത്വികനായിരിക്കണം. ബാധകാധിപൻെറ രാശ്യംശങ്ങൾ രജോഗ്ഗുണങ്ങളായിരുന്നാൽ ശാന്തി ചെയ്യുന്നവൻ രാജസനായിരിക്കണം. ബാധകഗ്രഹത്തിൻെറ രാശ്യംശങ്ങൾ തമോഗ്ഗുണമയമായിരുന്നാൽ താമസനാണു് പ്രതിക്രിയ ചെയ്യേണ്ടതു്. കൎക്കടകം ചിങ്ങം ധനു മീനം ഈ രാശികൾ സത്വഗ്ഗുണങ്ങളും ഇടവം തുലാം മിഥുനം കന്നി ഈ രാശികൾ രജോഗ്ഗുണങ്ങളും മേടം വൃശ്ചികം മകരം കുംഭം ഈ രാശികൾ തമോഗ്ഗുണങ്ങളുമാകുന്നു.

**സൂൎയ്യാചന്ദ്രമസോൎഗ്രഹാംശകഗതശ്ചേൽ ഖേചരോ ബാധകോ**
**വിപ്രഃ കൎമ്മ കരോതു നിൎജ്ജരഗുരോശ്ചേദ്ദേവതാഗായകഃ**
**ജ്ഞസ്യ സ്യാദ്യദി കുംഭകൃൽപ്രഭൃതയഃ ശുക്രാരയോൎവ്വാ ശനേ-**
**ശ്ചണ്ഡാലോത്തമമദ്ധ്യമൌ തദധമസ്തദ്ദേവതാപ്രീതയേ.** ൨൩൦

അ—ബാധകനായ ഖേചരൻ സൂൎയ്യാചന്ദ്രമസ്സുകളുടെ ഗ്രഹാംശകഗതനായി ഭവിക്കുന്നു എങ്കിൽ തദ്ദേവതാപ്രീതിക്കായി വിപ്രൻ കൎമ്മത്തെ ചെയ്യട്ടെ. നിൎജ്ജരഗുരുവിൻെറ ഗ്രഹാംശകഗതനായി ഭവിക്കുന്നു എങ്കിൽ തദ്ദേവതാപ്രീതിക്കായി ദേവതാഗായകൻ കൎമ്മത്തെ ചെയ്യട്ടെ. ജ്ഞൻെറ ഗ്രഹാംശകഗതനാകുന്നു എങ്കിൽ കുംഭകൃൽപ്രഭൃതികളും ശുക്രാരന്മാരുടേയും ശനിയുടേയും ഗ്രഹാംശകഗതനാകുന്നു എങ്കിൽ ചണ്ഡാലോത്തമമദ്ധ്യമന്മാരും തദധമനും കൎമ്മത്തെ ചെയ്യട്ടെ.

സാ—ബാധകഗ്രഹം ആദിത്യൻെറയോ ചന്ദ്രൻെറയോ രാശിയിൽ വരികയോ അംശകിക്കയോ ചെയ്താൽ ബാധയ്ക്കു പ്രതിക്രിയ ചെയ്യേണ്ടതു് ബ്രാഹ്മണരാണു്. അപ്രകാരം വ്യാഴക്ഷേത്രങ്ങളിൽ നിൽക്കുകയോ അംശകിക്കയോ ചെയ്താൽ ക്ഷേത്രങ്ങളിൽ പാട്ടു മുതലായവ നടത്തിവരുന്ന പണിക്കാരെയും മററും കൊണ്ടാണു് ബാധാശാന്തി ചെയ്യിക്കേണ്ടതു്. ബുധക്ഷേത്രത്തിൽ നിൽക്കയോ അംശകിക്കയോ ചെയ്താൽ കുശവന്മാർ മുതലായവരെക്കൊണ്ടു ബാധാശാന്തി വരുത്തണം. ശുക്രൻെറ ക്ഷേത്രത്തിൽ നിൽക്കയോ അംശകിക്കയോ ചെയ്താൽ ചണ്ഡാലവൎഗ്ഗത്തിൽപെട്ട ഉത്തമന്മാരെക്കൊണ്ടും ചൊവ്വാക്ഷേത്രത്തിൽ നിൽക്കയോ അംശകിക്കയോ ചെയ്താൽ ചണ്ഡാലവൎഗ്ഗത്തിൽപെട്ട മദ്ധ്യമന്മാരെക്കൊണ്ടും ശനിക്ഷേത്രത്തിൽ നിൽക്കയോ അംശകിക്കയോ ചെയ്താൽ ചണ്ഡാലവൎഗ്ഗത്തിൽപെട്ട അധമന്മാരെക്കൊണ്ടും ബാധാശാന്തികരമായ കൎമ്മം ചെയ്യിക്കേണ്ടതാണു്.

**മാന്ദിത്രികോണയോഗേക്ഷാദ്യേതസ്യ യദി പുല്ക്കസഃ**
**ദിവാകീൎത്തിസ്തഥാ കേതുബാധകഗ്രഹയോഗതഃ.—ഇതി.** ൨൩൧

അ—ഇവനു മാന്ദിത്രികോണയോഗേക്ഷാദി ഭവിക്കുമെങ്കിൽ പുല്ക്കസൻ കൎമ്മത്തെ ചെയ്യട്ടെ. അപ്രകാരം കേതുബാധകഗ്രഹയോഗം ഹേതുവായി ദിവാകീൎത്തി കൎമ്മത്തെ ചെയ്യട്ടെ.

സാ—ബാധാകൎത്താവായ ഗ്രഹത്തിനു ഗുളികൻെറ യോഗമോ ദൃഷ്ടിയോ ത്രികോണസ്ഥിതിയോ ഉണ്ടായാൽ പുലയനെക്കൊണ്ടുവേണം ബാധയ്ക്കു പ്രതിശാന്തി ചെയ്യിക്കേ

ണ്ടല്ലൊ. അതുപോലെ കേന്ദ്രവിന്റെ യോഗമോ ദൃഷ്ടിയോ ത്രികോണമോ ഉണ്ടായാൽ പറയനെക്കൊണ്ടു പ്രതിശാന്തി ചെയ്യിക്കണം. ഇങ്ങനെ കർത്തൃവിശേഷം പറഞ്ഞുകഴിഞ്ഞു.

**സൌമ്യേ സൌമ്യഗ്രഹസ്ഥേ ബാധേശേ തൽപ്രതിക്രിയാ വിപ്രൈഃ**
**പാപേ തദ്ഗ്രഹഗേ വാ ചണ്ഡാലാദ്യൈരിതീരിതം കൈശ്ചിൽ.**

അ—ബാധേശൻ സൌമ്യനായോ സൌമ്യഗ്രഹസ്ഥനായോ ഇരിക്കുമ്പോൾ തൽപ്രതിക്രിയ വിപ്രന്മാരാൽ കർത്തവ്യമാകുന്നു. ബാധേശൻ പാപനായോ തൽഗ്രഹഗനായോ ഇരിക്കുമ്പോൾ തൽപ്രതിക്രിയ ചണ്ഡാലന്മാരാൽ കർത്തവ്യമാകുന്നു. ചിലരാൽ ഇങ്ങിനെ ഈരിതമായി ഭവിക്കുന്നു.

സം—പ്രതിക്രിയാകർത്തൃഭേദത്തെ സംബന്ധിച്ചു മറ്റൊരഭിപ്രായത്തെയാണ് ഇവിടെ പറയുന്നതു്. ബാധാകർത്താവായ ഗ്രഹം ശുഭനായിരുന്നാലും ശുഭന്റെ രാശിയിൽ നിന്നാലും ബ്രാഹ്മണരെക്കൊണ്ടുവേണം ബാധയ്ക്കു പ്രതിശാന്തി ചെയ്യിക്കേണ്ടതു്. അതുപോലെ ബാധകാധിപൻ പാപനായാലും പാപരാശിയിൽ നിന്നാലും ചണ്ഡാലവർഗ്ഗത്തിൽപെട്ടവരെക്കൊണ്ടു പ്രതിശാന്തി ചെയ്യിച്ചുകൊള്ളണം. ഇങ്ങിനെയാണ് ചിലരുടെ അഭിപ്രായം.

**ചികിത്സാ തു കൃതാ യേന രോഗശാന്ത്യൈ ഭവേദിതി**
**പ്രശ്നോപി ശമനപ്രശ്നവത്സ്യാൽ കർമ്മാത്ര ശക്തിമൽ.**

അ—ചികിത്സയും ആരാൽ കൃതമായാൽ രോഗശാന്തിക്കായി ഭവിക്കും. ഇങ്ങിനെയുള്ള പ്രശ്നവും ശമനപ്രശ്നംപോലെ ആകുന്നു. ഇവിടെ കർമ്മം ശക്തിമത്തായി ഭവിക്കണം.

സാ—ഇന്ന രോഗത്തിന് ഇന്ന വൈദ്യനെക്കൊണ്ടു ചികിത്സിപ്പിച്ചാൽ രോഗശമനം വരുമോ എന്നുള്ള ഒഴിവുചിന്തയിൽ "പൃഷ്ഠോദയജലഹ്രാസചരാധോമുഖരാശിഭിഃ" എന്നാദിയായ പദ്യംകൊണ്ടു പറഞ്ഞിട്ടുള്ള ലക്ഷണങ്ങൾ ഉണ്ടായിരിക്കണം. വിശേഷിച്ചു പത്താംഭാവത്തിനു ബലവും വേണം.

**മൃത്യുഞ്ജയഗണപതിഹോമാദീനാം കർത്തൃചിന്തനേ ധിഷണഃ**
**അനുകൂലോ ജലവൃദ്ധിർദ്ദശമഗുണശ്ചാസ്തു ലഗ്നമൂർദ്ധ്വമുഖം. ൨൬**

അ—മൃത്യുഞ്ജയഗണപതിഹോമാദികളുടെ കർത്തൃചിന്തനത്തിൽ ധിഷണൻ അനുകൂലനായി ഭവിക്കണം. ജലവൃദ്ധിയും ദശമഗുണവും ഊർദ്ധ്വമുഖമായ ലഗ്നവും ഭവിക്കയും വേണം.

സാ—മൃത്യുഞ്ജയഹോമം ഗണപതിഹോമം തിലഹോമം മുതലായ കർമ്മങ്ങൾ ചെയ്യുന്നതിന് ഇയാൾ മതിയോ എന്ന് ഒഴിവുനോക്കുമ്പോൾ വ്യാഴം ഇഷ്ടസ്ഥിതനായിത്തന്നെ ഇരിക്കണം. ലഗ്നത്തിന് ഊർദ്ധ്വമുഖത്വവും വേലിയേറ്റവും വേണം. പത്താംഭാവത്തിനു ശുഭയോഗം ശുഭദൃഷ്ടി മുതലായ ഗുണങ്ങളും ഉണ്ടായിരിക്കണം. ഇങ്ങനെ വന്നാൽ അയാളിനെക്കൊണ്ടു മേൽപറഞ്ഞ കർമ്മം ചെയ്യിക്കുന്നതു ശുഭപ്രദമാണെന്നും ഇതിനു വിപരീതമായാൽ അശുഭപ്രദമാണെന്നും പറയണം.

വാ—ഏതദ്രോഗശമനനിരൂപണപ്രകാരവിഷയം.

അ—ഇതു് രോഗശമനനിരൂപണപ്രകാരവിഷയമാകുന്നു.

സാ—"ബാധാത്രയാല്പഗ്രഹ വ്യാധിശാന്തി" എന്ന ഭാഗംമുതൽ ഇതുവരെയുള്ള ഭാഗം രോഗശാന്തിയേയും മറ്റും നിവാരിക്കേണ്ട രീതികളാണ് പറഞ്ഞിട്ടുള്ളതു്.

ഇതി പ്രശ്നമാർഗ്ഗേ പഞ്ചദശാദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാർഗ്ഗം ൧൫-ാംഅദ്ധ്യായം അവസാനിച്ചു.

---

# അഥ ഷോഡശാദ്ധ്യായ പ്രാരംഭഃ.

---

അദ്ധ്യായൈഃ പഞ്ചദശഭിർഗ്ഗതൈരേഭിഃ സമീരിതഃ
ആയുഃപ്രശ്നഃ സരോഗാരംഭാന്തബാധാപ്രതിക്രിയഃ. ൧

അ—ഗതകളായ ഈ പതിനഞ്ചദ്ധ്യായങ്ങളെക്കൊണ്ടു ആയുഃപ്രശ്നം സരോഗാരംഭാന്തബാധാപ്രതിക്രിയമായി സമീരിതമായി.

സാ—മേൽ കഴിഞ്ഞ പതിനഞ്ചദ്ധ്യായങ്ങളെക്കൊണ്ടു് രോഗാരംഭം രോഗശമനം രോഗഹേതുകമായ ഉപദ്രവങ്ങൾ അതിന്റെ പരിഹാരങ്ങൾ മുതലായവയെക്കൊണ്ടു സാമാന്യേന ആയുർവിഷയമായ പ്രശ്നം പറഞ്ഞുകഴിഞ്ഞു. ഇനി മുമ്പേ ചെയ്യപ്പെട്ട പ്രതിജ്ഞയനുസരിച്ചു ലക്ഷണകഥനത്തെ ആരംഭിക്കുന്നു.

പൂർവ്വമായുഃപരീക്ഷേത പശ്ചാല്ലക്ഷണമാദിശേൽ
ഇത്യുക്ത്യായുഃ പരീക്ഷ്യാഥ ലക്ഷണം കിഞ്ചിദുച്യതേ. ൨

അ—മുമ്പേ ആയുസ്സിനെ പരീക്ഷിക്കണം. പിന്നെ ലക്ഷണത്തെ ആദേശിക്കണം. ഇങ്ങിനെയുള്ള ഉക്തിഹേതുവായി ആയുസ്സിനെ പരീക്ഷിച്ചു. അനന്തരം കുറഞ്ഞൊരു ലക്ഷണം വചിക്കപ്പെടുന്നു.

സാ—ആയുസ്സിന്റെ പരിണാമം നിശ്ചയിച്ചതിനുശേഷംവേണം ലക്ഷണങ്ങളെ പറയേണ്ടതു് എന്നാണല്ലോ പ്രമാണവചനം. അതിനാൽ കഴിഞ്ഞ പതിനഞ്ചദ്ധ്യായംകൊണ്ടു് ആയുഃപ്രശ്നം പറഞ്ഞുകഴിഞ്ഞു. ഇനി ഏതാനും ചില ലക്ഷണങ്ങളെ പറയാൻ പോകുന്നു.

വാ—അത്ര പ്രഥമമാരൂഢവശാൽ കിഞ്ചിൽ ലക്ഷണമുച്യതേ.

അ—ഇവിടെ മുമ്പേ ആരൂഢവശത്തെ ആശ്രയിച്ചു് ഒരു ലക്ഷണം വചിക്കപ്പെടുന്നു.

സാ—ലക്ഷണങ്ങൾ പറയുന്ന കൂട്ടത്തിൽ ആദ്യമായിട്ടു് ആരൂഢരാശികൊണ്ടു് ഒരു ലക്ഷണത്തെ പറയുന്നു.

ലഗ്നേ ചരേ ചരമുഖാംശകതഃ ക്രമേണ
ദൂരേ നൃണാം ചരണസംസ്ഥിതിതദ്വയാനി
അഭ്യർണ്ണ ഏവ തദിദം ത്രിതയം സ്ഥിരർക്ഷേ
തദ്വദ്വദേത്തദുഭയാത്മനി മദ്ധ്യദേശേ. ൩

അ—ലഗ്നം ചരമായിരിക്കുമ്പോൾ ചരമുഖാംശകം ഹേതുവായി ക്രമേണ നൃക്കളുടെ ചരണസംസ്ഥിതിതദ്വയങ്ങളെ ദൂരത്തിൽ വദിക്കണം. ലഗ്നം സ്ഥിരർക്ഷമായിരിക്കുമ്പോൾ അതു ഈ ത്രിതയത്തെ അഭ്യർണ്ണത്തിൽ വദിക്കണം. ലഗ്നം ഉഭയാത്മാവായിരിക്കുമ്പോൾ അതിനെ അതുപോലെ മദ്ധ്യദേശത്തിൽ വദിക്കണം.

സാ—വീടുവിട്ടുപോയ ഒരാളിനെക്കുറിച്ചു പ്രശ്നം നോക്കുമ്പോൾ പറയാനുള്ളതാണ് ഈ ലക്ഷണം. ചരരാശി ലഗ്നമാകയും അംശകവും ചരമായി വന്നാൽ പ്രഷ്ടാവു് ദൂരദേശത്തിൽ സഞ്ചരിക്കയാണെന്നു പറയണം. ചരരാശി ലഗ്നവും സ്ഥിരരാശി അംശകവുമായി വന്നാൽ പ്രഷ്ടാവു ദൂരദേശത്തു സ്ഥിരമായി വസിക്കയാണെന്നു പറയണം. അതുപോലെ ലഗ്നം ചരരാശിയും അംശകം ഉഭയരാശിയുമായി വന്നാൽ പ്രഷ്ടാവിന്നു് ദൂരദേശത്തു സഞ്ചാരവും സ്ഥിരവാസവും ഇടകലർന്നാണെന്നു പറയണം. ലഗ്നം സ്ഥിരരാശിയും അംശകം ചരരാശിയുമായാൽ അടുത്ത പ്രദേശത്തു സഞ്ചരിക്കുന്നു എന്നു പറയണം. ലഗ്നം സ്ഥിരരാശിയും സ്ഥിരാംശകവുമായാൽ പ്രഷ്ടാവു് അടുത്തപ്രദേശത്തു സ്ഥിരമായി വസിക്കയാണെന്നു പറയണം. ലഗ്നം സ്ഥിരവും അംശകം ഉഭയവുമായാൽ പ്രഷ്ടാവിന്നു്

അടുത്ത ദേശത്തുതന്നെ സഞ്ചാരവും സ്ഥിരവാസവുംകൂടി ഉണ്ടെന്നു പറയണം. ലഗ്നം ഉഭയരാശിയും അംശകം ചരരാശിയുമായാൽ അധികം ദൂരവും അധികം സമീപവുമല്ലാത്ത പ്രദേശത്തു സഞ്ചരിക്കുന്നു എന്നും ലഗ്നം ഉഭയരാശിയും അംശകം സ്ഥിരരാശിയുമായാൽ മേല്പറഞ്ഞ പ്രദേശത്തു സ്ഥിരമായി വസിക്കുന്നു എന്നും ലഗ്നവും ലഗ്നാംശകവും ഉഭയരാശിയായി വന്നാൽ മേല്പറഞ്ഞ പ്രദേശത്തുതന്നെ സഞ്ചാരവും സ്ഥിരവാസവുംകൂടിയുണ്ടെന്നും പറയണം. ഇവിടെ ലഗ്നശബ്ദം ആരൂഢവാചിയാണ്. ആരൂഢവശാൽ കിഞ്ചിൽ ലക്ഷണമുച്യതെ എന്നാണല്ലോ ലക്ഷണമുഖം. അഥവാ ലഗ്നാരൂഢങ്ങൾ രണ്ടിനെക്കൊണ്ടും ചിന്തിക്കയും ചെയ്യാം.

**ആരൂഢാധീശപരാരൂഢരാശ്യംശാഭ്യാഞ്ച ചിന്തയേൽ**
**ഏതദ്ദ്വയോശ്ച സംവാദേ സതി സ്യാല്ലക്ഷണം ദൃഢം. ൮**

**അ**—ആരൂഢാധീശപരാരൂഢരാശ്യംശങ്ങൾകൊണ്ടും ഇതിനെ ചിന്തിക്കണം. രണ്ടുകൾക്കും സംവാദം സംഭവിക്കുമ്പോൾ ലക്ഷണം ദൃഢമായി ഭവിക്കും.

**സാ**—ആരൂഢാധിപൻ നില്ക്കുന്ന രാശികൊണ്ടും അംശകംകൊണ്ടുംകൂടി മേൽ പറഞ്ഞപ്രകാരം ചിന്തിക്കണം. ആരൂഢാധിപൻ ചരരാശിയിൽ ചരാംശകത്തിൽ നിന്നാൽ പ്രഷ്ടാവിന് ദൂരെ സഞ്ചാരമാണെന്നും ചരരാശിയിൽ സ്ഥിരാംശകത്തിൽ നിന്നാൽ ദൂരെ സ്ഥിരവാസമാണെന്നും ചരരാശിയിൽ ഉഭയാംശകത്തിൽ നിന്നാൽ ദൂരെത്തന്നെ സഞ്ചാരവും സ്ഥിരവാസവും ഇടകലർന്നുണ്ടെന്നും പറയണം. ഇങ്ങനെതന്നെ സ്ഥിരാദിഭേദങ്ങളിൽ ശേഷവും പറഞ്ഞുകൊള്ളണം. ആരൂഢരാശികൊണ്ടും ആരൂഢാധിപനെക്കൊണ്ടും പറഞ്ഞ ഈ രണ്ടു ലക്ഷണങ്ങളും യോജിച്ചുവന്നാൽ ഈ ലക്ഷണത്തെ സംശയം കൂടാതെ പറയാം. ഇവ ഭിന്നങ്ങളായി വന്നാൽ ആരൂഢത്തിന്റെയും ആരൂഢാധിപന്റെയും ബലാധിക്യത്തെ ആശ്രയിച്ചു പറഞ്ഞുകൊള്ളണം.

**ജന്മലഗ്നാദിനാഥസ്യ പ്രശ്നലഗ്നാധിപസ്യ വാ**
**ദിശി സിദ്ധ്യേദയത്നേന കാര്യം വൈരിജയാദികം. ൯**

**അ**—ജന്മലഗ്നാധിനാഥന്റെയോ പ്രശ്നലഗ്നാധിപന്റെയോ ദിക്കിൽനിന്നു വൈരിജയാദികളായ കാര്യം യത്നംകൂടാതെ സാധിക്കും.

**സാ**—പ്രഷ്ടാവിന്റെ ജന്മലഗ്നത്തിലെ അധിപന്റെ ദിക്കിൽനിന്നോ അല്ലെങ്കിൽ പ്രശ്നലഗ്നാധിപന്റെ ദിക്കിൽനിന്നോ പ്രഷ്ടാവിന് ശത്രുജയം മുതലായ കാര്യങ്ങൾ പ്രയാസംകൂടാതെ സാധിക്കും. ജന്മലഗ്നത്തെ ആശ്രയിച്ചു പറയുന്ന ഫലം മരണപര്യന്തം സംബന്ധിക്കുന്നതും പ്രശ്നലഗ്നത്തെ ആശ്രയിച്ചു പറയുന്ന ഫലം അപ്പോൾ ചിന്തിച്ചു പറയുന്ന കാര്യത്തെ മാത്രം സംബന്ധിക്കുന്നതുമാണ്. ദിക്കിനെ നിർണ്ണയിക്കേണ്ടതു് "പ്രാഗാദ്യാ രവിശുക്രലോഹിതതമസ്സൗരേന്ദുവിൽസൂരയഃ" എന്നുള്ള ഹോരാവചനംകൊണ്ടാണ് വേണ്ടതു്.

**ആരൂഢേ സപ്തമേ വാസ്യ ഗ്രഹശ്ചേദുച്ചസംസ്ഥിതഃ**
**തദസ്യാക്തം ദ്രവ്യസർവ്വസ്വം പ്രഷ്ടുരസ്തീതി നിർദ്ദിശേൽ. ൰**

**അ**—ആരൂഢത്തിലോ ഇതിന്റെ സപ്തമത്തിലോ ഒരു ഗ്രഹം ഉച്ചസംസ്ഥിതനായി ഭവിക്കുന്നു എങ്കിൽ അവന് ഉക്തമായ ദ്രവ്യസർവ്വസ്വം പ്രഷ്ടാവിനു ഭവിക്കുന്നു എന്നു നിർദ്ദേശിക്കണം.

**സാ**—ആരൂഢത്തിലോ ആരൂഢാൽ ഏഴാംഭാവത്തിലോ ഒരു ഗ്രഹം ഉച്ചസ്ഥനായിട്ടു നിന്നാൽ ആ ഗ്രഹത്തെക്കൊണ്ടു പറയപ്പെടാവുന്ന സകല ദ്രവ്യങ്ങളും പ്രഷ്ടാവിനു സിദ്ധിക്കുമെന്നു പറയണം. ഗ്രഹങ്ങളുടെ ദ്രവ്യകാരകത്വം മിക്കവാറും മേൽ പറഞ്ഞിട്ടുണ്ടല്ലോ.

**ആരൂഢഭതദീശാഭ്യാം ലക്ഷണം യദ്യദീരിതം**
**ആരൂഢവിഷയേ പൂർവ്വം തത്തദത്രാപി യോജയേൽ. ൧**

അ—ആരൂഢവിഷയത്തിൽ ആരൂഢഭേദങ്ങൾ കൊണ്ടു യാതൊരു യാതൊരു ലക്ഷണം മുൻപേ ഈരിതമായി ആ ആ ലക്ഷണത്തെ ഇവിടെയും യോജിപ്പിക്കണം.

സാ—മുൻപേ എട്ടാമദ്ധ്യായത്തിൽ ആരൂഢരാശികൊണ്ടും ആരൂഢാധിപനെക്കൊണ്ടും ഏതെല്ലാം ലക്ഷണം പറയപ്പെട്ടുവോ ആ ലക്ഷണങ്ങളെ എല്ലാം ഇവിടെയും യുക്തിപോലെ ചേർത്തു പറഞ്ഞുകൊള്ളണം.

വാ—ഏതദാരൂഢവശാല്ലക്ഷണവിഷയം. അഥ ഗ്രഹസ്ഥിതിവശാല്ലക്ഷണമുച്യതേ.

അ—ഇതു് ആരൂഢവശത്തെ ആശ്രയിച്ചിട്ടുള്ള ലക്ഷണവിഷയമാകുന്നു. അനന്തരം ഗ്രഹസ്ഥിതിവശത്തെ ആശ്രയിച്ചു ലക്ഷണം വചിക്കപ്പെടുന്നു.

സാ—"ലഗ്നേ ചരേ ചരമുഖാംശഗതേ" എന്ന ഭാഗംമുതൽ ഇതുവരെ പറഞ്ഞിട്ടുള്ളതു് ആരൂഢരാശിയെ അടിസ്ഥാനമാക്കി പറയേണ്ടതാണു്. ഇനി ഗ്രഹസ്ഥിതി ആശ്രയിച്ചു ലക്ഷണം പറയേണ്ട ക്രമം വിവരിക്കപ്പെടുന്നു.

സുഖാന്ത്യഭ്ധ്യാദിഷഡ്ഭാവസ്ഥിതാ യദി ശുഭഗ്രഹാഃ
സമ്പൽസ്യാദുപരി പ്രഷ്ടുഃ പാപശ്ചേദാപദം വദേൽ. ൮

അ—ശുഭഗ്രഹങ്ങൾ സുഖാന്ത്യഭ്ധ്യാദിഷഡ്ഭാവസ്ഥിതന്മാരാകുന്നു എങ്കിൽ പ്രഷ്ടാവിനു മേൽ സമ്പത്തു ഭവിക്കും. പാപന്മാർ ഭവിക്കുന്നു എങ്കിൽ ആപത്തിനെ വദിക്കണം.

സാ—നാലാംഭാവത്തിന്റെ ഉത്തരാർദ്ധം മുതൽ പത്താംഭാവത്തിന്റെ പൂർവാർദ്ധം വരെയുള്ള ആറു രാശികളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ പ്രശ്നകാലം മുതൽ പ്രഷ്ടാവിനു് ഐശ്വര്യാദിസമ്പത്തു വർദ്ധിക്കുമെന്നും മേൽപറഞ്ഞ ആറു രാശികളിൽ പാപന്മാർ നിന്നാൽ ഐശ്വര്യക്ഷയം മുതലായ ആപത്തുകൾ മേൽ സംഭവിക്കുമെന്നും പറയണം.

കർമ്മാന്ത്യഭ്ധ്യാദിഷഡ്ഭാവസ്ഥിതൈർഭൂതം ശുഭാശുഭം
തുലാദിഷട്കേ ലഗ്നസ്ഥേ ദൈവവിന്നിർദ്ദിശേദിതി. ൯

അ—കർമ്മാന്ത്യഭ്ധ്യാദിഷഡ്ഭാവസ്ഥിതന്മാരെക്കൊണ്ടു ഭൂതമായ ശുഭാശുഭത്തെ വദിക്കണം. തുലാദിഷട്കം ലഗ്നസ്ഥമായിരിക്കുമ്പോൾ ഇപ്രകാരം ദൈവവിത്തു് നിർദ്ദേശിക്കണം.

സാ—പത്താംഭാവത്തിന്റെ ഉത്തരാർദ്ധം തുടങ്ങി നാലാംഭാവത്തിന്റെ പൂർവ്വാർദ്ധം വരെയുള്ള ആറു രാശികളിൽ ശുഭന്മാർ നിന്നാൽ പ്രഷ്ടാവിനു് കഴിഞ്ഞുപോയകാലം സമ്പത്തുണ്ടായിരുന്നു എന്നും ആ രാശികളിൽ പാപഗ്രഹങ്ങൾ നിന്നാൽ കഴിഞ്ഞകാലം പ്രഷ്ടാവിനു് ആപത്തു സംഭവിച്ചിരുന്നു എന്നും പറയണം. "സുഖാന്ത്യഭ്ധ്യാദിഷഡ്ഭാവസ്ഥിതാ" എന്നു മുതൽ പറയപ്പെട്ട ലക്ഷണങ്ങൾ തുലാം മുതൽ മീനംവരെയുള്ള ആറു രാശികൾ ലഗ്നമായി വരുമ്പോൾ മാത്രമേ പറയാവൂ. മേടം മുതൽ കന്നിവരെയുള്ള രാശികൾ ലഗ്നമായി വന്നാൽ പറയേണ്ടതു് താഴെ പറയാൻപോകുന്ന ക്രമത്തിലാണു്.

മേഷാദിഷട്കേ ലഗ്നസ്ഥേ സുഖാന്ത്യഭ്ധ്യാദിഷട്കഗൈഃ
ഗതാ സ്യാൽ സമ്പദാപച്ച ഭവിഷ്യന്ത്യന്യഷട്കഗൈഃ—ഇതി. ൧൦

അ—മേഷാദിഷട്കം ലഗ്നസ്ഥമായിരിക്കുമ്പോൾ സുഖാന്ത്യഭ്ധ്യാദിഷട്കഗന്മാരായ ശുഭന്മാരെക്കൊണ്ടും പാപന്മാരെക്കൊണ്ടും ഗതമായ സമ്പത്തും ആപത്തും വാച്യമാകുന്നു. അന്യഗന്മാരായ ശുഭന്മാരെക്കൊണ്ടും പാപന്മാരെക്കൊണ്ടും ഭവിഷ്യത്തായ സമ്പത്തും ആപത്തും വാച്യമാകുന്നു.

സാ—തുലാംമുതൽ മേടംവരെയുള്ള രാശി ലഗ്നമായാൽ പറയേണ്ട ലക്ഷണം എട്ടും ഒൻപതും ശ്ലോകങ്ങളെക്കൊണ്ടു പറഞ്ഞുകഴിഞ്ഞു. മേടം മുതൽ കന്നിവരെയുള്ള ആറു രാശികളിൽ ഒന്നു് ലഗ്നമായാൽ നാലാംഭാവത്തിന്റെ ഉത്തരാർദ്ധം തുടങ്ങി പത്താംഭാവത്തിന്റെ പൂർവാർദ്ധംവരെയുള്ള രാശികളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ കഴിഞ്ഞകാലം സമ്പൽക്കാലമായിരുന്നു എന്നും പാപഗ്രഹങ്ങൾ നിന്നാൽ കഴിഞ്ഞകാലം ദുരിതകാലമായിരുന്നു എന്നും പറയണം. അതുപോലെ പത്താംഭാവത്തിന്റെ ഉത്തരാർദ്ധംതുടങ്ങി നാ

ലാംഭാവത്തിൻെറ പൂൎവ്വാൎദ്ധംവരെയുള്ള ആറു രാശികളിൽ ശുഭഗ്രഹങ്ങൾ നിന്നാൽ വരാനുള്ളകാലം സമ്പൽകരമാണെന്നും അവിടെ പാപന്മാർ നിന്നാൽ വരാനുള്ളകാലം ആപല്ക്കരമാണെന്നും പറയണം. ഇങ്ങിനെ രാശിചക്രത്തിൻെറ പൂൎവ്വാൎദ്ധത്തിലും അപരാൎദ്ധത്തിലും നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ലഗ്നഭേദം ആശ്രയിച്ചുള്ള ഫലങ്ങൾ പറയപ്പെട്ടു.

**സാമാദിഷു പ്രയോക്തവ്യ ഉപായഃ സമയേऽത്ര കഃ**
**ഇതി ജിജ്ഞാസവേ വാച്യം ലക്ഷണം കിമപീൎയ്യതേ.** ൧൭

**അ—സാമാദികളിൽ വച്ചു ഏതൊരുപായം ഈ സമയത്തിൽ പ്രയോക്തവ്യമാകുന്നു. ഇപ്രകാരം ജിജ്ഞാസുവിനായി വാച്യമായ ഒരു ലക്ഷണം പറയപ്പെടുന്നു.**

**സാ—സാമം, ദാനം, ഭേദം, ദണ്ഡം ഈ നാലുപായങ്ങളിൽ ഏതൊരുപായം ഈ അവസരത്തിൽ പ്രയോഗിച്ചാൽ നമ്മുടെ അഭിനിവേശം സാധിക്കും. ഇങ്ങിനെ ഒരു പ്രഷ്ടാവു ആഗ്രഹത്തോടുകൂടി ചോദിച്ചാൽ പറയുവാനുള്ള ഒരു ലക്ഷണം ഇവിടെ പറയപ്പെടുന്നു.**

**സാമ്നോ ജീവസ്സുഭഗ്ഗുതനയോ ദണ്ഡനാഥൌ കുജാൎക്കൌ**
**ദാനസ്യേന്ദുശ്ശിഖിയമബുധാഃ സാസുരാ ഭേദനാഥാഃ**
**വീൎയ്യോപേതൈരുപചയഗതൈൎല്ലഗ്നഗൈഃ കേന്ദ്രഗൈൎവ്വാ**
**തത്തൽസിദ്ധിം വ്രജതി തദഹഃ സ്വാംശകേ വാപി തേഷാം—ഇതി.**

അ—സദ്ഗുരുതനയനായ ജീവൻ സാമത്തിൻെറ നാഥനാകുന്നു. കുജാൎക്കന്മാർ ദണ്ഡനാഥന്മാരാകുന്നു. ഇന്ദു ദാനത്തിൻെറ നാഥനാകുന്നു. സാസുരന്മാരായ ശിഖിയമബുധന്മാർ ഭേദനാഥന്മാരാകുന്നു. വീൎയ്യോപേതന്മാരായി ഉപചയഗതന്മാരായോ ലഗ്നഗന്മാരായോ കേന്ദ്രഗന്മാരായോ ഇരിക്കുന്ന അവർ ഹേതുവായി തദഹസ്സുകളിലോ സ്വാംശകത്തിലൊ തത്തൽസിദ്ധിയെ വ്രജിക്കുന്നു.

സാ—വ്യാഴവും ശുക്രനും സാമോപായത്തിൻെറ **കാരകന്മാരാണ്. ആദിത്യനും** ചൊവ്വയും ദണ്ഡകാരകന്മാരാണ്. ചന്ദ്രൻ ദാനകാരകനാണ്. **ബുധനും ശനിയും രാ**ഹുവും കേതുവും ഭേദകാരകന്മാരാണ്. ഇവരിൽ ഏതൊരുപായത്തിൻെറ **കാരകനായ** ഗ്രഹമാണൊ ഉപചയത്തിലൊ കേന്ദ്രത്തിലൊ ലഗ്നത്തിലൊ **പ്രബലനായിനില്ക്കുന്നതു്,** ആ ഉപായംകൊണ്ടാണ് കാൎയ്യസാദ്ധ്യമുണ്ടാകുന്നതെന്നു പറയണം. **അതു ഏതൊരവ**സരത്തിൽ **സാധിക്കുന്നതാണ്** എളുപ്പമെന്നു ചോദിച്ചാൽ ആ ഗ്രഹത്തിൻെറ **ആഴ്ച, ദിവ**സം ആ ഗ്രഹത്തിൻെറ കാലഹോര, ഈ സമയങ്ങളു **പ്രയോഗിച്ചാൽ കാൎയ്യം ഏററവും** സുസാദ്ധ്യമാണെന്നു പറയണം. രാഹുകേതുക്കൾക്കു **ആഴ്ചയും കാലഹോരയും ഇല്ലല്ലോ** എന്നാൽ അവരുടെ ഫലദാതൃത്വം ശനികുജന്മാരുടെ **ആഴ്ചകളിലും കാലഹോരകളിലും** ഫലസിദ്ധിയുണ്ടാകുമെന്നു പറയണം. യോഗദാതാക്കന്മാർ ഒന്നിലധികമുണ്ടെങ്കിൽ അവരിൽ പ്രബലന്മാരുടെ ഉപായത്തെ പറഞ്ഞുകൊള്ളണം. ഇങ്ങിനെയാണ് ഉപായപ്രയോഗനിരൂപണം.

**ഏതസ്മിൻ ഭവനേ കിം വാ ധനമസ്തി ന വേതി യഃ**
**ജിജ്ഞാസുൎവാച്യമേതസ്മൈ ലക്ഷണം സംപ്രതീൎയ്യതേ.** ൧൮

**അ**—ഈ ഭവനത്തിൽ ധനം ഭവിക്കുന്നുവോ ഇല്ലയോ ഇങ്ങനെ യാതൊരുത്തൻ ജിജ്ഞാസുവായി ഭവിക്കുന്നുവൊ ഇവന്നായി വാച്യമായ ലക്ഷണം ഇപ്പോൾ ഈരണം ചെയ്യപ്പെടുന്നു.

സാ—ഇന്ന ഭവനത്തിൽ ധനം ഇരിപ്പുണ്ടോ ഇല്ലയൊ എന്നറിയുവാൻ മോഹത്തോടുകൂടി ചോദിക്കുന്ന പ്രഷ്ടാവിനോടു് പറയേണ്ട ലക്ഷണത്തെ ഇവിടെ പറയുന്നു.

**യദി കണ്ടകവൎത്തിനശ്ശുഭാഃ സ്യു-**
**ൎയ്യദി വൈകാദശവേശ്മഗാ വിലഗ്നാൽ**
**ധനവദ് ഗൃഹമാദിശേൽ തദാനീം**
**ഭവനേ സ്വാദിശി പരം വദേദ്വിധിജ്ഞഃ.** ൧൯

അ—ശുഭന്മാർ വിലഗ്നത്തിൽ നിന്നു് കണ്ടകവൎത്തികളായി ഭവിക്കുമെങ്കിലും ഗൃഹാന്തരേഷ്വവസ്ഥിതന്മാരായി ഭവിക്കുമെങ്കിലും അതുപ്രകാരം ഗൃഹത്തെ ധനാന്വിതമെന്നു് വിധിജ്ഞനായവൻ ആദേശിക്കണം. സംഖ്യയിൽ തന്നെ ഭാഗത്തേയും വിധിക്കണം.

സാ—മൂന്നു ശുഭഗ്രഹങ്ങളിൽ കുറയാതെ ലഗ്നാൽ കേന്ദ്രഭാവങ്ങളിലൊ പതിനൊന്നാംഭാവത്തിലൊ നാലാംഭാവത്തിലൊ കൂടിവന്നാൽ പൃച്ഛകൻ ഉദ്ദേശിച്ച ഗൃഹത്തിൽ ധനമിരുപ്പുണ്ടെന്നു പറയണം. ആ ശുഭഗ്രഹങ്ങൾക്കു "പ്രാഗാദ്യാ രവിശുക്രലോഹിതതമ." എന്ന വചനപ്രകാരം ഏതൊരു ദിക്കുവരുമോ ആ ദിക്കിലാണു് നിധിയെന്നും പറയണം. ഈഗ്രഹങ്ങളിൽ ബലവാന്മാരെക്കൊണ്ടു ഭാഗങ്ങളേയും ബലഹീനന്മാരെക്കൊണ്ടു ഉപഭാഗത്തെ (മൂലഭേദ)യും പറയണം.

**പ്രാച്യാദീത്യുദിതേന യത്ര വിധിനാ ഗേഹസ്യ ഭാഗേ ഭവേൽ**
**സൌമ്യഃ കണ്ടകലാഭഗോഽത്ര നിഹിതം തസ്യോദിതം തദ്ധനം**
**സ്വോച്ചസ്ഥോ യദി ഭൂരിവൈരിഗൃഹനീചസ്ഥഃ സ ചേൽ തല്പലഘു**
**ക്രൂരാധിഷ്ഠിതഗേഹഭാഗനിഹിതം വാച്യഞ്ച ശല്യാദികം ൧൭**

അ—കണ്ടകലാഭഗനായ സൌമ്യൻ പ്രാച്യാദീത്യുദിതമായ വിധികൊണ്ടു് ഗേഹത്തിൻെറ യാതൊരു ഭാഗത്തിൽ ഭവിക്കുമോ അവന്നുദിതമായ ആ ധനം ഈ ഭാഗത്തിൽ നിഹിതമെന്നു വാച്യമാകുന്നു. അവൻ സ്വോച്ചസ്ഥനായി ഭവിക്കുമെങ്കിൽ അതു ഭൂരിയായി ഭവിക്കും. അവൻ വൈരിഗൃഹനീചസ്ഥനായി ഭവിക്കുമെങ്കിൽ അതു ലഘുവായിഭവിക്കും ക്രൂരാധിഷ്ഠിതഗേഹഭാഗനിഹിതമായിരിക്കുന്ന ശല്യാദികവും വാച്യമാകുന്നു.

സാ—ആ ധനം ഗൃഹത്തിൻെറ ഏതുഭാഗത്തു് ഇരിക്കുന്നു എന്നും മറ്റും പറയാനുള്ള വഴി ഈ ശ്ലോകംകൊണ്ടു പറയുന്നു:—ലഗ്നകേന്ദ്രങ്ങളിലോ പതിനൊന്നിലും നാലിലുമോ നില്ക്കുന്ന ശുഭഗ്രഹങ്ങളിൽ ബലവാനായ ഗ്രഹത്തിനു് "പ്രാച്യാദിഗൃഹേ ക്രിയാദയോ ദ്വൌ ദ്വൌ കോണഗതാ ദ്വിമൂൎത്തയഃ" എന്ന വചനപ്രകാരം ഏതൊരു ദിക്കു വരുമോ ആ ദിക്കിലാണു് ധനമിരിക്കുന്നതെന്നു പറയണം. ആ ഗ്രഹത്തിനു് "താമ്രംസ്യാൽ മണിഹേമയുക്തരജതാനി" എന്ന വിധിപ്രകാരംഏതൊരു ധനം വരുമോആ ധനമാണെന്നും പറയണം. ആ ഗ്രഹത്തിനു് ഉച്ചസ്ഥിതി മുതലായ പ്രാബല്യമുണ്ടെങ്കിൽ ധനം അധികം ഉണ്ടെന്നും നീചരാശിയിലോ ശത്രുരാശിയിലോ നില്ക്കുന്നു എങ്കിൽ ധനം അല്പമാത്രമാണെന്നും പറയണം. പാപഗ്രഹങ്ങൾ "പ്രാച്യാദിഗൃഹേ ക്രിയാദയഃ" എന്ന വചനപ്രകാരം ഗൃഹത്തിൻെറ ഏതുഭാഗത്തു വരുന്നുവോ ആ ഭാഗത്തു് ആയുധം മുതലായ ഉപദ്രവചിഹ്നങ്ങളുണ്ടെന്നും പറയണം.

വാ—അഥ ലക്ഷണാന്തരം.

അ—അനന്തരം ലക്ഷണാന്തരം കഥിക്കപ്പെടുന്നു.

സം—ഇനി വേറൊരു ലക്ഷണം പറയുന്നു.

**ഭാനോഃ കൌസുംഭവാസാഃ സിതവസനധരോ ഗ്ലൌരസൃക്‌രക്തവാസാഃ**
**പാലാശാച്ഛാദനോ ജ്ഞോ വസനമഥ ഗുരോഃ പീതമച്ഛസ്യ ചിത്രം**
**കോണഃ കൃഷ്ണാംബരഃ സ്യാദിതി കഥിതമിദൈർല്ലക്ഷണം കേന്ദ്രസംസ്ഥൈ-**
**രായസ്ഥൈർവ്വാ സ്വവാസോധരയുവതിനൃണാമാഗമം പ്രശ്നകാലേ.**

അ—ഭാനു കൌസുംഭവാസസ്സായും ഗ്ലൌവു സിതവസനധരനായും അസൃക് രക്തവാസസ്സായും ജ്ഞൻ പാലാശാച്ഛാദനനായും ഭവിക്കും. പിന്നെ ഗുരുവിൻെറ വസനം പീതമായും അച്ഛൻെറ വസനം ചിത്രമായും ഭവിക്കും. കോണൻ കൃഷ്ണാംബരനായിഭവിക്കും. കേന്ദ്രസ്ഥന്മാരായോ ആയസ്ഥന്മാരായോ ഇരിക്കുന്ന അവരെക്കൊണ്ടു് പ്രശ്നകാലത്തിൽ സ്വവാസോധരയുവതിനൃക്കളുടെ ആഗമമാകുന്ന ലക്ഷണത്തെ വദിക്കണം.

സാ—ആദിത്യൻെറ വസ്ത്രം കുങ്കുമംകൊണ്ടു നിറംപിടിപ്പിച്ച ചായവസ്ത്രമാകുന്നു. ചന്ദ്രനു വെളുത്ത വസ്ത്രമാണു്. ചൊവ്വായുടെ വസ്ത്രം ചുവന്നതാണു്. ബുധൻെറ വസ്ത്രം പ്ലാശിൻപൂവിൻെറ നിറമാണു്. വ്യാഴത്തിൻെറ വസ്ത്രം മഞ്ഞപ്പട്ടാണു്. ശുക്ര

കൊള്ളണം. വിശേഷിച്ചു വിവാഹപ്രശ്നത്തിൽ ഭൎത്താവിന്റേയും ഭാൎയ്യയുടെയും ലക്ഷണങ്ങളിലും ഈ ലക്ഷണംകൂടി ചേൎത്തു പറയാവുന്നതാണ്.

ആരൂഢനാഥേന തു ലക്ഷ്മ വധ്വാ-
സ്തദസ്തനാഥേന വരസ്യ വാച്യം
പ്രശ്നേ വിവാഹസ്യ പരത്ര ലഗ്ന-
പുത്രാധിപൈഃ പ്രഷ്ടൃസുതാദികാനാം. ൧൯

അ—വിവാഹത്തിന്റെ പ്രശ്നത്തിൽ ആരൂഢനാഥനെക്കൊണ്ടു വധുവിന്റെ ലക്ഷ്മവും തദസ്തനാഥനെക്കൊണ്ടു വരന്റെ ലക്ഷ്മവും വാച്യമാകുന്നു. പരമായിരിക്കുന്ന പ്രശ്നത്തിൽ ലഗ്നപുത്രാധിപന്മാരെക്കൊണ്ടു പ്രഷ്ടൃസുതാദികന്മാരുടെ ലക്ഷ്മം വാച്യമായി ഭവിക്കുന്നു.

സാ—വിവാഹവിഷയമായ പ്രശ്നത്തിൽ ആരൂഢാധിപനെക്കൊണ്ടു ഭാൎയ്യയുടെ ലക്ഷണങ്ങളേയും അതിന്റെ ഏഴാംഭാവാധിപനെക്കൊണ്ടു ഭൎത്താവിന്റെ ലക്ഷണങ്ങളേയും പറയണം. ആരൂഢാധിപനാദിത്യനാണെങ്കിൽ സ്ത്രീയുടെ കാലിൽ വ്രണചിഹ്നമുണ്ടെന്നും അതിന്റെ ഏഴാംഭാവാധിപൻ ശുക്രനാണെങ്കിൽ ഭൎത്താവിന്റെ പാൎശ്വഭാഗത്തു കാക്കപ്പുള്ളിയുണ്ടെന്നും പറയണം. ഇതുപോലെ സാധാരണ പ്രശ്നങ്ങളിൽ ലഗ്നാധിപനെക്കൊണ്ടു പ്രഷ്ടാവിന്റെ ലക്ഷണങ്ങളെയും മൂന്നാംഭാവാധിപനെക്കൊണ്ടു സഹോദരന്റെ ലക്ഷണങ്ങളെയും നാലാംഭാവംകൊണ്ടു മാതാവിന്റെ ലക്ഷണങ്ങളെയും ഈ രീതി അനുസരിച്ചു ചിന്തിച്ചു പറഞ്ഞുകൊള്ളണം.



ലക്ഷണകഥനേ ടമുഷ്മിൻ
ഖചരവപുൎദ്രവ്യജാതമപി വിദ്യാൽ
സംജ്ഞാസപാസപാദശാഫല-
കഥിതം തദ്യോജനീയമഖിലമപി. ൨൦

അ—സംജ്ഞാസപാസപാദശാഫലകഥിതമായ ഖചരവപുൎദ്രവ്യജാതം യാതൊന്നു യാതൊന്നോ; അഖിലമായ അതു് ഈ ലക്ഷണകഥനത്തിലും യോജനീയമായി ഭവിക്കുന്നു.

സാ—ബൃഹജ്ജാതകത്തിൽ "മധുപിംഗളദൃക്‌ചതുരശ്രതനുഃ" എന്നു തുടങ്ങി ഗ്രഹങ്ങളുടെ ദേഹപ്രകൃതിയും "താമ്രംസ്യാൽ മണി ഹേമയുക്തരജതാനി" എന്നാദിയായി ഗ്രഹങ്ങളുടെ ദ്രവ്യങ്ങളും "സൈഷ്ഠ്യോ സപം നവദന്തചൎമ്മകനക," ഇത്യാദി ഭാഗങ്ങളെക്കൊണ്ടുള്ള ദ്രവ്യങ്ങളും സംജ്ഞാദ്ധ്യായത്തിലും ദശാഫലാദ്ധ്യായത്തിലും പറഞ്ഞിട്ടുണ്ട്. അതിനെ ആശ്രയിച്ചു മേല്പറഞ്ഞ ലക്ഷണനിൎദ്ദേശം ചെയ്യുമ്പോൾ ആ ഗ്രഹങ്ങളുടെ ശരീരസ്ഥിതിയേയും ദ്രവ്യസ്ഥിതിയേയും മററുംകൂടി യോജിപ്പിച്ചു് പറഞ്ഞുകൊള്ളണം.

യാത്രാലഗ്നത്തിന്റെ ഏഴിൽ ആദിത്യൻ നിന്നാൽ കൗസുംഭവസ്ത്രം ധരിച്ചിട്ടുണ്ടെന്നും വ്രണലാഞ്ഛനമുണ്ടെന്നും തേൻപോലെ നിറമുള്ള കണ്ണുകളോടുകൂടിയവനാണെന്നും ചതുരശ്രതനുവാണെന്നും കയ്യിൽ ചെമ്പുസാമാനമുണ്ടെന്നും മററും യുക്തികൊണ്ടു ചിന്തിച്ചു പറഞ്ഞുകൊള്ളണം. ഇതുപോലെതന്നെ എല്ലാ ലക്ഷണങ്ങളിലും അതാതു ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള എല്ലാ ലക്ഷണങ്ങളേയും യഥായോഗ്യം യോജിപ്പിച്ചുകൊള്ളണം.

യദ്യദ്വസ്ത്വിഹ ലോകേ തൽ സൎവ്വം ധാതുമൂലജീവമയം
കൃഷീയപ്രഭൃതിഭ്യഃ ശാസ്ത്രേഭ്യസ്തദ്ഭിദാ ജ്ഞേയാ. ൨൧

അ—യാതൊരു യാതൊരു വസ്തു ഈ ലോകത്തു ഭവിക്കുന്നുവോ അതു സൎവ്വവും ധാതുമൂലജീവമയമാകുന്നു. കൃഷീയപ്രഭൃതികളായ ശാസ്ത്രങ്ങളിൽനിന്നു തദ്ഭിദാ ജ്ഞേയയാകുന്നു.

സാ—ധാതു മൂലം ജീവൻ ഈ മൂന്നുവൎഗ്ഗത്തിലുംപ്പെടാതെ ലോകത്തു യാതൊരു പദാൎത്ഥവുമില്ല. അതിനാൽ ഈ മൂന്നു മാൎഗ്ഗങ്ങളിൽകൂടി ലോകത്തുള്ള സകല ദ്രവ്യങ്ങളേയും അറിയേണ്ടിവരുന്നു. അതിനുള്ള വിശേഷവിവരം കൃഷീയം മുതലായ ശാസ്ത്ര

ങ്ങളിൽനിന്നു് അറിഞ്ഞുകൊള്ളേണ്ടതാണ്. അങ്ങിനെ അറിഞ്ഞു് അവകൂടി മേൽപറഞ്ഞ ലക്ഷണങ്ങളിൽ യോജിപ്പിച്ചു പറഞ്ഞുകൊള്ളണം. ധാതുമൂലജീവാഃഭേദം ഉത്തരാർദ്ധത്തിൽ നഷ്ടപ്രശ്നത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.

വാ—അഥ ശകുനവിഷയം കിഞ്ചില്ലക്ഷണമുച്യതേ.

അ—അനന്തരം ശകുനവിഷയമായ കുറഞ്ഞോരു ലക്ഷണം പറയപ്പെടുന്നു.

സാ—ഇനി ശകുനസംബന്ധമായ അല്പംലക്ഷണങ്ങളെക്കൂടി പറയുന്നു.

ദൃഗ്ഭ്യാം സ്ഥാനേഷു പശ്ചാദ്ഭവേ ദൃഷ്ടശകുനം സൌമ്യേഷു തച്ഛാഭനം
ദൂതാരൂഢവശാദമുഷ്യ കഥയേൽ പ്രശ്നാധിരൂഢേന വാ
കർമ്മാരൂഢസുഖസ്ഥിതൈർ ബലയുതൈരപ്യേവമാദിശ്യതാം
യാത്രായാം ശകുനം ശുഭാശുഭമിതി പ്രസ്ഥാനലഗ്നാദപി. ൨൨

തത്രസ്ഥ ചതുരംഘ്രിസംജ്ഞിതവിഹഗേ മാതംഗപശ്വാദയോ-
ഽഭ്യായാതാ പഥി പക്ഷിസംജ്ഞപചരേ ദൃഷ്ടാശ്ച കാകാദയഃ
സൂര്യാരൌ തു ചതുഷ്പദൌ നിഗദിതൌ മന്ദേന്ദുജേ പക്ഷിണൌ
ശീതാംശുസ്തു സരീസൃപോഷ്ടചരണസ്സൌരേസ്തു പ്രദിഷ്ടഃ ഫണീ. ൨൩

ചണ്ഡാലാഭ്യാഗമോ യദ്യഹിശിഖിഗുളികബ്രധ്നമന്ദാസ്തത്രസംസ്ഥാഃ
ശുക്രേന്ദ്വേ ചേദ്വധൂനാം യദി ശശിതനയസ്തത്ര വിദ്വജ്ജനാനാം
വിപ്രാണാം വാക്പതിശ്ചേദ്യദി ധരണിസുതശ്ചേദ്വ്രതീനാം കീർത്തനീയോ
വത്മന്യഭ്യാഗമഃ പ്രാഗ്യദി പുനരരുണഃ ക്ഷത്രിയേഷു പ്രധാനാം ജനാനാം.
ഇതി.

ഈ ശ്ലോകങ്ങൾ മൂന്നും ശകുനവിഷയമായ ലക്ഷണം പറയേണ്ടതിലേയ്ക്കുള്ളതാണ്. ഇതു് രണ്ടാംഅദ്ധ്യായത്തിൽ ഉള്ളതാണല്ലൊ. അവിടെ വ്യാഖ്യാനിച്ചിട്ടുള്ള സ്ഥിതിക്കു് ഇവിടെയും വ്യാഖ്യാനിക്കേണ്ട ആവശ്യം ഇല്ല. ഇങ്ങിനെ ശകുനവിഷയമായ ലക്ഷണം അവസാനിച്ചു.

വാ—അഥ ദിനഗതനാഡികാവശല്ലക്ഷണമുച്യതേ.

അ—അനന്തരം ദിനഗതനാഡികാവശത്തെ ആശ്രയിച്ചു് ലക്ഷണം വചിക്കപ്പെടുന്നു.

സാ—പ്രശ്നസമയത്തു് ഉദയാല്പരം ഇത്ര നാഴിക വിനാഴിക ചെന്നിട്ടുണ്ടെന്നറിഞ്ഞു് അതുകൊണ്ടു പറയേണ്ട ലക്ഷണത്തെയാണ് ഇനി പറയാൻ പോകുന്നതു്.

ആദിത്യാദിദിനേഷു വിനാഡിഗണിപശ്ചന്താഃ ക്രമേണോദയം
സസ്വാദ്യാസ്സ്വദിനേഷു യാന്തി ദിവസാഷ്ടാംശേഷു ഖലപ്ഷ്ടസു
ജീവജ്ഞാസ്സുജിതാം ക്രിയാ ഹി സകലാഃ സിദ്ധ്യേയുരിന്ദോഃ ശനൈ-
ന്നാന്യേഷാമുദയേ വദേദിതിസുധീഃ സഞ്ചിന്ത്യ പൃച്ഛാവിധൌ. ൨൪

അ—ആദിത്യാദിദിനങ്ങളിൽ ഇനാദിഫണിപശ്ചന്തന്മാരായ ഗ്രഹങ്ങൾ സ്വദിനങ്ങളിൽ സ്വസ്വാദ്യന്മാരായി എട്ടു ദിവസാഷ്ടാംശങ്ങളിൽ ക്രമേണ ഉദയത്തെ യാനം ചെയ്യുന്നു. ജീവജ്ഞസ്സുജിത്തുകളുടെ ഉദയത്തിൽ സകലകളായ ക്രിയകൾ സിദ്ധിക്കുമല്ലോ. ഇന്ദുവിന്റെ ഉദയത്തിൽ സകലകളായ ക്രിയകൾ പതുക്കെ സിദ്ധിക്കും. അന്യന്മാരുടെ ഉദയത്തിൽ സകലകളായ ക്രിയകൾ സിദ്ധിക്കയില്ല. പൃച്ഛാവിധിയിൽ സുധിയായവൻ ഇപ്രകാരം സഞ്ചിന്തനംചെയ്തു വദിക്കണം.

സാ—എല്ലാ ദിവസവും സൂര്യോദയംമുതൽ അസ്തമയംവരെയുള്ള സമയത്തെ എട്ടായി ഭാഗിച്ചാൽ അതിൽ ഓരോ ഭാഗത്തിൽ സൂര്യൻ മുതലായി രാഹുവരെയുള്ള ഗ്ര

ഹങ്ങളും ക്രമേണ ഉദിക്കുന്നു. ദിവസത്തിന്റെ ആദ്യം ഉദിക്കുന്നതു് ആ ആളുടെ അധിപനാണു്. വ്യാഴാഴ്ച പകലിന്റെ എട്ടിലൊരു ഭാഗംവരെ വ്യാഴത്തിന്റെ ഉദയകാലവും അതിനുശേഷം എട്ടിലൊരുഭാഗം ശുക്രന്റെ ഉദയകാലവും ഇങ്ങിനെ ക്രമേണ കണ്ടുകൊള്ളണം. ഇവിടെ രാത്രിയിലും ഉദയം ഉണ്ടു്. വ്യാഴം മുതൽ ആറുകൾ ഇവരുടെ ഉദയകാലത്താണു് പ്രശ്നമെങ്കിൽ പ്രഷ്ടാവിന്റെ സകല പ്രയത്നങ്ങളും സഫലമാകുമെന്നു പറയണം. ചന്ദ്രന്റെ ഉദയകാലത്തു പ്രശ്നമായാൽ കാര്യസാദ്ധ്യങ്ങൾ വളരെ പതുക്കെ ആയിരിക്കുമെന്നു പറയണം. ആദിത്യൻ ചൊവ്വാ ശനി ഇവരുടെ ഉദയകാലത്തു പ്രശ്നത്തിനിടവന്നാൽ പ്രഷ്ടാവിന്റെ ഒരു പ്രയത്നങ്ങളും സാധിക്കുന്നതല്ലെന്നും പറയണം. ഇങ്ങിനെ ദൈവജ്ഞൻ ബുദ്ധിപൂർവ്വം ആലോചിച്ചു പറയേണ്ടതാണു്.

പ്രശ്നേ ദിനഗതഘടികാദി വിന്യസ്യ വിഭജ്യ ശേഷൈഃ ശേഷാൽ
വിഹഗോദയം വിഹഗാനാമുദയൈഃ വക്തവ്യമുക്തമേതം. ൨൩

അ—പ്രശ്നത്തിലെ ദിനഗതഘടികകളെ വിന്യസിച്ചു ശേഷങ്ങളെക്കൊണ്ടു വിഭജിച്ചു ശേഷത്തിൽനിന്നു വിഹഗങ്ങളുടെ ഉദയം വക്തവ്യമായി പറയുന്നു. ഇതു വക്തവ്യമാകുന്നു.

സാ—പ്രശ്നകാലത്തു ഉദയംമുതൽ ചെന്നിട്ടുള്ള നാഴിക വിനാഴികകളറിഞ്ഞു് അതുകൊണ്ടു മേൽപ്രകാരം ഗ്രഹങ്ങളുടെ ഉദയകാലം അറിയാനുള്ള ക്രിയ പറയുന്നു.

പ്രശ്നകാലത്തിൽ ചെന്ന നാഴികയും വിനാഴികയുംവച്ചു നാഴികയെ അറുപതിൽ പെരുക്കി വിനാഴികയാക്കി ആ വിനാഴികകളെ ശേഷം എന്നതു് (൨൨൫)കൊണ്ടു ഹരിക്കണം. ബാക്കി ശേഷിക്കുന്ന ഭാഗംകൊണ്ടു് ഇന്ന ഗ്രഹമാണു ഉദിച്ചിരിക്കുന്നതെന്നു് അറിയണം. മേൽ ഹരിച്ചുകിട്ടിയ ഫലം എത്രയാണോ അത്രയും ഗ്രഹങ്ങളുടെ ഉദയകാലം കഴിഞ്ഞു് പിന്നെ അടുത്ത ഗ്രഹത്തിന്റെ ഉദയമാണെന്നു ഗ്രഹിക്കണം.

വാ—അഥ അനുഷ്ഠാനപദ്ധതിഃ.

അ—ഇവിടെ അനുഷ്ഠാനപദ്ധതി ഭവിക്കുന്നു.

സാ—പ്രശ്നസമയത്തു് ചെന്നിട്ടുള്ള നാഴികവിനാഴികകളെക്കൊണ്ടു് ചിന്തിക്കേണ്ട ലക്ഷണവിചാരത്തിൽ അനുഷ്ഠാനപദ്ധതിയിലെ വചനംകൂടി കാണിക്കുന്നു.

ഗതനാഡികാമുദധിസംഗുണാം ഹരേ-
ദവനീധരൈസ്തു പരിശേഷിതൈഃ ക്രമാൽ
മൃതിവിഭ്രമൌ കലഹസൌഖ്യനിർഗ്ഗമാഃ
സകളത്രബാധനമിതീരയേദ്ബുധഃ. ൨൪

അ—ഗതനാഡികയെ ഉദധിസംഗുണയാക്കി അവനീധരങ്ങളെക്കൊണ്ടു ഹരിക്കണം. പരിശേഷിതങ്ങൾകൊണ്ടു് ക്രമേണ മൃതിവിഭ്രമങ്ങളും കലഹസൌഖ്യനിർഗ്ഗമങ്ങളും സകളത്രബാധനവും ഭവിക്കും. ബുധൻ ഇങ്ങനെ ഈരണം ചെയ്യപ്പെടണം.

സാ—സൂര്യോദയംമുതൽ എത്ര നാഴിക വിനാഴിക ചെന്നിട്ടുണ്ടോ അത്രയും നാഴിക വിനാഴികകളെവച്ചു് നാലിൽ പെരുക്കി ഏഴിൽ ഹരിക്കണം. ബാക്കി ഏഴുവരെ ശേഷിക്കാൻ ന്യായമുണ്ടല്ലോ. ഇവിടെ ഒന്നുശേഷിച്ചാൽ മരണവും രണ്ടുശേഷിച്ചാൽ വിഭ്രമവും മൂന്നുശേഷിച്ചാൽ കലഹവും നാലുശേഷിച്ചാൽ സൌഖ്യവും അഞ്ചുശേഷിച്ചാൽ അന്യദേശസഞ്ചാരവും ആറുശേഷിച്ചാൽ കളത്രദുഃഖവും ഏഴുശേഷിച്ചാൽ ബന്ധനവും ഭവിക്കും. ഇങ്ങിനെ ദിനഗതനാഴിക വിനാഴികകളെക്കൊണ്ടു് ബുദ്ധിപൂർവ്വം ആലോചിച്ചു് ഫലം പറഞ്ഞുകൊള്ളണം.

വാ—അഥ പഞ്ചഭൂതവശാല്ലക്ഷണമുച്യതേ.

അ—അനന്തരം പഞ്ചഭൂതവശത്തെ ആശ്രയിച്ചു് ലക്ഷണം പറയപ്പെടുന്നു.

സാ—ഇനി പഞ്ചഭൂതങ്ങളുടെ ഉദയംകൊണ്ടു പറയേണ്ട ലക്ഷണങ്ങളെ ഇവിടെ പറയപ്പെടുന്നു.

ആത്മശ്വാസോത്ഭവോ ദൂതവാക്യപ്രഥമവർണ്ണജഃ
ദിനയാതഘടീഭൂതോ ഭൂതാനാമുദയസ്ത്രിധാ. ൨൮

അ—ആത്മശ്വാസോത്ഭവമായും ദൂതവാക്യപ്രഥമവർണ്ണജമായും ദിനയാതഘടീഭൂതമായും ഭൂതങ്ങളുടെ ഉദയം മൂന്നുപ്രകാരമാകുന്നു.

സാ—പഞ്ചഭൂതങ്ങളുടെ ഉദയം മൂന്നുവിധത്തിൽ വിചാരിക്കേണ്ടതാണ്. ഒന്നു പ്രശ്നസമയത്തുള്ള ദൈവജ്ഞന്റെ ശ്വാസഗതികൊണ്ടും രണ്ട് ദൂതൻ ദൈവജ്ഞനോടു പറഞ്ഞ വാക്യത്തിന്റെ ആദ്യക്ഷരംകൊണ്ടും മൂന്ന് പ്രശ്നകാലത്തെ മുലച്ചുകൊണ്ടും ആണ് അറിയേണ്ടതു്.

ഉഭയോഃ പുടയോസ്തു ബന്ധസംസ്ഥാ
പൃഥിവീ തോയമധഃ കൃശാനുരൂർദ്ധ്വം
പവനസ്തു തിര്യഗ്നാസാഗ്രമദ്ധ്യേ
ഗഗനം ഭൂതഗതിസ്ത്വനുത്ഭവാഖ്യം. ൨൯

അ—രണ്ടുപുടങ്ങളിൽ ബന്ധസംസ്ഥമായി ഭവിക്കുന്നു എങ്കിൽ ശ്വാസം പൃഥിവിയാകുന്നു. അധോഭാഗത്തിൽ ഭവിക്കുന്നു എങ്കിൽ ശ്വാസം തോയമാകുന്നു. ഊർദ്ധ്വഭാഗത്തിൽ ഭവിക്കുന്നു എങ്കിൽ കൃശാനുവാകുന്നു. തിര്യക്കായി ഭവിക്കുന്നു എങ്കിൽ പവനനാകുന്നു. നാസികയുടെ മദ്ധ്യത്തിൽ ഭവിക്കുന്നു എങ്കിൽ ഗഗനമാകുന്നു. ഇതു തന്നെ അനുഭവയായ ഭൂതഗതിയാകുന്നു.

സാ—ശ്വാസം രണ്ടു നാസികകളിലുംകൂടി ഒന്നുപോലെ നിന്നു് പുറപ്പെട്ടാൽ അതു് പൃഥിവിഭൂതമാണെ... അതു ശ്വാസം നേരെ കീഴ്പ്പോട്ടു പുറപ്പെട്ടാൽ ജലഭൂതമാണെന്നും മേല്പോട്ടാണ് ... ഗതിയെങ്കിൽ അഗ്നിഭൂതമാണെന്നും ശ്വാസഗതി ഇടംവലമാണെങ്കിൽ വായുഭൂതമാണെന്നും രണ്ടുനാസികകളുടെയും മദ്ധ്യക്കൂടിയാണ് ശ്വാസഗതിയെങ്കിൽ ആകാശഭൂതമാണെന്നും അറിയണം. ദൈവജ്ഞന്റെ ശ്വാസഗതികൊണ്ടുള്ള ഭൂതോദയം ഇപ്രകാരമാണ്. ഇതുകൊണ്ടുള്ള ഫലം താഴെ പറയപ്പെടും.

ഭൂമേരകാരം പയസസ്ത്വികാരം
വഹ്നേരുകാരം മുനയോ വദന്തി
ഏകാരമോകാരമപി ക്രമേണ
വായോശ്ച വർണ്ണം നഭസശ്ച വർണ്ണം. ൩൦

അ—അകാരത്തെ ഭൂമിയുടെ വർണ്ണമെന്നും ഇകാരത്തെ പയസ്സിന്റെ വർണ്ണമെന്നും ഉകാരത്തെ വഹ്നിയുടെ വർണ്ണമെന്നും ഏകാരത്തെയും ഓകാരത്തെയും ക്രമേണ വായുവിന്റെയും നഭസ്സിന്റെയും വർണ്ണമെന്നും മുനികൾ വദിക്കുന്നു.

സാ—ദൂതവാക്യത്തിന്റെ ആദ്യക്ഷരം അകാരമായാൽ പൃഥിവീഭൂതത്തിന്റെ ഉദയമെന്നും ഇകാരമായാൽ ജലഭൂതത്തിന്റെ ഉദയമെന്നും ഉകാരമായാൽ അഗ്നിഭൂതത്തിന്റെ ഉദയമെന്നും ഏകാരമായാൽ ഉദയം വായുഭൂതത്തിന്റേതാണെന്നും ഓകാരമായാൽ ആകാശഭൂതത്തിന്റെ ഉദയമാണെന്നും അറിയണം. ഇവിടെ ഗ്രാഹ്യങ്ങളായ ശേഷാക്ഷരങ്ങളേക്കൂടി ഗ്രഹിച്ചുകൊള്ളണം. ഇതു ദൂതവാക്യത്തെ ആശ്രയിച്ചുള്ള ഭൂതോദയമാണ്. ഇതിന്റെ ഫലവും താഴെ വിവരിക്കപ്പെടും.

യാമഃ സ്യാദ്ദിവസാഷ്ടഭാഗ ഇഹ തേഷ്വാദ്യേ മഹീപൂർവ്വകോ
യുഗ്മേ സ്യാൽ ഗഗനാദികശ്ച ദിവസേ രാത്രൗ ച ഭൂതക്രമഃ
ഭൂമേഃ പാതയുതാ ഘടീ ദ്വ പയസോ നാഡ്യസ്ത്രിഹീനാഃ ശുചേർ-
നാഡ്യർദ്ധം പവനസ്യ പഞ്ച ഘടികാഃ പാദോ ദയോസ്താമയോഃ. ൩൧

അ—ഇവിടെ ദിവസാഷ്ടഭാഗം യാമമായിഭവിക്കും. അയുക്കുകളിൽ ഓജത്തിൽ മഹീപൂർവ്വകമായും യുഗ്മത്തിൽ ഗഗനാദികമായും ദിവസത്തിലും രാത്രിയിലും ഭൂതക്രമം

ഭവിക്കും. രണ്ടുയാമങ്ങളിലും ഭൂമിക്കു പാതയുതമായ ഘടിയും പയസ്സിന്നു ഘടിയും ശുചിക്കു അംഘ്രിഹീനമായ നാഡിയും പവനന്നു നാഡ്യർദ്ധവും ഖത്തിന്നു ഘടികാപാദവും ഭവിക്കും.

സാ—ഇവിടെ ദിവസത്തെ എട്ടായി ഭാഗിച്ചതിന്നു യാമമെന്നു പറയപ്പെടുന്നു. ആ യാമകാലം മൂന്നേമുക്കാൽ നാഴികയാണുള്ളതു്. ഇങ്ങനെ പകൽ എട്ടുയാമവും രാത്രിയിൽ എട്ടുയാമവും ഉണ്ടു്. ഇവയിൽ ഒന്നു മൂന്നു് അഞ്ചു് ഏഴു് ഈ ഓജസംഖ്യകളായ ഭൂതങ്ങളുടെ ഉദയത്തിൽ പൃഥിവി അപ്പു് തേജസ്സ് വായു ആകാശം ഈ ക്രമത്തിലും രണ്ടു് നാലു് ആറു് എട്ടു് ഈ യുഗ്മസംഖ്യകളായ യാമത്തിൽ ആകാശം വായു തേജസ്സ് അപ്പു് പൃഥിവി ഈ ക്രമത്തിലുമാണു് ഭൂതങ്ങൾ ഉദിക്കുന്നതു്. എല്ലായാമങ്ങളിലും ഭൂമിയുടെ ഉദയകാലം ഒന്നേകാൽ നാഴികയും ജലഭൂതത്തിന്റെ ഉദയകാലം ഒരുനാഴികയും അഗ്നിഭൂതത്തിന്റെ ഉദയകാലം മുക്കാൽനാഴികയും വായുഭൂതത്തിന്റെ ഉദയകാലം അരനാഴികയും ആകാശഭൂതത്തിന്റെ ഉദയകാലം കാൽനാഴികയും ആകുന്നു. ഈ ക്രമമനുസരിച്ചു പ്രശ്നകാലത്തിങ്കൽ ഏതൊരു ഭൂതത്തിന്റെ ഉദയമാണെന്നുള്ളതു് ചിന്തിച്ചു താഴെ പറയുന്ന ക്രമം അനുസരിച്ചു ഫലങ്ങളെ നിർദ്ദേശിച്ചുകൊള്ളണം.

ഭൂതാനാമുദയേന ച വിചിന്തയേൽ പ്രഷ്ടൃകാര്യമഖിലമപി
ന മൃതിർന്ന രോഗശാന്തിർദ്ധരണ്യുദയേ ജലോദയേ ത്വ പുനഃ. ൩൨
ഈപ്സിതമചിരാൽ സിദ്ധ്യതി വഹ്ന്യുദയേ മൃതിവിരോധശ്ച
വായോരുദയേ സർവം സിദ്ധ്യതി ഗമനാഗമാദി ചലകാര്യം. ൩൩
വ്യാധ്യാരംഭോ നാശഃ സ്ഥിരകാര്യഞ്ചാഹവശ്ച തഥാ
ആകാശോദയകാലേ സിദ്ധ്യത്യശുഭം വിശേഷേണ. ൩൪

അ—ഭൂതങ്ങളുടെ ഉദയംകൊണ്ടു് അഖിലമായ പ്രഷ്ടൃകാര്യത്തേയും വിചിന്തിക്കണം. ധരണിയുടെ ഉദയത്തിൽ മൃതി ഭവിക്കുന്നില്ല രോഗശാന്തിയും ഭവിക്കുന്നില്ല. പിന്നെ ജലോദയത്തിൽ ഈപ്സിതം വേഗേന സിദ്ധിക്കുന്നു. വഹ്നിയുടെ ഉദയത്തിൽ മൃതിയും വിരോധവും സിദ്ധിക്കുന്നു. വായുവിന്റെ ഉദയത്തിൽ ഗമനാഗമാദിയായി സർവ്വമായ ചലകാര്യം സിദ്ധിക്കുന്നു. ആകാശോദയകാലത്തിൽ വ്യാധ്യാരംഭവും നാശവും സ്ഥിരകാര്യവും അപ്രകാരം ആഹവവും ഇങ്ങിനെയുള്ള അശുഭം വിശേഷേണ സിദ്ധിക്കുന്നു.

സാ—ഇവിടെ മൂന്നാമിടത്തിൽ ഭൂതോദയം പറഞ്ഞിട്ടുണ്ടല്ലോ. പ്രശ്നകാലത്തെ ഭൂതോദയത്തെ അറിഞ്ഞു് അതുകൊണ്ടു പ്രഷ്ടാവിന്റെ സകല കാര്യങ്ങളേയും പറയണം. ഭൂമിഭൂതത്തിന്റെ ഉദയമാണെങ്കിൽ രോഗപ്രശ്നത്തിൽ രോഗി മരിക്കയില്ല രോഗം ശമിക്കയുമില്ല. ജലഭൂതത്തിന്റെ ഉദയമായാൽ ആഗ്രഹസാദ്ധ്യങ്ങൾ ഉടനേതന്നെ ഉണ്ടാകുമെന്നു പറയണം. അഗ്നിഭൂതമുദിച്ചാൽ മരണവും അന്യോന്യവിരോധവും ഉണ്ടാകും. വായുഭൂതമുദിച്ചാൽ വരിക, പോവുക മുതലായ ചലനകാര്യങ്ങൾ സാധിക്കും. ആകാശഭൂതമുദിച്ചാൽ ചില പുതിയ രോഗങ്ങൾകൂടി ഉണ്ടാകും. ഐശ്വര്യാദികൾക്കു നാശം സംഭവിക്കും. സ്ഥിരകാര്യസംബന്ധങ്ങളായ ചില കാര്യങ്ങൾ സാധിക്കും. യുദ്ധം മുതലായ മററു് അശുഭങ്ങളും സംഭവിക്കും. ഇങ്ങിനെ ഭൂതോദയംകൊണ്ടു ഫലം പറഞ്ഞുകൊള്ളണം.

പ്രാഗാത്മശ്വാസവിഷയേ വിസ്തരാദ്യദീരിതം
പഞ്ചാനാമപി ഭൂതാനാം ഫലം തദപി ചിന്തയേൽ—ഇതി. ൩൫

അ—മുൻപേ ആത്മശ്വാസവിഷയത്തിൽ അഞ്ചു ഭൂതങ്ങളുടെ യാതൊരു ഫലം വിസ്തരം ഹേതുവായി ഈരിതമായി. അതിനേയും ഇവിടെ ചിന്തിക്കണം.

സാ—കഴിഞ്ഞ രണ്ടാം അദ്ധ്യായത്തിൽ പഞ്ചഭൂതങ്ങളുടെ ഉദയഫലം വിസ്തരിച്ചു പറഞ്ഞിട്ടുണ്ടല്ലോ. അവയെക്കൂടി ഈ ഘട്ടത്തിൽ ചേർത്തു പറഞ്ഞുകൊള്ളണം. ഇങ്ങനെ ഭൂതോദയഫലം പറഞ്ഞുകഴിഞ്ഞു.

വാ—ഏതൽ പഞ്ചഭൂതവശാല്ലക്ഷണവിഷയം. പുനരപിലക്ഷണാന്തരാണ്യുച്യന്തേ.

അ—ഇത് പഞ്ചഭൂതവശത്തെ ആശ്രയിച്ച ലക്ഷണമാകുന്നു. പിന്നെയും ലക്ഷണാന്തരങ്ങൾ പറയപ്പെടുന്നു.

സാ—മേൽ പറഞ്ഞവസാനിപ്പിച്ചതു് പഞ്ചഭൂതങ്ങളുടെ ഉദയംകൊണ്ടുള്ള ലക്ഷണമാണു്. ഇനി വേറെയും ചില ലക്ഷണങ്ങൾ പറയാൻപോകുന്നു.

**ലഗ്നേശോ ശുഭേനായുതോ യദി നൃഭേ പ്രഷ്ടുർവിപത്തിർനൃഭിഃ**
**പശ്വാദ്യൈശ്ചതുരംഘ്രിഭേഷു യദി ചേൽ തദ്ഭേദതോ നിർദ്ദിശേൽ.**
**സർപ്പാദ്യൈസ്തു സരീസൃപാഖ്യഭവനേ യദ്യംബുരാശൌ നദീ-**
**കൂപാദൌ പതനം ഝഷാദിജലജന്തൂപദ്രവോ വാ യദി.** ൩൩

അ—ലഗ്നേശൻ നൃഭത്തിൽ അശുഭസംയുതനായി ഭവിക്കുമെങ്കിൽ പ്രഷ്ടാവിന്നു് നൃക്കൾ ഹേതുവായിട്ട വിപത്തി ഭവിക്കും. ചതുരംഘ്രിഭങ്ങളിൽ അശുഭസംയുതനായി ഭവിക്കുമെങ്കിൽ തൽഭേദത്തെ ആശ്രയിച്ചു പശ്വാദ്യങ്ങൾ ഹേതുവായി വിപത്തി ഭവിക്കുമെന്നു നിർദ്ദേശിക്കണം. സരീസൃപാഖ്യഭവനത്തിൽ ഭവിക്കുമെങ്കിൽ സർപ്പാദ്യങ്ങൾ ഹേതുവായും വിപത്തി ഭവിക്കും. അംബുരാശിയിൽ ഭവിക്കുമെങ്കിൽ നദീകൂപാദിയിൽ പതനമോ ഝഷാദിജലജന്തൂപദ്രവമോ ഭവിക്കും.

സാ—ലഗ്നാധിപൻ പാപഗ്രഹത്തോടുകൂടി മനുഷ്യരാശിയിൽ നിന്നാൽ മനുഷ്യരിൽനിന്നു് ആപത്തുണ്ടാകുമെന്നു പറയണം. അതുപോലെ ലഗ്നാധിപൻ പാപസഹിതനായി നാല്ക്കാലിരാശികളിൽ നിന്നാൽ ആ രാശികൊണ്ടു വിചാരിക്കാവുന്ന നാല്ക്കാലിവർഗ്ഗങ്ങളിൽനിന്നും സരീസൃപരാശിയിൽ മേൽപ്രകാരം ലഗ്നാധിപൻ നിന്നാൽ സർപ്പാദികളിൽനിന്നും ആപത്തു സംഭവിക്കുമെന്നും പറയണം. ലഗ്നാധിപൻ പാപനോടുകൂടി ജലരാശിയിൽ നിന്നാൽ കുളം കിണറു മുതലായ ജലാശയങ്ങളിൽ വീഴുന്നതിനോ മുതല മുതലായ ജന്തുക്കളിൽനിന്നു് ഉപദ്രവം അനുഭവിക്കുന്നതിനോ പ്രഷ്ടാവിന്നു് സംഗതി വരുമെന്നു പറയണം.

**സംഹാരോഡുഗതോഽർക്കജഃ ക്ഷിതിഭുവാ യുക്തോഽഥവാ വീക്ഷിതഃ**
**പ്രഷ്ടുർമ്മന്ദിരദാഹകൃൽ സ ശിഖിനാ യുക്തേക്ഷിതോ വാ തഥാ**
**സംഹാരോഡുഗതോ സദീക്ഷിതയുതോ ലഗ്നാധിപഃ കുഷ്ഠകാ-**
**ര്യേവം രാഹുയുതേക്ഷിതേ തു തനുഭേ പ്രഷ്ടാഹിദഷ്ടോ ഭവേൽ.** ൩൧

അ—സംഹാരോഡുഗതനായ അർക്കജൻ ക്ഷിതിഭുവിനോടു യുക്തനായോ അല്ലെങ്കിൽ ഈക്ഷിതനായോ ഭവിക്കുന്നു എങ്കിലും അവൻ അല്ലെങ്കിൽ അപ്രകാരം ശിഖിയാൽ യുക്തേക്ഷിതനായും ഭവിക്കുന്നു എങ്കിലും പ്രഷ്ടാവിന്റെ മന്ദിരദാഹകൃത്തായി ഭവിക്കും. സംഹാരോഡുഗതനായി അസദീക്ഷിതയുതനായ ലഗ്നാധിപൻ കുഷ്ഠകാരിയായി ഭവിക്കുന്നു. ഇപ്രകാരം തനുപൻ രാഹുയുതേക്ഷിതനായിരിക്കുമ്പോൾ പ്രഷ്ടാവു് അഹിദഷ്ടനായി ഭവിക്കും.

സാ—കാർത്തിക തിരുവാതിര ആയില്യം മുതലായ സംഹാരനക്ഷത്രങ്ങളിൽ ശനി നില്ക്കുകയും ആ ശനിക്കു ചൊവ്വായുടേയോ കേതുവിന്റേയോ യോഗദൃഷ്ടികൾ വരികയും ചെയ്താൽ പ്രഷ്ടാവിന്റെ ഭവനത്തിന്നു് അഗ്നിബാധയുണ്ടാകുമെന്നു പറയണം. ലഗ്നാധിപന്നു സംഹാരനക്ഷത്രസ്ഥിതിയും പാപഗ്രഹങ്ങളുടെ യോഗദൃഷ്ടികളുംകൂടി വന്നാൽ പ്രഷ്ടാവിന്നു കുഷ്ഠരോഗമുണ്ടെന്നോ ഉണ്ടാകുമെന്നോ കാലസ്ഥിതി അനുസരിച്ചു പറഞ്ഞുകൊള്ളണം. ലഗ്നാധിപന്നു സംഹാരനക്ഷത്രത്തിൽ സ്ഥിതിയും രാഹുവിന്റെ യോഗമോ ദൃഷ്ടിയോ ഒന്നുംകൂടിയുണ്ടായാൽ പ്രഷ്ടാവിനെ പാമ്പുകടിക്കുമെന്നോ കടിച്ചിട്ടുണ്ടെന്നോ കാലസ്ഥിതിയനുസരിച്ചുതന്നെ പറഞ്ഞുകൊള്ളണം. കുഷ്ഠരോഗസൂചക

മായ യോഗംകൊണ്ടു സ്വർണ്ണനാശത്തേയും സ്വർണ്ണനാശകരമായ യോഗംകൊണ്ടു കുഷ്ഠരോഗത്തേയുംകൂടി പറയാമെന്നും അഭിപ്രായമുണ്ട്.

**മാർത്താണ്ഡേ തനുഗേ ഭൃഗൗ ധനഗതേ ഹേമാഗമഃ പൃച്ഛതാം**
**ലഗ്നസ്ഥേ ഭൃഗുജേ വ്യയസ്ഥിത ഇനേ ഹേമ്നോ വിനാശോ ഭവേൽ**
**മന്ദേ ലഗ്നഗതേഽർത്ഥഗേ ച ശശിജേ ലാഭോഽയസഃ കഥ്യതാം**
**മന്ദേ രിഃഫഗതേ ബുധേഽഥ തനുഗേ നാശശ്ച വാച്യോഽയസഃ. ൩൪**

അ—മാർത്താണ്ഡൻ തനുഗനായും ഭൃഗു ധനഗതനായും ഇരിക്കുമ്പോൾ പൃച്ഛുക്കൾക്കു ഹേമാഗമം ഭവിക്കും. ഭൃഗുജൻ ലഗ്നസ്ഥനായും ഇനൻ വ്യയസ്ഥിതനായും ഇരിക്കുമ്പോൾ ഹേമത്തിന്റെ വിനാശം ഭവിക്കും. മന്ദൻ ലഗ്നഗതനായും ശശിജൻ അർത്ഥഗതനായുമിരിക്കുമ്പോൾ അയസ്സിന്റെ ലാഭം കഥിക്കപ്പെടണം. മന്ദൻ രിഃഫഗതനായും ബുധൻ തനുഗനായുമിരിക്കുമ്പോൾ അയസ്സിന്റെ നാശവും വാച്യമാകുന്നു.

സാ—ലഗ്നത്തിൽ ആദിത്യനും രണ്ടിൽ ശുക്രനും നിന്നാൽ പ്രഷ്ടാവിനു സ്വർണ്ണം ലഭിക്കുമെന്നു പറയണം. ശുക്രൻ ലഗ്നത്തിലും ആദിത്യൻ പന്ത്രണ്ടിലും നിന്നാൽ സ്വർണ്ണനാശം അനുഭവിക്കുമെന്നു പറയണം. ലഗ്നത്തിൽ ശനിയും രണ്ടിൽ ബുധനുംകൂടിവന്നാൽ പ്രഷ്ടാവിന് ഇരിമ്പുസാമാനം ലഭിക്കുമെന്നു പറയണം. ശനി പന്ത്രണ്ടിൽ നിൽക്കുമ്പോൾ ബുധൻ ലഗ്നത്തിൽ നിന്നാൽ ഇരിമ്പുസാമാനം നശിക്കുമെന്നും പറയണം

**ലാഭസ്താമ്രസ്യ വാച്യോ വപുഷി യദി ഭൃഗുർഭൂമിപുത്രോ ധനസ്ഥോ**
**ഭൂപുത്രേ ലഗ്നസംസ്ഥേ പുനരപി ഭൃഗുജേ രിഃഫഗേ താമ്രനാശഃ**
**വക്തവ്യോഽത്രാർത്ഥലാഭഃ ക്ഷിതിഭുവി തനുഗേ സൂര്യ്യപുത്രേ ധനസ്ഥേ**
**രിഃഫസ്ഥേ ഭൂമിപുത്രേ യദി വപുഷി ശനിഃ കഥ്യതാമർത്ഥനാശഃ. ൩൫**

അ—ഭൃഗു വപുസ്സിൽ സ്ഥിതനായും ഭൂമിപുത്രൻ ധനസ്ഥനായും ഭവിക്കുന്നു എങ്കിൽ താമ്രത്തിന്റെ ലാഭം വാച്യമാകുന്നു. പിന്നെ ഭൂപുത്രൻ ലഗ്നസംസ്ഥനായും ഭൃഗുജൻ രിഃഫഗനായുമിരിക്കുമ്പോൾ താമ്രനാശം വാച്യമാകുന്നു. ക്ഷിതിഭൂവ് തനുഗനായും സൂര്യ്യപുത്രൻ ധനസ്ഥനായുമിരിക്കുമ്പോൾ ഇവിടെ അർത്ഥലാഭം ഭവിക്കും. ഭൂമിപുത്രൻ രിഃഫസ്ഥനായും ശനി വപുസ്സിൽ സ്ഥിതനായും ഭവിക്കുന്നു എങ്കിൽ അർത്ഥനാശം കഥിക്കപ്പെടണം.

സാ—ശുക്രൻ ലഗ്നത്തിൽ നില്ക്കുമ്പോൾ ചൊവ്വാ രണ്ടാംഭാവത്തിൽ നിന്നാൽ പ്രഷ്ടാവിനു താമ്രദ്രവ്യത്തിന്റെ ലാഭമുണ്ടാകുമെന്നു പറയണം. ചൊവ്വാ ലഗ്നത്തിൽ നില്ക്കുമ്പോൾ ശുക്രൻ പന്ത്രണ്ടാമെടത്തു നിന്നാൽ താമ്രപാത്രത്തിന്റെ നാശമുണ്ടാകുമെന്നു പറയണം. ചൊവ്വാ ലഗ്നത്തിൽ നില്ക്കുമ്പോൾ ശനി രണ്ടാംഭാവത്തിൽ നിന്നാൽ ധനലാഭമുണ്ടാകുമെന്നു പറയണം. ചൊവ്വാ പന്ത്രണ്ടാമെടത്തു നില്ക്കുമ്പോൾ ശനി ലഗ്നത്തിൽ നിന്നാൽ ധനനാശം അനുഭവിക്കുന്നതിനുള്ള യോഗമുണ്ടെന്നും പറയണം.

**ഭാനോർല്ലഗ്നേ പശുഗജതുരംഗാദികാനാം വിനാശഃ**
**കീടോത്ഥാപത്തപനബുധയോർമൃത്യുഭീതിഃ കുജസ്യ**
**ഇന്ദോഃ സൂനോർവിപദിഹ സുഹൃൽപുത്രയോഃ കീർത്തനീയാ**
**നീചാരിസ്ഥാ രവിഹതകരാ യേ ഫലം പ്രോക്തമേഷാം. ൩൬**

അ—ഭാനുവിന്റെ ലഗ്നത്തിൽ പശുഗജതുരംഗാദികങ്ങളുടെ വിനാശം കീർത്തനീയമാകുന്നു. തപനബുധന്മാരുടെ ലഗ്നത്തിൽ കീടോത്ഥാപത്ത് കീർത്തനീയമാകുന്നു. കുജന്റെ ലഗ്നത്തിൽ മൃത്യുഭീതിയും ഇന്ദുവിന്റെയും സൂനുവിന്റെയും ലഗ്നത്തിൽ സുഹൃൽപുത്രന്മാരുടെ വിപത്തും കീർത്തനീയമാകുന്നു. യാവചിലർ നീചാരിസ്ഥന്മാരായി രവിഹതകരന്മാരായി ഭവിക്കുന്നു. ഇവരുടെ ഈ ഫലം പ്രോക്തമാകുന്നു.

സാ—ആദിത്യൻ നീചത്തിലോ ശത്രുക്ഷേത്രത്തിലോ മൌഢ്യത്തോടുകൂടി ലഗ്നഭാവത്തിൽ നിന്നാൽ ആന കുതിര പശു മുതലായ നാല്ക്കാലികൾക്കു നാശമുണ്ടാകുമെന്നും

അതുപോലെ ആദിത്യനും ബുധനുംകൂടി മേല്പറഞ്ഞ ദോഷങ്ങളോടുകൂടെ ലഗ്നഭാവത്തിൽ നിന്നാൽ വൃഴ ചാഴി മുതലായ ക്ഷുദ്രജന്തുക്കളുടെ ഉപദ്രവത്തേയും ചൊവ്വാ മേൽപ്രകാരം നീചം തുടങ്ങി ഏതെങ്കിലും ദോഷങ്ങളോടുകൂടി ലഗ്നഭാവത്തിൽ നിന്നാൽ മരണഭയത്തേയും ബുധൻ മേൽപ്രകാരം നിന്നാൽ ബന്ധുക്കൾക്കും സന്താനങ്ങൾക്കും ആപത്തിനേയും പറയണം.

**സ്വോച്ചസ്ഥിതേ ദേവഗുരൗ ഭൃഗൗ വാ**
**ചന്ദ്രേണ യുക്തോ യദി ലഗ്നസംസ്ഥഃ**
**പ്രീതിർഭവേദേവ ജനാൽ സമസ്താൽ**
**പക്ഷേണ ലാഭശ്ച ചതുഷ്പദാനാം — ഇതി.** ൪൭

അ— സ്വോച്ചസ്ഥിതനായ ദേവഗുരുവോ ഭൃഗുവോ ചന്ദ്രനോടു യുക്തനായി ലഗ്നസംസ്ഥനായി ഭവിക്കുമെങ്കിൽ സമസ്തമായ ജനത്തിൽനിന്ന് പ്രീതി ഭവിക്കുന്നു. പക്ഷം കൊണ്ടു ചതുഷ്പദങ്ങളുടെ ലാഭവും ഭവിക്കും.

സാ— വ്യാഴമോ ശുക്രനോ ഉച്ചരാശിയിൽ (പരമോച്ചത്തിൽ) ചന്ദ്രനോടുകൂടി ലഗ്നത്തിൽ നിന്നാൽ പ്രഷ്ടാവിന്റെനേരെ സകല ജനങ്ങൾക്കും സന്തോഷമുണ്ടാകുമെന്നു പറയണം. വിശേഷിച്ച് പതിനഞ്ചുദിവസത്തിനുള്ളിൽ ആന കുതിര മുതലായ ചതുഷ്പാദികളുടെ ലാഭവും ഉണ്ടാകും. ഇങ്ങിനെ ലക്ഷണാന്തരങ്ങളെ പറഞ്ഞു കഴിഞ്ഞു.

**ദൂതോക്താദിമവാക്യസ്യ**
**വർണ്ണസംഖ്യാവശാദപി**
**കഥ്യതേ ലക്ഷണം കിഞ്ചിൽ**
**സമ്പ്രദായാന്തരോദിതം.** ൪൮

അ— ദൂതോക്താദിമവാക്യത്തിന്റെ വർണ്ണസംഖ്യാവശത്തെ ആശ്രയിച്ചും ഒരു സമ്പ്രദായാന്തരോദിതമായ ലക്ഷണം കഥിക്കപ്പെടുന്നു.

സാ— ദൈവജ്ഞനോടു ദൂതൻ പറഞ്ഞ ആദ്യവാക്യത്തിലുള്ള അക്ഷരസംഖ്യ കൊണ്ടു പറയേണ്ട ഒരു ലക്ഷണത്തെ ഇവിടെ വിവരിക്കുന്നു.

**പഞ്ചഘ്നേഽഷ്ടവിഭാജിതേഽക്ഷരഗണേ ദൂതോദിതേ ശിഷ്യതേ**
**ത്വേകം യദി ദേവതാദ് ശിഖിമുഖാ ദിക്പാ യദി ദ്വ്യാദികം**
**ദൂതോക്താർണ്ണഗണേ ത്രിഭിഃ ഖലു ഹൃതേ ശിഷ്ടൈകതാ ചേദ് ഗദഃ**
**സാദ്ധ്യോ നൂനമസാദ്ധ്യ ഏവ യുഗളേ ശിഷ്ടേ ത്രികേ ദുശ്ശമഃ.** ൪൯

അ— ദൂതോദിതമായ അക്ഷരഗണം പഞ്ചഘ്നമായി അഷ്ടവിഭാജിതമായിരിക്കുമ്പോൾ അവിടെ ഏകം ശേഷിക്കുന്നു എങ്കിൽ ദേവതാദ്യാകുന്നു. ദ്വ്യാദികം ശേഷിക്കുന്നു എങ്കിൽ അതു ശിഖിമുഖന്മാരായ ദിക്പാലന്മാരായി ഭവിക്കുന്നു. ദൂതോക്താർണ്ണഗണം മൂന്നുകളെക്കൊണ്ട് ഹൃതമായിരിക്കുമ്പോൾ ശിഷ്ടൈകതാ ഭവിക്കുന്നു. എങ്കിൽ ഗദം നിശ്ചയമായും സാദ്ധ്യമാകുന്നു. യുഗളം ശിഷ്ടമായിരിക്കുമ്പോൾ ഗദം അസാദ്ധ്യമായിത്തന്നെ ഭവിക്കും. ത്രികം ശിഷ്ടമായി ഭവിക്കുമ്പോഴും ഗദം ദുശ്ശമമായി ഭവിക്കുന്നു.

സാ— ദൂതൻ പറഞ്ഞ ആദ്യവാക്യത്തിന്റെ അക്ഷരസംഖ്യയെ അഞ്ചിൽ പെരുക്കി എട്ടിൽ ഹരിച്ചാൽ ഒന്നു ശേഷിക്കുന്നു എങ്കിൽ ഇന്ദ്രനെന്നും രണ്ടു ശേഷിച്ചാൽ അഗ്നിയെന്നും മൂന്നു ശേഷിച്ചാൽ യമനെന്നും നാലിനു നിരൃതിയെന്നും അഞ്ചിനു വരുണനെന്നും ആറിനു വായുവെന്നും ഏഴിനു വൈശ്രവണനെന്നും എട്ടിനു രുദ്രനെന്നും ഗ്രഹിക്കണം. ഇതിന്റെ ഫലം അടുത്ത ശ്ലോകത്തിൽ പറയപ്പെടും. ആ ആദ്യവാക്യത്തിന്റെ അക്ഷരസംഖ്യയെ മൂന്നിൽ ഹരിച്ചാൽ ഒന്നു ശേഷിക്കുമെങ്കിൽ രോഗം നിശ്ചയമായി ശമിക്കുമെന്നും രണ്ടു ശേഷിച്ചാൽ രോഗം ശമിക്കുന്നതല്ലെന്നും മൂന്നു ശേഷിച്ചാൽ പ്രായശ്ചിത്താദികർമ്മങ്ങളെക്കൊണ്ടു രോഗശമനമുണ്ടാകുമെന്നും പറയണം.

വ്യാധീനാം ശമനം കരോതി വലഭിദ്ദേവസ്യ പൂജാദിഭിഃ-
രഗ്നിർഹോമവിധാനതോഽഥ പിതൃപൂജാഭിഃ പിതൄണാം പതിഃ
രക്ഷസ്സൂചയതി വ്യഥാർദ്ദിതനൃണാം രുഗ്ബ്രഹ്മരക്ഷോമുഖാ-
വേശേനേതി വിധാനമസ്യ ശമനായാധീയതാം ധീമതഃ. ൭൪

അ—വലഭിത്ത് ദേവന്റെ പൂജാദികളെക്കൊണ്ട് വ്യാധികളുടെ ശമനത്തെ ചെയ്യുന്നു. അഗ്നി ഹോമവിധാനം ഹേതുവായും പിന്നെ പിതൃക്കളുടെ പതി പിതൃപൂജകൾ ഹേതുവായിട്ടും വ്യാധികളുടെ ശമനത്തെ ചെയ്യുന്നു. രക്ഷസ്സ് വ്യഥാർദ്ദിതനൃക്കളുടെ രുക് ബ്രഹ്മരക്ഷോമുഖാവേശം ഹേതുവാണെന്നു സൂചിപ്പിക്കുന്നു. ധീമാനായവർ ഇതിന്റെ ശമനത്തിനായി വിധാനത്തെ ആധാനം ചെയ്യണം.

സാ—കഴിഞ്ഞ ശ്ലോകത്തിൽ പറയപ്പെട്ട ദിക്പാലകന്മാരിൽ വച്ച് ദേവേന്ദ്രനാണെങ്കിൽ ദേവപൂജ മുതലായ കൎമ്മങ്ങളെക്കൊണ്ട് രോഗശമനം വരുമെന്നും അഗ്നിയാണെങ്കിൽ ഗണപതിഹോമം മുതലായ കൎമ്മങ്ങൾ ചെയ്താൽ രോഗശമനം ഉണ്ടാകുമെന്നും യമനാണെങ്കിൽ പിതൃക്കളെ പ്രീതിപ്പെടുത്തിയാൽ രോഗം ശമിക്കുമെന്നും പറയണം. നിരൃതിയാണെങ്കിൽ പ്രഷ്ടാവിന്റെ രോഗത്തിനുള്ള കാരണം ബ്രഹ്മരക്ഷസ്സ് മുതലായ ഗ്രഹങ്ങളുടെ അനിഷ്ടംകൊണ്ടാണെന്നും പറയണം. അതിന്നു വേണ്ടുന്ന ശമനകരങ്ങളായ കൎമ്മങ്ങളെ ആലോചിച്ചു പ്രവൎത്തിപ്പിച്ചുകൊള്ളണം.

തൈലാഭിഷേകാച്ച ഘൃതാഭിഷേകാദ്
ദേവസ്യ ധാരാദപി തൎപ്പണാദ്വാ
പാശീ വിധത്തേ ഗദശാന്തിമേഷാം
വക്തവ്യമിത്യാതിമാൎത്തിഹേതും. ൭൫

അ—പാശി ദേവന്നു തൈലാഭിഷേകം ഹേതുവായും ഘൃതാഭിഷേകം ഹേതുവായും സാധാരണമായ തൎപ്പണം ഹേതുവായും ഗദശാന്തിയെ വിധാനം ചെയ്യുന്നു. ഇവരുടെ അഭാവാദികത്തെ ആൎത്തിഹേതുവെന്നു പറയണം.

സാ—മേൽ പറഞ്ഞപ്രകാരം ദിക്പാലന്മാരിൽ വരുണനാണെന്നുവന്നാൽ രോഗശാന്തിക്കുവേണ്ടി എണ്ണ നെയ്യ് മുതലായവയെക്കൊണ്ട് അഭിഷേകവും ധാര ദീപം മാല നിവേദ്യം മുതലായ മറ്റു കൎമ്മങ്ങളും ചെയ്യണമെന്നു പറയണം. ഈ രോഗമുണ്ടാകുന്നതിനുള്ള കാരണം മേൽപറഞ്ഞ തൈലാഭിഷേകം മുതലായ കൎമ്മങ്ങൾ മുടക്കിയതുകൊണ്ടാണെന്നുകൂടിയും പറയണം.

മാലാപടീരാഗരുഗ്ഗുൽഗ്ഗുലൂത്ഥ-
ധൂപപ്രദാനാഭരണാൎപ്പണാദ്യൈഃ
ദേവപ്രസാദേന ഗദോപശാന്തിം
കരോതി നൄണാം ഖലു മാതരിശ്വാ. ൭൬

അ—മാതരിശ്വാവ് മാലാപടീരാഗരുഗ്ഗുൽഗ്ഗുലൂത്ഥധൂപപ്രദാനാഭരണാദ്യങ്ങൾ ഹേതുവായിട്ടുള്ള ദേവപ്രസാദംകൊണ്ട് നൃക്കൾക്കു ഗദോപശാന്തിയെ ചെയ്യുന്നു.

സാ—ഇവിടെ ദിക്പാലകൻ വായുവാണെങ്കിൽ മാല ചന്ദനം മുതലായവ ചാൎത്തിക്കുക, അകില് ഗുഗ്ഗുലു മുതലായവകളെക്കൊണ്ട് പുകയ്ക്കുക, ആഭരണങ്ങളൎപ്പിക്കുക ഇങ്ങിനെയുള്ള വഴിപാടുകൾ ചെയ്ത് ദേവനെ സന്തോഷിപ്പിച്ചാൽ രോഗം ശമിക്കുമെന്നു പറയണം.

ദേവദ്വിജാൎച്ചനവിധിം ജനിതേ ജനാനാം
രുക്ശാന്തയേ വിഹിതവാനളകാധിനാഥഃ
ഗീതേന നൃത്തകരണേന ച വാദിതേന
തുഷ്ട്യാ ച ദേവപരിതോഷണമച്യുതേശഃ.—ഇതി. ൭൭

അ—അളകാധിനാഥൻ ജനങ്ങളുടെ രുക്‌ശാന്തിക്കായി ജനിഭത്തിൽ വേദപി ജാച്ചനവിധിയെ വിഹിതവാനാകുന്നു. ഉമേശൻ ഗീതംകൊണ്ടും നൃത്തകരണംകൊണ്ടും ഭാരതംകൊണ്ടും ശ്രുതികൊണ്ടും ദേവപരിതോഷണത്തെ വിഹിതവാനായും ഭവിക്കുന്നു.

സാ—മേൽപ്രകാരം സിദ്ധിച്ച ദിക്‌പാലകൻ വൈശ്രവണനാകുന്നു എങ്കിൽ ദേവപൂജ ബ്രാഹ്മണപൂജ മുതലായ സൽക്കർമ്മങ്ങൾ ചെയ്താൽ രോഗം ശമിക്കുമെന്നു പറയണം. ദിക്‌പാലകൻ ശിവനാണെങ്കിൽ ക്ഷേത്രങ്ങളിൽ പാടിക്കുക നൃത്തം ചെയ്യിക്കുക ഭാരതത്തെയും വേദത്തെയും പാരായണം ചെയ്യിക്കുക മുതലായ കർമ്മങ്ങൾ ചെയ്ത് ദേവപ്രീതി വരുത്തിയാൽ രോഗശാന്തി വരുമെന്നും പറയണം. ഇങ്ങിനെ ദൂതവാക്യത്തിലെ അക്ഷരസംഖ്യ അനുസരിച്ചുള്ള ലക്ഷണം പറഞ്ഞുകഴിഞ്ഞു.

പ്രഷ്ട്രാ വിതീർണ്ണതാംബൂലൈഃ<br>
ശുഭാശുഭമശേഷതഃ<br>
വാച്യം ദോഷഗുണോപേതം<br>
തൽപ്രകാരോഽഥ ലിഖ്യതേ. ൪൮

അ—പ്രഷ്ടാവിനാൽ വിതീർണ്ണതാംബൂലങ്ങൾകൊണ്ടു ദോഷഗുണോപേതമായി അശേഷമായ ശുഭാശുഭം വാച്യമാകുന്നു. അനന്തരം തൽപ്രകാരം ലേഖനം ചെയ്യപ്പെടുന്നു.

സാ—പ്രഷ്ടാവ് ദൈവജ്ഞന് ഉപഹാരമായി കൊടുക്കുന്ന വെററിലകൊണ്ട് ഭാവനിർണ്ണയം ചെയ്ത് എല്ലാ ശുഭാശുഭങ്ങളും പറയാവുന്നതാണ്. അതിന്റെ രീതിയെ ആണ് ഇനി ഇവിടെ പറയാൻപോകുന്നത്.

താംബൂലൈഃ പ്രഷ്ടൃദത്തൈരപി ഫലമഖിലം തസ്യ വക്തവ്യമേവം<br>
പ്രാരഭ്യോപര്യധസ്താദ്ഗണനമിഹ വപുഃപൂർവ്വമഹ്നാംശയോഃ സ്യാൽ<br>
മ്ലാനിക്ഷത്യാദ്യുപേതം തദയുതമപി യദ്ഭാവസംബന്ധി പത്രം<br>
തസ്യ വ്യാധ്യാദ്യനിഷ്ടം ഭവതി ശുഭമപി പ്രാപ്തസംവൽനാദ്യം. ൪൯

അ—പ്രഷ്ടൃദത്തങ്ങളായ താംബൂലങ്ങളെക്കൊണ്ടും അവന്റെ അഖിലമായ ഫലം ഇപ്രകാരം വക്തവ്യമാകുന്നു. ഇവിടെ അഹസ്സിന്റെ വപുഃപൂർവമായ അംശങ്ങളിൽ ഉപരിഭാഗത്തിൽനിന്നും അധോഭാഗത്തിൽനിന്നും ആരംഭിച്ച് ഗണനം കാര്യമായി ഭവിക്കുന്നു. യൽഭാവസംബന്ധിയായ പത്രം മ്ലാനിക്ഷത്യാദ്യുപേതമായും തദയുതമായും ഭവിക്കുന്നു. അതിനു വ്യാധ്യാദിയായ അനിഷ്ടവും പ്രാപ്തിസംവൽനാദ്യമായ ശുഭവും വാച്യമാകുന്നു.

സാ—പ്രഷ്ടാവു കൊടുക്കുന്ന വെററിലകൊണ്ട് അയാളുടെ സകലവിധ ഗുണദോഷങ്ങളും പറയാവുന്നതാണ്. പ്രഷ്ടാവ് ദാനംചെയ്ത വെററില, ഉച്ചയ്ക്കു മുൻപാണ് പ്രശ്നമെങ്കിൽ കീഴിൽനിന്നും അതിനു ശേഷമാണെങ്കിൽ മുകളിൽനിന്നും എണ്ണി വെററിലയുടെ സംഖ്യ അറിയണം. ഒന്നാമത്തെ വെററില ലഗ്നം അല്ലെങ്കിൽ ആത്മഭാവമെന്നും രണ്ടാമത്തെ വെററില രണ്ടാംഭാവമെന്നും മൂന്നാമത്തേത് മൂന്നാംഭാവമെന്നും ഇങ്ങനെ ക്രമേണ ധരിച്ചുകൊള്ളണം. ഏതൊരു ഭാവത്തിന്റെ വെററില കീറുകയോ വാട്ടുകയോ മററോ ചെയ്തിരിക്കുന്നു ആ ഭാവത്തിനു വ്യാധി മുതലായ അനിഷ്ടങ്ങൾ സംഭവിച്ചിരിക്കുന്നു എന്നു പറയണം. ഒന്നാമത്തെ വെററിലയ്ക്കു കേടുണ്ടെങ്കിൽ ശരീരത്തിന് ആരോഗ്യക്കുറവു മുതലായവ ഉണ്ടെന്നും രണ്ടാമത്തെ വെററിലയ്ക്കു കേടുണ്ടെങ്കിൽ കുടുംബധനം മുതലായ കാര്യങ്ങൾ ക്ഷയോന്മുഖങ്ങളായിരിക്കുന്നു എന്നും ഇതുപോലെ മററു ഭാവങ്ങളെക്കൊണ്ടും വിചാരിച്ചുകൊള്ളണം. ഏതൊരു ഭാവത്തിന്റെ വെററിലയ്ക്കു കേടുകളൊന്നും കൂടാതെ നന്നായിരിക്കുന്നുവോ ആ ഭാവത്തിന് ഐശ്വര്യാഭിവൃദ്ധി മുതലായ ഗുണങ്ങളേയും പറയണം.

താംബൂലസംഖ്യാം ദ്വിഗുണാം ശരഘ്നാം<br>
സൈകാം ഹരേത്സപ്തഭിരത്ര ശിഷ്ടം

സൂൎയ്യാദികാനാമുദയോഽത്ര കല്പ്യോ
ഗ്രഹോദയോ യത്ര സ ലഗ്നരാശിഃ. ൫൧

അ—താംബൂലസംഖ്യയെ ദ്വിഗുണയായി ശേഷ്യയായി സൈകയാക്കിച്ചെയ്തു് ഏഴുകൊണ്ടു് ഹരിക്കണം. ഇവിടെ ശിഷ്ടങ്ങളെക്കൊണ്ടു് സൂൎയ്യാദികളായവരുടെ ഉദയം കല്പ്യമാകുന്നു. യാതൊരേടത്തു ഗ്രഹോദയം ഭവിക്കുന്നുവോ അതു ലഗ്നരാശിയാകുന്നു.

സാ—ആ താംബൂലസംഖ്യയെ ഇരട്ടിച്ചു് അതിനോടു ഒന്നുകൂട്ടിച്ചേൎത്തു് പിന്നെ ആ അങ്കസംഖ്യയെ ഏഴിൽ ഹരിക്കണം. ശേഷിക്കുന്നതുകൊണ്ടു് സൂൎയ്യൻ മുതലായ ഗ്രഹങ്ങളുടെ ഉദയത്തെ കല്പിക്കണം. ഹരിച്ചതിന്റെശേഷം ഒന്നാണെങ്കിൽ ഉദിച്ച ഗ്രഹം സൂൎയ്യനാണെന്നും രണ്ടാണെങ്കിൽ ചന്ദ്രനാണെന്നും ഇങ്ങിനെതന്നെ ക്രമേണ ശേഷം വരാവുന്ന ഏഴു സംഖ്യകളെക്കൊണ്ടു് ശനിവരെയുള്ള ഏഴു ഗ്രഹങ്ങളുടെ ഉദയത്തെ കല്പിക്കണം. ഇങ്ങിനെ ഉദിച്ച ഗ്രഹം തത്സമയം ഏതൊരു രാശിയിൽ നില്ക്കുന്നുവോ അതു് ലഗ്നമെന്നും ധരിച്ചുകൊള്ളണം. ലഗ്നമുണ്ടാകുമ്പോൾ അതിൽനിന്നു് ദ്വാദശഭാവങ്ങളും സിദ്ധിക്കുമല്ലോ. അതുകളെ (ഭാവങ്ങളെ) ആശ്രയിച്ചും ഗുണദോഷഫലങ്ങൾ ചിന്തിക്കേണ്ടതാണു്.

ദുഃഖായ ഭാനുരുദിതസ്സുഖകൃച്ഛശാങ്കഃ
പ്രഷ്ടുഃ കുജഃ കലഹകൃൽ ധനദൌ ജ്ഞജീവൌ
ശുക്രോഽഖിലാഭിമതകൃന്മരണായ മന്ദോ
ലഗ്നാദിഭാവവിഹഗൈശ്ച വദേൽ ഫലാനി.

അ—ഭാനു ഉദിതനായാൽ പ്രഷ്ടാവിനു ദുഃഖത്തിനായി ഭവിക്കും. ശശാങ്കൻ സുഖകൃത്താകുന്നു. കുജൻ കലഹകൃത്താകുന്നു. ജ്ഞജീവന്മാർ ധനദന്മാരാകുന്നു. ശുക്രൻ അഖിലാഭിമതകൃത്താകുന്നു. മന്ദൻ മരണത്തിനായിക്കൊണ്ടു ഭവിക്കുന്നു. ലഗ്നാദിഭാവവിഹഗന്മാരെക്കൊണ്ടും ഫലങ്ങളെ വദിക്കണം.

സാ—താംബൂലസംഖ്യ അനുസരിച്ചു സൂൎയ്യോദയമാണു് ഉണ്ടായതെങ്കിൽ ദുഃഖവും ചന്ദ്രനാണെങ്കിൽ സുഖവും ചൊവ്വയാണെങ്കിൽ കലഹവും ബുധനും വ്യാഴവുമാണെങ്കിൽ ധനലാഭവും സിദ്ധിക്കുമെന്നു പറയണം. ശുക്രനാണെങ്കിൽ എല്ലാ ആഗ്രഹങ്ങളും സാധിക്കും. ശനി മരണകരനാണു്. വിശേഷിച്ചു് ലഗ്നം മുതലായ ഭാവങ്ങളെക്കൊണ്ടും അവിടെ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും പതിനാലാമദ്ധ്യായത്തിൽ വിവരിച്ച ക്രമമനുസരിച്ചു ഫലങ്ങളെ യഥോചിതം പറയേണ്ടതാണു്.

ഗജലാഭോ മമേദാനീം കിമു സ്യാദിതി കശ്ചന
പ്രഷ്ടാ പൃച്ഛതി ചേത്തസ്മൈ വാച്യം ലക്ഷണമുച്യതേ. ൫൨

അ—എനിക്കു് ഇപ്പോൾ ഗജലാഭം ഭവിക്കുമോ എന്നിങ്ങനെ ഒരു പ്രഷ്ടാ പൃച്ഛിക്കുന്നു എങ്കിൽ അവനായി വാച്യമായ ലക്ഷണം വചിക്കപ്പെടുന്നു.

സാ—ആനയെ ദേവക്ഷേത്രത്തിൽനിന്നും ലേലംചെയ്യുമ്പോൾ വിളികേൾക്കുവാനോ അഥവാ വിലയ്ക്കുവാങ്ങുവാനോ ഒരുങ്ങി പുറപ്പെടാൻപോകുന്ന പ്രഷ്ടാ ഇപ്പോൾ ഞാൻ പുറപ്പെട്ടാൽ ആനയെ കിട്ടുമോ എന്നു ദൈവജ്ഞനോടു് ചോദിച്ചാൽ അയാളോടു പറയേണ്ട ലക്ഷണത്തെ ഇവിടെ കാണിക്കുന്നു.

ലഗ്നാദ്യൂനതപസ്സുതേഷു ധിഷണഃ പാൎത്ഥോനരാശ്യംശഗഃ
പ്രശ്നേ കുഞ്ജരലാഭകൃന്നരപതേസ്തത്രായനാഥോ യദി
നാഥസ്സംശ്ചതുരംഘ്രിഭസ്യ നിയതം കേന്ദ്രത്രികോണാശ്രിതഃ
ശീഘ്രം തൽ ഖലു കേന്ദ്രഗൌ യദി തദാ കൎമ്മശഭാഗ്യാധിപൌ—ഇതി.

അ—പ്രശ്നത്തിൽ പാൎത്ഥോനരാശ്യംശഗനായി ലഗ്നദ്യൂനതപസ്സുതങ്ങളിൽ സ്ഥിതനായ ധിഷണൻ നരപതിക്കു് കുഞ്ജരലാഭകൃത്തായി ഭവിക്കുന്നു. അവിടെ ആയനാഥൻ ചതുരംഘ്രിഭത്തിന്റെ നാഥനായി സത്തായിട്ടു് കേന്ദ്രത്രികോണാശ്രിതനായി ഭവി

ശീതാംശോസ്തനയേ തു നൂതനഘടാനീതിഃ പ്രധാനാഗമോ
യദ്വാ നൂതനലോഹജാദ്യുപഗമോ വാ വിഗ്രഹഃ പുംസ്ത്രിയോഃ. ൬൩

അ—ഭൂപുത്രൻ മാന്ദിയുതേക്ഷിതനായിരിക്കുമ്പോൾ ശചീപികളുടെ നായകന്മാർ ഹേതുവായി പരിസരത്തിൽ അന്യോന്യം കലഹമോ അല്ലെങ്കിൽ ശവോപനയനമോ അല്ലെങ്കിൽ മാംസാഗമമോ ഭവിക്കും. ശീതാംശുവിന്റെ തനയൻ മാന്ദിയുതേക്ഷിതനായിരിക്കുമ്പോൾ നൂതനഘടാനീതിയോ അല്ലെങ്കിൽ പ്രധാനാഗമമോ നൂതനലോഹജാദ്യുപഗമമോ പുംസ്ത്രീകളുടെ വിഗ്രഹമോ ഭവിക്കും.

സാ—ചൊവ്വാഴ്ച ഗുളികന്റെ യോഗദൃഷ്ടികളുണ്ടെങ്കിൽ പ്രഷ്ടാവിന്റെ വീട്ടിനടുത്തു പട്ടിയേയും പുലിയേയും വളർത്തുന്നവർ തമ്മിൽ അന്യോന്യം കലഹിക്കും. അല്ലെങ്കിൽ പ്രഷ്ടാവിന്റെ വീട്ടിനടുത്തു ഒരു ശവം കൊണ്ടുവരികയോ മാംസം കൊണ്ടുവരികയോ ചെയ്യും. ബുധന് ഗുളികന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ പ്രഷ്ടാവിന്റെ വീട്ടിനടുത്തു മൺപാത്രങ്ങൾ കൊണ്ടുവരികയോ അല്ലെങ്കിൽ ഒരു പ്രധാനി വരികയോ അഥവാ ഓട്ട് ചെമ്പ് മുതലായവകൊണ്ടുണ്ടാക്കപ്പെട്ട പുതിയ പാത്രങ്ങൾ കൊണ്ടുവരികയോ സ്ത്രീപുരുഷന്മാർ തമ്മിൽ കലഹിക്കുകയോ ചെയ്യും.

ജീവേ ഭൂമിരുഹഃ പതേദ്യദി ചരേ ഭഗ്നസ്സമൂലം സ്ഥിരേ
മധ്യേ യദ്യുഭയേ തദീയവിടപസ്തൽ സ്യാത് ഛദേഷു വാ ഫലേ
ആയാനം വിമനോദ്ഭിജസ്യ യദി വാ യദ്വാത്ര പക്വാഗമോ
യദ്വാപി നിജപൂർവ്വഹേതുരഥവാ തേഷാം ന ശേഷക്രിയാ. ൬൪

അ—ജീവൻ മാന്ദിയുതേക്ഷിതനായിരിക്കുമ്പോൾ ഭൂമിരുഹം പതിക്കും. അവൻ ചരത്തിലാകുന്നുവെങ്കിൽ ഭഗ്നമായും സ്ഥിരത്തിലാകുന്നുവെങ്കിൽ സമൂലമാകുംവണ്ണം ഭഗ്നമായും ഉഭയത്തിലാകുന്നുവെങ്കിൽ മദ്ധ്യത്തിൽ ഭഗ്നമായും പതിക്കും. തദീയവിടപം ഛദത്തിലോ ഫലത്തിലോ ഭവിക്കും. അല്ലെങ്കിൽ വിമനോദ്ഭിജന്റെ ആയാനം ഭവിക്കും. അല്ലെങ്കിൽ ഇവിടെ പക്വാഗമം ഭവിക്കും. അല്ലെങ്കിൽ നിജപൂർവ്വഹേതുവായ ആപത്തോ അവരുടെ ശേഷക്രിയയോ ഭവിക്കും.

സാ—വ്യാഴത്തിനു ഗുളികന്റെ ദൃഷ്ടിയോ യോഗമോ ഉണ്ടെങ്കിൽ മരം വീഴുമെന്നു പറയണം. വ്യാഴം ചരരാശിയിൽ നിന്നാൽ മരം ഒടിഞ്ഞുവീഴുമെന്നും സ്ഥിരരാശിയിൽ നിന്നാൽ ചുവടിളകി വീഴുമെന്നും ഉഭയരാശിയിൽ നിന്നാൽ മദ്ധ്യഭാഗത്തുവച്ചൊടിഞ്ഞുവീഴുമെന്നും പറയണം. ഇങ്ങനെ വീഴുന്നതു പ്രഷ്ടാവിന്റെ വീട്ടിന്റെ മീനം രാശിദിക്കിലോ ധനുരാശിദിക്കിലോ ആയിരിക്കും. അല്ലെങ്കിൽ ഒരു ബ്രാഹ്മണൻ മനോദുഃഖത്തോടുകൂടി വരികയോ അഥവാ ആരെങ്കിലും പഴം കൊണ്ടുവരികയോ അല്ലെങ്കിൽ തന്റെ ഗുരുജനങ്ങൾ നിമിത്തം ഏതെങ്കിലും ആപത്തു വരികയോ അല്ലാത്തപക്ഷം അവരുടെ (പിതാക്കന്മാർ തുടങ്ങിയ ഗുരുജനങ്ങളുടെ) ശേഷക്രിയ ചെയ്യാനിടവരികയോ ചെയ്യും.

ശുക്രേ ഛേദനമാഖുനാഥ ഭവിതാ വസ്ത്രസ്യ വാത്ര ക്ഷതിർ-
ദധ്നോ വാ പയസോഽഥവോപനയനം വിപ്രാഗമോഽന്യായതഃ
ഗൃഹ്ണീയാൽ പുനരാത്തമാഖുമഥവാ പാദായുധം വാഗ്രതോ
മന്ദേ കശ്ചന ദീക്ഷിതോ ഗൃഹമുപേത്യാഥോ രുഷാ യാസ്യതി, ൬൫

ചണ്ഡാലസ്യ മൃതിസ്ഥലേ തു നികടേ തദ്വിഗ്രഹോ വായസോ
ദ്രവ്യാണാമഥവാഹൃതിഃ പുനരഹൌ ശ്വവ്യാഘ്രയോർവിഗ്രഹഃ
യദ്വാ പന്നഗദംശനം ഫണിയുഗാനീതിശ്ച തത്രാഥവാ
ദുഗ്ദ്ധസ്യോപനയോ വദേദിതി സുധീഃ കേതോഃ ഫലം രാഹുവൽ

അ—ശുക്രൻ മാന്ദിയുതേക്ഷിതനായിരിക്കുമ്പോൾ ആഖുവിനാൽ വസ്ത്രത്തിന്റെ ഛേദനമോ പാത്രക്ഷതിയോ അല്ലെങ്കിൽ ദധിയുടേയോ പയസ്സിന്റേയോ ഉപനയനമോ

ക്കുറിന്റെ പത്താംരാശി മകന്റെ ലഗ്നമാകുകയും അതിന്റെ അധിപൻ ലഗ്നത്തിൽ നിൽക്കുകയും ചെയ്താൽ ആ പുത്രൻ അച്ഛനേക്കാൾ ഗുണവാനായി തീരും. ഇതു് പിതാവിന്റെയും പുത്രന്റെയും ജാതകം നോക്കി ചിന്തിക്കേണ്ട ഫലമാണു്.

**യസ്യ സ്യാൽ പിതൃജന്മതോऽത്ര നവമോ ലാഭോ ദ്വിതീയോऽഥവാ**
**ചന്ദ്രാധിഷ്ഠിതരാശിരേഷ സതതം താതാനുവർത്തീ ഭവേൽ**
**യസ്യ സ്യാൽ പിതൃജന്മഭം സ്വജനിഭാൽ ലഗ്നേ ത്രികോണേऽഥവാ**
**ലഗ്നാശ്രിതഭാൽ ലഭേത സകലം വിത്തം സ പിത്രാർജ്ജിതം. ൩൪**

അ—യാവനൊരുത്തന്റെ ചന്ദ്രാധിഷ്ഠിതരാശി ഇവിടെ പിതൃജന്മത്തിൽനിന്നു് നവമമോ ലാഭമോ ദ്വിതീയമോ ആയി ഭവിക്കുന്നു. ഇവൻ എല്ലാ സമയവും താതാനുവർത്തിയായി ഭവിക്കും. യാവനൊരുത്തന്റെ പിതൃജന്മഭം സ്വജനിഭത്തിൽനിന്നു് ലഗ്നത്തിലോ അല്ലെങ്കിൽ ലഗ്നാശ്രിതഭത്തിൽനിന്ന ത്രികോണത്തിലോ ഭവിക്കുന്നുവോ അവൻ പിതാവിനാൽ ആർജ്ജിതമായി സകലമായ വിത്തത്തെ ലഭിക്കും.

സാ—അച്ഛൻ ജനിച്ച കൂറിന്റെ ഒൻപതു് പതിനൊന്നു് രണ്ടു് ഈ കൂറുകളിൽ മകൻ ജനിച്ചാൽ അവൻ എപ്പോഴും അച്ഛനെ അനുസരിച്ചിരിക്കും. അച്ഛൻ ജനിച്ച കൂറിന്റെ പതിനൊന്നാംകൂറിലോ മകൻ ജനിച്ച കൂറിന്റെ നാഥൻ തന്റെ ജനനസമയത്തു് ഏതു രാശിയിൽ നിൽക്കുന്നുവോ ആ രാശിയുടെ അഞ്ചോ ഒൻപതോ അച്ഛന്റെ ചന്ദ്രലഗ്നമായി വന്നാൽ ആ പുത്രനു് അച്ഛൻ സമ്പാദിച്ചിട്ടുള്ള സകല സമ്പത്തുകളും കിട്ടുമെന്നു പറയണം.

**ലഗ്നേന്ദുഭ്യാം പിതൃഗൃഹപതിഃ സ്വാസ്വലഗ്നാനഗശ്ചേൽ**
**പ്രീതിം കുര്യാൽ പിതുരിഹ തു ശുശ്രൂഷയാ ദീക്ഷയാ ച**
**ലഗ്നാധീശോ നവമപതിനാ ഭാനുനാ വാ സമേതോ**
**ഭാഗ്യസ്ഥോ വാ യദി ജനകവദ് വൃത്തിവിദ്യാദ്യുപേതഃ. ൩൫**

അ—ലഗ്നേന്ദുക്കളിൽനിന്നു പിതൃഗൃഹപതി സ്വാസ്വലഗ്നഗനാകുന്നു എങ്കിൽ ശുശ്രൂഷകൊണ്ടും ദീക്ഷകൊണ്ടും ഇവിടെ പ്രീതിയെച്ചെയ്യും. ലഗ്നാധിപൻ നവമപതിയോടോ ഭാനുവിനോടോ സമേതനായോ അല്ലെങ്കിൽ ഭാഗ്യസ്ഥാനഗതനായോ ഭവിക്കുമെങ്കിൽ ജനകനെപ്പോലെ വൃത്തിവിദ്യാദ്യുപേതനായി ഭവിക്കും.

സാ—ലഗ്നത്തിന്റെ ഒൻപതാംഭാവാധിപൻ അതിന്റെ പതിനൊന്നാംഭാവത്തിലും ചന്ദ്രന്റെ ഒൻപതാംഭാവാധിപൻ അതിന്റെ പതിനൊന്നാംഭാവത്തിലും വന്നാൽ അച്ഛൻ ജീവിച്ചിരിക്കുമ്പോൾ ശുശ്രൂഷകൊണ്ടും മരിച്ചാൽ ദീക്ഷകൊണ്ടും അച്ഛനെ സന്തോഷിപ്പിക്കും. ലഗ്നാധിപനു ആദിത്യനോടോ ഭാഗ്യാധിപനോടോ യോഗം വരികയോ ലഗ്നാധിപൻ ഒൻപതാംഭാവത്തിൽ നിൽക്കുകയോ ചെയ്താൽ മകൻ അച്ഛനെപ്പോലെ സദ്വൃത്തനും വിദ്വാനും മറ്റുമായിരിക്കുമെന്നു പറയണം.

**ജാതോ യഃ പിതൃജന്മരിഃഫപതിനക്ഷത്രേഷു കുര്യാൽ പിതുർ-**
**ദുഃഖം ക്രൂരഗമാദിഭിഃ സ സതതം വൈരി ഭവേദ്വൈരിഭേ**
**യദ്രിഃഫാധിപസംയുതഃ ഖലു പിതുർജ്ജന്മാധിപോ യസ്യ വാ**
**രിഃഫസ്ഥസ്സ ച താവുഭൌ പുനരൃണം നൂനം ലഭേതാം പിതുഃ-ഇതി.**

അ—യാവനൊരുത്തൻ പിതൃജന്മരിഃഫപതിനക്ഷത്രങ്ങളിൽ ജാതനായി ഭവിക്കുന്നു, അവൻ എപ്പോഴും ക്രൂരഗമാദികൾകൊണ്ടു പിതാവിനു ദുഃഖത്തെ ചെയ്യും. വൈരിഭത്തിൽ ജാതനായാൽ വൈരിയായി ഭവിക്കും. പിതാവിന്റെ ജന്മാധിപൻ യദ്രിഃഫാധിപസംയുതനായോ അവൻ യാവനൊരുത്തനു് രിഃഫസ്ഥനായോ ഭവിക്കുന്നു. ആ രണ്ടുപേരും പിതാവിന്റെ ഋണത്തെ നിശ്ചയമായും ലഭിക്കും.

സാ—അച്ഛൻ ജനിച്ച കൂറിന്റെ പന്ത്രണ്ടാംഭാവാധിപന്റെ നക്ഷത്രത്രികോണങ്ങളിൽ ജനിച്ച പുത്രൻ ക്രൂരയാത്രകൊണ്ടുംമററും എപ്പോഴും അച്ഛനെ ദുഃഖിപ്പിക്കും. അ

ച്ഛൻ ജനിച്ച കൂറിന്റെ ആറാംരാശിയിലോ ആറാംരാശിയുടെ അധിപന്റെ നക്ഷത്രങ്ങളിലോ ജനിച്ച മകൻ അച്ഛന്റെ ശത്രുവായിത്തീരും. അച്ഛൻ ജനിച്ചകൂറിന്റെ അധിപതിയായ ഗ്രഹം മകന്റെ പന്ത്രണ്ടാംഭാവാധിപനോടുകൂടി നിന്നാലും അല്ലെങ്കിൽ പന്ത്രണ്ടാമേടത്തു നിന്നാലും ആ മകൻ അച്ഛൻകൊണ്ട കടങ്ങൾ വീട്ടേണ്ടതായിവരുമെന്നും പറയണം.

വാ— പുനരപി പിതൃവിഷയം കിഞ്ചിൽ ലക്ഷണമുച്യതേ.

അ—പിന്നെയും പിതൃവിഷയമായ ഒരു ലക്ഷണം വചിക്കപ്പെടുന്നു.

സാ—ഇനിയും പിതാവിനെ സംബന്ധിച്ച ഒരു ലക്ഷണംകൂടി പറയുന്നു.

ഭാവശ്ചേന്നവമശ്ചരേ തദധിപോ വാഽയം വ്യയേ ചാഷ്ടമേ
ഭാവേ വൈവമിഹ സ്ഥിതിർന്ന സവിധേ താതസ്യ മൃത്യൗ ഭവേൽ
മാർഗ്ഗേ സ്യാന്മരണശ്രുതിർദ്വിതനുഭേ സ്ഥാനം സ്ഥിരേ സന്നിധൌ
സൽസ്വാമീക്ഷിതസംയുതേ നവമഭേ നാശോഽസ്യ പാകേ ത്വതഃ-ഇതി.

അ—നവമമായ ഭാവമോ തദധിപനോ ചരത്തിലും ഇവൻ വ്യയത്തിലും അഷ്ടമത്തിലും അല്ലെങ്കിൽ ഇപ്രകാരം ഭാവവും ഭവിക്കുമെങ്കിൽ ഇവിടെ താതന്റെ മൃത്യുസന്നായിരിക്കുമ്പോൾ സവിധത്തിൽ സ്ഥിതി ഭവിക്കയില്ല. നവമമായ ഭാവമോ തദധിപനോ ദ്വിതനുഭത്തിൽ ഭവിക്കുമെങ്കിൽ മാർഗ്ഗത്തിൽ വച്ചു മരണശ്രുതി ഭവിക്കും. നവമമായ ഭാവമോ തദധിപനോ സ്ഥിരത്തിലും ഇപ്രകാരം ശുഭനും സൽസ്വാമീക്ഷിതസംയുതമായിരിക്കുമ്പോൾ താതന്റെ മൃത്യു സന്നമായിരിക്കുമ്പോൾ സന്നിധിയിൽ സ്ഥാനം ഭവിക്കും.



സാ—ഒൻപതാംഭാവം ചരരാശിയാവുക, അല്ലെങ്കിൽ അതിന്റെ അധിപൻ ചരരാശിയിൽ വരിക പന്ത്രണ്ടാംഭാവാധിപനോ ആദിത്യനോ പന്ത്രണ്ടിലോ എട്ടിലോ നില്ക്കുക, ഇങ്ങിനെ വന്നാൽ തന്റെ അച്ഛൻ മരിക്കുമ്പോൾ അരികെ സാന്നിദ്ധ്യമുണ്ടാവാൻ സംഗതിയില്ലെന്നു പറയണം. ഒൻപതാംഭാവം ഉഭയരാശി ആവുക, അതിന്റെ അധിപൻ ഉഭയരാശിയിൽ നില്ക്കുക, ഒൻപതാംഭാവാധിപനോ ആദിത്യനോ പന്ത്രണ്ടിലോ അഷ്ടമത്തിലോ നില്ക്കുക ഇങ്ങിനെ വന്നാൽ വഴിമദ്ധ്യേവച്ച് അച്ഛൻ മരിച്ച വൃത്താന്തം അറിവാൻ ഇടവരുമെന്നു പറയണം. ഒൻപതാംഭാവവും സ്ഥിരരാശിയാവുക, അതിന്റെ അധിപൻ സ്ഥിരരാശിയിൽ നില്ക്കുക, ഒൻപതാംഭാവത്തിൽ ശുഭഗ്രഹങ്ങളുടേയും അതിന്റെ അധിപന്റേയും യോഗദൃഷ്ടികളുണ്ടാവുക, ഒൻപതാംഭാവാധിപനും ആദിത്യനും അപ്രകാരംതന്നെ ശുഭഗ്രഹയോഗദൃഷ്ടികൾ വരിക ഇങ്ങിനെയുണ്ടായാൽ അച്ഛന്റെ മരണസമയം അടുത്തിരുന്ന് വേണ്ടതെല്ലാം പ്രവർത്തിക്കുവാൻ കഴിയുമെന്നു പറയണം. ഇങ്ങിനെ പിതൃവിഷയമായ ലക്ഷണം അവസാനിച്ചു.

കാലേഽസ്മിൻ വാസഭൂമേർമ്മേ ഗൃഹദോഷോഽസ്തി വാ ന വാ
ഇതി പ്രശ്നേ കൃതേ വക്തും ലക്ഷണം കിമപീര്യതേ. ൩൪

അ—ഈ കാലത്തിൽ എന്റെ വാസഭൂമിക്ക് ഗൃഹദോഷം ഭവിക്കുന്നുവോ ഇല്ലയോ എന്ന് പ്രശ്നം കൃതമായിരിക്കുമ്പോൾ വചിപ്പാനായി ഒരു ലക്ഷണം ഈരണം ചെയ്യപ്പെടുന്നു

സാ—ഇപ്പോൾ ഞാൻ താമസിച്ചുവരുന്ന ഭൂമിയെസംബന്ധിച്ചു വല്ല ദോഷവും ഉണ്ടോ എന്നു ചോദിച്ചാൽ പറയേണ്ടതായ ഒരു ലക്ഷണം ഇവിടെ പറയുന്നു.

അകലാ യദി നാമാദൌ ഭൂമേർല്ലഗ്നന്തു മേഷഭം
ആങവാ ഇചഴാഃ പശ്ചാദീഞളാഃ കർക്കടോദയഃ
ഉടറാ ഊണനാഃ പശ്ചാദേതലാ ഏനവാ അളീ
ചെപഴാ ഓമളാഃ പശ്ചാദോയറാ ഔരണാ ഝഷഃ. ൩൫

അ—നാമാദിയിൽ അകലങ്ങൾ ഭവിക്കുമെങ്കിൽ ഭൂമിയുടെലഗ്നം മേഷഭമാകുന്നു. ആങവങ്ങളാകുന്നു എങ്കിൽ വൃഷഭമാകുന്നു. ഇചഴങ്ങൾ ആകുന്നു എങ്കിൽ മിഥുനമാകുന്നു. ഈഞളങ്ങൾ കർക്കടോദയമാകുന്നു. ഉടറങ്ങൾ സിംഹമായ ഭവിക്കും. ഊണനങ്ങൾ

കന്നിയാകുന്നു. ഏതലങ്ങൾ തുലാമാകുന്നു. ഏനവങ്ങൾ വൃശ്ചികമാകുന്നു. ഐപഴങ്ങൾ ധനുസ്സാകുന്നു. ഓമളങ്ങൾ മകരമാകുന്നു. ഓയറങ്ങൾ കുംഭമാകുന്നു. ഔരണങ്ങൾ മീനമാകുന്നു.

സാ—ആ പറമ്പിന്റെ നാമത്തിന്റെ ആദ്യക്ഷരംകൊണ്ടു വേണം ഭൂമിയുടെ ലഗ്നത്തെ നിശ്ചയിക്കേണ്ടതു്.

അ, ക, ല ഈ മൂന്നക്ഷരങ്ങളെക്കൊണ്ടു് മേടത്തെയും, ആ, ങ, വ ഈ അക്ഷരങ്ങളെക്കൊണ്ടു് ഇടവത്തേയും, ഇ, ച, ഴ ഈ അക്ഷരങ്ങളെക്കൊണ്ടു് മിഥുനത്തേയും, ഈ, ഞ, ള, ഈ അക്ഷരങ്ങളെക്കൊണ്ടു് കർക്കടകത്തേയും, ഉ, ട, റ ഈ അക്ഷരങ്ങളെക്കൊണ്ടു് ചിങ്ങത്തേയും, ഊ, ണ, ന ഈ അക്ഷരങ്ങൾകൊണ്ടു് കന്നിയേയും, ഏ, ത, ല ഈ അക്ഷരങ്ങൾകൊണ്ടു് തുലാത്തേയും, ഏ, ന, വ ഈ അക്ഷരങ്ങൾകൊണ്ടു് വൃശ്ചികത്തേയും, ഐ, പ, ഴ ഈ അക്ഷരങ്ങൾ കൊണ്ടു് ധനുസ്സിനേയും, ഓ, മ, ള ഈ അക്ഷരങ്ങൾകൊണ്ടു് മകരത്തേയും, ഓ, യ, റ ഈ അക്ഷരങ്ങൾകൊണ്ടു് കുംഭത്തേയും, ഔ, ര, ന ഈ അക്ഷരങ്ങൾകൊണ്ടു് മീനത്തേയും ധരിക്കണം. പറമ്പിന്റെ പേരിന്റെ ആദ്യക്ഷരം മേൽപ്രകാരം അറിഞ്ഞു് ആ ഭൂമിയുടെ ലഗ്നത്തെ നിശ്ചയിക്കണം.

ലഗ്നത്രികോണേ ഗുരുരത്ര ലഗ്നേ
ചരേ ഗുരുസ്തൂഭയരാശിസംസ്ഥഃ
ദ്വന്ദ്വേ വിലഗ്നേ ചരഗഃ സുരേഡ്യാ
സ്ഥിരേ തു ലഗ്നേ സ തു ലഗ്ന ഏവ. ൨൦

അ—ഗുരു ലഗ്നത്രികോണത്തിൽ ഭവിക്കുന്നു. ഇവിടെ ലഗ്നം ചരമായിരിക്കുമ്പോൾ ഗുരു ഉഭയരാശിസംസ്ഥനായി ഭവിക്കും. വിലഗ്നം ദ്വന്ദ്വമായിരിക്കുമ്പോൾ സുരേഡ്യൻ ചരഗനായി ഭവിക്കും. ലഗ്നം സ്ഥിരമായിരിക്കുമ്പോൾ അവൻ ലഗ്നത്തിൽ തന്നെ ഭവിക്കും.

സാ—മുൻപറഞ്ഞ രീതി അനുസരിച്ചു് പറമ്പിന്റെ ലഗ്നം അറിയുമല്ലോ. പിന്നീടു വ്യാഴത്തിന്റെ സ്ഥിതിയെ നിശ്ചയിക്കേണ്ട ക്രമത്തെയാണു് ഇവിടെ പറയുന്നതു്.

വ്യാഴം എന്നും ലഗ്നത്തിലോ അഞ്ചിലോ ഒൻപതിലോ തന്നെയാണു നില്ക്കുന്നതു്. ഈ മൂന്നു രാശികളിൽ ഒന്നു ചരവും, ഒന്നു സ്ഥിരവും, ഒന്നു് ഉഭയവും ആയിരിക്കുമല്ലോ. ഇതുകളിൽ എവിടെയാണു നില്ക്കുന്നതെന്നു് അറിയാനുള്ള ക്രമത്തെ പറയുന്നു.

ഭൂമിയുടെ ലഗ്നം ചരരാശിയായാൽ ഒൻപതാമത്തെ രാശിയിലാണു് വ്യാഴം നില്ക്കുന്നതു്. അതു് ഉഭയമാണു്. ദ്വന്ദ്വരാശി ലഗ്നമായാൽ അഞ്ചാമത്തെ രാശിയിലാണു് വ്യാഴം നില്ക്കുന്നതു്. അതു ചരരാശിയാണു്. സ്ഥിരരാശി ലഗ്നമായാൽ ആ ലഗ്നരാശിയിൽതന്നെയാണു് വ്യാഴത്തിന്റെ സ്ഥിതി. ഇങ്ങിനെ പറമ്പിന്റെ ലഗ്നത്തെയും വ്യാഴത്തിന്റെ സ്ഥിതിയേയും അറിയണം.

അവകഹഡാദികവിധിനാ വിജ്ഞാതവ്യം ഹി ജന്മനക്ഷത്രം
നക്ഷത്രേ വിജ്ഞാതേ വിജ്ഞേയാ സ്ഥിതിരനേന ചന്ദ്രമസഃ.

അ—അവകഹഡാദികവിധികൊണ്ടു ജന്മനക്ഷത്രം വിജ്ഞാതവ്യമാകുന്നു. നക്ഷത്രം വിജ്ഞാതമായിരിക്കുമ്പോൾ ഇതുകൊണ്ടു് ചന്ദ്രമസ്സിന്റെ സ്ഥിതി വിജ്ഞേയയായാകുന്നു.

സാ—"അവകഹഡാൻ മടപരതാൻ" എന്നാദിയായ പദ്യങ്ങളെക്കൊണ്ടു് ഭൂമിയുടെ നക്ഷത്രത്തെ അറിയണം. നക്ഷത്രത്തെ അറിഞ്ഞു് ചന്ദ്രന്റെ സ്ഥിതി ഇന്ന രാശിയിലാണെന്നു നിശ്ചയിച്ചുകൊള്ളണം. നക്ഷത്രത്തെ അറിവാനുള്ള അവകഹഡാദിയായ പദ്യങ്ങൾ ഇതിന്റെ പരിശിഷ്ടഭാഗത്തിൽ ചേർക്കുന്നതാണു്.

ചന്ദ്രാശ്രിതേ വേശ്മനി ലഗ്നഭേ വാ
തയോർദ്വയോർവാഷ്ടമയോശ്ച പാപാഃ

സ്ഥിതാ യദാസ്മിൻ സമയേ മൃതിഃ സ്യാ-
ത്തദ്വാസിനാം ഗോനരപൂർവകാണാം. ൭൨

അ—ചന്ദ്രാശ്രിതമായ വേശ്മത്തിലോ ലഗ്നത്തിലോ ആ രണ്ടുകൂട്ടേയും അഷ്ടമത്തിലോ പാപന്മാർ എപ്പോഴാം സ്ഥിതന്മാരായി ഭവിക്കുന്നു. അപ്പോഴാം തദ്വാസികളായ ഗോനരപൂർവകന്മാർക്ക് മൃതി ഭവിക്കും.

സാ—ഭൂമിയുടെ ലഗ്നരാശിയിലോ ചന്ദ്രൻ നില്ക്കുന്ന രാശിയിലോ ആ രണ്ടു ലഗ്നങ്ങളുടേയും അഷ്ടമരാശികളിലോ ചാരവശാൽ പാപന്മാർ ഏതൊരു സമയം വരുന്നുവോ ആ കാലത്തു് അവിടെ താമസിക്കുന്ന മനുഷ്യർക്കും പശു മുതലായ നാല്ക്കാലികൾക്കും മററും മരണം സംഭവിക്കുമെന്നു പറയണം.

ലഗ്നാൽ പഞ്ചമഗേഽഥവാ നവമഗേ യദ്വാ ശശാങ്കാൽ സുതേ
ധർമ്മേ വാ ധിഷണപ്രവേശസമയേ തദ്വാസി ഗോത്രോത്സവഃ
ധർമ്മാപത്യഗരാശിഭേദവശതഃ സ്ത്രീണാം ഗവാം വാ മഹി-
ഷ്യാദീനാമഥവാ സദാ സ്ഥിതിജുഷാം ഗർഭഗ്രഹസ്തൽക്ഷിതൌ.

അ—ലഗ്നത്തിൽനിന്നു പഞ്ചമത്തിലോ അല്ലെങ്കിൽ നവമത്തിലോ ശശാങ്കനിൽനിന്നു സുതങ്കലോ ധർമ്മത്തിലോ ധിഷണപ്രവേശസമയം സംഭവിക്കുമ്പോൾ തദ്വാസിഗോത്രോത്സവം ഭവിക്കും. ധർമ്മാപത്യഗരാശിഭേദം മൂലമായി ആ ക്ഷിതിയിൽ എല്ലായ്പോഴും സ്ഥിതിജുഷുകളായ സ്ത്രീകൾക്കോ ഗോക്കൾക്കോ മഹിഷ്യാദികൾക്കോ ഗർഭഗ്രഹം വാച്യമാകുന്നു.

സാ—ഭൂമിയുടെ ലഗ്നരാശിയിൽനിന്നോ ചന്ദ്രരാശിയിൽനിന്നോ അഞ്ചിലോ ഒൻപതിലോ വ്യാഴം സഞ്ചരിക്കുന്ന കാലം അവിടെ താമസിക്കുന്ന സ്ത്രീകൾക്കോ പശുക്കൾക്കോ എരുമകൾക്കോ ആടുകൾക്കോ ഗർഭമുത്ഭവിക്കുമെന്നു പറയണം. അവിടെ വ്യാഴം നില്ക്കുന്നതു് മേടത്തിലാണെങ്കിൽ ആടിനാണെന്നും ഇടവമാണെങ്കിൽ പശുക്കൾക്കാണെന്നും മിഥുനമാണെങ്കിൽ സ്ത്രീകൾക്കാണെന്നും ഇങ്ങനെ ഭേദാഭേദങ്ങളെ കണ്ടു കൊള്ളണം.



അരിഭവനേ സഹജേ വാ ബൃഹതാം പത്യൌ സ്ഥിതേ കലഹഃ
നൃപപീഡാ നിധനഗേ ലഗ്നേന്ദുഭ്യാം വധോ വ്യയഗേ—ഇതി

അ—ബൃഹത്തുകളുടെ പതി ലഗ്നേന്ദുക്കളിൽനിന്നു് അരിഭവനത്തിലോ സഹജത്തിലോ സ്ഥിതനായിരിക്കുമ്പോൾ കലഹം വാച്യമാകുന്നു. ലഗ്നേന്ദുക്കളിൽനിന്നു നിധനഗതനായിരിക്കുമ്പോൾ നൃപപീഡ വാച്യയാകുന്നു. വ്യയഗനായിരിക്കുമ്പോൾ വധം വാച്യമാകുന്നു.

സാ—ലഗ്നത്തിന്റേയോ ചന്ദ്രന്റേയോ ആറിലോ മൂന്നിലോ വ്യാഴം നിന്നാൽ അവിടെ താമസിക്കുന്നവർ തമ്മിൽ കലഹമുണ്ടാകും. അഷ്ടമത്തിൽ നിന്നാൽ രാജകോപമുണ്ടാകും. പന്ത്രണ്ടാംഭാവത്തിൽ നിന്നാൽ മരണം സംഭവിക്കും. ഇങ്ങിനെ ഭൂമിയുടെ ഗുണദോഷസംബന്ധമായ ഗുണദോഷവിചാരം കഴിഞ്ഞു.

ആധിപത്യം ഭവേൽ കിം മേ ന വേതി യദി പൃച്ഛതി
പ്രഭൂണാം കുലജഃ കശ്ചിൽ തം വക്തും ലക്ഷ്മ കഥ്യതേ. ൭൩

അ—പ്രഭുക്കളുടെ കുലജനായ ഒരുത്തൻ എനിക്കു് ആധിപത്യം ഭവിക്കുമോ ഇല്ലയോ എന്നു് പൃച്ഛിക്കുന്നു എങ്കിൽ അവനോടു വചിപ്പാനായി ലക്ഷ്മം കഥിക്കപ്പെടുന്നു.

സാ—എനിക്കു തറവാട്ടിൽ മൂപ്പുകിട്ടുമോ എന്നു് ഒരാൾ ചോദിച്ചാൽ അതിനെക്കുറിച്ചു സമാധാനം പറയേണ്ട രീതി താഴെ കാണിക്കുന്നു.

സ്വൈശ്വർദ്ദാരവിലഗ്നകർമ്മപതയഃ സ്തേയേഷു ഭേഷു സ്ഥിതാ-
സ്തേഷാമാദ്യാംശകപാസ്തദംശഭവഗാ ലഗ്നാത്രികോണേഽഥവാ

**വീര്യാഢ്യാഃ ഖലു യസ്യ സ്വകകുലജ്യൈഷ്ഠ്യം ലഭേതാചിരാ-**
**ത്തേംശേശാ ഇതരത്ര ചേദ്വ്യയമൃതിദ്വിഡ്ഭ്യസ്തുനൈർജ്യൈഷ്ഠ്യതാം.**

അ—സൂര്യേന്ദുദാരവിലഗ്നകർമ്മപതികൾ യാതൊരു ഭങ്ങളിൽ സ്ഥിതന്മാരായി ഭവിക്കുന്നുവോ അവകളിലെ ആദ്യാംശകപന്മാർ വീര്യാഢ്യന്മാരായി തദംശഭേവഗന്മാരായോ അല്ലെങ്കിൽ ത്രികോണത്തിൽ സ്ഥിതന്മാരായോ യാവനൊരുത്തനു ഭവിക്കുന്നു. അവൻ സ്വകകുലജ്യൈഷ്ഠ്യത്തെ ഉടനെ ലഭിക്കും. ആ അംശേശന്മാർ വ്യയമൃതിദ്വിട്ടുകളിൽനിന്നു ഇതരങ്ങളിൽ സ്ഥിതിചെയ്യുന്നു എങ്കിൽ പലുകെ ജ്യൈഷ്ഠ്യതയെ ലഭിക്കും.

സാ—ജനനസമയത്തേക്കു ഗണിച്ചിട്ടുള്ള ആദിത്യൻ ചന്ദ്രൻ ചൊവ്വാ ലഗ്നാധിപൻ പത്താംഭാവാധിപൻ ഈ ഗ്രഹങ്ങൾ ഏതു നക്ഷത്രങ്ങളിൽ ആണോ സ്ഥിതിചെയ്യുന്നതു് ആ നക്ഷത്രങ്ങളുടെ പ്രഥമപാദത്തിന്റെ അധിപന്മാരായ ഗ്രഹങ്ങൾ ബലവാന്മാരായി മേല്പറഞ്ഞ അംശങ്ങളുടെ പതിനൊന്നാംഭാവത്തിൽ നിന്നാലും പ്രഷ്ടാവിന്റെ ജനനലഗ്നരാശിയുടെ ത്രികോണങ്ങളിൽ പ്രശ്നസമയത്തു സഞ്ചരിച്ചാലും ഉടനേതന്നെ മൂപ്പു കിട്ടാൻ ഇടയാകുമെന്നു പറയണം. മേല്പറഞ്ഞ അംശകാധിപന്മാർ ജനനലഗ്നത്തിന്റെ ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളിൽ നിന്നാൽ മൂപ്പുകിട്ടാൻ ഇടവരികയില്ലെന്നു പറയണം. ആറ് എട്ട് പന്ത്രണ്ട് ഈ ഭാവങ്ങളും ത്രികോണരാശികളുമൊഴികെ മറ്റെവിടെയെങ്കിലും നിന്നാൽ കുറെക്കാലം കഴിഞ്ഞതിനുശേഷമേ മൂപ്പുകിട്ടാൻ ഇടവരികയുള്ളു എന്നു പറയണം.

**സൂര്യാദികേതുപരമാദിചരേഷു കേചി-**
**ത്താരാസു ചേന്നിരൃതിശക്രപദസ്ഥിതാസു**
**മിത്രാദികേഷു പുനരഷ്ടസു വാത്ര ശീഘ്രം**
**ജ്യൈഷ്ഠ്യംപദം സുരപതേഃ പയസാഞ്ച പത്യുഃ.** ൬൦

അ—സൂര്യാദികേതുപരമാദിചരന്മാരിൽവച്ചു ചിലർ നിരൃതിശക്രപദസ്ഥിതകളായ താരകളിലോ മിത്രാദികളായ എട്ടു താരകളിലോ സ്ഥിതിചെയ്യുന്നു എങ്കിൽ ജ്യൈഷ്ഠ്യമായ പദത്തെ ലഭിക്കും. സുരപതിയുടെയും പയസ്സുകളുടെ പതിയുടെയും താരകളിൽ സ്ഥിതിചെയ്യുന്നു എങ്കിൽ വേഗേന ജ്യൈഷ്ഠ്യത്തെ ലഭിക്കും.

സാ—സൂര്യാദികേതുപര്യന്തമുള്ള ഗ്രഹങ്ങളിൽ മൂന്നോ അതിലധികമോ ഗ്രഹങ്ങൾ ഇന്ദ്രന്റെ പദത്തിലോ നിരൃതിയുടെ പദത്തിലോ ഉള്ള നക്ഷത്രങ്ങളിൽ നില്ക്കുന്നു എങ്കിലും അനിഴം തുടങ്ങി അഭിജിത്തു് ഉൾപ്പെടെ എട്ടു നാളുകളിൽ നില്ക്കുന്നു എങ്കിലും മൂപ്പുകിട്ടാനിടവരുമെന്നു പറയണം. ഇന്ദ്രപദത്തിലും വരുണപദത്തിലുമുള്ള നാളുകളിലായി രണ്ടിലധികം ഗ്രഹങ്ങൾ നിന്നാൽ താമസംകൂടാതെ മൂപ്പുകിട്ടുമെന്നു പറയണം. ഇന്നിന്ന നാളുകൾ ഇന്ദ്രാദികളുടെ പദങ്ങളിൽ ഉൾപ്പെടുമെന്നു അടുത്ത പദ്യംകൊണ്ടു് പറയുന്നു.

**കൃത്തികാദിഭരണ്യന്താഃ പ്രദക്ഷിണതയാ സ്ഥിതാഃ**
**സർവാസ്വപി ദിശാസ്വീശകോണാദാരഭ്യ സർവതഃ ഇതി.** ൬൧

അ—കൃത്തികാദിഭരണ്യന്തകളായ താരകൾ ഈശകോണിൽനിന്നു തുടങ്ങി പ്രദക്ഷിണതയോടുകൂടി സർവദിക്കുകളിലും എല്ലായിടവും സ്ഥിതകളായി ഭവിക്കുന്നു.

സാ—കാർത്തികമുതൽ ഭരണിവരെ അഭിജിത്തുൾപ്പെടെ ഇരുപത്തിഎട്ടു നക്ഷത്രങ്ങളാണല്ലോ ഉള്ളതു്. ഈ നക്ഷത്രങ്ങളെ കാർത്തിക തുടങ്ങി ഈശകോൺമുതൽ എട്ടുദിക്കുകളിലുമായി മുറയ്ക്കു കല്പിക്കണം. അപ്പോൾ ഓരോ ദിക്കുകളിൽ മൂന്നര നക്ഷത്രംവീതം വരും. കാർത്തിക രോഹിണി മകയിരം തിരുവാതിരയിൽ പകുതി ഇത്രയും നക്ഷത്രങ്ങൾ ഈശപദത്തിലും തിരുവാതിരയിൽ പകുതിയും പുണർതവും പൂയവും ആയില്യവും ഇന്ദ്രപദത്തിലും മകവും പൂരവും ഉത്രവും അത്തത്തിൽ പകുതിയും അഗ്നിപദത്തിലും അത്തത്തിന്റെ ശേഷമുള്ള പകുതിയും ചിത്തിരയും ചോതിയും വിശാഖവും യമപദത്തിലും അനിഴം തൃക്കേട്ട മൂലം പൂരാടത്തിന്റെ ആദ്യഭാഗം പകുതിയും നിരൃതിയിലും പൂരാട

൨൦

ത്തിന്റെ പകുതി ഉത്രാടം അഭിജിത്തു് തിരുവോണം ഈ നക്ഷത്രങ്ങൾ വരുണപദത്തിലും അവിട്ടം ചതയം പൂരുരുട്ടാതി ഉത്രട്ടാതിയുടെ ആദ്യഭാഗം പകുതി വായുപദത്തിലും ഉത്രട്ടാതിയുടെ ഒടുവിലത്തെ പകുതി രേവതി അശ്വതി ഭരണി ഈ നക്ഷത്രങ്ങൾ കുബേരപദത്തിലും ഇങ്ങനെയാണ് നക്ഷത്രങ്ങൾ ശക്രാദികളുടെ പദങ്ങളിൽ സ്ഥിതിചെയ്യുന്നതു്. ഈ സ്ഥിതിയനുസരിച്ച് കഴിഞ്ഞശ്ലോകത്തിൽ പറഞ്ഞ നക്ഷത്രങ്ങളെ അറിഞ്ഞു് ഫലം ചിന്തിച്ചുകൊള്ളണം.

നക്ഷത്രൈഃ കാലചക്രസ്ഥൈൎയ്യോഗിന്യാ മൃത്യുനാ തഥാ
സംപ്രദായാന്തരോക്താനി കഥ്യന്തേ ലക്ഷണാന്യഥ. ൩൯

അ—അനന്തരം കാലചക്രസ്ഥങ്ങളായ നക്ഷത്രങ്ങളെക്കൊണ്ടും യോഗിനിയെക്കൊണ്ടും ഇപ്രകാരം മൃത്യുവിനെക്കൊണ്ടും സംപ്രദായാന്തരോക്തങ്ങളായ ലക്ഷണങ്ങൾ കഥിക്കപ്പെടുന്നു.

സാ—കാലചക്രത്തിലുള്ള നക്ഷത്രങ്ങളെക്കൊണ്ടും യോഗിനിയെക്കൊണ്ടും ചില ലക്ഷണങ്ങൾ ഇനി പറയാൻപോകുന്നു.

ചതുരശ്രത്രികം കുൎയ്യാദന്തൎമ്മദ്ധ്യേ ബഹിഃ ക്രമാൽ
ദണ്ഡാംശ്ച ചതുരസ്തിൎയ്യക്കോണഗാശ്ചക്രസിദ്ധയേ. ൪൦

അ—ചക്രസിദ്ധിക്കായി അന്തൎഭാഗത്തിലും ബഹിൎഭാഗത്തിലും ക്രമേണ ചതുരശ്രത്രികത്തെയും തിൎയ്യക്കോണഗങ്ങളായി നാലു ദണ്ഡങ്ങളേയും ചെയ്യണം.

സാ—ഉള്ളിലും മദ്ധ്യേയും പുറത്തുമായി ചതുരശ്രരൂപങ്ങളായി മൂന്നു രേഖകളെ വരയ്ക്കണം. മദ്ധ്യേ കിഴക്കുപടിഞ്ഞാറായും തെക്കുവടക്കായും രണ്ടു ദണ്ഡരേഖകളേയും ഈശാനകോണുമുതൽ നിരൃതികോണുവരെയും അഗ്നികോണുമുതൽ വായുകോണുവരെയും രണ്ടു ദണ്ഡരേഖകളെയും വരയ്ക്കണം. ഇതാണ് കാലചക്രമെന്നു പറയുന്നതു്.

ദണ്ഡാനാം പ്രത്യേകം ചതുരശ്രസമാഗമേഷു മദ്ധ്യേ ച
അഭിജിദ്യുക്താസ്താരാഃ സ്ഥാപ്യാഃ സ്യുഃ സപ്ത സപ്ത ഗണനായ.

അ—ദണ്ഡങ്ങളുടെ പ്രത്യേകം ഉള്ള ചതുരശ്രസമാഗമങ്ങളിലും മദ്ധ്യത്തിലും അഭിജിദ്യുക്തകളായ ഏഴേഴു താരകൾ ഗണനത്തിനായി സ്ഥാപ്യകളാകുന്നു.

സാ—മേൽപറഞ്ഞ കാലചക്രത്തിൽ ദണ്ഡരേഖകളും ചതുരശ്രരേഖകളും തമ്മിൽചേരുന്ന സ്ഥാനത്തും ദണ്ഡങ്ങൾ നാലുംകൂടി ചേരുന്ന മദ്ധ്യഭാഗത്തുംകൂടി ഏഴേഴുനക്ഷത്രങ്ങളെ കല്പിക്കണം. നക്ഷത്രങ്ങളെ കല്പിക്കേണ്ട രീതി ക്രമേണ പറയപ്പെടും.

ദണ്ഡാഗ്രാദാമദ്ധ്യം നിൎഗത്യ തതോഽന്തികസ്ഥദണ്ഡേന
ഏവം പുനഃ പ്രവേശോ നിൎഗ്ഗമനം പ്രോക്തവച്ച ഗണനമിഹ.

അ—ദണ്ഡാഗ്രത്തിൽനിന്നു മദ്ധ്യംവരെ പ്രവേശിച്ച് പിന്നെ അന്തികദണ്ഡത്തുടെ നിൎഗ്ഗമിച്ച് ഇങ്ങിനെ പിന്നെയും പ്രവേശവും നിൎഗ്ഗമനവും ഭവിക്കുന്നു. ഇവിടെ പ്രോക്തംപോലെ ഗണനം കൎത്തവ്യമാകുന്നു.

സാ—കാലചക്രത്തിൽ നാലു ദണ്ഡങ്ങളാണല്ലോ ഉള്ളതു്. അവയിൽ ഒരു ദണ്ഡത്തിന്റെ അഗ്രത്തുകൂടി മദ്ധ്യംവരെ വന്നിട്ട് പിന്നീട് അതിനടുത്ത ദണ്ഡംവഴിയായി വെളിയിലേയ്ക്കു പുറപ്പെടണം. അപ്പോൾ ദണ്ഡങ്ങളുടെയും ചതുരശ്രരേഖകളുടെയും സംയോഗസ്ഥാനമായ ഏഴു സ്ഥാനങ്ങളിൽ ഏഴു നക്ഷത്രങ്ങളെയും കല്പിക്കണം. പിന്നീട് അതിനടുത്ത ദണ്ഡത്തിന്റെ അഗ്രത്തുകൂടി മദ്ധ്യംവരെ ചെന്നിട്ട് അതിനടുത്ത ദണ്ഡത്തിൽകൂടി വെളിയിലേയ്ക്കു പുറപ്പെടും. ഇങ്ങനെതന്നെ ക്രമേണ പ്രവേശവും നിൎഗ്ഗമനവും നിശ്ചയിച്ചു നക്ഷത്രങ്ങളെ കല്പിച്ചുകൊള്ളണം.

പ്രാഗ്ദണ്ഡാഗ്രാദധസ്താദ്ദിനകരഗതഭാദ്
ഗണ്യമാപ്രശ്നതാരം
പ്രാണോഽത്ര പ്രഷ്ടൃതാരാൽ പുനരിതി ഗണിതേ
ദക്ഷിണേനാത്ര ദേഹഃ
വാമം ശൈവസ്യകോണാദ്ധ്രുതഭുജ ഉഡുനോ
ഗണ്യതാം പ്രാഗ്വദത്ര
സ്ഥാനം മൃത്യോസ്ത്രയേഽസ്മിൻ സ്ഥിതവതി മരണം
പ്രഷ്ടുരേകത്ര ദണ്ഡേ. ൮൩

**അ**—പ്രാഗ്ദണ്ഡാഗ്രം തുടങ്ങി കീഴ്പ്പോട്ടു ദിനകരഗതഭം തുടങ്ങി പ്രശ്നതാരംവരെ വലത്തൂടെ ഗണ്യമാകുന്നു. ഇതു പ്രാണനായി ഭവിക്കും. പിന്നെ പ്രഷ്ടൃതാരം തുടങ്ങി ഇപ്രകാരം ഗണിതമായിരിക്കുമ്പോൾ ഇവിടെ ദേഹമായി ഭവിക്കും. ശൈവന്റെ കോണത്തിൽ നിന്നുതുടങ്ങി വാമമായിട്ടു ധൃതഭുക്കിന്റെ ഉഡുവിങ്കൽനിന്നു മുൻപിലത്തെപ്പോലെ ഗണിക്കപ്പെടണം ഇവിടെ മൃത്യുവിന്റെ സ്ഥാനമാകുന്നു. ഈ മൂന്നും ഒരു ദണ്ഡത്തിൽ സ്ഥിതമായിരിക്കുമ്പോൾ പ്രഷ്ടാവിനു മരണം ഭവിക്കുമെന്നു വാച്യമാകുന്നു

സാ—മേൽപറഞ്ഞ കാലചക്രത്തിന്റെ കിഴക്കുപടിഞ്ഞാറുള്ള ദണ്ഡരേഖയുടെ കിഴക്കെ സംയോഗസ്ഥാനമായതു പ്രശ്നസമയം ആദിത്യൻ നില്ക്കുന്ന നാളിനെ കല്പിച്ച് അ അതുമുതൽ ക്രമേണ കഴിഞ്ഞ ശ്ലോകംകൊണ്ടു പറഞ്ഞ ക്രമമനുസരിച്ച് മദ്ധ്യംവരെയും പിന്നീട് അതിനടുത്ത ദണ്ഡത്തിൽക്കൂടി വെളിക്കോട്ടും ഇങ്ങനെ വലത്തുവശമായി പ്രശ്നനക്ഷത്രംവരെ എണ്ണണം. പ്രശ്നനക്ഷത്രത്തിന്റെ സ്ഥാനം പ്രാണൻ എന്നു കല്പിക്കണം.

പിന്നീട് പ്രഷ്ടാവിന്റെ ജന്മനക്ഷത്രം മുതൽ കിഴക്കേ ദണ്ഡാഗ്രം തുടങ്ങി മേല്പറഞ്ഞ ന്യായമനുസരിച്ചുതന്നെ വലത്തുവശമായി ഓരോ നക്ഷത്രങ്ങളെ ഓരോ സംയോഗസ്ഥാനങ്ങളിലായി സങ്കല്പിച്ചു ഗണിക്കുമ്പോൾ പ്രശ്നനക്ഷത്രം എവിടെ വന്നുവോ അവിടെ ദേഹമെന്നു കല്പിച്ചുകൊള്ളണം. പിന്നീട് ഈശകോണംമുതൽ ഇടത്തുവശമായി കാർത്തിക മുതലായ നക്ഷത്രങ്ങളെ മദ്ധ്യംവരെയും പിന്നെ വെളിയിലേക്കും ഇങ്ങനെ ക്രമേണ കല്പിക്കുമ്പോൾ പ്രശ്നനക്ഷത്രം വരുന്ന സ്ഥാനം മൃത്യുവിന്റെ സ്ഥാനമാണെന്ന് അറിയണം. ഇവിടെ പറയപ്പെട്ട പ്രാണനും ദേഹവും മൃത്യുവും ഒരു ദണ്ഡത്തിൽ വരുന്നു എങ്കിൽ പ്രഷ്ടാവിനു മരണം സംഭവിക്കുമെന്നു പറയണം.

ദണ്ഡൈക്യം യദി തത്ര മൃത്യുവപുഷോ രുഗ്വൃദ്ധിദൈർഘ്യാദികം
മൂർച്ഛാലസ്യകൃദേകദണ്ഡവസതിർമൃത്യോശ്ച ജീവസ്യ ച
പ്രാഗാദ്യഗ്നിഭപൂർവകേ ച ഗണനേ പൂർവ്വാപരാദന്യതോ
ദണ്ഡൈക്യം ഗുളികാർക്കഭാർത്ഥജനനോഡുനാം വിദധ്യാന്മൃതിം. ൮൪

**അ**—അവിടെ മൃത്യുവപുസ്സുകൾക്ക് ദണ്ഡൈക്യം ഭവിക്കുന്നു എങ്കിൽ രുഗ്വൃദ്ധിദൈർഘ്യാദികം വാച്യമാകുന്നു. മൃത്യുവിന്റെയും ജീവന്റെയും ഏകദണ്ഡവസതി മൂർച്ഛാലസ്യകൃത്തായി ഭവിക്കും. പ്രാഗാദ്യഗ്നിഭപൂർവ്വകമായ ഗണനത്തിൽ ഗുളികാർക്കഭാർത്ഥജനനോഡുക്കൾക്കു പൂർവ്വാപരത്തിൽനിന്ന് അന്യത്തിലെ ദണ്ഡൈക്യം മൃതിയെ വിധാനം ചെയ്യുന്നു.

സാ—കഴിഞ്ഞ പദ്യപ്രകാരം സിദ്ധിച്ച മൃത്യുവും ദേഹവും ഒരു ദണ്ഡത്തിലായാൽ രോഗം വർദ്ധിച്ച് അധികനാൾ കിടക്കേണ്ടിവരുമെന്നു പറയണം. മൃത്യുവും പ്രാണനും ഒരു ദണ്ഡത്തിലാണെങ്കിൽ ബോധക്കേട് ക്ഷീണം മുതലായവ ഉണ്ടാകുമെന്നു പറയണം. പിന്നീട് കിഴക്കെ ദണ്ഡാഗ്രം തുടങ്ങി കാർത്തികനക്ഷത്രംമുതൽ വലത്തുഭാഗത്തുക്കൂടെ എണ്ണിയാൽ ഗുളികൻ നില്ക്കുന്ന നാൾവരെയും ആദിത്യൻ നില്ക്കുന്ന നാൾവരെയും,

പ്രഷ്ടാവിന്റെ ജന്മനക്ഷത്രംവരെയും എണ്ണി ആ മൂന്നു സ്ഥാനങ്ങളെയും ഓർമ്മവച്ചുകൊള്ളണം. ഈ മൂന്നു സ്ഥാനങ്ങളും കിഴക്കുപടിഞ്ഞാറുള്ള ദണ്ഡൊഴിച്ചു മറ്റേതെങ്കിലും ഒരു ദണ്ഡിന്മേൽ വന്നാൽ പ്രഷ്ടാവിന്ന മരണം സംഭവിക്കുമെന്നു പറയണം.

യോഗിന്യർക്കഗതോഡു പൃച്ഛകോഡു യദ്യേകത്രഗം തത്ത്രയം
പ്രഷ്ടുർമ്മൃത്യുരിഹൈകദണ്ഡഗമിദം സംബന്ധിമൃത്യുപ്രദം
പ്രാഗ്ദണ്ഡാഗ്രകൃശാനുഭാദികമധഃ സംഗണ്യതാം ദക്ഷിണം
ചക്രേƒസ്മിൻ ഖലു യോഗിനീ ച ചരതി പ്രോക്തക്രമാൽ പ്രത്യഹം.

അ—യോഗിനിയും അർക്കഗതോഡുവും പൃച്ഛകോഡുവുമാകുന്ന ആ ത്രയം ഏകത്രഗമായി ഭവിക്കുമെങ്കിൽ പ്രഷ്ടാവിന്നു മൃത്യു ഭവിക്കും. ഇവിടെ ഇതു് ഏകദണ്ഡഗമായാൽ സംബന്ധിമൃത്യുപ്രദമായി ഭവിക്കും. പ്രാഗ്ദണ്ഡാഗ്രകൃശാനുഭാദികമാകുംവണ്ണം അധോഭാഗത്തിൽ ദക്ഷിണമായിട്ടു സംഗണിക്കപ്പെടണം. ഈ ചക്രത്തിൽതന്നെ പ്രോക്തക്രമത്തെ ആശ്രയിച്ചു് അഹസ്സുതോറും യോഗിനിയും ചരിക്കുന്നു.

സാ—ഈ കാലചക്രത്തിൽതന്നെ കിഴക്കെ ദണ്ഡാഗ്രംമുതൽ മേല്പറഞ്ഞ ക്രമത്തിനു വലത്തുവശം എണ്ണിയാൽ തല്ക്കാലം ആദിത്യൻ നില്ക്കുന്ന നാളും പ്രഷ്ടാവിന്റെ ജന്മനക്ഷത്രവും യോഗിനിയും ഒരു സ്ഥാനത്തുവന്നാൽ പ്രഷ്ടാവു മരിക്കുമെന്നു പറയണം. പക്ഷെ ഇവ മൂന്നും ഒരു ദണ്ഡിലായാൽ പ്രഷ്ടാവിനെ സംബന്ധിച്ചുള്ള ആൎക്കെങ്കിലും മരണം സംഭവിക്കുമെന്നു പറയണം. യോഗിനി ഈ കാലചക്രത്തിൽ ദിവസംതോറും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. യോഗിനിയുടെ സഞ്ചാരക്രമം ഇവിടെത്തന്നെ പറയപ്പെടുന്നു.

അർക്കാരാൎയ്യബുധാച്ഛമന്ദശശിഷു പ്രാച്യാദിദിക്ഷൂദിതാ
ഗത്വാഷ്ടാസു ദിശാസു സായമുദയസ്ഥാനം പുനശ്ച വ്രജേൽ
മദ്ധ്യം സോദ്ഗമദണ്ഡതഃ പുനരതോ ദണ്ഡദ്വയം വാമതഃ
ത്യക്ത്വാന്യേന ബഹിർവ്രജേൽ പ്രഥമയാമേ തദ്ഗതിസ്ത്വീദൃശീ.

അ—യോഗിനി അർക്കാരാൎയ്യബുധാച്ഛമന്ദശശികളിൽ പ്രാച്യാദി ദിക്കുകളിൽ ഉദിതമായി എട്ടുദിക്കിലും ഗമിച്ചിട്ടു പിന്നെ സന്ധ്യാസമയത്തിൽ ഉദയസ്ഥാനത്തെ വ്രജിക്കയും ചെയ്യും. സോദ്ഗമദണ്ഡത്തിൽനിന്നു മദ്ധ്യത്തെ ഗമിച്ചു് പിന്നെ ഇതിൽനിന്നു വാമത്തിൽ ദണ്ഡദ്വയത്തെ ത്യജിച്ചു് അന്യത്തൂടെ ബഹിർഭാഗത്തെ വ്രജിക്കും. പ്രഥമയാമത്തിൽ തദ്ഗതി ഈദൃശിയാകുന്നു.

അ—ഞായറാഴ്ച കിഴക്കും തിങ്കളാഴ്ച വടക്കും ചൊവ്വാഴ്ച അഗ്നികോണിലും ബുധനാഴ്ച നിരൃതികോണിലും വ്യാഴാഴ്ച തെക്കും വെള്ളിയാഴ്ച പടിഞ്ഞാറും ശനിയാഴ്ച വായുകോണിലും ആണു് യോഗിനി ഉദിക്കുന്നതു്. മുപ്പതുനാഴികകൊണ്ടു് എട്ടുദിക്കിലും സഞ്ചരിച്ചു് വീണ്ടും ഉദയസ്ഥാനത്തുതന്നെ ചേരുന്നു. ഏതൊരു ദണ്ഡിന്റെ അഗ്രഭാഗത്തു് ഉദിക്കുന്നു ആ ദണ്ഡിൽകൂടി മദ്ധ്യഭാഗത്തിൽ എത്തി പിന്നെ ഇടത്തുവശമുള്ള രണ്ടു ദണ്ഡങ്ങളെ വിട്ടു് മൂന്നാമത്തെ ദണ്ഡംവഴി പുറത്തേയ്ക്കു പുറപ്പെടുന്നു. ഈ പ്രവേശനത്തിനും നിർഗ്ഗമനത്തിനും ഉള്ള കാലം പകലിന്റെ എട്ടിലൊരു ഭാഗമാകുന്നു. ഇങ്ങിനെയാണു് യോഗിനിയുടെ സഞ്ചാരക്രമം.

തസ്മാന്മദ്ധ്യമതോƒപ ദണ്ഡയുഗളം വാമേന ഹിത്വേതരേ-
ണോദ്ധ്വം യാതി പുനഃ പുനർഗ്ഗതിരിതി സ്യാദന്യയാമേഷ്വപി
യാമർത്ത്വംശവിനാഡികാനഗസുഗീർജ്ഞേയസ്സകാലോ ഗതേർ-
ബാഹ്യാന്തർവൃതിമദ്ധ്യമാംഗണദളേഷ്വായാനനിൎയ്യാണയോഃ. വൃ

അ—അതിൽനിന്നു മദ്ധ്യത്തെ ഗമിച്ചു് അനന്തരം ഇതരത്തിൽ നിന്നു് വാമത്തൂടെ ദണ്ഡയുഗളത്തെ ത്യജിച്ചു് ഇതരത്തൂടെ ഊദ്ധ്വഭാഗത്തെ യാനംചെയ്യുന്നു. ഇങ്ങിനെ പിന്നെയും പിന്നെയും അന്യയാമങ്ങളിലും ഗതി ഭവിക്കും. യാമർത്ത്വംശവിനാഡികാനഗ

സൂൾ്സ് എന്ന യാതൊന്ന ജ്ഞേയമാകുന്നു. ബാഹ്യാന്തർവൃതി മദ്ധ്യമാംഗണങ്ങളിലെ ആയാസനിഷ്ഠാണങ്ങൾക്ക് അത് ഗതിയുടെ കാലമെന്ന് ജ്ഞേയമാകുന്നു

സാ—യോഗിനി മുമ്പ പുറത്തേയ്ക്കു പുറപ്പെട്ട ദണ്ഡിൽക്കൂടി തന്നെ മദ്ധ്യംവരെ ചെന്ന് ഇടത്തുവശം രണ്ടുദണ്ഡങ്ങളെ ഉപേക്ഷിച്ച് മൂന്നാമത്തെ ദണ്ഡംവഴി പുറത്തേക്ക പുറപ്പെടും. ഇങ്ങിനെ രണ്ടാമത്തെ യാമമായ മൂന്നേമുക്കാൽ നാഴികകൊണ്ട് ആ ഗതി അവസാനിക്കും. മൂന്നാമത്തെ യാമത്തിലും യോഗിനിയുടെ സഞ്ചാരം ഇപ്രകാരം തന്നെ ഒരു യാമകാലത്തിന്റെ ആറിലൊരുഭാഗം മുപ്പത്തിഏഴ വിനാഴികയും മുപ്പത്തിഏഴ ഗുർവ്വക്ഷരവുമാണ്. ദണ്ഡങ്ങളുടേയും ചതുരശ്രരേഖകളുടേയും സംയോഗസ്ഥാനത്തു നിന്ന് മറ്റൊരു സംയോഗസ്ഥാനത്തു ചെല്ലുന്നതിന് ഇത്രയും സമയം വേണം. കാലചക്രത്തിൽ അകത്തുള്ള ചതുരശ്രരേഖയുടെ ഉള്ളളവ് അങ്കണമായും അതിന്റെ വെളിയിലുള്ള ആവൃതികൾ നാലു വിഗ്രഹങ്ങളായും അതിന്റെ വെളിയിലെ ആവൃതി ബാഹ്യഭാഗമായും സങ്കല്പിച്ച് പ്രഷ്ടാവിന്റെ വാസഗൃഹത്തിൽ മേൽപ്പറഞ്ഞ മുപ്പത്തിഏഴ വിനാഴികകൊണ്ട് യോഗിനിയുടെ ഓരോരോ സ്ഥാനത്തേയ്ക്കുള്ള സഞ്ചാരത്തേയും മൂന്നേമുക്കാൽ നാഴികകൊണ്ട് മുൻപെ പറഞ്ഞപ്രകാരം അങ്കണത്തിന്റെ മദ്ധ്യഭാഗത്തുവന്ന് ഇടത്തുവശം രണ്ടു രേഖകളെ വിട്ട് മൂന്നാമത്തെ രേഖകൾവഴി വെളിയിലേക്ക് പുറപ്പെടുന്നു. ഇങ്ങനെ പ്രഷ്ടൃഗൃഹത്തിലുള്ള യോഗിനിയുടെ സഞ്ചാരക്രമത്തേയും അറിയണം.

വാ—അത്രേദം ഗണിതം.

അ—ഇവിടെ ഈ ഗണിതം ഭവിക്കുന്നു.

സാ- യോഗിനിയുടെ സഞ്ചാരക്രമം അറിയാനുള്ള ഗണിതഭാഗം ഇവിടെ കാണിക്കുന്നു.

അഹോ യാതവിനാഡികാ മുഖരയാമത്ത്വംശകാഭ്യാം ഹൃതാ-
ദ്യാമാഃ പ്രഷ്ടൃഗൃഹേ ബഹിർവൃതി മുഖസ്ഥാനഞ്ച യാതം ഫലം
യോഗിന്യുക്തവദേവ മൃത്യുചരണം ചക്രേऽസ്മിൻ വാമക്രമാ-
ന്നിത്യം വായുദിഗാദി ചാസ്യ ഗമനം പ്രോക്തം മരുൽപദ്യതഃ. ൮൮

അ—അഹസ്സിന്റെ യാതവിനാഡികകളെ മുഖരയാമത്ത്വംശങ്ങൾകൊണ്ട് ഹരിക്കണം. ഫലം യാതമായ യാമങ്ങളും പ്രഷ്ടൃഗൃഹത്തിലുള്ള ബഹിർവൃതിമുഖസ്ഥാനവുമാകുന്നു. ചക്രത്തിലെ മൃത്യുചരണം യോഗിന്യുക്തംപോലെ തന്നെ ഭവിക്കും. മരുൽപദ്യംകൊണ്ട് ഇതിന്റെ ഗമനം എപ്പോഴും വായുദിഗാദിയായി പ്രോക്തമാകുന്നു.

സാ—പ്രശ്നസമയം സൂർയ്യോദയം മുതൽ എത്ര നാഴിക വിനാഴിക പുലച്ചിട്ടാണൊ ഉള്ളത് ആ നാഴിക വിനാഴികകളെ വച്ച് ആ നാഴികയെ ഇറക്കി വിനാഴികയാക്കി മുന്നൂറ്റി ഇരുപത്തഞ്ചുകൊണ്ട് ഹരിക്കണം. ഹരണഫലംകൊണ്ട് കഴിഞ്ഞ യാമങ്ങളെ അറിയണം. ബാക്കിയുള്ളതിൽ മുപ്പത്തിഏഴ വിനാഴികകളെകൊണ്ടു പ്രഷ്ടാവിന്റെ ഗൃഹത്തിന്റെ വെളിയിലും മദ്ധ്യത്തിലും അങ്കണമദ്ധ്യത്തിലുമുള്ള ഗതാഗതങ്ങളേയും നിശ്ചയിക്കണം.

ഈ കാലചക്രത്തിൽതന്നെ യോഗിനിയുടെ സഞ്ചാരംപോലെ മൃത്യുവും സഞ്ചരിക്കുന്നു. ഇതിൽ ഒരു വ്യത്യാസമുണ്ട്. എല്ലാ ആഴ്ചകളിലും മൃത്യുവിന്റെ ഉദയം വായുകോണിലാകുന്നു എന്നാണ് ഇതിന്റെ ഭേദം. ഈ രണ്ടഭിപ്രായങ്ങളും സ്വീകാര്യങ്ങളാണ്.

മത്സ്യേശാംബുപവഹ്നിസോമരക്ഷസ്സുരാധീശപരദിക്ഷു നിത്യം
ഉദ്ഗത്യ വാമം ദിവസസ്യവാരം ഭചക്രഗോऽർക്കോദയതഃ ക്രമേണ.

അ—മൃത്യു നിത്യവും ഉദിച്ച് അർക്കോദയത്തിൽനിന്ന തുടങ്ങി ക്രമേണ മത്സ്യേശാംബുപവഹ്നിസോമരക്ഷഃസുരാധീശപരദിക്കുകളിൽ ദിവസത്തിൽ അഷ്ടവാരം മുഴുവൻ ഭചക്രഗനായി ഭവിക്കുന്നു.

സാ—മൃത്യു ദിവസംതോറും സൂർയ്യോദയസമയം വായുകോണിൽ ഉദിച്ച് എട്ടു യാമങ്ങൾകൊണ്ട് പകലും അതുപോലെ തന്നെ രാത്രിയിലും യോഗിനിയുടെ സഞ്ചാരക്രമ

നുസരിച്ച് സഞ്ചരിക്കുന്നു. മൃത്യുസഞ്ചാരം യോഗിനിയെപ്പോലെ ഇന്നിന്ന ആഴ്ചകളിൽ ഇന്നിന്ന ദിക്കിൽ ഉദിക്കുമെന്നും ഒരഭിപ്രായമുണ്ടല്ലോ. അതു വഴിയേ പറയപ്പെടും.

**മേഷാദികചരഭാനാം ദിശ്യുദയോഽന്തേഷു മൃത്യുയോഗിന്യോഃ**
**മിഥുനാദിദ്വന്ദ്വാനാം മദ്ധ്യേഷ്വഗ്ന്യാദികോണേഷു.** ൯൦

അ—മൃത്യുയോഗിനികളുടെ ദിക്കിലുള്ള ഉദയം മേഷാദിക ചരങ്ങളുടെ അന്തങ്ങളിലും അഗ്ന്യാദികോണങ്ങളിലെ ഉദയം മിഥുനാദി ദ്വന്ദ്വങ്ങളുടെ മദ്ധ്യങ്ങളിലുമാകുന്നു.

സാ—മൃത്യുവും യോഗിനിയും കിഴക്കു മുതലായ ദിക്കുകളിലുദിക്കുന്നതു് മേടം കർക്കിടകം മുതലായ ചരരാശികളുടെ അവസാനഭാഗത്തും അഗ്നിതുടങ്ങിയ കോണുകളിൽ ഉദിക്കുന്നതു് മിഥുനം മുതലായ ഉഭയരാശികളുടെ മദ്ധ്യത്തിലും ആണെന്നു ഗ്രഹിക്കേണ്ടതാണ്.

മൂ—അഥ യോഗിന്യാഃ സ്വരൂപമുച്യതേ.

അ—അനന്തരം യോഗിനിയുടെ സ്വരൂപം വചിക്കപ്പെടുന്നു

സാ—ഇനി അടുത്തപദ്യംകൊണ്ടു് യോഗിനിയുടെ സ്വരൂപവിശേഷത്തെ പറയുന്നു.

**ദംഷ്ട്രായുഗ്മഭയങ്കരാഞ്ജനനിഭാ സംരക്തവൃത്തേക്ഷണാ**
**നാദാപൂരിതദിങ്മുഖാ വധരുചിഃ സന്ധ്യാഭ്രരക്താംബരാ**
**മേദോമാംസവസാവിഭൂഷിതതനുർഭോഗീശഭോഗാംഗദാ**
**ജന്തൂൻ ഖഡ്ഗധരാ നിഹന്തി നിഖിലാൻ മത്താ ഭൃശം യോഗിനീ**
—ഇതി. ൯൧



അ—യോഗിനി ദംഷ്ട്രായുഗ്മഭയങ്കരയായും അഞ്ജനനിഭയായും സംരക്തവൃത്തേക്ഷണയായും നാദാപൂരിതദിങ്മുഖയായും വധരുചിയായും സന്ധ്യാഭ്രരക്താംബരയായും മേദോമാംസവസാവിഭൂഷിതതനുവായും ഭോഗീശഭോഗാംഗദയായും ഖഡ്ഗധരയായും ഏററവും മത്തയായും ഭവിക്കുന്നു. നിഖിലങ്ങളായ ജന്തുക്കളെ ഹനിക്കയും ചെയ്യുന്നു.

സാ—ഈ യോഗിനിയുടെ രൂപംകണ്ടാൽ പേടിക്കത്തക്ക വണ്ണമുള്ളതാണ്. രണ്ടു ദംഷ്ട്രകളും കറുത്തനിറവും ചുവന്നു വട്ടത്തിലുള്ള കണ്ണുകളും ഉണ്ടു്. ദിക്കുകളെല്ലാം മാറെറാലിക്കൊള്ളുമാറു് ശബ്ദിക്കും. ഏതിനേയും നശിപ്പിക്കുന്നതിലാണ് താല്പര്യമുള്ളതു്. സന്ധ്യാസമയത്തെ മേഘവർണ്ണത്തോടു സമാനമായ വസ്ത്രത്തെയാണ് ധരിച്ചിരിക്കുന്നതു്. ജന്തുക്കളുടെ മേദസ്സ് മാംസം വസ ഇവകളെക്കൊണ്ടാണ് ശരീരത്തെ അലങ്കരിച്ചിരിക്കുന്നതു്. സർപ്പങ്ങളെക്കൊണ്ടാണ് തോൾവള ധരിച്ചിട്ടുള്ളതു്. കൈയിൽ വാളുണ്ടു്. മദ്യസേവാദിയെക്കൊണ്ടു് അഹംകാരത്തോടുകൂടി എല്ലാജന്തുക്കളേയും ഉപദ്രവിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങിനെയാണ് യോഗിനിയുടെ സ്വരൂപം.

**സ്വാധിഷ്ഠിതരാശേഃ സാ പാദേനാക്രമ്യ തുര്യഭം സുദൃഢം**
**പ്രഹരത്യപി ഖഡ്ഗേന ദ്യൂനം ഹന്യേത തത്രഗസ്തു തയാ.** ൯൨

അ—അവൾ പാദംകൊണ്ടു് സ്വാധിഷ്ഠിതരാശിയിൽ നിന്നു തുര്യഭത്തെ സുദൃഢമാകുംവണ്ണം ആക്രമിച്ചു ഖഡ്ഗംകൊണ്ടു ദ്യൂനത്തെ പ്രഹരിക്കുന്നു. തത്രഗൻ അവളാൽ ഹനിക്കപ്പെടും.

സാ—യോഗിനി നില്ക്കുന്ന രാശിയുടെ നാലാംരാശിയെ കാലുകൊണ്ടു ചവുട്ടി ഏഴാംരാശിയെ വാളുകൊണ്ടു വെട്ടുകയും ചെയ്യും. അതുകൊണ്ടു് യോഗിനിയുടെ നാലാം രാശിയോ ഏഴാംരാശിയോ ആരൂഢമായി വന്നാൽ പ്രഷ്ടാവ് മരിക്കുമെന്നു പറയണം:

**സൂര്യാദ്യഹസ്സു യോഗിന്യാഃ പക്ഷഭേദോ ന ചോദ്ഗമേ**
**തച്ചാരേ പുനരസ്ത്യേഷ ശ്ലോകപാദൈരഥോച്യതേ.** ൯൩

അ—സൂര്യാദ്യഹസ്സുകളിൽ യോഗിനിയുടെ ഉദ്ഗമത്തിൽ പക്ഷഭേദം ഭവിക്കുന്നില്ല. തച്ചാരത്തിൽ ഭവിക്കുന്നു: അനന്തരം ഇതു ശ്ലോകപാദങ്ങളെക്കൊണ്ടു വചിക്കപ്പെടുന്നു:

സാ—ഞായറാഴ്ച മുതലായ ദിവസങ്ങളിലുള്ള യോഗിനിയുടെ ഉദയത്തെക്കുറിച്ച് ആക്കും അഭിപ്രായവ്യത്യാസമില്ല. ഞായറാഴ്ച കിഴക്ക് തിങ്കളാഴ്ച വടക്ക് ഈ ക്രമത്തിൽതന്നെ ഉദിച്ചാൽ സഞ്ചരിക്കുന്ന ദിക്കിനെപ്പറ്റി ചില അഭിപ്രായഭേദങ്ങളുണ്ട്. ആ ഭേദത്തെ അടുത്തു കാണിക്കുന്ന ശ്ലോകപാദങ്ങൾകൊണ്ടു സ്പഷ്ടമാക്കുന്നു.

കേസരീഭോഗശേഷോഹി സത്മഹാരീകലാവതീ
രാജാഗുണവതാരസവ്യോ വാരണാസീ തദാപഗാ. ൯൪
ലോകഭീഷണസംഹാരീ മാർഗ്ഗതോഹസികേരവഃ
തവസംപദരോഗേണ സൂര്യ്യവാരാദിഷു ക്രമാൽ. ൯൫

ഏകാദിസംഖ്യാവചനൈരിഹാർണ്ണൈ-
രിന്ദ്രാഗ്നിപൂർവ്വാഃ കഥിതാ ഹി കാഷ്ഠാഃ
ആദ്യാസു ദിക്ഷൂദയനം ക്രമേണ
ചാന്യാസു ചാരഃ പ്രതിയാമമസ്യാഃ. ൯൬

അ—കേസരീഭോഗശേഷോഹി എന്നും സത്മഹാരീകലാവതീ എന്നും രാജാഗുണവതാരസവ്യ എന്നും വാരണാസീതദാപഗാ എന്നും ലോകഭീഷണസംഹാരി എന്നും മാർഗ്ഗതോഹസികേരവ എന്നും തവസമ്പദരോഗേണ എന്നും സൂര്യ്യവാരാദികൾ തുടങ്ങി ക്രമേണ ഭവിക്കുന്നു. ഇവകളിൽ ഏകാദിസംഖ്യാവചനങ്ങളായ അർണ്ണങ്ങളെക്കൊണ്ട് ഇന്ദ്രാഗ്നിപൂർവ്വകളായ കാഷ്ഠകൾ കഥിതകളായി ഭവിക്കുന്നു. ഇവകളിൽവച്ച് ആദ്യകളായ ദിക്കുകളിൽ ഉദയനവും അന്യകളായ ദിക്കുകളിൽ യാമംതോറുമുള്ള ചാരവും ഭവിക്കുന്നു.

സാ—യോഗിനിയുടെ ഉദയവും സഞ്ചരിക്കുന്ന ദിക്കുകളും കേസരീഭോഗശേഷോഹി എന്നാദിയായ ഏഴു ശ്ലോകപാദങ്ങളെക്കൊണ്ട് ഞായറാഴ്ച മുതൽ ഏഴ് ആഴ്ചകളിലെ യോഗിനീചാരത്തെ പറഞ്ഞിരിക്കുന്നു. ഈ ശ്ലോകപാദത്തിൽ ഏകസംഖ്യയെ സൂചിപ്പിക്കുന്ന അക്ഷരങ്ങളെക്കൊണ്ട് കിഴക്കേ ദിക്കിനേയും രണ്ടു സംഖ്യയെ സൂചിപ്പിക്കുന്ന അക്ഷരങ്ങളെക്കൊണ്ട് അഗ്നികോണിനേയും ഇങ്ങിനെ ക്രമേണ അക്ഷരസംഖ്യകൊണ്ട് ക്രമേണ ദിക്കുകളേയും അറിഞ്ഞുകൊള്ളണം.

ഞായറാഴ്ചയിലെ യോഗിനീചാരത്തെ സൂചിപ്പിക്കുന്ന വാക്യം കേസരീഭോഗശേഷോഹി എന്നാണല്ലോ. അതിൽ ക, എന്ന കിഴക്കേ ദിക്കിൽനിന്ന് ഉദിച്ച് സ, എന്ന വടക്കേ ദിക്കിൽ മൂന്നേമുക്കാൽ നാഴികകൊണ്ട് എത്തി അവിടെനിന്നും അപ്രകാരം, രീ, എന്ന അഗ്നികോണിലും അവിടെനിന്നും നിരൃതികോണിലും അവിടെനിന്ന്. ഗ, എന്ന തെക്കേദിക്കിലും അവിടെനിന്ന്, ശ, എന്ന പടിഞ്ഞാറ ദിക്കിലും അവിടെനിന്ന്, ഷ, എന്ന വായുകോണിലും അവിടെനിന്ന്, ഹ, എന്ന ഈശാനകോണിലും സഞ്ചരിക്കുന്നു. ഇങ്ങനെ മറ്റുള്ള ആഴ്ചകളിലെ യോഗിനീസഞ്ചാരത്തെ മററുള്ള ശ്ലോകപാദങ്ങളെക്കൊണ്ടു ക്രമേണ അറിഞ്ഞുകൊള്ളണം.

സൂര്യ്യാദ്യഹസ്സു യസ്യാം ദിശ്യുദയോതഃ പരാ ദിശഃ
യാമക്രമേണ ഗത്വാന്ത്യേ യാമേ യാത്യഷ്ടമീം ദിശം. ൯൭

അ—സൂര്യ്യാദ്യഹസ്സുകളിൽ യാതൊരു ദിക്കിൽനിന്നുദയം ഭവിക്കുന്നുവോ ഇതിൽനിന്നു പരകളായ ദിക്കുകളെ യാമക്രമംകൊണ്ടു ഗമിച്ച് അന്ത്യമായ യാമത്തിൽ അഷ്ടമിയായ ദിക്കിനെ യാനംചെയ്യുന്നു.

സാ—യോഗിനി ഞായറാഴ്ച മുതലായ ദിവസങ്ങളിൽ ഏതൊരു ദിക്കിൽനിന്ന് ഉദിക്കുന്നുവോ അവിടെനിന്നു ക്രമേണ ഓരോ യാമംകൊണ്ടു മററു ദിക്കുകളിൽ സഞ്ചരിച്ച് എട്ടാമത്തെ യാമത്തിൽ എട്ടാമത്തെ ദിക്കിൽ എത്തുന്നു.

വാ—അഥ മൃത്യുയോഗിന്യോഃ സ്ഫുടാനയനമുച്യതേ.

അ—അനന്തരം മൃത്യുയോഗിനികളുടെ സ്ഫുടാനയനം വചിക്കപ്പെടുന്നു.

സാ—മൃത്യുവിന്റെയും യോഗിനിയുടെയും സ്ഫുടക്രിയകൾ താഴെ കാണിക്കുന്നു.

**ചോളൈർന്നേഷ്ടഘടീർന്നിഹത്യ വിഭജേദഹ്നഃ പ്രമിത്യാ ഫലം
രാശിശ്ശിഷ്ടത ആനയേൽ ലവകലാഃ സംശോദ്ധ്യ ഭാമണ്ഡലം,
ശിഷ്ടം ശോധിതചക്രസംഖ്യമതിഹാരയോഗ്യാൽ ത്യജേൽ സ്ഥാനതഃ
കേസഞ്ച്വാദിമരുദ്യമാദിഷു തദാ തത്തൽസ്ഫുടം സാ ഭവേൽ—ഇതി.**

അ—ഇഷ്ടഘടികളെ ചോളംകൊണ്ടു ഹരിച്ചു അഹസ്സിന്റെ പ്രമിതികൊണ്ടു വിഭജിക്കണം. ഫലം രാശിയാകുന്നു. ശിഷ്ടത്തിൽനിന്നു ലവകലകളെ ആനയിക്കണം. ഒത്തിൽനിന്നു മണ്ഡലത്തെ സംശോധിച്ചു ശിഷ്ടത്തെ കേസഞ്ച്വാദി മരുദ്യമാദികളിൽ ശോധിതചക്രസംഖ്യമായ സ്ഥാനത്തെ അതിഹാരംചെയ്തു ഉത്ഭവമായ സ്ഥാനത്തിൽനിന്നു ത്യജിക്കണം. അപ്പോൾ ആ സ്ഫുടം സംഭവിക്കും.

സാ—പ്രശ്നസമയത്തെയുള്ള നാഴികവിനാഴികകളെവച്ചു തൊണ്ണൂറാറുകൊണ്ടു ഗുണിച്ചു ദിനപ്രമാണംകൊണ്ടു ഹരിക്കണം. ആ ഹരണഫലം രാശിയാകുന്നു. ശേഷത്തെ മുപ്പതിലും അറുപതിലും പെരുക്കി ദിനപ്രമാണംകൊണ്ടു ഹരിച്ചു തിയതിയേയും ഇലിയേയും ക്രമേണ വച്ചുകൊള്ളണം. രാശി പന്ത്രണ്ടിൽ അധികമുണ്ടെങ്കിൽ കളയണം. രാശിസ്ഥാനത്തുനിന്നു പന്ത്രണ്ടു എത്രപ്രാവശ്യം പോയിട്ടുണ്ടോ ആ ഫലംകൂടി വേറൊരിടത്തു വച്ചുകൊള്ളണം. പിന്നീടു രാശിയിൽനിന്നു പന്ത്രണ്ടു പോയിട്ടില്ലെങ്കിൽ യോഗിനി ഉദിച്ച ദിക്കിന്റെ രാശിസംഖ്യവച്ചു (ഞായറാഴ്ചയാണെങ്കിൽ ഒന്നു) അതിൽനിന്നു ഈ സ്ഫുടത്തെ വാങ്ങുക. സ്ഫുടം പോകാതെവന്നാൽ അതിൽ പന്ത്രണ്ടുകൂടി ചേർത്തു അതിൽനിന്നും സ്ഫുടത്തെ വാങ്ങുക. തിങ്കളാഴ്ചയാണെങ്കിൽ മകരാന്ത്യമായ പത്തു രാശി വച്ചു അതിൽനിന്നു ഈ സ്ഫുടത്തെ വാങ്ങണം. ചൊവ്വാഴ്ചയാണെങ്കിൽ അഗ്നികോണിന്റെ മദ്ധ്യഭാഗമായ രണ്ടു രാശിയും പതിനഞ്ചു തിയതിയുംവച്ചു അതിൽനിന്നും സ്ഫുടത്തെ വാങ്ങണം. ബുധനാഴ്ചയാണെങ്കിൽ കന്നിയുടെ മദ്ധ്യമായ അഞ്ചു രാശിയും പതിനഞ്ചു തിയതിയുംവച്ചു ഈ സ്ഫുടത്തെ വാങ്ങണം. വ്യാഴാഴ്ചയാണെങ്കിൽ കർക്കടകത്തിന്റെ അവസാനഭാഗമായ നാലു രാശിവച്ചു ഈ സ്ഫുടത്തെ വാങ്ങണം. വെള്ളിയാഴ്ചയാണെങ്കിൽ തുലാത്തിന്റെ അന്ത്യമായ ഏഴു രാശിയിൽനിന്നും ശനിയാഴ്ചയാണെങ്കിൽ ധനുരാശിയുടെ മദ്ധ്യമായ എട്ടുരാശിയും പതിനഞ്ചു തിയതിയുംവച്ചു ഈ സ്ഫുടത്തെ വാങ്ങണം. അപ്പോൾ യോഗിനിയുടെ സ്ഫുടം സിദ്ധിക്കും.

മുൻപേ രാശി പന്ത്രണ്ടിൽ കളയുന്നതിന്റെ ഫലം വയ്ക്കണമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ആ ഫലം ഒന്നാണെങ്കിൽ ഞായറാഴ്ച മകരത്തിന്റെ അന്ത്യത്തിൽനിന്നും തിങ്കളാഴ്ച തുലാത്തിന്റെ അന്ത്യത്തിൽനിന്നും ചൊവ്വാഴ്ച മീനത്തിന്റെയും ബുധനാഴ്ച മിഥുനത്തിന്റെയും മദ്ധ്യത്തിൽനിന്നും വ്യാഴാഴ്ച മേടത്തിന്റെ അന്ത്യത്തിൽനിന്നും വെള്ളിയാഴ്ച കർക്കടകത്തിന്റെ അന്ത്യത്തിൽനിന്നും ശനിയാഴ്ച കന്നിയുടെ മദ്ധ്യത്തിൽനിന്നും ആണു വാങ്ങേണ്ടതു. ആ ഫലം രണ്ടാണെങ്കിൽ അതാതു ആഴ്ചകൾക്കു പറഞ്ഞ വാക്യങ്ങളിൽ മൂന്നാമത്തെ അക്ഷരത്തിന്റെ ദിക്കിലെ സ്ഫുടം വയ്ക്കണം. അതു ഞായറാഴ്ചയാണെങ്കിൽ രണ്ടുരാശി പതിനഞ്ചുതിയതിയും തിങ്കളാഴ്ചയാണെങ്കിൽ പതിനൊന്നു രാശി പതിനഞ്ചു തിയതിയും ചൊവ്വാഴ്ചയാണെങ്കിൽ നാലു രാശിയും ബുധനാഴ്ചയാണെങ്കിൽ ഏഴു രാശിയും വ്യാഴാഴ്ചയാണെങ്കിൽ അഞ്ചുരാശി പതിനഞ്ചു തിയതിയും വെള്ളിയാഴ്ചയാണെങ്കിൽ എട്ടുരാശി പതിനഞ്ചു തിയതിയും ശനിയാഴ്ചയാണെങ്കിൽ പത്തുരാശിയുംവച്ചു വേണം സ്ഫുടത്തെ വാങ്ങേണ്ടതു. ആ ഫലം മൂന്നാണെങ്കിൽ നാലാമത്തെ അക്ഷരത്തിന്റെ ദിക്കിനേയും നാലാണെങ്കിൽ അഞ്ചാമത്തെ അക്ഷരത്തിന്റെ ദിക്കിനേയും ഇങ്ങിനെ ക്രമേണ വാങ്ങിക്കൊള്ളണം. ഇങ്ങിനെ യോഗിനിയുടെ സ്ഫുടത്തെ വരുത്തണം. മൃത്യുവിന്റെ ഉദയം എന്നും വായുകോണിലാകയാൽ പന്ത്രണ്ടു ഒരു പ്രാവശ്യവും പോയില്ലെങ്കിൽ ധനുരാശി മദ്ധ്യത്തിൽനിന്നും ഒരുപ്രാവശ്യം പോയാൽ കർക്കടാന്ത്യത്തിൽനിന്നും രണ്ടുപ്രാവശ്യം പോയാൽ മീനമദ്ധ്യത്തിൽനിന്നും മൂന്നുപ്രാവശ്യംപോയാൽ തുലാവസാനത്തിൽനിന്നും നാലുപ്രാവശ്യം പോയാൽ മിഥുനമദ്ധ്യത്തിൽനിന്നും അഞ്ചുപ്രാവശ്യം പോയാൽ മകരാന്ത്യത്തിൽനിന്നും ആറുപ്രാവശ്യം പോയാൽ കന്നിയുടെ മദ്ധ്യത്തിൽനിന്നും ഏഴുപ്രാവശ്യം പോയാൽ മേടത്തിന്റെ അന്ത്യത്തിൽനിന്നും മേൽപറഞ്ഞ ശോധിതസ്ഫുടത്തെ വാങ്ങണം. അതു മൃത്യുസ്ഫുടമാണു.

**മൃത്യോരന്തഃപ്രവേശേ വിതരതി മരണം നിർഗ്ഗമേ നൈവ മൃത്യു-**
**സ്തന്നിൎയ്യാണം പുരസ്താദ്ഭൃദി തരുപതനം ഗോമൃതിർവഹ്നികോണേ**
**കാത്യായന്യാം മർത്ത്യമൃത്യുർന്നിരൃതിദിശി മൃഗസ്യാംബുഭേ കാസരാണാം**
**ചണ്ഡാലൈതന്നികൃഷ്ടദ്വിജമൃതിരനിലേന്ദ്വീശദിക്ഷു ക്രമേണ.**

അ—മൃത്യുവിന്റെ അന്തർഭാഗത്തിലെ പ്രവേശം മരണത്തെ വിതരണം ചെയ്യുന്നു. നിർഗ്ഗമത്തിൽ മൃത്യു ഭവിക്കുന്നില്ല. തന്നിൎയ്യാണം കിഴക്കെദിക്കിൽ ഭവിക്കുന്നു എങ്കിൽ തരുപതനവും വഹ്നികോണിൽ ഗോമൃതിയും കാത്യായന്യയായ ദിക്കിൽ മർത്ത്യമൃത്യുവും നിരൃതിദിക്കിൽ മൃഗത്തിന്റെ മൃത്യുവും അംബുഭത്തിങ്കൽ കാസരങ്ങളുടെ മൃത്യുവും അനിലേന്ദ്വീശദിക്കുകളിൽ ക്രമേണ ചണ്ഡാലൈതന്നികൃഷ്ടദ്വിജമൃതിയും ഭവിക്കും.

സാ—മൃത്യു അകത്തു പ്രവേശിക്കുമ്പോഴാണ് പ്രശ്നമെങ്കിൽ പ്രഷ്ടാവു മരിക്കുമെന്നും വെളിയിലേക്കു പുറപ്പെടുമ്പോഴാണെങ്കിൽ മരിക്കയില്ലെന്നും പറയണം. മൃത്യു കിഴക്കെദിക്കിൽക്കൂടി പുറത്തേയ്ക്കു പോകുന്ന സമയമാണെങ്കിൽ മരമൊടിഞ്ഞുവീഴുമെന്നും അഗ്നികോണിൽക്കൂടി പുറത്തേയ്ക്കുപോയാൽ പശുക്കൾ മരിക്കുമെന്നും തെക്കേദിക്കിൽക്കൂടി പോയാൽ പ്രഷ്ടാവല്ലാതെ മററാരെങ്കിലും മരിക്കുമെന്നും നിരൃതികോണിൽക്കൂടി പോയാൽ മൃഗങ്ങൾ മരിക്കുമെന്നും പടിഞ്ഞാറെ ദിക്കിൽക്കൂടി പോയാൽ പോത്തു മരിക്കുമെന്നും വായുകോണിൽക്കൂടി പോയാൽ ഉത്തമന്മാരായ ചണ്ഡാലന്മാൎക്ക് മൃതിഭവിക്കുമെന്നും വടക്കേദിക്കിൽക്കൂടി പോയാൽ നികൃഷ്ടന്മാരായ ചണ്ഡാലന്മാൎക്ക് മൃതി ഭവിക്കുമെന്നും, ഈശകോണിൽക്കൂടി പോയാൽ പ്രഷ്ടാവിന്റെ സമീപത്തിലുള്ള ബ്രാഹ്മണനു മരണം സംഭവിക്കുമെന്നും പറയണം.

നൈരൃത്യാം ഭൃത്യനാശോ വാ വാരുണ്യാം വാ ചതുഷ്പദാം
ജീവന്തി രോഗിണോ ഹ്യനയോരേതയോഃ സതി സംഭവേ. ൧൦൦

അ—തന്നിൎയ്യാണം നിരൃതിയിലാകുന്നു എങ്കിൽ ഭൃത്യനാശവും വാരുണിയിലാകുന്നു എങ്കിൽ ചതുഷ്പാത്തുക്കളുടെ നാശവും ഭവിക്കും. ഇതുകളുടെ സംഭവം സത്തായിരിക്കുമ്പോൾ രോഗികൾ ജീവിക്കുന്നു.

സാ—പ്രശ്നസമയം മൃത്യു നിരൃതിക്കോണിൽക്കൂടി പുറത്തേയ്ക്കുപോയാൽ ഭൃത്യന്മാരാരെങ്കിലും മരിക്കും. പടിഞ്ഞാറെ ദിക്കിൽക്കൂടി പുറത്തേയ്ക്കു പോയാൽ നാല്ക്കാലികൾക്കു മരണം സംഭവിക്കും. ഈ ഫലംകൂടി വികല്പേന പറയാവുന്നതാണ്. ഈ ഫലം സംഭവിച്ചാൽ രോഗി നിശ്ചയമായും ജീവിക്കുമെന്നു പറയാം.

**പ്രാച്യാമന്തഃപ്രവേശേ പ്രഭുജനമരണം വഹ്നികോണേഽഗ്നിഭീതിർ-**
**മൂർച്ഛാ കസ്യാപി പൂഗാശനത ഇനജദിശ്യാത്മനോ തച്ച ദൌസ്ഥ്യം**
**നൈരൃത്യാം പാശഭൃദ്ദിശ്യതിസരണമപി ഛർദ്ദിരിത്യബ്ജരോഗാ-**
**ശ്ചാപേ ചൌരസ്യാതഥരാവഃ ശശിനി സമൃഗഭൃഃ പ്രഷ്ടുമൂർച്ഛേശകോണേ.** ൧൦൧

അ—മൃത്യുവിന്റെ അന്തർഭാഗത്തിലെ പ്രവേശം പ്രാചിയിലാകുന്നു എങ്കിൽ പ്രഭുജനമരണവും വഹ്നികോണിൽ അഗ്നിഭീതിയും ഇനജദിക്കിൽ പൂഗാശനം ഹേതുവായിട്ടൊരുവനു മൂർച്ഛയും നിരൃതിയിലാകുന്നു എങ്കിൽ ഇതുകൊണ്ടു് ആത്മാവിനു ദൌസ്ഥ്യവും പാശഭൃദ്ദിക്കിൽ അതിസരണം ഛർദ്ദി ഇത്യാദിയായ അബ്ജരോഗങ്ങളും ചാപത്തിൽ ചൌരസ്യാതഥരാവവും ശശിയിൽ മൃഗഭുവായ അതും ഈശകോണിൽ പ്രഷ്ടുമൂർച്ഛയും ഭവിക്കും.

സാ—മൃത്യു കിഴക്കേദിക്കിൽക്കൂടി അകത്തു പ്രവേശിക്കുന്ന സമയമാണ് പ്രശ്നമെങ്കിൽ പ്രഭുക്കന്മാൎക്കു മരണവും അഗ്നികോണിൽക്കൂടി കടന്നാൽ പ്രഷ്ടാവിന്റെ ഗൃഹത്തിനു അഗ്നിബാധയും തെക്കേദിക്കിൽക്കൂടി കടന്നാൽ മറെറാരാൾക്കു് പാക്കുചൊരുക്കി മോഹാലസ്യവും നിരൃതികോണിൽക്കൂടി കടന്നാൽ പാക്കു ചൊരുക്കുമൂലം പ്രഷ്ടാവിനു സുഖക്കേടും പടിഞ്ഞാറെ ദിക്കിൽക്കൂടി കടന്നാൽ ഛർദ്ദി അതിസാരം മുതലായ ജലമയങ്ങളായ രോഗങ്ങളും വായുകോണിൽക്കൂടി കടന്നാൽ എവിടെയോ കള്ളന്മാർ നിമിത്തം

ഉണ്ടായ കോലാഹലശബ്ദവും വടക്കെ ദിക്കിൽകൂടി കടന്നാൽ മൃഗങ്ങൾ ഹേതുവായി ജനങ്ങളുടെ കൂക്കുവിളിയും ഈശകോണിൽകൂടി കടന്നാൽ പ്രഷ്ടാവിനു മോഹാലസ്യവും സംഭവിക്കും.

മൃത്യോരന്തർഗമനേ യല്ലക്ഷണമിതി സമീരിതം തസ്യ
സംഭവ ഇഹ യദി മരണം പ്രഷ്ടുന്നിസ്സംശയം പ്രവദേൽ. ൫൨

അ—മൃത്യുവിന്റെ അന്തർഗ്ഗമനത്തിൽ ഇപ്രകാരം സമീരിതമായ ലക്ഷണം യാതൊന്നോ അതിന് ഇവിടെ സംഭവം ഭവിക്കുന്നു എങ്കിൽ സംശയംകൂടാതെ പ്രഷ്ടാവിനു മരണത്തെ പ്രവദിക്കണം.

സാ—മൃത്യു അകത്തേയ്ക്കു കടക്കുമ്പോഴുള്ള ലക്ഷണങ്ങൾ ഇവിടെ പറഞ്ഞുവല്ലോ ഈ ലക്ഷണങ്ങൾ സംഭവിച്ചാൽ പ്രഷ്ടാവ് തീർച്ചയായും മരിച്ചുപോകുമെന്നു പറയണം. രോഗപ്രശ്നമാണെങ്കിൽ മാത്രമേ ഇങ്ങിനെ പറയാവൂ.

വാ—അത്ര സാരസംഗ്രഹഃ.

അ—ഇവിടെ സാരസംഗ്രഹം ഭവിക്കുന്നു.

സാ—യോഗിനിയേയും മൃത്യുവിനേയുംകുറിച്ചു ചിന്തിക്കുന്നതിലേയ്ക്കു സാരസംഗ്രഹവചനത്തെക്കൂടി ഇവിടെ കാണിക്കുന്നു.

അർക്കാരജീവബുധശുക്രശനൈശ്ചരേന്ദു-
വാരോദയേഷ്വനുദിനം ക്രമശോƒഥ ദിഗ്ഭ്യഃ
ഉദ്ഗത്യ ഗച്ഛതി ഹി മൃത്യുരിഹ ക്രമേണ
കാലോƒന്യഥാഹ്നി നിശി രാശിഷു ച ത്രിവാരം. ൫൩

അ—ഇവിടെ മൃത്യു ദിനംതോറും അർക്കാരജീവബുധശുക്രശനൈശ്ചരേന്ദുവാരോദയങ്ങളിൽ ദിക്കുകളിൽനിന്നു ക്രമേണ ഉദിച്ച് പിന്നെ അഹസ്സിലും നിശയിലും ത്രിവാരമാകുംവണ്ണം ക്രമേണ ഗമിക്കുന്നു. കാലൻ അന്യപ്രകാരത്തിൽ ഗമിക്കുന്നു.

സാ—ഞായറാഴ്ച കിഴക്കുനിന്നും ചൊവ്വാഴ്ച അഗ്നികോണിൽനിന്നും വ്യാഴാഴ്ച തെക്കുനിന്നും ബുധനാഴ്ച നിരൃതിയിൽനിന്നും വെള്ളിയാഴ്ച പടിഞ്ഞാറുനിന്നും ശനിയാഴ്ച വായുകോണിൽനിന്നും തിങ്കളാഴ്ച വടക്കുനിന്നും സൂര്യോദയത്തിൽ ഉദിച്ചു പകലും രാത്രിയിലും മുമ്മൂന്നു പ്രാവശ്യം ഉദിച്ച രാശിയിൽനിന്ന് എല്ലാ രാശികളിലും മൃത്യു സഞ്ചരിക്കുന്നു. കാലന്റെ ഉദയവും സഞ്ചാരകാലവും മൃത്യുവിനെപ്പോലെതന്നെ. മൃത്യു പ്രദക്ഷിണവശമായും കാലൻ അപ്രദക്ഷിണവശവുമായിട്ടാണ് സഞ്ചരിക്കുന്നതു്. ഈ ഒരു ഭേദമേ ഉള്ളൂ.

യോഗിന്യത്ര സഹാദിതോ മൃതിയമസ്ഥാനേ ദിനാഷ്ടാംശകം
നീത്വാ ഗച്ഛതി വാരദിശ്യനുദിനം ത്വീശാനദിശ്യഷ്ടമേ
പ്രാച്യാം ചേൽ സ്ഥിതിരേവ മേഷവൃഷയോർദ്ദൃഷ്ടിസ്തുലാകീടയോ-
സ്സൌമ്യാദൌ ച തഥൈവ യാമദളയോഃ കോണേഷു യാമാവധി.

അ—ഇവിടെ യോഗിനി മൃത്യുകാലന്മാരോടുകൂടെ മൃതിയമസ്ഥാനത്തിൽ ആദിയിലെ ദിനാഷ്ടാംശത്തെ നയിച്ചു ദിനംതോറും വാരദിക്കൽ ഗമിക്കുന്നു. അഷ്ടമമായ ദിനാഷ്ടമാംശത്തിൽ ഈശാനദിക്കിൽതന്നെ ഗമിക്കുന്നു. പ്രാചിയിലെ യാമദളങ്ങളിൽ മേഷവൃഷങ്ങളിൽതന്നെ സ്ഥിതി ഭവിക്കുന്നു. ദൃഷ്ടി തുലാകീടങ്ങളിൽ ഭവിക്കും. യാമാദിയിലെ സ്ഥിതിയും ഇപ്രകാരംതന്നെ. കോണങ്ങളിലെ സ്ഥിതി യാമാവധിയാകുംവണ്ണം ഭവിക്കും.

സാ—കാലനും മൃത്യുവും ഉദിക്കുന്ന ദിക്കിൽതന്നെ എല്ലാദിവസവും യോഗിനിയും ഉദിക്കും. ആ ദിക്കിൽതന്നെ ഒരു യാമസമയം സ്ഥിതിചെയ്യും. പിന്നീട് അടുത്തദിവസത്തെ ഉദയദിക്കിൽ രണ്ടാമത്തെ യാമസമയം സ്ഥിതിചെയ്യും. ഞായറാഴ്ച കിഴക്ക്, തിങ്കളാഴ്ച വടക്ക് ഇത്യാദി ദിക്കിന്റെ രീതിയിൽ മുൻപേ പറഞ്ഞപോലെതന്നെ. ആദ്യത്തെ യാമത്തിൽ ഉദിക്കുന്ന ദിക്കിലും രണ്ടാമത്തെ യാമത്തിൽ പിറേറന്നു ഉദിക്കാനുള്ള ദിക്കിലും മൂന്നാമത്തെ യാമത്തിൽ മൂന്നാംദിവസം ഉദിക്കാനുള്ള ദിക്കിലും ഇങ്ങിനെ ക്രമ

ണ മററു യാമങ്ങളിലും യോഗിനിയുടെ സ്ഥിതി വിചാരിച്ചുകൊള്ളണം. എട്ടാമത്തെ യാമത്തിൽ ഈശാനദിക്കിൽ എത്തുകയുംചെയ്യും. കിഴക്കേ ദിക്കിലുദയമാണെങ്കിൽ യാമാദ്ധ്യത്തിന്റെ അദ്ധകാലം മേടംരാശിയിലും ബാക്കിയുള്ള അദ്ധകാലം ഇടവംരാശിയിലും സ്ഥിതിചെയ്യുന്നു. ഇതുപോലെ തെക്കുമുതലായ ദിക്കുകളിലും വിചാരിച്ചുകൊള്ളണം. കോണുകളിലാണ് ഉദയമെങ്കിൽ ഓരോ യാമം മിഥുനം കന്നി ധനു മീനം ഈ രാശികളിൽ സ്ഥിതിചെയ്യും. ഏതു രാശിയിലാണ് യോഗിനിയുടെ സ്ഥിതി, അതിന്റെ ഏഴാമത്തെ രാശിയിലാണ് യോഗിനിയുടെ ദൃഷ്ടി. ഇങ്ങനെയാണ് പക്ഷാന്തരേണയുള്ള യോഗിനിയുടെ ചാരക്രമം.

**ഐന്ദ്രേന്ദ്വഗ്ന്യസുരാന്തകാംബുപമരുദ്രിക്ഷ്വക്ചന്ദ്രാരവി-**
**ദ്വാഗീശാസ്സ്വജിദക്പുത്രദിവസേഷൂദ്യാതി സാ യോഗിനീ**
**യാമൈഃ സപ്തഭിരേവ സപ്തസുദിശാസ്വേകൈകയാമക്രമാ-**
**ദാസ്ഥായാന്തിമയാമയോർദ്ദിനനിശോരീശാനദിക്സ്ഥാ ഭവേൽ**

അ—യോഗിനി അക്ചന്ദ്രാരവിദ്വാഗീശാസ്സ്വജിദക്പുത്രദിവസങ്ങളിൽ ഇന്ദ്രേന്ദ്വഗ്ന്യസുരാന്തകാംബുപമരുദ്രിക്കുകളിൽ ഉദിക്കുന്നു. ദിനനിശകളിൽ ഏഴുയാമംകൊണ്ട് ഏകൈകയാമക്രമത്തെ ആശ്രയിച്ച് ഏഴുദിക്കുകളിൽ ആസ്ഥാനംചെയ്ത് അന്തിമയാമങ്ങളിൽ ഈശാനദിക്സ്ഥയായി ഭവിക്കും.

സാ—മേല്പറഞ്ഞ യോഗിനി ഞായറാഴ്ചമുതൽ പകലും രാത്രിയിലും ക്രമേണ കിഴക്ക് വടക്ക് അഗ്നികോണ് നിരൃതി തെക്ക് പടിഞ്ഞാറ് വായുകോണ് ഈ ദിക്കുകളിൽ ഏഴാഴ്ചകളിലും ഉദിക്കുന്നു. ഉദിക്കുന്ന ദിക്കിൽനിന്നു മൂന്നേമുക്കാൽ നാഴികകൊണ്ട് ഈ ഓരോരോ ദിക്കുകളിൽ ക്രമത്താലെ ചെന്നിട്ട് എട്ടാമത്തെ യാമത്തിൽ ഈശാനദിക്കിൽ എത്തുന്നു. ഇതു മേല്പറഞ്ഞ ചാരക്രമത്തോട് അനുകൂലിച്ച ക്രമംതന്നെയാണ്.

**അഷ്ടാനാഞ്ച തിഥീനാം ദളദ്വയേ തദ്വദഷ്ടയാമേഷു**
**യോഗിന്യാശ്ചാരദിശോ വക്ഷ്യന്തേ ശ്ലോകപാദേന. ൧൩**

അ—എട്ടു തിഥികളുടെയും ദളദ്വയത്തിൽ അഷ്ടയാമങ്ങളിൽ യോഗിനിയുടെ ചാരദിക്കുകൾ അപ്രകാരം ശ്ലോകപാദംകൊണ്ടു വചിക്കപ്പെടുന്നു.

സാ—പ്രതിപദംമുതൽ അഷ്ടമിവരെയുള്ള പക്കങ്ങളുടെ പൂർവ്വഭാഗത്തിലും ഉത്തരഭാഗത്തിലും മുപ്പതു നാഴികവീതമാണല്ലോ ഉള്ളത്. മുപ്പതുനാഴികയ്ക്കു ഇവിടെ പറഞ്ഞുവരുന്ന രീതിക്ക് എട്ടുയാമങ്ങളാണുള്ളത്. ഈ ഓരോ യാമങ്ങളിലുമുള്ള സഞ്ചാരദിക്കുകളെ ഇവിടെ പറയുന്നു.

**കംസാരിർഭോഗമതിദാ സോമദാരാകലാവതീ**
**രക്ഷാഗുണവതീസേയം ഭദ്രമാസിതദാപഗാ**
**ലോകവർത്തീ ച സംഹാരീ ശാർങ്ഗീതദ്രാസപുത്രവാൻ**
**സ്തംഭേ സകൃദരോഗേണ ഹതഃ കാലോത്രദൈവമസഃ. ൨൦൧**

അ—കംസാരിർഭോഗമതിദാ എന്നും സോമദാരാകലാവതി എന്നും രക്ഷാഗുണവതീസേയം എന്നും ഭദ്രമാസിതദാപഗാ എന്നും ലോകവർത്തീച സംഹാരീ എന്നും ശാർങ്ഗീ തദ്രാസപുത്രവാൻ എന്നും സ്തംഭേസകൃദരോഗേണ എന്നും ഹതഃ കാലോത്രദൈവമസ എന്നും ശ്ലോകപാദങ്ങളാകുന്നു.

സാ—ഈ ശ്ലോകപാദങ്ങളിലുള്ള അക്ഷരസംഖ്യകളെക്കൊണ്ടു (കേസരീഭോഗശേഷോറി) എന്ന വചനമനുസരിച്ചു ദിക്കുകളെ നിർണ്ണയിച്ചവണ്ണംതന്നെ ഇവിടെയും ദിക്കുകളെ നിർണ്ണയിച്ചുകൊള്ളണം. ഈ ശ്ലോകത്തിന്റെ സാരഭാഗം അടുത്ത ശ്ലോകങ്ങളിൽനിന്നു സിദ്ധിക്കും.

**ദളദ്വയേ പ്രതിപദഃ കംസാരീത്യുദിതാ ദിശഃ**
**യാമേഷ്വഷ്ടസു വിജ്ഞേയാ ദ്വിതീയാദളയോർദ്വയോഃ. ൨൦൨**

**സോമദാരാദികാസ്തദ്വൽ തൃതീയാദളയോഃ പുനഃ**
**ഭോജാഗുണവതീത്യാദി ചതുർത്ഥീദളയോരഥ**
**ഭദ്രമാസീതി ഗദിതാഃ പഞ്ചമ്യാ ദളയോസ്തതഃ**
**ലോകവത്ത്യാദികാ ഷഷ്ഠ്യാഃ ശാർങ്ഗീത്യാദ്യാ ദിശഃ സ്മൃതാഃ**
**സ്തംഭേത്യാദ്യാസ്തു സപ്തമ്യാ അഷ്ടമ്യാശ്ച ഹതാദികാഃ**
**നവമ്യാദിഷു തദ്വൽസ്യാദ് യഥാ പ്രതിപദാദിഷു**
**ദളദ്വയേ യോഗിനീ സ്യാദിത്യുക്താ തിഥിയോഗിനീ.** ൧൧൦

അ—പ്രതിപദത്തിന്റെ ദളദ്വയത്തിൽ എട്ടു യാമങ്ങളിൽ കംസാരിദ്യുദിതകളായ ദിക്കുകൾ ഭവിക്കും. അതുപോലെ ദ്വിതീയാദളങ്ങളിൽ സോമദാരാദികങ്ങളായ ദിക്കുകൾ ഭവിക്കും. തൃതീയാദളങ്ങളിൽ ഭോജാഗുണവതീത്യാദിയായ ദിക്കുകൾ ഭവിക്കും. ചതുർത്ഥീദളങ്ങളിൽ ഭദ്രമാസീതിഗദിതകളായ ദിക്കുകൾ ഭവിക്കും. പിന്നെ പഞ്ചമിയുടെ ദളങ്ങളിൽ ലോകവത്ത്യാദികളായ ദിക്കുകൾ ഭവിക്കും. ഷഷ്ഠിയുടെ ദളങ്ങളിൽ ശാർങ്ഗീത്യാദികളായ ദിക്കുകൾ ഭവിക്കും. സപ്തമിയുടെ ദളങ്ങളിൽ സ്തംഭേത്യാദികളായ ദിക്കുകൾ ഭവിക്കും. അഷ്ടമിയുടെ ദളങ്ങളിൽ ഹതാദികളായ ദിക്കുകൾ ഭവിക്കും. പ്രതിപദാദികളിൽ ഏപ്രകാരം ഭവിക്കുമോ നവമ്യാദികളിലെ ദളദ്വയത്തിലും അതുപോലെതന്നെ യോഗിനി ഭവിക്കും. ഇങ്ങിനെ തിഥിയോഗിനി ഉക്തയായി.

സാ—പ്രതിപദത്തിന്റെ പൂർവ്വാർദ്ധത്തിലും ഉത്തരാർദ്ധത്തിലും ഉള്ള എട്ടെട്ടു യാമങ്ങളിൽ കംസാരിർഭോഗമുദിതാ എന്ന വാക്യത്തിലെ അക്ഷരസംഖ്യകൊണ്ടു കിട്ടുന്ന ദിക്കുകളിലാണ് യോഗിനിയുടെ സഞ്ചാരം. ഇവിടെയും മൂന്നേമുക്കാൽ നാഴികയാണ് ഒരു യാമം. പ്രതിപത്തിന്റെ ഒന്നാമത്തെ യാമത്തിൽ കിഴക്കും രണ്ടാമത്തെ യാമത്തിൽ വടക്കും മൂന്നാമത്തെ യാമത്തിൽ അഗ്നികോണിലും നാലാംയാമത്തിൽ നിരൃതിയിലും അഞ്ചാംയാമത്തിൽ തെക്കും ആറാംയാമത്തിൽ പടിഞ്ഞാറും ഏഴാംയാമത്തിൽ വായുകോണിലും എട്ടാംയാമത്തിൽ ഈശാനകോണിലും യോഗിനി സ്ഥിതിചെയ്യുന്നു. ഇതുപോലെതന്നെ പ്രതിപത്തിന്റെ ഉത്തരാർദ്ധത്തിലും യോഗിനിയുടെ സഞ്ചാരത്തെ വിചാരിച്ചുകൊള്ളണം. ഇപ്രകാരം ഓരോ ശ്ലോകപാദങ്ങളെക്കൊണ്ടു് അഷ്ടമിവരെയുള്ള യോഗിനീചാരത്തെ അറിയണം. പിന്നീടു നവമിമുതൽ പ്രതിപത്തിനു പറഞ്ഞിട്ടുള്ള ശ്ലോകപാദം തുടങ്ങി മേൽപ്രകാരം യോഗിനീസഞ്ചാരം അറിയേണ്ടതാണ്. ഇങ്ങിനെയാണ് തിഥിയോഗിനിയുടെ ക്രമം.

**യോഗിന്യാ യദി ദൃഷ്ടൌ ലഗ്നാരൂഢൌ ച ജന്മലഗ്നോ വാ**
**മൃതിദൌ ഭവതോ ജീവോ യോഗിന്യാ മുഖഗതശ്ചാപി.** ൧൧൧

അ—ലഗ്നാരൂഢങ്ങൾ യോഗിനിയാൽ ദൃഷ്ടങ്ങളായി എങ്കിൽ മൃതിദങ്ങളായി ഭവിക്കുന്നു. ജന്മലഗ്നങ്ങളും യോഗിനിയാൽ ദൃഷ്ടങ്ങളായി എങ്കിലും മൃതിദങ്ങൾതന്നെ. യോഗിനിയുടെ മുഖഗതനായ ജീവനും മൃതിദനാകുന്നു.

സാ—ഉദയലഗ്നത്തിനും ആരൂഢരാശിക്കും യോഗിനിയുടെ ദൃഷ്ടിയുണ്ടായാൽ രോഗിയായ പൃച്ഛകൻ മരിക്കുമെന്നു പറയണം. ജന്മലഗ്നത്തിനും തല്ക്കാലചന്ദ്രനും യോഗിനിയുടെ ദൃഷ്ടിയുണ്ടായാലും ഫലം പറയേണ്ടതാണ്. യോഗിനിയുടെ ദൃഷ്ടി പ്രാണസ്ഫുടത്തിനുണ്ടായിരുന്നാലും മരണം സംഭവിക്കും. പ്രാണനെ വരുത്തേണ്ട രീതി അഞ്ചാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്.

വാ—പുനരപി ലക്ഷണാന്തരം.

അ—പിന്നെയും ലക്ഷണാന്തരം കഥിക്കപ്പെടുന്നു.

സാ—ഇനി വേറൊരു ലക്ഷണത്തെ പറയുന്നു.

**പാതഃ കിം നരകേ മേ കിം വാസഃ സ്വർഗ്ഗേ ധനാഗമഃ**
**കഥം ഭവതി കൃത പ്രശ്നേ വക്തവ്യമഥ കഥ്യതേ.** ൧൧൨

അ—എനിക്കു നരകത്തിൽ പാതംഭവിക്കുമോ സ്വർഗ്ഗത്തിൽ വാസം ഭവിക്കുമോ ധനാഗമം എങ്ങിനെ ഭവിക്കും. ഇപ്രകാരം പ്രശ്നം കൃതമായിരിക്കുമ്പോൾ വക്തവ്യമായതു് അനന്തരം കഥിക്കപ്പെടുന്നു.

സാ—എനിക്കു മരണത്തിനുശേഷം നരകവാസമാണോ അതല്ലാ സ്വർഗ്ഗവാസമാണോ എന്നും എനിക്കു് ഏതുവിധത്തിലാണു് ധനസമ്പത്തുണ്ടാകുന്നതെന്നും ചോദിച്ചാൽ സമാധാനം പറയേണ്ട രീതിയെ ഇവിടെ കാണിക്കുന്നു.

സ്ഥൂണത്രയവിഷഘടികാ വിഷ്ടിർഗണ്ഡാന്തവൈധൃതൌ ലാടഃ
പരിവേഷവ്യതിപാതകധൂമാഗ്ഗുളമന്ദപൂർവ്വചന്ദ്രോദയാഃ. ൧൧൩
ഏതേ ദോഷാ നരകപതനം സൂചയന്തീഹ നൄണാം
പ്രാഗ്ലഗ്നേ വാ തുഹിനരുചി വാ സംഭവന്തോഥവാർക്കേ
ദുഃഖം മാനക്ഷയമധനതാം നാരകാഃ നവ വിദ്യാ-
ദസ്മിൻ ലോകേ പുനരതിതരാം ചന്ദ്രദോഷൈഃ സ്മൃതൈഃ. ൧൧൪

അ—സ്ഥൂണത്രയവിഷഘടികകളും വിഷ്ടിയും ഗണ്ഡാന്തവൈധൃതങ്ങളും ലാടവും പരിവേഷവ്യതിപാതകധൂമാഗ്ഗുളമന്ദപൂർവ്വചന്ദ്രോദയങ്ങളുമായ ഈ ദോഷങ്ങൾ പ്രാഗ്ലഗ്നത്തിലോ തുഹിനരുക്കിലോ അല്ലെങ്കിൽ അക്കനിലോ സംഭവങ്ങളായി ഭവിക്കുന്നു എങ്കിൽ ഇവിടെ നൄക്കൾക്കു നരകപതനത്തെ സൂചിപ്പിക്കുന്നു. ഈ ലോകത്തിൽ ദുഃഖത്തേയും മാനക്ഷയത്തേയും അധനതയേയും നാരകങ്ങളെന്നുതന്നെ അറിയണം. ഇതുകൾ ചന്ദ്രദോഷങ്ങളായ ഇതുകളെക്കൊണ്ടു് ചിന്ത്യമായി ഭവിക്കും.

സാ—സ്ഥൂണം കണ്ടകസ്ഥൂണം, രക്തസ്ഥൂണം, വിഷഘടിക, വിഷ്ടിഗണ്ഡാന്തം, വൈധൃതം, ലാടം, പരിവേഷം, വ്യതിപാതം, ധൂമം, ധൂമകാർഗ്ഗുളം, ശനി, രാഹു, കേതു, ഗുളികൻ ഇവരുടെ ഉദയം ഈ ദോഷങ്ങൾ ഉദയത്തിനോ ചന്ദ്രനോ ആദിത്യനോ ഉണ്ടെങ്കിൽ മരണത്തിനുശേഷം നരകവാസമാണെന്നു പറയണം. ഇഹജന്മത്തിൽ തന്നെ ദുഃഖം മാനക്ഷയം ദാരിദ്ര്യം ഇവയുടെ അനുഭവം നരകാനുഭവമാണെന്നുതന്നെ അറിയണം. അതുകൊണ്ടു് ഇഹലോകത്തിലെ നരകാനുഭവത്തെ ചന്ദ്രനെക്കൊണ്ടാണു ചിന്തിക്കേണ്ടതു്. ചന്ദ്രനു സ്ഥൂണത്രയാദിദോഷങ്ങൾ സംഭവിച്ചാൽ നരകാനുഭവം ഈ ജന്മത്തിലാണെന്നു പറയണം.

വിഷാദിദോഷൈരുദിതൈസ്സമേതേ
പ്രസൂതിലഗ്നേ നിരയഃ പരത്ര
ആരൂഢഭേ പ്രശ്നഉഡുപ്രഭൌ വാ
ദോഷാന്വിതേത്രാഗ്ഗുകരേ പരത്ര. ൧൧൫

അ—പ്രസൂതിലഗ്നം ഉദിതങ്ങളായ വിഷാദിദോഷങ്ങളോടു സമേതമായിരിക്കുമ്പോൾ നിരയം പരലോകത്തിലാണെന്നു വാച്യമാകുന്നു. പ്രശ്നത്തിലെ ആരൂഢമോ ഉഡുപ്രഭുവോ ദോഷാന്വിതനായിരിക്കുമ്പോൾ നിരയം ഇഹലോകത്തിൽ വാച്യമാകുന്നു. ഉഷ്ണകരൻ ദോഷാന്വിതനായിരിക്കുമ്പോൾ പരത്തിൽ നിരയം വാച്യമാകുന്നു.

സം—പ്രഷ്ടാവിന്റെ ജാതകലഗ്നത്തിനു മേല്പറഞ്ഞ ദോഷങ്ങൾ ഉണ്ടെങ്കിൽ മരണാശേഷം നരകദുഃഖമനുഭവിക്കാനിടവരുമെന്നു പറയണം. പ്രശ്നവശാൽ ആരൂഢത്തിനോ ചന്ദ്രനോ മേല്പറഞ്ഞ ദോഷങ്ങളുണ്ടായാൽ ഈ ലോകത്തുവച്ചുതന്നെ നരകദുഃഖമനുഭവിക്കാനിടവരുമെന്നു പറയണം ആദിത്യനു മേല്പറഞ്ഞ ദോഷങ്ങളുണ്ടെങ്കിലും മരിച്ചതിനുശേഷം നരകദുഃഖമനുഭവിക്കാനിടവരുമെന്നുതന്നെ പറഞ്ഞുകൊള്ളണം.

നൄണാമായുസ്സഹസ്രം കൃതയുഗസമയേ തദ്ദലം തസ്യ പാദം
ത്രേതായാം ദ്വാപരേ വാ കലിയുഗ ഉദിതഃ സ്യാൽ സഹസ്രാഷ്ടമാംശഃ
പൂർണ്ണാദ്യാംശ്ച്യഷ്ടഭാഗാൻ നിജനിജശരദാം തത്തദാഖ്യാലയാംശാ-
രൂഢാഃ ഖേടാഃ പ്രദദ്യുസ്ത്വജമുഖഭചതുഷ്കത്രികോണാഃ കൃതാദ്യാഃ.

അ—കൃതയുഗസമയത്തിൽ നൃക്കളുടെ ആയുസ്സ് സഹസ്രമാകുന്നു. ത്രേതയിൽ തത്തുല്യമാകുന്നു ദ്വാപരത്തിൽ അതിന്റെ അർദ്ധമാകുന്നു. കലിയുഗത്തിൽ സഹസ്രാഷ്ടഭാഗമെന്ന് ഉദിതമായി ഭവിക്കും. തത്തദാഖ്യാലയാംശാത്ത്രുധന്മാരായ ഖേടന്മാർ നിജശരത്തുകളുടെ പൂർണ്ണാർദ്ധാംഘ്ര്യഷ്ടഭാഗങ്ങളെ പ്രദാനം ചെയ്യും. അജമുഖഭചതുഷ്കത്രികോണങ്ങൾ കൃതാദ്യങ്ങളായി ഭവിക്കും.

സാ—കൃതയുഗത്തിൽ മനുഷ്യരുടെ ആയുസ്സ് ആയിരം വത്സരവും ത്രേതായുഗത്തിൽ അത്രയും വത്സരവും ദ്വാപരയുഗത്തിൽ ഇരുന്നൂറ്റിഅൻപതുവത്സരവും കലിയുഗത്തിൽ നൂററിഇരുപത്തിയഞ്ചു വത്സരവുമാണ്. കൃതയുഗരാശിയിലോ ആ അംശകത്തിലോ നില്ക്കുന്ന ഗ്രഹങ്ങൾ തന്റെ ആയുഷ്കാലത്തെ പൂർണ്ണമായി കൊടുക്കും. ത്രേതായുഗരാശിയിലോ ആ അംശകത്തിലോ നില്ക്കുന്ന ഗ്രഹം തന്റെ വത്സരങ്ങളുടെ പകുതിഭാഗം കൊടുക്കും. ദ്വാപരരാശിയിലോ ആ അംശകത്തിലോ നില്ക്കുന്ന ഗ്രഹം തന്റെ ദശാവത്സരങ്ങളുടെ നാലിലൊരുഭാഗം കൊടുക്കും. കലിയുഗരാശിയിലോ ആ അംശകത്തിലോ നില്ക്കുന്ന ഗ്രഹം തന്റെ ദശാവത്സരങ്ങളുടെ എട്ടിലൊരുഭാഗം കൊടുക്കും. ഇങ്ങനെയാണ് ഗ്രഹങ്ങളിൽനിന്നു ആയുസ്സിന്റെ പരിമാണം സാധിക്കുന്നതു്.

മേടം ചിങ്ങം ധനു ഇതുകൾ കൃതയുഗരാശികളാണ്. ഇടവം കന്നി മകരം ഇതുകൾ ത്രേതായുഗരാശികളാണ. മിഥുനം തുലാം കുംഭം ഇതുകൾ ദ്വാപരയുഗരാശികളാണ്. കർക്കടകം വൃശ്ചികം മീനം ഇതുകൾ കലിയുഗരാശികളാണ്.

ഇവിടെ നക്ഷത്രദശയേയും ഉച്ചനീചദശയേയും നിസർഗ്ഗദശയേയും ആശ്രയിച്ചു വത്സരസംഖ്യയെ ഗ്രഹിക്കാവുന്നതാണ്. രാശ്യംശങ്ങൾക്കു ഭേദമുണ്ടായാൽ ബലംനോക്കി ചിന്തിച്ചുകൊള്ളണം.

യജ്ജനനം കൃതയുഗഭേ ദൈവനിയോഗാദ്ധേതോ സകലജനാഃ
ധനമസ്മൈ ദദ്യുരഥ ത്രേതായാമർത്ഥലബ്ധിരടനേന. ഛന്ദ
ദ്വാപരകേ സ്വീയധനവ്യാപാരാൽ കലിയുഗേന കേനാപി
ഏവം ഫലദാ വിഹഗാഃ കൃതപൂർവ്വയുഗാഭിധാനരാശിഗതാഃ
സ്വദശാപഹൃതിപ്രഭൃതിഷു സമയേഷ്വിഹ ചിന്ത്യതാം തദംശോപി.

അ—യജ്ജനനം കൃതയുഗത്തിൽ ഭവിക്കുന്നു, ഇവനായി ദൈവനിയോഗം ഹേതുവായി സകല ജനങ്ങളും പ്രാപിച്ചു ധനത്തെ ദാനം ചെയ്യും. യജ്ജനനം ത്രേതയിൽ ഭവിക്കുന്നു. അവന്ന് അടനം ഹേതുവായിട്ട് അർത്ഥലബ്ധി ഭവിക്കും. യജ്ജനനം ദ്വാപരത്തിൽ ഭവിക്കുന്നു, അവന്ന് സ്വീയധനവ്യാപാരം ഹേതുവായി അർത്ഥലബ്ധി ഭവിക്കും. യജ്ജനനം കലിയുഗത്തിൽ ഭവിക്കുന്നു. അവന്ന് അർത്ഥലബ്ധി ഒന്നുകൊണ്ടും ഭവിക്കുന്നില്ല. സ്വദശാപഹൃതിപ്രഭൃതികളായ സമയങ്ങളിൽ ഗ്രഹങ്ങൾ ഇപ്രകാരം ഫലദന്മാരായി ഭവിക്കുന്നു. ഇവിടെ തദംശവും ചിന്തിക്കപ്പെടണം.

സാ—കൃതയുഗരാശിയിൽ ജനിച്ചവർക്ക് എല്ലാവരും അവരുടെ സമീപത്തു ചെന്നു ധനം കൊടുക്കും. ഇതിനു കാരണം ഈശ്വരവിലാസം ഹേതുവായിട്ട് അവരിലുള്ള ഗുണങ്ങൾതന്നെയായിരിക്കും. ത്രേതായുഗരാശിയിൽ ജനിക്കുന്നവർ അങ്ങുമിങ്ങും സഞ്ചരിച്ചു ധനം ആർജ്ജിക്കേണ്ടിവരും. ദ്വാപരരാശിയിൽ ജനിച്ചവർക്കു തങ്ങളുടെ ധനംകൊണ്ടു കച്ചവടം മുതലായ തൊഴിലുകൾ ചെയ്യുന്നെങ്കിൽ മാത്രമേ ധനലാഭമുണ്ടാകയുള്ളു. കലിയുഗരാശിയിൽ ജനിച്ചവർക്ക് ഒരുവിധത്തിലും ധനലാഭമുണ്ടാകുന്നതല്ല. ഈ രാശ്യംശങ്ങളിൽ ജനിച്ചാലും ഫലം ഇപ്രകാരംതന്നെ.

ഇതുപോലെ കൃതയുഗം മുതലായ രാശ്യംശങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങളും തന്റെ ദശകളിലും അപഹാരങ്ങളിലും ഛിദ്രത്തിലും ആഴ്ചയിലും കാലഹോരയിലും തനിക്കു പറഞ്ഞിട്ടുള്ളവിധത്തിൽ അർത്ഥലാഭത്തെ ഉണ്ടാക്കും. കൃതയുഗരാശിയിലോ അംശകത്തിലോ നില്ക്കുന്ന ഗ്രഹത്തിന്റെ ദശാകാലത്തു് എല്ലാവരും അടുത്തുവന്നു ധനംതരും. ൨ പോലെ

കലിയുഗരാശിയിലോ അംശകത്തിലോ നില്ക്കുന്ന ഗ്രഹത്തിൻെറ ദശാകാലത്തു് ഒരുവിധത്തിലും ധനമുണ്ടാകുന്നതല്ല.

## ഇതി പ്രശ്നമാർഗ്ഗേ ഷോഡശോദ്ധ്യായഃ.

ഇങ്ങിനെ പ്രശ്നമാർഗ്ഗം ൧൬-ാം അദ്ധ്യായം അവസാനിച്ചു.

അദ്ധ്യായൈഃ ഷോഡശഭിഃ പൂർണ്ണോയം പൂർവ്വഭാഗ ഏവമത്ഭുൽ
ശിഷ്യജനപ്രാർത്ഥനയാ രചിതസ്യ പ്രശ്നമാർഗ്ഗസ്യ.

അ—ശിഷ്യജനപ്രാർത്ഥന ഹേതുവായി രചിതമായ പ്രശ്നമാർഗ്ഗത്തിൻെറ ഈ പൂർവ്വഭാഗം ഇപ്രകാരം പതിനാറു് അദ്ധ്യായങ്ങളെക്കൊണ്ടു പൂർണ്ണമായി ഭവിച്ചു.

സാ—ശിഷ്യന്മാരുടെ അപേക്ഷപ്രകാരമാണു് ഈ പ്രശ്നമാർഗ്ഗം എഴുതാനിടയായതു്. ഇതിൻെറ പൂർവ്വാർദ്ധം പതിനാറു് അദ്ധ്യായമാണു്. ഈ പതിനാറദ്ധ്യായവും ഇവിടെ പൂർണ്ണമായിരിക്കുന്നു.

ഇതി പ്രശ്നമാർഗ്ഗേ പൂർവ്വഭാഗഃ.

..........................................

## ഇങ്ങനെ പ്രശ്നമാർഗ്ഗം പൂർവ്വഭാഗം അവസാനിച്ചു.



